# ഗീതാർത്ഥസംഗ്രഹം.

## വിഷയാനുക്രമണിക.

---

### ഒന്നാമദ്ധ്യായം—ദുഃഖപ്രതിഷേധനം


| | വിഷയം. | പുറം. |
|---|---|---|
| 1. | ഭഗവദ്ഗീത—സർവലോകവേദം ... | 1 |
| 2. | മഹാഭാരതത്തിൽ ഭഗവദ്ഗീതയുടെ സ്ഥാനം ... ... ... | 2 |
| 3. | ഭഗവദ്ഗീത—വേദങ്ങളുടെ സാരം ... | 4 |
| 4. | ജ്ഞാനം, ഉപാസന, കർമ്മം, ഇവയുടെ പരസ്പര സാപേക്ഷത ... | 6 |
| 5. | ജ്ഞാനത്തിന്റെ പ്രാധാന്യം ... | 7 |
| 6. | ഭഗവദ്ഗീത—"തത്വമസി" എന്ന മഹാവാക്യത്തിന്റെ വിവരണം ... | 8 |
| 7. | ഭഗവദ്ഗീത ഉപദേശിക്കുന്ന ജീവിതപരിപൂർണ്ണത ... ... | 12 |
| 8 | ഭഗവദ്ഗീത—ന്യായം മുതലായ ദർശനങ്ങളുടെ സമന്വയം ... ... | 15 |
| 9. | ഗീത ഉപദേശിക്കുന്ന മാതൃകാജീവിതം ... ... ... | 16 |
| 10. | ഭഗവദ്ഗീതയും ധർമ്മവും ... | 17 |
| 11. | ഈ ഗ്രന്ഥത്തിലടങ്ങിയിട്ടുള്ള വിഷയങ്ങൾ .... ... | 19 |
| 12. | ഭാരതത്തിൽ ഗീതോപദേശ ശ്ലോകം .. | 23 |
| 13. | സഞ്ജയവാക്യം ... | 24 |


൧ ! 21

വിഷയം. പുറം.

14. ധർമ്മപദത്തിന്റെ വിവരണം ... 25
15. ശ്രീകൃഷ്ണനോട് അർജ്ജുനന്റെ അപേക്ഷ ... ... ... 27
16. ഓരോ പ്രവൃത്തിയിലും മനുഷ്യന്റെ കടമ ... ... ... 28
17. ലോകത്തിൽ ശോകമോഹാദികൾക്കുള്ള കാരണം ... ... 31
18. അർജ്ജുനൻ ശ്രീകൃഷ്ണനെ ഗുരുവായി വരിച്ചു ശരണം പ്രാപിക്കുന്ന സ്ഥിതി ... ... ... 32
19. അർജ്ജുനന്റെ ഉൽകൃഷ്ടനില ... 33
20. സ്വർഗ്ഗാദിസുഖങ്ങളുടെ നശ്വരഭാവവും, ആത്യന്തികമായ ദുഃഖനിവൃത്തിക്കുള്ള മാർഗ്ഗവും ... ... 35
21. നിരതിശയസുഖവും ബ്രഹ്മപ്രാപ്തിയും ... 36
22. ഗുരുശിഷ്യഭാവവും രഥകല്പനയും ... 37
23. ആദ്ധ്യാത്മികഗുരുക്കന്മാർ ... ... 38
24. ഗുരുവിനെ ദർശിക്കേണ്ട ആവശ്യവും സ്ഥാനവും ... ... ... 39
25. സംഘങ്ങളുടേയും സ്ഥാപനങ്ങളുടേയും സ്ഥാനം ... ... 41
26. അദ്ധ്യാത്മവിദ്യയിൽ ഗുരുവിന്റെ സ്ഥാനവും ശിഷ്യന്റെ ചുമതലയും ... 42
27. ആത്മജ്ഞാനംകൊണ്ടുമാത്രം ഉണ്ടാകുന്ന ആത്യന്തികമായ ദുഃഖനിവൃത്തി ... ... ... 44
28. ഭീഷ്മദ്രോണാദികൾ അശോച്യന്മാർ ... 45
29. ദുഃഖനിവൃത്തി, ആനന്ദപ്രാപ്തി, ഇവയെക്കുറിച്ച് ഉപനിഷത്തുകളുടെ സിദ്ധാന്തം ... ... ... 47

| വിഷയം | | പുറം |
| --- | --- | --- |
| 30. | ദുഃഖകാരണം | 49 |
| 31. | ദുഃഖനിവൃത്തിക്കുള്ള മാൎഗ്ഗം | 50 |
| 32. | അദ്ധ്യായസമാപ്തി | 51 |

## രണ്ടാമദ്ധ്യായം—സാധനനിരൂപണം.

| | | |
| --- | --- | --- |
| 1. | പ്രഥമാദ്ധ്യായത്തിന്റെ ചുരുക്കവും ദ്വിതീയാദ്ധ്യായത്തിന്റെ പ്രതിപാദ്യവിഷയവും | 53 |
| 2. | മനുഷ്യൻ ആത്മാവാണ് എന്നും, ശരീരവും മനസ്സും മനുഷ്യൻ ഉപയോഗിക്കേണ്ട കരണങ്ങൾ മാത്രമാണ് എന്നുമുള്ള നിരൂപണം | 54 |
| 3. | സന്മാൎഗ്ഗശാസ്ത്രത്തിന്റെ ഉദ്ദേശ്യവും ആവശ്യകതയും | 56 |
| 4. | സന്മാൎഗ്ഗശാസ്ത്രത്തിന്റെ വ്യക്തിപരമായ നില | ,, |
| 5. | സന്മാൎഗ്ഗശാസ്ത്രവും സമുദായസേവനവും | 57 |
| 6. | ഋഷിയജ്ഞത്തിന്റെ സൂക്ഷ്മാൎത്ഥം | 58 |
| 7. | ദേവയജ്ഞത്തിന്റെ സൂക്ഷ്മാൎത്ഥം | 59 |
| 8. | പിതൃയജ്ഞത്തിന്റെ സൂക്ഷ്മാൎത്ഥം | ,, |
| 9. | മനുഷ്യയജ്ഞം, ഭൂതയജ്ഞം ഇവകളുടെ വ്യാപ്തി | 60 |
| 10. | ആത്മജ്ഞാനത്തിലേക്കുള്ള സാധനങ്ങൾ | ,, |
| 11. | ആത്മവിശ്വാസത്തിന്റെയും ധൈൎയ്യത്തിന്റെയും ആവശ്യകത | 61 |

| | വിഷയം. | പുറം. |
|---|---|---|
| 12. | സഹനശക്തിയുടെ ആവശ്യകത ... | 64 |
| 13. | ലോകം മുഴുവനും സത്വം, രജസ്സ്, തമസ്സ്, എന്ന മൂന്നു ഗുണങ്ങളുടെ പലവിധത്തിലുള്ള കൂട്ടിക്കലർപ്പുകൊണ്ടുണ്ടായിട്ടുള്ളതാകുന്നു എന്ന നിരൂപണം ... ... ... | 66 |
| 14. | സത്വം, രജസ്സ്, തമസ്സ് എന്ന ഗുണങ്ങളുടെ പ്രവൃത്തിയും ഫലവും ... ... | 68 |
| 15. | ആഹാരപദാർത്ഥങ്ങളുടെ വിവിധത്വം ... ... ... | 71 |
| 16. | സാത്വിക ആഹാരം ... ... | ,, |
| 17. | രാജസ ആഹാരം ... ... | 72 |
| 18. | താമസ ആഹാരം ... ... | 73 |
| 19. | മത്സ്യവും മാംസവും ലഹരിപദാർത്ഥങ്ങളും ഉപേക്ഷ്യങ്ങൾ ... | 74 |
| 20. | മനുഷ്യന്റെ ഉത്തമവും സ്വാഭാവികവും ആയ ആഹാരം—സസ്യാഹാരം ... ... ... | ,, |
| 21. | സസ്യാഹാരത്തിന്റെ പര്യാപ്തത ... | 75 |
| 22. | സസ്യാഹാരത്തിന്റെ ഉൽകൃഷ്ടത ... | 76 |
| 23. | മത്സ്യമാംസാഹാരത്തിലുള്ള ദോഷങ്ങൾ ... ... ... | 78 |
| 24. | ലഹരിപദാർത്ഥങ്ങളുണ്ടാകുന്ന ദോഷം ... ... ... | 79 |
| 25. | സകല ഇന്ദ്രിയങ്ങളിൽക്കൂടിയും ആഹാരം ഉൾക്കൊള്ളുന്നു എന്ന നില ... | ,, |

| | വിഷയം. | പുറം. |
|---|---|---|
| 26. | മററ് ഇന്ദ്രിയങ്ങളുടെ വിഷയത്തിൽ വേണ്ടതായ വിവേകം ... ... | 80 |
| 27. | സകലപ്രാണികൾക്കും ത്രിഗുണങ്ങളാൽ ഉള്ള ബന്ധം ... ... | 82 |
| 28. | ത്രിഗുണജയത്തിനാവശ്യമുള്ള ശിക്ഷാക്രമവും അഭ്യാസവും ... ... | 83 |
| 29. | അഭ്യാസകാലത്ത് ഉപയോഗിക്കേണ്ട വിവേകം ... ... ... | 86 |
| 30. | ത്യജിക്കേണ്ടതായ ദുർഗ്ഗുണങ്ങൾ ... | 88 |
| 31. | സർവ്വദുർഗ്ഗുണങ്ങളുടെയും മൂലവികാരം—അഹങ്കാരം ... ... | 90 |
| 32. | ദുർഗ്ഗുണങ്ങളെ നീക്കേണ്ടതു് യൌവനകാലത്തു പൂർണ്ണശക്തിയോടുകൂടിയിരിക്കുമ്പോൾ വേണ്ടതാണ് എന്ന നിരൂപണം ... ... | 91 |
| 33. | സമ്പാദിക്കേണ്ട സൽഗുണങ്ങൾ ... | 94 |
| 34. | ദേവഭാവത്തിൽ ജനിച്ചിട്ടുള്ളവൻെറ സ്വഭാവഗുണങ്ങൾ ... ... | 97 |


## മൂന്നാമദ്ധ്യായം—ജീവാത്മനിരൂപണം.


| | | |
|---|---|---|
| 1. | പ്രഥമഭാഗത്തിലെ പ്രതിപാദ്യവിഷയം ... ... ... | 103 |

| | വിഷയം. | പുറം. |
|---|---|---|
| 2. | ദ്വിതീയഭാഗത്തിലെ വിഷയം ... | 104 |
| 3. | ഗീതാതത്വം അറിയുന്നതിനു മനുഷ്യതത്വം അറിയേണ്ടതിന്റെ ആവശ്യകത ... ... ... | ,, |
| 4. | "തത്വമസി" എന്ന മഹാവാക്യത്തിലെ "ത്വം" എന്ന പദത്തിന്റെ അർത്ഥം ... ... ... | 108 |
| 5. | സ്ഥൂലശരീരവും ജാഗ്രദവസ്ഥയും ... | 109 |
| 6. | സൂക്ഷ്മശരീരവും സ്വപ്നാവസ്ഥയും ... | 111 |
| 7. | സൂക്ഷ്മശരീരത്തിലടങ്ങിയിട്ടുള്ള കോശങ്ങൾ ... ... ... | 115 |
| 8. | ആനന്ദമയകോശം അല്ലെങ്കിൽ കാരണശരീരം ... ... ... | 116 |
| 9. | സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന മൂന്നു ശരീരങ്ങളുടെയും അഞ്ചു കോശങ്ങളുടെയും സംബന്ധം ... | 117 |
| 10. | വിവിധശരീരങ്ങളിലും കോശങ്ങളിലും കൂടിയുള്ള ജീവാത്മാവിന്റെ സ്ഫുരണവ്യത്യാസങ്ങൾ ... ... | 118 |
| 11. | മനുഷ്യനിൽ ശാശ്വതഭാവമായ കൂടസ്ഥൻ അല്ലെങ്കിൽ പ്രത്യഗാത്മാ ... | 119 |
| 12. | അന്നമയകോശം ... ... ... | 120 |
| 13. | പ്രാണമയകോശം ... ... ... | ,, |
| 14. | മനോമയകോശം ... ... ... | 121 |

| | വിഷയം. | പുറം. |
|---|---|---|
| 15. | വിജ്ഞാനമയകോശം ... ... | 122 |
| 16. | ആനന്ദമയകോശം ... ... | 123 |
| 17. | വിവിധപ്രജ്ഞകളിൽ മനുഷ്യൻ ഉപയോഗിക്കുന്ന ഉപാധികൾ ... | 124 |
| 18. | "തത്വമസി" എന്ന മഹാവാക്യത്തിൽ "ത്വം" പദത്തിന്റെ വാച്യാർത്ഥവും ലക്ഷ്യാർത്ഥവും ... | 125 |
| 19. | വിവിധതത്വങ്ങളെ വിവരിക്കുന്ന പട്ടിക ... ... ... | 125A |
| 20. | മനുഷ്യനിലടങ്ങിയിട്ടുള്ളവയിൽ ശാശ്വതമായുള്ള തത്വം ... ... | 126 |
| 21. | ആത്മാനാത്മവിവേകം ... ... | 128 |
| 22. | ജീവാത്മാവിന്റെ വിവിധഭാവങ്ങൾ ... | 129 |
| 23. | ഹിന്ദുക്ഷേത്രവും വിഗ്രഹാദികല്പനയും അവയുടെ സൂക്ഷ്മാർത്ഥവും ... | 130 |
| 24. | ക്ഷേത്രസ്വഭാവം ... ... ... | 132 |
| 25. | വിവിധ ഉപാധികളിൽ ജീവാത്മാവിന്റെ നില ... ... ... | 134 |
| 26. | ഭൂതഭവിഷ്യദ്വർത്തമാനശരീരങ്ങളിൽ പ്രജ്ഞയുടെ തുടർച്ച ... ... | 137 |
| 27. | പുനർജ്ജന്മം എന്നതു് വസ്ത്രം മാറുന്നതുപോലെയാണെന്ന വർണ്ണനം ... | 139 |
| 28. | ഭൗതികവികാരങ്ങൾ ഒന്നും പ്രത്യഗാത്മാ എന്ന കൂടസ്ഥനെ ബാധിക്കുന്നതല്ല എന്ന പ്രതിപാദനം... ... | 141 |

| വിഷയം. | പുറം. |
| --- | --- |
| 29. ജീവാത്മാവിനുള്ള പ്രധാനഭാവവും അതിന് ഇന്ദ്രിയങ്ങളോടുള്ള സംബന്ധവും ... ... ... | 142 |
| 30. ജീവാത്മാ ഒരു ശരീരം വിട്ടു മറ്റൊരു ശരീരത്തിൽ പ്രവേശിക്കുന്നതു് എങ്ങനെയെന്നുള്ള വിവരണം ... | 144 |
| 31. ലോകത്തോടുള്ള ബന്ധം വർത്തിക്കുന്നുവരെ ജീവാത്മാവിന്റെ അവസ്ഥ ... ... ... | 146 |
| 32. നല്ല വിവേകികൾക്കു മാത്രമേ ജീവാത്മസ്വരൂപം അറിയാൻ സാധിക്കുകയുള്ളു എന്ന വിവരണം ... | 147 |
| 33. ജീവാത്മാ ശരീരാദികളിൽ നിന്നും ഭിന്നമാണെന്ന പ്രതിപാദനം ... | 149 |
| 34. ജീവാത്മാവിനെ ജനനാദി ഷഡ്വികാരങ്ങൾ ബാധിക്കുന്നില്ല എന്ന പ്രതിപാദനം ... ... | 151 |
| 35. കൂടസ്ഥസാക്ഷാത്കാരത്തിനുള്ള മാർഗ്ഗം ... ... ... | 154 |


## നാലാമദ്ധ്യായം — കർമ്മവും കർമ്മയോഗവും.


| | |
| --- | --- |
| 1. കർമ്മയോഗിയുടെ ജീവിതമാതൃക ... | 157 |
| 2. ഉത്തമമായ ജ്ഞാനം ... ... | ,, |
| 3. പ്രജ്ഞയുടെ ലയം ... ... | 158 |
| 4. കർമ്മനിയമത്തിന്റെ വ്യാപ്തി ... | 163 |

| വിഷയം, | പുറം. |
|---|---|
| 5. കർമ്മം ... ... ... | 164 |
| 6. ഓരോ കർമ്മത്തിന്റെയും മൂന്നു രൂപത്തിലുള്ള സ്ഥിതി ... ... | 165 |
| 7. ആഗ്രഹം, ചിന്ത, പ്രവൃത്തി ഇവയുടെ പരസ്പരസംബന്ധം ... | 166 |
| 8. മൂന്നു വിധത്തിലുള്ള കർമ്മങ്ങളുടേയും ഫലം ... ... ... | 169 |
| 9. ഒരു മനുഷ്യന്റെ ഭാവിജീവിതം വർത്തമാനജീവിതത്തെ ആശ്രയിച്ചിരിക്കും എന്ന വിവരണം ... | 171 |
| 10. നിത്യകർമ്മം, നൈമിത്തികകർമ്മം, കാമ്യകർമ്മം, നിഷിദ്ധകർമ്മം ... | 172 |
| 11. നിത്യകർമ്മങ്ങൾ ... ... ... | 173 |
| (i) ഋഷിയജ്ഞം ... ... | 174 |
| (ii) ദേവയജ്ഞം ... ... | ,, |
| (iii) പിതൃയജ്ഞം ... ... | 175 |
| (iv) മനുഷ്യയജ്ഞം ... ... | 176 |
| (v) ഭൂതയജ്ഞം ... ... | ,, |
| 12. നൈമിത്തികകർമ്മങ്ങൾ ... ... | 177 |
| 13. കാമ്യകർമ്മങ്ങൾ ... | 178 |
| 14. നിഷിദ്ധകർമ്മങ്ങൾ ... ... | ,, |
| 15. പുണ്യകർമ്മങ്ങൾ, പാപകർമ്മങ്ങൾ, മിശ്രകർമ്മങ്ങൾ ... ... | 179 |
| 16. പുണ്യപാപസ്വരൂപം ... ... | ,, |

| | വിഷയം. | പുറം. |
|---|---|---|
| 17. | ആഗ്രഹങ്ങളേയും ചിന്തകളേയും പ്രവൃത്തികളേയും ശുദ്ധീകരിക്കുന്നതിൽ ദുഃഖത്തിന്റെ ഉപയോഗം ... | 180 |
| 18. | സത്വരജസ്തമോഗുണങ്ങളും അവയെ ജയിക്കാനുള്ള മാർഗ്ഗവും ... ... | 182 |
| 19. | ഗുണസംബന്ധമായുള്ള ജീവവിഭാഗങ്ങൾ ... ... ... | 184 |
| 20. | ഗുണസംബന്ധമായുള്ള കർമ്മവിഭാഗം ... | 187 |
| 21. | കർമ്മങ്ങൾക്കുള്ള അഞ്ചുകാരണങ്ങൾ ... | 190 |
| 22. | ദാനം, യജ്ഞം, തപസ്സ് ഇവയുടെ പ്രാധാന്യം ... ... ... | 195 |
| 23. | കർമ്മവും പ്രജ്ഞാവികാസവും ... | 198 |
| 24. | പ്രഥമഘട്ടം ... ... | ,, |
| 25. | പ്രജ്ഞാവികാസത്തിന്റെ ദ്വിതീയഘട്ടം ... ... ... | 199 |
| 26. | പ്രജ്ഞാവികാസത്തിന്റെ തൃതീയഘട്ടം ... ... ... | 200 |
| 27. | കർമ്മവിധികളുടെ ഉദ്ദേശ്യം ... | 201 |
| 28. | ധാർമ്മികജീവിതത്തിന്റെ ശത്രുക്കൾ ... ... ... | 202 |
| 29. | സർവ്വസാഹോദര്യത്തിന്റെ ആവശ്യകത ... ... ... | 204 |
| 30. | ആത്മാക്കളുടെ ഏകത്വം ... ... | 205 |
| 31. | കർമ്മയോഗത്തിന്റെ പ്രഥമഘട്ടം ... | 206 |
| 32. | നിശ്ചയശക്തിയുടെ വികാസം ... | 209 |

| | വിഷയം, | പുറം. |
|---|---|---|
| 33. | വിവിധയോഗമാർഗ്ഗങ്ങളുടെ പരസ്പരബന്ധം ... ... ... | 210 |
| 34. | കർമ്മയോഗത്തിലെ ദ്വിതീയഘട്ടം ... | 215 |
| 35. | കർമ്മയോഗത്തിന്റെ പ്രഥമദ്വിതീയഘട്ടങ്ങൾ ... | 217 |
| 36. | കർമ്മയോഗത്തിന്റെ തൃതീയഘട്ടം ... | 218 |
| 37. | സ്വയംപ്രവർത്തകത്വം ... ... | ,, |
| 38. | കർമ്മയോഗിയുടെ നിസ്സംഗത്വം ... | 220 |
| 39. | വാസ്തവമായ ത്യാഗം ... ... | 223 |
| 40. | കർമ്മയോഗിയുടെ വാസ്തവലക്ഷണം ... | 227 |
| 41. | കർമ്മത്തിന്റെ ബന്ധനലക്ഷണവും വിഭാഗവും ... ... ... | 228 |
| 42. | സഞ്ചിതകർമ്മം ... ... ... | ,, |
| 43. | ആഗാമികർമ്മം ... ... ... | ,, |
| 44. | പ്രാരബ്ധകർമ്മം ... ... | 229 |
| 45. | മൂന്നുവിധ കർമ്മങ്ങളേയും ജയിക്കാനുള്ള മാർഗ്ഗം ... ... | ,, |
| 46. | ജീവിതാദർശം ... ... ... | 233 |


---

## അഞ്ചാമദ്ധ്യായം—മനഃസംയമനയോഗം

### (ധ്യാനയോഗം.)


| | | |
|---|---|---|
| 1, | മനഃസംയമനത്തിന്റെ ആവശ്യകത ... | 235 |
| 2, | വിവിധഉപാധികളുടെ ശുദ്ധീകരണം ... | 240 |

| വിഷയം. | | പുറം. |
|---|---|---|
| 3. | സ്ഥൂലശരീരവും അതിന്റെ പ്രാധാന്യവും ... ... ... | 240 |
| 4. | യമവും നിയമവും ... ... ... | 242 |
| 5. | ആസനവിധി ... ... ... | 246 |
| 6. | ആഹാരവിഹാരങ്ങളിൽ വേണ്ടതായ മിതഭാവവും നിയന്ത്രണവും ... | 251 |
| 7. | പ്രാണായാമം (പ്രാണനിരോധം) ... | 253 |
| 8. | പ്രത്യാഹാരം (ഇന്ദ്രിയനിഗ്രഹം) ... | 260 |
| 9. | മനോനിഗ്രഹത്തിന്റെ പ്രാധാന്യവും പ്രയാസവും ... ... ... | 268 |
| 10. | അഭ്യാസവൈരാഗ്യങ്ങളുടെ ആവശ്യകത ... ... ... | 271 |
| 11. | ആത്മോദ്ധാരണവിഷയത്തിൽ തന്റെ ബന്ധുവും ശത്രുവും താൻതന്നെ എന്ന പ്രതിപാദനം ... ... | 273 |
| 12. | യോഗസിദ്ധിക്കുള്ള അഭ്യാസക്രമം ... | 277 |
| 13. | യോഗസിദ്ധിക്ക് ആത്മാനാത്മവിവേചനത്തിന്റെ ആവശ്യകത ... | 278 |
| 14. | തത്വജ്ഞാനം, മനോനാശം, വാസനാക്ഷയം ഇവയുടെ പരസ്പരസംബന്ധം ... ... | 280 |
| 15. | മനഃസംയമനയോഗത്താലുണ്ടാകുന്ന പരമാനന്ദപ്രാപ്തി ... ... | 286 |
| 16. | പ്രണവത്തിന്റെ തത്വം ... ... | 290 |
| 17. | പ്രണവോച്ചാരണക്രമം ... ... | 294 |

| വിഷയം. | പുറം. |
| --- | --- |
| 18. പ്രണവത്തിന്റെ വ്യഷ്ടിപരമായ അർത്ഥം ... ... ... | 295 |
| 19. പ്രണവത്തിന്റെ സമഷ്ടിപരമായ അർത്ഥം ... ... ... | 296 |
| 20. യോഗിക്ക് അനുഭവസിദ്ധമാകുന്ന ആനന്ദത്തിന്റെ സ്വഭാവം ... | 297 |
| 21. സാംഖ്യത്തിന്റേയും യോഗത്തിന്റേയും പരസ്പരസംബന്ധം ... ... | 300 |
| 22. യോഗിയെ യാതൊരു കർമ്മവും ബന്ധിക്കുന്നതല്ല എന്ന നിരൂപണം ... | 302 |
| 23. മോക്ഷസിദ്ധിക്ക് ഈശ്വരസാക്ഷാത്കാരത്തിന്റെ ആവശ്യകത ... | 303 |
| 24. മനഃസംയമനയോഗത്തിന്റെ പ്രാധാന്യം ... ... ... | 304 |

---

## ആറാമദ്ധ്യായം—പരമാത്മസ്വരൂപനിരൂപണം.

| | |
| --- | --- |
| 1. ശ്വേതാശ്വതര ഉപനിഷത്തിൽ പരമാത്മാവിനെ പററിയുള്ള വിവരണം ... | 307 |

2. തൃതീയഭാഗമായ vi, vii, viii, അദ്ധ്യായങ്ങളിലെ വിഷയം ... 310

3. "തത്" എന്ന പദത്തിന്റെ വാച്യവും ലക്ഷ്യവും ആയ അർത്ഥങ്ങൾ ... ,,

4. വൈശ്വാനരൻ, ഹിരണ്യഗർഭൻ, ഈശ്വരൻ എന്നു പറയപ്പെടുന്ന പരമാത്മാവിന്റെ സർവാന്തര്യാമിഭാവങ്ങൾ ... 312

5. പരമാത്മാവിന്റെ സമഷ്ടിസൂക്ഷ്മശരീരമായ സൂക്ഷ്മമഹാപ്രപഞ്ചവും അദ്ദേഹത്തിന്റെ ഹിരണ്യഗർഭഭാവവും ... 321

6. സ്ഥൂലസൂക്ഷ്മശരീരങ്ങളിൽക്കൂടി പരമാത്മാവിന്റെ സ്ഫുരണം ... 322

7. പരമാത്മാവിന്റെ കാരണശരീരവും ഈശ്വരഭാവവും ... 32

8. പരമാത്മാവിന്റെ വിവിധ ഭാവങ്ങളുടെ ഏകത്വം ... 32

9. തത്പദത്തിന്റെ ലക്ഷ്യാർത്ഥം ... 32

10. പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും പരമാത്മാവാണെന്നുള്ള പ്രതിപാദനം ... 32

11. പരമാത്മാവു കാലദേശങ്ങൾക്ക് അതീതൻ എന്ന പ്രതിപാദനം ... 33

12. പരമാത്മാവിന്റെ മൂർത്തവും അമൂർത്തവും ആയ ഭാവങ്ങൾ ... 33

13. പരമാത്മാവിനെ ദ്യോതിപ്പിക്കുന്ന മൂർത്തിഭാവങ്ങളും മുദ്രകളും ... 3

| വിഷയം. | | പുറം. |
|---|---|---|
| 14. പ്രണവം സൂചിപ്പിക്കുന്ന സമഷ്ടിതത്വം | ... | 338 |
| 15. പരമശിവന്റെ സ്വരൂപമാഹാത്മ്യം | ... | 339 |
| 16. പ്രതീകങ്ങളുടെ മററു പ്രാധാന്യം | ... | 342 |
| 17. ക്ഷേത്രത്തിന്റെ ആന്തരമായ അർത്ഥവും അതിന്റെ പ്രാധാന്യവും | ... | 344 |
| 18. അധികാരങ്ങൾ | ... | 345 |
| 19. പരമാത്മാവിന്റെ സർവാന്തര്യാമിത്വം | ... | 347 |
| 20. പരമാത്മാവിന്റെ അന്തര്യാമിത്വത്തെ സാധകൻ ദർശിക്കുന്ന വിധം | ... | 350 |
| 21. പരമാത്മാവിന്റെ സർവ്വാതീതമായ നിർഗ്ഗുണഭാവം | ... | 353 |
| 22. പരമാത്മാവിന്റെ സർവ്വാതീതമായ സർവ്വാത്മഭാവത്തിന്റെയും സർവ്വാന്തര്യാമിഭാവത്തിന്റെയും ഐകത്വം | ... | 355 |
| 23. സർവ്വവിധപ്രകാശങ്ങൾക്കും കാരണം പരമാത്മാവാണെന്നുള്ള പ്രതിപാദനം | ... | 359 |

| വിഷയം. | | പുറം. |
|---|---|---|
| 24. പരമാത്മാവിന്റെ സർവജ്ഞത്വം, സർവാന്തര്യാമിത്വം, സർവശക്തിത്വം | ... | 361 |
| 25. പരമാത്മാവിന്റെ മൂർത്തവും അമൂർത്തവും ആയ ഭാവങ്ങൾ | ... | 363 |
| 26. പരമാത്മാ രണ്ടു പ്രകൃതിഭാവങ്ങളെക്കാൾ അതീതൻ എന്ന പ്രതിപാദനം | ... | 365 |
| 27. ഉപാസനകളുടെ ഉദ്ദേശവും ഫലവും | ... | 370 |
| 28. പരമാത്മാവിനെക്കുറിച്ചുള്ള വിവിധ അഭിപ്രായങ്ങൾ | ... | 374 |
| (i) നൈയായികന്മാരുടേയും വൈശേഷികന്മാരുടേയും അഭിപ്രായം | ... | ,, |
| (ii) സാംഖ്യന്മാരുടെ അഭിപ്രായം | ... | 375 |
| 29. ഭഗവദ്ഗീതയുടെ നിശ്ചിതമായ അഭിപ്രായം | ... | 376 |
| 30. പരമാത്മാവിന്റെ സർവാന്തര്യാമിഭാവത്തേയും സർവാത്മഭാവത്തേയും ദർശിക്കുന്ന മാർഗ്ഗം | ... | 380 |
| 31. പരമാത്മാവിന്റെ സർവാതീതഭാവത്തെ സാക്ഷാത്കരിക്കുന്ന മാർഗ്ഗം | ... | 382 |
| 32. പാരമാർത്ഥികമോക്ഷവും തത്പദലക്ഷ്യാർത്ഥവും | ... | 386 |

## ഏഴാം അദ്ധ്യായം—പ്രപഞ്ചനിരൂപണം.


| വിഷയം. | | പുറം. |
|---|---|---|
| 1. ഏഴാമദ്ധ്യായത്തിലെ വിഷയം | ... | 390 |
| 2. മഹാപ്രപഞ്ചത്തിന്റെ ആദികാരണം | ... | ,, |
| 3. ആകാശത്തിന്റെ ഭേദങ്ങൾ-മഹാകാശം, ചിത്താകാശം, ചിദാകാശം | ... | 393 |
| 4. പ്രപഞ്ചത്തിന്റെ ഉത്ഭവത്തെപ്പറ്റിയുള്ള മൂന്നു വാദങ്ങൾ | ... | 395 |
| 5. ആരംഭവാദം | ... | ,, |
| 6. പരിണാമവാദം | ... | 397 |
| 7. സാംഖ്യന്മാരുടേയും പാതഞ്ജലന്മാരുടേയും സിദ്ധാന്തം | ... | ,, |
| (i) മൂലപ്രകൃതി | ... | 400 |
| (ii) മഹത്തത്വം | ... | ,, |
| (iii) അഹങ്കാരതത്വം | ... | ,, |
| (iv) ആകാശതത്വം | ... | 401 |
| (v) വായുതത്വം | ... | 402 |
| (vi) അഗ്നിതത്വം | ... | ,, |
| (vii) അപ്പ് | ... | ,, |
| (viii) പൃഥ്വി | ... | 403 |
| (ix—xiii) അഞ്ചുജ്ഞാനേന്ദ്രിയങ്ങൾ | ... | 404 |

| വിഷയം. | | പുറം. |
|---|---|---|
| (xiv) അന്തഃകരണം | ... | 404 |
| (xv—xix) അഞ്ചു കർമ്മേന്ദ്രിയങ്ങൾ | ... | 405 |
| (xx—xxiv) അഞ്ചു പഞ്ചീകൃതഭൂതങ്ങൾ | ... | ,, |
| 8. ആദികാരണം അപ്തത്വമാണെന്ന മതം | .... | 409 |
| 9. ആദികാരണം അഗ്നിതത്വമാണെന്ന മതം | ... | ,, |
| 10. ആദികാരണം വായുതത്വമാണെന്ന മതം | ... | 410 |
| 11. ആദികാരണം ആകാശതത്വമാണെന്ന മതം | .... | 411 |
| 12. ആദികാരണം ശൂന്യം എന്ന മതം | ... | 412 |
| 13. സർവ്വത്തിന്റെയും ആദികാരണം ബ്രഹ്മം | ... | ,, |
| 14. പരിണാമവാദികളുടെ മതം | ... | 415 |
| 15. പാതഞ്ജലന്മാർ | ... | 416 |
| 16. സേശ്വരസാംഖ്യന്മാർ | ... | 417 |
| 17. പ്രപഞ്ചത്തെപ്പറ്റി പാശ്ചാത്യശാസ്ത്രജ്ഞന്മാരുടെ മതം | ... | 418 |
| 18. വിവർത്തവാദം | ... | 422 |
| 19. പ്രപഞ്ചത്തിന്റെ സത്യത്വവും മിഥ്യാത്വവും | ... | 425 |

| | വിഷയം. | | പുറം |
|---|---|---|---|
| 20. | പ്രപഞ്ചം സത്തോ അസത്തോ അല്ല-അനിർവചനീയം എന്ന പ്രതിപാദനം | ... | 426 |
| 21. | പരമാത്മാവിൽ പ്രപഞ്ചത്തിന്റെ സ്ഥിതി | ... | 429 |
| 22. | പ്രാകൃതപ്രളയവും സൃഷ്ടിക്രമവും | ... | 431 |
| 23. | അവാന്തരപ്രളയങ്ങളും അവയുടെ ലക്ഷണവും | ... | 435 |
| 24. | ഭൂമിയെ സംബന്ധിച്ചുള്ള കാലനിർണ്ണയം | ... | 440 |
| 25. | പ്രപഞ്ചത്തിന്റെ ആദികാരണവും അതിനെപ്പററിയുള്ള ഗീതാസിദ്ധാന്തവും | ... | 449 |
| 26. | പ്രപഞ്ചത്തിലുള്ള സ്ഥൂലവും സൂക്ഷ്മവും ലോകങ്ങൾ | ... | 451 |
| 27. | സ്ഥൂലലോകം | ... | 452 |
| 28. | സൂക്ഷ്മലോകം | ... | 454 |
| 29. | മനുഷ്യവികാസത്തിലേക്കുള്ള മൂന്നു ലോകങ്ങൾ | ... | 460 |
| 30. | ഭുവർല്ലോകസ്വർഗ്ഗലോകങ്ങളിലെ അനുഭവങ്ങൾ | ... | 464 |
| 31. | സ്ഥൂലസൂക്ഷ്മലോകങ്ങളിലെ ജീവകാലങ്ങൾ | ... | 466 |
| 32. | ആരംഭവാദികളുടേയും പരിണാമവാദികളുടേയും നിലയും ഗീതാസിദ്ധാന്തവും | ... | 471 |

| വിഷയം. | | പുറം. |
|---|---|---|
| 33. പരമാത്മാവിൽപ്രപഞ്ചത്തിന്റെ ഉത്ഭവവും സ്ഥിതിയും | ... | 478 |
| 34. മനുഷ്യജന്മത്തിന്റെ ഉദ്ദേശവും പരമാത്മാവിന്റെ സങ്കല്പശക്തിയും | ... | 482 |
| 35. സാർവ്വത്രികമായ പ്രേമത്തിന്റെ ആവശ്യകത | ... | 486 |


---

## എട്ടാമദ്ധ്യായം—ഭക്തിയും ഭക്തിയോഗവും.


| | | |
|---|---|---|
| 1. എട്ടാമദ്ധ്യായത്തിലെ പ്രതിപാദ്യവിഷയം | ... | 489 |
| 2. കർമ്മം, ഭക്തി, ജ്ഞാനം ഇവയുടെ പരസ്പരസംബന്ധവും ആവശ്യകതയും | ... | ,, |
| 3. ഭക്തിയുടെ സ്വരൂപം | ... | 491 |
| 4. ഭക്തിക്കുള്ള അഭ്യുപാധികളും അവയുടെ ദൃഷ്ടാന്തങ്ങളും | ... | 492 |
| 5. ശ്രീനാരദഭക്തിസൂത്രത്തിലെ ഭക്തിനിർവ്വചനം | ... | 495 |
| 6. ഭാഗവതത്തിലുള്ള ഉത്തമഭക്തിയുടെയും മദ്ധ്യമഭക്തിയുടെയും അധമഭക്തിയുടെയും ലക്ഷണങ്ങൾ | ... | 496 |

| വിഷയം. | | പുറം. |
|---|---|---|

7. ഭഗവത്പ്രീതിയിലുള്ള ഉത്തമഭക്തിയുടെ ലക്ഷണം ... 498
8. പരാഭക്തിയും പരാവിദ്യയും ... 502
9. പരാഭക്തിയുടെ സഗുണഭാവത്തിനും നിർഗുണഭാവത്തിനും അധിഷ്ഠാനം പ്രേമമാണെന്ന പ്രതിപാദനം ... 506
10. നിർഗുണഭക്തി ... 509
11. സഗുണഭക്തിയുടേയും നിർഗുണഭക്തിയുടേയും സംബന്ധം ... 511
12. അനന്യഭക്തി ... 513
13. ആർത്തൻ, അർത്ഥാർത്ഥി, ജിജ്ഞാസു, ജ്ഞാനി ഇവരുടെ ഭക്തിഭാവങ്ങൾ ... 517
14. സകാമഭക്തിയും നിഷ്കാമഭക്തിയും ... 519
15. ആർത്തന്റെ ഭക്തി ... 520
16. അർത്ഥാർത്ഥിയുടെ ഭക്തി ... 525
17. ജിജ്ഞാസുവിന്റെ ഭക്തി ... 529
18. ജ്ഞാനത്തോടുകൂടിയ ഭക്തി ... 530
19. ഭക്തന്മാരുടെ ധ്യാനമനുസരിച്ചു പരമാത്മാ പ്രത്യക്ഷമാകുന്നു എന്ന പ്രതിപാദനം ... 531
(i) സത്സംഗം ... 537
(ii) ഭഗവത്കഥാപാഠനം ... 539
(iii) ഭഗവത്കല്യാണഗുണകീർത്തനം ... 540

| വിഷയം. | | പുറം. |
|---|---|---|
| (iv) ഭഗവദുപദേശങ്ങളിലടങ്ങീട്ടുള്ള വാക്യങ്ങളുടെ അർത്ഥവിചാരണ | ... | 540 |
| (v) പരമാത്മാവിലും ഗുരുവിലും അഭേദഭാവന | ... | 541 |
| (vi) പരമാത്മാവിന്റെ സരൂപവും അരൂപവുമായുള്ള പൂജ | ... | 542 |
| (vii) ഭഗവന്നാമജപം | ... | 545 |
| (viii) ഭഗവദ്ഭക്തന്മാരുടെനേർക്കുള്ള ഭക്തിയും വൈരാഗ്യവും, ശമാദിഗുണങ്ങളും | ... | 546 |
| (ix) തത്വവിചാരം | ... | 551 |
| 20. ഭക്തിയേയും ജ്ഞാനത്തേയും വർദ്ധിപ്പിക്കുന്നതിൽ ക്ഷേത്രങ്ങളുടെ സ്ഥാനം | ... | 552 |
| 21. ഭക്തിയോഗവും അഹങ്കാരനാശവും | ... | 559 |
| 22. ഭക്തിമാർഗ്ഗങ്ങളും ഭക്തിയോഗവും | ... | 561 |
| 23. ഭക്തിയിലുള്ള കിങ്കരഭാവവും അംശഭാവവും ഏകീഭാവവും | ... | 562 |
| 24. പരമാനന്ദപ്രാപ്തി | ... | 564 |

## ഒമ്പതാമദ്ധ്യായം — ജീവേശ്വരസംബന്ധം.


| വിഷയം. | പുറം. |
|---|---|
| 1. ഒമ്പതാമദ്ധ്യായത്തിലേയും മേൽ വരുന്ന അദ്ധ്യായങ്ങളുടേയും വിഷയം ... | 565 |
| 2. മഹാവാക്യങ്ങൾ ... | 566 |
| 3. നാലു വാക്യങ്ങളുടേയും സാധാരണമായുള്ള അൎത്ഥവും അവയുടെ സ്ഥാനവും ... | 567 |
| (i) തത്ത്വമസി:— ... | ,, |
| ഉദ്ദാലകൻ ശ്വേതകേതുവിനു കൊടുത്ത ഉപദേശത്തിന്റെ ചുരുക്കം ... | 568 |
| കാരണമായ ഏകവസ്തുവിന്റെ ജ്ഞാനത്താൽ സൎവ്വവസ്തുക്കളുടേയും ജ്ഞാനം ഉണ്ടാകും ... | 569 |
| സൎവ്വത്തിനും കാരണമായുള്ള ഏകവും അദ്വിതീയവുമായ സദ്വസ്തുവാകുന്നു ... | 571 |
| ജീവാത്മതത്ത്വം ... | 573 |
| എട്ടാം ഖണ്ഡം - ഒന്നാമത്തെ ദൃഷ്ടാന്തം – പക്ഷിയും സൂത്രവും ... | 573 |

| വിഷയം. | | പുറം. |
| --- | --- | --- |
| ഒൻപതാം ഖണ്ഡം — രണ്ടാമത്തെ ദൃഷ്ടാന്തം - മധുവും വിവിധവൃക്ഷരസങ്ങളും | ... | 575 |
| പത്താം ഖണ്ഡം - മൂന്നാമത്തെ ദൃഷ്ടാന്തം - നദികളും സമുദ്രവും | ... | ,, |
| പതിനൊന്നാം ഖണ്ഡം - നാലാമത്തെ ദൃഷ്ടാന്തം - വൃക്ഷവും വൃക്ഷത്തിന്റെ ജീവഭാവവും | ... | 576 |
| അഞ്ചാമത്തെ ദൃഷ്ടാന്തം - ന്യഗ്രോധഫലം (പേരാലിന്റെ ഫലം) | ... | ,, |
| ആറാമത്തെ ദൃഷ്ടാന്തം - ലവണപിണ്ഡവും ജലവും | ... | 577 |
| ഏഴാമത്തെ ദൃഷ്ടാന്തം - കൺ മറച്ച് അന്യവിജനസ്ഥലത്തു കൊണ്ടു വിടപ്പെട്ട മനുഷ്യൻ | ... | ,, |
| എട്ടാമത്തെ ദൃഷ്ടാന്തം - മരണാവസ്ഥയിലെത്തിയവൻ | .. | 578 |
| ഒൻപതാമത്തെ ദൃഷ്ടാന്തം - ഒരു മോഷ്ടാവും ഇരുമ്പുകോടാലിയും | ... | ,, |
| (ii) 'പ്രജ്ഞാനം ബ്രഹ്മ' എന്ന മഹാവാക്യം:— അതിന്റെ സ്ഥാനവും അർത്ഥവും | ... | 581 |

| വിഷയം. | | പുറം. |
|---|---|---|
| (iii) 'അയമാത്മാബ്രഹ്മ' എന്ന മഹാവാക്യം:— അതിന്റെ സ്ഥാനവും അർത്ഥവും | ... | 584 |
| (iv) 'അഹംബ്രഹ്മാസ്മി' എന്ന മഹാവാക്യം:— അതിന്റെ സ്ഥാനവും അർത്ഥവും | ... | 586 |
| 4. സകലവേദങ്ങളുടേയും സാരം | ... | 588 |
| 5. 'തത്ത്വമസി' എന്ന മഹാവാക്യത്തിന്റെ അഖണ്ഡാർത്ഥത്തെപ്പറ്റി ശ്രീരാമന്റെ ഉപദേശം | ... | 589 |
| 6. 'തത്ത്വമസി' എന്ന മഹാവാക്യത്തിന്റെ അർത്ഥവിവരണം | | 591 |
| 7. ജീവാത്മപരമാത്മാക്കളുടെ ഐക്യം | ... | 599 |
| 8. പരമാത്മാവിനെപ്പറ്റിയുള്ള പാരമാർത്ഥിക ജ്ഞാനത്തിന്റെ ദുർല്ലഭത്വം | ... | 607 |
| 9. ഓരോരുത്തനിലും 'ഞാനാരാണ്' എന്ന ബോധത്തിന്റെ വിവിധത്വം | ... | 610 |
| 10. ദേഹത്തിലും ജീവനിലും അഹംബുദ്ധിയോടുകൂടിയവർക്കുള്ള ജീവേശ്വരസംബന്ധബോധം | ... | 614 |
| 11. ദ്വൈതികളുടെ സിദ്ധാന്തപ്രകാരമുള്ള അഞ്ചു ഭേദങ്ങൾ | ... | 616 |
| 12. ദ്വൈതികളുടെ അഹംബുദ്ധിയുടെ സ്ഥാനം | ... | 617 |

| | വിഷയം. | പുറം. |
|---|---|---|
| 13. | ഒരു ഉത്തമ ദ്വൈതിക്ക് അനുഭവപ്പെടുന്ന ജീവേശ്വരഭേദം ... | 617 |
| 14. | ദ്വൈതസിദ്ധാന്തപ്രകാരമുള്ള ജീവേശ്വരസംബന്ധം ... | 620 |
| 15. | പരമാത്മാവു് നിമിത്തകാരണം മാത്രമാണ് എന്നു വാദിക്കാൻ ദ്വൈതികൾ ആശ്രയിക്കുന്ന ഒരു പ്രമാണശ്ലോകം .... | 622 |
| 16. | പരമാത്മാവിന്റെ സർവ്വനിയാമകത്വവും സകലലോകശരണ്യതയും ... | 623 |
| 17. | പരമാത്മാവിന്റെ ഭജനീയതയും ജ്ഞാനദാതൃത്വവും ... | 624 |
| 18. | പരമാത്മാവിന്റെ ഉപാസ്യത്വവും മോക്ഷദാതൃത്വവും ... | 625 |
| 19. | വിശിഷ്ടാദ്വൈതികളുടെ സിദ്ധാന്തം ... | 626 |
| 20. | വിശിഷ്ടാദ്വൈതികളുടെ അഹംബുദ്ധിക്കുള്ള സ്ഥാനം ... | 628 |
| 21. | വിശിഷ്ടാദ്വൈത സിദ്ധാന്തപ്രകാരമുള്ള ജീവേശ്വരസംബന്ധം ... | 629 |
| 22. | സർവ്വലോകശരണ്യനും സദാ ഭജനീയനുമായ പരമാത്മാവിന്റെ സർവ്വാന്തര്യാമിത്വം ... | 630 |

| | വിഷയം. | | പുറം. |
|---|---|---|---|
| 23. | ഓരോ ജീവനും പരമാത്മാവിൻെറ അംശവും പരമാത്മാവു് സർവ്വപ്രാണികളുടേയും അന്തരാത്മാവു് ആകുന്നു | ... | 632 |
| 24. | ഒരു ഉത്തമവിശിഷ്ടാദ്വൈതി പരമാത്മാവിനെ ദർശിക്കുന്ന വിധം | ... | 633 |
| 25. | അദ്വൈതസിദ്ധാന്തം | ... | 636 |
| 26. | അദ്വൈതിക്കുള്ള അഹംബുദ്ധിയുടെ സ്ഥാനം | ... | 639 |
| 27. | അദ്വൈതസിദ്ധാന്തപ്രകാരമുള്ള ജീവാത്മപരമാത്മസംബന്ധം | ... | 641 |
| 28. | ജീവന്മാരുടെ ആത്മഭാവത്തിലുള്ള ഏകത്വവും അനേകത്വത്തിനുള്ള കാരണവും | ... | 643 |
| 29. | പരമാത്മാവിൻെറ സർവ്വാതീതഭാവം അനുഭവിക്കാനുള്ള രണ്ടു പടികൾ | ... | 644 |
| 30. | പരമാത്മാവിൻെറ ഏകത്വദർശനം | ... | 645 |
| 31. | ദ്വൈതവും വിശിഷ്ടാദ്വൈതവും അദ്വൈതവും സിദ്ധാന്തങ്ങൾ പരബ്രഹ്മസാക്ഷാത്കാരത്തിനുള്ള പടികളാണെന്നുള്ള പ്രതിപാദനം | ... | 647 |

| വിഷയം. | | പുറം. |
|---|---|---|


32. ഹിന്ദുക്ഷേത്രങ്ങളിൽ ജീവാത്മപരമാത്മസംബന്ധത്തെ കാണിക്കുന്ന ചില ചടങ്ങുകൾ ... 649

33. പ്രണവവും ജീവാത്മപരമാത്മസംബന്ധവും ... 651


---

## പത്താമദ്ധ്യായം—ജ്ഞാനവും ജ്ഞാനയോഗവും.


1. പത്താമദ്ധ്യായത്തിലെ പ്രതിപാദ്യവിഷയം ... 655

2. കർമ്മമാർഗ്ഗത്തിൽ ജ്ഞാനത്തിന്റെ ആവശ്യകത ... 656

3. മനഃസംയമനയോഗത്തിനു ജ്ഞാനത്തിന്റെ ആവശ്യകത ... 658

4. ഭക്തിയോഗത്തിന് ജ്ഞാനത്തിന്റെ ആവശ്യകത ... 659

5. സദാചാരനിഷ്ഠയ്ക്കു ജ്ഞാനത്തിന്റെ ആവശ്യകത ... 661

6. ജ്ഞാനത്തിന്റെ ത്രൈവിധ്യം—സാത്വികജ്ഞാനം ... 663

7. സർവ്വത്തിലും ഏകഭാവത്തെ കാണുക ... 666

8. വിഭക്തഭാവങ്ങളിൽ അവിഭക്തതത്വത്തെ കാണുക ... 667

9. 'തത്ത്വമസി' എന്ന മഹാവാക്യത്തിന്റെ അനുഭവജ്ഞാനം ... 669

| വിഷയം. | | പുറം. |
|---|---|---|
| 10. ജ്ഞാനയോഗമാർഗ്ഗത്തിൽ ഒരു സാധകന് ഉണ്ടായിരിക്കേണ്ട പ്രത്യേക സാധനങ്ങൾ | | 669 |
| 11. സാധനചതുഷ്ടയം | | 671 |
| (i) നിത്യാനിത്യവസ്തുവിവേകം | | ,, |
| (ii) ഇഹാമുത്രാർത്ഥഫലഭോഗവിരാഗം | | ,, |
| (iii) ശമാദിഷൾക്കസമ്പത്തി | ... | ,, |
| (iv) മുമുക്ഷുത്വം | ... | |
| 12. ശമം, ദമം, ഉപരതി, തിതിക്ഷ, സമാധാനം, ശ്രദ്ധ | ... | 672 |
| 13. ഭഗവദ്ഗീതയിൽ ഉപദേശിക്കപ്പെടുന്ന ജ്ഞാനസാധനങ്ങൾ | ... | 673 |
| 14. ജ്ഞാനമാർഗ്ഗത്തിൽ പ്രവേശിക്കുന്നവന് സാത്വികമായ പ്രേമത്തിന്റെ ആവശ്യകത | ... | 677 |
| 15. ശ്രവണം | ... | 679 |
| 16. മനനം | ... | 680 |
| 17. ത്വംപദശോധന | .... | ,, |
| 18. തത്പദശോധന | ... | 686 |
| 19. അസിപദശോധന | ... | 689 |
| 20. സർവ്വത്തെയും സ്വാത്മാവിൽ കാണുക | ... | 693 |
| 21. സർവ്വത്തിനും ആധാരമായുള്ള ആത്മാവിനെ പരമാത്മാവിൽ ഏകീഭവിപ്പിച്ചു കാണുക | ... | 696 |
| 22. അന്തഃകരണത്തിന്റെ ശക്തിയും ഉപയോഗവും | ... | ,, |
| 23. നിദിധ്യാസനം | ... | 699 |

| വിഷയം. | | പുറം. |
|---|---|---|
| 24. ജ്ഞാനത്തിന്റെ ശ്രേഷ്ഠത | ... | 711 |
| 25. ജ്ഞാനത്തെ മറയ്ക്കുന്നതായ മായാസ്വഭാവം | ... | 714 |
| 26. മായ-പരമാത്മശക്തി എന്ന പ്രതിപാദനം | ... | 716 |
| 27. മായാസ്വരൂപവും അതിനെ ജയിക്കാനുള്ള ഉപായവും | ... | 719 |
| 28. രാജസജ്ഞാനം | ... | 722 |
| 29. താമസജ്ഞാനം | ... | 725 |
| 30. ജ്ഞാനപ്രാപ്തിയിൽ ദ്വൈതവും അദ്വൈതവും സിദ്ധാന്തങ്ങൾ സാധകനെ സഹായിക്കുന്ന വിധം | ... | 726 |
| 31. അദ്വൈതസിദ്ധാന്തപ്രകാരമുള്ള സദ്യോമുക്തിമാർഗ്ഗവും ക്രമമുക്തിമാർഗ്ഗവും | ... | 728 |
| 32. ജ്ഞാനമാർഗ്ഗത്തിൽ ഹിന്ദുക്ഷേത്രങ്ങളുടെ ഉപയോഗം | ... | 733 |
| 33. ദൃഢമായ നിദിധ്യാസനംകൊണ്ടുള്ള ജ്ഞാനപ്രാപ്തിയുടെ ഫലം | ... | 735 |
| 34. ജ്ഞാനസ്വരൂപവും ജ്ഞാനഫലവും | ... | 737 |

## പതിനൊന്നാമദ്ധ്യായം—മോക്ഷസ്വരൂപവും, ജീവന്മുക്തലക്ഷണവും.


| വിഷയം. | | പുറം. |
|---|---|---|
| 1. പതിനൊന്നാം അദ്ധ്യായത്തിലെ പ്രതിപാദ്യവിഷയം | ... | 739 |
| 2. മുണ്ഡകോപനിഷത്തിലുള്ള മോക്ഷസ്വരൂപവർണ്ണനം | ... | 741 |
| 3. മോക്ഷസ്വരൂപത്തിന്റെ പ്രധാന ലക്ഷണങ്ങൾ | ... | 743 |
| 4. പരബ്രഹ്മവസ്തുവിനോടുള്ള ഐക്യഭാവം അല്ലെങ്കിൽ അദ്വൈതാത്മാനുഭവം | ... | 744 |
| 5. ആത്മാനുഭവത്തിനു വിരോധമായുള്ള ദേഹാത്മബുദ്ധി | ... | 749 |
| 6. അദ്വൈതാത്മാനുഭവം സിദ്ധിച്ചവന്റെ അഹംബുദ്ധി | ... | 752 |
| 7. അദ്വൈതാത്മദർശി പ്രപഞ്ചത്തെ കാണുന്നവിധം | ... | 756 |
| 8. മോക്ഷം എന്നതു് നിരതിശയമായ ആനന്ദപ്രാപ്തി എന്ന വിവരണം | ... | 761 |
| 9. ബ്രഹ്മത്തിന്റെ സച്ചിദാനന്ദഭാവം | ... | 770 |
| 10. മോക്ഷം—ദുഃഖത്തിന്റെ ആത്യന്തികമായ നിവൃത്തി | ... | 772 |
| 11. ആത്മനിഷ്ഠന്റെ ആനന്ദാനുഭവവും ദുഃഖനിവൃത്തിയും | ... | 777 |

| വിഷയം. | | പുറം |
|---|---|---|
| 12. ബ്രഹ്മനിഷ്ഠന്റെ സുഖം നിരതിശയമാകുന്നു | ... | 78 |
| 13. പുണ്യപാപകർമ്മങ്ങളുടെ ക്ഷയം | ... | 78 |
| 14. സകല ഹൃദയഗ്രന്ഥികളുടെയും ഭേദനം | ... | 78 |
| 15. സങ്കല്പവികല്പാത്മകമായുള്ള മനസ്സിന്റെയും വാസനകളുടെയും നാശം | ... | 788 |
| 16. പുനർജ്ജന്മരാഹിത്യം | ... | 797 |
| 17. പുനർജ്ജന്മത്തിനുള്ള കാരണം | ... | 799 |
| 18. തൃഷ്ണയുടെ സ്വരൂപവും ഫലവും | ... | 803 |
| 19. ബ്രഹ്മനിർവാണം കൂടാതെ മററുവിധത്തിലുള്ള മോക്ഷങ്ങൾ | ... | 805 |
| 20. സായുജ്യമുക്തിയുടെ സ്വഭാവം | .... | 810 |
| 21. കൈവല്യമുക്തി എന്ന ബ്രഹ്മഭാവപ്രാപ്തി | ... | 812 |
| 22. ജീവന്മുക്തന്മാരുടെ സ്ഥിതി | ... | 815 |
| 23. ജീവന്മുക്തന്റെ ലോകസംഗ്രഹാർത്ഥമുള്ള പ്രവൃത്തികൾ | ... | 824 |
| 24. ജീവന്മുക്തന്മാരായ സിദ്ധന്മാർ | ... | 829 |
| 25. വിദേഹമുക്തിയും മനസ്സിന്റെ സ്വരൂപനാശവും അരൂപനാശവും | ... | 830 |
| 26. ഭഗവദ്ഗീതയും ഉപനിഷത്തുകളും | ... | 833 |
| 27. ഭഗവദ്ഗീതയുടെ ആദർശവും ഗീതാർത്ഥപ്രചരണത്തിന്റെ ഫലവും | ... | 834 |

ഓം

# ഗീതാർത്ഥസംഗ്രഹം.

യോ ദേവോഽഗ്നൗ യോഽപ്സു യോ വിശ്വം
ഭുവനമാവിവേശ
യ ഓഷധീഷു യോ വനസ്പതിഷു തസ്മൈ
ദേവായ നമോ നമഃ.

ശ്വേതാശ്വതരോപനിഷത് II. 17.*

## ഒന്നാം അദ്ധ്യായം.

### ദുഃഖപ്രതിഷേധനം.

ഭഗവദ്ഗീത സർവ്വലോകാദ മാകുന്നു.

1. ലോകത്തിൽ മതവും തത്വശാസ്ത്രവും സംബന്ധിച്ച ഗ്രന്ഥങ്ങളിൽ, ശ്രീമദ്ഭഗവദ്ഗീതയ്ക്കു അതിപ്രധാനമായ ഒരു സ്ഥാനമുണ്ട്. അതിലടങ്ങിയിട്ടുള്ള തത്വങ്ങൾ ഹിന്ദുമതത്തിനടിസ്ഥാനമായുള്ള വേദങ്ങളുടെ സാരമാകുന്നു. ഒരു വിശാലദൃഷ്ടിയോടുകൂടി നോ

*യാതൊരു സ്വയംപ്രകാശസ്വരൂപൻ സകലഭുവനങ്ങളേയും വ്യാപിച്ച്, അഗ്നിയിൽ, അതിന്റെ അധിഷ്ഠാനദേവനായ അഗ്നിയായും, വായുവിൽ, അതിന്റെ അധിഷ്ഠാനദേവനായ വായുവായും, ജലത്തിൽ, അതിന്റെ അധിഷ്ഠാനദേവനായ വരുണനായും, ചെടികൾ, വൃക്ഷങ്ങൾ മുതലായവയിൽ, അവയുടെ അധിഷ്ഠാനദേവനായ സോമനായും പ്രകാശിക്കുന്നുവോ, ആ ദേവനായിക്കൊണ്ടു നമസ്കാരം.

G. P. T. 2421. 600 15-2-1122.

ക്കുന്നതായാൽ ശ്രീമദ്ഭഗവദ്ഗീതയെ സർവ്വജന
ങ്ങളുടേയും ഉത്തമവേദഗ്രന്ഥമായി കരുതാവു
ന്നതും, ഏതു മതസ്ഥനും അതിനെ സ്വന്ത മത
ഗ്രന്ഥമായി സ്വീകരിക്കാവുന്നതുമാകുന്നു. സത്യ
ത്തെ അറിയണമെന്നുള്ള തീവ്രനിശ്ചയത്തോടു
കൂടി, ശ്രദ്ധാസമേതം, ഈ തത്വങ്ങളെ പഠിക്കുന്ന
ഏതു മതസ്ഥനേയും, അവനവന്റെ മതതത്വ
ങ്ങൾ ഗ്രഹിക്കുന്നതിൽ ശ്രീമദ്ഭഗവദ്ഗീത
വളരെ സഹായിക്കുമെന്നുള്ളതിന് യാതൊരു സം
ശയവുമില്ല.

മഹാഭാരതത്തിൽ ഭഗവദ്ഗീതയുടെ സ്ഥാനം.

2. ശ്രീവേദവ്യാസമഹർഷിയാൽ രചിക്ക
പ്പെട്ട മഹാഭാരതം എന്ന മഹത്തായ ഗ്രന്ഥത്തി
ലാണ് ശ്രീമദ്ഭഗവദ്ഗീത അട
ങ്ങിയിരിക്കുന്നതു്. വേദങ്ങളെ
ഋക്ക്, യജുസ്സ്, സാമം, അഥർവം
എന്നു് നാലായി വിഭജിച്ചു്, നാലു
ശിഷ്യന്മാർക്കായി ശ്രീ വേദവ്യാസമഹർഷി ഉപ
ദേശിച്ചു. വേദതത്വങ്ങൾ സാധാരണന്മാർക്കു
ദുർഗ്രഹങ്ങളായി കണ്ടതിനാൽ, കഥകൾ
കൊണ്ടും, ഉദാഹരണങ്ങൾകൊണ്ടും, അവയെ
സകല ജനങ്ങൾക്കും സുഗ്രഹമാക്കിത്തീർക്കാൻ
വേണ്ടി, അദ്ദേഹം തന്നെ മഹാഭാരതം
രചിച്ചു. അവയുടെ മുഴുവൻസാരവും അടങ്ങിയ
ശ്രീകൃഷ്ണാർജ്ജുനസംവാദരൂപമായ ശ്രീമദ്ഭഗവദ്
ഗീതയെ നക്ഷത്രമണ്ഡലത്തിൽ ചന്ദ്രനെന്ന

പോലെ, അതിൽ പ്രതിപാദിച്ചതായി പറയപ്പെട്ടിരിക്കുന്നു. മഹാഭാരതം രചിച്ച് ശിഷ്യനായ വൈശമ്പായനമഹർഷിക്ക് വേദവ്യാസൻ ഉപദേശിച്ചു. വൈശമ്പായനൻ മഹാഭാരതം മുഴുവനും അർജ്ജുനപൗത്രനായ അഭിമന്യുവിന്റെ പൌത്രനും, പരീക്ഷിത്തു മഹാരാജാവിന്റെ പുത്രനും ആയ ജനമേജയനോടു രാജസദസ്സിൽ വച്ച് അനേകം മഹർഷിമാരുടെ സാന്നിദ്ധ്യത്തിൽ പറഞ്ഞുകേൾപ്പിച്ചു. ഇതു മുഴുവനും കേട്ടുകൊണ്ടിരുന്ന സൂതപുത്രൻ നൈമിശാരണ്യത്തിലെ മഹർഷിമാർക്ക് മഹാഭാരതം മുഴുവനും പറഞ്ഞു കേൾപ്പിച്ചതായി പറയപ്പെട്ടിരിക്കുന്നു. മഹാഭാരതത്തിന്റെ മാഹാത്മ്യത്താൽ അതിനെ അഞ്ചാമത്തെ വേദം എന്നുകൂടി പറഞ്ഞുവരുന്നു.

3. ശ്രീമദ്ഭഗവദ്ഗീതയിൽ അടങ്ങിയിരിക്കുന്നത്, മഹാഭാരതയുദ്ധം നടന്നതായ കുരുക്ഷേത്രം എന്ന യുദ്ധക്കളത്തിൽവച്ച് അർജ്ജുനന്റെ ശോകമോഹങ്ങൾ നീങ്ങുന്നതിലേക്കായി, അവതാരപുരുഷനായ ശ്രീകൃഷ്ണൻ കൊടുത്ത ഉപദേശങ്ങളാണ്. മഹാഭാരതം അനേകം പർവ്വങ്ങളായി പിരിക്കപ്പെട്ടിരിക്കുന്നു. അവയിൽ ആറാമത്തെ പർവ്വമാണ് ഭീഷ്മപർവ്വം. ഭീഷ്മപർവ്വം അനേകം ഉപപർവ്വങ്ങളായി പിരിക്കപ്പെട്ടിട്ടുണ്ട്. അവയിൽ മൂന്നാമത്തെ ഉപപർവ്വമാണ്

ഗീതാപർവ്വം. ഭീഷ്മപർവ്വത്തിലെ ൧൩ മുതൽ ൪൨ വരെ മുപ്പത് അദ്ധ്യായങ്ങൾ ഗീതാപർവ്വത്തിൽ അടങ്ങീട്ടുണ്ട്. അവയിൽ ൨൫ മുതൽ ൪൨ വരെ ൧൮ അദ്ധ്യായങ്ങളാണ് ഭഗവദ് ഗീതയെന്നു പറയപ്പെടുന്നത്.

ഭഗവദ്ഗീത വേദങ്ങളുടെ സാരമാകുന്നു.

4. സകല വേദങ്ങളുടെയും സാരമാണു ഭഗവദ്ഗീതയിലടങ്ങിയിരിക്കുന്നതെന്നു പറഞ്ഞുവല്ലോ. ഓരോ വേദത്തേയും കർമ്മകാണ്ഡമെന്നും, ഉപാസനാകാണ്ഡമെന്നും, ജ്ഞാനകാണ്ഡമെന്നും, മൂന്നു കാണ്ഡങ്ങളായി പിരിച്ചിട്ടുണ്ട്. അതുപോലെ ഭഗവദ്ഗീതയും മൂന്നുഭാഗങ്ങളായി പിരിക്കപ്പെട്ടിരിക്കുന്നു. ആദ്യത്തെ ആറദ്ധ്യായങ്ങൾ കർമ്മത്തേയും കർമ്മയോഗത്തേയും പററി പ്രതിപാദിക്കുന്നു. രണ്ടാമത്തെ ആറദ്ധ്യായങ്ങൾ ഭക്തിയേയും ഭക്തിയോഗത്തേയും പററി പ്രതിപാദിക്കുന്നു. ഒടുവിലത്തെ ആറദ്ധ്യായങ്ങൾ ജ്ഞാനത്തേയും ജ്ഞാനയോഗത്തേയും പററി പ്രതിപാദിക്കുന്നു. കർമ്മം, ഭക്തി, ജ്ഞാനം, എന്ന മൂന്നു ഭാവങ്ങളും പരസ്പരം സംബന്ധമില്ലാത്ത ഭിന്നമായ മാർഗ്ഗങ്ങൾ അല്ല. ഇവ മൂന്നും ഒരേ ആത്മാവിൽതന്നെ അന്തഃകരണത്തിൽകൂടി സ്ഫുരിക്കുന്നതായ ഭാവവിശേഷങ്ങളാണ്. അവ പരസ്പരം അത്യന്തം സംബന്ധപ്പെട്ടവയാകയാൽ,

ഭഗവാൻ ശ്രീകൃഷ്ണൻതന്നെ കർമ്മത്തേയും കർമ്മയോഗത്തേയും പററി ഉപദേശിക്കുന്ന ഘട്ടത്തിൽ, ഭക്തിയേയും ജ്ഞാനത്തേയും പററി വിവരിക്കുന്നുണ്ട്. ഭക്തിയേയും ഉപാസനാമാർഗ്ഗത്തേയും പററി ഉപദേശിക്കുമ്പോൾ, കർമ്മത്തേയും ജ്ഞാനത്തേയും കുറിച്ച് ഉപദേശിച്ചുകാണുന്നു. ജ്ഞാനത്തേയും ജ്ഞാനയോഗത്തേയും കുറിച്ച് ഉപദേശിക്കുന്ന ഘട്ടങ്ങളിൽ, ഭക്തിയേയും കർമ്മത്തേയും പററി ഉപദേശിക്കുന്നുണ്ട്. ഇവ പരസ്പരം സംബന്ധപ്പെട്ടതും ഒന്നിനൊന്നു സഹായിക്കുന്നതുമായ പന്ഥാക്കൾ ആണ് എന്നുള്ളതിൽ യാതൊരു സംശയവുമില്ല. താഴെപ്പറയുന്ന സൂര്യഗീതയിലെ ഭാഗം ഈ തത്വത്തെ സ്പഷ്ടമാക്കുന്നതാണ്. *

---

* ന ജ്ഞാനേന വിനോപാസ്തിർന്നോപാസ്ത്യാ ച വിനാ [തരത്
കർമ്മാപി തേന ഹേതുത്വം പൂർവ്വപൂർവ്വസ്യ കഥ്യതേ
യഥാ യാവന്നഹി ജ്ഞാനം താവന്നോപാസനം മതം
യാവന്നോപാസനം താവന്ന ജ്ഞാനം ച കഥഞ്ചന
ജ്ഞാനം യാവന്ന കർമ്മാപി ന താവന്മുഖ്യമിഷ്യതേ
യാവന്ന കർമ്മ താവച്ച ന ജ്ഞാനം സാധു സമ്മതം
യാവന്നോപാസനം താവന്ന കർമ്മാപി പ്രശസ്യതേ
യാവന്ന കർമ്മോപാസ്തിഭ്യാം ന താവത് സാത്വികീ മതാ
ജ്ഞാനോപാസനകർമ്മാണി സാപേക്ഷാണി പരസ്പരം
ത്രിതയം സാധനമേകം ത്രിഷു യത് കിഞ്ചിദത്ര യഃ
ത്യജേദസദ്ബുദ്ധ്യാ സാ നാശ്നുവീത പരാമൃതം
[സൂ. ഗീ. II. 17—22.

"ജ്ഞാനംകൂടാതെ ശരിയായ ഉപാസനയോ, ഉപാസനകൂടാതെ ശരിയായ കർമ്മമോ, സിദ്ധിക്കുന്നതല്ല. ഇവയ്ക്കു പരസ്പരകാരണത്വമുണ്ടെന്നാണ് പറയപ്പെടുന്നത്. ജ്ഞാനമില്ലാത്ത അവസ്ഥയിൽ, ഉപാസന സിദ്ധിക്കുകയില്ല. ഉപാസന സിദ്ധിക്കാത്തവനു ജ്ഞാനവുമുണ്ടാകുന്നതല്ല. ജ്ഞാനമില്ലാഞ്ഞാൽ, മുഖ്യമായ കർമ്മവും ചെയ്യാൻ സാധിക്കുകയില്ല. പ്രവൃത്തിയില്ലാത്തപക്ഷം, ജ്ഞാനവും സാധുസമ്മതമായി വരുന്നതല്ല. ഉപാസനയില്ലെങ്കിൽ, നല്ല കർമ്മവും ചെയ്യാൻ സാധിക്കുകയില്ല. കർമ്മവും ഉപാസനയും ഇല്ലാത്തപക്ഷം, സാത്വികവൃത്തിയായ ജ്ഞാനവുമുണ്ടാകുന്നതല്ല. ജ്ഞാനം, ഉപാസന, കർമ്മം, ഇവ മൂന്നും പരസ്പരം സഹായിക്കുന്നവയും, ഇവ ഒന്നിച്ചനുഷ്ഠിച്ചാൽ മുക്തിയെ കൊടുക്കുന്നവയുമാണ്. അല്ലാത്തപക്ഷം മുക്തി സിദ്ധിക്കുന്നതുമല്ല. ഈ സാധനങ്ങളിൽ ഒന്നിനെയെങ്കിലും അസദ്ഗുരുക്കന്മാരുടെ വാക്കുകേട്ട് ഉപേക്ഷിക്കുന്ന പക്ഷം, പരാമൃതമാകുന്ന മോക്ഷം പ്രാപിക്കാവുന്നതല്ല."

ജ്ഞാനം, ഉപാസന, കർമ്മം ഇവയുടെ പരസ്പരാപേക്ഷത.

5. ജ്ഞാനം, ഭക്തി, കർമ്മം ഈ മൂന്നു സാധനങ്ങളും ആവശ്യകമാണെങ്കിലും, അവയിലെല്ലാ

ററിലുംവച്ച് ജ്ഞാനമാണ് ശ്രേഷ്ഠമെന്നുള്ളതിനു സംശയമില്ല. ആത്മസാക്ഷാത്കാരമാർഗ്ഗത്തിൽ അവസാനംവരെ ഉപയോഗപ്പെടുന്നത് ജ്ഞാനം മാത്രമാണ്. ഒരു സാധകന്റെ ജീവിതപഥത്തിൽ ഏററവും ഉന്നതമായ സ്ഥാനം വരെ ജ്ഞാനംമാത്രമേ നയിക്കുകയുള്ളൂ.

ജ്ഞാനത്തിന്റെ പ്രാധാന്യം.

“മോക്ഷപ്രാപ്തിക്കുള്ള സാധനങ്ങളിൽവച്ചു ഏററവും മുഖ്യമായിട്ടുള്ളതു് ജ്ഞാനം മാത്രമാണ്. അഗ്നികൂടാതെ എങ്ങനെ ആഹാരസാധനം പാകംചെയ്വാൻ സാധിക്കയില്ലയൊ, അതുപോലെ ജ്ഞാനംകൂടാതെ മോക്ഷവും സിദ്ധിക്കുന്നതല്ല.” എന്ന് 'ആത്മബോധ'ത്തിൽ ശ്രീ ശങ്കരാചാര്യർ പറയുന്നു.*

ഏററവും ഉന്നതമായ നിലയിൽ ജ്ഞാനവും നീക്കേണ്ടതായിത്തന്നെ വരും. ബുദ്ധിവൃത്തി എന്നുള്ള ഭാവത്തിൽ അതും വിട്ടുപോകുന്നതാണ്.

“അറിവില്ലായ്മയാൽ താൻ ശരീരമാണെന്നും ഇന്ദ്രിയാദികരണങ്ങളാണെന്നും അഭിമാനിച്ചു ദുഃഖിക്കുന്ന ജീവന്, ബുദ്ധി ശുദ്ധമായി ഭവിച്ച്,

---

*ബോധോഽന്യസാധനേഭ്യോ ഹി
സാക്ഷാന്മോക്ഷൈകസാധനം
പാകസ്യ വഹ്നിവദ് ജ്ഞാനം
വിനാ മോക്ഷോ ന സിദ്ധ്യതി.

ആ. ബോ. 2.

അതിൽ ആത്മസ്വരൂപം പ്രതിഫലിക്കുമ്പോൾ, ആത്മാവിനെപ്പററിയുള്ള അജ്ഞാനം നീങ്ങി, ബുദ്ധി ആത്മാകാരവൃത്തിയായി ഭവിക്കുന്നു. ബുദ്ധിയുടെ ഈ ആത്മാകാരത്തിലുള്ള വൃത്തിയെയാണു് ജ്ഞാനമെന്നു പറയുന്നതു്. ചെളി കൊണ്ടു കലങ്ങിയ വെള്ളത്തിൽ, തേററാമ്പരൽപ്പൊടി കലക്കിയാൽ, അതു ചെളിയോടുകൂടി താണു് വെള്ളം ശുദ്ധമാകുന്നതുപോലെ, ആത്മാനുഭവമുണ്ടാകുമ്പോൾ, അജ്ഞാനത്തെ നശിപ്പിക്കുന്നതോടുകൂടി, ജ്ഞാനവും സ്വയമേ നശിച്ചുപോകുന്നു*' എന്നും ശ്രീശങ്കരാചാര്യർ അതേ ഗ്രന്ഥത്തിൽ പറയുന്നുണ്ടു്.

ഭഗവദ്ഗീത 'തത്വമസി'എന്ന മഹാവാക്യത്തിന്റെ വിവരണമാണു്.

6. ഭഗവദ്ഗീതയെ ഇനിയൊരുവിധത്തിലും ഗണിക്കാം. വേദാന്തങ്ങളുടെ സാരം മഹാവാക്യങ്ങളിൽ അടങ്ങിയിരിക്കുന്നതായി പറയപ്പെടുന്നു. നാലു വേദങ്ങളിൽ ഓരോന്നിലും ഓരോ മഹാവാക്യങ്ങൾ ഉണ്ടു്. അവ "പ്രജ്ഞാനം ബ്രഹ്മ", "അഹം ബ്രഹ്മാസ്മി", 'തത്വമസി', 'അയമാത്മാ ബ്രഹ്മ', എന്നിവയാണു്. ഇവയിൽ

*അജ്ഞാനകലുഷം ജീവം
ജ്ഞാനാഭ്യാസാദ്വിനിർമ്മലം
കൃത്വാ ജ്ഞാനം സ്വയം നശ്യേ-
ജ്ജലം കതകരേണുവത്.

ആ. ബോ. 5.

"തത്ത്വമസി" (അതു നീയാകുന്നു) എന്നതു് ഉപദേശവാക്യമെന്നും, "അഹം ബ്രഹ്മാസ്മി" (ഞാൻ ബ്രഹ്മമാകുന്നു) എന്നതു് അനുഭവവാക്യമെന്നും, "പ്രജ്ഞാനം ബ്രഹ്മ" (ബ്രഹ്മം ജ്ഞാനസ്വരൂപമാകുന്നു) "അയമാത്മാ ബ്രഹ്മ" (ഈ ആത്മാവു് ബ്രഹ്മമാകുന്നു) എന്ന രണ്ടും, മനനവാക്യങ്ങളെന്നും പറയപ്പെടുന്നു. "തത്ത്വമസി" എന്ന ഉപദേശവാക്യം സാമവേദത്തിൽ ഛാന്ദോഗ്യോപനിഷത്തിൽ ഉദ്ദാലകൻ എന്ന മഹർഷി ശ്വേതകേതു എന്നശിഷ്യനായിക്കൊണ്ടു് ഉപദേശിച്ചതാണു്. ഇതിൻെറ അർത്ഥം "അതു നീയാകുന്നു" എന്നാണു്. ഇതിൽ 'ത്വം' (നീ) എന്നതു ജീവാത്മാവിനെ കുറിക്കുന്ന പദമാണു. 'തത്' (അതു്) എന്നതു് ഈശ്വരനെക്കുറിക്കുന്ന പദമാണു്. "അതു നീയാകുന്നു" (തത്ത്വമസി) എന്ന വാക്യത്താൽ ജീവാത്മാവിൻെറയും ഈശ്വരൻെറയും പരസ്പരസ്വരൂപസംബന്ധത്തെ അല്ലെങ്കിൽ അഭേദത്തെയാണു് ഉദ്ദാലകമഹർഷി ഉപദേശിക്കുന്നതു്. വേദസാരമായ ഗീതയിൽ ഭഗവാൻ ശ്രീകൃഷ്ണൻ ഉപദേശിക്കുന്നതും ഈ തത്വം തന്നെയാണു്. ആദ്യത്തെ ആറദ്ധ്യായം കൊണ്ടു് 'ത്വം' എന്ന പദത്തിൽ അടങ്ങീട്ടുള്ള ജീവതത്വത്തേയും, രണ്ടാമത്തെ ആറദ്ധ്യായം കൊണ്ടു് 'തത്' എന്ന പദത്തിൽ അടങ്ങീട്ടുള്ള

ഈശ്വരതത്വത്തേയും പ്രതിപാദിക്കുന്നുണ്ടു. ഒടുവിലത്തെ ആറദ്ധ്യായംകൊണ്ടു് 'തത്ത്വമസി' എന്ന വാക്യത്തിൽ പ്രതിപാദിക്കപ്പെടുന്ന ജീവാത്മപരമാത്മാക്കളുടെ സംബന്ധത്തേയും, അവയുടെ ഐക്യഭാവം സാക്ഷാത്കരിക്കാനുള്ള മാർഗ്ഗത്തേയും വിവരിച്ചിരിക്കുന്നു.

ശ്രീമധുസൂദനസരസ്വതി ഗീതാഭാഷ്യത്തിൽ താഴെ പറയുന്നപ്രകാരം വിവരിച്ചിരിക്കുന്നു:*

---

*സച്ചിദാനന്ദരൂപം തത്
പൂർണ്ണം വിഷ്ണോഃ പരം പദം
യത് പ്രാപ്തയേ സമാരബ്ധാ
വേദാഃ കാണ്ഡത്രയാത്മകാഃ
കർമ്മോപാസ്തിസ്തഥാ ജ്ഞാന-
മിതി കാണ്ഡത്രയം ക്രമാത്
തദ്രൂപാഷ്ടാദശാദ്ധ്യായൈർ
ഗീതാ കാണ്ഡത്രയാത്മികാ
തത്ര തു പ്രഥമേ കാണ്ഡേ
കർമ്മതത്ത്യാഗവർത്മനാ
ത്വംപദാർത്ഥോ വിശുദ്ധാത്മാ
സോപപത്തിർനിരൂപ്യതേ
ദ്വിതീയേ ഭഗവദ്ഭക്തി-
നിഷ്ഠാവർണ്ണനവർത്മനാ
ഭഗവാൻ പരമാനന്ദ-
സ്തത്പദാർത്ഥോഽവധാര്യതേ
തൃതീയേ തു തയോരൈക്യം
വാക്യാർത്ഥം വർണ്ണ്യതേ സ്ഫുടം
ഏവമപ്യത്ര കാണ്ഡാനാം
സംബന്ധോഽസ്തി പരസ്പരം.

"സഗുണഘനവും, ചൈതന്യഘനവും, ആനന്ദഘനവും പരിപൂർണ്ണവും, സർവവ്യാപ്തിയോടുകൂടിയതുമായ യാതൊരു ശ്രേഷ്ഠമായ സ്ഥാനമുണ്ടോ, അതിനെ പ്രാപിക്കുവാൻവേണ്ടിയാണ്, കർമ്മകാണ്ഡമെന്നും, ഉപാസനാകാണ്ഡമെന്നും, ജ്ഞാനകാണ്ഡമെന്നും ക്രമമായി മൂന്നു കാണ്ഡങ്ങളോടു കൂടിയ വേദങ്ങൾ ആരംഭിച്ചിരിക്കുന്നത്. അതേ രൂപത്തിൽ രചിക്കപ്പെട്ട ഭഗവദ്ഗീതയും, പതിനെട്ടദ്ധ്യായങ്ങളോടുകൂടി മൂന്നു കാണ്ഡങ്ങളായി തന്നെ പിരിക്കപ്പെട്ടിരിക്കുന്നു. അവയിൽ ആദ്യത്തെ കാണ്ഡമായ ആറദ്ധ്യായങ്ങളിൽ, കർമ്മാനുഷ്ഠാനം, കർമ്മത്യാഗം, എന്ന മാർഗ്ഗത്തിൽകൂടി 'ത്വം' എന്ന പദത്താൽ സൂചിപ്പിക്കപ്പെടുന്ന, കൂടസ്ഥനെന്നും അന്തരാത്മാവെന്നും പറയപ്പെടുന്ന ഉപാധിരഹിതമായ വിശുദ്ധാത്മഭാവം യുക്തിപൂർവം പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. അടുത്ത ആറദ്ധ്യായങ്ങളടങ്ങിയ രണ്ടാമത്തെകാണ്ഡത്തിൽ, ഈശ്വരഭക്തി, ഭക്തിയോഗം എന്ന മാർഗ്ഗങ്ങളെ വിവരിക്കുന്നതോടുകൂടി, 'തത്' എന്ന പദത്താൽ സൂചിപ്പിക്കപ്പെടുന്ന പരമാനന്ദസ്വരൂപനായ ഈശ്വരൻതന്നെ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഒടുവിലത്തെ ആറദ്ധ്യായങ്ങളടങ്ങിയ മൂന്നാമത്തെ കാണ്ഡത്തിൽ, ജീവാത്മാ, പരമാത്മാ എന്ന് 'ത്വം' പദത്താലും 'തത്' പദത്താലും സൂചിപ്പിക്കപ്പെടുന്നവയിൽ, വിരുദ്ധാംശങ്ങളായ,

സ്ഥൂലം, സൂക്ഷ്മം, കാരണം, എന്ന ശരീരവ്യത്യാസങ്ങളേയും, ജാഗ്രത്, സ്വപ്നം, സുഷുപ്തി, എന്ന അവസ്ഥാവ്യത്യാസങ്ങളേയും നീക്കുമ്പോൾ ശേഷിക്കുന്ന പരിശുദ്ധചൈതന്യഭാവങ്ങൾക്കുള്ള ഐക്യമായ "തത്വമസി" എന്ന മുഴുവൻ വാക്യത്തിന്റെയും അർത്ഥം വർണ്ണിക്കപ്പെടുന്നു. ഇപ്രകാരം ഭഗവദ്ഗീതയിലുള്ള മൂന്നു കാണ്ഡങ്ങൾക്കും പരസ്പരം സംബന്ധമുണ്ട്."

ഭഗവദ്ഗീത ജീവിതപരിപൂർണ്ണതയെ ഉപദേശിക്കുന്നു.

7. പുരാതനകാലങ്ങളിലുണ്ടായിരുന്നവരും ഇപ്പോൾ ഉള്ളവരുമായ അനേകം മഹാന്മാർ ഈ ഉത്തമഗ്രന്ഥത്തിന് ശാസ്ത്രജ്ഞാനസമ്പൂർണ്ണവും വളരെ വിപുലവുമായ അനേകം വ്യാഖ്യാനങ്ങൾ എഴുതീട്ടുണ്ട്. ഭഗവദ്ഗീത കർമ്മത്തേയും കർമ്മയോഗത്തേയുംപററി പ്രതിപാദിക്കുന്ന ഗ്രന്ഥമാണെന്ന് ചിലർ കരുതുന്നു. ശരിയായ കർമ്മനിഷ്ഠയാണ് ഈ ഗ്രന്ഥത്തിന്റെ പരമോദ്ദേശ്യമെന്നും അവർ വാദിക്കുന്നു. ഗീതയുടെ ഉപദേശസാരം സകല കർമ്മങ്ങളുടേയും ത്യാഗമാണെന്നു മററു ചിലർ വാദിക്കുന്നു.. ഇതു ജ്ഞാനയോഗിയുടെ പ്രമാണഗ്രന്ഥമാണെന്ന് ചിലർ സിദ്ധാന്തിക്കുന്നുണ്ട്. ശ്രീ പുരുഷോത്തമപ്രാപ്തിക്കുള്ള ഭക്തിമാർഗ്ഗത്തെ ഉപദേശിക്കുന്ന-

ഗ്രന്ഥമാണെന്നു മററുചിലർ പറയുന്നു. ലോകം മുഴുവനും ത്യജിച്ച് ഏകാന്തമായ വിജനസ്ഥാനത്തെ പ്രാപിച്ചു തപസ്സുചെയ്യുന്നതിലേക്കാണ് ഭഗവദ്ഗീത ഉപദേശിക്കുന്നതെന്നു പറയുന്നവരുമുണ്ട്. ജീവാത്മാവും പരമാത്മാവും, ഒരുകാലത്തും ചേർച്ചയുണ്ടാകാതെ ഭിന്നമായി നിൽക്കുന്ന തത്വങ്ങളാണെന്നും പ്രപഞ്ചം നിത്യമാണെന്നും ഈശ്വരൻ സർവ്വജ്ഞനും സർവശക്തനുമാണെന്നും ജീവാത്മാ സർവ്വദാ കിഞ്ചിജ്ജ്ഞനും അസ്വതന്ത്രനുമാണെന്നും വിശ്വസിക്കുന്നവരാണ് ദ്വൈതികൾ. ഇവരും ഭഗവദ്ഗീതയെ പ്രമാണഗ്രന്ഥമായി സ്വീകരിക്കുന്നുണ്ട്. ഈശ്വരൻ ജീവനിൽനിന്നു ഭിന്നനാണെങ്കിലും ജീവന്മാരുടേയും പ്രപഞ്ചത്തിന്റെയും അന്തരാത്മാവായി വർത്തിക്കുന്നതിനാൽ, ജീവന് ഈശ്വരനോട് ഒരുവിധം ഐക്യമുണ്ടാകാമെന്നും, പ്രപഞ്ചം നിത്യമാണെന്നും വിശിഷ്ടാദ്വൈതികൾ വിശ്വസിക്കുന്നു. അവരും ഭഗവദ്ഗീതയെ പ്രമാണഗ്രന്ഥമായി സ്വീകരിക്കുന്നുണ്ട്. അദ്വൈതികൾ, ജീവൻ ബ്രഹ്മത്തിൽനിന്നു ഭിന്നമല്ലെന്നും ജീവനായും പ്രപഞ്ചമായും കാണുന്നത് ബ്രഹ്മംതന്നെയാണെന്നും അത് ഏകവും അദ്വിതീയവുമായ വസ്തുവാണെന്നും പ്രപഞ്ചത്തിനു ബ്രഹ്മത്തിൽ കല്പിതമായ സ്ഥിതിയല്ലാതെ വാസ്തവമായ സത്തയില്ലെന്നും വിശ്വസിക്കുന്നു. അവരും ഭഗവദ്ഗീതയെ പ്രമാണ

ഗ്രന്ഥമായി കരുതുന്നുണ്ട്. ഈ പ്രകാരമുള്ള വിവിധ പ്രസ്ഥാനങ്ങൾക്കും അടിസ്ഥാനമായി ഭഗവദ്ഗീതയ്ക്കു് അനേകവിധത്തിൽ പ്രൌഢങ്ങളായ വ്യാഖ്യാനങ്ങളും അവർ ചെയ്തിട്ടുണ്ട്. അവരെല്ലാവരും മഹാന്മാരും ഒരുപോലെ നമ്മുടെ ബഹുമാനത്തിനും കൃതജ്ഞതയ്ക്കും അർഹന്മാരുമാകുന്നു. ഭഗവദ്ഗീത ഈ അഭിപ്രായങ്ങൾക്കെല്ലാം ഇട കൊടുക്കുന്നതോടുകൂടി, അവയെ എല്ലാം അതിക്രമിച്ചും നില്ക്കുന്നുണ്ട്. അതുപദേശിക്കുന്നതു് ജീവിതത്തിൻെറ പരിപൂർണ്ണതയെയാണു്. ജീവിതപരിപൂർണ്ണതയിൽ, ഉത്തമമായ ഭക്തി, പരിപൂർണ്ണമായ ജ്ഞാനം, സാത്വികമായ കർമ്മകൌശലം, സാവിത്രികമായ നിസ്സംഗത്വം, ഇവയെല്ലാമുൾപ്പെടുന്നുണ്ട്. ഇവയെല്ലാം ഭഗവദ്ഗീതയുടെ ഉപദേശവിഷയങ്ങളുമാണു്. ബ്രഹ്മസാക്ഷാത്കാരത്തിനുള്ള മാർഗ്ഗത്തെയാണു് ഗീത കാണിക്കുന്നതു്. ഈശ്വരനും ജീവനും ഭിന്നമാണെന്നുള്ള ദ്വൈതിയുടെ ഭക്തിമാർഗ്ഗവും, അവർ ഭിന്നമാണെങ്കിലും ജീവന്നു് ഒരുവിധത്തിൽ ഈശ്വരനോടു് ഐക്യം പ്രാപിക്കാമെന്നുള്ള വിശിഷ്ടാദ്വൈതിയുടെ നിലയും, അദ്വൈതിയുടെ സിദ്ധാന്തപരമായ ജീവബ്രഹ്മൈക്യവും, ബ്രഹ്മസാക്ഷാത്കാരത്തിനുള്ള സോപാനപടികൾ മാത്രമാണു്. സാധാരണജനങ്ങൾ വിചാരിക്കുന്നതുപോലെ ഈ പ്രസ്ഥാനങ്ങൾക്കു്

പരസ്പരവിരോധഭാവമില്ല. ശരിയായി ഗ്രഹിക്കു ന്നപക്ഷം, ഈ പ്രസ്ഥാനങ്ങൾ പരസ്പരം സഹാ യിക്കുന്നവയാണെന്നും അനുഭവമാർഗ്ഗത്തിൽ അവ ആവശ്യമാണെന്നും ബോദ്ധ്യപ്പെടുന്നതാണ്.

ഭഗവദ്ഗീത ന്യായം മുതലായ ദർശനങ്ങളെ സമന്വയിക്കുന്നു.

8. ഇതുപോലെതന്നെ വേദങ്ങളെ ആശ്രയിച്ചുണ്ടായിട്ടുള്ള ന്യായം, വൈശേഷികം, സാംഖ്യം, യോഗം, വേദാന്തം, എന്നു പറയപ്പെടുന്ന പ്രധാന ദർശനങ്ങളേയും സമഞ്ജസപ്പെടുത്തി, അതാതിന്റെ പ്രാധാന്യത്തെ സ്വീകരിച്ച് സമന്വയിക്കുന്ന ഗ്രന്ഥമായി കൂടി ഭഗവദ്ഗീതയെ കരുതാവുന്നതാണ്. ഇവയും പരസ്പരം വിരോധപ്പെട്ട പ്രസ്ഥാനങ്ങളെ സ്ഥാപിക്കാൻ പുറപ്പെട്ടവയല്ല. ശരിയായ മനഃസ്ഥിതിയോടും സത്യം ഗ്രഹിക്കണമെന്ന തീവ്രമായ നിശ്ചയത്തോടുംകൂടി പ്രവർത്തിക്കുന്നവർക്ക് പലപ്രകാരത്തിൽ ഉണ്ടാകാവുന്ന സംശയങ്ങളെ ഛേദിച്ച്, ആത്യന്തികമായ സത്യത്തെ ഗ്രഹിപ്പിക്കാനുള്ള പ്രയത്നത്തിൽ സാധകന്മാർ എത്താവുന്നതും കടന്നുപോകേണ്ടതുമായ പല പടികളെയാണ് ഈ ദർശനങ്ങൾ കാണിക്കുന്നത്. ഈ വാസ്തുതയേയും ഭഗവദ്ഗീതയിൽ പല ഘട്ടങ്ങളിലും വെളിവാക്കിട്ടുണ്ട്.

ഗീത ഉപദേശിക്കുന്ന മാതൃകാജീവിതം.

9. ഇനിയൊരു പ്രധാന സംഗതികൂടി ഭഗവദ്ഗീതാപഠനത്തിൽ നിന്നും ഗ്രഹിക്കേണ്ടതായിട്ടുണ്ട്. മതഗ്രന്ഥപഠനം ലോകത്തോടു വെറുപ്പുണ്ടാക്കി, ലോകകാര്യങ്ങളിൽ ഉദാസീനതയെ വർദ്ധിപ്പിക്കുമെന്ന് ചിലർ തെറ്റായിധരിച്ചുവരുന്നു. ഭഗവദ്ഗീത ജീവിതമാതൃകയായി കാണിക്കുന്നത്, ലോകത്തെ ത്യജിച്ച് മനുഷ്യസഞ്ചാരമില്ലാത്ത വല്ല ഗുഹകളിലോ കാടുകളിലോ വസിച്ചു കാലയാപനം ചെയ്യുന്നതിനെയല്ല. ആഹാരത്തിന് ആവശ്യമുള്ളിടത്തോളം മാത്രം ഭിക്ഷയെടുത്തു ജീവിക്കേണ്ടതായി വിധിച്ചിട്ടുള്ള സന്ന്യാസത്തേയും ജീവിതമാതൃകയായി ഭഗവദ്ഗീത കരുതുന്നില്ല. ലോകത്തിൽതന്നെ പലവിധ നിലകളിൽനിന്ന് ഊർജ്ജിതമായി ലോകസംഗ്രഹത്തിനുവേണ്ടി പ്രവൃത്തിമാർഗ്ഗത്തിൽ ചരിച്ചവരായ ജനകൻ, ശ്രീരാമൻ, ഭീഷ്മർ, വസിഷ്ഠൻ, യാജ്ഞവൽക്യൻ മുതലായവരുടെ ജീവിതം പോലെയുള്ള ജീവിതത്തെയാണ് മാതൃകയായി ഭഗവദ്ഗീത ഉപദേശിക്കുന്നത്. അവരെല്ലാവരും പ്രവൃത്തിസമ്പൂർണ്ണമായ ജീവിതത്തിൽ ജ്ഞാനഭാവത്തിന് യാതൊരു കുറവുംകൂടാതെ, പരിപൂർണ്ണമായി ബ്രഹ്മാനന്ദം അനുഭവിച്ച് ജീവന്മുക്തരായി വർത്തിച്ചവരുമാണ്. ഭഗവാന്റെ

ഗീതോപദേശംതന്നെ അജ്ജുനനാണ് കൊടുക്കപ്പെട്ടതു്. ഇതുകൊണ്ടുതന്നെ ഗീതയിലെ ഉപദേശങ്ങൾ ലോകജീവിതത്തെ ഏററവും വിജയത്തോടുകൂടി നടത്തി, ജീവിതപരിപൂണ്ണതയെ പ്രാപിക്കാനിച്ഛിക്കുന്ന എല്ലാമനുഷ്യരേയും ഉദ്ദേശിച്ചുള്ളതാണെന്നും, ദുഃഖത്തിന്റെ ആത്യന്തികമായ നിവൃത്തിയും പരമാനന്ദപ്രാപ്തിയുമാകുന്ന ഈ ജീവിതപരിപൂണ്ണതയെ പ്രാപിക്കുവാൻ സകലമനുഷ്യക്കും അഹ്തയുണ്ടെന്നും വെളിവാകുന്നുണ്ട്.

10. ഭഗവദ്ഗീത ഉപദേശിക്കുന്ന ഉത്തമജീവിതത്തിൽ, നിഷ്കളങ്കവും ശാശ്വതവുമായ പരിപൂണ്ണസുഖമാണടങ്ങിയിരിക്കുന്നതു്. അതിൽനിന്നും സിദ്ധിക്കുന്നതു്, സകലവിധദുഃഖങ്ങളുടെ ദൂരീകരണവും ദുഃഖത്താൽ ബാധിക്കപ്പെടാത്ത ആനന്ദാനുഭവവുമാകുന്നു.

ഭഗവദ്ഗീതയും ധർമ്മവും.

11. ചുരുക്കിപ്പറയുന്ന പക്ഷം, വാസ്തവമായുള്ള ധമ്മത്തെ പ്രതിപാദിക്കുന്ന ഒരു ഉപനിഷത്താണു് ഭഗവദ്ഗീതയെന്നുപറയാം. ധമ്മം എന്ന പദത്തിന് ധരിക്കുന്നത് എന്നാണത്ഥം. സകല ജീവന്മാരേയും പരിപൂണ്ണത പ്രാപിക്കുന്നതുവരെ ധരിച്ചുകൊണ്ടു പോകുന്നതിനെയാണു് ധമ്മം എന്നു പറയേണ്ടതു്.

"ധാരണാദ്ധർമ്മമിത്യാഹുഃ
ധർമ്മോ ധാരയതി പ്രജാഃ"

"സകല പ്രജകളേയും ധരിച്ചുകൊണ്ടുപോകുന്നതാണു ധർമ്മം. പരിപൂർണ്ണത പ്രാപിക്കുന്നതുവരെ ധരിക്കുന്നതിനാലാണു് ധർമ്മം എന്നു പറയപ്പെടുന്നതു്", എന്നു മഹാഭാരതത്തിൽ വിവരിച്ചിരിക്കുന്നു. വേദങ്ങൾതന്നെ ധർമ്മസ്വരൂപമായിട്ടാണിരിക്കുന്നതു്. വേദങ്ങളുടെ ഭാഷ്യംപോലെ വർത്തിക്കുന്ന മഹാഭാരതവും ധർമ്മത്തെത്തന്നെ പ്രതിപാദിക്കുന്നു. വേദസാരമായ ഭഗവദ്ഗീതയും ധർമ്മത്തെയാണു് പ്രതിപാദിക്കുന്നതു്. ധർമ്മം എന്നതിൽ ഉത്തമമായ ഭക്തിയും, പരിപൂർണ്ണമായ ജ്ഞാനവും സാത്വികമായ കർമ്മകൌശലവും സാർവ്വത്രികമായ നിസ്സംഗത്വവും, ഈശ്വരസാക്ഷാത്കാരത്തിൽ ഉപയോഗപ്പെടുന്ന ദാസഭാവം, അംശഭാവം, ഏകീഭാവം എന്ന ഭക്തിമാർഗ്ഗത്തിന്റെ പലപടികളും ഉൾപ്പെടുന്നു. ഇപ്രകാരം നോക്കുന്നപക്ഷം, നിഷ്കളങ്കവും, ശാശ്വതവും, പരിപൂർണ്ണവുമായ ആനന്ദാനുഭവത്തിലേക്കു സകല ജീവന്മാരേയും നയിക്കുന്ന ധർമ്മപ്രതിപാദകമായ ഒരു പ്രധാന ഉപനിഷത്താണു് ഭഗവദ്ഗീത എന്നു യാതൊരു സംശയവും കൂടാതെ പറയാവുന്നതാണു്.

12. അമൃതതുല്യമായ ഈ ഉത്തമഗ്രന്ഥത്തിൽ അടങ്ങിയിട്ടുള്ള ഈ തത്വങ്ങളെ ചില ഖണ്ഡങ്ങളായി പിരിച്ച് ചുരുക്കമായി വിവരിക്കാമെന്ന ഉദ്ദേശത്തോടുകൂടിയാണ് ഈ ഗ്രന്ഥരചനയ്ക്കാരംഭിക്കുന്നത്. ഗീത മുഴുവനും ശരിയായി പഠിക്കണെമെന്നാഗ്രഹമുള്ളവർക്ക് ഓരോഭാഗങ്ങളായി പിരിച്ചുപഠിക്കുന്നതിനും, ഓർമ്മിച്ച് അനുസന്ധാനം ചെയ്യുന്നതിനും, ഈ ഗ്രന്ഥം സഹായമായിത്തീരട്ടെ എന്ന പ്രാർത്ഥനയോടുകൂടിയാണ് ഈ ഗ്രന്ഥം രചിച്ചിരിക്കുന്നതു.

13. ഈ ഗ്രന്ഥത്തെ നാലു ഭാഗങ്ങളായി പിരിച്ചിട്ടുണ്ട്. ഒന്നാം ഭാഗത്തിൽ രണ്ടദ്ധ്യായങ്ങളുള്ളതിൽ, ഒന്നാമദ്ധ്യായംകൊണ്ട് ഭഗവദ്ഗീത എന്നതു മനുഷ്യവർഗ്ഗത്തെ മുഴുവനും ഉദ്ദേശിച്ചുള്ള ഗ്രന്ഥമാണെന്നും, അതു സകല മനുഷ്യർക്കും ഉപയോഗപ്പെടുന്നതാണെന്നും കാണിച്ച് അതിന്റെ പ്രാധാന്യത്തെ വിവരിച്ചിരിക്കുന്നു. ഇതുകൊണ്ട്, ലോകത്തിൽ ദുഃഖത്തിനു യാതൊരുകാരണവുമില്ലെന്നും ഗീതോപദേശത്തിന്റെ ഉദ്ദേശ്യം ദുഃഖത്തിന്റെ ആത്യന്തികമായ നിവൃത്തിയും പരമാനന്ദപ്രാപ്തിയുമാണെന്നും വെളിവാകും. ഗീത പഠിച്ചാൽമാത്രം പോരാ എന്നും അതിലടങ്ങിയിട്ടുള്ള തത്വങ്ങളെ

ഈ ഗ്രന്ഥത്തിലടങ്ങിയിട്ടുള്ള വിഭാഗങ്ങൾ.

പ്രഥമഭാഗം.

അനുഭവത്തിൽ കൊണ്ടുവരേണ്ടതാണെന്നും ഇച്ഛിക്കുന്നവക്ക് അവശ്യമുണ്ടാകേണ്ട സ്വഭാവസംസ്കാരം, ശരീരശുദ്ധി, മനഃശുദ്ധി മുതലായവയെ ദ്വിതീയാദ്ധ്യായത്താൽ വിവരിക്കുന്നുണ്ട്.

14, ഈ ഗ്രന്ഥത്തിന്റെ ദ്വിതീയഭാഗത്തിൽ മൂന്നദ്ധ്യായങ്ങൾ ഉണ്ട്. അവയിൽ ഒന്നാമദ്ധ്യായംകൊണ്ട് ജീവാത്മാവിന്ന് ഉപയോഗപ്പെടുന്ന സ്ഥൂലവും സൂക്ഷ്മവും കാരണവുമായ മൂന്ന ശരീരങ്ങളേയും, അവയിൽ ജീവാത്മാ അനുഭവിക്കുന്ന ജാഗ്രത്, സ്വപ്നം, സുഷുപ്തി, എന്ന മൂന്നവസ്ഥകളെയും, ഈ അവസ്ഥകൾക്കും ശരീരങ്ങൾക്കും സാക്ഷിയായി നില്ക്കുന്ന പരിശുദ്ധമായ പ്രത്യഗാത്മാവിനേയും പ്രതിപാദിക്കുന്നുണ്ട്. കാമക്രോധാദി മനോവികാരങ്ങളെ ജയിച്ച്, സ്ഥൂലസൂക്ഷ്മശരീരങ്ങളെ ശുദ്ധീകരിക്കാനുതകുന്നതും ഉള്ളിലും പുറമേയും ശാന്തിയെ ജനിപ്പിക്കുന്നതുമായ കർമ്മത്തേയും കർമ്മയോഗത്തേയും പററി ദ്വിതീയാദ്ധ്യായത്തിൽ വിവരിക്കുന്നു. തൃതീയാദ്ധ്യായത്തിൽ മനസ്സിന്റെ ഏകാഗ്രതയിൽ കൂടി പരമശാന്തിയെ പ്രാപിക്കാനുതകുന്ന മനഃസംയമനത്തെ പ്രതിപാദിക്കുന്നുണ്ട്. മനസ്സിൽ നിന്ന് പ്രജ്ഞയെ ക്രമേണ മാററി പരിശുദ്ധമായ അന്തരാത്മാവിൽ ആത്മഭാവത്തെ ഉറപ്പിക്കാനുള്ള

ദ്വിതീയഭാഗം.

മാൎഗ്ഗമാണ് മനസ്സംയമനയോഗം. ഈ മൂന്നദ്ധ്യായങ്ങൾകൊണ്ടും വിവരിക്കുന്നതു് "തത്ത്വമസി" എന്ന മഹാവാക്യത്തിലടങ്ങിയിട്ടുള്ള 'ത്വം' എന്ന പദത്തിന്റെ വാച്യവും ലക്ഷ്യവുമായ അൎത്ഥങ്ങളാണ്. ഈ വിഷയങ്ങളെ കഴിയുന്നതും ലളിതമായ ഭാഷയിലാണ് അതതു് അദ്ധ്യായങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളതു്.

15. ഈ ഗ്രന്ഥത്തിലെ തൃതീയഭാഗത്തിലും മൂന്നദ്ധ്യായങ്ങൾ ഉണ്ടു്. അവയിൽ പ്രഥമാദ്ധ്യായംകൊണ്ടു് സമഷ്ടിചൈതന്യസ്വരൂപിയായ ഈശ്വരന്റെ സഗുണവും സൎവ്വവ്യാപകവുമായ ഭാവത്തേയും നിൎഗ്ഗുണവും ലോകാതീതവുമായ ഭാവത്തേയും പ്രതിപാദിക്കുന്നു. ദ്വിതീയാദ്ധ്യായത്തിൽ, ഈശ്വരന്റെ ശരീരംപോലെ വൎത്തിക്കുന്ന സ്ഥൂലവും സൂക്ഷ്മവുമായുള്ള സകല പ്രപഞ്ചത്തിന്റേയും സ്വരൂപവും നിലയും വൎണ്ണിക്കപ്പെടുന്നു. മൂന്നാമദ്ധ്യായംകൊണ്ടു്, വിഗ്രഹാരാധന തുടങ്ങിയുള്ള സത്രുപോപാസന മുതൽ ഈശ്വരന്റെ സൎവ്വാന്തൎയ്യാമിഭാവത്തേയും, ഒടുവിൽ സൎവ്വാതീതമായ നിൎഗ്ഗുണഭാവത്തേയും സാക്ഷാത്കരിക്കാനുള്ള ഭക്തിയും ഭക്തിയോഗവും പ്രതിപാദിക്കപ്പെടുന്നുണ്ടു്. ഈ മൂന്നദ്ധ്യായങ്ങൾകൊണ്ടും "തത്ത്വമസി" എന്ന മഹാവാക്യത്തിൽ

തൃതീയഭാഗം.

അടങ്ങിയിട്ടുള്ള 'തത്' എന്ന പദത്തിന്റെ വാച്യവും ലക്ഷ്യവുമായ അർത്ഥങ്ങളാണു വിവരിക്കപ്പെടുന്നതു്.

ചതുർത്ഥഭാഗം.

16. ചതുർത്ഥഭാഗത്തിലും മൂന്നദ്ധ്യായങ്ങൾ ഉണ്ടു്. അവയിൽ ഒന്നാമദ്ധ്യായത്തിന്റെ വിഷയം ജീവാത്മാവിന്റെയും ഈശ്വരന്റെയും സംബന്ധമാണു്. ജീവാത്മാവു് കിഞ്ചിജ്ഞനും ശക്തിഹീനനും ദുഃഖസമ്പൂർണ്ണനും ആയിരിക്കുന്നതും, ഈശ്വരൻ സർവ്വശക്തനും സർവ്വജ്ഞനും സർവ്വവ്യാപിയുമായിരിക്കുന്നതും ഉപാധിവ്യത്യാസംകൊണ്ടാണെന്നും, വ്യത്യാസത്തിനു കാരണമായുള്ള ഉപാധി നീങ്ങുമ്പോൾ ശേഷിക്കുന്ന ചൈതന്യഭാവത്തിനു് ഐക്യമല്ലാതെ ഭിന്നതയില്ലെന്നും ഈ അദ്ധ്യായത്താൽ പ്രതിപാദിക്കപ്പെടുന്നു. രണ്ടാമദ്ധ്യായം കൊണ്ടു്, ജീവേശ്വരന്മാർക്കുള്ള ഐക്യഭാവത്തെ അനുഭവത്തിൽ കൊണ്ടുവരുന്നതിനു് പ്രധാനമാർഗ്ഗമായ ജ്ഞാനവും ജ്ഞാനയോഗവും പ്രതിപാദിക്കപ്പെടുന്നു. മൂന്നാമദ്ധ്യായംകൊണ്ടു്, ജീവിതപന്ഥാവിൽക്കൂടി ജീവിതപരിപൂർണ്ണതയെന്ന മോക്ഷനിലയിലെത്തിയവരായ ജീവന്മുക്തന്മാരുടെ ലക്ഷണങ്ങൾ വിവരിക്കപ്പെടുന്നു. ഈ നിലയെ പ്രാപിക്കേണ്ടതു് മരണാനന്തരമോ, മറ്റേതെങ്കിലും ലോകങ്ങളിലോ അല്ലെന്നും, ഇവിടെ സാധാരണ ജീവിതത്തിൽ വർത്തിക്കുമ്പോൾ

തന്നെ പ്രാപിക്കേണ്ടതാണെന്നും പ്രതിപാദിക്കപ്പെടുന്നു. ഈ ചതുൎത്ഥഭാഗത്താൽ 'തത്ത്വമസി' എന്ന മഹാവാക്യത്തിലടങ്ങീട്ടുള്ള 'അസി' എന്ന പദത്തിന്റെ, അല്ലെങ്കിൽ മുഴുവൻ വാക്യത്തിന്റെ, അൎത്ഥമാണ് വിവരിക്കപ്പെടുന്നത്.

17. ഈ ഗീതാൎത്ഥസംഗ്രഹത്തിൽ ഭഗവദ്ഗീതയിലുള്ള പല അദ്ധ്യായങ്ങളിൽനിന്നും ൧൩൦ ശ്ലോകങ്ങളെ എടുത്തു വ്യാഖ്യാനിച്ചിട്ടുണ്ട്. ഈ തത്വങ്ങളെ വിശദീകരിക്കുന്നതിനു വേണ്ടി ഉപനിഷത്തുകൾ മുതലായ പല ഗ്രന്ഥങ്ങളിൽ നിന്നും അനേകം പ്രമാണങ്ങളേയും ഉദ്ധരിച്ചു വ്യാഖ്യാനിച്ചിരിക്കുന്നു.

ഭാരതത്തിൽ ഗീതോപദേശ ഘട്ടം.

18. മഹാഭാരതയുദ്ധാരംഭത്തിൽ കൌരവസൈന്യത്തിന്റെ അധിപനായി ഭീഷ്മർ അഭിഷേകം ചെയ്യപ്പെടുകയും അദ്ദേഹത്തിന്റെ സൈന്യാധിപത്യത്തിൽ കൌരവസൈന്യം മുഴുവനും പാണ്ഡവ സൈന്യത്തോടെതിൎത്തു പത്തു ദിവസംവരെ യുദ്ധംചെയ്കയും ചെയ്തു. പത്താംദിവസം അവസാനത്തിൽ ഭീഷ്മർ മുറിവേററു തേരിൽ വീണു എന്നും, മരണശയ്യയിൽ ശരശയനത്തിൽ കിടക്കുന്നുവെന്നും, ജനനാൽ തന്നെ അന്ധനായ ധൃതരാഷ്ട്രമഹാരാജാവിനെ സഞ്ജയൻ അറിയിച്ചു. യുദ്ധാരംഭം മുതൽ

അതേവരെ നടന്നതായ സകല സംഭവങ്ങളേയും വിസ്തരിച്ചു പറഞ്ഞുകേൾക്കണമെന്നുള്ള ആഗ്രഹത്തോടുകൂടി ധൃതരാഷ്ട്രർ സഞ്ജയനോടു പറഞ്ഞു.

ധൃതരാഷ്ട്ര ഉവാച:

ധർമ്മക്ഷേത്രേ കുരുക്ഷേത്രേ
സമവേതാ യുയുത്സവഃ
മാമകാഃ പാണ്ഡവാശ്ചൈവ
കിമകുർവത സഞ്ജയ.

ഗീ. I. 1. *

ധൃതരാഷ്ട്രർ പറഞ്ഞു:—

സഞ്ജയവാക്യം.

“ഹേ! സഞ്ജയ! കുരു എന്ന രാജാവിനാലും അദ്ദേഹത്തിനു മുമ്പു പല മഹാന്മാരാലും അനേകം ധർമ്മപ്രവൃത്തികളെക്കൊണ്ടു പരിശുദ്ധമാക്കപ്പെട്ടതിനാൽ കുരുക്ഷേത്രമെന്നു പ്രസിദ്ധപ്പെട്ട പുണ്യസ്ഥലത്തിൽ, യുദ്ധം ചെയ്യണമെന്നുള്ള ഇച്ഛയോടു

---

* ധൃതരാഷ്ട്ര ഉവാച = ധൃതരാഷ്ട്രർ പറഞ്ഞു:—

സഞ്ജയ! = ഹേ സഞ്ജയ; ധർമ്മക്ഷേത്രേ = ധർമ്മഭൂമിയാകുന്ന; കുരുക്ഷേത്രേ = കുരു എന്ന രാജാവിനാൽ പലധർമ്മപ്രവൃത്തികളാലും പരിശുദ്ധമാക്കപ്പെട്ടതിനാൽ കുരുക്ഷേത്രമെന്നു പ്രസിദ്ധപ്പെട്ട സ്ഥലത്തിൽ; യുയുത്സവഃ = യുദ്ധം ചെയ്യണമെന്നിച്ഛയോടുകൂടിയവരായി; സമവേതാഃ = ഒന്നിച്ചു ചേർന്നവരായ; മാമകാഃ = എന്റെ ആളുകളായ ദുര്യോധനാദികളും; പാണ്ഡവാഃ—ച—ഏവ = പാണ്ഡുപുത്രന്മാരായ ധർമ്മപുത്രാദികളും; കിം അകുർവത = എന്തുചെയ്തു ?

കൂടി ഒന്നിച്ചുകൂടിയ എൻെറ ആളുകളായ ദുര്യോധനാദികളും പാണ്ഡുപുത്രന്മാരായ ധർമ്മപുത്രാദികളും, എന്തുചെയ്തു? യുദ്ധാരംഭം മുതൽ ഭീഷ്മർ അവസാനമറിഞ്ഞവരെ ശരശയനത്തിൽ പതിച്ചതുവരെ നടന്ന സംഗതികളെല്ലാം വിസ്തരിച്ചു പറഞ്ഞാലും.''

വിവരണം:—ഈ ശ്ലോകം ധർമ്മപദംകൊണ്ടാണാരംഭിക്കുന്നത്. ഈ പദംകൊണ്ടു ഗീതയുടെ പ്രതിപാദ്യവിഷയം ധർമ്മമാണെന്നു കാണിച്ചിരിക്കുന്നു. ''ധാരണാദ്ധർമ്മമിത്യാഹുഃ ധർമ്മോ ധാരയതി പ്രജാഃ'' എന്നുള്ള മഹാഭാരതവചനംകൊണ്ട്, ധർമ്മം എന്നുള്ളതിൽ ഉത്തമമായ ഭക്തിയും പരിപൂർണ്ണജ്ഞാനവും സാത്വികമായ കർമ്മകൗശലവും, സാത്വികമായ നിസ്സംഗത്വവും, ഈശ്വരസാക്ഷാത്കാരംവരെ കൊണ്ടുപോകുന്ന ദാസഭാവം, അംശഭാവം, ഏകീഭാവം എന്ന ഭക്തിയോഗത്തിൻെറ പല പടികളും ഉൾപ്പെടുന്നു. ഇവയെല്ലാം ഭഗവദ്ഗീതയുടെ പ്രതിപാദ്യവിഷയങ്ങളാണെന്നു സൂചിപ്പിക്കപ്പെട്ടിരിക്കുന്നു.

ധർമ്മപദത്തിൻെറ വിവരണം.

19. സഞ്ജയൻ ഗീതോപദേശത്തിനു കാരണമായിത്തീർന്ന കൃഷ്ണാർജ്ജുനസംവാദത്തെ ധൃതരാഷ്ട്രരാജാവിനോടു പറഞ്ഞു കേൾപ്പിക്കുന്നു.

അഥ വ്യവസ്ഥിതാൻ ദൃഷ്ട്വാ
ധാൎത്തരാഷ്ട്രാൻ കപിധ്വജഃ
പ്രവൃത്തേ ശസ്ത്രസമ്പാതേ
ധനുരുദ്യമ്യ പാണ്ഡവഃ.

ഗീത. I. 20.

ഹൃഷീകേശം തദാ വാക്യ-
മിദമാഹ മഹീപതേ

ഗീത. I. 21. *

"ഹേ! ഭൂപതിയായ ധൃതരാഷ്ട്ര! അനന്തരം ഹനുമത് കൊടിയടയാളത്തോടുകൂടിയ അൎജ്ജുനൻ അങ്ങയുടെ പുത്രന്മാർ യുദ്ധത്തിനൊരുങ്ങി നില്ക്കുന്നവരായി കണ്ടിട്ട്, അസ്ത്രം തൊടുപ്പാനുള്ള ആ അവസരത്തിൽ, ധനുസ്സെടുത്തു സകല ഇന്ദ്രിയങ്ങൾക്കും അധിപനും തന്റെ സാരഥിയുമായ ശ്രീകൃഷ്ണനോട് ഇപ്രകാരം പറഞ്ഞു."

യുദ്ധം ചെയ്യുന്നതിനു സന്നദ്ധന്മാരായി ഒരുങ്ങി വന്നിട്ടുള്ള വിവിധരാജാക്കന്മാരേയും വ്യക്തമായി കാണുവാൻ അൎജ്ജുനൻ ആഗ്രഹിക്കുന്നു.

* മഹീപതേ=ഹേ ഭൂപതിയായ ധൃതരാഷ്ട്ര!; അഥ=അനന്തരം; കപിധ്വജഃ=ഹനുമത് കൊടിയടയാളത്തോടുകൂടിയ; പാണ്ഡവഃ=അൎജ്ജുനൻ; ധാൎത്തരാഷ്ട്രാൻ=അങ്ങയുടെ പുത്രന്മാരെ; വ്യവസ്ഥിതാൻ-ദൃഷ്ട്വാ=യുദ്ധത്തിന് ഒരുങ്ങി നില്ക്കുന്നവരായിട്ടു കണ്ടിട്ട്; ശസ്ത്രസമ്പാതേ-പ്രവൃത്തേ=അസ്ത്രം തൊടുപ്പാനുള്ള ആ അവസരത്തിൽ; ധനുഃ-ഉദ്യമ്യ=വില്ലെടുത്ത്; ഹൃഷീകേശം=സകല ഇന്ദ്രിയങ്ങൾക്കും അധിപനും തന്റെ സാരഥിയുമായ ശ്രീകൃഷ്ണനോട്; ഇദം-വാക്യം-ആഹ=ഇപ്രകാരം പറഞ്ഞു.

സേനയോരുഭയോർമ്മദ്ധ്യേ
രഥം സ്ഥാപയ മേ ഽച്യുത!
യാവദേതാൻ നിരീക്ഷേ ഽഹം
യോദ്ധുകാമാനവസ്ഥിതാൻ
കൈർമ്മയാ സഹ യോദ്ധവ്യ-
മസ്മിൻ രണസമുദ്യമേ.

ഗീ. I. 22 *

ശ്രീകൃഷ്ണനോട് അർജ്ജുനന്റെ അപേക്ഷ.

"നാശരഹിതനായ ഹേ ശ്രീകൃഷ്ണ! യുദ്ധം ചെയ്യണമെന്ന ഇച്ഛയോടുകൂടി നിൽക്കുന്ന രാജാക്കന്മാരേയും ഈ യുദ്ധത്തിൽ ആരോടെല്ലാം ഞാൻ യുദ്ധം ചെയ്യേണ്ടതായി വരുമെന്നും നോക്കി നിശ്ചയിക്കാൻ സാധിക്കത്തക്കവണ്ണം എന്റെ രഥത്തെ രണ്ടു സൈന്യങ്ങളുടേയും മദ്ധ്യത്തിലായി നിറുത്തിയാലും."

വിവരണം:—എല്ലാവരുടേയും വിഷയത്തിൽ എല്ലായ്പോഴും യുദ്ധം പോലെ ഒരു പ്രധാനസംഭവം

* അച്യുത=നാശമില്ലാത്ത ഹേ ശ്രീകൃഷ്ണ!; യാവത്=ഏതുവരെ; അഹം=ഞാൻ; യോദ്ധുകാമാൻ=യുദ്ധം ചെയ്യണമെന്നുള്ള ഇച്ഛയോടുകൂടി; അവസ്ഥിതാൻ=നില്ക്കുന്നവരെയും; അസ്മിൻ-രണസമുദ്യമേ=ഈ യുദ്ധത്തിൽ; കൈഃ-മയാ-സഹ-യോദ്ധവ്യം=ആരോടെല്ലാം ഞാൻ യുദ്ധം ചെയ്യേണ്ടതായി വരുമെന്നും; നിരീക്ഷേ=നോക്കി നിശ്ചയിക്കാൻ സാധിക്കുമോ (താവൽ) അതുവരെ; ഉഭയോഃ-സേനയോഃ=രണ്ടു സേനകളുടേയും; മദ്ധ്യേ=മദ്ധ്യത്തിലായി; മേ-രഥം=എന്റെ രഥത്തെ; സ്ഥാപയ=നിറുത്തിയാലും.

ഉണ്ടാകുന്നതല്ല. ജീവിതത്തെ ഒരു യുദ്ധമായും ലോകത്തെ യുദ്ധരംഗമായുമാണ് കരുതേണ്ടതു്.

ഓരോ പ്രവൃത്തിയിലും മനുഷ്യന്റെ കടമ.

ഓരോ മനുഷ്യനും പ്രതിദിവസം ഓരോ പ്രവൃത്തി ചെയ്യേണ്ടതായിരിക്കും. ഓരോ പ്രവൃത്തിയും അന്തഃകരണം, വാക്ക്, ശരീരം ഇവയിൽ കൂടിയുള്ള ശക്തിസ്ഫുരണം മാത്രമാണ്. ഈവിധമുള്ള ഓരോ പ്രവൃത്തിയിലും, അതു് തന്നെയും, തന്റെ ചുററുമുള്ള ആളുകളേയും ലോകത്തേയും ഏതുവിധം ബാധിക്കുമെന്നു ശ്രദ്ധിക്കേണ്ടതു് ഓരോ മനുഷ്യന്റേയും കടമയാണ്. ഓരോ പ്രവൃത്തിചെയ്യുമ്പോഴും, തന്നോടു തന്നെ ചില ചോദ്യങ്ങൾ ചോദിക്കേണ്ടതായിട്ടുണ്ട്. "ഇതു് എന്നെ ഏതുവിധം ബാധിക്കും ? അന്യജനങ്ങളെ ഏതുവിധം ബാധിക്കും? ലോകത്തെ ഏതുവിധം ബാധിക്കും? ജീവവികാസമാകുന്ന ഈശ്വര നിയമത്തിൽ എന്റെ പ്രവൃത്തി ഏതുവിധം സഹായിക്കും?" ഈ ചോദ്യങ്ങൾക്കെല്ലാം തൃപ്തികരമായ സമാധാനം കണ്ടിട്ടുവേണം പ്രവർത്തിക്കുവാൻ. ഈ സമാധാനം അറിയുന്നതിനു താൻ ആശ്രയിക്കേണ്ടതു്, സ്വാർത്ഥതയാൽ മലിനമാകാത്ത തന്റെ പരിശുദ്ധബുദ്ധിവൃത്തിയെയാണ്.

20. ശ്രീകൃഷ്ണൻ രഥത്തെ രണ്ടു സൈന്യങ്ങളുടെയും മദ്ധ്യേ കൊണ്ടുപോയി നിറുത്തി യുദ്ധത്തി

നൊരുങ്ങിനില്ക്കുന്ന രാജാക്കന്മാരെയെല്ലാം നോക്കുവാനായി അൎജ്ജുനനോടു പറഞ്ഞു.

സഞ്ജയ ഉവാച:—

ഏവമുക്തോ ഹൃഷീകേശോ
ഗുഡാകേശേന ഭാരത
സേനയോരുഭയോൎമ്മദ്ധ്യേ
സ്ഥാപയിത്വാ രഥോത്തമം.

ഗീത. I. 24. *

ഭീഷ്മദ്രോണപ്രമുഖതഃ
സൎവ്വേഷാം ച മഹീക്ഷിതാം
ഉവാച പാൎത്ഥ പശ്യൈതാൻ
സമവേതാൻ കുരൂനിതി.

ഗീ. 25. *

സഞ്ജയൻ പറഞ്ഞു:—

"ധൃതരാഷ്ട്രമഹാരാജാവേ! ശ്രീകൃഷ്ണൻ അൎജ്ജുനനാൽ ഇപ്രകാരം പറയപ്പെട്ടിട്ട് രണ്ടു സൈന്യ

* സഞ്ജയഃ - ഉവാച=സഞ്ജയൻ പറഞ്ഞു; ഭാരത=ധൃതരാഷ്ട്രമഹാരാജാവേ! ഹൃഷീകേശഃ=ശ്രീകൃഷ്ണൻ; ഗുഡാകേശേന-ഏവം-ഉക്തഃ=അൎജ്ജുനനാൽ ഇപ്രകാരം പറയപ്പെട്ടിട്ട്; സേനയോഃ ഉഭയോഃ-മദ്ധ്യേ=രണ്ടു സേനകളുടേയും മദ്ധ്യത്തിലായി; സൎവ്വേഷാം-മഹീക്ഷിതാം ച - ഭീഷ്മദ്രോണപ്രമുഖതഃ=ഭീഷ്മദ്രോണാദികളുടേയും എല്ലാ രാജാക്കന്മാരുടേയും മുമ്പിൽ, രഥം-സ്ഥാപയിത്വാ=രഥത്തെ നിറുത്തി; സമവേതാൻ-ഏതാൻ-കുരൂൻ-പശ്യ=യുദ്ധത്തിനൊരുങ്ങി കൂടിനില്ക്കുന്നവരായ ഈ കൌരവന്മാരെ കണ്ടാലും എന്ന്; ഉവാച=പറഞ്ഞു.

ങ്ങളുടേയും മദ്ധ്യത്തിലായി എല്ലാ രാജാക്കന്മാരുടേയും ഭീഷ്മദ്രോണാദികളുടേയും മുമ്പിൽ രഥത്തെ നിറുത്തി, 'ഹേ! പാർത്ഥ! യുദ്ധത്തിനായി ഒരുങ്ങിനിൽക്കുന്ന ഈ കൌരവന്മാരെ കണ്ടാലും', എന്നു പറഞ്ഞു.

21. അർജ്ജുനൻ അവരെയെല്ലാം കണ്ടു് അടുത്ത ബന്ധുക്കളോടു യുദ്ധംചെയ്യേണ്ടതായി വന്നിരിക്കുന്നതിനെക്കുറിച്ചു് ശോകമോഹങ്ങളാൽ ബാധിക്കപ്പെട്ടവനായി ഭവിച്ചു.

താൻ സമീക്ഷ്യ സ കൌന്തേയഃ
സർവാൻ ബന്ധൂനവസ്ഥിതാൻ
കൃപയാ പരയാവിഷ്ടോ
വിഷീദന്നിദമബ്രവീത്.

ഗീ. I. 27. *

അപ്പോൾ അർജ്ജുനൻ യുദ്ധത്തിനൊരുങ്ങിവന്നു നില്ക്കുന്ന എല്ലാ ബന്ധുക്കളേയും സൂക്ഷിച്ചുകണ്ടു് ഏറ്റവും കൃപാപരവശനായിത്തീരുകയും വ്യസനത്തോടുകൂടി ഇപ്രകാരം പറയുകയുംചെയ്തു.

---

* സഃ-കൌന്തേയഃ=അപ്രകാരം രണ്ടു സൈന്യങ്ങളേയും സൂക്ഷിച്ചു കണ്ടവനായ അർജ്ജുനൻ; അവസ്ഥിതാൻ സർവാൻ താൻ-ബന്ധൂൻ=യുദ്ധത്തിനു ഒരുങ്ങിവന്നു നില്ക്കുന്ന ആ എല്ലാ ബന്ധുക്കളേയും; സമീക്ഷ്യ=സൂക്ഷിച്ചു കണ്ടിട്ടു; പരയാ-കൃപയാ-ആവിഷ്ടഃ = ഏറ്റവും കൃപാപരവശനായിത്തീർന്നു്; വിഷീദൻ=വ്യസനത്തോടുകൂടിയവനായി; ഇദം-അബ്രവീത്=ഇപ്രകാരം പറഞ്ഞു.

ലോകത്തിൽ ശോകമോഹാദികൾക്കുള്ള കാരണം.

വിവരണം:—വിവേകമില്ലാത്ത ഒരു മനുഷ്യൻ ഈ ശരീരമാണു താൻ എന്നു വിചാരിക്കുകയും ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ് മുതലായവയ്ക്കുണ്ടാകുന്ന വികാരങ്ങളെ തനിക്കുണ്ടാകുന്ന വികാരങ്ങളായി കരുതുകയും ചെയ്യുന്നു. സ്ഥൂലശരീരത്തിൽ ജര, രോഗം, മരണം, മുതലായ വികാരങ്ങൾ ഉണ്ടാകുന്നു. പ്രാണനിൽ ഉണ്ടാകുന്ന വികാരമാണു വിശപ്പും ദാഹവും. മനസ്സിൽ ഉണ്ടാകുന്ന വികാരങ്ങളാണ് സുഖദുഃഖങ്ങൾ. ബുദ്ധികൊണ്ടാണ് താൻ കർത്താവാണെന്നും ഭോക്താവാണെന്നും വിചാരിക്കുന്നതു്. ശരീരം, പ്രാണൻ, മനസ്സ്, ബുദ്ധി, ഇവയിൽ ഉണ്ടാകുന്ന വികാരങ്ങൾ അനുകൂലമായാൽ സുഖമായും പ്രതികൂലമായാൽ ദുഃഖമായും അനുഭവപ്പെടുന്നു. അനുകൂലമായും പ്രതികൂലമായും ഉണ്ടാകുന്ന വികാരങ്ങൾ സുഖമായും ദുഃഖമായും അനുഭവപ്പെടുന്നതു മനസ്സിലാണ്. ശരീരാദികൾ താനാണെന്നുള്ള ഭാവമാണ് സകലവിധത്തിലുമുള്ള സ്വാർത്ഥതയ്ക്കും കാരണമായിരിക്കുന്നതു്. സ്വാർത്ഥത നിശ്ശേഷം നീങ്ങുന്നതുവരെ വ്യസനത്തിനും നിരാശയ്ക്കും വശംവദനാകാതെയിരിക്കാൻ സാധിക്കുന്നതല്ല.

22. അർജ്ജുനൻ ശരീരാദികളിലുള്ള താദാത്മ്യവും അഭിമാനവും കൊണ്ടു് ശോകമോഹ

ങ്ങളാൽ ബാധിതനായതിനാൽ, തന്റെ കർത്തവ്യം എന്താണെന്നുള്ള ബോധമില്ലാത്തവനായിത്തീരുകയും ആ സ്ഥിതിയിൽനിന്നും തന്നെ മോചിപ്പിക്കുന്നതിന് ശ്രീകൃഷ്ണനെ ശരണം പ്രാപിക്കുകയും ചെയ്യുന്നു.

അർജ്ജുനൻ ശ്രീകൃഷ്ണനെ ഗുരുവായി ശരണം പ്രാപിക്കുന്നു.

കാർപ്പണ്യദോഷോപഹതസ്വഭാവഃ
പൃച്ഛാമി ത്വാം ധർമ്മസമ്മൂഢചേതാഃ
യച്ഛ്രേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ
ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപന്നം.

ഗീത. II. 7 *

"ശാശ്വതമായ വസ്തുവെന്ത്, നശ്വരമായ വസ്തുവെന്ത് എന്ന വിവേകം കൂടാതെ തീർന്നിരിക്കുന്ന ഞാൻ അങ്ങയോടപേക്ഷിക്കുന്നു. വാസ്തവ

---

* കാർപ്പണ്യദോഷോപഹതസ്വഭാവഃ = നാശത്തോടു കൂടിയ വസ്തുവെന്ത്, നാശമില്ലാത്ത വസ്തുവെന്ത് എന്ന വിവേകമില്ലായ്മയാണ് കാർപ്പണ്യം, ആ കാർപ്പണ്യമാകുന്ന ദോഷത്താൽ ദുഷിതമായ ചിത്തവൃത്തിയോടുകൂടിയവൻ; ധർമ്മസമ്മൂഢചേതാഃ = തന്റെ കർത്തവ്യമെന്താണെന്നുള്ള ബോധമില്ലാതെ തീർന്നിരിക്കുന്നവൻ; ത്വാം പൃച്ഛാമി = ഞാൻ അങ്ങയോടു ചോദിക്കുന്നു; യത്-ശ്രേയഃ-സ്യാത് = യാതൊന്ന് ശ്രേയസ്കരമായി ഭവിക്കുമോ; തത്-മേ-നിശ്ചിതം-ബ്രൂഹി = അതിനെ നിശ്ചയിച്ചെനിക്കുപദേശിച്ചാലും; അഹം-തേ-ശിഷ്യഃ = ഞാൻ അങ്ങയുടെ ശിഷ്യനാകുന്നു; ത്വാം-പ്രപന്നം-മാം-ശാധി = അങ്ങയെ ശരണംപ്രാപിച്ചിരിക്കുന്ന എന്നെ ശാസിച്ചാലും.

ത്തിൽ ശ്രേയസ്കരമായി ഭവിക്കുന്നതേതാണോ, അതിനെ നിശ്ചയിച്ച് എനിക്കു ഉപദേശിച്ചാലും. ഞാൻ അങ്ങയുടെ ശിഷ്യനാണ്. അതിനാൽ അങ്ങയെത്തന്നെ ശരണംപ്രാപിക്കുന്നു. എന്നെ ശാസിച്ചാലും.''

അർജ്ജുനന്റെ ഉൽകൃഷ്ടനില.

വിവരണം:— ഈ ശ്ലോകം അർജ്ജുനന്റെ ഉന്നതമായ നിലയേയും സ്വഭാവവൈശിഷ്ട്യത്തേയും കാണിക്കുന്നു. വിവേകമില്ലായ്മ എന്ന ദോഷം തനിക്കുള്ളതായി അർജ്ജുനൻതന്നെ അറിയുന്നുണ്ട്. "യോ വാ എതദക്ഷരം ഗാർഗ്ഗ്യവിദിത്വാ അസ്മാല്ലോകാത് പ്രൈതി സഃ കൃപണഃ" "ജീവിതാവസാനംവരെ നാശരഹിതമായ പരബ്രഹ്മവസ്തുവിനെ അറിയാൻ സാധിക്കുന്നില്ലയോ അവനാണ് കൃപണൻ" എന്ന് യാജ്ഞവൽക്യർ പറഞ്ഞിരിക്കുന്നു. ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവയാണ് താൻ എന്നു വിചാരിക്കുന്നതായി അർജ്ജുനൻ തന്നെ അറിയുന്നുണ്ട്. മോഹത്താൽതന്റെ ബുദ്ധി ആവൃതമായിരിക്കുന്നു എന്നും അതിനാൽ, ധർമ്മം എന്നാൽ എന്ത്, അധർമ്മം എന്നാൽ എന്ത് എന്ന തിരിച്ചറിവു തനിക്കില്ലെന്നും, അർജ്ജുനൻ ഗ്രഹിച്ചിരിക്കുന്നു. ഈ അവസ്ഥയിൽ അവിവേകത്തേയും, തന്മൂലമുണ്ടായിട്ടുള്ള ശോകമോഹാദികളെയും, ദൂരീകരിക്കുന്നതിനു

പശ്ചുഖാബ്ധിയുടെ നാഥനായി വർത്തിക്കുന്ന ഭഗവാനെ ശരണം പ്രാപിക്കുകയല്ലാതെ മററു യാതൊരു മാർഗ്ഗവുമില്ല. ഇപ്രകാരം ശരണംപ്രാപിക്കുകയാണു് അർജ്ജുനൻ ചെയ്യുന്നതു്.

23. അർജ്ജുനൻ തന്നെ ബാധിച്ചിരിക്കുന്ന ശോകം നിശ്ശേഷം നീങ്ങുന്നതിനുള്ള മാർഗ്ഗം അറിയാനിച്ഛിക്കുന്നു.

നഹി പ്രപശ്യാമി മമാപനുദ്യാ-
ദ്യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം
അവാപ്യ ഭൂമാവസപത്നമൃദ്ധം
രാജ്യം സുരാണാമപി ചാധിപത്യം.

ഗീത. II. 8.*

‘‘ഭൂലോകത്തിൽ ശത്രുരഹിതവും സർവസമൃദ്ധിയോടുകൂടിയതുമായ രാജ്യത്തേയും സ്വർഗ്ഗത്തിന്റെ ആധിപത്യത്തേയും പ്രാപിച്ചാലും എന്റെ ഇന്ദ്രിയങ്ങളേയും മനസ്സിനേയും വരട്ടുന്നതായ ദുഃഖത്തെ നശിപ്പിക്കാനുള്ള മാർഗ്ഗം ഞാൻ കാണുന്നില്ല’’.

*ഭൂമൌ-അസപത്നം-ഋദ്ധം=ലോകത്തിൽ ശത്രുവില്ലാത്തതും സർവസമൃദ്ധിയോടുകൂടിയതുമായ; രാജ്യം-അവാപ്യ-അപി=രാജ്യം ലഭിച്ചാലും; സുരാണാം-ആധിപത്യം-(അവാപ്യ-അപി)=സ്വർഗ്ഗലോകത്തിന്റെ അധിപനായിഭവിച്ചാലും മമ-ഇന്ദ്രിയാണാം-ഉച്ഛോഷണം-ശോകം=എന്റെ ഇന്ദ്രിയങ്ങളെ വരട്ടുന്നതായ ശോകത്തെ; യത്-അപനുദ്യാത്=യാതൊന്നു നശിപ്പിക്കുമോ;(തത്)അതിനെ; നഹി-പ്രപശ്യാമി=ഞാൻ കാണുന്നില്ല.

സ്വർഗ്ഗാദിസുഖങ്ങളുടെ നശ്വരഭാവവും, ആത്യന്തികമായ ദുഃഖനിവൃത്തിക്കുള്ള മാർഗ്ഗവും.

വിവരണം:— ഈ സന്ദർഭത്തിൽ ദുഃഖത്തിന്റെ ആത്യന്തികനിവൃത്തിക്കു ഉപായമുണ്ടെന്നുള്ള ഒരു അന്തർബോധം അർജ്ജുനനുള്ളതായിത്തന്നെ ഈ ശ്ലോകം സൂചിപ്പിക്കുന്നു. ധർമ്മാധർമ്മങ്ങളെതിരിച്ചറിഞ്ഞു തന്റെ കർത്തവ്യമെന്താണെന്നു നിശ്ചയിക്കുന്നതിനും, ശാശ്വതവും നശ്വരവുമായുള്ള ഭാവങ്ങളെ തിരിച്ചറിയുന്നതിനും, വേണ്ടതായ വിവേകം തനിക്കില്ലെന്നുള്ള തന്റെ നിസ്സഹായനിലയെ അർജ്ജുനൻ അറിയുന്നുണ്ടു്. സാധാരണ മനുഷ്യരാണു ദുഃഖത്തിന്റെ താൽകാലികനിവൃത്തിയെ ഇച്ഛിക്കുന്നതു്. ദാരിദ്ര്യംകൊണ്ടു വലയുന്നവൻ ധനം കിട്ടണമെന്നാഗ്രഹിക്കുന്നു. രോഗബാധിതനായ ഒരുവൻ രോഗം നീങ്ങിക്കിട്ടണമെന്നാഗ്രഹിക്കുന്നു. ഈ ലോകത്തിലെ സുഖാനുഭവംകൊണ്ടു തൃപ്തിവരാത്തവൻ, സ്വർഗ്ഗസുഖം വേണമെന്നാഗ്രഹിക്കുന്നു. എന്നാൽ സുഖാനുഭവത്തിനായി ഇച്ഛിക്കപ്പെടുന്ന ലോകങ്ങളിൽ— അവ സ്വർഗ്ഗമോ, അതിനേക്കാളുപരിയായുള്ള ബ്രഹ്മലോകമൊ, വൈകുണ്ഠമോ, കൈലാസമൊ, ആയാലും— വാസം ശാശ്വതമായിരിക്കാനിടയില്ല. സ്വർഗ്ഗാദിലോകങ്ങൾ സുഖസ്ഥാനങ്ങൾ തന്നെ എന്നതിനു സംശയമില്ലെങ്കിലും, അവയിൽ കിട്ടാവുന്ന വാസം ശാശ്വതമല്ല എന്നുള്ള ബോധം

തന്നെ ദുഃഖകാരണമാണ്. "അഖണ്ഡവും അപരിച്ഛേദ്യവുമായ വസ്തുവിലാണ് സുഖം. പരിച്ഛിന്നഭാവങ്ങളിൽ സുഖമില്ല. ഏതിൽ ചക്ഷുരിന്ദ്രിയം, ശ്രവണേന്ദ്രിയം മുതലായ ഇന്ദ്രിയങ്ങൾക്കും അന്തഃകരണത്തിനും വിഷയമാകുന്ന യാതൊന്നുമില്ലയോ, അതാണ് അഖണ്ഡവസ്തു. യാതൊന്നിൽ ചക്ഷുരാദികൾക്കും, അന്തഃകരണത്തിനും, വിഷയമായി ഏതെങ്കിലും അന്യവസ്തുക്കൾ കാണപ്പെടുന്നുവോ, അതാണ് അല്പവസ്തു. അഖണ്ഡവസ്തു മരണധർമ്മമില്ലാത്തതും, അല്പവസ്തു മരണധർമ്മത്തോടുകൂടിയതുമാണ്" എന്നു ഛാന്ദോഗ്യോപനിഷത് ഘോഷിക്കുന്നു.*

നിരതിശയസുഖം ബ്രഹ്മപ്രാപ്തിയിലാണ്.

24. അതുകൊണ്ട് വിചാരശീലന്മാർ ശാശ്വതസുഖത്തെയല്ലാതെ നശ്വരമായ സുഖത്തെ ആഗ്രഹിക്കുന്നവരല്ല. ദുഃഖത്തിന്റെ താൽകാലികനിവൃത്തിയെ മാത്രം അവർ ആശിക്കുകയില്ല. ആത്യന്തികമായ ദുഃഖനിവൃത്തിയും പരമാനന്ദപ്രാപ്തിയുമാണ് അവർ ഇച്ഛിക്കുന്നത്.

---

*യോ വൈ ഭൂമാ തത് സുഖം നാല്പേ സുഖമസ്തി।

..........................................

യത്ര നാന്യത് പശ്യതി നാന്യച്ഛൃണോതി
നാന്യദ് വിജാനാതി സ ഭൂമാഥ യത്രാന്യത്
പശ്യത്യന്യദ് വിജാനാതി തദല്പം യോ വൈ
ഭൂമാ തദമൃതം യദല്പം തന്മർത്ത്യം

ഛാ. ഉ. VII. 23, 24.

അർജ്ജുനൻ ഒരു ഉത്തമവിചാരശീലനാകയാൽ, ഈ അവസ്ഥയിലാണിരിക്കുന്നതു്.

25. അർജ്ജുനനെ രഥസ്ഥിതനായും, ശ്രീകൃഷ്ണനെ സാരഥിയായും, വർണ്ണിച്ചിരിക്കുന്നതു കഠോപനിഷത്തിൽ വിവരിച്ചിട്ടുള്ള രഥവർണ്ണനയെ അനുസരിച്ചുതന്നെ എന്നു കാണപ്പെടുന്നു.

ഉപനിഷദ്ഭാവവും. രഥകല്പനയും.

“ആത്മാവിനെ രഥത്തിൽ ഇരിക്കുന്ന രഥിയായും, ഈ ശരീരത്തെ രഥമായും, ഗ്രഹിച്ചാലും. ബുദ്ധിയെയാണ് സാരഥിയായി ഗ്രഹിക്കേണ്ടതു്. മനസ്സിനെ കടിഞാൺ എന്നു ഗ്രഹിക്കണം. ഇന്ദ്രിയങ്ങളെ തേരിൽ കെട്ടിയിരിക്കുന്ന കുതിരകളായി വിചാരിക്കണം. തേരിനെ നടത്തിച്ചു കൊണ്ടുപോകേണ്ട മാർഗ്ഗങ്ങൾ വിഷയങ്ങളാണ്. ആത്മാ, ഇന്ദ്രിയങ്ങളാകുന്ന ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനേന്ദ്രിയം, ഘ്രാണേന്ദ്രിയം ഇവകളോടും, മനസ്സിനോടും ചേർന്നു നില്ക്കുന്ന ഭാവത്തെയാണ് വിദ്വാന്മാർ ഭോക്താ എന്നു പറയുന്നതു്”.*

* ആത്മാനം രഥിനം വിദ്ധി ശരീരം രഥമേവ തു
ബുദ്ധിം തു സാരഥിം വിദ്ധി മനഃ പ്രഗ്രഹമേവ ച
ഇന്ദ്രിയാണി ഹയാനാഹുഃ വിഷയാംസ്തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുർമനീഷിണഃ.

ക. ഉ. 1-3-3&4.

വിവരണം:— ഗുരുവിനെ ബുദ്ധിസ്ഥാനത്തിൽ ഇരിക്കുന്ന സാരഥിയായി സങ്കല്പിച്ചിരിക്കുന്നതിനാൽ, ഗുരുവിനെ അന്വേഷിക്കേണ്ടതു വെളിയിലല്ലെന്നും തന്റെ ഉള്ളിലാണെന്നും സൂചിപ്പിച്ചിരിക്കുന്നു.

സ്വാത്മതയാൽ മാലിന്യം വരാത്തതും, പരിശുദ്ധവുമായ ബുദ്ധിനിൽകൂടി പ്രകാശിക്കുന്ന അന്തരാത്മാവിനെയാണ് ഗുരു എന്നു പറയുന്നത്. ഗുരുവിന്റെ അഭാവത്താൽ യോഗ്യതയുള്ള ഒരു ശിഷ്യനും കഷ്ടപ്പെടേണ്ടതായി ലോകത്തിൽ വന്നിട്ടില്ല; വരികയുമില്ല. ഈ തത്വത്തെ ശ്രീശങ്കരാചാര്യർ താഴെ വിവരിക്കുന്ന വാക്യത്താൽ വിശദപ്പെടുത്തീട്ടുണ്ട്.*

ആദ്ധ്യാത്മിക ഗുരുക്കന്മാർ.

"സ്വതേ ശാന്തന്മാരും, മഹാമനസ്കന്മാരും, ഭയങ്കരമായ ജനനമരണരൂപമാകുന്ന സംസാരസമുദ്രത്തെ തരണം ചെയ്തവരും, അവർക്ക് യാതൊരു കാര്യവും സാധിക്കേണ്ടതായില്ലെങ്കിലും സംസാരത്തിൽ അകപ്പെട്ടു വലയുന്ന അന്യജനങ്ങളേ തരണം ചെയ്യിക്കുന്നതിലേക്കായി ലോകമാസകലം അനുഗ്രഹബുദ്ധിയോടുകൂടി സഞ്ചരിച്ചുകൊ

---

*ശാന്താ മഹാന്തോ നിവസന്തി സന്തോ
വസന്തവല്ലോകഹിതം ചരന്തഃ
തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാ
ന ഹേതുനാന്യാനപി താരയന്തഃ.

വിവേകചൂഡാമണി. 39.

ണ്ടിരിക്കുന്നവരുമായ സജ്ജനങ്ങൾ വസിക്കുന്നുണ്ട്.'

ഗുരുവിനെ ദർശിക്കേണ്ട ആവശ്യവും, സ്ഥാനവും.

26. എന്നാൽ ദൃശ്യലോകങ്ങളിൽ സ്ഥൂലശരീരത്തോടുകൂടിയോ, സൂക്ഷ്മശരീരത്തോടുകൂടിയോ അവരെ കാണേണ്ട ആവശ്യമില്ല. മായാമയലോകങ്ങളിൽ ഗുരുവിനെ കാണാൻ ഇച്ഛിക്കരുതെന്നാണ് ഒരു പ്രധാന ഉപദേശഗ്രന്ഥം പറയുന്നത്. ഈ ഭൂലോകവും മായാമയലോകത്തിലുൾപ്പെട്ടതു തന്നെ. ദൃശ്യമായതും ദൃശ്യമാകാവുന്നതുമായ സകലലോകവും മായാമയം തന്നെ. വാസ്തവമായ ഗുരു ഈശ്വരനാണ്. അദ്ദേഹം എല്ലാവരുടെ ഹൃദയത്തിലും വസിക്കുന്നുണ്ട്. ശിഷ്യൻ വേണ്ടതായ യോഗ്യതകളോടുകൂടി തീവ്രനിശ്ചയമുള്ളവനായി ഭവിക്കുമ്പോൾ, സർവ്വഹൃദയങ്ങളിലും അന്തര്യാമിയായി വസിക്കുന്ന ഈശ്വരൻ തന്നെ ഗുരുസ്ഥാനത്തിൽനിന്ന് ആവശ്യമുള്ള പ്രകാശത്തെ പ്രദാനംചെയ്യും. ശിഷ്യന് സ്വതേ തന്നെ പ്രകാശമുണ്ടായതായും, സർവ്വസംശയങ്ങളും നീങ്ങിയതായും അനുഭവപ്പെടും. ശിഷ്യൻ ഈശ്വരനായി സങ്കല്പിച്ചും പൂജിച്ചും വന്ന മൂർത്തി തന്നെ ഗുരു എന്ന നിലയിൽ വേണ്ടതായ പ്രകാശംകൊടുത്തതായും, ഒടുവിൽ തന്റെ

ആത്മാവായി പ്രത്യക്ഷപ്പെട്ടതായും, ശിഷ്യന് അനുഭവമുണ്ടാകും. ആത്മാവു് ഏകവും തനിക്കു് അന്യമായി രണ്ടാമതൊരു വസ്തുവില്ലാത്തതുമായ പരമാർത്ഥവസ്തുവാണെന്നു ബോദ്ധ്യപ്പെടും. അന്യമനുഷ്യരെ സംസാരസമുദ്രത്തിൽ നിന്നു് കരകയറുവാൻ സഹായിക്കുന്നതിന്നു് സന്നദ്ധനായ ബ്രഹ്മനിഷ്ഠൻ, താൻ സഹായം ചെയ്യുന്നതിനെ ശിഷ്യനറിയണമെന്നിച്ഛിക്കുകയില്ല. സാധാരണ മനുഷ്യരെപ്പോലെ സഞ്ചരിക്കുകയല്ലാതെ, വാസ്തവത്തിൽ ബ്രഹ്മനിഷ്ഠനായുള്ളവൻ, ഗുരുവാണെന്നു നടിക്കുകയാകട്ടെ, ശിഷ്യസമ്പത്തുണ്ടാക്കാൻ ശ്രമിക്കുകയാകട്ടെ ചെയ്യുകയില്ല.

27. ആത്മസാക്ഷാത്കാരംലഭിക്കണമെന്നിച്ഛയുള്ളവൻ, ഗുരുവിനെ മുൻപ്രസ്താവിച്ചതുപോലെ ധരിക്കുകയല്ലാതെ, മററുവിധത്തിൽ സ്ഥൂലശരീരത്തോടുകൂടികാണണമെന്നോ, സ്വപ്നകാലങ്ങളിൽ സൂക്ഷ്മശരീരത്തോടുകൂടി കാണണമെന്നോ ആഗ്രഹിക്കുന്നപക്ഷം, മിക്കവാറും തെററായ മാർഗ്ഗങ്ങളിൽ ചാടുന്നതിനും, ജീവിതം മുഴുവനും വൃഥാ നഷ്ടമാക്കുന്നതിനും ഇടയാകുന്നതാണു്.

28. അനേകം ആളുകൾ സംഘങ്ങളുടേയും സ്ഥാപനങ്ങളുടേയും സഹായംകൊണ്ടു് ആത്മാ

നുഭവം ലഭിക്കാമെന്നു തെററായി വിചാരിച്ചു വരുന്നു. ഇതു വെറും അജ്ഞാനമാണ്. ഏതെങ്കിലും ഒരു ശിക്ഷാക്രമം പരിശീലിക്കുന്നതിനോ, ഒന്നു ചേൎന്നു ശാസ്ത്രങ്ങൾ പഠിക്കുന്നതിനോ, അനേകംപേർ സഹകരിച്ചു് ഒരു പ്രവൃത്തി നടത്തുന്നതിനോ സംഘങ്ങളും സ്ഥാപനങ്ങളും ഉപകരിക്കാവുന്നതും, അവയുടെ സഹായം സ്വീകരിക്കാവുന്നതുമാകുന്നു. ആത്മാനുഭവം എന്നതു് ഓരോരുത്തനും അവനവന്റെ പ്രയത്നംകൊണ്ടുമാത്രം ഉണ്ടാകേണ്ടതാണ്. ഈ വിഷയത്തിൽ സ്ഥാപനങ്ങളോ സംഘങ്ങളോ ഉപകരിക്കുന്നതല്ല. സംഘങ്ങൾക്കും സ്ഥാപനങ്ങൾക്കും എത്രമാത്രം വിലയും ഉപയോഗവുമുണ്ടെന്നറിഞ്ഞു്, അവയെ ശരിയായുപയോഗപ്പെടുത്താത്തപക്ഷം, അവ ആത്മാനുഭവത്തിനു തടസ്സമായിക്കൂടിത്തീരാവുന്നതാണ്.

സംഘങ്ങളുടേയും സ്ഥാപനങ്ങളുടേയും സ്ഥാനം.

29. അൎജ്ജുനൻ സൎവ്വാത്മനാ ശ്രീകൃഷ്ണനെ ശരണം പ്രാപിക്കുന്നതിൽനിന്നും, മുൻപറഞ്ഞ രീതി അനുസരിച്ചു ഗ്രഹിക്കപ്പെട്ട ഗുരുനാഥന്റെ സഹായംകൂടാതെ, ആത്മാനുഭവം ഉണ്ടാകുന്നതല്ലെന്നു കാണിച്ചിരിക്കുന്നു. ഉപനിഷത്തുകളും ഈ തത്വത്തെ വെളിവാക്കുന്നുണ്ടു്.

‘‘ആദ്ധ്യാത്മഗുരുവിനെ പ്രാപിച്ചവന് പരബ്രഹ്മവസ്തുവിനെക്കുറിച്ചുള്ള ശരിയായ ജ്ഞാനം ഉണ്ടാകും.”

എന്നു ഛാന്ദോഗ്യോപനിഷത് പറയുന്നു.*

ഈ വാക്യത്തിൽ ആചാര്യൻ എന്നു പറഞ്ഞിരിക്കുന്നതു്, ഈശ്വരനായി പൂജിക്കപ്പെട്ടു് ഗുരുരൂപത്തിൽ പ്രത്യക്ഷീഭവിച്ച മൂർത്തിയൊ പരബ്രഹ്മസ്വരൂപത്തെ സാക്ഷാത്കരിച്ച ഒരു ബ്രഹ്മനിഷ്ഠനൊ ആയിരിക്കാം. ഇപ്രകാരമുള്ള ഗുരുനാഥനെയാണ് ശ്രീശങ്കരാചാര്യരും ശരണം പ്രാപിക്കാൻ പറയുന്നതു്.

"സംസാരത്തിൽനിന്നും മോചനം ലഭിക്കാനുള്ള മാർഗ്ഗത്തെ നിങ്ങൾക്കുപദേശിച്ചുതരാൻ കഴിയുന്ന ജ്ഞാനനിഷ്ഠനായ ഒരു ഗുരുവിനെ പ്രാപിച്ചാലും."

എന്നു വിവേകചൂഡാമണിയിൽ പറഞ്ഞിരിക്കുന്നു.†

30. ബ്രഹ്മനിഷ്ഠനായ ഒരു ഗുരുനാഥനെ സ്ഥൂലശരീരത്തിൽതന്നെ പ്രാപിക്കാൻ ഒരാൾക്കു ഭാഗ്യം സിദ്ധിച്ചുവെന്നാലും ഗുരുവിന് വഴികാണിക്കാൻ മാത്രമെ കഴികയുള്ളു എന്നും, മുഴുവൻ പ്രയത്നവും ശിഷ്യൻ തന്നെ ചെയ്യേണ്ടതാണെന്നും എല്ലാം

അദ്ധ്യാത്മവിദ്യയിൽ ഗുരുവിന്റെ സ്ഥാനവും ശിഷ്യന്റെ ചുമതലയും.

---

* ആചാര്യവാൻ പുരുഷോ വേദ
ഛാ. ഉ. VI-14-2

† ഉപസീദേദ് ഗുരും പ്രാജ്ഞം
യസ്മാദ്ബന്ധവിമോക്ഷണം
വി. ചൂ. 34.

ഗുരു സാധിച്ചുതരുമെന്നു കരുതുന്നതു തെററാണെ ന്നും ഓൎമ്മിക്കേണ്ടതാണ്. തൈത്തിരീയോപ നിഷത്തിൽ അടങ്ങീട്ടുള്ള ഭൃഗുവിൻേറയും വരുണ ൻേറയും സംവാദവും, ഛാന്ദോഗ്യോപനിഷത്തിൽ വൎണ്ണിച്ചിട്ടുള്ള ഇന്ദ്രൻ, വിരോചനൻ, ബ്രഹ്മാവു ഇവരുടെ സംവാദവും, ഈ വസ്തുത വെളിവാ ക്കുന്നുണ്ട്. തപസ്സുചെയ്തും സ്വതേതന്നെ ഗാഢ വിചാരണചെയ്തും അറിയണമെന്നാണ് ഭൃഗുവി നോടു വരുണനും, ഇന്ദ്രനോടു ബ്രഹ്മാവും ഉപദേ ശിച്ചിരിക്കുന്നതു്. അല്ലാതെ ചിലർ തെററായി ധരിച്ചിരിക്കുന്നതുപോലെ, ഗുരുവിൻെറ ആശീ ൎവാദം കൊണ്ടുമാത്രം ബ്രഹ്മാനുഭവം സിദ്ധിക്കുന്ന തല്ല. ഗുരുക്കന്മാർ എന്നു നടിക്കുന്ന ചിലർ ശിഷ്യരിൽ മോഹനവിദ്യ (Hypnotism or Mes-merism)കൊണ്ടു മനസ്സിനും ബുദ്ധിക്കും ചില മാററ ങ്ങൾ വരുത്താൻ സാധിച്ചു എന്നുവരാം. എന്നാൽ അവ ആത്മവിദ്യയ്ക്കനുകൂലമായി വരുന്നതല്ല. നേ രെമറിച്ചു ശിഷ്യൻെറ ബുദ്ധിക്കു വേണ്ടതായ വി ചാരണശക്തിയെ അവ മന്ദിഭവിപ്പിക്കാനുംകൂടി ഇടയാക്കും. അതിനാൽ ശരിയായ അനുഭവമുള്ള ബ്രഹ്മനിഷ്ഠന്മാർ ഈ മാതിരി വിദ്യകൾ പ്രയോ ഗിക്കുന്നില്ല. യോഗവാസിഷ്ഠത്തിലുള്ള താഴെ

പറയുന്ന ഭാഗം ഈ വസ്തുതയെ വെളിവാക്കുന്നുണ്ട്.

"വിചാരശൂന്യനായ ഒരു മനുഷ്യന്, ജ്ഞാനദാനംചെയ്വാൻ ശ്രീമന്നാരായണൻകൂടിയും ശക്തനാവുകയില്ല. സച്ഛാസ്ത്രപഠനംകൊണ്ടും, സത്സഹവാസംകൊണ്ടും സത്കർമ്മംകൊണ്ടും പാപങ്ങളെ നശിപ്പിച്ചവൎക്കുമാത്രമെ, സാരം ഗ്രഹിക്കാനുള്ള ബുദ്ധി, പ്രകാശത്തോടുകൂടിയ ദീപത്തിനുതുല്യമായി ഉണ്ടാകുന്നുള്ളു."*

ആത്യന്തികമായ ദുഃഖനിവൃത്തി ആത്മജ്ഞാനംകൊണ്ടു മാത്രമാണ്.

31. അൎജ്ജുനൻ ഉൽകൃഷ്ടനായ ജീവനാകയാൽ, ദുഃഖത്തിൻെറ താൽകാലികനിവൃത്തിയെ ആഗ്രഹിച്ചില്ല. അതിൻെറ ആത്യന്തികനിവൃത്തിക്കുള്ള മാൎഗ്ഗം ഉപദേശിക്കാനാണ് അപേക്ഷിച്ചത്. ഭഗവാൻ ദുഃഖത്തിന് അജ്ഞാനമല്ലാതെ യാതൊരു കാരണവുമില്ലെന്നും, ദുഃഖനിവൃത്തി ആത്മജ്ഞാനംകൊണ്ടു മാത്രമെ സിദ്ധിക്കുകയുള്ളു എന്നും ഉപദേശിക്കുന്നു.

---

* നാവിചാരവതേ ജ്ഞാനം
ദാതും ശക്നോതി മാധവഃ

യോ. വാ. V. 43. 10.

ശാസ്ത്രസജ്ജനസത്കാൎയ്യ-
സംഗേനോപഹതൈനസാം
സാരാവലോകിനീ ബുദ്ധിർ-
ജായതേ ദീപകോപമാ.

യോ. വാ. V. 5. 5.

ശ്രീഭഗവാനുവാച—

അശോച്യാനന്വശോചസ്ത്വം
പ്രജ്ഞാവാദാംശ്ച ഭാഷസേ
ഗതാസൂനഗതാസൂംശ്ച
നാനുശോചന്തി പണ്ഡിതാഃ.

ഗീത. II. 11*

ശ്രീഭഗവാൻ പറഞ്ഞു.

"ശോകത്തിനു വിഷയമാകാത്തവരെക്കുറിച്ചു നീ വ്യസനിക്കുന്നു. ബുദ്ധിമാന്മാർ പറയുന്ന വാക്കുകളേയും പറയുന്നു. എന്നാൽ ആത്മവിഷയമായ ബുദ്ധിയോടുകൂടിയവർ മരിച്ചവരെക്കുറിച്ചാകട്ടെ, ജീവിച്ചിരിക്കുന്നവരെക്കുറിച്ചാകട്ടെ വ്യസനിക്കുന്നില്ല."

ഭീഷ്മദ്രോണാദികൾ അശോച്യന്മാർ.

വിവരണം:—ഭീഷ്മദ്രോണാദികൾ മരിക്കുമെന്നും, അതിനു താൻതന്നെ കാരണമാകേണ്ടതായിരിക്കുന്നുവെന്നും വിചാരിച്ചാണ് അർജ്ജുനൻ വ്യസനിച്ചതു്. ഭീഷ്മദ്രോണാദികൾ എന്നു പറയുന്നതിൽ ആത്മഭാവവും ശരീര

*ശ്രീഭഗവാൻ ഉവാച = ഭഗവാൻ പറഞ്ഞു; അശോച്യാൻ-ത്വം-അന്വശോചഃ = ശോകത്തിനു വിഷയമാകാത്തവരെക്കുറിച്ചു നീ വ്യസനിക്കുന്നു; പ്രജ്ഞാവാദാൻ-ച-ഭാഷസേ = ബുദ്ധിമാന്മാർ പറയുന്ന വാക്കുകളേയും പറയുന്നു. ഗതാസൂൻ - അഗതാസൂൻ-ച = മരിച്ചവരെക്കുറിച്ചാകട്ടെ ജീവിച്ചിരിക്കുന്നവരെക്കുറിച്ചാകട്ടെ; പണ്ഡിതാഃ = ആത്മവിഷയമായ ബുദ്ധിയോടുകൂടിയവർ, ന-അനുശോചന്തി= വ്യസനിക്കുന്നില്ല.

ഭാവവും ഉൾപ്പെടുന്നു. അവരെ ആത്മാവാണെന്നു കാണുന്നപക്ഷം, ആത്മാവിന്ന് ഒരുകാലത്തും നാശം വരുന്നതല്ല. ശരീരങ്ങൾ പ്രതിനിമിഷം വികാരത്തെ പ്രാപിക്കുന്നതും നശിക്കുന്നസ്വഭാവത്തോടു കൂടിയതുമാണ്. നശിക്കുന്ന സ്വഭാവത്തോടു കൂടിയതു നശിക്കുന്നുവെന്നോ, ഒരു കാലത്തും നശിക്കാത്തതു നശിക്കുമെന്നോ, വിചാരിച്ചു ദുഃഖിക്കാൻ കാരണമില്ല. സാധാരണജനങ്ങൾ ആത്മവിവേകമില്ലാത്തതിനാൽ മരിച്ചവരെക്കുറിച്ചു ദുഃഖിക്കും. പഠിച്ചവർ മരിച്ചവരെക്കുറിച്ച് ദുഃഖിക്കുകയില്ലെങ്കിലും, വിദ്യയില്ലാതെ മൂഢന്മാരായിരിക്കുന്ന ബന്ധുപുത്രാദികളെക്കുറിച്ചു ദുഃഖിക്കും. ആത്മജ്ഞാനികൾ മരിച്ചവരെക്കുറിച്ചാകട്ടെ, ജീവിച്ചിരിക്കുന്നവരെക്കുറിച്ചാകട്ടെ, ദുഃഖിക്കുകയില്ല. ശരീരം, പ്രാണൻ, മനസ്സ്, ബുദ്ധി ഇവയിൽനിന്നും ഭിന്നനും യാതൊരു വികാരത്താലും ബാധിക്കപ്പെടാത്തവനും ശാശ്വതനുമായ ആത്മാവാണ് താൻ, എന്നു അർജ്ജുനന്ന് അനുഭവപ്പെട്ടിട്ടില്ല. അതിനാൽ ഭീഷ്മദ്രോണാദികളേയും ശരീരാദിഭാവങ്ങളോടുചേർന്ന് ആ രൂപത്തിൽ വർത്തിക്കുന്നവരായിത്തന്നെ അർജ്ജുനൻ കരുതുന്നു. ശരീരാദികളോടുള്ള താദാത്മ്യവും അഭിമാനവും നീങ്ങുമ്പോൾ മാത്രമേ ദുഃഖം എന്നതു മനസ്സിന്നു പലകാരണങ്ങളാൽ ഉണ്ടാകുന്ന പ്രതികൂലവികാരങ്ങളിൽനിന്നും വരുന്നതാണെന്നു ബോ

ധ്യപ്പെടുകയുള്ളൂ. ലോകത്തിൽ വർത്തിക്കുന്നതു വരെ ശരീരം മുതൽ ബുദ്ധിവരെയുള്ള ഓരോ കരണങ്ങൾക്കും വികാരങ്ങൾ ഉണ്ടാകാതിരിക്കാനും നിവൃത്തിയില്ല. താൻ ശരീരാദികളല്ലെന്നും അവയ്ക്കുണ്ടാകുന്ന വികാരങ്ങൾ തന്നെ ബാധിക്കുകയില്ലെന്നും താൻ ശാശ്വതനും നിർവികാരനും ആനന്ദസ്വരൂപനുമായ ആത്മാവാണെന്നുമുള്ള ബോധംകൊണ്ടു മാത്രമേ ദുഃഖത്തിന്റെ നിശ്ശേഷനിവൃത്തിയുണ്ടാകയുള്ളൂ. ഈ ശ്ലോകംകൊണ്ട് ആത്മജ്ഞാനത്താൽ മാത്രമേ ദുഃഖത്തിന്റെ ആത്യന്തികനിവൃത്തിയുണ്ടാകയുള്ളുവെന്നും ആത്മജ്ഞാനത്തെയാണ് അർജ്ജുനൻ പ്രാപിക്കേണ്ടതെന്നും സൂചിപ്പിച്ചിരിക്കുന്നു. ആത്മലക്ഷണം എന്ത്, അനാത്മലക്ഷണം എന്ത്, എന്നു വിവേചിച്ചറിയുന്നതിനാൽ ആത്മസാക്ഷാത്കാരവും, ആത്മാവുതന്നെ ബ്രഹ്മമാകയാൽ ബ്രഹ്മസാക്ഷാത്കാരവും ബ്രഹ്മസാക്ഷാത്കാരത്താൽ ബ്രഹ്മാനന്ദവും, അനുഭവസിദ്ധമാകുന്നതാണ്.

32. എല്ലാ ഉപനിഷത്തുകളും, ഒരേ നിശ്ചയത്തോടുകൂടി ബ്രഹ്മസാക്ഷാത്കാരത്താൽ മാത്രമേ ദുഃഖത്തിന്റെ ആത്യന്തികനിവൃത്തിയും ആനന്ദപ്രാപ്തിയും ഉണ്ടാകുകയുള്ളൂ എന്നു ഘോഷിക്കുന്നു.

ദുഃഖനിവൃത്തി, ആനന്ദപ്രാപ്തി, ഇവയെക്കുറിച്ചു ഉപനിഷത്തുക്കളുടെ സിദ്ധാന്തം.

"സർവ്വത്തിനും ആദികാരണമായ ബ്രഹ്മം ആനന്ദരൂപമാണെന്നറിയുന്നവൻ, യാതൊന്നിനെക്കുറിച്ചും ഭയപ്പെടേണ്ടതായിട്ടില്ല."

എന്നു തൈത്തിരീയോപനിഷത്തിലും,*

"ആത്മസാക്ഷാത്കാരം പ്രാപിച്ചവൻ ദുഃഖസാഗരത്തെ കടക്കും" എന്നും

"പാപവിമുക്തനും, വാർദ്ധക്യം, മരണം, വിശപ്പ്, വ്യസനം, ദാഹം ഈ വികാരങ്ങളില്ലാത്തവനും, സത്യത്തിൽമാത്രം ആഗ്രഹം, സത്യത്തിൽ മാത്രം സങ്കല്പം ഇവയോടു കൂടിയവനുമായ ആത്മാവിനെയാണ് നാം അന്വേഷിക്കേണ്ടതും അറിയേണ്ടതും" എന്നും

ഛാന്ദോഗ്യോപനിഷത്തിലും പ്രതിപാദിച്ചിരിക്കുന്നു.†

ഈ വാക്യങ്ങൾകൊണ്ട് ജര, മരണം, വിശപ്പ്, ദാഹം, വ്യസനം മുതലായവ ശരീരാദികൾക്കുണ്ടാകുന്ന വികാരങ്ങളാണെന്നും, അവ ആത്മാവിനില്ലെന്നും വിശദമാകുന്നു.

---

* ആനന്ദം ബ്രഹ്മണോ വിദ്വാൻ
ന ബിഭേതി കുതശ്ചന

തൈ. ഉ. II -9.

† തരതി ശോകമാത്മവിത്. ഛാ. ഉ. VII.1-3.

യ ആത്മാപഹതപാപ്മാ വിജരോ
വിമൃത്യുർവിശോകോഽവിജിഘത്സോ-
ഽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ
സോഽന്വേഷ്ടവ്യഃ സ വിജിജ്ഞാസിതവ്യഃ.

ഛാ. ഉ. VIII.7-1

33. ശ്രീ ശങ്കരാചാൎയ്യരുടെ സർവവേദാന്തസിദ്ധാന്തസംഗ്രഹത്തിൽ താഴെപ്പറയുന്ന വാക്യം ഈ തത്വത്തെ കുറെക്കൂടി വെളിവാക്കുന്നുണ്ടു്.* അതിൽ ദുഃഖത്തിനുള്ള കാരണത്തേയും, ആത്മാനാത്മവിവേകത്താൽ ബ്രഹ്മസാക്ഷാത്കാരം ലഭിക്കുന്നതുകൊണ്ടു് ദുഃഖത്തെ നിശ്ശേഷം നീക്കാമെന്നുള്ളതിനെപ്പററിയും വിശദമായി പ്രതിപാദിച്ചിരിക്കുന്നു.

"അനാത്മാവായ സ്ഥൂലശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവയുടെ ധൎമ്മങ്ങളായ ജനനമരണാദിവികാരങ്ങളെ, ആത്മാവിൽ ആരോപിക്കുന്നതിനാലാണു് ദുഃഖമുണ്ടാകുന്നതു്. ദുഃഖത്തിനു കാരണം ആത്മാവിനെക്കുറിച്ചുള്ള അജ്ഞാനം മാത്രമാണു്. സൎവ്വഭയത്തേയും ത്യജിച്ചു് ആനന്ദം അനുഭവിക്കുന്നവനായി ഭവിച്ചാലും."

ദുഃഖകാരണം.

അനാത്മാവായ ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, ബുദ്ധി ഇവയിലുണ്ടാകുന്ന വികാരങ്ങളെ ആത്മാവിനുണ്ടാകുന്ന വികാരങ്ങളാണെന്നു് സങ്കല്പിക്കുന്നതിനാലാണു് ദുഃഖമുണ്ടാകുന്നതെന്നും ആത്മാ

---

* ദേഹാദ്യനാത്മനോ ധൎമ്മാനാത്മന്യാരോപ്യ ശോചതി।
തദജ്ഞാനകൃതം സൎവ്വം ഭയം ത്യക്ത്വാ സുഖീ ഭവ.

സ. വേ. സി. സം. 270.

വിനെ ദുഃഖം ബാധിക്കുകയില്ലെന്നും ഈ വാക്യം കൊണ്ടു കാണാം.

വിവേകചൂഡാമണിയിൽ താഴെപ്പറയുന്ന വാക്യംകൊണ്ടു ദുഃഖം നീങ്ങുന്നതിനുള്ള മാർഗ്ഗത്തെ ശ്രീ ശങ്കരാചാര്യർ പ്രതിപാദിച്ചിരിക്കുന്നു. *"ആത്മാവെന്തെന്നും അനാത്മാവെന്തെന്നും ഉള്ള വിവേകമാണ് സംസാരബന്ധത്തിൽ നിന്നും വിമുക്തനാകണമെന്നിച്ഛയുള്ള വിദ്വാൻ പ്രാപിക്കേണ്ടതു്. അപ്രകാരമുള്ള വിവേകത്താൽ മാത്രമേ താൻ ദുഃഖിയല്ലെന്നും സച്ചിദാനന്ദസ്വരൂപിയാണെന്നും അറിഞ്ഞു ബ്രഹ്മാനന്ദം അനുഭവിക്കുന്നവനായി ഭവിക്കയുള്ളു."

ദുഃഖനിവൃത്തിക്കുള്ള മാർഗ്ഗം.

34. ഈ അദ്ധ്യായത്തെ അവസാനിപ്പിക്കുന്നതിനുമുമ്പായി ഗീതപഠിക്കുന്നവർ ധരിച്ചിരിക്കേണ്ടതായ ഒരു സംഗതികൂടി പറഞ്ഞുകൊള്ളാം. ജീവിതപരിപൂർണ്ണതയും ദുഃഖരഹിതമായ പരമാനന്ദപ്രാപ്തിയുമാണ് ഭഗവദ്ഗീത ഉപദേശിക്കുന്നതെന്ന് ഈ അദ്ധ്യായത്തിൽ വെളിവാക്കിട്ടുണ്ടു്. അതിനാൽ ഇതു് മോക്ഷേച്ഛുക്കൾക്കുമാത്രം ഉപയോഗപ്പെടുന്ന ഗ്രന്ഥ

---

* ആത്മാനാത്മ വിവേകഃ
കർത്തവ്യോ ബന്ധമുക്തയേ വിദുഷാ
തേനൈവാനന്ദീഭവ-
തി സ്വം വിജ്ഞായ സച്ചിദാനന്ദം.
വി. ചൂ. 154

മാണെന്നും സാധാരണ ജനങ്ങൾക്ക് ഇതു കൊണ്ടു് ഉപയോഗമില്ലെന്നും വിചാരിച്ചു പോകരുതു് ഭഗവാൻ ശ്രീകൃഷ്ണൻതന്നെ പറഞ്ഞിട്ടുള്ള തുപോലെ.—

സ്വല്പമപ്യസ്യ ധർമ്മസ്യ
ത്രായതേ മഹതോ ഭയാത

ഗീത. II. 40.

"ഇതിൽ പ്രതിപാദിച്ചിട്ടുള്ള ധർമ്മത്തിൽ അല്പമെങ്കിലും അനുഭവത്തിൽ കൊണ്ടുവരുന്നപക്ഷം മഹത്തായ ഭയകാരണങ്ങളിൽനിന്നും അതു് രക്ഷിക്കും."

അതിനാൽ മോക്ഷേച്ഛുക്കൾക്ക മാത്രമല്ല, ഈ ലോകത്തിൽ പലതരത്തിലുള്ള ബുദ്ധിശക്തിയോടും പലപ്രകാരത്തിലുള്ള ജീവിതരീതിയോടും അനേകം പടികളിലായി നിൽക്കുന്ന സകല മനുഷ്യർക്കും ഈ ഉത്തമഗ്രന്ഥത്തിൽ ഉപദേശിച്ചിട്ടുള്ള സദാചാരമാർഗ്ഗങ്ങളും തത്വസമൂഹങ്ങളും അനുഷ്ഠാനപദ്ധതികളും വളരെ ഉപയോഗപ്രദമായിത്തീരുന്നവയാണു്. അവയെ എത്രത്തോളം പഠിച്ചു നാം അനുഭവത്തിൽ കൊണ്ടുവരുന്നുവോ, അതിനു തക്കവണ്ണം അവ ഫലപ്രദവും ദുഃഖനിവൃത്തിക്കു കാരണവും ആയിത്തീരുന്നതാണു്.

---

# ഗീതാൎത്ഥസംഗ്രഹം.

## ദ്വിതീയാദ്ധ്യായം.

### സാധനനിരൂപണം.

പ്രഥമാദ്ധ്യായത്തിന്റെ ചുരുക്കവും, ദ്വിതീയാദ്ധ്യായത്തിന്റെ പ്രതിപാദ്യവിഷയവും.

1. ശ്രീമദ്ഭഗവദ്ഗീത എന്നതു സകലമനുഷ്യരേയും ഉദ്ദേശിച്ചുള്ള ഒരു ഉത്തമമായ ഉപനിഷദ്ഗ്രന്ഥമാണെന്നും, അതു് ഉപദേശിക്കുന്നതു് ഉത്തമമായ ഭക്തി, പരിപൂൎണ്ണമായ ജ്ഞാനം, സാത്വികമായ കൎമ്മകൌശലം, സാൎവ്വത്രികമായ നിസ്സംഗത്വം, ഇവയെല്ലാമുൾപ്പെടുന്ന പരിപൂൎണ്ണമായ ജീവിതമാണു് എന്നും ഒന്നാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്. ഇപ്രകാരമുള്ള പരിപൂൎണ്ണജീവിതത്തിൽ മാത്രമേ, സകലവിധദുഃഖത്തിന്റേയും ആത്യന്തികനിവൃത്തിയും, പരമാനന്ദപ്രാപ്തിയും ഉണ്ടാകുകയുള്ളു എന്നും, ഈ നില ആത്മജ്ഞാനംകൊണ്ടുമാത്രമെ സിദ്ധിക്കുകയുള്ളു എന്നും, യാതൊരു സംശയവുംകൂടാതെ കാണാവുന്നതാണു്. ആത്മാവിനെപ്പററിയുള്ള യഥാൎത്ഥജ്ഞാനമുണ്ടാകണമെന്നിച്ഛിക്കുന്ന ഒരു സാധകനു് വേണ്ടതായ സ്വഭാവസംസ്കാരം, ശരീരശുദ്ധി, മനഃശുദ്ധി, സന്മാൎഗ്ഗനിഷ്ഠ, മുതലായവയെയാണു് ഈ അദ്ധ്യായത്തിൽ വിവരിക്കുന്നതു്.

2. ഒരു സാധാരണ മനുഷ്യൻ താൻ ശരീരമാണെന്നും തനിക്കു ഒരാത്മാവുണ്ടെന്നും കരുതുകയും, ഈ ധാരണയനുസരണമായി "എന്റെ ആത്മാവ്" എന്നെല്ലാം വ്യവഹരിക്കുകയും ചെയ്യുന്നു. ഈ നിലയെ മാററി താൻ ശാശ്വതമായ ആത്മാവാണെന്നും, ശരീരമെന്നതു തന്റെ ഒരു വാഹനമെന്നപോലെ താൻ ഉപയോഗിക്കാനുള്ള ഒരു കരണംമാത്രമാണ് എന്നും ഓരോ മനുഷ്യനും ധരിക്കേണ്ടതാകുന്നു. ആത്മാവായ മനുഷ്യൻ ഉപയോഗിക്കുന്നതു ഈ കരണത്തെമാത്രമല്ല. സ്ഥൂലലോകത്തിൽ ചില പ്രവൃത്തികൾ ചെയ്യുന്നതിനുപയോഗപ്പെടുന്ന കരണമാണു ഈ സ്ഥൂലശരീരം. കരചരണാദി അവയവങ്ങളോടുകൂടിയ ഈ സ്ഥൂലശരീരം മാത്രമല്ല മനുഷ്യൻ ഉപയോഗിക്കുന്നതു്. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന അഞ്ചു വിഷയങ്ങളേയും, ശ്രോത്രം ത്വക്ക്, ചക്ഷുസ്സ്, രസനേന്ദ്രിയം, ഘ്രാണേന്ദ്രിയം എന്ന അഞ്ചു ഇന്ദ്രിയങ്ങൾമൂലം മനുഷ്യൻ അറിയുന്നു. കോപം, അസൂയ, സ്നേഹം, അനുകമ്പ, ദ്വേഷം മുതലായ അനേകവികാരങ്ങൾ ഓരോ മനുഷ്യനിലും ഉണ്ടാകുന്നുണ്ട്. ചുററുമുള്ള ആളുകളേയും സംഭവങ്ങളേയുംകുറിച്ചു പല വിചാരങ്ങളും മനുഷ്യനിൽ കാണാം. ഓരോവിഷയങ്ങളെ

മനുഷ്യൻ ആത്മാവാണ്. ശരീരവും മനസ്സും അവന്റെ ഉപയോഗിക്കേണ്ട കരണങ്ങൾ മാത്രമാണ്.

കുറിച്ചു പലവിധത്തിലുള്ള അറിവും മനുഷ്യനു സിദ്ധിക്കുന്നുണ്ട്. മനുഷ്യനിൽ ഓരോ വിഷയങ്ങളെക്കുറിച്ചു പലവിധങ്ങളായ അഭിപ്രായങ്ങളും കാണപ്പെടുന്നു. ഇവയെല്ലാം അന്തരിന്ദ്രിയമെന്നും അന്തഃകരണമെന്നും പറയപ്പെടുന്ന മനസ്സിൽ പലവിധത്തിലുണ്ടാകുന്ന ചലനങ്ങൾ മാത്രമാണ്. മനസ്സിനുതന്നെ മൂന്നു ഭാവങ്ങൾ ഉള്ളതായി കാണാം. അവ (൧) വികാരഭാവം, (൨) വിചാരഭാവം, (൩) വിജ്ഞാനഭാവം ഇവയാകുന്നു. മനസ്സിൻെറ വികാരഭാവത്തിലുണ്ടാകുന്ന ചലനവിശേഷങ്ങളാണു കോപം, അസൂയ, സ്നേഹം, ദ്വേഷം മുതലായ വികാരങ്ങൾ. മനസ്സിൻെറ വിചാരഭാവത്തിൽക്കൂടി ജീവൻ പ്രകാശിക്കുന്നതു് ഓരോ വിചാരങ്ങളായി വെളിപ്പെടുന്നു. സ്ഥൂലശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ഈ കരണങ്ങളിൽ ക്കൂടി പല വിഷയങ്ങളെക്കുറിച്ചും കിട്ടാവുന്ന അനുഭവങ്ങളുടെ ഒരു സംഘാതരൂപമാണ് ഓരോ ജീവൻെറയും അറിവായി പ്രകാശിക്കുന്നതു്. സ്ഥൂലശരീരവും ഇന്ദ്രിയങ്ങളും, വികാരപരമായും വിചാരപരമായും വിജ്ഞാനപരമായും പ്രവർത്തിക്കുന്ന അന്തഃകരണവും, മനുഷ്യനു ഉപയോഗിക്കുന്നതും ഉപയോഗിക്കേണ്ടതുമായ കരണങ്ങൾ മാത്രമാകുന്നു.

3. സന്മാർഗ്ഗശാസ്ത്രമെന്നതു് സ്ഥൂലശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ് മുതലായ കരണങ്ങളെ പരി

ശുദ്ധമായും കാര്യക്ഷമതയോടും സൂക്ഷിക്കുന്നതിനുവേണ്ട മാർഗ്ഗങ്ങളെപ്പററി പ്രതിപാദിക്കുന്ന ശാസ്ത്രമാകുന്നു. സകല ജീവന്മാരും ഒരു ആത്മാവിന്റെ സ്ഫുരണവിശേഷങ്ങളാണെന്നും, ഈശ്വരനും ആത്മാവും ഒന്നാണെന്നുമുള്ള തത്വമാണ്, സന്മാർഗ്ഗശാസ്ത്രത്തിനടിസ്ഥാനമായി നില്ക്കുന്നത്. സന്മാർഗ്ഗശാസ്ത്രത്തിന്റെ ഉദ്ദേശ്യം ആത്മാനാത്മവിവേകത്തിൽക്കൂടി ജീവിതത്തിന്റെ പരമോദ്ദേശ്യമായ പരമാനന്ദദശയെ പ്രാപിക്കാൻമാത്രമല്ല, സ്ഥൂലശരീരം, മനസ്സുമുതലായ കരണങ്ങളോടുകൂടി ഭൂലോകത്തിൽ വസിക്കുമ്പോൾതന്നെ ഏററവും സുഖമായിവസിക്കാനുള്ള മാർഗ്ഗത്തെ ഉപദേശിക്കാൻകൂടിയാകുന്നു.

സന്മാർഗ്ഗശാസ്ത്രത്തിന്റെ ഉദ്ദേശ്യവും ആവശ്യകതയും.

സന്മാർഗ്ഗശാസ്ത്രത്തിന്റെ വ്യക്തിപരമായ നില.

4. ഹിന്ദുമതം ആത്മോദ്ധാരണവിഷയത്തിൽ വ്യക്തിപരമായിമാത്രം പ്രവർത്തിക്കുന്നതുപോലെ സന്മാർഗ്ഗനിഷ്ഠയിലും വ്യക്തിപരമായി പ്രവർത്തിക്കുന്ന മതമാണെന്നും സാമുദായികമായി വേണ്ടതായ സദ്ഗുണങ്ങൾ വികസിക്കുന്നതിന് ആവശ്യമുള്ള അവസരങ്ങൾ അതു നൽകുന്നില്ലെന്നും ഒരഭിപ്രായം കാണുന്നുണ്ട്. "വ്യക്തിയെ അഭിമുഖീകരിക്കുന്ന പ്രശ്ന

ങ്ങൾ തന്നെയാണ് ലോകം മുഴുവൻേറയും പ്രശ്ന ങ്ങൾ''; എന്ന തത്വത്തെ ഹിന്ദുമതം സിദ്ധാന്തി ക്കുന്നുണ്ട്. പരിശുദ്ധത, കാര്യക്ഷമത, ദുർഗ്ഗുണങ്ങ ളുടെ അഭാവം, സദ്ഗുണങ്ങളുടെ സമ്പൂർണ്ണത, ഇവ ഓരോ വ്യക്തിയുടേയും സമ്പത്തായിത്തീരു ന്നപക്ഷം, വ്യക്തികളുടെ സമൂഹമായ കുടുംബ ത്തിനും, കുടുംബങ്ങളുടെ സമൂഹമായ ഗ്രാമത്തിനും ഗ്രാമങ്ങളുടെ സമൂഹമായ രാജ്യത്തിനും, രാജ്യങ്ങ ളുടെ സമൂഹമായ ലോകത്തിനും, ഈ സമ്പത്തു കൾ ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല.

5. മനുഷ്യർക്കുണ്ടാകേണ്ട അഭിവൃദ്ധിയിൽ സാ മുദായികവശത്തേയും ഹിന്ദുമതം വിസ്മരിക്കുന്നില്ല.

സമാഗ്ഗശാസ്ത്ര വും, സമുദായ സേവനവും.

ഓരോഹിന്ദുവും പഞ്ചമഹായജ്ഞ ങ്ങൾ അനുഷ്ഠിക്കേണ്ടതായി ഹിന്ദു മതം നിർബന്ധിക്കുന്നുണ്ട്. പഞ്ച മഹായജ്ഞങ്ങൾ എന്നാൽ (൧) ഋഷിമാരെക്കുറിച്ചുള്ള യജ്ഞം, (൨) ദേവന്മാരെ കുറിച്ചുള്ള യജ്ഞം, (൩) പിതൃക്കളെക്കുറിച്ചുള്ള യജ്ഞം, (൪) മനുഷ്യരെക്കുറിച്ചുള്ള യജ്ഞം, (൫) മൃഗാദികളെക്കുറിച്ചുള്ള യജ്ഞം ഇവയാകുന്നു. ലോ കത്തിൽ സ്ഥൂലമായും സൂക്ഷ്മമായും ഉള്ള ശരീര ങ്ങളോടുകൂടി വർത്തിക്കുന്ന സത്വങ്ങളിൽ, മേല്പറ ഞ്ഞ അഞ്ചു വർഗ്ഗങ്ങളിൽ ഏതെങ്കിലുമൊന്നിലുൾ പ്പെടാത്തതായി ഒന്നുംതന്നെ കാണുകയില്ല. ഇപ്പ

കാരം നോക്കുന്നതായാൽ, സാർവ്വത്രികമായ സഹോദരഭാവം, സാർവ്വത്രികമായ സഹകരണം, ഇവയിൽ പ്രതിഷ്ഠിതമായിട്ടാണ് ഹിന്ദുമതം നില്ക്കുന്നത്. ഹിന്ദുമതത്തിലെ സന്മാർഗ്ഗശാസ്ത്രവും സദാചാരനിയമങ്ങളും ഈ തത്വങ്ങളിൽതന്നെ പ്രതിഷ്ഠിതമായി നിൽക്കുന്നു.

ഋഷിയജ്ഞത്തിന്റെ സ്വരൂപം.

6. ഇപ്പോൾ മേല്പറഞ്ഞ യജ്ഞങ്ങളെക്കുറിച്ചു ശരിയായ ജ്ഞാനമോ അവയുടെ ശരിയായ അനുഷ്ഠാനമോ കാണുന്നില്ല. അവയെ ആചരിക്കുന്നവർപോലും ഏതാനും മന്ത്രജപമോ ശ്ലോകപാരായണമോ നടത്തുന്നതുകൊണ്ടും തർപ്പണം മുതലായ ചില ചടങ്ങുകൾ ആചരിക്കുന്നതുകൊണ്ടും പഞ്ചമഹായജ്ഞങ്ങൾ നടത്തിയതായി തൃപ്തിപ്പെട്ടുവത്തിക്കുന്നു. ഈ പ്രവൃത്തികൾകൊണ്ടുമാത്രം പഞ്ചമഹായജ്ഞങ്ങൾ നടത്തപ്പെട്ടതായി വരുന്നതല്ല. മേല്പറഞ്ഞ ചടങ്ങുകൾ നമ്മുടെ വാസ്തവമായുള്ള ചുമതലകളെപ്പററി നമ്മെ ഓർമ്മിപ്പിക്കുന്ന കൃത്യങ്ങളായിമാത്രമേ കരുതപ്പെടാവൂ. ഈ യജ്ഞങ്ങളെപ്പററി നാം ഗ്രഹിക്കേണ്ടതു വിശാലമായ ദൃഷ്ടിയോടുകൂടിയാണ്. വ്യക്തിപരമായോ സമഷ്ടിപരമായോ മനുഷ്യരുടെ അറിവിനെ വർദ്ധിപ്പിക്കുന്നതിലേക്കുള്ള സകല പ്രയത്നങ്ങളും ഋഷിയജ്ഞത്തിലുൾപ്പെടും.

ഇപ്രകാരം നോക്കുന്നതായാൽ വിദ്യാലയങ്ങളും ഗ്രന്ഥശാലകളും സ്ഥാപിക്കുക, പ്രസംഗമണ്ഡപങ്ങളും സർവ്വകലാശാലകളും ഏർപ്പെടുത്തുക, ഗവേഷണമന്ദിരങ്ങൾ ഉണ്ടാക്കുക, ഇവയെല്ലാം ഋഷിയജ്ഞത്തിലുൾപ്പെട്ടും. ഈമാതിരി സ്ഥാപനങ്ങളുടെ നടത്തിപ്പിലും മററും ചെയ്യുന്ന ഏതുവിധം പ്രോത്സാഹനവും ഋഷിയജ്ഞമായി ഗണിക്കേണ്ടതാകുന്നു.

ദേവയജ്ഞത്തിന്റെ സ്വരൂപം.

7. നമ്മുടെ ഉള്ളിലും പുറമേയുമുള്ള ഭാവങ്ങളിൽ സൗന്ദര്യം പ്രകാശിപ്പിക്കുന്നതും വർദ്ധിപ്പിക്കുന്നതുമായ സകല സംരംഭങ്ങളും ദേവയജ്ഞത്തിലുൾപ്പെടുന്നതാണ്. ദർശനത്തിനും ആരാധനത്തിനും ഉതകുന്ന ക്ഷേത്രങ്ങൾ പണിയിച്ചു നടത്തിക്കുക, പുഷ്പവാടികളും ലതാഗൃഹങ്ങളും നിർമ്മിക്കുക, ചിത്രകലാമന്ദിരങ്ങളും നാടകവേദികളും സ്ഥാപിക്കുക, സംഗീതകല മുതലായ സകല ലളിതകലകളേയും പ്രോത്സാഹിപ്പിക്കുക, ഇവയെല്ലാം ദേവയജ്ഞത്തിൽ ഉൾപ്പെടുന്നവയാകുന്നു.

പിതൃയജ്ഞത്തിന്റെ സ്വരൂപം.

8. വിവാഹബന്ധത്തെ പരിശുദ്ധമായ ഒരു സംസ്കാരമായി കരുതി അതിന്റെ മാഹാത്മ്യത്തേയും ആവശ്യകതയേയും ജനങ്ങളെ ധരിപ്പിക്കത്തക്കവണ്ണം സ്ഥാപനങ്ങൾ മൂലമോ നിയമ-

ങ്ങൾമൂലമോ വേണ്ട മാററങ്ങൾ വരുത്തുന്നതും, മാതാക്കളുടേയും ശിശുക്കളുടേയും ആരോഗ്യത്തിനും രക്ഷയ്ക്കും വേണ്ടതായ സഹായങ്ങൾ വ്യക്തിപരമായും സമഷ്ടിപരമായും ആചരിക്കുന്നതും, പിതൃയജ്ഞത്തിലുൾപ്പെട്ടും.

മനുഷ്യയജ്ഞം, ഭൂതയജ്ഞം ഇവകളുടെ വ്യാപ്തി.

9. സകലജീവികളും ആശിക്കുന്നതു ദുഃഖനിവൃത്തിയും സുഖപ്രാപ്തിയുമാണ്. മനുഷ്യരുടെ ദുഃഖം കുറയ്ക്കുന്നതും സുഖം വർദ്ധിപ്പിക്കുന്നതുമായ സകല സൽപ്രവൃത്തികളും മനുഷ്യയജ്ഞത്തിലുൾപ്പെട്ടും. അതുപോലെതന്നെ നമ്മുടെ സമസൃഷ്ടങ്ങളും നമ്മുടെ ഇളയ സഹോദരങ്ങൾ എന്നു കരുതപ്പെടേണ്ടവയുമായ മൃഗാദികൾക്കുണ്ടാകുന്ന ദുഃഖം കുറയ്ക്കുന്നതിനും സുഖം വർദ്ധിപ്പിക്കുന്നതിനും ചെയ്യാവുന്ന സകല പ്രവൃത്തികളും ഭൂതയജ്ഞത്തിലുൾപ്പെടുന്നതാകുന്നു. ഇപ്രകാരം സമുദായസേവനം എന്ന വിഷയത്തിൽ അനന്യസാധാരണമായ വിശാലദൃഷ്ടിയോടുകൂടിയാണ് ഹിന്ദുമതം വർത്തിക്കുന്നതു്.

ആത്മജ്ഞാനത്തിലേക്കുള്ള സാധനങ്ങൾ.

10. സദ്ഗുണസമ്പന്നനായ ഒരുവനു മാത്രമേ ആത്മജ്ഞാനം സിദ്ധിക്കുകയുള്ളൂ എന്നു് സകല ഉപനിഷത്തുകളും ഘോഷിക്കുന്നു.

"ഏത്ര തന്നെ അറിവിരുന്നാലും, ദുൎന്നടത്തകളെ ദൂരീകരിക്കാതെയും, വികാരപരമായും വിചാരപരമായും പ്രവൎത്തിക്കുന്ന മനസ്സിനെ സ്വാധീനപ്പെടുത്തി ഏകാഗ്രതയോടുകൂടി പൂൎണ്ണസമാധാനം സമ്പാദിക്കാതെയും, വൎത്തിക്കുന്ന ഒരുവന് ആത്മജ്ഞാനമുണ്ടാകുന്നതല്ല."

എന്നു കഠോപനിഷത്തും *

"നിരന്തരമായ സത്യാനുഷ്ഠാനത്താലും തപസ്സിനാലും പൂൎണ്ണമായ ജ്ഞാനത്താലും നിരന്തരമായ ബ്രഹ്മചൎയ്യാനുഷ്ഠാനത്താലുമാണു ആത്മസാക്ഷാത്കാരമുണ്ടാകുന്നതു്."

എന്നു മുണ്ഡകോപനിഷത്തും † ഘോഷിക്കുന്നു.

ആത്മവിശ്വാസത്തിന്റെയും സാധ്യത്തിന്റെയും ആവശ്യകത.

11. ആത്മീയമായോ സാമ്മാൎഗ്ഗികമായോ വരേണ്ടതായ വളൎച്ചയ്ക്കു വലിയ പ്രതിബന്ധമായി നില്ക്കുന്ന ഒരു പ്രധാനശത്രു, ആത്മവിശ്വാസമില്ലാതെ നിരാശയ്ക്കു വശംവദനായിത്തീരുന്ന അവസ്ഥയാണ്. ഇപ്രകാരമുള്ള നിരാശയ്ക്കു കാരണം താൻ സ്ഥൂലശരീര

---

*നാവിരതോ ദുശ്ചരിതാ-
ന്നാശാന്തോ നാസമാഹിതഃ
നാശാന്തമാനസോ വാപി
പ്രജ്ഞാനേനൈനമാപ്നുയാത്.

ക. 12-24 ഉ.

†സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ-
സമ്യഗ്ജ്ഞാനേന ബ്രഹ്മചൎയ്യേണ നിത്യം.

മു. ഉ. III-1-5.

മെന്നോ വികാരപരമായും വിചാരപരമായും വിജ്ഞാനപരമായും വർത്തിക്കുന്ന മനസ്സാണെന്നോ, വിചാരിക്കുന്ന അജ്ഞതഭാവം മാത്രമാണ്. വാസ്തവത്തിൽ മനുഷ്യൻ ഈ കരണങ്ങളല്ല. ഇവ മനുഷ്യൻ ഉപയോഗപ്പെടുത്തുന്ന കരണങ്ങൾ മാത്രമാണെന്നും ഈശ്വരസ്വരൂപത്തിൽനിന്നും ഭിന്നമല്ലാത്ത ആത്മാവാണ് താൻ എന്നും, ഓരോരുത്തനും കരുതേണ്ടതാകുന്നു. അതിനാൽ മനുഷ്യനു സാധിക്കാൻ കഴിയാത്തതായി ലോകത്തിൽ യാതൊന്നും തന്നെയില്ല. ധീരതയും ആത്മവിശ്വാസവും ഓരോസാധകനും അത്യാവശ്യമായുള്ള ഗുണങ്ങളാകുന്നു. അതുകൊണ്ടാണു ശ്രീകൃഷ്ണഭഗവാനും അർജ്ജുനനെ ബോധിപ്പിച്ചതായിക്കാണുന്ന അധൈര്യത്തെയും നിരാശതയെയും അപലപിക്കുന്നത്.

> ക്ലൈബ്യം മാസ്മ ഗമഃ പാർത്ഥ!
> നൈതത്ത്വയ്യുപപദ്യതേ
> ക്ഷുദ്രം ഹൃദയദൌർബല്യം
> ത്യക്ത്വോത്തിഷ്ഠ പരന്തപ! *
>
> ഗീ. II. 3.

"ശത്രുക്കളെ തപിപ്പിക്കുന്നവനായ അർജ്ജുനൻ! ഈ മാതിരിയുള്ള കാതരഭാവത്തെ (അധൈ

---

*ഹേ! പാർത്ഥ! ക്ലൈബ്യം=കാതര്യം അല്ലെങ്കിൽ അധൈര്യം; മാസ്മ ഗമഃ=പ്രാപിക്കരുത്; ഏതത് =ഈ അധൈര്യം; ത്വയി-ന-ഉപപദ്യതേ=നിനക്കു യോജിച്ചതല്ല; ക്ഷുദ്രം-ഹൃദയദൌർബല്യം-ത്യക്ത്വാ=തുച്ഛമായ ചിത്തചാഞ്ചല്യത്തെ ത്യജിച്ച്; പരന്തപ=ശത്രുക്കളെ നശിപ്പിക്കുന്നവനായ അർജ്ജുന; ഉത്തിഷ്ഠ=എഴുന്നേൽക്കുക.

 യ്യത്തെ) പ്രാപിക്കരുത്. ഈ നികൃഷ്ടമായ സ്വഭാവം നിനക്ക് ഒട്ടും തന്നെ യോജിച്ചതല്ല; ഈ നീചമായ ചിത്തചാപല്യത്തെ ഉപേക്ഷിച്ചു യുദ്ധത്തിനായെഴുന്നേല്ക്കുക."

വിവരണം:—കാതര്യം അല്ലെങ്കിൽ അധൈര്യം എന്നതു് ആത്മീയമാർഗ്ഗത്തിൽ മാത്രമല്ല പ്രതിബന്ധമായി നില്ക്കുന്നതു്. അധൈര്യം ലൌകികമായ സകല പ്രവൃത്തികളിലും മനുഷ്യന്റെ ഉൽകർഷത്തെ തടയുന്ന ഒരു പ്രധാന ശത്രുവാകുന്നു. അതിനെ താൻ ഈശ്വരാംശമെന്നുള്ള ബോധം കൊണ്ടും ദൃഢനിശ്ചയത്തോടും ഏതു വിധത്തിലും ഉപേക്ഷിക്കേണ്ടതാകുന്നു.

12. എത്രതന്നെ അറിവുള്ളവനായാലും ലോകത്തിൽ വർത്തിക്കുന്നിടത്തോളം കാലം, അതിൽവച്ചുണ്ടാകുന്ന സുഖം, ദുഃഖം, ശീതം, ഉഷ്ണം മുതലായ ദ്വന്ദ്വഭാവങ്ങളെ ഒഴിക്കാൻ കഴിവുള്ളതല്ല. ഈ ദ്വന്ദ്വഭാവങ്ങൾ ഏതു മനുഷ്യനേയും ബാധിക്കും എന്നുള്ളതു ലോകസ്വഭാവമാണ്. എന്നാൽ അവയ്ക്കു ശാശ്വതനിലയില്ല. അവയ്ക്കു് എല്ലായ്പോഴും മാറിക്കൊണ്ടിരിക്കുന്ന സ്വഭാവമാണുള്ളതു്. അതിനാൽ വിവേകത്തോടുകൂടി ജീവിക്കുന്ന ഒരുവന് സഹനശീലം കൊണ്ടു് അവയെ ജയിക്കാവുന്നതും അപ്രകാരം തന്നെ ജയിക്കേണ്ടതുമാകുന്നു.

മാത്രാസ്പർശാസ്തു കൌന്തേയ
ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോഽനിത്യാ
സ്താംസ്തിതിക്ഷസ്വ ഭാരത!
ഗീത. II. 14*

സഹനശക്തിയുടെ ആവശ്യകത.

യം ഹി ന വ്യഥയന്ത്യേതേ
പുരുഷം പുരുഷർഷഭ!
സമദുഃഖസുഖം ധീരം
സോഽമൃതത്വായ കല്പതേ
ഗീത. II. 15†

"ഹേ! ഭരതവംശജനായ കുന്തീനന്ദന! ഇന്ദ്രിയങ്ങൾക്ക് ബാഹ്യവിഷയങ്ങളോടുകൂടി ഉണ്ടാകുന്ന സംബന്ധം, ശീതോഷ്ണാദികളായ പലവിധബോധങ്ങളെ ഉണ്ടാക്കുന്നതും, ഹർഷം, വിഷാദം മുതലായ

* കൌന്തേയ!=കുന്തീനന്ദന; മാത്രാസ്പർശാഃ=ഇന്ദ്രിയവൃത്തികളും വിഷയങ്ങളുമായുള്ള സംബന്ധം; ശീതോഷ്ണസുഖദുഃഖദാഃ=ശീതം, ഉഷ്ണം, സുഖം, ദുഃഖം, ഈ വിപരീതാനുഭവങ്ങളെ കൊടുക്കുന്നവയാണ്; ആഗമാപായിനഃ=ഉണ്ടാവുകയും നശിക്കുകയും എന്ന സ്വഭാവത്തോടുകൂടിയവയുമാണ്; അനിത്യാഃ=നിത്യങ്ങളുമല്ല; താൻ-തിതിക്ഷസ്വ=അവയെ സഹിച്ചാലും.

† പുരുഷർഷഭ!= ഹേ! മാനവശ്രേഷ്ഠ! യം-ഹി, സമദുഃഖസുഖം=സുഖദുഃഖങ്ങളിൽ സമഭാവത്തോടുകൂടി വർത്തിക്കുന്ന ഏതൊരു; ധീരം-പുരുഷം=ധൈര്യമുള്ള പുരുഷനെ; ഏതേ-ന-വ്യഥയന്തി=ഇവ വ്യസനിപ്പിക്കുകയില്ലയോ; സഃ=അവൻ; അമൃതത്വായ-കല്പതേ=മോക്ഷം പ്രാപിക്കാൻ സമർത്ഥനായിത്തീരുന്നു.

വയെ ജനിപ്പിക്കുന്നതുമാകുന്നു. ഇവയെല്ലാം ഉത്ഭവിക്കുമ്പോൾതന്നെ, വിനാശസ്വഭാവത്തോടു കൂടിയവയുമാണ്. അവ നിത്യങ്ങളുമല്ല. അതിനാൽ അവയെ ധൈര്യത്തോടുകൂടി സഹിക്കുവാൻ തന്നെ അഭ്യസിച്ചാലും.''

''ഹേ! മാനവകുലോത്തമനായ അർജ്ജുന! സുഖദുഃഖങ്ങളിൽ സമഭാവത്തോടുകൂടി വർത്തിക്കുന്ന ഏതൊരു ധീരനെ, ശീതോഷ്ണാദിജനകങ്ങളായ ബാഹ്യവിഷയങ്ങൾക്കു ചലിപ്പിക്കാനും ക്ഷോഭിപ്പിക്കാനും സാധിക്കുന്നില്ലയോ, അവനാണ് അമൃതസ്വരൂപമായ മോക്ഷം പ്രാപിക്കാൻ സമർത്ഥനായി തീരുന്നത്.''

വിവരണം:— ആത്മസ്വരൂപത്തേയും, ജീവാത്മപരമാത്മാക്കളുടെ സംബന്ധത്തേയും പററി നിരന്തരമായി വിചാരണചെയ്യുകയും ധ്യാനിക്കുകയുമാണു ബ്രഹ്മസാക്ഷാത്കാരത്തിനുള്ള മാർഗ്ഗം. ലോകസ്വഭാവമായുണ്ടായിക്കൊണ്ടിരിക്കുന്ന ശീതോഷ്ണാദി വികാരങ്ങൾകൊണ്ടും, ഹർഷവിഷാദകാരണങ്ങൾകൊണ്ടും, ചലിച്ചുപോകുന്ന ചിത്തത്തോടുകൂടി വർത്തിക്കുന്നവനു്, തന്റെ ഉള്ളിൽ വർത്തിക്കുന്ന ആത്മഭാവത്തിലോ, ജീവാത്മപരമാത്മാക്കളുടെ ഐക്യഭാവത്തിലോ, മനസ്സിനെ ഉറപ്പിക്കാൻ സാധിക്കുന്നതല്ല.

13. ലോകഘടനയുടെ ചില മുഖ്യതത്വങ്ങളെപ്പററി അറിഞ്ഞിരിക്കുന്നതു് സന്മാർഗ്ഗശാസ്ത്രത്തിന്റെ സ്വഭാവം ഗ്രഹിക്കുന്നതിനത്യാവശ്യമാകയാൽ, അതിനു വേണ്ടതായ ചില ഭാഗങ്ങളെ ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഈ അറിവു് സൽഗുണങ്ങളെ വർദ്ധിപ്പിക്കുന്നതിനും, ദുർഗ്ഗുണങ്ങളെ ദൂരീകരിക്കുന്നതിനും, ശരീരത്തിനും അന്തഃകരണത്തിനും ആവശ്യമുള്ള പരിശുദ്ധിയും ബലവും നേടുന്നതിനും ഉപയോഗപ്പെടുന്നതാണു്. ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, അഹങ്കാരം ഇവയും, ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന വിഷയങ്ങളും, സുഖം, ദുഃഖം മുതലായ വികാരങ്ങളും, ആകാശം, വായു, അഗ്നി, ജലം, പൃഥ്വി എന്ന പഞ്ചഭൂതങ്ങളും, അനാത്മപദത്തിൽ ഉൾപ്പെടും. ഇവയുടെ ഏററവും സൂക്ഷ്മമായ അവസ്ഥയെയാണു് അവ്യക്തം, മൂലപ്രകൃതി, ഗുണസാമ്യം എന്ന വാക്കുകളാൽ വിളിച്ചുവരുന്നതു്. അവസാനമായുള്ള പ്രളയാവസ്ഥയിൽ സകലപ്രപഞ്ചവും കാരണാവസ്ഥയെ പ്രാപിക്കുമ്പോൾ ഗുണസാമ്യം, അവ്യക്തം എന്ന മൂലപ്രകൃതിയിൽ ലയിച്ചുപോകുന്നു. ഈ മൂലപ്രകൃതിയിൽനിന്നു് സകല പ്രപഞ്ചവും ഈശ്വരന്റെ ഇച്ഛാശക്തിയാൽ സ്ഫുരിക്കുന്നു. ഈ മൂലപ്രകൃതിയിൽ

ലോകം മുഴുവനും സത്വം, രജസ്സ്, തമസ്സ്, എന്ന മൂന്നു ഗുണങ്ങളുടെ പലവിധത്തിലുള്ള കൂട്ടിക്കലർപ്പുകൊണ്ടുണ്ടായിട്ടുള്ളതാകുന്നു.

സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളും സമമായി വൎത്തിക്കുന്നതുകൊണ്ടാണ് ഇതിനെ ഗുണസാമ്യം എന്നു പറയുന്നത്. ഇവ നിൎഗ്ഗുണമായ പരബ്രഹ്മത്തിൽ സ്ഫുരിക്കുന്ന ശക്തിയുടെ മൂന്നു ഭാവങ്ങൾ മാത്രമാണ്. അല്ലാതെ ഓരോ ദ്രവ്യത്തെ ആശ്രയിച്ചു നില്ക്കുന്ന രൂപം, രസം, ഗന്ധം, എന്ന മാതിരിയിലുള്ള ഗുണങ്ങളല്ല. സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളും സമമായി വൎത്തിക്കുന്നിടത്തോളം ഒരുവിധമായ സൃഷ്ടിയുമുണ്ടാകുന്നില്ല. ഈ മൂലപ്രകൃതിയെ വേദാന്തികൾ മായയെന്നും പറയുന്നുണ്ട്. ഇത് ഈശ്വരന്റെ ശരീരംപോലെ വൎത്തിക്കുന്ന അതിസൂക്ഷ്മമായ തത്വമാകുന്നു.

14. സൎഗ്ഗാരംഭത്തിൽ ഈശ്വരന്റെ ഇച്ഛാശക്തിയാൽ ഈ മൂലപ്രകൃതിയിൽ ഒരു സ്പന്ദനമുണ്ടാവുകയും, ത്രിഗുണങ്ങൾ വിഷമാവസ്ഥയെ പ്രാപിക്കുകയും ചെയ്യുന്നു. അപ്പോൾ മഹത്തത്വം, അഹങ്കാരം, ആകാശം, വായു, അഗ്നി, അപ്പ്, പൃഥ്വി എന്ന സൂക്ഷ്മപദാൎത്ഥങ്ങൾ, അവയുടെ കൂട്ടിക്കലൎപ്പിനാലും മറ്റും മഹത്തായ പലവിധം ഗോളങ്ങളും, ഭോഗ്യപദാൎത്ഥങ്ങളും ഉണ്ടാകുന്നു. അതിനാൽ സൃഷ്ടി എന്നത് സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നുവിധത്തിൽ പ്രകാശിക്കുന്ന ഏകമായ ബ്രഹ്മശക്തിയുടെ പലവിധത്തിലുള്ള സ്ഫുരണവിശേഷങ്ങൾ മാത്രമാണെന്ന് ധരി

ക്കേണ്ടതാകുന്നു. ഈ മൂന്നു ഗുണങ്ങളിൽ, ഏതിനെയെങ്കിലും പ്രത്യേകമായി ഒരു സത്വത്തിലൊ പദാർത്ഥത്തിലോ കാണ്മാൻ സാധിക്കുന്നതല്ല. ഒരു വസ്തുവിൽ സത്വം കൂടുതലായും രജസ്തമോഭാവങ്ങൾ കുറവായും കാണാം. മറ്റൊരു വസ്തുവിൽ രജസ്സു കൂടുതലായും സത്വവും തമസ്സും കുറവായും കാണപ്പെടാം. മറ്റൊരു വസ്തുവിൽ തമസ്സു കൂടുതലായും രജസ്സും സത്വവും കുറവായും കാണപ്പെടാം. ഒരു വസ്തുവിൽ ഏതു ഗുണം കൂടുതലായിരുന്നാലും, മററു രണ്ടു ഗുണങ്ങൾ കൂടിയുണ്ടായിരിക്കുമെന്നുള്ളതിനു സംശയമില്ല. ലോകത്തിലുള്ള വസ്തുക്കൾ എത്ര സ്ഥൂലമോ സൂക്ഷ്മമോ ആയാലും, അവയെല്ലാം സത്വം, രജസ്സ്, തമസ്സ്, എന്നു പറയപ്പെടുന്ന മൂന്നു ഗുണങ്ങളുടെ പരിണാമത്താൽ മാത്രം ജനിക്കുന്നവയാകയാൽ, ത്രിഗുണങ്ങൾ വ്യാപിക്കാത്തതായി ഒരു പദാർത്ഥവും കാണപ്പെടുന്നതല്ല. ഈ ഗുണങ്ങളുടെ ശക്തിയാലാണ് ഓരോ ജീവനും അവനവന്റെ ഉപാധികളായ ശരീരം, പ്രാണൻ, മനസ്സ്, ബുദ്ധി ഇവയിൽ ബന്ധിക്കപ്പെട്ടു നിൽക്കുന്നതു്.

15. സത്വം രജസ്തമ ഇതി
ഗുണാഃ പ്രകൃതിസംഭവാഃ.*

സത്വം, രജസ്സ്, തമസ്സ്, എന്നു

*മഹാബാഹോ ഉള്ളറവും ഭുജപരാക്രമത്തോടുകൂടിയ അർജ്ജുന; സത്വം-രജഃ-തമഃ-ഇതി=സത്വം, രജസ്സ്, തമ

ഗുണങ്ങളുടെ പ്രവൃത്തിയും ഫലവും.

നിബധ്നന്തി മഹാബാഹോ
ദേഹേ ദേഹിനമവ്യയം.*
ഗീത. XIV. 5.

"ഏററവും ഭുജപരാക്രമത്തോടുകൂടിയ അർജ്ജുന! മൂലപ്രകൃതിയിൽനിന്നും സംഭവിക്കുന്നതായ സത്വമെന്നും, രജസ്സെന്നും, തമസ്സെന്നും വിളിക്കപ്പെടുന്ന മൂന്നു ഗുണങ്ങളും, നിർവ്വികാരനും, നാശരഹിതനുമായ ആത്മാവിനെ ദേഹത്തിൽ തന്നെ ബന്ധിക്കുന്നു."

വിവരണം:— ആത്മാവു്, നിർവ്വികാരനും നാശരഹിതനുമാകയാൽ, ജഡമായ ഗുണങ്ങൾക്ക ആത്മാവിനെ വാസ്തവത്തിൽ ബന്ധിക്കാൻ സാധിക്കുന്നതല്ലെന്നു തത്വദൃഷ്ട്യാ കാണാവുന്നതാണു്. എന്നാൽ ശരീരങ്ങളോടുള്ള താദാത്മ്യം ഹേതുവാൽ, ആത്മാവു ബന്ധിക്കപ്പെട്ടവനെപ്പോലെ കാണപ്പെടുന്നു. സത്വഗുണത്തിൻെറ ആധിക്യം, പ്രകാശം, ജ്ഞാനം, സൌന്ദര്യം, മുതലായവയെ വർദ്ധിപ്പിക്കും. രജസ്സിൻെറ ആധിക്യം, വീണ്ടും വീണ്ടും ദേഹത്തിൽ മാററങ്ങളും പ്രവൃത്തികളും ആവർത്തിച്ചുകൊണ്ടിരിക്കുന്നതിനു കാരണമായിത്തീരും. തമസ്സിൻെറ ആധിക്യം, അജ്ഞാനത്തെ

* സ്ത്, എന്ന പേരുകളോടുകൂടി; പ്രകൃതിസംഭവാഃ—ഗുണാഃ=മൂലപ്രകൃതിയിൽ സംഭവിക്കുന്നവയായ ഗുണങ്ങൾ; അവ്യയം-ദേഹിനം=നിർവ്വികാരനം, നാശരഹിതനമായ ആത്മാവിനെ; ദേഹേ=പ്രകൃതികാര്യമായ ദേഹത്തിൽ; നിബധ്നന്തി=ബന്ധിപ്പിക്കുന്നു.

വർദ്ധിപ്പിക്കുന്നതോടുകൂടി അലസതയേയും പ്രവൃത്തിവൈമുഖ്യത്തേയും ഉളവാക്കും.

സത്വാത് സംജായതേ ജ്ഞാനം
രജസോ ലോഭ ഏവ ച
പ്രമാദമോഹൌ തമസോ
ഭവതോ/ജ്ഞാനമേവ ച

ഗീത. XIV. 17.

"സത്വഗുണത്തിൽ നിന്നു ജ്ഞാനവും, രജോഗുണത്തിൽനിന്ന് എത്ര കിട്ടിയാലും തൃപ്തിവരാതെ വീണ്ടും വേണമെന്നുള്ള ആശയും, തമോഗുണത്തിൽ നിന്നു അജ്ഞാനം, തെറ്റായ അറിവ്, ബുദ്ധിഭ്രമം മുതലായവയും ഉണ്ടാകുന്നു."

വിവരണം:— ഒരുവനിൽ ജ്ഞാനാധിക്യം കാണുന്നപക്ഷം സത്വഗുണം വർദ്ധിച്ചിരിക്കുന്നതായും, എത്രതന്നെ സാധനങ്ങളും സ്വത്തും കിട്ടിയാലും തൃപ്തിവരാതെ വീണ്ടും വേണമെന്നുള്ള മനോവൃത്തി ഒരുത്തനിൽ കണ്ടാൽ, അവനിൽ രജോഗുണം വർദ്ധിച്ചിരിക്കുന്നതായും, അജ്ഞാനവും തെറ്റായ അഭിപ്രായങ്ങളും ബുദ്ധിഭ്രമങ്ങളും ഒരുത്തനിൽ കണ്ടാൽ, അവനിൽ തമോഗുണം

* സത്വാത്=സത്വഗുണത്തിൽ നിന്നു; ജ്ഞാനം—സംജായതേ = ജ്ഞാനമുണ്ടാകുന്നു; രജസഃ ലോഭഃ-ഏവ-ച= രജോഗുണത്തിൽ നിന്നു ലോഭം (എത്ര കിട്ടിയാലും ഇനിയും വേണമെന്നുള്ള ചിത്തവൃത്തി ഉണ്ടാകുന്നു); തമസഃ=തമോഗുണത്തിൽ നിന്നു; പ്രമാദമോഹൌ-അജ്ഞാനം-ഏവ-ച= ആലസ്യവും വിപരീതജ്ഞാനവും അജ്ഞാനവും ഉണ്ടാകുന്നു.

വർദ്ധിച്ചിരിക്കുന്നതായും അനുമാനിക്കാം. ഓരോരുത്തനും തന്റെ സകല ഭാവങ്ങളിലും സത്വഗുണത്തെ വർദ്ധിപ്പിക്കുന്നതിനും രജസ്തമോഭാവങ്ങളെ ക്രമേണ കുറയ്ക്കുന്നതിനും യത്നിക്കേണ്ടതാകുന്നു. ഇതിലേക്ക് ആദ്യമായും മുഖ്യമായും ശ്രദ്ധിക്കേണ്ടത് ആഹാരാദികളെയാണ്.

ആഹാരപദാർത്ഥങ്ങളുടെ വിവിധത്വം.

16. ആഹാരസ്ത്വപി സർവ്വസ്യ
ത്രിവിധോ ഭവതി പ്രിയഃ.*
ഗീ. XVII. 7. *

സകല പ്രാണികളും പ്രിയപ്പെട്ട് ആഗ്രഹിക്കുന്ന ആഹാരപദാർത്ഥങ്ങളും മൂന്നുവിധത്തിലുണ്ട്.

സാത്വിക ആഹാരം.

ആയുഃസത്വബലാരോഗ്യ-
സുഖപ്രീതിവിവർദ്ധനാഃ
രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാ ഹൃദ്യാ
ആഹാരാഃ സാത്വികപ്രിയാഃ.
ഗീത. XVII. 8. †

---

* സർവ്വസ്യ-തു-ആഹാരഃ-അപി = എല്ലാവരുടേയും ആഹാരവും; ത്രിവിധഃ-പ്രിയഃ-ഭവതി= മൂന്നു വിധത്തിൽ പ്രിയമായി ഭവിക്കുന്നു.

† ആയുഃസത്വബലാരോഗ്യസുഖപ്രീതിവിവർദ്ധനാഃ= ആയുസ്സ്, ഉത്സാഹം, ശക്തി, ആരോഗ്യം, സുഖം, അഭിരുചി ഇവയെ വർദ്ധിപ്പിക്കുന്നവ; രസ്യാഃ=രസത്തോടുകൂടിയവ; സ്നിഗ്ദ്ധാഃ=നെയ്യുള്ളവ; സ്ഥിരാഃ = ദേഹത്തിൽ സ്ഥിരമായി ചേരത്തക്ക സാരാംശത്തോടുകൂടിയവ; ഹൃദ്യാഃ= മനസ്സിന്നു സന്തോഷത്തെ ജനിപ്പിക്കുന്നവ; ആഹാരാഃ=ആഹാരങ്ങൾ; സാത്വികപ്രിയാഃ=സത്വഗുണമുള്ളവർക്ക് പ്രിയമായിട്ടുള്ളവയാകുന്നു.

"ആയുസ്സ്, ഉത്സാഹം, ശക്തി, രോഗമില്ലായ്മ, ചിത്തപ്രസാദം, അഭിരുചി ഇവയെ വർദ്ധിപ്പിക്കുന്നവയും, നെയ്മയമുള്ളവയും, സാരാംശം കൂടുതലായി അടങ്ങിയവയും, കാഴ്ചയ്ക്കുതന്നെ സന്തോഷത്തെ കൊടുക്കുന്നവയുമായ ആഹാരങ്ങൾ സാത്വികന്മാർക്ക് പ്രിയമായിട്ടുള്ളവയാകുന്നു."

വിവരണം:— ആത്മീയമായോ, സാന്മാർഗ്ഗികമായോ, ഉത്കർഷത്തെ ഇച്ഛിക്കുന്നവൻ സാത്വികമായ ആഹാരം മാത്രം ഉപയോഗിക്കേണ്ടതാകുന്നു.

കട്വമ്ലലവണാത്യുഷ്ണ-
തീക്ഷ്ണരൂക്ഷവിദാഹിനഃ
രാജസ ആഹാരം. ആഹാരാ രാജസസ്യേഷ്ടാ
ദുഃഖശോകാമയപ്രദാഃ.

ഗീത. XVII. 9. *

---

* കട്വമ്ലലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ = അതിയായ കയ്പ്, പുളിപ്പ്, ഉപ്പ്, ചൂട്, എരിവ്, ഇവയോടുകൂടിയവയും നെയ്മയമില്ലാത്തവയും, സന്താപത്തെ ജനിപ്പിക്കുന്നവയും ആയ; ആഹാരാഃ = ആഹാരങ്ങൾ; രാജസസ്യ-ഇഷ്ടാഃ = രാജസസ്വഭാവികൾക്ക് ഇഷ്ടമുള്ളവയാകുന്നു; ദുഃഖശോകാമയപ്രദാഃ = എന്നാൽ ദുഃഖത്തെയും രോഗത്തെയും ശോകത്തെയും അവ ഉണ്ടാക്കുന്നവയുമാണ്.

"അതിയായ കയ്പ്, പുളിപ്പ്, ഉപ്പ്, ചൂട്, എരിവു ഇവയോടുകൂടിയവയും, നെയ്മയമില്ലാത്തവയും, സന്താപത്തെ ഉണ്ടാക്കുന്നവയുമായ ആഹാരങ്ങൾ രാജസഗുണം അധികരിച്ചിരിക്കുന്നവർക്കു് പ്രിയമായിട്ടുള്ളവയാകുന്നു. ഇവ ദുഃഖം, ശോകം, രോഗം ഇവയ്ക്കു കാരണമായിത്തീരുന്നവയുമാണ്."

താമസആഹാരം.

യാതയാമം ഗതരസം
പൂതി പര്യുഷിതം ച യത്
ഉച്ഛിഷ്ടമപി ചാമേധ്യം
ഭോജനം താമസപ്രിയം.

ഗീത. XVII. 10. *

"പാകംചെയ്തു ഒരു യാമത്തിനു മേലായതും, രസമെല്ലാം പോയിട്ടുള്ളതും, അന്യൻ ഭക്ഷിച്ചതിൻെറ അവശിഷ്ടമായതും, അശുദ്ധമായതുമായ ആഹാരത്തെയാണ് താമസഗുണം അധികരിച്ചവർ ഇഷ്ടപ്പെടുന്നതു്."

* യാതയാമം = പാകംചെയ്തു് ഒരു യാമം കഴിഞ്ഞതു്; ഗതരസം = രസം പോയതു്; പൂതി = ദുർഗ്ഗന്ധമുള്ളതു്; പര്യുഷിതം—ച=തലേനാൾ പാകം ചെയ്തിട്ടുള്ളതു്; ഉച്ഛിഷ്ടം-അപി = അന്യൻ ഭക്ഷിച്ച് അവശിഷ്ടമായതു്; അമേധ്യം-ച = അശുദ്ധമായതു്; യത്-ഭോജനം = യാതൊരാഹാരമുണ്ടോ അതു്; താമസപ്രിയം = താമസഗുണമുള്ളവർക്കു് പ്രിയമായിട്ടുള്ളതാകുന്നു.

വിവരണം:—ആത്മീയമായ ഉത്കർഷത്തെ ആഗ്രഹിക്കുന്നവർ മത്സ്യം, മാംസം ഇവയെ നിശ്ശേഷം വർജ്ജിക്കേണ്ടതാകുന്നു.

മത്സ്യവും മാംസവും ലഹരിപദാർത്ഥങ്ങളും ഉപേക്ഷ്യങ്ങൾ.

അലസതയേയും ദുഷ്ടമായ മനോവികാരങ്ങളേയും വർദ്ധിപ്പിക്കുന്ന ചുവന്നുള്ളി, വെള്ളുള്ളി മുതലായ സസ്യപദാർത്ഥങ്ങളേയും ഉപേക്ഷിക്കേണ്ടതാണ്. അതുപോലെതന്നെ പാനീയങ്ങളായും മററു പലവിധത്തിലും ഉപയോഗിക്കാറുള്ള സകല ലഹരിപദാർത്ഥങ്ങളേയും നിശ്ശേഷം ത്യജിക്കേണ്ടതാകുന്നു.

17. സസ്യഭുക്കായ ഒരു മനുഷ്യന്റേയും മാംസഭുക്കായ ഒരു മനുഷ്യന്റേയും സഹനശക്തി, തുടർച്ചയായി പ്രവർത്തിക്കാനുള്ള ശക്തി, ഇവയെ പരിശോധിക്കുന്നപക്ഷം, സസ്യഭുക്കിന്റെ ശക്തി മാംസഭുക്കിന്റെ ശക്തിയെക്കാൾ തുലോം കൂടുതലാണെന്നു ബോദ്ധ്യപ്പെടും. മൃഗങ്ങളുടെ വിഷയത്തിലും ഈ സത്യം വെളിപ്പെടുന്നുണ്ട്. നമ്മുടെ അനുഭവത്തിൽ സസ്യഭക്ഷകങ്ങളായ ആന, കാള, കുതിര മുതലായ മൃഗങ്ങളിൽ കാണുന്ന സഹനശക്തിയും തുടർച്ചയായി പ്രവൃത്തിക്കാനുള്ള ശക്തിയും ഇതിനു ദൃഷ്ടാന്തങ്ങളാകുന്നു. ലൌകികമായും സ്വാത്ഥപരമായുമുള്ള ദൃഷ്ടി ഉപയോഗിച്ചുനോക്കിയാലും,

മനുഷ്യന്റെ ഉത്തമവും സ്വാഭാവികവുമായ ആഹാരം സസ്യാഹാരമാണ്.

മനുഷ്യന് ഏററവും യോജിച്ചതും നല്ലതും സ്വാഭാവികവുമായ ആഹാരം സസ്യാഹാരമാണെന്നു തന്നെ കാണാം. ആഹാരം കഴിക്കുന്നതിന്റെ ഉദ്ദേശ്യംതന്നെ ശരീരത്തിൽ ക്ഷയിച്ചുപോകുന്ന ധാതുക്കളെ വീണ്ടും പോഷിപ്പിക്കുകയാണ്. ശരീരത്തിലുള്ള പദാർത്ഥങ്ങളെ സപ്തധാതുക്കളായി പിരിക്കാം. അവ ത്വക്ക്, മാംസം, രക്തം, ഞരമ്പ്, മജ്ജ, ശുക്ലം, അസ്ഥി ഇവയാണ്. ഇവയെല്ലാവററിനേയും ശുദ്ധീകരിച്ച് നന്നാക്കുന്നതും പോഷിപ്പിക്കുന്നതുമായ സാധനങ്ങൾ നാം കഴിക്കുന്ന ആഹാരത്തിലുണ്ടായിരിക്കേണ്ടതാണ്. ഇവയെല്ലാം സസ്യപദാർത്ഥങ്ങളിൽനിന്നും കിട്ടാവുന്നതുപോലെ മാംസാഹാരത്തിൽനിന്നും കിട്ടാവുന്നതല്ല. മനുഷ്യശരീരത്തിന് ആവശ്യമുള്ള പോഷകാംശങ്ങൾ, ഏതുതരത്തിലുള്ള മാംസത്തിലും മത്സ്യത്തിലും ഉള്ളതിനേക്കാൾ സസ്യപദാർത്ഥങ്ങളിൽ കാണപ്പെടുന്നുണ്ട്. പാൽ, വെണ്ണ, പയറ്, ഉഴുന്ന്, അണ്ടി മുതലായവയിൽ പോഷകാംശങ്ങൾ വളരെ കൂടുതലാണ്. ഗോതമ്പ്, ഓട്ട്, ബാർലി, അരി മുതലായ ധാന്യങ്ങളിലും, പഴവർഗ്ഗങ്ങളിലും, പഞ്ചസാര മുതലായ പോഷകാംശങ്ങൾ ധാരാളം കാണുന്നുണ്ട്. അനേകം സസ്യങ്ങളിൽനിന്നും ശരീരത്തിന് ആവശ്യമുള്ള കൊഴുപ്പ്, നെയ്യ് മുതലായവയും കിട്ടുന്നുണ്ട്. എല്ലാ സസ്യങ്ങളിലും ശരീരപോഷണത്തിനു വേണ്ടതായ ഉപ്പുവകകളും

സസ്യാഹാരത്തിന്റെ പര്യാപ്തത.

കാണുന്നു. ഇപ്രകാരം നോക്കുന്നതായാൽ ആഹാരത്തിൻവേണ്ടി മാംസമോ മത്സ്യമോ സ്വീകരിക്കുന്നതു ഒട്ടും ആവശ്യമില്ലാത്തതാകുന്നു.

സസ്യാഹാരത്തിൻെറ ഉൽകൃഷ്ടത.

18. ആഹാരത്തിൻെറ പ്രാധാന്യം അതിൽ അടങ്ങിയിരിക്കുന്ന ദ്രവ്യങ്ങളെ മാത്രം ആശ്രയിച്ചു നിൽക്കുന്നില്ല. ഓരോ സസ്യത്തിലും അടങ്ങിയിരിക്കുന്ന ദ്രവ്യങ്ങൾ സസ്യഭാഗമായി പരിണമിക്കുന്ന അവസ്ഥയിൽ, സൂര്യനിൽനിന്നും പലവിധത്തിൽ സ്ഫുരിക്കുന്നതായ ശക്തികളെക്കൂടി ആകർഷിച്ച് അവയുടെ ഉള്ളിൽ അടക്കിവയ്ക്കുന്നുണ്ട്. നമുക്കു കിട്ടുന്ന സകല ശക്തികൾക്കും നിദാനമായി നിൽക്കുന്നതു സൂര്യനാണെന്നു പറയേണ്ടതില്ലല്ലോ. സാധാരണയായി എല്ലാവർക്കും ബോധ്യമുള്ള ചൂടും വെളിച്ചവും മാത്രമല്ല സൂര്യനിൽനിന്നും നമുക്കു കിട്ടുന്നത്. പല പ്രകാരത്തിൽ സ്ഫുരിക്കുന്നതും അനുഭവപ്പെടുന്നതുമായ വിദ്യുച്ഛക്തിക്കും, കാന്തശക്തിക്കും, പ്രാണശക്തിക്കും, മാനസികവും സൂക്ഷ്മവുമായ പലതരം ശക്തികൾക്കും, നിദാനമായി നിൽക്കുന്നത് സൂര്യനാകുന്നു. മാംസഭുക്കുകളായ മനുഷ്യർ ഇഷ്ടപ്പെടുന്നതും സസ്യഭുക്കുകളായ മൃഗങ്ങളുടെ മാംസത്തെയാണ്. അല്ലാതെ മാംസഭുക്കുകളായ മൃഗങ്ങളുടെ

മാംസത്തെയല്ല. മൃഗങ്ങൾ ഭജിച്ചതായ സസ്യങ്ങളിൽനിന്നും കിട്ടാവുന്ന ദ്രവ്യങ്ങൾ മൃഗങ്ങളുടെ ശരീരങ്ങളിൽ സപ്തധാതുക്കളായി പിരിഞ്ഞു ചേന്നിരിക്കും. മാംസഭക്ഷകൻക്ക് എല്ലാ ധാതുക്കളും ആഹാരത്തിന് ഉപയോഗപ്പെടുന്നില്ല. അവയിൽ ചില ധാതുക്കൾ മാത്രമേ മാംസഭക്ഷായ മനുഷ്യന്റെ ആഹാരമായിത്തീരുന്നുള്ളു. മനുഷ്യന് ആഹാരമായി വേണ്ടത് ചില ദ്രവ്യങ്ങൾ മാത്രമല്ല, അവയിൽ അടക്കിവച്ചിട്ടുള്ളതും പല പ്രകാരത്തിൽ സ്ഫുരിക്കുന്നതുമായ ശക്തികൾകൂടി മനുഷ്യന്റെ ആഹാരത്തിൽ ആവശ്യമാകുന്നു. മൃഗങ്ങൾ ജീവിക്കുന്ന അവസ്ഥയിൽതന്നെ, അവയുടെ ശരീരഭാഗങ്ങളായി പരിണമിച്ച പദാൎത്ഥങ്ങളിൽനിന്നും കിട്ടാവുന്ന ശക്തികളെ എല്ലാം അവ ഉപയോഗിച്ചു കഴിഞ്ഞിരിക്കും. അതുകൊണ്ടു മാംസം, മത്സ്യം മുതലായവയെ ആഹാരമായി ഉപയോഗിക്കുന്നവർക്ക് ആവശ്യമുള്ള പോഷക ശക്തികൾ എല്ലാം കിട്ടുന്നതല്ല. ശക്തി ക്ഷയിച്ചതും മിക്കവാറും ശക്തി നീങ്ങിപ്പോയതുമായ സാധനം മാത്രമേ കിട്ടുന്നുള്ളു. അവയിൽനിന്നും ആവശ്യമുള്ള പോഷകദ്രവ്യങ്ങളെല്ലാം കിട്ടുന്നുണ്ടെന്നു വിചാരിച്ചാലും, അവ പോഷകശക്തി ക്ഷയിച്ചുപോയ ദ്രവ്യങ്ങളാണെന്നു സംശയംകൂടാതെ പറയാവുന്നതാണ്.

മത്സ്യമാംസാഹാരത്തിലുള്ള ദോഷങ്ങൾ.

19. സസ്യദ്രവ്യങ്ങൾ മൃഗങ്ങളാൽ ആഹാരമായി സ്വീകരിക്കപ്പെട്ടു പല ധാതുക്കളായി പിരിയുന്ന അവസ്ഥയിൽ, മനുഷ്യന്റെ ആഹാരത്തിന് ഒരുവിധത്തിലും ഉപയോഗമില്ലാത്ത ചില സാധനങ്ങളേയും ചില വിഷപദാർത്ഥങ്ങളേയും കൂടി ഉണ്ടാക്കുന്നുണ്ട്. മത്സ്യമാംസഭക്ഷകൾക്ക് ഇവയെ നീക്കാനും സാധിക്കുന്നതല്ല. പാശ്ചാത്യദേശങ്ങളിലുള്ള അനേകം ഭിഷഗ്വരന്മാർ മാംസാഹാരവും മത്സ്യാഹാരവും പല രോഗങ്ങൾക്ക് കാരണമാണെന്ന് അഭിപ്രായപ്പെടുന്നു. ശരീരഘടനയേയും അതിലുള്ള പല അവയവങ്ങളുടെ സ്ഥിതിയേയും നോക്കിയാലും, മനുഷ്യർ സ്വാഭാവികമായി സസ്യഭുക്കുകളാണെന്നും മനുഷ്യരുടെ സ്വാഭാവികമായ ആഹാരം സസ്യാഹാരമാണെന്നും പല ഭിഷഗ്വരന്മാരും അഭിപ്രായപ്പെടുന്നുണ്ട്. മാംസവും മത്സ്യവും ആഹാരമായി ഉപയോഗിക്കുന്നവർ താണതരം വികാരങ്ങൾക്കു വശംവദരാകുന്നതുപോലെ, സസ്യഭുക്കുകൾ വശംവദരാകുന്നില്ല എന്നുള്ള അനുഭവവും സസ്യാഹാരത്തിന്റെ ഉൽകൃഷ്ടതയെ തെളിയിക്കുന്നു. അതിനാൽ സ്വാർത്ഥചിന്തയോടുകൂടി നോക്കിയാലും, മത്സ്യമാംസാഹാരങ്ങൾ വർജ്ജ്യങ്ങളാണെന്നു ബോദ്ധ്യപ്പെടുന്നതാണ്.

മത്സ്യമാംസാഹാരത്തെക്കാൾ ശരീരത്തിനും ഇന്ദ്രിയങ്ങൾക്കും മനസ്സിനും ബുദ്ധിക്കും കഠിനമായ ഉപദ്രവത്തേയും നാശത്തേയും ചെയ്യുന്നവയാണ ലഹരിപദാൎത്ഥങ്ങൾ. ഇവ പ്രധാനമായി മസ്തിഷ്കത്തിലും മററുമുള്ള സൂക്ഷ്മമായ പല ഞരമ്പുകളെയും ക്ഷയിപ്പിക്കുന്നവയാണ്. ഇവയെ ഏതുരൂപത്തിൽ ഉപയോഗിക്കുന്നതും നാശകാരണമായിത്തീരുന്നതാണ്. അതിനാൽ സന്മാൎഗ്ഗനിഷ്ഠയിലും, ആത്മീയമാൎഗ്ഗത്തിലും ഉൽക്കർഷം പ്രാപിക്കണമെന്നിച്ഛയുള്ളവർ മത്സ്യമാംസാഹാരങ്ങളേയും ലഹരിപദാൎത്ഥങ്ങളേയും സൎവ്വാത്മനാ വൎജ്ജിക്കേണ്ടതാകുന്നു.

ലഹരിപദാൎത്ഥങ്ങളാലുണ്ടാകുന്ന ദോഷം.

20. സദാചാരനിഷ്ഠയും ആത്മസാക്ഷാത്കാരവും ഉണ്ടാകണമെന്നിച്ഛയുള്ളവർ ആഹാരം എന്നതിനെ വിശാലദൃഷ്ടിയോടുകൂടി ഗ്രഹിക്കേണ്ടതായിട്ടുണ്ട്. രസനേന്ദ്രിയദ്വാരാ ഉൾക്കൊള്ളുന്ന പദാൎത്ഥങ്ങൾ മാത്രമല്ല ആഹാരത്തിലുൾപ്പെടുന്നത്. ശബ്ദമായും സ്പർശമായും രൂപമായും ഗന്ധമായുംകൂടി നമ്മിൽ വിഷയങ്ങൾ പ്രവേശിക്കുന്നുണ്ട്. അനേകംവിധത്തിൽ രാഗരൂപത്തോടുകൂടിയ സങ്കല്പങ്ങളും ആഗ്രഹങ്ങളും അന്തരിന്ദ്രിയമായ അന്തഃകരണത്തിൽകൂടി

സകല ഇന്ദ്രിയങ്ങളിൽകൂടി ഉൾക്കൊള്ളുന്നതും ആഹാരമാണ്.

നമ്മിൽ പ്രവേശിക്കുന്നു. ഇവയെല്ലാം സൂക്ഷ്മമായി നോക്കുന്നപക്ഷം ആഹാരങ്ങൾ തന്നെ, അവയേയും സത്വം, രജസ്സ്, തമസ്സ് എന്ന ഗുണങ്ങൾ വ്യാപിച്ചു നില്ക്കുന്നുണ്ട്. രസനേന്ദ്രിയത്തിൽകൂടി ഉൾക്കൊള്ളുന്ന ആഹാരസാധനങ്ങളുടെ വിഷയത്തിൽ സാത്വികപദാൎത്ഥങ്ങളെ സ്വീകരിക്കേണ്ടതുപോലെ, മററിന്ദ്രിയങ്ങളിൽകൂടി പ്രവേശിക്കുന്ന വിഷയങ്ങളെ സംബന്ധിച്ചും പൂൎണ്ണവിവേകത്തോടുകൂടി സാത്വികഭാവങ്ങളെ സ്വീകരിക്കുന്നതിനും, താമസമായും രാജസമായുമുള്ള വിഷയങ്ങളെ ക്രമേണ ഉപേക്ഷിക്കുന്നതിനും, അഭ്യസിക്കേണ്ടതാകുന്നു. ലോകത്തിൽ ഇരുന്നൂറു കോടിവരെ ജനങ്ങൾ വസിക്കുന്നുണ്ടെങ്കിലും, സകല ഭാവങ്ങളിലും സമമായി ഇരിക്കുന്നവരായി രണ്ടുപേരെ കാണ്മാൻ സാധിക്കുന്നതല്ല. ഈ മാതിരി വ്യത്യാസങ്ങൾ സകലപദാൎത്ഥങ്ങളുടെ വിഷയത്തിലും കാണുന്നുണ്ട്. ഇതെല്ലാം ത്രിഗുണങ്ങളുടെ കൂട്ടിക്കലൎപ്പിലുള്ള വൈചിത്ര്യംകൊണ്ടാണ് ഉണ്ടാകുന്നതു്.

മററ ഇന്ദ്രിയങ്ങളുടെ വിഷയത്തിൽ വേണ്ടതായ വിചാരം.

ഭക്ഷണസാധനങ്ങളിൽ സാത്വികവും രാജസവും താമസവുമായുള്ള പദാൎത്ഥങ്ങൾ ഉള്ളതുപോലെ, ശബ്ദങ്ങളിലും ഈ വ്യത്യാസമുണ്ട്.

മനഃശാന്തിയെക്കൊടുക്കുന്ന ഉത്തമമായ സംഗീതം സാത്വികവും, പ്രവൃത്തിക്കു പ്രേരിപ്പിക്കുന്ന സൈന്യങ്ങളുടെ മാർച്ചിംഗ് സാംഗ് (കവാത്തിനും മററും ഉപയോഗിക്കുന്ന പാട്ടുകൾ) പോലെയുള്ളവ രാജസവും, ബുദ്ധിയെ വ്യാമോഹിപ്പിച്ച് താണതരം വികാരങ്ങളെ ജനിപ്പിക്കുന്നവ താമസവുമാകുന്നു. നേത്രങ്ങൾക്കു വിഷയമായുള്ള രൂപങ്ങളിലും ഈ വ്യത്യാസം കാണാം. ശാന്തമായ സമുദ്രം, ഗംഭീരമായ പർവ്വതനിരകൾ, മനോഹരമായ ചിത്രങ്ങൾ, ഇവ മനസ്സിനു ശാന്തിയെ കൊടുക്കുന്നവയും സാത്വികങ്ങളുമാകുന്നു. ഇതുപോലെതന്നെ ക്ഷേത്രങ്ങളിലുള്ള ഗോപുരങ്ങൾ, ധ്വജങ്ങൾ, ഉത്തമവിഗ്രഹങ്ങൾ ഇവയെല്ലാം സാത്വികങ്ങളാണ്. യുദ്ധങ്ങളേയും ഭൂകമ്പങ്ങളേയും കാണിക്കുന്ന ചിത്രങ്ങൾ, ധൃതിയിൽ ജോലികളും മററും നടക്കുന്ന ചന്തകൾ, വ്യവസായശാലകൾ, ഇവ രാജസങ്ങളാകുന്നു. മനസ്സിനു മോഹത്തേയും ബുദ്ധിക്കു മാന്ദ്യത്തേയും ജനിപ്പിക്കുന്നതും രക്തപ്രവാഹത്തോടുകൂടിയതും മരണം രോഗം മുതലായ അനിഷ്ടസംഭവങ്ങൾ നിറഞ്ഞതുമായ കാഴ്ച താമസരൂപമാകുന്നു. ഗന്ധം, സ്പർശം മുതലായവയിലും ഈ വ്യത്യാസങ്ങൾ ഉണ്ട്. പഠിക്കേണ്ടതായ ഗ്രന്ഥങ്ങളിലും ഈ വ്യത്യാസം കാണാം. മനസ്സിനു ദുഷ്ടവികാരങ്ങളെ ഉളവാക്കുന്ന താണതരം കഥാഗ്രന്ഥങ്ങൾ താമസവും,

ധൎമ്മപരമായ പ്രവൃത്തികളിൽ സഹതാപത്തേയും ഉത്സാഹത്തേയും വൎദ്ധിപ്പിക്കുന്ന കഥാഗ്രന്ഥങ്ങളും ചരിത്രഗ്രന്ഥങ്ങളും രാജസവും, മനസ്സിന്ന് ശാന്തിയേയും സമാധാനത്തേയും വൎദ്ധിപ്പിക്കുന്ന ഉപനിഷത്ത്, ഗീത മുതലായ ഗ്രന്ഥങ്ങൾ സാത്വികവുമാകുന്നു. സാത്വികം, രാജസം, താമസം എന്ന മൂന്നു ഭാവങ്ങളേയും തിരിച്ചറിഞ്ഞു്, നാം ഏൎപ്പെടേണ്ടതായുള്ള സകല വിഷയങ്ങളിലും ശുദ്ധരാജസത്തേയും സാത്വികത്തേയും ആശ്രയിച്ചു താമസത്തെ കുറയ്ക്കുന്നതിന്നും, സാത്വികത്തെ ആശ്രയിച്ചു് രാജസതാമസഭാവങ്ങളെ കുറയ്ക്കുന്നതിന്നും, ശീലിക്കേണ്ടതാകുന്നു.

സകല പ്രാണികളും ത്രിഗുണങ്ങളാൽ ബദ്ധന്മാരാണ്.

൨൧. ഏറ്റവും സൂക്ഷ്മമായ പദാൎത്ഥങ്ങൾ മുതൽ അതിസ്ഥൂലമായ പദാൎത്ഥങ്ങൾവരെ ലോകത്തിലുള്ള സകല സാധനങ്ങളും പ്രകൃതിവികാരങ്ങളാകയാൽ, സത്വം, രജസ്സ്, തമസ്സ്, എന്ന മൂന്നു ഗുണങ്ങളാൽ വ്യാപിക്കപ്പെടാത്ത ഒരു വസ്തുവും ലോകത്തിൽ കാണുകയില്ല.

ന തദസ്തി പൃഥിവ്യാം വാ
ദിവി ദേവേഷു വാ പുനഃ*

---

* പൃഥിവ്യാം-വാ = ഭൂമിയിലൊ; ദിവി-ദേവേഷു-വാ-പുനഃ = സ്വൎഗ്ഗത്തിൽ ദേവന്മാരുടെ ഇടയിലൊ; പ്രകൃതിജൈഃ-ഏഭിഃ ത്രിഭിഃ-ഗുണൈഃ = പ്രകൃതിസംഭവങ്ങളായ

സത്വം പ്രകൃതിജൈർമ്മുക്തം
യദേഭിഃ സ്യാത്ത്രിഭിർഗ്ഗുണൈഃ.

ഗീത. XVIII. 40*

"ഭൂമിയിലാകട്ടെ, സ്വർഗ്ഗത്തിലാകട്ടെ, ഇവിടെയുള്ളവരിലൊ, ദേവന്മാരുടെ ഇടയിലൊ, പ്രകൃതിസംഭവങ്ങളായ സത്വം, രജസ്സ്, തമസ്സ്, എന്ന മൂന്ന ഗുണങ്ങളാൽ ബന്ധിക്കപ്പെടാത്ത ഒരു സത്വവും കാണപ്പെടുകയില്ല."

വിവരണം:—ഈ ലോകത്തിൽ വൎത്തിക്കുന്ന ഏറ്റവും താണതരം പ്രാണിമുതൽ ദേവലോകങ്ങളിലുള്ള ഏറ്റവും ഉത്തമരായ ദേവന്മാർവരെ സകലരും ത്രിഗുണങ്ങളാൽ ബന്ധിക്കപ്പെട്ടവരാകുന്നു.

ത്രിഗുണജയത്തിന്നാവശ്യമുള്ള ശിക്ഷാക്രമവും അഭ്യാസവും.

22. സൃഷ്ടിയിലുൾപ്പെട്ട സകല സത്വങ്ങളും സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളാൽ ബന്ധിക്കപ്പെട്ടിരിക്കുന്നതുകൊണ്ട്, ശരിയായ ശിക്ഷാക്രമവും അഭ്യാസവും കൊണ്ടല്ലാതെ രജസ്തമോഭാവങ്ങളെ കുറയ്ക്കുന്നതിന്നൊ, സാത്വികവൃത്തിയായിത്തീരുന്നതിന്നൊ, സാധിക്കുന്നതല്ല. സ്ഥൂലശരീര

---

* ഈ മൂന്ന ഗുണങ്ങളാൽ; യത്-മുക്തം-സ്യാത് = ഏതുള്ളു നാശം ബന്ധിക്കപ്പെട്ടിട്ടില്ലയൊ; തത്-സത്വം ന-അസ്തി = അങ്ങനെ സത്വം [illegible] ല്ല.

തെപ്പോലെ, ഇന്ദ്രിയങ്ങൾ, മനസ്സ്, ഇവയെ പ്പററിയും ശ്രദ്ധിച്ച്, ഇന്ദ്രിയങ്ങളേയും മനസ്സി ൻെറ വികാരപരമായും വിചാരപരമായുമുള്ള ഭാ വങ്ങളേയും നിഗ്രഹിക്കേണ്ടതും, ശാരീരികമായും മാനസികമായുമുള്ള പരിശുദ്ധി, ബലം, ഇവയെ സമ്പാദിക്കേണ്ടതുമാകുന്നു. എന്നാൽ മാത്രമേ ദുർഗ്ഗുണങ്ങളേയും ദുർവാസനകളേയും നിശ്ശേഷം നീക്കുന്നതിനു വേണ്ടതായ ധൈര്യവും ശക്തിയും ഉണ്ടാകുകയുള്ളൂ. അതിനു വേണ്ടതായ അഭ്യാസം ഭഗവാൻ ഉപദേശിക്കുന്നുണ്ടു.

ബുദ്ധ്യാ വിശുദ്ധയാ യുക്തോ
ധൃത്യാത്മാനം നിയമ്യ ച
ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ
രാഗദ്വേഷൌ വ്യുദസ്യ ച.
വിവിക്തസേവീ ലഘ്വാശീ
യതവാക്കായമാനസഃ*

---

* വിശുദ്ധയാ-ബുദ്ധ്യാ-യുക്തഃ = രാഗസന്താപസങ്കോചങ്ങളും നാസ്തികതയും നീങ്ങിയ ബുദ്ധിയോടുകൂടി; ധൃത്യാ-ആത്മാനം-നിയമ്യ-ച = സാത്വികമായ ധൈര്യത്തോടുകൂടി മനസ്സിനെ നിയന്ത്രിച്ചും; ശബ്ദാദീൻ-വിഷയാൻ-ത്യക്ത്വാ = ശബ്ദാദി വിഷയങ്ങളെ ത്യജിച്ചും; രാഗദ്വേഷൌ-വ്യുദസ്യ-ച = രാഗദ്വേഷങ്ങളെ ഉപേക്ഷിച്ചും; വിവിക്തസേവീ = പരിശുദ്ധമായ വിജനസ്ഥലത്തു വസിക്കുന്നവനായും; ലഘ്വാശീ = മിതമായി ഭക്ഷിക്കുന്നവനായും; യതവാക്കായമാനസഃ = വാക്കിനേയും മനസ്സിനേയും ദേഹത്തിനേയും അടക്കിയവനായും;

ധ്യാനയോഗപരോ നിത്യം
വൈരാഗ്യം സമുപാശ്രിതഃ

ഗീത. XVIII. 51&52.*

"ആത്മസാക്ഷാത്കാരം വേണമെന്നിച്ഛയുള്ളവൻ രജസ്തമോഭാവങ്ങൾ നീങ്ങിയ നിഷ്കളങ്കമായ ബുദ്ധിയോടുകൂടി, പരിശുദ്ധമായ ധൈര്യം കൊണ്ടു് മനസ്സിനേയും ബുദ്ധിയേയും നിശ്ചലമാക്കിത്തീർത്തും, ജീവിതത്തിന് അത്യാവശ്യമായുള്ളവ ഒഴിച്ചു ബാക്കി ശബ്ദാദി വിഷയങ്ങളെ ത്യജിച്ചും, രാഗം, ദ്വേഷം, എന്ന മനോവികാരങ്ങളെ നിശ്ശേഷം ഉപേക്ഷിച്ചും, പരിശുദ്ധമായ സ്ഥലത്തു് ശരീരം, വാക്കു്, മനസ്സു് മുതലായ കരണങ്ങളെ അടക്കി, ആത്മസ്വരൂപത്തെപ്പറ്റി നിരന്തരമായ ചിന്തയോടുകൂടി നിത്യവും വൈരാഗ്യയുക്തനായി വസിക്കേണ്ടതാകുന്നു."

വിവരണം:— ആത്മസാക്ഷാത്കാരത്തെ ഇച്ഛിക്കുന്നവൻ, ആഡംബരജീവിതത്തെ നിശ്ശേഷം ത്യജിക്കേണ്ടതും, ശരീരം ഇന്ദ്രിയങ്ങൾ, മനസ്സു മുതലായ കരണങ്ങളെ ആവശ്യമുള്ള സാത്വികവൃത്തിയിൽ മാത്രം ഉപയോഗിക്കേണ്ടതുമാകുന്നു.

* നിത്യം = എപ്പോഴും; ധ്യാനയോഗപരഃ = തന്നിൽ നില്ക്കുന്ന ആത്മഭാവമാണ് ഞാൻ എന്നു ചിന്തിക്കുന്നതിൽ തൽപരനായും; വൈരാഗ്യം-സമുപാശ്രിതഃ = ഇഹലോകപരലോകഭോഗങ്ങളിൽ ദൃഢമായ വൈരാഗ്യത്തെ ആശ്രയിച്ചവനായും വസിക്കേണ്ടതാകുന്നു.

ഓരോ കരണം സംബന്ധിച്ചും ദുർവ്വാസനകളും ദുർഗ്ഗുണങ്ങളും ഉണ്ട്. അവയെ നിശ്ശേഷം ത്യജിച്ചാൽ മാത്രമെ ജീവിതം പരിശുദ്ധമായി തീരുകയുള്ളു.

23. ഇതിലേക്കുള്ള അഭ്യാസവിഷയത്തിൽ പരിപൂർണ്ണമായ വിവേകം ആവശ്യമാണ്. ശക്തിക്ക തക്കവണ്ണമല്ലാതെ ഒരു കരണത്തേയും വിഷമിപ്പിക്കാൻ പാടില്ല. അല്ലാത്തപക്ഷം പരിഹരിക്കാൻ പാടില്ലാത്ത ആപത്തിന്നിടയാകും. അവയ്ക്കു വല്ലതായ ദോഷങ്ങൾ നേരിടുന്ന പക്ഷം ഈ ജീവിതത്തിൽ തന്നെ നന്നാക്കുവാൻ പ്രയാസമായിത്തീരുന്നതാണ്. സ്ഥൂലശരീരത്തെ സംബന്ധിച്ചേടത്തോളം പറയുകയാണെങ്കിൽ, മിതവും ശുദ്ധവുമായ ആഹാരത്തെ ശരിയായ സമയത്തേ ഭുജിക്കാവൂ എന്നാണ് നിയമം. ആവശ്യത്തിലധികം ആഹാരം കഴിക്കുന്നതു എല്ലായ്പോഴും ദോഷകരമാണ്. ശരീരത്തെക്കൊണ്ട് അതിനാൽ കഴിയുന്നിടത്തോളം സൽകർമ്മങ്ങളിൽ പ്രവർത്തിപ്പിക്കാം. അതിൽ കൂടുതലായി പ്രവർത്തിപ്പിക്കുന്നതു ദോഷകരമാണ്. വാക്ക്, പാദം, പാണി, പായു, ഉപസ്ഥം എന്നു പറയപ്പെടുന്ന കർമ്മേന്ദ്രിയങ്ങളും എല്ലായ്പോഴും മനുഷ്യന്റെ അധീനതയിൽതന്നെ

അഭ്യാസകാലത്തുപയോഗിക്കേണ്ട വിവേകം.

യിരിക്കണം. ശരിയായ ചിന്തയ്ക്കുശേഷം എന്തു പറയണം എന്നു നിശ്ചയിച്ചതിന്മേലല്ലാതെ ഒരു വാക്കുപോലും ഉച്ചരിക്കാൻ പാടില്ല. ഇപ്രകാരം വാഗിന്ദ്രിയത്തിലുള്ള നിയമനംപോലെ, എല്ലാ ഇന്ദ്രിയങ്ങളുടെ വിഷയത്തിലും ശരിയായ ചിന്തയും നിശ്ചയവും പ്രവൃത്തിക്കുന്നതിനു മുമ്പു വേണ്ടതാകുന്നു. ദുർഗ്ഗുണങ്ങൾ ആശ്രയിച്ചിരിക്കുന്നതു് മിക്കവാറും രാഗം, ദ്വേഷം എന്ന മനോവികാരങ്ങളെയാണു്. മനസ്സിനു് കാമസങ്കല്പത്തോടുകൂടിയ ഒരു ഭാഗം, കാമസങ്കല്പമില്ലാത്ത ഒരു ഭാഗം ഇങ്ങനെ രണ്ടു ഭാഗങ്ങൾ ഉണ്ടു്. കാമസങ്കല്പത്തോടുകൂടിയ ഭാഗത്തിനു വശംവദനായിരിക്കുന്നവൻ എല്ലായ്പോഴും കോപം, അസൂയ, ദ്വേഷം, മുതലായ താണതരം വികാരങ്ങളെ ആഗ്രഹിക്കും. അവയാൽ ഉണ്ടാകുന്ന ചലനത്തെ അവൻ ഇഷ്ടപ്പെടുകയുംചെയ്യും. അതുപോലെതന്നെ വിചാരപരമായ മനസ്സാണു് താൻ എന്നു വിചാരിച്ചു് അതിനു വശംവദനായവൻ, അതിന്റെ സ്വഭാവമായ അഹങ്കാരം ഡംഭം, മുതലായ സ്വാത്മവികാരങ്ങളേയും അവയാൽ മനസ്സിനുണ്ടാകുന്ന ചലനത്തേയും ആഗ്രഹിക്കുകയും ഇഷ്ടപ്പെടുകയും ചെയ്യും. മനസ്സിൽ ശുദ്ധി ഉണ്ടാകുന്ന ഈ രണ്ടുവിധം വികാരങ്ങളേയും ജയിക്കണമെങ്കിൽ, സർവപ്രാണികളിലും അന്തരാത്മാവായി പ്രകാശിക്കുന്ന ഏകമായ പരമാ

ത്മാവിനെ ഏകാഗ്രതയുള്ള ബുദ്ധിയാൽ ധ്യാനിക്കേണ്ടതാകുന്നു. ഇപ്രകാരം ധ്യാനിക്കുന്നതിന്നു പ്രതിബന്ധമായിനില്ക്കുന്ന അഹങ്കാരം മുതലായ ദുർഗ്ഗുണങ്ങളെ ത്യജിക്കുന്നതിനായ ഭഗവാൻ ഉപദേശിക്കുന്നു.

ത്യജിക്കേണ്ടതായ ദുർഗ്ഗുണങ്ങൾ.

അഹങ്കാരം ബലം ദർപ്പം
കാമം ക്രോധം പരിഗ്രഹം
വിമുച്യ നിർമ്മമഃ ശാന്തോ
ബ്രഹ്മഭൂയായ കല്പതേ.

ഗീ. XVIII. 53. *

"ദേഹേന്ദ്രിയാദികളാണ് താൻ എന്ന ബുദ്ധി കാമരാഗാദികളോടുകൂടിയ സാമർത്ഥ്യം, ദേഹാഭിമാനം നിമിത്തമുണ്ടാകുന്ന മദം, ഇവയേയും, കാമം, ക്രോധം മുതലായ വികാരങ്ങളേയും, ഭാര്യ, പുത്രൻ, ധനം മുതലായവയിലുള്ള രാഗയുക്തമായ അഭിമാനത്തേയും ത്യജിച്ച്, ഞാൻ, എന്റേത്, എന്ന ബുദ്ധിയില്ലാതെ മനഃശാന്തിയോ

---

* അഹങ്കാരം = ദേഹാദികളാണ് താനെന്ന ഭാവം; ബലം = കാമരാഗാദികളെ ആശ്രയിച്ച സാമർത്ഥ്യം; ദർപ്പം = ദേഹാഭിമാനം നിമിത്തമുണ്ടാകുന്ന മദം; കാമം = വിഷയങ്ങളിലുള്ള ആഗ്രഹം; ക്രോധം = കോപം; പരിഗ്രഹം = ഭാര്യ, പുത്രൻ, ധനം മുതലായവയിൽ രാഗത്തോടുകൂടിയ അഭിമാനം; (ഇവയെ) വിമുച്യ = ത്യജിച്ച്; നിർമ്മമഃ = എന്റേത് എന്ന ബുദ്ധിയില്ലാതേയും; ശാന്തഃ = യാതൊരു വികാരവുമില്ലാത്ത ബുദ്ധിയോടുകൂടിയും (ഭവിക്കുന്നവൻ); ബ്രഹ്മഭൂയായ-കല്പതേ = ബ്രഹ്മസാക്ഷാത്കാരത്തിന്നു പാത്രമായി ഭവിക്കുന്നു.

ട്ടുകൂടി ഭവിക്കുന്നവന്ന് ബ്രഹ്മസാക്ഷാത്കാരമു ണ്ടാകുന്നു."

വിവരണം:—അഹങ്കാരം പലവിധത്തിൽ മനു ഷ്യനെ ബാധിക്കുന്നുണ്ട്. കുലം, ഗോത്രം, നാമം, രൂപം, ആശ്രമം, വിദ്യ, ധനം, ഇപ്രകാരമുള്ള പല ഭാവങ്ങളെ ആശ്രയിച്ചും അഹങ്കാരം പ്രവൎത്തിക്കും. സംസാരഹേതുക്കളായി വിവരിക്ക പ്പെടുന്ന വികാരങ്ങൾ പലതുണ്ടെങ്കിലും, അവ യെല്ലാം വേരൂന്നി നില്ക്കുന്നതു് അഹങ്കാരത്തി ലാണ്. ഒരുവന്ന് അഹങ്കാരമെന്നതു് അല്പമെ ങ്കിലും ഉണ്ടായിരുന്നാൽ അവന്ന് മോക്ഷപദവി യെ അടുക്കാൻ സാധിക്കുകയില്ല. ശ്രീമത് ശങ്കരാ ചാൎയ്യർ വിവേകചൂഡാമണിയിൽ പറയുന്നതു പോലെ *"മനുഷ്യനു സംസാരഹേതുക്കളായി പല കാരണങ്ങളുണ്ടെങ്കിലും അവയെല്ലാത്തിന്റേയും മൂലമായി നില്ക്കുന്ന പ്രഥമവികാരം ദേഹാദികര

---

* സന്ത്യന്യേ പ്രതിബന്ധാഃ
പുംസഃ സംസാരഹേതവോ ദൃഷ്ടാഃ
തേഷാമേഷാം മൂലം
പ്രഥമവികാരോ ഭവത്യഹങ്കാരഃ

യാവത്സ്യാത്സ്വസ്യ സംബന്ധോ-
ഹങ്കാരേണ ദുരാത്മനാ
താവന്ന ലേശമാത്രാപി
മുക്തിവാൎത്താ വിലക്ഷണാ.

വി. ചൂ. 299-300.

സർവ്വ ദുർഗ്ഗുണങ്ങൾക്കും കാരണമായ മൂലവികാരം അഹങ്കാരമാകുന്നു.

ണങ്ങൾ താൻ എന്നു വിചാരിക്കുന്ന അഹങ്കാരമാകുന്നു. ഇപ്രകാരം അഹങ്കാരത്തോടുകൂടിയുള്ള നില എത്രവരെ നിൽക്കുന്നുവോ, അത്രവരെ അഹങ്കാരത്തിൽ നിന്നും അത്യന്തം വിലക്ഷണമായിരിക്കുന്ന മുക്തിയെ സമീപിക്കുവാൻകൂടി സാധിക്കുകയില്ല.”

അന്തഃകരണത്തിലുള്ള വിചാരപരമായ ഭാവത്തെ ദുഷിപ്പിക്കുന്നവയിൽ ഏറ്റവും ശക്തിയുള്ള ദുർഗ്ഗുണങ്ങൾ അഹങ്കാരം, ഡംഭം, ദർപ്പം ഇവയാകുന്നു. വികാരഭാവത്തെ ദുഷിപ്പിക്കുന്ന പ്രധാന ദുർഗ്ഗുണങ്ങൾ കാമം, ക്രോധം, ലോഭം ഇവയാണ്. ഈ ദുർഗ്ഗുണങ്ങളിൽ നിന്നും വിമുക്തനാകാത്തവന് ആത്മീയമാർഗ്ഗത്തിലൊ, അതിനു സാധനമായുള്ള സന്മാർഗ്ഗനിഷ്ഠയിലൊ, യാതൊരു ഉൽകർഷവും കിട്ടുന്നതല്ല. സമുദായസേവനത്തിനുള്ള പഞ്ചമഹായജ്ഞങ്ങളിൽ നിരന്തരമായ ശ്രമവും, അതിനുവേണ്ടതായ സ്വാർത്ഥചിന്താരാഹിത്യത്തെ വർദ്ധിപ്പിക്കുന്നതുമാണ് സകല ദോഷങ്ങൾക്കും കാരണമായിരിക്കുന്ന അഹങ്കാരത്തെ ഉൻമൂലനം ചെയ്യാനുള്ള പ്രധാനമാർഗ്ഗം. സമുദായസേവനമെന്നുള്ളത് സാർവ്വത്രികമായ സഹോദരഭാവം, സാർവ്വത്രികമായ സഹകരണം ഇവയിൽ പ്രതിഷ്ഠിതമായാണ് നില്ക്കുന്നത്. ഈ തത്വങ്ങളും

ആത്മാക്കളുടെ ഏകത്വത്തെ ആശ്രയിച്ചു നില്ക്കുന്നു. ഈ തത്വങ്ങളെപ്പററി ഇടവിടാതെ ധ്യാനിക്കുന്നതുകൊണ്ടും ധ്യാനത്തിനനുസരണമായി സ്വാത്ഥചിന്തകൂടാതെ സമുദായസേവനത്തിൽ ഏർപ്പെടുന്നതുകൊണ്ടും അന്തഃകരണത്തിന്റെ വികാരഭാവത്തേയും വിചാരഭാവത്തേയും ദുഷിപ്പിക്കുന്ന ദുർഗ്ഗുണങ്ങളെ നിശ്ശേഷം ദൂരീകരിക്കാൻ സാധിക്കുന്നതാണ്.

24. ആത്മീയമാർഗ്ഗത്തിലും സദാചാരപദ്ധതിയിലും പ്രധാനശത്രുക്കളായി നില്ക്കുന്നവ കാമം എന്നും ക്രോധം എന്നും പറയപ്പെടുന്ന വികാരങ്ങളാണെന്നും ഭഗവാൻതന്നെ ഉപദേശിക്കുന്നുണ്ടു്. അവയെ ജയിക്കാനും ദൂരീകരിക്കാനും യത്നിക്കേണ്ടതു് പൂർണ്ണബലത്തോടുകൂടി വർത്തിക്കുന്ന കാലത്താണെന്നും ഭഗവാൻതന്നെ ഉപദേശിച്ചുകാണുന്നു.

ദുർഗ്ഗുണങ്ങളെ നീക്കേണ്ടതു് യൌവനകാലത്തു് പൂർണ്ണശക്തിയോടുകൂടി ഇരിക്കുമ്പോൾ വേണ്ടതാണ്.

കാമ ഏഷ ക്രോധ ഏഷ
രജോഗുണസമുത്ഭവഃ *

---

* ഏഷഃ = ഇതു് (പാപം ചെയ്യാൻ പ്രേരിപ്പിക്കുന്നതു്) കാമഃ = കാമമാകുന്നു; ഏഷഃ = ഈ കാമംതന്നെ; ക്രോധഃ = ക്രോധമായിത്തീരുന്നു; (ഇതു്) മഹാശനഃ = തൃപ്തിയില്ലാത്തതും; മഹാപാപ്മാ = മഹാപാപങ്ങൾക്കു് കാരണവുമാ

മഹാശനോ മഹാപാപ്മാ
വിദ്ധ്യേനമിഹ വൈരിണം.

ഗീ. III. 37.

ശക്നോതീഹൈവ യഃ സോഢും
പ്രാക് ശരീരവിമോക്ഷണാത്
കാമക്രോധോത്ഭവം വേഗം
സ യുക്തഃ സ സുഖീ നരഃ.

ഗീ. V. 23. *

"മനുഷ്യനെ പാപകൃത്യങ്ങൾ ചെയ്യുന്നതിനായി പ്രേരിപ്പിക്കുന്നതു് രജോഗുണത്തിൽ നിന്നുണ്ടായ കാമം തന്നെയാണ്. ഈ കാമം തന്നെ ഏതെങ്കിലും കാരണവശാൽ തടസ്സംവരുമ്പോൾ ക്രോധമായി പരിണമിക്കുന്നു. അതു് ഒരു വിധത്തിലും തൃപ്തിവരാത്തതും അത്യുഗ്രമായ പാപത്തിനു കാരണമായിത്തീരുന്നതുമാകുന്നു. ഇതിനെ മോക്ഷപ്രാപ്തിക്കുള്ള ശത്രുവായി അറിഞ്ഞാലും."

---

കുന്നു; ഏനം = ഈ കാമത്തെ, ഇഹ = ഈ മോക്ഷമാർഗ്ഗത്തിൽ; വൈരിണം = ശത്രുവായി; വിദ്ധി = അറിഞ്ഞാലും.

* കാമക്രോധോത്ഭവം = കാമം, ക്രോധം ഇവയിൽ നിന്നുണ്ടാകുന്ന; വേഗം = മനഃക്ഷോഭത്തെ; ഇഹ-ഏവ = ഈ ജന്മത്തിൽ വച്ചുതന്നെ; ശരീരവിമോക്ഷണാത്-പ്രാക് = ശരീരം ക്ഷയിക്കുന്നതിനു മുമ്പായി; സോഢും = സഹിക്കുന്നതിന്; യഃ നരഃ-ശക്നോതി = ഏതു മനുഷ്യൻ ശക്തനാകുന്നുവോ; സഃ = അവൻ തന്നെ; യുക്തഃ = യോഗി; സഃ=അവൻ തന്നെ; സുഖീ = സുഖമനുഭവിക്കുന്നവൻ.

"കാമം, ക്രോധം എന്നവികാരങ്ങളാൽ ഉണ്ടാകുന്ന മനഃക്ഷോഭത്തെ ഈ ജന്മത്തിൽതന്നെ ശരീരക്ഷയം വരുന്നതിന്നു മുമ്പായി പ്രതിരോധിക്കുവാൻ ആൎക്കു സാധിക്കുന്നുവോ, അവൻ ഒരു യോഗിയും സുഖിയുമാകുന്നു."

25. ഒരുവന്റ് അന്തഃകരണത്തെ ദൂഷിപ്പിക്കുന്ന ഈ രണ്ടുവികാരങ്ങളേയും ജയിക്കാനും ദൂരീകരിക്കാനും സാധിക്കുമെങ്കിൽ, ഈ വിജയം തന്നെ ബ്രഹ്മാനന്ദം അനുഭവിക്കുന്നതിന്നു അവനെ പ്രാപ്തനാക്കിത്തീൎക്കുന്നു.

കാമക്രോധവിയുക്താനാം
യതീനാം യതചേതസാം
അഭിതോ ബ്രഹ്മനിൎവ്വാണം
വൎത്തതേ വിദിതാത്മനാം.

ഗീത. V. 26. *

"കാമക്രോധങ്ങളിൽ നിന്നും മോചനം പ്രാപിച്ചവരും ചിത്തത്തെ അടക്കിയവരും ആത്മതത്വത്തെ അറിഞ്ഞിരിക്കുന്നവരുമായ യതികൾക്ക്, ബ്രഹ്മാനന്ദം എന്ന പരമസുഖം ജീവിച്ചി

---

* കാമക്രോധവിയുക്താനാം = കാമക്രോധങ്ങളിൽ നിന്നു മോചനം പ്രാപിച്ചവൎക്ക്; യതചേതസാം = മനസ്സിനെ നിഗ്രഹിച്ചവൎക്ക്; വിദിതാത്മനാം = ആത്മതത്വത്തെ അറിഞ്ഞവൎക്ക്; യതീനാം = സന്യാസിമാൎക്ക്; ബ്രഹ്മനിൎവ്വാണം = ബ്രഹ്മാനന്ദമാകുന്ന മോക്ഷം; അഭിതഃ = ജീവിച്ചിരിക്കുമ്പോഴും മരിച്ചശേഷവും; വൎത്തതേ = ഉണ്ട്.

രിക്കുന്ന അവസ്ഥയിലും മരണാനന്തരവും ഉള്ള താകുന്നു.''

26. അന്തഃകരണത്തിന്റെ വികാരഭാവത്തേയും വിചാരഭാവത്തേയും ദുഷിപ്പിക്കുന്ന ചില പ്രധാന ദുർഗ്ഗുണങ്ങളേയും അവയെ ദൂരികരിക്കേണ്ടു ആവശ്യകതയേയും പററി പ്രതിപാദിച്ചു കഴിഞ്ഞു. സാധകന്മാൎക്ക് അവയെ നിശ്ശേഷം ദൂരീകരിക്കുന്നതിനും ബ്രഹ്മസാക്ഷാത്കാരമുണ്ടാകുന്നതിനും ഈ ദുർഗ്ഗുണങ്ങളുടെ വിപരീതഭാവമുള്ള സദ്ഗുണങ്ങളുടെ സമ്പത്തുണ്ടായാൽ മാത്രമേ സാധിക്കുകയുള്ളു. അതിനാവശ്യമുള്ള സദ്ഗുണങ്ങളെപ്പററി താഴെ വിവരിക്കുന്നു.

സമ്പാദിക്കേണ്ട സദ്ഗുണങ്ങൾ.

അദ്വേഷ്ടാ സർവ്വഭൂതാനാം
മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ
സമദുഃഖസുഖഃ ക്ഷമീ.

ഗീത. XII. 13, *

---

* സർവ്വഭൂതാനാം അദ്വേഷ്ടാ = ഒരു പ്രാണിയുടെ നേരെക്കും ദ്വേഷബുദ്ധിയില്ലാത്തവൻ; മൈത്രഃ = സർവ്വപ്രാണികളുടെ നേരെക്കും സ്നേഹഭാവത്തോടുകൂടിയവൻ; കരുണഃ = കൃപാലു; നിർമ്മമഃ = എന്റേതെന്ന ബുദ്ധിയില്ലാത്തവൻ; സമദുഃഖസുഖഃ = സുഖദുഃഖങ്ങളെ സമമായി വിചാരിക്കുന്നവൻ; ക്ഷമീ = ഏതു വികാരത്തേയും ചിന്തയോ വിലാപമോ കൂടാതെ സഹിക്കുന്ന ശീലത്തോടുകൂടിയവൻ.

സമഃ ശത്രൌ ച മിത്രേ ച
തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു
സമഃ സംഗവിവൎജ്ജിതഃ.

ഗീത. XII, 18. *

"ഒരു പ്രാണിയുടെ നേൎക്കും ദ്വേഷബുദ്ധിയില്ലാതെയും, സൎവ്വപ്രാണികളുടെ നേൎക്കും മിത്രഭാവത്തോടുകൂടിയവനായും, കൃപാലുവായും, അഹങ്കാരമോ മമതയൊ ഇല്ലാതെ (ഞാൻ എന്നോ എന്റെതെന്നോ ഓൎമ്മയില്ലാതെ) സുഖദുഃഖങ്ങളെ സമമായി വിചാരിക്കുന്നവനായും, ശത്രുവിന്റെയും സ്നേഹിതന്റെയും നേരെ ഒരുപോലെ സ്നേഹത്തോടുകൂടിയവനായും, അതുപോലെ തന്നെ മാനാപമാനങ്ങളെ ഒരുപോലെ കരുതുന്നവനായും, ശീതം, ഉഷ്ണം സുഖം, ദുഃഖം എന്ന ഭാവഭേദങ്ങൾകൊണ്ടു യാതൊരു ക്ഷോഭവും ഭവിക്കാത്തവനായും ഒന്നിലും സക്തിയില്ലാത്തവനായും വൎത്തിക്കേണ്ടതാകുന്നു."

---

* ശത്രൌ-ച-മിത്രേ-ച-സമഃ = ശത്രുവിലും സ്നേഹിതനിലും ഒരുപോലെ സ്നേഹത്തോടുകൂടിയവൻ; തഥാ മാനാപമാനയോഃ-സമഃ = അപ്രകാരം മാനാപമാനങ്ങളിലും സമമായി വിചാരിക്കുന്നവൻ; ശീതോഷ്ണസുഖദുഃഖേഷു-സമഃ = ശീതം ഉഷ്ണം, സുഖം, ദുഃഖം, ഇവയെ സമമായി വിചാരിക്കുന്നവൻ; സംഗവിവൎജ്ജിതഃ = സക്തിയില്ലാത്തവൻ.

27. സാധകൻ സമ്പാദിക്കേണ്ടതായ അനേകം വിധത്തിലുള്ള സദ്ഗുണങ്ങളെ താഴെ പറയുന്ന ശ്ലോകങ്ങളിലും പ്രതിപാദിച്ചുകാണുന്നു.

അഭയം സത്വസംശുദ്ധിഃ
ജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച
സ്വാദ്ധ്യായസ്തപ ആർജ്ജവം
അഹിംസാ സത്യമക്രോധ-
സ്ത്യാഗഃ ശാന്തിരപൈശുനം.*

---

* അഭയം = ഭയമില്ലായ്മ — സർവ്വവും ഈശ്വരാധീനമാണെന്നും, ഈശ്വരനാൽ വ്യാപ്തമാണെന്നും തനിക്കായി യാതൊന്നുമില്ലെന്നും ഉള്ള നിശ്ചയത്താലുണ്ടാകുന്ന ചിത്തസ്ഥൈര്യം; സത്വസംശുദ്ധിഃ = രാഗദ്വേഷങ്ങൾ നീങ്ങിയതിനാലുണ്ടാകുന്ന അന്തഃകരണശുദ്ധി; ജ്ഞാനയോഗവ്യവസ്ഥിതിഃ = ആത്മജ്ഞാനത്തിനുപയോഗമുള്ള ശ്രവണം, മനനം, ധ്യാനം ഇവയിൽ നിഷ്ഠ; ദാനം = തനിക്കുള്ള വസ്തുക്കളെ സത്പാത്രങ്ങളായ അന്യർക്കുകൂടി കൊടുക്കാനുള്ള മനഃസ്ഥിതി; ദമഃ-ച = ജ്ഞാനേന്ദ്രിയങ്ങളുടെയും കർമ്മേന്ദ്രിയങ്ങളുടേയും നിഗ്രഹം; യജ്ഞഃ-ച = പഞ്ചമഹായജ്ഞങ്ങളെ കഴിയുന്നത്ര ആചരിക്കുക; സ്വാദ്ധ്യായഃ = സച്ഛാസ്ത്രപഠനം; തപഃ = ശരീരം, വാക്ക്, മനസ്സ് ഇവയെ ശുദ്ധീകരിക്കാനുള്ള വ്രതാദികളെ ആചരിക്കുക; ആർജ്ജവം = വാക്ക്, മനസ്സ്, പ്രവൃത്തി ഇവയുടെ ഋജുഭാവം (അവ പരസ്പരം വിരോധമാകാതിരിക്കുക) അഹിംസ = മനോവാക്കായങ്ങളാൽ പരപീഡ വർജ്ജിച്ചിരിക്കുക; സത്യം = യഥാർത്ഥഭാഷണം (കണ്ടതുപോലെ പറയുക); അക്രോധഃ = കാരണമുള്ളപ്പോഴും കോപമുണ്ടാകാതിരിക്കുക; ത്യാഗഃ = ഔദാര്യം (കർമ്മഫലങ്ങളെ ത്യജിക്കുന്ന ശീലം) ശാന്തിഃ = മനസ്സിനെ അടക്കുക; അപൈശുനം = അന്യരുടെ ദോഷങ്ങളെപ്പറ്റി ചിന്തിക്കുകയോ

ദയാ ഭൂതേഷ്വലോലുപ്ത്വം
മാർദ്ദവം ഹ്രീരചാപലം
തേജഃ ക്ഷമാ ധൃതിഃ ശൗച-
മദ്രോഹോ നാതിമാനിതാ
ഭവന്തി സമ്പദം ദൈവീ-
മഭിജാതസ്യ ഭാരത!

ഗീത. XVI. 1,2&23

“സർവ്വവും ഈശ്വരാധീനം എന്നോ, ആത്മാവായ തനിക്കന്യമായി യാതൊന്നുമില്ല എന്നോ ഉള്ള നിശ്ചയത്താൽ ഭയരാഹിത്യം, രാഗദ്വേഷാദികൾ നീങ്ങിയതിനാലുള്ള അന്തഃകരണശുദ്ധി, ആത്മജ്ഞാനപ്രാപ്തിക്കാവശ്യമുള്ള ഉപ

* ദൈവഭാവത്തിൽ ജനിച്ചിട്ടുള്ളവന്റെ സ്വഭാവഗുണങ്ങൾ.

* പറയുകയോ ചെയ്യാതെ ഇരിക്കുക; ഭൂതേഷു-ദയാ = പ്രാണികളിൽ കരുണ; അലോലുപ്ത്വം = വിഷയങ്ങളിൽ ആശയില്ലായ്മ; മാർദ്ദവം = മൃദുസ്വഭാവം (ക്രൂരതയില്ലായ്മ); ഹ്രീഃ = നിഷിദ്ധകൃത്യങ്ങളെ കുറിച്ചുള്ള ലജ്ജ; അചാപലം = വ്യർത്ഥമായുള്ള ചിന്തയോ വാക്കോ പ്രവൃത്തിയോ ഇല്ലാതിരിക്കുക; തേജഃ = ഊർജ്ജസ്വലത; ക്ഷമാ = ചിന്തയോ വിലാപമോ കൂടാതെ അപകാരങ്ങളെ സഹിക്കാനുള്ള സ്വഭാവം; ധൃതിഃ = ധൈര്യം; ശൗചം = ബാഹ്യമായും ആഭ്യന്തരമായും ഉള്ള ശുദ്ധി; അദ്രോഹഃ = അന്യർക്ക് ഉപദ്രവം ചെയ്യുന്നതിൽ നിന്നുമുള്ള വൈമുഖ്യം; നാതിമാനിതാ = ഗർവ്വമില്ലായ്മ; ഹേ ഭാരത = ഹേ! അർജ്ജുന; (ഇവ) ദൈവീം-സമ്പദം-അഭിജാതസ്യ = ദൈവീസമ്പത്തോടുകൂടി ജനിച്ചിട്ടുള്ളവന്റെ; ഭവന്തി = (സ്വഭാവഗുണങ്ങളായി) വർത്തിക്കുന്നു.

നിഷത്തുകൾ മുതലായ ഗ്രന്ഥങ്ങളെ പഠിക്കുക, മനനം, ധ്യാനം ഇവയിൽ നിഷ്ഠ, തന്റെ പക്കലുള്ള സാധനങ്ങളെ അന്യൎക്കു കൊടുക്കാനുള്ള മനഃസ്ഥിതി, ഇന്ദ്രിയങ്ങളുടെ നിഗ്രഹം, പലവിധത്തിലുള്ള സമുദായസേവനം, ജ്ഞാനപ്രാപ്തിക്കുതകുന്ന ശാസ്ത്രപാഠം, മനോവാക്കായങ്ങളുടെ ഋജുഭാവം, യാതൊരു പ്രാണിക്കും മനസ്സിനാലോ, വാക്കിനാലോ, പ്രവൃത്തിയാലോ, ഉപദ്രവത്തിനു കാരണമാകാതിരിക്കുക, യഥാൎത്ഥഭാഷണം, ക്രോധമില്ലായ്മ, സൎവ്വകൎമ്മഫലങ്ങളേയും ത്യജിക്കുവാനുള്ള സ്വഭാവം, മനസ്സമാധാനം, അന്യന്റെ ദോഷങ്ങളെപ്പററി ചിന്തിക്കുകയോ, പറയുകയോ ചെയ്യാതിരിക്കുക, സകല പ്രാണികളിലും കരുണ, വിഷയങ്ങളിൽ ആശയില്ലായ്മ, ക്രൂരതയില്ലാതെയുള്ള മൃദുസ്വഭാവം, നിഷിദ്ധപ്രവൃത്തികൾ സംബന്ധിച്ചു് ലജ്ജ, വ്യൎത്ഥമായി മനസ്സുകൊണ്ടോ വാക്കുകൊണ്ടോ ശരീരം കൊണ്ടോ ഒരു പ്രവൃത്തിയും ചെയ്യാതിരിക്കുക, ഊൎജ്ജസ്വലത, ചിന്തയോ വിലാപമോ കൂടാതെ അപകാരങ്ങളെ സഹിക്കാനുള്ള സ്വഭാവം, ചിത്തസ്ഥൈൎയ്യം, ബാഹ്യവും ആഭ്യന്തരവുമായ ശുദ്ധി, ഒരുവന്റെ നേൎക്കും ഹിംസ ചെയ്യുന്നതിനുള്ള വൈമുഖ്യം, ഒട്ടുംതന്നെ ഗൎവ്വമില്ലായ്മ, ഇവയെല്ലാം ദേവഭാവത്തിൽ ജനിച്ചിട്ടുള്ളവന്റെ സ്വഭാവസിദ്ധമായി വൎത്തിക്കുന്നു."

വിചാരണം:— സകലഭാവങ്ങളും സത്വം, രജസ്സ്, തമസ്സ്, എന്ന മൂന്ന ഗുണങ്ങളാലും വ്യാപ്തമാണെന്ന വിവരിച്ചിട്ടുണ്ടല്ലോ. ഈ മൂന്ന ഗുണങ്ങളും പ്രകൃതിസംഭവങ്ങളാണെന്നും വ്യക്തമാക്കീട്ടുണ്ട്. മനുഷ്യസ്വഭാവത്തെ രാക്ഷസം, ആസുരം, ദൈവം എന്ന മൂന്നുവിധത്തിൽ പിരിച്ചിരിക്കുന്നു. രാക്ഷസം എന്നത് അന്യൎക്ക് ഹിംസചെയ്യുന്നതിൽ താല്പൎയ്യത്തോടുകൂടിയതും ദേഹാദികളാണു താൻ എന്ന നിശ്ചയം കൊണ്ടു സ്വാൎത്ഥബുദ്ധി നിറഞ്ഞതുമായ സ്വഭാവമാണ്. ആസുരം എന്നത്, രാക്ഷസത്തെപ്പോലെ പരഹിംസയിൽ താല്പൎയ്യമുള്ളതല്ല; ഡംഭം, ദൎപ്പം, മുതലായ ദോഷങ്ങൾ കൊണ്ടു നിറഞ്ഞതാണ്. രാക്ഷസഭാവത്തേയും ആസുരഭാവത്തേയും ചേൎത്ത് രണ്ടും ആസുരമെന്നും പറയാറുണ്ട്. ഈ രണ്ടു സ്വഭാവങ്ങൾക്കും മൂലകാരണമായി നില്ക്കുന്നത് അഹങ്കാരവും, സ്വാൎത്ഥബുദ്ധിയുമാണ്. ഇവയ്ക്കെതിരായുള്ള സ്വഭാവത്തെയാണു ദൈവീപ്രകൃതിയെന്നും ദൈവീസമ്പത്തെന്നും ഭഗവാൻ വൎണ്ണിച്ചിരിക്കുന്നതു. മേൽ വിവരിച്ചിട്ടുള്ള മൂന്ന ശ്ലോകങ്ങളിലും പ്രതിപാദിച്ചിട്ടുള്ളവ ദൈവീസമ്പത്തു നിറഞ്ഞവനെൻറ സ്വാഭാവികമായുള്ള ഗുണങ്ങളാണ്. ആത്മസാക്ഷാത്കാരത്തെ പ്രാപിച്ചു ദുഃഖത്തിൻെറ ആത്യന്തിക നിവൃത്തിയുണ്ടാക്കണമെന്നിച്ഛിക്കുന്നവൻ, ഈ ഗുണങ്ങളെല്ലാം സ്വാഭാവികമായിത്തീ

രുന്നതിനു യത്നിക്കേണ്ടതും, ഇവയ്ക്കു വിരോധമായുള്ള ദുർഗ്ഗുണങ്ങളെ സർവ്വാത്മനാ ത്യജിക്കേണ്ടതുമാകുന്നു. ശാരീരികമായും മാനസികമായും ഉള്ള അത്യന്ത പരിശുദ്ധി വന്ന സാധകനു മാത്രമേ സ്വാത്മപ്രകാശം ഉണ്ടാവുകയുള്ളൂ.

28. ഈ തത്വങ്ങളെത്തന്നെ ഛാന്ദോഗ്യോപനിഷത്തിൽ താഴെപ്പറയുന്ന വാക്യം കൊണ്ടു വളരെ ഭംഗിയായി വിവരിച്ചിട്ടുണ്ട്. *

"ശ്രോത്രം, ത്വക്, ചക്ഷുസ്സ്, രസനം, ഘ്രാണം, എന്നു പറയപ്പെടുന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങളിൽക്കൂടി ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന വിഷയങ്ങളായും, അന്തഃകരണത്തിൽക്കൂടി വികാരം, വിചാരം, വിജ്ഞാനം, എന്ന രൂപത്തിലും, നാം ഭുജിക്കുന്ന സകലവിധ ആഹാരങ്ങളും അത്യന്തം ശുദ്ധമായിഭവിക്കുമ്പോൾ, നാം സർവ്വഭാവങ്ങളിലും ശുദ്ധിയുള്ളവരായി ഭവിക്കുന്നു. ഇപ്രകാരം സകലഭാവങ്ങളിലും പരിശുദ്ധി ഉണ്ടാകുമ്പോൾ, നമ്മുടെ സ്മരണശക്തി സുസ്ഥിരമായിത്തീരുന്നു. സ്മരണശക്തി

* ആഹാരശുദ്ധൌ സത്വശുദ്ധിഃ, സത്വശുദ്ധൌ ധ്രുവാ സ്മൃതിഃ സ്മൃതിലംഭേ സർവ്വഗ്രന്ഥീനാം വിപ്രമോക്ഷസ്തസ്മൈ മൃദിതകഷായായ തമസസ്പാരം ദർശയതി ഭഗവാൻ സനത്കുമാരസ്തം സ്കന്ദ ഇത്യാചക്ഷതേ.

ഛാം. ഉ. VII. 26. 2.

സുസ്ഥിരമാകുമ്പോൾ, അനാത്മഭാവങ്ങളോടുള്ള നമ്മുടെ ബന്ധം മുഴുവനും ഉലഞ്ഞററുപോകുന്നു. ഇപ്രകാരമുള്ള അഭ്യാസത്താൽ സകലദോഷങ്ങളും നീങ്ങിയ നാരദമഹർഷിക്ക് മഹാത്മാവായ സനത്കുമാരമഹർഷി ഒരുവിധമായ അജ്ഞാനത്താലും ബാധിക്കപ്പെടാത്ത പരബ്രഹ്മസ്വരൂപത്തെ കാണിച്ചുകൊടുത്തു. ഈ സനത്കുമാരമഹർഷിയെയാണ് സ്കന്ദനെന്നു പറയുന്നത്."

ബ്രഹ്മസാക്ഷാത്കാരം വന്നവരിൽ യാതൊരുവിധമായ ദുർഗ്ഗുണമോ ദുർവാസനയോ കാണുകയില്ല. ഈവിധം ജീവിതപരിപൂർണ്ണത സിദ്ധിച്ചിട്ടുള്ളവരിൽ ദൈവീസമ്പത്തായി വിവരിച്ചിട്ടുള്ള സകലസദ്ഗുണങ്ങളും പൂർണ്ണമായും ഉജ്ജ്വലതയായും പ്രകാശിക്കും. ആത്മീയമാർഗ്ഗത്തിൽ ഉൽകർഷം പ്രാപിക്കണമെന്നിച്ഛിക്കുന്നവർ ഈ സദ്ഗുണങ്ങൾ സ്ഥിരസ്വഭാവമായിത്തീരുന്നതിനുവേണ്ടി സദാ ജാഗരൂകന്മാരായിരിക്കേണ്ടതാകുന്നു. സകലആത്മാക്കളുടേയും ഏകഭാവത്തേയും അവക്ക് ബ്രഹ്മത്തോടുള്ള ഐക്യത്തേയും സാക്ഷാത്കരിച്ച്, ഉത്തമഭക്തിയും, പരിപൂർണ്ണജ്ഞാനവും, സാത്വികമായ കർമ്മകൌശലവും സാർവത്രികമായ നിസ്സംഗതത്വവും നിറഞ്ഞ ജീവിതപരിപൂർണ്ണത എത്തുന്നതുവരെ, മനുഷ്യർക്ക് ഈ വിഷയത്തിൽ അത്യന്തം ശ്രദ്ധയും ജാഗ്രതയും ഉണ്ടായിരിക്കേ

ങ്ങളും, മേല്പറഞ്ഞ സ്ഥാനത്തിലെത്തുമ്പോൾ, അവരിൽ ഈ സൽഗ്ഗുണങ്ങളെല്ലാം പരിപൂർണ്ണമായി വികസിച്ചു സ്വഭാവസമ്പത്തായിത്തന്നെ പ്രകാശിക്കുന്നതുമാകുന്നു.

29. ഇപ്രകാരം ഭഗവദ്ഗീതയിൽ വിവരിച്ചിട്ടുള്ള ദുർഗ്ഗുണങ്ങളുടെ അഭാവവും സദ്ഗുണങ്ങളുടെ സമ്പൂർണ്ണതയും തികഞ്ഞതായ ഒരു വ്യക്തി ഏതു സമുദായത്തിൽ ചേർന്നവനായാലും, മനുഷ്യവർഗ്ഗത്തിൻെറ ഒരു ഉത്തമാലങ്കാരമായിത്തന്നെ പ്രശോഭിക്കുമെന്നുള്ളതിനു സംശയമില്ല. ഈ ഗുണങ്ങളോടുകൂടിയ ഒരാൾ ഏതു സമുദായത്തിനും രാജ്യത്തിനും മതത്തിനും അഭിമാനജനകമായ സ്വത്താണ്. ഇപ്രകാരം ദുഃഖത്തിൻെറ ആത്യന്തികമായ നിവൃത്തിക്കും പരമാനന്ദപ്രാപ്തിക്കുമുള്ള മാർഗ്ഗത്തെ ഉപദേശിക്കുന്ന ഒരു തത്വശാസ്ത്രഗ്രന്ഥമെന്ന നിലയിലും, സദ്ഗുണസമ്പൂർണ്ണതയേയും സദാചാരനിഷ്ഠയേയും ഉപദേശിക്കുന്ന ഒരു സന്മാർഗ്ഗശാസ്ത്രഗ്രന്ഥമെന്ന നിലയിലും, ശ്രീമദ്ഭഗവദ്ഗീത സർവ്വലോകവേദമായി പ്രശോഭിക്കുന്ന ഒരു ഉത്തമഗ്രന്ഥമാണെന്നു പറയാവുന്നതാണ്.

---

# ഗീതാർത്ഥസംഗ്രഹം.

## തൃതീയാദ്ധ്യായം.

### ജീവാത്മനിരൂപണം.

*പ്രഥമഭാഗത്തിലെ പ്രതിപാദ്യവിഷയം.*

കഴിഞ്ഞ രണ്ടദ്ധ്യായങ്ങൾകൊണ്ടു് ശ്രീമദ് ഭഗവദ്ഗീത സർവ്വമതങ്ങൾക്കും സകലമനുഷ്യർക്കും ആദരണീയമായ ഒരു ഉത്തമഗ്രന്ഥമാണെന്നും, ജീവിതത്തിന്റെ പരമോദ്ദേശ്യമായി ഗീത ഉപദേശിക്കുന്നതു് ദുഃഖത്തിന്റെ ആത്യന്തികനിവൃത്തിയും പരമാനന്ദപ്രാപ്തിയുമാണെന്നും വിശദമാക്കീട്ടുണ്ടു്. സകല മതങ്ങളുടേയും തത്വശാസ്ത്രങ്ങളുടേയും ഉദ്ദേശ്യവും പരമാനന്ദപ്രാപ്തിതന്നെ. ഈ പരമാനന്ദപ്രാപ്തി ആത്മസാക്ഷാത്കാരംകൊണ്ടുമാത്രമേ കിട്ടുകയുള്ളൂ എന്നാണ് ഗീതയുടെ സിദ്ധാന്തം. ഈ ആത്മസാക്ഷാത്കാരം ഒരു സാധകന് ഉണ്ടാകണമെങ്കിൽ ശരീരശുദ്ധി, മനഃശുദ്ധി, സന്മാർഗ്ഗനിഷ്ഠ, സദ്ഭാവസംസ്കാരം, മുതലായവ ആവശ്യമാണ്. ഇവയെയാണ് ദ്വിതീയാദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതു്.

2. മൂന്നദ്ധ്യായങ്ങൾ അടങ്ങിയ ഈ ഭാഗംകൊണ്ടു് "തത്ത്വമസി" എന്ന മഹാവാക്യത്തി

ലുള്ള 'ത്വം' എന്ന പദത്തിന്റെ അൎത്ഥം വിവരിക്കപ്പെടുന്നു. ജീവാത്മാ ഉപയോഗിക്കുന്ന സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം, എന്ന മൂന്നു ശരീരങ്ങളേയും അവയിൽ കൂടി അനുഭവിക്കപ്പെടുന്ന ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളേയും, ഈ അവസ്ഥകൾക്കും ശരീരങ്ങൾക്കും സാക്ഷിയായി നില്ക്കുന്ന പരിശുദ്ധമായ പ്രത്യഗാത്മാവിനേയും, ഈ അദ്ധ്യായംകൊണ്ടു് പ്രതിപാദിക്കുന്നു.

ദ്വിതീയഭാഗത്തിലെവിഷയം.

3. മനുഷ്യനിൽ അടങ്ങിട്ടുള്ള ഈ തത്വങ്ങളെ ഈ ഗ്രന്ഥത്തിൽ ചേൎക്കുന്നതുകൊണ്ടു് അദ്ധ്യേതാവിനു് ഗീതാപഠനത്തിൽ കുറെ വൈഷമ്യം കൂടുമെന്നു ചിലർ വിചാരിക്കാനിടയുണ്ടു്. ഈ വിഷയം മുഴുവനും ഗ്രഹിക്കുന്നതിനു കുറെ വൈഷമ്യമുണ്ടെന്നുള്ളതു സമ്മതിക്കാതെ തരമില്ല. എന്നാൽ ഈ വൈഷമ്യം ഒഴിച്ചുകൂടാവുന്നതല്ല. സകല വിദ്യകളിലും ശാസ്ത്രങ്ങളിലും വച്ചു അദ്ധ്യാത്മവിദ്യ ഏററവും പ്രധാനമായിട്ടുള്ളതാണെന്നു് എല്ലാവരും സമ്മതിക്കുന്നതാണു്.

ഗീതാതത്വം അറിയണമെങ്കിൽ മനുഷ്യനിലടങ്ങിയിട്ടുള്ള തത്വങ്ങളെപ്പററിയുമുള്ള അറിവും ആവശ്യമാണു്.

സ ബ്രഹ്മവിദ്യാം സൎവ്വവിദ്യാപ്രതിഷ്ഠാ-
മഥൎവ്വായ ജ്യേഷ്ഠപുത്രായ പ്രാഹ.

"ബ്രഹ്മാവു്, സകല വിദ്യകൾക്കും അധിഷ്ഠാനമായുള്ള ബ്രഹ്മവിദ്യയെ ജ്യേഷ്ഠപുത്രനായ അഥർവ്വനായിക്കൊണ്ടു് ഉപദേശിച്ചു."

എന്നു മുണ്ഡകോപനിഷത്തു് ഘോഷിക്കുന്നുണ്ടു്. "തത്വമസി" മുതലായ മഹാവാക്യങ്ങൾകൊണ്ടു് ഉപനിഷത്തുകൾ പ്രതിപാദിക്കുന്നതു ബ്രഹ്മവിദ്യയെയാണു്. ഈ ബ്രഹ്മവിദ്യതന്നെയാണു് ഗീതയുടേയും പ്രതിപാദ്യവിഷയം. ഒട്ടും പ്രയാസം കൂടാതെ പഠിക്കാവുന്നതായി ഒരു ശാസ്ത്രവുമില്ല. രസായനശാസ്ത്രം, പ്രകൃതിശാസ്ത്രം, ശരീരശാസ്ത്രം, വൈദ്യശാസ്ത്രം, മുതലായവയിൽ ഏതു ശാസ്ത്രമായാലും പഠിക്കാനിച്ഛിക്കുന്ന ഒരദ്ധ്യേതാവിനു് അനേകം സാങ്കേതികപദങ്ങളും, അവകൾ സൂചിപ്പിക്കുന്ന പല സംഭവങ്ങളും അറിയേണ്ടതായിട്ടുണ്ടു്. മററു ശാസ്ത്രങ്ങളുടെ വിഷയത്തിലെന്നപോലെ ഗീതാശാസ്ത്രം പഠിക്കുന്നതിലും ഒരദ്ധ്യേതാവു് പല തത്വങ്ങളും സാങ്കേതികപദങ്ങളും ഗ്രഹിക്കേണ്ടതായിരിക്കുന്നു. ആത്മാ, മനസ്സു്, ചിത്തം, ബുദ്ധി, ഇന്ദ്രിയങ്ങൾ മുതലായ പദങ്ങളെ പല ഘട്ടങ്ങളിലും വ്യത്യസ്തമായ അർത്ഥത്തോടുകൂടി തന്നേയും ഭഗവത്ഗീതയിൽ ഉപയോഗിച്ചുകാണുന്നുണ്ടു്. നമ്മുടെ അനുഭവത്തിൽ വരുന്ന പല സംഗതികളിൽനിന്നുതന്നെ, യുക്തിപൂർവ്വം ആലോചിക്കുന്നതായാൽ, അനേകം തത്വങ്ങളെ നമുക്കു ഗ്രഹിക്കാം.

"ഞാൻ ഇന്ന വർഷത്തിൽ ജനിച്ചു; ഞാൻ ഒരു ബാലനായിരുന്നു; ഇപ്പോൾ ഞാൻ ഒരു യുവാവായി; കാലക്രമത്തിൽ ഞാനൊരു വൃദ്ധനാകും; എനിക്കു മരണവും സംഭവിക്കും", എന്നെല്ലാം ഒരു മനുഷ്യൻ വ്യവഹരിക്കുന്നു. ഈ ഞാൻ ആരാണെന്നു നാം ഓരോരുത്തരും ഗ്രഹിക്കേണ്ടതാണ്. "എന്റെ ശരീരം രോഗമില്ലാത്ത ദൃഢമായിരുന്നു; ഇപ്പോൾ അതിനു ബലമില്ല; എനിക്കു അതിനെ ബലമുള്ളതാക്കിത്തീർക്കണം", എന്നൊരുവൻ പറയുന്നു. ഈ 'ഞാൻ' എന്ന പദംകൊണ്ടു നാം ഗ്രഹിക്കുന്നതാരെയാണ്? "ഞാൻ കാണുന്നു; ഞാൻ കേൾക്കുന്നു; ഞാൻ സ്പർശിക്കുന്നു; ഞാൻ ഗന്ധം അറിയുന്നു; ഞാൻ രസം അറിയുന്നു" എന്നൊരുവൻ പറയുന്നു. ഈ 'ഞാൻ' ആരാണു? "എന്റെ നേത്രങ്ങൾക്കു അത്ര സൂക്ഷ്മതയില്ല; എന്റെ ശ്രോത്രങ്ങൾക്കു നല്ല ക്ഷമയുണ്ടു; എന്റെ നാക്കിനു രുചിയില്ല", എന്നൊരുവൻ പറയുന്നു. ഈ 'ഞാൻ' ആരാണ്? "ഞാൻ ദുഃഖിക്കുന്നു; ഞാൻ സന്തോഷിക്കുന്നു; ഞാൻ ചിന്തിക്കുന്നു; ഞാൻ നിശ്ചയിക്കുന്നു", എന്നൊരുവൻ പറയുന്നു. ഈ 'ഞാൻ' ആരാണു? "എന്റെ മനസ്സു ചലിക്കുന്നു; എന്റെ മനസ്സിന് ഇപ്പോൾ നല്ല സ്ഥിരതയുണ്ടു; അതിനെ ഏകാഗ്രതയോടുകൂടി നിറുത്താൻ എനിക്കു സാധിക്കും", എന്നൊ

യാൻ പറയുന്നു. ഈ 'ഞാൻ' ആരാണ്? ഇപ്രകാരമുള്ള പല അനുഭവങ്ങളിൽനിന്നും, ഞാൻ എന്ന വ്യവഹാരത്തിന് ആസ്പദമായ ഭാവത്തെപ്പററി ചിന്തിക്കുന്നപക്ഷം, അത് ഓരോ സ്ഥാനങ്ങളിൽനിന്നും മാറിമാറി വരുന്നതായി കാണാം. ചിലപ്പോഠം ശരീരമാണു താൻ എന്ന നിലയിലും, ചിലപ്പോഠം ശരീരത്തിൽനിന്നും താൻ അന്യനെന്ന നിലയിലും വ്യവഹരിക്കുന്നു. ഇതുപോലെ തന്നെ ഇന്ദ്രിയങ്ങഠം, മനസ്സ്, ബുദ്ധി എന്ന കരണങ്ങളോടും, ചിലപ്പോഠം അവതന്നെ താൻ എന്ന നിലയിലും, ചിലപ്പോഴെല്ലാം അവയിൽനിന്നും താൻ അന്യനെന്ന നിലയിലും നാം ഓരോരുത്തരും വ്യവഹരിക്കുന്നുണ്ട്. ഈ സ്ഥാനങ്ങഠം ഏതാണെന്നും അവയോടുള്ള താദാത്മ്യത്തിൻെറ സ്വഭാവമെന്താണെന്നും ശരിയായി ഗ്രഹിച്ചാലല്ലാതെ ജീവാത്മസ്വരൂപത്തെ ഒരുവന് അറിയാൻ സാധിക്കുന്നതല്ല. ഗീതാതത്വങ്ങളെ സംശയങ്ങളോ തെററിദ്ധാരണകളോ കൂടാതെ ശരിയായി ഗ്രഹിക്കണമെങ്കിൽ, മനുഷ്യനിൽ അടങ്ങിട്ടുള്ള വിവിധതത്വങ്ങളുടേയും ശരിയായ ജ്ഞാനമാവശ്യമാണ്.

4. സാമവേദത്തിൽ ഛാന്ദോഗ്യോപനിഷത്തിൽ ഉദ്ദാലകമഹർഷി ശിഷ്യനായ ശ്വേതകേതുവിനുപദേശിച്ചതാണു "തത്ത്വമസി" (അതു

“തത്വമസി” എന്ന മഹാവാക്യത്തിലടങ്ങിയിട്ടുള്ള ‘ത്വം’ എന്ന പദത്തിന്റെ അർത്ഥം.

നീയാകുന്നു) എന്ന മഹാവാക്യമെന്ന് ഇതിനു മുമ്പ് പ്രതിപാദിച്ചിട്ടുണ്ടല്ലോ. ഭഗവത്ഗീതതന്നെ ഈ മഹാവാക്യത്തിന്റെ വിവരണമാണെന്നു് പ്രഥമാദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു്. ഗീതാതത്വങ്ങളെ ശരിയായി ഗ്രഹിക്കണമെന്നിച്ഛിക്കുന്ന ഒരുവൻ പല സാങ്കേതികപദങ്ങളും തത്വങ്ങളും ഗ്രഹിക്കേണ്ടതായിരിക്കുന്നുവെന്നു പറഞ്ഞുവല്ലോ. മനുഷ്യനിലടങ്ങിട്ടുള്ള വിവിധ തത്വങ്ങളേയും ശരീരഘടനയേയുംപററി ഗ്രഹിക്കാത്ത ഒരുവനു, എത്രപ്രാവശ്യം ഗീത പഠിച്ചാലും ജീവാത്മതത്വത്തെയോ, ഈശ്വരതത്വത്തെയോ ശരിയായി ഗ്രഹിക്കാൻ സാധിക്കുന്നതല്ല. അതിനാൽ ഗീത പഠിക്കാനിച്ഛിക്കുന്ന ഓരോ അദ്ധ്യേതാവും, ആദ്യമായി മനുഷ്യനിലടങ്ങിയിട്ടുള്ള സ്ഥൂലവും സൂക്ഷ്മവുമായുള്ള ഘടനയെപ്പററി പഠിക്കേണ്ടതാകുന്നു. “തത്വമസി” എന്ന മഹാവാക്യത്തിൽ ‘തത്’, ‘ത്വം’, ‘അസി’, എന്ന മൂന്നു പദങ്ങൾ ഉണ്ടു്. ഇവയിൽ ‘തത്’ എന്നും ‘ത്വം’ എന്നും ഉള്ള പദങ്ങൾക്കു് വാച്യാർത്ഥമായും ലക്ഷ്യാർത്ഥമായും അർത്ഥങ്ങൾ ഉണ്ടു്. ‘ത്വം’ എന്ന പദത്തിന്റെ വാച്യാർത്ഥം നോക്കുന്നതായാൽ, ആ പദം ജീവാത്മാവിന്റെ സകല ഭാവങ്ങളേയും

കാണിക്കുന്നു. സന്മാർഗ്ഗശാസ്ത്രത്തെപ്പററി വിവരിച്ചിട്ടുള്ള കഴിഞ്ഞ ദ്വിതീയാദ്ധ്യായത്തിൽ ജീവാത്മാവിനേയും ജീവാത്മാ ഉപയോഗിക്കാനുള്ള ഉപാധികളേയും തിരിച്ചറിയേണ്ട ആവശ്യകതയെപ്പററി വിവരിച്ചിട്ടുണ്ടല്ലൊ. സ്ഥൂലം, സൂക്ഷ്മം, കാരണം, എന്ന മൂന്നുപാധികളോടും ജീവാത്മാ ചേർന്നിരിക്കുമ്പോഴുള്ള നിലയെന്തെന്നും, അവ ഓരോന്നിൽനിന്നും പിരിഞ്ഞു് ഒടുവിൽ സകല ഉപാധികളും നീങ്ങിവരുമ്പോൾ ജീവാത്മാവിൻെറ നില എന്തെന്നും, ഈ അദ്ധ്യായത്തിൽ പ്രതിപാദിക്കുന്നു. ജീവാത്മാ, സ്ഥൂലം, സൂക്ഷ്മം, കാരണം, എന്ന മൂന്നുപാധികളോടും ചേർന്നു് അവയാൽ ബന്ധിക്കപ്പെട്ടു നില്ക്കുന്ന നിലയാണു് 'ത്വം' എന്ന പദത്തിൻെറ വാച്യാൎത്ഥമായി പറയപ്പെടുന്നതു്. അതിൻെറ ലക്ഷ്യാൎത്ഥം എന്നതു് സകല ഉപാധികളിൽനിന്നും നീങ്ങി, യാതൊന്നിനാലും ബന്ധിക്കപ്പെടാതെ, ശുദ്ധചൈതന്യമായി മാത്രം നില്ക്കുന്ന നിലയാണു്.

5. സാധാരണമായി സ്ഥൂലശരീരത്തിൽ ബോധത്തോടുകൂടിയിരിക്കുമ്പോൾമാത്രമേ നമുക്കു പ്രജ്ഞ കാണുന്നുള്ളു. ഈ അവസ്ഥയിൽ സ്ഥൂലപദാൎത്ഥങ്ങളോടു നമുക്കു സമ്പൎക്കമുണ്ടാവുകയും, നാം അവയെ അനുഭവിക്കുകയും

സ്ഥൂലശരീരവും ജാഗ്രദവസ്ഥയും.

ചെയ്യുന്നു. അപ്പോൾ നമ്മിൽ ഉണ്ടാകുന്ന ചില വികാരങ്ങളാണ് വിശപ്പെന്നും ദാഹമെന്നും നമുക്കു ബോദ്ധ്യപ്പെടുന്നതു്. ഈ അവസ്ഥയിൽ നേത്രങ്ങളിൽകൂടി രൂപത്തേയും, ശ്രോത്രങ്ങളിൽകൂടി ശബ്ദത്തേയും, ത്വക്കിൽകൂടി സ്പർശത്തേയും, നാക്കിൽകൂടി രസത്തേയും, മൂക്കിൽകൂടി ഗന്ധത്തേയും നാം അറിയുന്നുണ്ടു്. വാഗിന്ദ്രിയംകൊണ്ടു നാം സംസാരിക്കുന്നു; കൈയ്യൊണ്ടു സാധനങ്ങൾ എടുക്കുകയും കൊടുക്കുകയും ചെയ്യുന്നു; കാൽകൊണ്ടു നടക്കുന്നു; പായുവിൽകൂടി വിസർജ്ജിക്കുന്നു; ഉപസ്ഥംകൊണ്ടു സന്താനോല്പാദനം ചെയ്യുന്നു. അന്തഃകരണത്തിന്റെ വികാരഭാവത്താൽ കാമം, ക്രോധം, സ്നേഹം, ദ്വേഷം മുതലായ വികാരങ്ങൾ നമുക്കുണ്ടാകുന്നുണ്ടു്. അതിന്റെ വിചാരഭാവത്തിൽകൂടി അനേകം വിചാരങ്ങളും നമ്മിലുണ്ടാകുന്നു. അന്തഃകരണത്തിന്റെ നിശ്ചയിക്കാനുള്ള ശക്തിയാൽ പല നിശ്ചയങ്ങളും നാം ചെയ്യുന്നുണ്ടു്; സകല പ്രവൃത്തികളിലും ഞാൻ, എന്റേതു്, എന്നെല്ലാം അഹങ്കരിക്കുകയും ചെയ്യുന്നു. അനേകം പ്രവൃത്തികളുടേയും കർത്താവു താനാണെന്നും, താൻതന്നെ ഭോക്താവെന്നും വിചാരിക്കുന്നു.

“ഈ നിലയിൽ ജീവാത്മാവു് ഏഴു് അവയവങ്ങളോടും, ബഹിർവിഷയങ്ങളിൽ പ്രജ്ഞയോടും,

പത്തൊൻപതു മുഖങ്ങളോടും, സ്ഥൂലപദാർത്ഥങ്ങളെ ഭുജിച്ചുംകൊണ്ട് ജാഗ്രദവസ്ഥയിൽ നിൽക്കുന്നു;" എന്നു മാണ്ഡൂക്യോപനിഷത് പറയുന്നു*

ഏഴവയവങ്ങൾ ശിരസ്സ്, മാറിടം, വയറ്, രണ്ടു കൈകളും, രണ്ടു കാലുകൾ ഇവയാണ്. പത്തൊൻപതു മുഖങ്ങൾ അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, അഞ്ചു പ്രാണങ്ങൾ, അന്തഃകരണത്തിന്റെ നാലു ഭാവങ്ങൾ ഇവയാണ്. ഈ അവയവങ്ങളിൽ പ്രജ്ഞയോടുകൂടി സ്ഥൂലപദാർത്ഥങ്ങളെ അനുഭവിക്കുന്ന അവസ്ഥയെയാണു ജാഗ്രദവസ്ഥയെന്നു പറയുന്നത്. ഈ ശരീരത്തെ സ്ഥൂലശരീരമെന്നും അന്നമയകോശമെന്നും പറയുന്നുണ്ട്.

*സൂക്ഷ്മശരീരവും സ്വപ്നാവസ്ഥയും.*

6. സ്വപ്നാവസ്ഥയിൽ നാം സ്ഥൂലശരീരത്തെ ഉപയോഗിക്കുന്നില്ല. സൂക്ഷ്മശരീരത്തെയാണ് അപ്പോൾ നാം ഉപയോഗിക്കുന്നത്. അതിലും ഏഴവയവങ്ങളും പത്തൊൻപതു മുഖങ്ങളുമുള്ളതായും, അവയിൽക്കൂടി സൂക്ഷ്മവിഷയങ്ങളെ ഭുജിക്കുന്നതായും, അന്തഃപ്രജ്ഞ

---

* ജാഗരിതസ്ഥാനോ ബഹിഃപ്രജ്ഞഃ സപ്താംഗഃ ഏകോനവിംശതിമുഖഃ സ്ഥൂലഭുക്.

മാ. ഉ. 3.

യോടുകൂടി സ്വപ്നാവസ്ഥയിലിരിക്കുന്നതായും, മാണ്ഡൂക്യോപനിഷത്തിൽ വിവരിച്ചിരിക്കുന്നു.*

ഈ അവസ്ഥയിൽ നാം സ്ഥൂലശരീരം ഉപയോഗിക്കുന്നില്ലെങ്കിലും ശിരസ്സ്, വക്ഷസ്സ്, വയറ്, രണ്ടു കൈകളും, രണ്ടു കാലുകളും ഇങ്ങനെ ഏഴവയവങ്ങളോടുകൂടിയ സൂക്ഷ്മശരീരത്തെ ഉപയോഗിക്കുന്നുണ്ട്. മുമ്പു പറഞ്ഞതായ പത്തൊമ്പതു മുഖങ്ങളും നാം ഉപയോഗിക്കുന്നു. ഇതിൽനിന്നും പത്തൊമ്പതു മുഖങ്ങളിൽ ഉൾപ്പെട്ട അഞ്ചു ജ്ഞാനേന്ദ്രിയങ്ങളുടെയും അഞ്ചു കർമ്മേന്ദ്രിയങ്ങളുടെയും സ്ഥിതി സൂക്ഷ്മശരീരത്തിലാണെന്നും, സ്ഥൂലശരീരത്തിലേ അവയവങ്ങളായ ചെവികൾ, ത്വക്ക്, നേത്രങ്ങൾ, നാക്ക്, മൂക്ക് ഇവ ഒരു കെട്ടിടത്തിലുള്ള ജനലുകൾപോലെ ശരീരത്തിൽ ശ്രോത്രം, സ്പർശനേന്ദ്രിയം, ചക്ഷുസ്സ്, രസനം, ഘ്രാണം എന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നതിലേക്കുള്ള സ്ഥാനങ്ങൾ മാത്രമാണെന്നും ഗ്രഹിക്കേണ്ടതാകുന്നു. ഈ ഇന്ദ്രിയങ്ങൾ ജ്ഞാനസമ്പാദനത്തിന് ഉപയോഗപ്പെടുന്നവയാകയാൽ ഇവയെ ജ്ഞാനേന്ദ്രിയങ്ങൾ എന്നു പറയുന്നു. ഇതുപോലെതന്നെ സംസാരിക്കുന്നതിനുള്ള വാഗിന്ദ്രിയവും, സാധനങ്ങളെ എടുക്കുന്ന

*സ്വപ്നസ്ഥാനോഽന്തഃപ്രജ്ഞഃ സപ്താംഗഃ ഏകോനവിംശതിമുഖഃ പ്രവിവിക്തഭുക്.

മാ. ഉ. 4

തിന്നും കൊടുക്കുന്നതിന്നും ഉപയോഗിക്കുന്ന പാണി എന്ന ഇന്ദ്രിയവും, നടക്കുന്നതിന്നുപയോഗിക്കുന്ന പാദങ്ങളും, വിസർജ്ജനത്തിന്നുള്ള പായുവും, സന്താനോല്പാദനത്തിന്നുള്ള ഉപസ്ഥവും, നാക്ക്, കൈകളും, കാലുകളും, പായു, ഉപസ്ഥം മുതലായ അവയവങ്ങളിൽക്കൂടി പ്രവർത്തിക്കുന്നു. വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്നു പറയപ്പെടുന്ന കർമ്മേന്ദ്രിയങ്ങൾ പ്രാണനിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഈ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നതിലേക്കുള്ളവയാകയാൽ ഇവയെ കർമ്മേന്ദ്രിയങ്ങൾ എന്നു പറയുന്നു. പ്രാണൻ ഒന്നുതന്നെയെങ്കിലും അതിന്ന് അഞ്ചു രൂപഭേദങ്ങൾ ഉണ്ട്. അവയെ (൧) പ്രാണൻ, (൨) അപാനൻ, (൩) വ്യാനൻ, (൪) ഉദാനൻ, (൫) സമാനൻ എന്ന് അഞ്ചു പേരുകൾകൊണ്ടു വിളിക്കുന്നു. ഹൃദയം മുതൽ നാസാഗ്രംവരെ സഞ്ചരിക്കുന്ന പ്രാണശക്തിയെ പ്രാണനെന്നും, മലമൂത്രവിസർജ്ജനത്തിൽ സഹായിക്കുന്നതും പൊക്കിൾ മുതൽ മലദ്വാരംവരെ സഞ്ചരിക്കുന്നതുമായ പ്രാണശക്തിയെ അപാനനെന്നും, ശരീരം മുഴുവനും വ്യാപിച്ചു നില്ക്കുന്ന പ്രാണശക്തിയെ വ്യാനനെന്നും, കണ്ഠം മുതൽ മേല്പോട്ടു സഞ്ചരിക്കുകയും മുഖത്തിലും ശിരസ്സിലുമുള്ള അവയവങ്ങളെ ചേഷ്ടിപ്പിക്കുകയും ചെയ്യുന്ന പ്രാണശക്തിയെ ഉദാനനെന്നും, ആമാശയത്തിലും പക്വാശയത്തിലും നിന്നു ഭക്ഷ്യപേയ

സാധനങ്ങളിലുള്ള രസത്തെപ്പിരിച്ചു സപ്തധാതുക്കളോടു ചേക്കുന്ന പ്രാണശക്തിയെ സമാനനെന്നും വിളിച്ചുവരുന്നു. ഈപ്രകാരം ഓരോ ശരീരത്തിലും വത്തിച്ചുപ്രവത്തിക്കുന്ന പ്രാണശക്തികളും, യോഗശാസ്ത്രഗ്രന്ഥങ്ങളിൽ പ്രതിപാദിക്കപ്പെടുന്ന സമഷ്ടിപ്രാണനും തമ്മിലുള്ള വ്യത്യാസമെന്താണെന്നു ഓരോ സാധകനും അറിയേണ്ടതായുണ്ട്. മൂലപ്രകൃതി എന്നു പറയപ്പെടുന്ന അതിസൂക്ഷ്മമായ പദാത്ഥം മുതൽ സ്ഥൂലപദാത്ഥംവരെയുള്ള സകല ഭൂതങ്ങളിലും പ്രവേശിച്ചു പ്രവർത്തിക്കുന്ന സമഷ്ടിശക്തിയേയും പ്രാണൻ എന്നു പറയുന്നു. സമഷ്ടിപ്രാണൻ എന്ന ഈ ശക്തി പ്രകൃതിയുടെ സകല വികൃതഭാവങ്ങളിലും പ്രവേശിച്ചു പ്രവത്തിക്കുന്നുണ്ട്. ഈ ശക്തികൊണ്ടാണ് പ്രപഞ്ചത്തിന്റെ സൃഷ്ടി, സ്ഥിതി, സംഹാരം, എന്ന സകല പ്രവൃത്തികളും നടക്കുന്നതു്. പ്രകൃതത്തിൽ സാധകൻ ഗ്രഹിക്കേണ്ടതു് വ്യക്തിയായ ഓരോ മനുഷ്യനിലും പ്രവത്തിക്കുന്ന പ്രാണശക്തിയെയാണ്. ശരീരത്തിൽ അഞ്ചുവിധം പ്രവത്തിക്കുന്ന പ്രാണനും അതിൽ പ്രതിഷ്ഠിതമായുള്ള വാക്, പാണി, പാദം, പായു, ഉപസ്ഥം, എന്ന അഞ്ച് കമ്മേന്ദ്രിയങ്ങളും കൂടി ജീവാത്മാവിന്റെ ഒരു ഉപാധിയായി വത്തിക്കുന്നു. ഇതിനെയാണ് പ്രാണമയകോശമെന്നു പറയുന്നതു്. പ്രാണമയകോശത്തിലുണ്ടാകുന്ന വികാരങ്ങളാണ് ജാഗ്രദവസ്ഥയിൽ

അതായത്, പ്രജ്ഞ സ്ഥൂലശരീരത്തിൽ നിൽക്കുമ്പോൾ വിശപ്പെന്നും ദാഹമെന്നും അനുഭവപ്പെടുന്നത്.

7. ശബ്ദം കേൾക്കുന്നതിനുള്ള ശ്രോത്രം, സ്പർശം അറിയുന്നതിനുള്ള ത്വക്ക്, രൂപം അറിയാനുള്ള ചക്ഷുസ്സ്, രസം അറിയാനുള്ള രസനേന്ദ്രിയം, ഗന്ധം അറിയാനുള്ള ഘ്രാണേന്ദ്രിയം ഈ അഞ്ച് ഇന്ദ്രിയങ്ങളും പ്രതിഷ്ഠിതമായിരിക്കുന്നത് അന്തഃകരണത്തിലാണ്. അന്തഃകരണത്തിനു നാലു ഭാവങ്ങളുണ്ട്. അവയെ ചിത്തം, മനസ്സ്, ബുദ്ധി, അഹംകാരം, എന്നു വിളിക്കുന്നു. ഇന്ദ്രിയങ്ങളിൽക്കൂടി ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, എന്ന വിഷയങ്ങളെ ഗ്രഹിക്കുന്ന അന്തഃകരണഭാവത്തെ ചിത്തമെന്നു പറയുന്നു. സങ്കല്പിക്കുന്നതും ഓർമ്മിക്കുന്നതുമായ അന്തഃകരണഭാവത്തിനു മനസ്സെന്നു പേർ. നിശ്ചയശക്തി സ്ഫുരിക്കുന്ന അന്തഃകരണഭാവത്തെ ബുദ്ധിയെന്നും, ഞാൻ, എൻേറതെന്നെല്ലാം അഹംകരിക്കുന്ന ഭാവത്തെ അഹംകാരമെന്നും വിളിക്കുന്നുണ്ട്. ചിത്തമെന്നത് മനസ്സിൻെറ ഒരു ഭാവഭേദം മാത്രമാണെന്നും അഹംകാരമെന്നതു ബുദ്ധിയുടെ ഭാവഭേദമാണെന്നും കാണാവുന്നതാണ്. ശ്രോത്രം, ത്വക്, ചക്ഷുസ്സ്, രസന, ഘ്രാണം, എന്ന അഞ്ചിന്ദ്രിയങ്ങളും മനസ്സിലും ബുദ്ധിയിലും ചേർന്നു

സൂക്ഷ്മശരീരത്തിലടങ്ങിയിട്ടുള്ള കോശങ്ങൾ.

നിൽക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. മനസ്സും ഈ ഇന്ദ്രിയങ്ങളും ചേർന്നു ജീവാത്മാവിന്റെ മനോമയകോശമായി ഭവിക്കുന്നു. ബുദ്ധിയും ഈ ഇന്ദ്രിയങ്ങളും ചേർന്നു വിജ്ഞാനമയകോശമായും ഭവിക്കുന്നു. ഇവ രണ്ടും അന്നമയകോശമെന്നു വിളിക്കപ്പെടുന്ന സ്ഥൂലശരീരംപോലെ മനുഷ്യൻ ഉപയോഗിക്കുന്ന രണ്ടു പ്രത്യേക കോശങ്ങളാണു. അഞ്ചു കർമ്മേന്ദ്രിയങ്ങളും പഞ്ചപ്രാണനും ചേർന്ന പ്രാണമയകോശവും, മനസ്സും പഞ്ചജ്ഞാനേന്ദ്രിയങ്ങളും ചേർന്ന മനോമയകോശവും, ബുദ്ധിയും പഞ്ചജ്ഞാനേന്ദ്രിയങ്ങളും ചേർന്ന വിജ്ഞാനമയകോശവും കൂടി സൂക്ഷ്മശരീരമെന്നു വിളിക്കപ്പെടുന്നു. മനുഷ്യൻ സ്വപ്നാവസ്ഥയിൽ ഉപയോഗിക്കുന്ന ശരീരം ഈ സൂക്ഷ്മശരീരമാകുന്നു.

8. എല്ലാ മനുഷ്യരും അനുഭവിക്കുന്ന ഇനിയൊരു അവസ്ഥ സുഷുപ്തിയെന്ന ഗാഢനിദ്രയിലുള്ള അവസ്ഥയാകുന്നു. ഈ അവസ്ഥയിൽ മനുഷ്യന്റെ പ്രജ്ഞ സ്ഥൂലശരീരമെന്ന അന്നമയകോശത്തിലോ, സൂക്ഷ്മശരീരമെന്ന പ്രാണമയം, മനോമയം, വിജ്ഞാനമയം എന്ന കോശങ്ങളിലോ നിൽക്കുന്നില്ല. ഈ അവസ്ഥയിൽ ആഗ്രഹമാകട്ടെ വിചാരമാകട്ടെ

ആനന്ദമയകോശം അല്ലെങ്കിൽ കാരണശരീരം.

ഉണ്ടാകുന്നില്ല.* ഒന്നും അറിയുന്നില്ല എന്ന വിധത്തിൽ നില്ക്കുന്ന സുഖപ്രദമായ ഒരവസ്ഥയാണു സുഷുപ്ത്യവസ്ഥ. ഈ നിലയിൽ മനുഷ്യന്റെ പ്രജ്ഞ നിൽക്കുന്നത് വിജ്ഞാനമയകോശത്തേക്കാൾ സൂക്ഷ്മമായ ഒരു ഉപാധിയിലാണ്. ഈ അവസ്ഥയിൽ മനുഷ്യന് ബോധമില്ലെങ്കിലും സുഖമനുഭവിക്കുന്നതിന് യാതൊരു തടസ്സവുമില്ല. അതിനാൽ സുഷുപ്ത്യവസ്ഥയിൽ ഉപയോഗിക്കുന്ന ശരീരത്തെ ആനന്ദമയകോശമെന്നു പറയുന്നു. സൂക്ഷ്മശരീരത്തിനും സ്ഥൂലശരീരത്തിനും അത് ആശ്രയമായിരിക്കുന്നതിനാലും, മനുഷ്യൻ ഉപയോഗിക്കുന്ന ഉപാധികളിൽവെച്ച് അത് ഏറ്റവും സൂക്ഷ്മമായിരിക്കുന്നതിനാലും, അതിനെ കാരണശരീരമെന്നും പറയുന്നു. ബോധമില്ലായ്മ തന്നെ അതിന്റെ സ്വഭാവമാകയാൽ അതിനെ അവിദ്യാശരീരമെന്നും പറയുന്നുണ്ട്.

സ്ഥൂലം, സൂക്ഷ്മം, കാരണം, എന്ന മൂന്ന ശരീ-

9. ഇപ്രകാരം മനുഷ്യൻ ഉപയോഗിക്കുന്നതായി മൂന്നു ശരീരങ്ങൾ ഉണ്ട്. അവ (1) സ്ഥൂലശരീരം, (2) സൂക്ഷ്മശരീരം, (3) കാരണശരീരം അല്ലെങ്കിൽ അവിദ്യാശരീരം, ഇവയാകുന്നു. ഈ മൂന്നു

---

* യത്ര സുപ്തോ ന കഞ്ചന കാമം കാമയതേ ന കഞ്ചന സ്വപ്നം പശ്യതി തത് സുഷുപ്തം.

മാ. ഉ. 5.

രങ്ങളുടേയും അഞ്ചു കോശങ്ങളുടേയും സംബന്ധം.

ശരീരങ്ങളെയാണ് അഞ്ചു കോശങ്ങളായി വിഭജിച്ചിരിക്കുന്നത്. അവ (1) അന്നമയകോശം, (2) പ്രാണമയകോശം, (3) മനോമയകോശം, (4) വിജ്ഞാനമയകോശം, (5) ആനന്ദമയകോശം ഇവയാകുന്നു. സ്ഥൂലശരീരം തന്നെ അന്നമയകോശമെന്നു പറയപ്പെടുന്നു. സൂക്ഷ്മശരീരത്തിൽ പ്രാണമയകോശവും മനോമയകോശവും വിജ്ഞാനമയകോശവും ഉൾപ്പെടുന്നു. ഈ സൂക്ഷ്മശരീരത്തെ ലിംഗശരീരമെന്നും പറയാറുണ്ട്. കാരണശരീരംതന്നെ അവിദ്യാശരീരമെന്നും ആനന്ദമയകോശമെന്നും വിളിക്കപ്പെടുന്നു.

വിവിധശരീരങ്ങളിലും കോശങ്ങളിലും കൂടിയുള്ള ജീവാത്മാവിന്റെ സ്മരണവ്യത്യാസങ്ങൾ.

10. ജീവാത്മാ അന്നമയകോശത്തിൽക്കൂടി പ്രവർത്തിക്കുമ്പോൾ 'ഭൂതാത്മാ' എന്നും, പ്രാണമയത്തിൽക്കൂടി പ്രവർത്തിക്കുമ്പോൾ 'പ്രാണാത്മാ'എന്നും, വിളിക്കപ്പെടുന്നു. മനോമയകോശത്തിൽക്കൂടി പ്രവർത്തിക്കുമ്പോൾ ജീവാത്മാവിനെ 'മന ആത്മാ' എന്നു പറയുന്നു. വിജ്ഞാനമയകോശത്തിൽക്കൂടി പ്രവർത്തിക്കുമ്പോൾ 'വിജ്ഞാനാത്മാ' എന്നും പറയുന്നു. ആനന്ദമയകോശത്തിൽ ജീവാത്മാ ലയിച്ചിരിക്കുമ്പോൾ അതു 'ആനന്ദാത്മാ' എന്നും, 'പ്രാജ്ഞാത്മാ' എന്നും

വിളിക്കപ്പെടുന്നു. ജീവാത്മാവിനു പഞ്ചകോശങ്ങളിൽ നിന്നും വ്യതിരിക്തമായ ഒരു നിലയുണ്ട്. ഈ ഭാവത്തെയാണ് 'പ്രത്യഗാത്മാ' എന്നും 'കൂടസ്ഥൻ' എന്നും പറയുന്നതു്. ജീവാത്മാവിനെ സ്ഥൂലശരീരാഭിമാനി എന്ന നിലയിൽ 'വിശ്വൻ' എന്നും സൂക്ഷ്മശരീരാഭിമാനി എന്ന നിലയിൽ 'തൈജസൻ' എന്നും കാരണശരീരാഭിമാനി എന്ന നിലയിൽ 'പ്രാജ്ഞൻ' എന്നും പറയുന്നുണ്ട്.

മനുഷ്യനിൽ ശാശ്വതഭാവമായ കൂടസ്ഥൻ (പ്രത്യഗാത്മാ).

11. മനുഷ്യനിൽ അടങ്ങീട്ടുള്ള തത്വങ്ങളിൽ ശാശ്വതവും സ്ഥിരവുമായ ഭാവത്തെയാണ് 'കൂടസ്ഥൻ' അല്ലെങ്കിൽ 'പ്രത്യഗാത്മാ' എന്നു പറയുന്നതു്. അവൻെറ വാഹനം പോലെ വർത്തിക്കുന്ന അഞ്ചു കോശങ്ങളിൽ നിന്നും കൂടസ്ഥൻ വ്യതിരിക്തനാണ്. കൂടസ്ഥനും, സർവ്വത്തിൻേറയും അധിഷ്ഠാനചൈതന്യമായി പറയപ്പെടുന്ന ബ്രഹ്മചൈതന്യത്തിനും, യാതൊരു വ്യത്യാസവുമില്ല. കൂടസ്ഥൻ അല്ലെങ്കിൽ പ്രത്യഗാത്മാ എന്നതു് ജാഗ്രത്, സ്വപ്നം, സുഷുപ്തി, എന്ന മൂന്നവസ്ഥകൾക്കും അതീതനാകുന്നു.

(i) മനുഷ്യൻ സ്ഥൂലശരീരമെന്ന അന്നമയകോശത്തിൽ താദാത്മ്യത്തോടുകൂടി, അതായതു്

സ്ഥൂലശരീരമാണ് താനെന്നഭിമാനിച്ച് വർത്തിക്കുമ്പോൾ അവൻ വിചാരിക്കുന്നത് ഞാൻ ഒരു മനുഷ്യനാണ്; ഞാൻ ഇന്ന വർഷത്തിൽ ജനിച്ചു; എനിക്ക് ഇത്ര വയസ്സായി; ഞാൻ ഒരു ഇൻഡ്യാക്കാരനാണ്; ഞാൻ ഒരു ഇംഗ്ലീഷുകാരനാണ്' എന്നെല്ലാമാകുന്നു. ഈ അവസ്ഥയിലാണു ജീവാത്മാവിനെ 'വിശ്വൻ' എന്നു പറയുന്നത്.

അന്നമയ കോശം.

(ii) പ്രാണമയകോശമെന്നത് അന്നമയകോശത്തിന്റെ പ്രതിരൂപം പോലെ വർത്തിക്കുന്ന ഒന്നാണ്. കർമ്മേന്ദ്രിയങ്ങൾ എന്ന വാക്ക്, പാണി, പാദം മുതലായവ പ്രാണമയത്തിൽ പ്രതിഷ്ഠിതങ്ങളാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഈ വസ്തുതയെ കൈയ്, കാൽ മുതലായവ ഖണ്ഡിച്ചിട്ടുള്ള ആളുകളുടെ അനുഭവത്തിൽ നിന്നുകൂടി കാണാവുന്നതാണ്. അവർക്ക് സ്ഥൂലമായി കാണത്തക്കവിധത്തിൽ കൈയോ കാലോ ഇല്ലെങ്കിലും, അവകൾ ഉണ്ടായിരുന്നാൽ എങ്ങനെയോ അതുപോലെ ആ സ്ഥാനത്ത് എന്തെങ്കിലും സ്പർശിച്ചതുപോലെയുള്ള തോന്നൽ ചില സമയം ഉള്ളതായി കാണാം. പ്രാണമയകോശമെന്നത് സ്ഥൂലശരീരത്തിന്റെ പ്രതിരൂപംപോലെ വർത്തിക്കുന്ന ഒരു സൂക്ഷ്മമായ

പ്രാണമയ കോശം.

കോശമാകയാലും, സ്ഥൂലമായ ശസ്ത്രക്രിയകൾ അതിനെ ബാധിക്കാത്തതിനാലുമാണ് ഈ അനുഭവം കാണുന്നത്. ഇതു സ്ഥൂലശരീരത്തിൽ ഊട്ടം ചാവും പോലെ സാർവത്രികമായി വ്യാപിച്ചാണു നില്ക്കുന്നത്. ഇതിലുള്ള ചില വികാരങ്ങൾ ജാഗ്രദവസ്ഥയിൽ വിശപ്പും ദാഹവുമായി ബോദ്ധ്യപ്പെടുന്നു. യോഗഗ്രന്ഥങ്ങളിലും മററും വിവരിക്കപ്പെടുന്ന മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ, സഹസ്രാരം, എന്ന ചക്രങ്ങൾ സ്ഥിതിചെയ്യുന്നത് പ്രാണമയകോശത്തിലാകുന്നു. അല്ലാതെ ചിലർ തെററായി ധരിക്കുന്നതുപോലെ, ഈ ചക്രങ്ങൾ സ്ഥൂലശരീരത്തിൽ കാണപ്പെടാവുന്നവയല്ല.

മനോമയ കോശം.

(iii) മനോമയകോശം എന്നത് അന്നമയത്തേയും പ്രാണമയത്തേയുംകാൾ സൂക്ഷ്മവും അവ രണ്ടിലും വ്യാപിച്ച് അവയുടെ മേൽഭാഗവും കടന്നു നില്ക്കുന്നതുമാകുന്നു. നമ്മിൽ ഉണ്ടാകുന്ന രാഗം, ദ്വേഷം, സ്നേഹം മുതലായ വികാരങ്ങളും വിചാരങ്ങളും അനുസരിച്ച്, ഈ കോശത്തിൽ പല രൂപങ്ങളും മാററങ്ങളും ഉണ്ടാകുന്നുണ്ട്. രാഗം, ദ്വേഷം, സ്നേഹം, കരുണ മുതലായ സകല വികാരങ്ങളും രൂപത്തോടുകൂടിയ സകല വിചാരങ്ങളും സ്വതേ ഉള്ളിൽ നിന്നോ, വെളിയിലുള്ള

സംഭവങ്ങളാലോ, ഈ കോശത്തിലുണ്ടാകുന്ന ഭാവഭേദങ്ങൾ മാത്രമാണ്. ഈ കോശത്തിൽ താദാത്മ്യത്തോടുകൂടി സ്വാത്മയത്ത്, അതാണ് നാം എന്ന വർത്തിക്കുന്ന അവസരങ്ങളിൽ, ഉണ്ടാകുന്ന അനുഭവങ്ങളെയാണ് നാം സുഖമായും ദുഃഖമായും അനുഭവിക്കുന്നത്.

വിജ്ഞാനമയ കോശം.

(iv) വിജ്ഞാനമയകോശം എന്നത് മനോമയത്തേക്കാൾ സൂക്ഷ്മമായുള്ളതും, സാധാരണമായി മനോമയകോശത്തിന്റെ തുല്യമായ വ്യാപ്തിയോടുകൂടിയതുമാകുന്നു. ഈ കോശം മനോമയത്തേയും പ്രാണമയത്തേയും അന്നമയത്തേയും ഓതപ്രോതരൂപമായി വ്യാപിച്ചു നില്ക്കുന്നുണ്ട്. എല്ലാമാതിരിയിലുള്ള അരൂപവിചാരങ്ങളും ഈ കോശത്തിൽ പലവിധചലനങ്ങൾക്കും കാരണമായിത്തീരുന്നു. മനുഷ്യൻ ഇതിൽ താദാത്മ്യത്തോടുകൂടി വർത്തിക്കുന്നതിനാലാണ്, 'ഞാൻ ബുദ്ധിയുള്ളവൻ; എനിക്കു ഗ്രഹണശക്തിയുണ്ട്; ഞാൻ ചിന്തിക്കുന്നു; ഞാൻ നിശ്ചയിക്കുന്നു' എന്നെല്ലാം വിചാരിക്കുന്നത്. സകലവിധത്തിലുള്ള അഹങ്കാരത്തിനും കാരണം ഈ കോശത്തോടുള്ള താദാത്മ്യംതന്നെ. പ്രാണമയം, മനോമയം, വിജ്ഞാനമയം എന്ന മൂന്നു കോശങ്ങളിലുമോ, അവയിൽ ഏതെങ്കിലും ഒന്നിലോ, താദാത്മ്യത്തോടുകൂടി

വർത്തിക്കുമ്പോൾ ജീവാത്മാവ് 'തൈജസൻ' എന്നു പറയപ്പെടുന്നു.

(V) ആനന്ദമയകോശമെന്നതിൻെറ സ്വഭാവം ഇന്നതാണെന്നു പറയാൻ പ്രയാസമാണ്. അതിനെ അനിർവാച്യമെന്നു ശാസ്ത്രങ്ങളും അനുഭവസ്ഥന്മാരും പറയുന്നു.

ആനന്ദമയ കോശം.

"ആദിയില്ലാത്തതും സ്വരൂപലക്ഷണമിന്നതെന്നു പറയാൻ നിവൃത്തിയില്ലാത്തതുമായ അവിദ്യയെയാണ് കാരണശരീരമെന്നു പറയുന്നത്."

എന്നു ശ്രീമത് ശങ്കരാചാര്യർ 'ആത്മബോധ' ത്തിൽ പറഞ്ഞിരിക്കുന്നു.*

ഇതിൽ ജീവാത്മാ ലയിച്ചിരിക്കുന്ന അവസ്ഥയെ സുഷുപ്തി എന്നു പറയുന്നു. ഈ അവസ്ഥയിൽ യാതൊരു ബോധവുമില്ലെങ്കിലും, ഉണർന്നുവരുമ്പോൾ 'താൻ സുഖമായി ഉറങ്ങി. ഒന്നും അറിഞ്ഞില്ല' എന്ന ഓർമ്മ സകല മനുഷ്യർക്കും ഉണ്ടാകുന്നുണ്ട്. 'അറിവില്ലായ്മ', 'സുഖം' എന്ന ഈ രണ്ടനുഭവങ്ങളും സുഷുപ്തിയിൽ അനുഭവിച്ചതിനാലാണ്, പിന്നീട് ഉണരുമ്പോൾ, അവ ഓർമ്മയിൽ വരുന്നത്. ജീവാത്മാവിനെ ഈ അവിദ്യാശരീരത്തിൻെറ അഭിമാനി എന്ന നിലയിൽ 'പ്രാജ്ഞൻ' എന്നു പറയുന്നു.

---

*അനാദ്യവിദ്യാനിർവാച്യാ കാരണോപാധിരുച്യതേ.
ആ. ബോ. ൧൪.

12. ജാഗ്രദവസ്ഥയിൽ മനുഷ്യന്റെ പ്രജ്ഞ അന്നമയകോശം എന്ന സ്ഥൂലശരീരത്തിൽ നില്ക്കുന്നു എങ്കിലും, സ്ഥൂലവസ്തുക്കളെ അനുഭവിക്കുന്നതായ ഈ അവസ്ഥയിൽ മനുഷ്യൻ അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന അഞ്ചു കോശങ്ങളേയും ഉപയോഗിക്കുന്നുണ്ട്. സ്വപ്നാവസ്ഥയിൽ അന്നമയമെന്ന സ്ഥൂലശരീരത്തെ മനുഷ്യൻ ഉപയോഗിക്കുന്നില്ല. പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന നാലു കോശങ്ങളേയും ഉപയോഗിക്കുന്നു. ഈ അവസ്ഥയിൽ പ്രജ്ഞ പ്രാണമയത്തിലോ മനോമയത്തിലോ വിജ്ഞാനമയത്തിലോ നില്ക്കാം. പ്രാണമയത്തിൽ പ്രജ്ഞ നില്ക്കുന്നപക്ഷം സ്ഥൂലശരീരം കിടക്കുന്ന സ്ഥലത്തിൽ നിന്ന് മനുഷ്യന് നീങ്ങാൻ സാധിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ അന്നമയത്തിൽ നിന്നു പ്രാണമയം പിരിയുന്നപക്ഷം ഉടൻതന്നെ മരണം സംഭവിക്കുന്നതാണ്. പ്രജ്ഞയെ മനോമയത്തിലോ വിജ്ഞാനമയത്തിലോ നിറുത്തുന്നപക്ഷം ഈ ആപത്തിനിടയില്ല. ഈ രണ്ടു കോശങ്ങളിൽ ഏതിലെങ്കിലും പ്രജ്ഞ നില്ക്കുമ്പോൾ മനുഷ്യന് ഈ ഭൂലോകം മുഴുവനിലുമോ അതിൽ നിന്നും വളരെ ദൂരംവരെയുമോ സഞ്ചരിക്കാം. സുഷുപ്തി എന്ന

വിവിധമായുള്ള പ്രജ്ഞകളിൽ മനുഷ്യൻ ഉപയോഗിക്കുന്ന ഉപാധികൾ.




നോട്ട് ൧. ഭൂതാത്മാ, പ്രാണാത്മാ, ഇവയിൽനിന്നു അമ്പ് അടയാളത്തോടുകൂടിയ 10 രേഖകൾ ജ്ഞാനേന്ദ്രിയങ്ങളേയും, കർമ്മേന്ദ്രിയങ്ങളേയും കാണിക്കുന്നു. ൨. മനആത്മാ, വിജ്ഞാനാത്മാ ഇവയിൽ നിന്നു അമ്പ് അടയാളത്തോടുകൂടിയ രേഖകൾ ജ്ഞാനേന്ദ്രിയങ്ങളെ കാണിക്കുന്നു.

ഗാഢനിദ്രാവസ്ഥയിൽ അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം എന്ന നാലു കോശങ്ങളിൽനിന്നും നീങ്ങി ആനന്ദമയമെന്ന അവിദ്യാശരീരത്തിൽ ജീവാത്മാ ലയിച്ചു നിൽക്കുന്നു.

*'തത്ത്വമസി' എന്ന മഹാവാക്യത്തിലെ 'ത്വം' എന്ന പദത്തിന്റെ വാച്യവും ലക്ഷ്യവുമായ അർത്ഥങ്ങൾ.*

13. 'തത്ത്വമസി' എന്ന മഹാവാക്യത്തിലുള്ള 'ത്വം' എന്ന പദത്തിന്റെ വാച്യാർത്ഥത്തിൽ, അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം, എന്ന അഞ്ചു കോശങ്ങളും ഉൾപ്പെട്ടും. സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം, എന്ന മൂന്നു ശരീരങ്ങളും അവയിൽ കൂടി അനുഭവപ്പെടുന്ന ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളും ഭൂതാത്മാ, പ്രാണാത്മാ, മന ആത്മാ, വിജ്ഞാനാത്മാ, പ്രാജ്ഞാത്മാ, എന്ന ആത്മഭാവങ്ങളും നിരുപാധികമായ കൂടസ്ഥനെന്നും പ്രത്യഗാത്മാ എന്നും പറയപ്പെടുന്ന പരിശുദ്ധമായ ആത്മഭാവവും, ഉൾപ്പെടുന്നുണ്ട്. 'ത്വം' പദത്തിന്റെ ലക്ഷ്യാർത്ഥം സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന ശരീരത്രയത്തിന്റെ സാക്ഷിയായി, പഞ്ചകോശവ്യതിരിക്തനായി, ജാഗ്രദാദി മൂന്നവസ്ഥകൾക്കും അതീതനായി വർത്തിക്കുന്ന കൂടസ്ഥനെന്നു പറയപ്പെടുന്ന ശുദ്ധചൈതന്യസ്വരൂപൻ മാത്രമാണ്. ശ്രുതോക്ത്യുക്തി അനുബന്ധിച്ചിരിക്കുന്ന പട്ടിക

കൊണ്ടു് 'ത്വം' പദത്തിന്റെ വാച്യാൎത്ഥമെന്തെന്നും ലക്ഷ്യാൎത്ഥമെന്തെന്നും തെളിവായി ഗ്രഹിക്കാവുന്നതാണു്.

മനുഷ്യനിലടങ്ങിയിട്ടുള്ളവയിൽ ശാശ്വതമായുള്ള തത്വം.

14. മനുഷ്യനിലടങ്ങിട്ടുള്ള തത്വങ്ങളിൽ കൂടസ്ഥനെന്നും പ്രത്യഗാത്മാ എന്നും പറയപ്പെടുന്ന ഭാവമാണു് ശാശ്വതമായുള്ളതെന്നും, കൂടസ്ഥൻ പരമാത്മാവിൽ നിന്നു ഭിന്നനല്ലെന്നും കഠോപനിഷത്തിൽ വിവരിച്ചിരിക്കുന്നു.

ശ്രോത്രം, ത്വക്കു്, ചക്ഷുസ്സു്, രസനം, ഘ്രാണം എന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങളിൽ നിന്നും അവയിൽക്കൂടി അന്തഃകരണത്തിൽ പതിയുന്ന ശബ്ദം, സ്പൎശം, രൂപം, രസം, ഗന്ധം എന്ന വിഷയങ്ങൾ ഭിന്നങ്ങളാകുന്നു. ഈ വിഷയങ്ങളിൽനിന്നു ഭിന്നവും ശ്രേഷ്ഠവുമാണു് മനസ്സു്. മനസ്സിൽനിന്നും ഭിന്നവും ശ്രേഷ്ഠവുമാണു് ബുദ്ധി. ബുദ്ധിയെക്കാൾ അന്യവും ശ്രേഷ്ഠവുമാണു് ആത്മസ്ഫുരണത്തിനു കാരണമായ അഹങ്കാരതത്വം. അഹങ്കാരത്തെക്കാൾ ശ്രേഷ്ഠമാണു് മഹത്തെന്നു പറയപ്പെടുന്ന സമഷ്ടിതത്വം. അതിനെക്കാൾ അന്യവും ശ്രേഷ്ഠവുമാണു് അവ്യക്തമെന്നു പറയപ്പെടുന്ന മൂലപ്രകൃതി. അവ്യക്തത്തെക്കാൾ

അന്യമായും ശ്രേഷ്ഠമായും പുരുഷൻ നിൽക്കുന്നു. പുരുഷനെക്കാൾ ശ്രേഷ്ഠമായി യാതൊന്നുമില്ല. ഉത്തമമായുള്ള അവസാന പദം അതുതന്നെ.'*

വിവരണം:—ഇവിടെ പുരുഷൻ എന്നു പറയുന്നതു സാംഖ്യന്മാർ പറയുന്ന അനേകം പുരുഷന്മാരിൽ ഉൾപ്പെട്ട ഒരു വ്യക്തിയല്ല. സകലപ്രപഞ്ചത്തിനും ആദികാരണമായി വർത്തിക്കുന്ന പരമാത്മചൈതന്യത്തെയാണ് പുരുഷശബ്ദം കാണിക്കുന്നതു്. പുരുഷശബ്ദത്താൽ മനുഷ്യനിൽ ശാശ്വതതത്വമായി വർത്തിക്കുന്ന പ്രത്യഗാത്മാ എന്ന കൂടസ്ഥഭാവത്തെയോ സർവ്വത്തിനും ആദികാരണമായ പരബ്രഹ്മചൈതന്യത്തെയോ പ്രതിപാദിക്കുന്നു. മനുഷ്യനിൽ പ്രത്യഗാത്മാവായും പ്രപഞ്ചത്തിന്റെ ആദികാരണമായ പരമാത്മചൈതന്യമായും സാക്ഷാത്കരിക്കപ്പെടുന്ന വസ്തു ഒന്നു തന്നെ.

15. പരമാത്മചൈതന്യത്തെ സാക്ഷാത്കരിക്കണമെങ്കിൽ ഒരു സാധകൻ ആദ്യമായി

---

*ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാ
അർത്ഥേഭ്യശ്ച പരം മനഃ
മനസസ്തു പരാ ബുദ്ധിഃ
ബുദ്ധേരാത്മാ മഹാൻ പരഃ
മഹതഃ പരമവ്യക്ത-
മവ്യക്താത്, പുരുഷഃ പരഃ
പുരുഷാന്ന പരം കിഞ്ചിത്
സാ കാഷ്ഠാ സാ പരാ ഗതിഃ.

ക. ഉ. I, 3. 10, 11.

ചെയ്യേണ്ടതു് ആത്മാ എന്തെന്നും, അനാത്മാ എന്തെന്നും തിരിച്ചറിയുകയാണു്.

ആത്മാനാത്മ വിവേകം.

ഇതിനെത്തന്നെ, അറിയുന്നവനാരു് ? അറിയപ്പെടുന്നവ ഏവ ? എന്നുള്ള വിവേകമാണെന്നുംപറയുന്നുണ്ടു്. ഓരോ മനുഷ്യനിലും നോക്കിയാലും അറിയുന്ന തത്വം, അറിയപ്പെടുന്ന അല്ലെങ്കിൽ അറിവിനു വിഷയമായ തത്വം, എന്നു രണ്ടു ഭാഗങ്ങൾ കാണപ്പെടുന്നു. അറിയുന്ന തത്വത്തെ ക്ഷേത്രജ്ഞനെന്നും അറിയപ്പെടുന്ന അല്ലെങ്കിൽ അറിവിനു വിഷയമായ ഭാഗത്തെ ക്ഷേത്രമെന്നും പറയുന്നു. ഈ ക്ഷേത്രക്ഷേത്രജ്ഞവിഭാഗത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു വിവരിക്കുന്നു:—

ഇദം ശരീരം കൌന്തേയ!
ക്ഷേത്രമിത്യഭിധീയതേ
ഏതദ്യോ വേത്തി തം പ്രാഹുഃ
ക്ഷേത്രജ്ഞ ഇതി തദ്വിദഃ.

ഗീ. XIII. 1.

'കുന്തീപുത്രനായ ഹേ അർജ്ജുന! ഈ ശരീരം ക്ഷേത്രമെന്നു പറയപ്പെടുന്നു. ഈ ശരീരത്തെ തന്റെ അറിവിനു വിഷയമാക്കി വെച്ചുംകൊണ്ടു് അതിൽതന്നെ വൎത്തിക്കുന്നതായി കാണപ്പെടുന്ന ജീവനെ അറിവുള്ളവർ ക്ഷേത്രജ്ഞൻ എന്നു പറയുന്നു.'

ജീവാത്മാവിന്റെ വിവിധ ഭാവങ്ങൾ.

ക്ഷേത്രജ്ഞഭാവത്തെ പല നിലകളിലും ഗ്രഹിക്കാനുണ്ട്. ക്ഷേത്രജ്ഞനെ സ്ഥൂലശരീരത്തിൽ താദാത്മ്യത്തോടുകൂടി വർത്തിക്കുന്ന നിലയിൽ 'ഭൂതാത്മാ' എന്നും, പ്രാണമയകോശത്തിൽ താദാത്മ്യത്തോടുകൂടി വർത്തിക്കുന്ന നിലയിൽ 'പ്രാണാത്മാ' എന്നും പറയുന്നു. മനോമയകോശത്തിൽ താദാത്മ്യത്തോടുകൂടി വർത്തിക്കുന്ന നിലയിൽ 'മനആത്മാ' എന്നും, വിജ്ഞാനമയകോശത്തിൽ താദാത്മ്യത്തോടുകൂടി വർത്തിക്കുന്ന നിലയിൽ 'വിജ്ഞാനാത്മാ' എന്നും, ആനന്ദമയകോശത്തിൽ താദാത്മ്യത്തോടുകൂടി വരത്തിക്കുന്ന നിലയിൽ 'പ്രജ്ഞാത്മാ' എന്നും പറയുന്നതു് ഈ ക്ഷേത്രജ്ഞനെയാണ്. എന്നാൽ വാസ്തവമായുള്ള ക്ഷേത്രജ്ഞഭാവം കൂടസ്ഥനെന്നും പ്രത്യഗാത്മാവെന്നും പറയപ്പെടുന്ന ശുദ്ധചൈതന്യത്തിന്റെ നിലയാണ്. ശ്രീകൃഷ്ണൻ ഈ ശ്ലോകത്തിൽ ക്ഷേത്രജ്ഞനായി വിവരിക്കുന്നതു് ഉപാധിരഹിതവും ജാഗ്രദാദി മൂന്നവസ്ഥകൾക്കതീതവുമായി വർത്തിക്കുന്ന പ്രത്യഗാത്മഭാവത്തെയാണ്.

ഒരു ഹിന്ദുക്ഷേത്രത്തിലുള്ള തത്വങ്ങളെ ഒരുവൻ ഗ്രഹിക്കുന്നപക്ഷം, ആത്മാവിന്റെയും

ഹിന്ദുക്ഷേത്രവും വിഗ്രഹാദികല്പനയും അവയുടെ സൂക്ഷ്മാർത്ഥവും.

അനാത്മാവിന്റേയും ലക്ഷണങ്ങളെ ശരിയായി ഗ്രഹിക്കുന്നതിനും, കൂടസ്ഥനെന്ന പ്രത്യഗാത്മഭാവത്തെ സാക്ഷാത്കരിക്കുന്നതിനും അത്ര സഹായിക്കുന്നതാണ്. ഒരു ഹിന്ദുക്ഷേത്രത്തിനു സന്മാർഗ്ഗബോധകവും ആത്മപ്രകാശകവുമായ അനേകം വശങ്ങൾ ഉണ്ടെങ്കിലും, അവയിൽ ആത്മഭാവത്തേയും അനാത്മഭാവത്തേയും തെളിയിച്ചു ആരാധകനെ സ്വാത്മസാക്ഷാൽകാരത്തിലേക്കു നയിക്കുന്ന വശമാണ് ഏററവും പ്രധാനമായിട്ടുള്ളതു്. ക്ഷേത്രങ്ങളിലുള്ള പ്രാകാരസംഖ്യ അനുസരിച്ചു് അവയെ മൂന്നു ഭാഗമായി പിരിക്കാം. ചില ക്ഷേത്രങ്ങൾക്കു മൂന്നു പ്രാകാരങ്ങൾ ഉണ്ടു്. മററു ചില ക്ഷേത്രങ്ങളിൽ അഞ്ചു പ്രാകാരങ്ങൾ കാണുന്നു. ചില ക്ഷേത്രങ്ങൾക്കു ഏഴു പ്രാകാരങ്ങൾ ഉള്ളതായും കാണുന്നുണ്ടു്. ഇവയിൽ ഏററവും അന്തർഭാഗത്തിലുള്ളതു് ശ്രീകോവിലെന്നും ഗർഭഗൃഹമെന്നും പറയപ്പെടുന്നു. മൂർത്തിയെ പ്രതിഷ്ഠിച്ചിരിക്കുന്നതു് ഇതിലാണ്. എല്ലാ ക്ഷേത്രങ്ങളിലും പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള മൂർത്തി, കൂടസ്ഥൻ അല്ലെങ്കിൽ പ്രത്യഗാത്മാ എന്ന ഭാവത്തെ കാണിക്കുന്നു. മൂന്നു പ്രാകാരങ്ങളുള്ള ക്ഷേത്രങ്ങളിൽ ഓരോ പ്രാകാരവും സ്ഥൂലം, സൂക്ഷ്മം, കാരണം, എന്ന ഓരോ ശരീരത്തെ കാണിക്കുന്നു. അവ

യിൽ ഏററവും വെളിയിലുള്ളതു സ്ഥൂലശരീരത്തേയും, മദ്ധ്യത്തിലുള്ളതു് സൂക്ഷ്മശരീരത്തേയും ശ്രീകോവിൽ കാരണശരീരത്തേയും കാണിക്കുന്നു. അഞ്ചു പ്രാകാരങ്ങളുള്ള ക്ഷേത്രങ്ങളിൽ, ഓരോ പ്രാകാരവും പഞ്ചകോശങ്ങളിൽ ഓരോ കോശത്തെയാണു കാണിക്കുന്നതു്. ഏററവും വെളിയിലുള്ളതു് അന്നമയകോശത്തേയും, അതിനടുത്തതു പ്രാണമയകോശത്തേയും, അതിനടുത്തുള്ളതു് മനോമയകോശത്തേയും, അതിനടുത്തുള്ളതു് വിജ്ഞാനമയകോശത്തേയും, ഗർഭഗൃഹമെന്നതു് ആനന്ദമയകോശത്തേയും കാണിക്കുന്നു. ഏഴു പ്രാകാരങ്ങളുള്ള ക്ഷേത്രങ്ങളുടെ വിഷയത്തിൽ, ഗർഭഗൃഹമുൾപ്പെടെ ഏററവും അന്തർഭാഗത്തുള്ള മൂന്നു പ്രാകാരങ്ങളും ആനന്ദമയകോശത്തെ കാണിക്കുന്നു. ആനന്ദമയകോശത്തിന് ഹിരണ്മയകോശം, ഘോരകോശം, പ്രാജ്ഞകോശം, എന്നു മൂന്നു ഭാഗങ്ങൾ ഉണ്ടു്. ഏററവും അന്തർഭാഗത്തുള്ളതാണു് പ്രാജ്ഞകോശം. അതിനടുത്തു വെളിയിലുള്ളതു് ഘോരകോശവും, മൂന്നാമത്തേതു് ഹിരണ്മയകോശവുമാകുന്നു. മററു നാലു പ്രാകാരങ്ങളും, ക്രമത്തിൽ വിജ്ഞാനമയം, മനോമയം, പ്രാണമയം, അന്നമയം എന്ന നാലു കോശങ്ങളേയും കാണിക്കുന്നു. ഏററവും വെളിയിലുള്ളതാണു് അന്നമയകോശം. ഓരോ ക്ഷേത്രത്തിലും ദർശനത്തിനായി പോകുന്നവർ ഇവ

മാതിരിയുള്ള വിഭാഗത്തെ ധരിച്ചു വേണ്ടതായ ശരീരശ്ശുദ്ധി, പ്രാണശ്ശുദ്ധി, മനഃശ്ശുദ്ധി മുതലായവയോടും ദൃഢവിചാരണയോടും ആരാധന നടത്തുന്നപക്ഷം ക്ഷേത്രാരാധനകൊണ്ടുതന്നെ വേദാന്തവിചാരണയാൽ സിദ്ധിക്കുന്ന * കൂടസ്ഥദർശനവും ക്രമത്താൽ പരമാത്മസാക്ഷാത്കാരവും സിദ്ധിക്കുന്നതാകുന്നു.

16. ഭഗവാൻ ക്ഷേത്രസ്വഭാവത്തെ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു പ്രതിപാദിക്കുന്നു:—

ക്ഷേത്രസ്വഭാവം.

മഹാഭൂതാന്യഹങ്കാരോ
ബുദ്ധിരവ്യക്തമേവ ച।
ഇന്ദ്രിയാണി ദശൈകം ച
പഞ്ച ചേന്ദ്രിയഗോചരാഃ
ഇച്ഛാ ദ്വേഷഃ സുഖം ദുഃഖം
സംഘാതശ്ചേതനാ ധൃതി।
ഏതത് ക്ഷേത്രം സമാസേന
സവികാരമുദാഹൃതം.

ഗീ. XIII. 5 & 6. *

ആകാശം, വായു, അഗ്നി, അപ്പ്, പൃഥ്വി എന്ന പഞ്ചസൂക്ഷ്മഭൂതങ്ങളും, ആകാശത്തേക്കാൾ സൂക്ഷ്മവും പഞ്ചസൂക്ഷ്മഭൂതങ്ങൾക്കു കാരണവുമായ

---

*മഹാഭൂതാനി = പഞ്ചസൂക്ഷ്മഭൂതങ്ങൾ എന്ന ആകാശം വായു, അഗ്നി, അപ്പ്, പൃഥ്വി എന്നിവ; അഹങ്കാരഃ = പഞ്ചഭൂതങ്ങൾക്കു കാരണവും ആകാശത്തേക്കാൾ സൂക്ഷ്മവുമായതു

അഹങ്കാരമെന്ന സമഷ്ടിഭൂതവും, അതിന്റെയും കാരണമായുള്ള മഹത്തത്വവും, അതിനും കാരണമായുള്ളതും സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നുഗുണങ്ങളുടെ സാമ്യാവസ്ഥയുമായ അവ്യക്തമെന്ന മൂലപ്രകൃതിയും, ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനേന്ദ്രിയം, ഘ്രാണേന്ദ്രിയം എന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും, വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്ന അഞ്ചു കർമ്മേന്ദ്രിയങ്ങളും, മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്ന നാലു ഭാവങ്ങളുള്ള അന്തഃകരണവും, ഇന്ദ്രിയവിഷയങ്ങളായ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നപാ

---

സമഷ്ടി ജഡവസ്തു; ബുദ്ധിഃ = അഹങ്കാരമെന്ന സമഷ്ടിജഡവസ്തുവിനും കാരണമായ മഹത്തത്വം എന്നജഡവസ്തു; അവ്യക്തം-ഏവ-ച=സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നുഗുണങ്ങളുടേയും സാമ്യാവസ്ഥയായ മൂലപ്രകൃതി എന്ന ജഡവസ്തുവും; ഇന്ദ്രിയാണി-ദശ-ഏകം-ച-ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനം, ഘ്രാണം, എന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും, വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്ന അഞ്ചു കർമ്മേന്ദ്രിയങ്ങളും, അന്തഃകരണവുമൾപ്പെടെയുള്ള പതിനൊന്നു ഇന്ദ്രിയങ്ങൾ; പഞ്ച-ച-ഇന്ദ്രിയഗോചരാഃ=ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന അഞ്ചു വിഷയങ്ങൾ (അഞ്ചു സൂക്ഷ്മഭൂതങ്ങൾ); ഇച്ഛാ=ആഗ്രഹം; ദ്വേഷഃ=വെറുപ്പ്; സുഖം=അനുകൂലങ്ങൾ ഉണ്ടാകുമ്പോൾ വരുന്ന മനോവൃത്തി; ദുഃഖം=പ്രതികൂലങ്ങൾ വരുമ്പോൾ ഉണ്ടാകുന്ന മനോവൃത്തി; സംഘാതഃ=ഇന്ദ്രിയാദികൾ ചേർന്നതായ ഈ ശരീരം; ചേതനാ=ചൈതന്യം; ധൃതിഃ=ബലം(സ്ഥിരത); ഏതത്=ഇവയും; സവികാരം=ഇവയുടെ വികാരങ്ങളും ചേർന്ന്; ക്ഷേത്രം=ക്ഷേത്രമാകുന്നത്; സമാസേന—ചുരുക്കമായി; ഉദാഹൃതം=വിവരിക്കപ്പെട്ടിരിക്കുന്നു.

യുന്ന അഞ്ചു വിഷയങ്ങളും (അല്ലെങ്കിൽ അഞ്ചു സ്ഥൂലഭൂതങ്ങളും,) ഇച്ഛാ, ദ്വേഷം, സുഖം, ദുഃഖം, എന്ന മനോവികാരങ്ങളും ഇന്ദ്രിയാദികൾ ചേൎന്ന ഈ ശരീരവും, അവയവങ്ങൾക്ക് ബലത്തേയും ഉത്സാഹത്തേയും കൊടുക്കുന്ന ചൈതന്യവും, സ്ഥിരതയും, ഇവയുടെ പലവികാരങ്ങളും ക്ഷേത്രത്തിൽ ഉൾപ്പെട്ടിരിക്കുന്നു എന്നു ചുരുക്കമായി ക്ഷേത്രസ്വരൂപത്തെ വിവരിച്ചിട്ടുണ്ട്.'

വിവരണം:—സ്ഥൂലശരീരം എന്ന അന്നമയകോശത്തിൽ പ്രജ്ഞയോടുകൂടി ജീവാത്മാ വൎത്തിക്കുമ്പോൾ ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസന, ഘ്രാണം, എന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും, വാക്ക്, പാണി, പാദം, പായു, ഉപസ്ഥം, എന്ന അഞ്ചു കൎമ്മേന്ദ്രിയങ്ങളേയും, പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ എന്ന പഞ്ചപ്രാണങ്ങളേയും, മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്ന നാലു ഭാവങ്ങളുള്ള അന്തഃകരണത്തേയും, ഉപയോഗിക്കുന്നതായി പറയപ്പെടുന്നു. ഈ ജീവാത്മഭാവത്തെ ഭൂതാത്മാ എന്നും വിശ്വനെന്നും പറയുന്നുണ്ട്. സ്ഥൂലപദാൎത്ഥങ്ങളെ അനുഭവിക്കുന്ന ഈ അവസ്ഥയെ ജാഗ്രദവസ്ഥയെന്നും പറയുന്നു.

വിവിധമായുള്ള ഉപാധികളിൽ ജീവാത്മാവിന്റെ നില.

അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും, അഞ്ചു കർമ്മേന്ദ്രിയങ്ങളും, അഞ്ചു പ്രാണങ്ങളും, മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നനാലു രൂപത്തിൽ പ്രവർത്തിക്കുന്ന അന്തഃകരണവും, ചേർന്ന് സൂക്ഷ്മശരീരമെന്നു പറയപ്പെടുന്നു. സ്ഥൂലശരീരം കൂടാതെ ഈ സൂക്ഷ്മശരീരത്തിൽകൂടിമാത്രം ജീവാത്മാ പ്രവർത്തിക്കുന്ന അവസ്ഥയെയാണു സ്വപ്നാവസ്ഥ എന്നു പറയുന്നത്. ഈ അവസ്ഥയിൽ ജീവാത്മാവിനെ തൈജസനെന്നും പറയുന്നു. ഈ സൂക്ഷ്മശരീരത്തിൽ പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, എന്ന മൂന്നു കോശങ്ങളും ഉൾപ്പെടുന്നു. അഞ്ചു കർമ്മേന്ദ്രിയങ്ങളും അഞ്ചുവിധത്തിലുള്ള പ്രാണനും ചേർന്ന് പ്രാണമയകോശമെന്നും, അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും മനസ്സും ചേർന്ന് മനോമയകോശമെന്നും അഞ്ചുജ്ഞാനേന്ദ്രിയങ്ങളും ബുദ്ധിയുംചേർന്ന് വിജ്ഞാനമയകോശമെന്നും പറയപ്പെടുന്നു. മനസ്സിൽ ചിത്തവും, ബുദ്ധിയിൽ അഹങ്കാരവും, അന്തർഭൂതങ്ങളാകുന്നു. ജീവാത്മാവിനു പ്രജ്ഞ പ്രാണമയകോശത്തിൽ നില്ക്കുമ്പോൾ പ്രാണാത്മാ എന്നും, പ്രജ്ഞ മനോമയകോശത്തിൽ നില്ക്കുമ്പോൾ മന ആത്മാ എന്നും, പ്രജ്ഞ വിജ്ഞാനമയകോശത്തിൽ നില്ക്കുമ്പോൾ വിജ്ഞാനാത്മാ എന്നും പേർ പറയുന്നു. ജീവാത്മാ സ്ഥൂലശരീരമെന്ന അന്നമയകോശത്തിൽകൂടിയോ, പ്രാണമയ

കോശവും മനോമയകോശവും വിജ്ഞാനമയകോശവും ഉൾപ്പെട്ട സൂക്ഷ്മശരീരത്തിൽക്കൂടിയോ പ്രവർത്തിക്കുമ്പോൾ, അതിനെ ദേഹി എന്നു വിളിക്കുന്നു. വിജ്ഞാനമയകോശത്തേക്കാൾ അത്യന്തം സൂക്ഷ്മമായിട്ടുള്ളതാണ് ആനന്ദമയകോശം. ഗാഢനിദ്ര എന്ന സുഷുപ്ത്യവസ്ഥയിൽ ജീവാത്മാ ലയിച്ചിരിക്കുന്നത് ഈ ആനന്ദമയകോശത്തിലാണ്. ഇതിനെ കാരണശരീരമെന്നും പറയുന്നു. ഈ അവസ്ഥയിൽ ജീവാത്മാവിനെ പ്രാജ്ഞൻ എന്നും പറയുന്നുണ്ട്. അന്നമയകോശംമുതൽ ആനന്ദമയകോശംവരെയുള്ള പഞ്ചകോശങ്ങൾക്കും അതീതമായി അവയാൽ ബാധിക്കപ്പെടാതെ നില്ക്കുന്ന ആത്മഭാവത്തെയാണ് പ്രത്യഗാത്മാ എന്നും കൂടസ്ഥൻ എന്നും പറയുന്നത്.

17. ജീവാത്മാവ്, ജനനം, മരണം മുതലായ വികാരങ്ങളാൽ ബാധിക്കപ്പെടുന്നില്ല. ഒരേ മനുഷ്യനു തന്നെ ബാല്യം, യൌവനം, വാർദ്ധക്യം, എന്ന മൂന്നവസ്ഥകളിലും പ്രജ്ഞ തുടർച്ചയായി നില്ക്കുകയും, ബാല്യത്തിലും, യൌവനത്തിലും, വാർദ്ധക്യത്തിലും ഞാൻ എന്ന വ്യവഹാരത്തിന് ആശ്രയമായ ജീവാത്മാ ഒന്നുതന്നെ എന്ന അനുഭവമുണ്ടാവുകയും ചെയ്യുന്നു. അതുപോലെ വിജ്ഞാനമയകോശത്തിൽ പ്രജ്ഞയുള്ള ഒരുവന്, വിവിധ ശരീരങ്ങളിലും പ്രജ്ഞ തുടർച്ചയായി നില്ക്കുന്നതും, കഴിഞ്ഞജന്മത്തിലെ ശരീരങ്ങളിൽ വർത്തിച്ച താൻ

തന്നെ ഈ ജന്മത്തിലുള്ള ശരീരത്തിലും വൎത്തിക്കുന്നതായി ബോദ്ധ്യപ്പെടുന്നതുമാകുന്നു. ദേഹംമാറുന്നതുകൊണ്ടു് ആത്മവ്യത്യാസമില്ലെന്നും ഒരു ആത്മാവുതന്നെ പല ജന്മങ്ങളിൽ സ്വീകരിക്കപ്പെടുന്ന ശരീരങ്ങളിൽ വൎത്തിക്കുന്നു എന്നും ഭഗവാൻ പറയുന്നു.

ദേഹിനോഽസ്മിൻ യഥാ ദേഹേ
കൌമാരം യൌവനം ജരാ
തഥാ ദേഹാന്തരപ്രാപ്തിഃ
ധീരസ്തത്ര ന മുഹ്യതി.

ഗീത. II. 13.*

ഭൂതവും വൎത്തമാനവും ഭവിഷ്യത്തും ആയ ശരീരങ്ങളിൽ പ്രജ്ഞയുടെ തുടൎച്ച.

"ഒരു സ്ഥൂലശരീരത്തിൽ വൎത്തിക്കുന്ന ഭൂതാത്മാ എന്ന ദേഹി ഒരേ ശരീരത്തിൽ ബാല്യം, യൌവനം, വാൎദ്ധക്യം എന്ന മൂന്നവസ്ഥകളേയും പ്രജ്ഞാക്ഷയം കൂടാതെ അനുഭവിക്കുന്നതുപോലെ തന്നെ, വിജ്ഞാനമയകോശത്തിൽ പ്രജ്ഞ സ്ഥിരിച്ചിട്ടുള്ള ഒരു ദേഹിക്കു് ദേഹവിയോഗം കൊ

* ദേഹിനഃ = ദേഹത്തോടു കൂടിയ ഒരുവന്നു്; അസ്മിൻ-ദേഹേ = ഈ ശരീരത്തിൽ, യഥാ കൌമാരം-യൌവനം-ജരാ = ഏതു പ്രകാരത്തിൽ കുമാരഭാവം, യൌവനം, വാൎദ്ധക്യം, എന്ന മൂന്നവസ്ഥകളും ഉണ്ടാകുന്നുവോ; തഥാ-ദേഹാന്തരപ്രാപ്തിഃ = അതുപോലെ തന്നെ ദേഹാന്തരപ്രാപ്തി എന്ന മരണവും ജനനവും; ധീരഃ = ബുദ്ധിമാൻ; തത്ര = ജനനമരണങ്ങളാലുണ്ടാകുന്ന ദേഹമാററത്തിൽ; ന-മുഹ്യതി = പരിഭ്രമിക്കുന്നില്ല.

ണ്ടും ദേഹസ്വീകരണംകൊണ്ടും യാതൊരു പ്ര ജ്ഞാക്ഷതിയും ഉണ്ടാകുന്നില്ല. ഈ മാതിരി ദേഹമാററത്താൽ ധീരനായ ഒരുവന്നു യാതൊരു പരിഭ്രമവും ഉണ്ടാകുന്നില്ല."

വിവരണം:— മരണാവസരത്തിൽ ആനന്ദമയകോശം, വിജ്ഞാനമയകോശം, മനോമയകോശം, പ്രാണമയകോശം എന്ന നാലു കോശങ്ങളോടുകൂടിയ (അവയാൽ ചുററപ്പെട്ട) കൂടസ്ഥൻ (പ്രത്യഗാത്മാവു) അന്നമയകോശമെന്ന സ്ഥൂലശരീരത്തെ ത്യജിക്കുന്നു. അതിൽ പിന്നീട് പ്രാണമയകോശത്തേയും ഉപേക്ഷിക്കുന്നു. പ്രാണമയത്തെ ഉപേക്ഷിച്ചശേഷം മനോമയകോശത്തേയും ഉപേക്ഷിക്കുന്നു. ജീവാത്മാവിൻെറ സ്ഥിരമായ സ്ഥാനം വിജ്ഞാനമയകോശമാണ്. ആനന്ദമയകോശത്താലും വിജ്ഞാനമയകോശത്താലും ആവൃതനായ കൂടസ്ഥനെയാണ് വിജ്ഞാനാത്മാ എന്നു പറയുന്നത്. വീണ്ടും വീണ്ടും ജന്മം സ്വീകരിക്കുന്നതു ഈ വിജ്ഞാനാത്മാവാണ്. വേണ്ടതായ അനുഭവങ്ങളെല്ലാം സിദ്ധിച്ച്, മോക്ഷം പ്രാപിക്കുന്നതുവരെ, ജീവാത്മാ ഈ രണ്ടു കോശങ്ങളേയും ആശ്രയിച്ചു നില്ക്കുന്നതും അനുഭവങ്ങളും ജ്ഞാനാദിഭാവങ്ങളും വർദ്ധിക്കുന്നതിനുവേണ്ടി വീണ്ടും വീണ്ടും ജന്മം സ്വീകരിക്കുന്നതുമാകുന്നു.

18. പുനർജന്മമെന്നത് വിജ്ഞാനാത്മാവിനെ ബാധിക്കുന്ന ഒരു മാററമാണ്. ജനനം,

മരണം മുതലായ വികാരങ്ങൾ ശുദ്ധചൈതന്യസ്വരൂപിയായ പ്രത്യഗാത്മാവിനെ ബാധിക്കുന്നതല്ല. പുനർജ്ജന്മസ്വഭാവത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകം കൊണ്ടു വിവരിക്കുന്നു:—

വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോ൪പരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ.

ഗീത. II. 22. *

"മനുഷ്യൻ പഴയ വസ്ത്രങ്ങളെ ഉപേക്ഷിച്ച് അന്യമായ നൂതനവസ്ത്രങ്ങളെ സ്വീകരിച്ചു ധരിക്കുന്നതുപോലെ ദേഹി ജീർണ്ണീഭവിച്ച ശരീരങ്ങളെ ഉപേക്ഷിച്ചു നൂതനമായ അന്യശരീരങ്ങളെ പ്രാപിക്കുന്നു."

പുനർജന്മം എന്നതു് വസ്ത്രം മാറുന്നതുപോലെയാണെന്നുള്ള വർണ്ണനം.

വിവരണം:—വിജ്ഞാനാത്മാ എന്ന ദേഹി ആനന്ദമയം, വിജ്ഞാനമയം, എന്ന രണ്ടുകോശങ്ങളാൽ ചുററപ്പെട്ട കൂടസ്ഥനാണ്. ഈ വി

* നരഃ = മനുഷ്യൻ; യഥാ_ജീർണ്ണാനി - വാസാംസി-വിഹായ = ഏതുപ്രകാരം പഴകിയവസ്ത്രങ്ങളെ ഉപേക്ഷിച്ച്; നവാനി-അപരാണി-ഗൃഹ്ണാതി = പുതുതായ വേറെ വസ്ത്രങ്ങളെ സ്വീകരിക്കുന്നുവോ; തഥാ = അതുപോലെ; ജീർണ്ണാനി-ശരീരാണി-വിഹായ = ജീർണ്ണീഭവിച്ച ശരീരങ്ങളെ ഉപേക്ഷിച്ചിട്ട്; ദേഹീ = ദേഹത്തോടുകൂടിയവൻ (വിജ്ഞാനാത്മാ എന്നർത്ഥം;) നവാനി-അന്യാനി-സംയാതി = പുതുതായുള്ള അന്യശരീരങ്ങളെ പ്രാപിക്കുന്നു.

ജ്ഞാനാത്മാ മരണസമയം ആദ്യമായി അന്നമയകോശം എന്ന സ്ഥൂലശരീരം വിട്ടുപോകുന്നു. അതിൽ പിന്നീടു ക്രമമായി പ്രാണമയത്തെയും, അതിന്റെ ശേഷം മനോമയത്തെയും ഉപേക്ഷിക്കുന്നു. മനോമയകോശത്തെ ഉപേക്ഷിച്ചു ശേഷം, വിജ്ഞാനമയത്തിൽ വർത്തിക്കുന്നു. മുൻജന്മങ്ങളിൽ ഉണ്ടായിട്ടുള്ള അനുഭവങ്ങളെല്ലാം വാസനാരൂപമായും സ്മൃതിരൂപമായും വിജ്ഞാനമയകോശത്തിലാണ് വർത്തിക്കുന്നതു്. ഈ കോശത്തിൽ പ്രജ്ഞ വികസിക്കുന്ന അവസ്ഥയിൽ ഇവയെ ഓർമ്മിക്കാവുന്നതുമാണ്. യോഗശാസ്ത്രത്തിൽ ഈ പ്രജ്ഞയെ വികസിപ്പിച്ചു് മുൻജന്മങ്ങളിലുണ്ടായിട്ടുള്ള അനുഭവങ്ങളെ ഓർമ്മിക്കാനുള്ള മാർഗ്ഗങ്ങളും ഉപദേശിച്ചു കാണുന്നു. വീണ്ടും ജന്മം എടുക്കേണ്ട അവസരത്തിൽ, വിജ്ഞാനാത്മാവിനു നൂതനമായി ഒരു മനോമയശരീരവും ഒരു പ്രാണമയശരീരവും ഉണ്ടാകും. ഇവയ്ക്കനുസരണമായി അവന് ഒരു സ്ഥൂലശരീരവും ഉണ്ടാകും. ഈ സംഭവങ്ങളെല്ലാം നിയന്ത്രിതവും അനിവാരിതവുമായ കർമ്മനിയമമനുസരിച്ചാണ് നടക്കുന്നതു്. വീണ്ടും വീണ്ടും ജന്മം സ്വീകരിക്കുക എന്നതും വിജ്ഞാനമയകോശത്തെ ആശ്രയിച്ചിരിക്കുക എന്നതും മോക്ഷപ്രാപ്തിവരെ ഉണ്ടായിരിക്കും. മോക്ഷപ്രാപ്തിയിൽ വിജ്ഞാനമയകോശം നശിച്ചുപോകുന്നതാണ്.

19. അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം, എന്നു പറയപ്പെടുന്ന കോശങ്ങളിൽ ഉണ്ടാകുന്ന വികാരങ്ങൾ ഒന്നും തന്നെ ശുദ്ധചൈതന്യസ്വരൂപിയായ കൂടസ്ഥനെ ബാധിക്കുന്നതല്ല. ഭൌതികവികാരങ്ങൾ ഒന്നും തന്നെ ആത്മചൈതന്യത്തെ ബാധിക്കുന്നതല്ലെന്നു ഭഗവാൻ ഉപദേശിക്കുന്നു.

ഭൌതികവികാരങ്ങൾ ഒന്നും പ്രത്യഗാത്മാ എന്ന കൂടസ്ഥനെ ബാധിക്കുന്നതല്ല എന്ന പ്രതിപാദനം.

നൈനം ഛിന്ദന്തി ശസ്ത്രാണി
നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ
ന ശോഷയതി മാരുതഃ

ഗീതം II. 23. *

"ഈ ആത്മാവിനെ ശസ്ത്രങ്ങൾ ഛേദിക്കുകയില്ല; അഗ്നി ദഹിപ്പിക്കുകയില്ല; ജലം ദ്രവിപ്പിക്കുകയില്ല; വായു ഉണക്കുകയുമില്ല."

വിവരണം:—ആത്മാവ് പഞ്ചഭൂതങ്ങൾ കൊണ്ടുണ്ടായതല്ല. അന്തഃകരണവും ജ്ഞാനേന്ദ്രിയങ്ങ

* ഏനം = ഇവനെ; ശസ്ത്രാണി = ശസ്ത്രങ്ങൾ (കയ്യിൽ വച്ചുകൊണ്ടു പ്രയോഗിക്കുന്ന ആയുധങ്ങൾ, വാൾ, കഠാരി മുതലായവ;) ന ഛിന്ദന്തി = മുറിക്കുകയില്ല; ഏനം പാവകഃ; ന ദഹതി = ഇവനെ അഗ്നി ദഹിപ്പിക്കുകയില്ല; ഏനം—ആപഃ-ന-ക്ലേദയന്തി-ച = ഇവനെ ജലവും ദ്രവിപ്പിക്കുകയില്ല; മാരുതഃ-ന ശോഷയതി = വായു ശോഷിപ്പിക്കുകയില്ല.

ളും കർമ്മേന്ദ്രിയങ്ങളും സ്ഥൂലശരീരവും പഞ്ചഭൂതങ്ങളുടെ വികാരം കൊണ്ടുണ്ടായവയാണ്. ആത്മാവ് പഞ്ചഭൂതാത്മകമല്ലാത്തതിനാൽ, സ്ഥൂലമായോ സൂക്ഷ്മമായോ ഉണ്ടാകാവുന്ന യാതൊരു ഭൂതവികാരങ്ങളും ആത്മാവിനെ ബാധിക്കുന്നതല്ല.”

20. ജീവാത്മതത്വത്തിൽ ശാശ്വതവും പ്രധാനവുമായ ഭാഗം ഈശ്വരഭാവമാണ്. എന്നാൽ അത് അവിദ്യയോടു സംബന്ധപ്പെട്ടു നിൽക്കുന്നതുവരെ മനസ്സോടും, ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനം, ഘ്രാണം, എന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങളോടും ബന്ധിക്കപ്പെട്ടുതന്നെ നില്ക്കും. ഈ തത്വത്തെ താഴെ പറയുന്ന ശ്ലോകംകൊണ്ടു ഭഗവാൻ ഉപദേശിക്കുന്നു:—

ജീവാത്മാവിന്റെ പ്രധാനഭാവവും അതിന് ഇന്ദ്രിയങ്ങളോടുള്ള സംബന്ധവും.

മമൈവാംശോ ജീവലോകേ
ജീവഭൂതഃ സനാതനഃ
മനഃ ഷഷ്ഠാനീന്ദ്രിയാണി
പ്രകൃതിസ്ഥാനി കർഷതി.

ഗീത. XV. 7. *

* മമ-അംശഃ-ഏവ = എന്റെ അംശംതന്നെ; ജീവഭൂതഃ — സനാതനഃ = ജീവനായും, സനാതനനായും അതായതു നിത്യനായും ആദ്യന്തരഹിതനായും ഇരിക്കുന്നു; ജീവലോകേ = പ്രപഞ്ചത്തിൽ; പ്രകൃതിസ്ഥാനി = പ്രകൃതിയിൽ സ്ഥിതിചെയ്യുന്ന (പ്രകൃതിവികാരങ്ങളായ); മനഃഷഷ്ഠാനി — ഇന്ദ്രിയാണി = മനസ്സ് ആറാമത്തേതായുള്ള ഇന്ദ്രിയങ്ങളെ (ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനം, ഘ്രാണം എന്ന അഞ്ചു ഇന്ദ്രിയങ്ങളെയും ആറാമത്തെ ഇന്ദ്രിയമായ മനസ്സിനെയും); കർഷതി = ആകർഷിക്കുന്നു (തന്നിൽ ആകർഷിച്ചുകൊള്ളുന്നു.)

"ഈ പ്രപഞ്ചത്തിൽ ജീവാത്മാവായി പ്രകാശിക്കുന്നതു പരമാത്മാവായ എന്റെ ശാശ്വതവും ആദ്യന്തരഹിതവുമായ അംശമാകുന്നു. അതു ഈ ലോകത്തിൽ പ്രകൃതിയിൽതന്നെ സ്ഥിതി ചെയ്യുന്നതും, പ്രകൃതിവികാരങ്ങളും ആയ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും ആറാമത്തെ ഇന്ദ്രിയമായ ബുദ്ധിയേയും തന്നിൽതന്നെ ആകർഷിച്ചു ചേർത്തു കൊള്ളുകയും ചെയ്യുന്നു."

വിവരണം.—ഇവിടെ ജീവാത്മാവിനെ അംശമായി കല്പിക്കുന്നതു ഗ്രഹണസൌകര്യത്തിനു വേണ്ടിയും ഉപാധികളെ ആശ്രയിച്ചുമാകുന്നു. തത്വദൃഷ്ട്യാ നോക്കുന്നപക്ഷം കേവലചൈതന്യസ്വരൂപിയായ പരമാത്മാവിന് അംശകല്പന യോജിക്കുന്നതല്ല. ഈശ്വരചൈതന്യം സമഷ്ടി സൂക്ഷ്മതത്വമായ അഹങ്കാരത്തിൽ (അന്തഃകരണാംശമായ അഹങ്കാരമല്ല) പ്രതിഫലിക്കുമ്പോൾ, സംഖ്യയില്ലാത്ത ജീവന്മാരുടെ സ്ഫുരണമുണ്ടാകുന്നു. ഈ മാതിരി പ്രതിഫലനത്തിന് ഉപാധിയായി വരുന്ന അഹങ്കാരാംശത്തെയാണ് അവിദ്യ എന്നു പറയുന്നതു്. ഈ അവിദ്യയെ തന്നെ ആനന്ദമയകോശമെന്നും കാരണശരീരമെന്നും പറയുന്നു. ഈ ഓരോ പ്രതിബിംബങ്ങളും (അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അന്തഃകരണഭാഗമായ ബുദ്ധിയും ചേർന്നുള്ള) വിജ്ഞാനമയകോശത്താൽ ആവൃതമായിത്തീരുന്നു.

"ഈ പ്രപഞ്ചത്തിൽ ജീവാത്മാവായി പ്രകാശിക്കുന്നതു പരമാത്മാവായ എന്റെ ശാശ്വതവും ആദ്യന്തരഹിതവുമായ അംശമാകുന്നു. അതു ഈ ലോകത്തിൽ പ്രകൃതിയിൽതന്നെ സ്ഥിതിചെയ്യുന്നതും, പ്രകൃതിവികാരങ്ങളും ആയ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും ആറാമത്തെ ഇന്ദ്രിയമായ ബുദ്ധിയേയും തന്നിൽതന്നെ ആകർഷിച്ചു ചേർത്തുകൊള്ളുകയും ചെയ്യുന്നു."

വിവരണം:—ഇവിടെ ജീവാത്മാവിനെ അംശമായി കല്പിക്കുന്നതു ഗ്രഹണസൌകര്യത്തിനു വേണ്ടിയും ഉപാധികളെ ആശ്രയിച്ചുമാകുന്നു. തത്വദൃഷ്ട്യാ നോക്കുന്നപക്ഷം കേവലചൈതന്യസ്വരൂപിയായ പരമാത്മാവിന് അംശകല്പന യോജിക്കുന്നതല്ല. ഈശ്വരചൈതന്യം സമഷ്ടിസൂക്ഷ്മതത്വമായ അഹങ്കാരത്തിൽ (അന്തഃകരണാംശമായ അഹങ്കാരമല്ല) പ്രതിഫലിക്കുമ്പോൾ, സംഖ്യയില്ലാത്ത ജീവന്മാരുടെ സ്ഫുരണമുണ്ടാകുന്നു. ഈ മാതിരി പ്രതിഫലനത്തിന് ഉപാധിയായി വരുന്ന അഹങ്കാരാംശത്തെയാണ് അവിദ്യ എന്നു പറയുന്നതു്. ഈ അവിദ്യയെത്തന്നെ ആനന്ദമയകോശമെന്നും കാരണശരീരമെന്നും പറയുന്നു. ഈ ഓരോ പ്രതിബിംബഭാവവും (അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അന്തഃകരണഭാവമായ ബുദ്ധിയും ചേർന്നുള്ള) വിജ്ഞാനമയകോശത്താൽ ആവൃതമായിത്തീരുന്നു.

പുഷ്പാദികളുടെ അന്തർഭാഗത്തുനിന്നും ഗന്ധത്തെ എങ്ങിനെ ഗ്രഹിച്ചുകൊണ്ടു പോകുന്നുവൊ, അതുപോലെയാണ് ജീവനും ഇന്ദ്രിയാദികളെ ഗ്രഹിച്ചുകൊണ്ടു പോകുന്നത്."

വിവരണം:— അവിദ്യയിൽ പ്രതിബിംബിച്ചിരിക്കുന്ന ഈശ്വരാംശമായ ജീവൻ മോക്ഷം പ്രാപിക്കുന്നതുവരെ അഞ്ച് ജ്ഞാനേന്ദ്രിയങ്ങളോടും ബുദ്ധിയോടും ചേർന്നുതന്നെ നിൽക്കും. നൂതനമായ ഒരു മനോമയകോശത്തിലും ഒരു പ്രാണമയകോശത്തിലും അന്നമയകോശത്തിലും പ്രവേശിക്കുമ്പോൾ, മുൻജന്മങ്ങളിലെ വാസനകൾ കൊണ്ടു നിറഞ്ഞ ദേഹബീജങ്ങളായ ഭൂതസൂക്ഷ്മങ്ങളോടും ജ്ഞാനേന്ദ്രിയങ്ങൾ ബുദ്ധി ഇവയോടും കൂടിയാണു പ്രവേശിക്കുന്നത്. അതുപോലെ തന്നെ അവയെ ക്രമമായി വിടുമ്പോഴും, ഇവയെ ആ കോശങ്ങളിൽനിന്നും ആകർഷിച്ചു പിരിച്ചും കൊണ്ടാണു വിടുന്നത്. വിജ്ഞാനാത്മാവ് മരണസമയത്തിലും മരണാനന്തരവുമായി അന്നമയത്തേയും പ്രാണമയത്തേയും മനോമയത്തേയും വിടുമ്പോൾ, ദേഹബീജങ്ങളായ ഭൂതസൂക്ഷ്മങ്ങളെ പറ്റുത്തുകൊണ്ടാണു വിടുന്നത്. ഈ ഭൂതസൂക്ഷ്മങ്ങൾ തന്നെ മേൽ ഉണ്ടാകുന്ന നൂതനമായ മനോമയാദി ശരീരങ്ങൾക്ക് ബീജങ്ങളായി ഭവിക്കുന്നു.

22. അഞ്ചു ജ്ഞാനേന്ദ്രിയങ്ങളോടും ബുദ്ധിയോടും ചേർന്നുനിൽക്കുന്ന ഈശ്വരാംശമായ

ജീവൻ പരമാത്മചൈതന്യത്തിനും തനിക്കുമുള്ള അഭേദഭാവത്തെ അവിദ്യാനാശത്താൽ സാക്ഷാത്കരിക്കുന്നതുവരെ, ലോകത്തിൽ വീണ്ടും വീണ്ടും ജന്മങ്ങളെ സ്വീകരിക്കുകയും, സ്ഥൂലലോകത്തിലും സൂക്ഷ്മമായ മനോമയലോകത്തിലുമുള്ള വിഷയങ്ങളെ അനുഭവിക്കുകയും ചെയ്യുന്നു. ഏതുവിധത്തിൽ വിഷയങ്ങളെ ജീവൻ അനുഭവിക്കുന്നു എന്ന് താഴെ പറയുന്ന ശ്ലോകം വിവരിക്കുന്നു:—

ലോകത്തോട് ബന്ധം പത്തിക്കുന്നളവരെ ജീവാത്മാവിന്റെ അവസ്ഥ.

ശ്രോത്രം ചക്ഷുഃ സ്പർശനം ച
രസനം ഘ്രാണമേവ ച
അധിഷ്ഠായ മനശ്ചായം
വിഷയാനുപസേവതേ.

ഗീത. XV. 9. *

"അവിദ്യയാൽ ആവൃതനായ ഈ ജീവാത്മാവ് ശ്രവണേന്ദ്രിയം, ചക്ഷുരിന്ദ്രിയം, ത്വഗിന്ദ്രിയം രസനേന്ദ്രിയം, ഘ്രാണേന്ദ്രിയം, അന്തഃകരണം, ഇവയെ ആശ്രയിച്ചുംകൊണ്ട് ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, സുഖം, ദുഃഖം മുതലായ വിഷയങ്ങളെ അനുഭവിക്കുന്നു."

---

*ശ്രോത്രം = ശബ്ദം അറിയാനുള്ള ശ്രവണേന്ദ്രിയം; ചക്ഷുഃ = രൂപം അറിയാനുള്ള നേത്രേന്ദ്രിയം; സ്പർശനം = സ്പർശമറിയാനുള്ള ത്വഗിന്ദ്രിയം; രസനം = രസം അറിയാനുള്ള രസനേന്ദ്രിയം; ഘ്രാണം = ഗന്ധം അറിയാനുള്ള ഘ്രാണേന്ദ്രിയം; മനഃ ച = അന്തഃകരണത്തെയും; അധിഷ്ഠായ = ആശ്രയിച്ചുംകൊണ്ട്; അയം = ഈ ജീവാത്മാവ്; വിഷയാൻ = ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, സുഖം, ദുഃഖം മുതലായ വിഷയങ്ങളെ; ഉപസേവതേ = അനുഭവിക്കുന്നു.

വിവരണം:— വിഷയാനുഭവങ്ങളും സുഖദുഃഖാദിവികാരങ്ങളും കൂടസ്ഥനെ ബാധിക്കുന്നതല്ലെന്നും, ഇന്ദ്രിയാദികരണങ്ങൾ താനെന്നു വിചാരിക്കുന്നതിനാലാണു ബന്ധം ഉണ്ടാകുന്നതെന്നും ധരിക്കേണ്ടതാകുന്നു.

23. അവിദ്യ മുതൽ സ്ഥൂലശരീരംവരെയുള്ള ഓരോ കരണങ്ങളെ താനാണെന്നു വിചാരിച്ചും ഓരോ വിഷയങ്ങളും സുഖദുഃഖാദിവികാരങ്ങളും താനാണനുഭവിക്കുന്നതെന്നു സങ്കല്പിച്ചും, വർത്തിക്കുന്നതുവരെ ജീവാത്മാവിന്റെ വാസ്തവസ്വരൂപം അറിയാൻ സാധിക്കുന്നതല്ല എന്നു് താഴെ പറയുന്ന ശ്ലോകത്താൽ ഭഗവാൻ ഉപദേശിക്കുന്നു:—

നല്ല വിവേകികൾക്കു മാത്രമേ ജീവാത്മസ്വരൂപം അറിയാൻ സാധിക്കയുള്ളൂ.

ഉത്ക്രാമന്തം സ്ഥിതം വാപി
ഭുഞ്ജാനം വാ ഗുണാന്വിതം
വിമൂഢാ നാനുപശ്യന്തി
പശ്യന്തി ജ്ഞാനചക്ഷുഷഃ

ഗീ. XV. 10. *

---

* ഉത്ക്രാമന്തം = ഒരു ശരീരംവിട്ടു പോകുന്നവനെപ്പോലെയും; സ്ഥിതം വാ അപി = ഒരു ശരീരത്തിൽ സ്ഥിതിചെയ്യുന്നവനെപ്പോലെയും; ഭുഞ്ജാനം വാ = വിഷയാദികളെ ഭുജിക്കുന്നവനെപ്പോലെയും, ഗുണാന്വിതം = സത്വം, രജസ്സ്, തമസ്സ്, എന്ന ഗുണങ്ങളോടുകൂടി വർത്തിക്കുന്നവനെപ്പോലെയും (കാണപ്പെടുന്ന ജീവാത്മാവിന്റെ സ്വരൂപത്തെ) വിമൂഢാഃ = അജ്ഞാനത്താൽ മറയ്ക്കപ്പെട്ട ബുദ്ധിയോടുകൂടിയവർ; ന അനുപശ്യന്തി = കാണുന്നില്ല; ജ്ഞാനചക്ഷുഷഃ = ജ്ഞാനദൃഷ്ടിയോടുകൂടിയവർ; പശ്യന്തി = കാണുന്നു.

"ഒരു ശരീരംവിട്ടുപോകുന്നവനെപ്പോലേയും, ഒരു ശരീരത്തിൽ വത്തിക്കുന്നവനെപ്പോലേയും, വിഷയാദികളെഭുജിക്കുന്നവനെപ്പോലേയും, സത്വം രജസ്സ്, തമസ്സ്, എന്ന മൂന്നു ഗുണങ്ങളോടു കൂടി വത്തിക്കുന്നവനെപ്പോലേയും, കാണപ്പെടുന്ന ജീവാത്മസ്വരൂപത്തെ അജ്ഞാനത്താൽ മറയ്ക്കപ്പെട്ട ബുദ്ധിയോടുകൂടിയവർ കാണുന്നില്ല. ജ്ഞാനദൃഷ്ടിയോടുകൂടിയവർ മാത്രമേ കാണുന്നുള്ളു."

വിവരണം:— ജീവാത്മാവിൻെറ വാസ്തവസ്വരൂപം ഈശ്വരചൈതന്യമായ ബ്രഹ്മത്തിൽനിന്നും അഭിന്നമായ കൂടസ്ഥനാണ്. ശരീരാദികരണങ്ങളിൽ താദാത്മ്യത്തോടുകൂടി ജീവൻ നില്ക്കുന്നതായി സങ്കല്പിക്കുന്നവരെ, കൂടസ്ഥഭാവത്തെ അറിയാൻ സാധിക്കുന്നതല്ല. സ്ഥൂലശരീരം മുതൽ അവിദ്യവരെയുള്ള ഒരു ഉപാധിയും താനല്ലെന്നുള്ള നിശ്ചയത്തോടുകൂടി ആവൃത്തചക്ഷുസ്സായി 'ഞാൻ' എന്ന ഭാവത്തെ എല്ലാ ഉപാധികളിൽനിന്നും നീക്കാനും, സകല വികാരങ്ങളും ഇന്ദ്രിയാദികരണങ്ങൾക്കുണ്ടാകുന്നവയാണെന്ന് അറിയാനും, ആൎക്കു സാധിക്കുന്നുവോ അവനു മാത്രമേ ആത്മസാക്ഷാത്കാരം ഉണ്ടാകാനിടയുള്ളു.

24. ജീവാത്മാവിൻെറ വാസ്തവസ്വരൂപത്തെ താഴെപറയുന്ന ശ്ലോകംകൊണ്ടു ഭഗവാൻ വൎണ്ണിക്കുന്നു.

ജീവാത്മാവി ന്റെ വാസ്തവ സ്വരൂപം ശരീരം മുതൽ ബുദ്ധിവരെയുള്ള ഉപാധികളിൽനിന്നും ഭിന്നമാണെന്നുള്ള പ്രതിപാദനം.

ഇന്ദ്രിയാണി പരാണ്യാഹുഃ
ഇന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാ ബുദ്ധിഃ
യോ ബുദ്ധേഃ പരതസ്തു സഃ.

ഗീത. III. 42.

"ഇന്ദ്രിയങ്ങൾ ശരീരത്തേക്കാൾ ശ്രേഷ്ഠമാകുന്നു. ഇന്ദ്രിയങ്ങളേക്കാൾ ശ്രേഷ്ഠമാണ് മനസ്സ്. മനസ്സിനേക്കാൾ ശ്രേഷ്ഠമാണ് ബുദ്ധി. ബുദ്ധിയേക്കാൾ ശ്രേഷ്ഠമായി വർത്തിക്കുന്ന യാതൊരു ചൈതന്യവസ്തുവുണ്ടോ അതിനെയാണ് ആത്മാവെന്നറിയേണ്ടത്."

വിവരണം:— ഇന്ദ്രിയങ്ങൾ സ്ഥൂലശരീരത്തേക്കാൾ സൂക്ഷ്മവും ഇന്ദ്രിയങ്ങളിൽക്കൂടി നോക്കുന്ന പക്ഷം സ്ഥൂലശരീരം ദൃശ്യവുമാകുന്നു. അതിനാൽ ഇന്ദ്രിയങ്ങൾ സ്ഥൂലശരീരത്തേക്കാൾ ശ്രേഷ്ഠം തന്നെ. മനസ്സ് ഇന്ദ്രിയങ്ങളേക്കാൾ സൂക്ഷ്മവും, മനസ്സിൽ

---

* ഇന്ദ്രിയാണി-പരാണി-ആഹുഃ = ഇന്ദ്രിയങ്ങൾ (സ്ഥൂലശരീരത്തേക്കാൾ) ശ്രേഷ്ഠമാകുന്നെന്നു പറയപ്പെടുന്നു; ഇന്ദ്രിയേഭ്യഃ-പരം-മനഃ = ഇന്ദ്രിയങ്ങളേക്കാൾ ശ്രേഷ്ഠമാണ് മനസ്സ്; മനസഃ-തു-പരാ-ബുദ്ധിഃ = മനസ്സിനേക്കാൾ ശ്രേഷ്ഠമാണ് ബുദ്ധി; യഃ ബുദ്ധേഃ-പരതഃ-തു-സഃ = ബുദ്ധിയേക്കാൾ ശ്രേഷ്ഠമായി യാതൊരു തത്വമുണ്ടോ അതാണ് ആത്മാ.

കൂടി ഇന്ദ്രിയങ്ങളെ നിയമനം ചെയ്യാവുന്നതുമാകുന്നു. അതിനാൽ മനസ്സ് ഇന്ദ്രിയങ്ങളേക്കാൾ ശ്രേഷ്ഠം ആകുന്നു. നിശ്ചയസ്വരൂപത്തോടുകൂടിയ ബുദ്ധികൊണ്ടു മനസ്സിനെ അതിന്റെ പ്രവൃത്തിയായ സങ്കല്പവികല്പങ്ങളിൽ നിന്നും നിഗ്രഹിക്കാം. അതിനാൽ മനസ്സിനെക്കാൾ ബുദ്ധി ശ്രേഷ്ഠമാണ്. ബുദ്ധി ചേഷ്ടിക്കുന്നതു് ആത്മചൈതന്യത്തിന്റെ സാന്നിദ്ധ്യംകൊണ്ടു മാത്രമാണ്. ആത്മഭാവം സുഷുപ്തി എന്ന അവസ്ഥയിൽ അവിദ്യയിൽ ലയിച്ചു നിൽക്കുമ്പോൾ ബുദ്ധി ചേഷ്ടിക്കുന്നില്ല. അതിനാൽ ആത്മചൈതന്യമാണ് ബുദ്ധിയെക്കാൾ ശ്രേഷ്ഠമായിട്ടുള്ളതു്. ഇപ്രകാരം സ്ഥൂലശരീരം മുതൽ ബുദ്ധിവരെയുള്ള ഓരോ കരണവും ജീവാത്മാവിനുള്ള ഉപാധിയാണെന്നു ധരിച്ച്, ജീവാത്മാവിന്റെ ഏററവും ആന്തരമായുള്ള പ്രത്യഗാത്മാ എന്നും കൂടസ്ഥനെന്നും പറയപ്പെടുന്ന ഭാവത്തെ സാക്ഷാത്കരിക്കണമെന്നു ഭഗവാൻ ഉപദേശിക്കുന്നു.

25. മനുഷ്യനിൽ അടങ്ങീട്ടുള്ള കേവലചൈതന്യഭാവത്തെ അല്ലെങ്കിൽ 'ത്വം' പദത്തിന്റെ ലക്ഷ്യാർത്ഥമായ കൂടസ്ഥചൈതന്യത്തെ സ്ഥൂലശരീരം മുതൽ അവിദ്യവരെയുള്ള ഉപാധികൾക്കുണ്ടാകുന്ന വികാരങ്ങൾ ഒന്നും തന്നെ ബാധിക്കുന്നില്ല എന്നു ഭഗവാൻ താഴെപറയുന്ന ശ്ലോകംകൊണ്ടു വിവരിക്കുന്നു.:—

ജീവാത്മാവിനെ ജനനാദി ഷഡ്വികാരങ്ങളും ബാധിക്കുന്നില്ല എന്നു പ്രതിപാദനം.

ന ജായതേ മ്രിയതേ വാ കദാചി-
ന്നായം ഭൂത്വാ ഭവിതാ വാ ന
[ഭൂയഃ
അജോ നിത്യഃ ശാശ്വതോ/യം പു-
[രാണോ
ന ഹന്യതേ ഹന്യമാനേ ശരീ-
[രേ.

ഗീത. II. 20.*

"ജീവാത്മാവിൻെറ വാസ്തവസ്വഭാവമായ കൂടസ്ഥൻ അല്ലെങ്കിൽ പ്രത്യഗാത്മാ ഒരിക്കലും ജനിക്കുന്നില്ല; ഒരിക്കലും മരിക്കുന്നുമില്ല; ഒരിക്കൽ ഉണ്ടായി പിന്നീട് ഇല്ലാതെയാവുകയോ, ഒരിക്കൽ ഇല്ലാതെയായി പിന്നിട്ട ഉണ്ടാവുകയോ ചെയ്യുന്നില്ല; ഈ ആത്മാവ് ജനനമില്ലാത്തവനും, നിത്യനും, ശാശ്വതനും, പുരാണനും, ഈ ശരീരം നശിച്ചാലും താൻ നശിക്കാത്തവനുമാകുന്നു."

* ന-ജായതേ = ജനിക്കുന്നില്ല; ന മ്രിയതേ = മരിക്കുന്നുമില്ല; കദാചിത് = ഒരിക്കലും; ന-അയം-ഭൂത്വാ-ഭവിതാ-വാ-ന ഭൂയഃ = ഒരിക്കൽ ഉണ്ടായി, പിന്നിട്ട ഇല്ലാതെയാവുകയോ, ഒരിക്കൽ ഇല്ലാതെയായി, പിന്നീട്ട് ഉണ്ടാവുകയോ ചെയ്യുന്നില്ല; അജഃ = ജനനമില്ലാത്തവൻ; നിത്യഃ = എന്നും ഒരേ രൂപത്തിൽ ഇരിക്കുന്നവൻ; ശാശ്വതഃ = ഒരുകാലത്തും കൂടുതൽ കുറവില്ലാത്തവൻ; പുരാണഃ = യാതൊരു പരിണാമവും പ്രാപിക്കാത്ത അനാദിയായുള്ളവൻ; ന-ഹന്യതേ-ഹന്യമാനേ-ശരീരേ = ശരീരം നശിച്ചാലും അവൻ നശിക്കുന്നില്ല.

വിവരണം:—ജനിക്കുക, വത്തിക്കുക, വർദ്ധിക്കുക, പരിണമിക്കുക, ക്ഷയിക്കുക, നശിക്കുക ഇവയെ ആറു വികാരങ്ങളെന്നു പറയുന്നു. പഞ്ചഭൂതവികാരങ്ങളായ സകല പദാൎത്ഥങ്ങളിലും ഈ വികാരങ്ങൾ ഉണ്ടാകുന്നുണ്ടു്. ആത്മാവു് പഞ്ചഭൂതങ്ങൾക്കും അവയുടെ ആദികാരണമായ മൂലപ്രകൃതിക്കും അതീതമായി വത്തിക്കുന്നതിനാൽ, ആത്മാവിനെ ഈ വികാരങ്ങൾ ബാധിക്കുന്നില്ല. ഈ വികാരങ്ങൾ തനിക്കില്ലെന്നും, ഈ വികാരങ്ങൾക്കു വിഷയമായ അവിദ്യ മുതൽ സ്ഥൂലശരീരം വരെയുള്ള ഉപാധികൾ താനല്ലെന്നും ധരിച്ചു്, കൂടസ്ഥൻ എന്ന പ്രത്യഗാത്മാവിനെ സാക്ഷാത്കരിക്കണമെന്നാണു് ഈ ശ്ലോകത്താൽ ഭഗവാൻ ഉപദേശിക്കുന്നതു്. ഈ തത്വത്തെത്തന്നെ കഠോപനിഷത്തിൽ താഴെപറയുന്ന ശ്ലോകത്താൽ യമധൎമ്മൻ നചികേതസ്സിനു് ഉപദേശിച്ചിട്ടുള്ളതായി പറഞ്ഞിരിക്കുന്നു. *

ദൃഗ്രൂപനായി അല്ലെങ്കിൽ അറിവുതന്നെ തന്റെ സ്വരൂപമായി വർത്തിക്കുന്ന ആത്മാവു ഒരിക്കലും ഒരു കാരണത്താലും ജനിക്കുകയാകട്ടെ, മരിക്കുകയാകട്ടെ ചെയ്യുന്നില്ല. ജനനമില്ലാത്തവ

---

*ന ജായതേ മ്രിയതേ വാ വിപശ്ചി
ന്നായം കുതശ്ചിന്ന ബഭൂവ കശ്ചിത്
അജോ നിത്യഃ ശാശ്വതോഽയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ.

ക. ഉ. I. 2. 18

നായും, നിത്യനായും, ശാശ്വതനായും, പുരാണ നായും, ശരീരം നശിക്കുമ്പോഴും താൻ നശിക്കാത്ത വനായും, അവൻ വർത്തിക്കുന്നു."

ഈ ആത്മഭാവത്തെ ശ്രീശങ്കരാചാര്യർ വിവേകചൂഡാമണിയിലും സർവ്വവേദാന്തസിദ്ധാന്ത സംഗ്രഹത്തിലും താഴെപ്പറയുന്ന പ്രകാരം വർണ്ണി ച്ചിരിക്കുന്നു.

"സ്വസ്വരൂപംകൊണ്ടു നിത്യനായും, ഞാൻ എന്നവ്യവഹാരത്തിന് ആശ്രയമായും, ഒരു ചൈ തന്യഭാവം ഉണ്ട്. അവൻ ജാഗ്രത്, സ്വപ്നം, സുഷുപ്തി, എന്ന മൂന്നവസ്ഥകൾക്കും സാക്ഷിയും, അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാന മയം, ആനന്ദമയം, എന്നു പറയപ്പെടുന്ന അഞ്ചു കോശങ്ങളിൽ നിന്ന് വ്യതിരിക്തനുമാകുന്നു."*

"നീ ഈ ദേഹമല്ല; ഈ പ്രാണനുമല്ല; ഇ ന്ദ്രിയസമൂഹങ്ങളും നീയല്ല; മനസ്സ്, ബുദ്ധി, അഹ ങ്കാരം, ഇവയും നീയല്ല. ഹേ! വിദ്വൻ. ഇവയുടെ സംഘാതവും(ഒന്നിച്ചുചേർന്നുള്ളനിലയും) നീയല്ല.

---

* അസ്തി കശ്ചിത് സ്വയം നിത്യ-
മഹം പ്രത്യയലംബനഃ ।
അവസ്ഥാത്രയസാക്ഷീ സൻ
പഞ്ചകോശവിലക്ഷണഃ

വി. ചൂ. 127.

നിഷ്കളങ്കമായും, ഇവയ്ക്കെല്ലാം സാക്ഷിയായും ശോഭിക്കുന്ന യാതൊരു തത്വമുണ്ടോ, അതാണു നീ എന്നു ധരിച്ചാലും.''*

കൂടസ്ഥനെസാക്ഷാത്കരിക്കാനുള്ള മാർഗ്ഗം.

26. ഇപ്രകാരം "തത്വമസി" എന്ന മഹാവാക്യത്തിലുള്ള 'ത്വം' എന്ന പദത്തിന്റെ ലക്ഷ്യാർത്ഥമായി കൂടസ്ഥനെന്നും, പ്രത്യഗാത്മാ എന്നും പറയപ്പെടുന്ന ആത്മഭാവത്തെ യുക്തിപൂർവ്വം ആലോചിച്ചു ബുദ്ധികൊണ്ടു ഗ്രഹിക്കുന്നതിനു സാധാരണവിവേകമുള്ള ആർക്കും തന്നെ സാധിക്കുന്നതാണ്. എന്നാൽ ഈ കൂടസ്ഥഭാവം അനുഭവവേദ്യമായിത്തീരണമെങ്കിൽ, ബുദ്ധികൊണ്ടുള്ള ഗ്രഹണം മാത്രംപോരാ. വേദാന്തഗ്രന്ഥങ്ങളും പഠിക്കുന്ന ചിലർ ഈ തത്വത്തെ ബുദ്ധികൊണ്ടുഗ്രഹിച്ചാൽ മതിയെന്നും അതിൽ കൂടുതലായി യാതൊന്നും ചെയ്യേണ്ടതില്ലെന്നും, വിചാരിക്കുന്നു. എന്നാൽ നിരന്തരമായ അഭ്യാസവും, അത്യന്തം പരിശുദ്ധമായ ജീവിതവും, കൂടാതെ കൂടസ്ഥൻ എന്നും പ്രത്യഗാത്മാ എന്നും പറയപ്പെ

* നഹി ത്വം ദേഹോഽസി പ്രതിഭവതി നാക്ഷാണി കരണം
മനോ വാ ബുദ്ധിർവാ ക്വചിദപി തഥാഹംകൃതിരപി
ന ചൈഷാം സംഘാതസ്ത്വമു ഭവതി വിദ്വൻ ശൃണു പരം
യദേതേഷാം സാക്ഷിസ്ഫുരണമമലം തത്വമസി ഹി.
സ. വേ. സി. സം. 773.

ട്ടന്ന പരിശുദ്ധമായ ആത്മഭാവം അനുഭവവേദ്യ
മായിത്തീരുന്നതല്ല. സൽക്കർമ്മങ്ങളിൽ നിരന്തര
മായി ശ്രദ്ധയോടുകൂടി പ്രവർത്തിക്കുന്നവൎക്ക മാത്ര
മേ ബുദ്ധി ശുദ്ധമായിത്തീരുകയുള്ളൂ. അത്യന്തം പ
രിശുദ്ധമായിത്തീൎന്നബുദ്ധികൊണ്ടുള്ള ദൃഢവിചാ
രണയാൽ, ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മന
സ്സ്, ബുദ്ധി, ഇവകൾ താനല്ലെന്നു നിശ്ചയിച്ചും,
വികാരപരമായും വിചാരപരമായും പ്രവർത്തിക്കു
ന്ന അന്തഃകരണത്തെ ശരിയായി നിയന്ത്രിച്ചും,
താൻ എന്ന ഭാവത്തെ അന്തർമുഖമായി വിട്ടു,
ശരീരം മുതൽ ബുദ്ധിവരെയുള്ള ഭാവങ്ങളിൽ നിന്നും
മാററി, ഇവയെല്ലാം അതീതമായി വർത്തിക്കുന്ന
ആത്മഭാവത്തിൽ ഉറപ്പിക്കുന്നവൎക്ക മാത്രമേ. 'ത്വം'
പദത്തിൻെറ ലക്ഷ്യാൎത്ഥമായ പ്രത്യഗാത്മഭാവ
ത്തെ സാക്ഷാത്കരിക്കാൻ സാധിക്കുകയുള്ളൂ.

---

# ഗീതാർത്ഥസംഗ്രഹം.

## നാലാം അദ്ധ്യായം.

### കർമ്മവും കർമ്മയോഗവും.

കർമ്മയോഗിയുടെ ജീവിതമാതൃക.

1. ശ്രീരാമൻ, ജനകൻ, ഭീഷ്മർ മുതലായവർ നയിച്ചതായ ഉത്തമജീവിതത്തെയാണ് ജീവിതമാതൃകയായി ഭഗവദ്ഗീത കരുതുന്നതെന്ന് ഗീത പഠിക്കുന്നവരോരോരുത്തരും ഓർമ്മിക്കേണ്ടതാണ്. അവർ ഓരോരുത്തരുടേയും ജീവിതം സത്കർമ്മങ്ങൾകൊണ്ടു സമ്പൂർണ്ണമായിരുന്നു എന്നുതന്നെ കാണാം. അവർ നയിച്ചതായ ഉത്തമജീവിതത്തിൽ ഉത്തമമായ ഭക്തി, പരിപൂർണ്ണമായ ജ്ഞാനം, ദൃഢമായ നിസ്സംഗത്വത്തോടുകൂടിയ സത്കർമ്മനിഷ്ഠ, ഇവ തെളിവായി പ്രകാശിക്കുന്നുണ്ട്.

ഉന്നതമായ ജ്ഞാനം.

2. സത്സ്വരൂപമെന്നും ചിത്സ്വരൂപമെന്നും ആനന്ദസ്വരൂപമെന്നും സർവ്വത്തിനും ആദികാരണമെന്നും വേദങ്ങൾ ഘോഷിക്കുന്ന പരബ്രഹ്മവസ്തുവിന്റേയും ജീവാത്മാവിന്റേയും ഐക്യത്തെ സാക്ഷാത്കരിക്കുകയാണ് ഉന്നതമായ ജ്ഞാനമെന്നു പറയപ്പെടുന്നത്.

മനുഷ്യനിലുള്ള ശാശ്വതവും പാരമാർത്ഥികവുമായ തത്വം, പ്രത്യഗാത്മാ എന്നും കൂടസ്ഥനെന്നും പറയപ്പെടുന്ന കേവലചൈതന്യം മാത്രമാണ്. ഈ ശുദ്ധചൈതന്യഭാവം അതിന്റെ ഉപാധികളായിക്കാണപ്പെടുന്ന അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന കോശങ്ങളാൽ ബന്ധിക്കപ്പെടുന്നില്ല എന്നും, അവയിൽ നിന്നും വിലക്ഷണവും, ജാഗ്രത്, സ്വപ്നം, സുഷുപ്തി, എന്ന മൂന്നവസ്ഥകളിൽ നിന്നും അതീതവുമായി വർത്തിക്കുന്ന തുരീയചൈതന്യമാണെന്നും, കഴിഞ്ഞ അദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ഈ കൂടസ്ഥദർശനമാണ് ജീവബ്രഹ്മൈക്യംസാക്ഷാത്കരിക്കുന്നതിനു മുമ്പായി ഓരോ സാധകനും ഉണ്ടാകേണ്ടത്.

പ്രജ്ഞാമയം.

3. സ്ഥൂലസൂക്ഷ്മശരീരങ്ങളെയോ കാരണശരീരത്തെയോ ബാധിക്കുന്നതായ ജനനം, മരണം, മുതലായ യാതൊരു വികാരങ്ങളും മനുഷ്യന്റെ കൂടസ്ഥൻ എന്ന നിലയെ ബാധിക്കുന്നില്ല. എന്നാലും കൂടസ്ഥൻ എന്നു പറയപ്പെടുന്ന പ്രത്യഗാത്മാവ്, സൃഷ്ടിയുടെ ആരംഭത്തിൽ അവിദ്യാംശങ്ങളിൽ പ്രതിബിംബിച്ചു അനേകം പ്രാജ്ഞാത്മാക്കളായി ഭവിക്കുമ്പോഴും, ആത്മപ്രജ്ഞ ഒട്ടും തന്നെ പ്രകാശിക്കുന്നില്ല. അവിദ്യാപ്രതിബിം

ബനായ കൂടസ്ഥന്റെ പിന്നീടുള്ള ഗതിയിൽ അതു പ്രകൃതിവികാരങ്ങളായ സ്ഥൂലവും സൂക്ഷ്മവു മായുള്ള പദാൎത്ഥംകൊണ്ട് ആവൃതമായിപ്പോകുന്നു. ഈ സ്വഭാവത്താലും ഈശ്വരേച്ഛയുടെ അചിന്ത്യ ശക്തിയാലും അവിദ്യാപ്രതിബിംബന്മാരായ ജീവ ന്മാരെല്ലാം, പ്രകൃതിവികാരങ്ങളായ സൂക്ഷ്മപദാ ൎത്ഥങ്ങളെക്കൊണ്ടും സ്ഥൂലപദാൎത്ഥങ്ങളെക്കൊ ണ്ടും മൂടപ്പെട്ടവരായി ഭവിക്കുകയും, ക്രമേണ അചേതനധാതുവൎഗ്ഗങ്ങൾ എന്നു പറയപ്പെടുന്ന കല്ലു, മണ്ണ് മതലായവയുടെ അവസ്ഥ പ്രാപി ക്കുകയും ചെയ്യുന്നു.

4. ഇപ്രകാരം ജീവന്മാർ അചേതനധാതു വൎഗ്ഗത്തിന്റെ നിലയെ പ്രാപിച്ച്, വളരെക്കാലം കൊണ്ട് ആ നിലയിൽനിന്നും കിട്ടേണ്ടതായ പ്ര ജ്ഞാസ്ഫുരണം അവൎക്ക് പൂൎത്തിയാകുമ്പോൾ, സസ്യവൎഗ്ഗമായിത്തീരുന്നു. അചേതനധാതുവൎഗ്ഗങ്ങ ളിൽക്കൂടിയുള്ള പ്രജ്ഞാസ്ഫുരണത്തെക്കാൾ കൂടു തൽ പ്രജ്ഞാസ്ഫുരണം സസ്യവൎഗ്ഗത്തിൽ കാണു ന്നുണ്ട്. അചേതനധാതുവൎഗ്ഗത്തിൽ ജീവന്മാൎക്ക് ആകൎഷണശക്തി, വികൎഷണശക്തി എന്ന രണ്ടു ശക്തിസ്ഫുരണങ്ങൾക്കു വിധേയമായാണു പ്രജ്ഞാ വികാസം നടക്കുന്നത്. സസ്യവൎഗ്ഗത്തിൽ അനുകൂ ലഭാവങ്ങൾകൊണ്ടു പുഷ്ടിയെ പ്രാപിക്കുക, പ്രതി കൂലഭാവങ്ങൾകൊണ്ടു ക്ഷയിക്കുക, എന്ന അനു

ഭവം ഉള്ളതായിക്കാണാം. അനേകവിധത്തിലുള്ള വൃക്ഷലതാദികൾ സസ്യവർഗ്ഗത്തിലുൾപ്പെടുന്നുണ്ടു്. അതിൽക്കൂടിയുള്ള വികാസം പൂർത്തിയാകുമ്പോൾ, ജീവന്മാർ മൃഗവർഗ്ഗത്തിൽ പ്രവേശിക്കുന്നു സസ്യവർഗ്ഗത്തിലുള്ളതിനേക്കാൾ പ്രജ്ഞാസ്ഫുരണം മൃഗവർഗ്ഗത്തിൽ കാണുന്നുണ്ടു്. ഇപ്രകാരമുള്ള കൂടുതൽ പ്രജ്ഞാസ്ഫുരണംകൊണ്ടാണു് മൃഗങ്ങൾ സുഖദുഃഖങ്ങളേയും അവയ്ക്കുള്ള കാരണങ്ങളേയും അറിഞ്ഞു് സുഖത്തെ ആശിക്കുകയും, ദുഃഖത്തെ വെറുക്കുകയും ചെയ്യുന്നതു്. മൃഗവർഗ്ഗത്തിൽക്കൂടി കിട്ടാവുന്നതും കിട്ടേണ്ടതുമായ വികാസം സിദ്ധിച്ചതിരുമ്പോൾ, ജീവന്മാർ മനുഷ്യവർഗ്ഗത്തിൽ പ്രവേശിക്കുന്നു മനുഷ്യവർഗ്ഗത്തിൽ ഉൾപ്പെട്ടവരായ നാം ഓരോരുത്തർക്കും പിന്നിലായി അചേതനധാതുവർഗ്ഗം, സസ്യവർഗ്ഗം, മൃഗവർഗ്ഗം, എന്ന വർഗ്ഗങ്ങളിൽനിന്നും പലപ്രകാരത്തിൽ സിദ്ധിച്ചിട്ടുള്ള സംസ്കാരവും അനുഭവങ്ങളും കൂടാതെ, മനുഷ്യവർഗ്ഗത്തിൽ തന്നെ പലവിധം ജന്മങ്ങളിൽക്കൂടി സിദ്ധിച്ചിട്ടുള്ള അനുഭവങ്ങളും സംസ്കാരവും ഉണ്ടു്.

വേദങ്ങളുടെ ഭാഷ്യകർത്താവായ ശ്രീസായനാചാര്യർ ഐതരേയബ്രാഹ്മണഭാഷ്യത്തിൽ താഴെ പറയുന്നപ്രകാരം പറഞ്ഞിരിക്കുന്നു:—

"സർവ്വപദാർത്ഥങ്ങളും സച്ചിദാനന്ദസ്വരൂപിയായി സർവ്വജഗത്തിനും കാരണമായിരിക്കുന്ന പരമാത്മാവിന്റെ കാര്യഭാവങ്ങളാകയാൽ. അവയെല്ലാം പരമാത്മാവിന്റെ ആവിർഭാവത്തിനുള്ള ഉപാധികളാകുന്നു. അവയിൽ അചേതനപദാർത്ഥങ്ങളായ മണ്ണ്, കല്ല് മുതലായവയിൽ പരമാത്മാവിന്റെ സദ്ഭാവം മാത്രമേ ആവിർഭവിച്ചുകാണുന്നുള്ളൂ. അവയിൽ ആത്മാവ് ജീവഭാവം പ്രാപിച്ചുകാണുന്നില്ല. ഓഷധികൾ വൃക്ഷങ്ങൾ മുതലായ രൂപത്തിൽ വർത്തിക്കുന്ന സ്ഥാവരങ്ങളായ ജീവഭാവങ്ങളും ശ്വാസരൂപത്തിൽ പ്രാണനെ ധരിക്കുന്നവയായ ജംഗമങ്ങളായ ജീവരൂപങ്ങളും പരമാത്മാവിന്റെ കൂടുതൽ ആവിർഭാവത്തിനുതകുന്ന സ്ഥാനങ്ങളാകുന്നു." *

5. പരമാത്മാവിന്റെ ഏറ്റവും താണതരത്തിലുള്ള ആവിർഭാവസ്ഥാനമായ അചേതനധാതുവർഗ്ഗം മുതൽ, പരിപൂർണ്ണ ആവിർഭാവ

* സച്ചിദാനന്ദരൂപസ്യ ജഗത്കാരണസ്യ പരമാത്മനഃ കാര്യഭൂതാഃ സർവ്വേഽപി പദാർത്ഥാഃ ആവിർഭാവോപാധയഃ തത്ര അചേതനേഷു മൃത്പാഷാണാദിഷു സത്താമാത്രമാവിർഭവതി, ന ചാത്മനോ ജീവരൂപിത്വം, യേ തു ഓഷധിവനസ്പതയോ ജീവരൂപാഃ സ്ഥാവരാഃ യേ ച ശ്വാസരൂപപ്രാണധാരിണോ ജീവരൂപാഃ ജംഗമാഃ തേ ഉഭയേ അധികതരാവിർഭാവസ്ഥാനം ഇതി —

ഐ. ബ്രാ. 2. 3. 2.

സ്ഥാനമായ മാതൃകാജീവിതം പ്രാപിക്കുന്നതുവരെ നടക്കുന്നതായ ജീവപരിണാമത്തെ പരിശോധിക്കുന്ന പക്ഷം, ഒരു മഹത്തായ നിയമം അതിനെ ഭരിക്കുന്നതായി കാണാം. ഇതിനെയാണ് കർമ്മനിയമം എന്നു പറയുന്നത്. ഇതിനെ കാര്യകാരണനിയമമെന്നും പറയാറുണ്ട്. പുനർജന്മമെന്നത് ഈ മഹാനിയമത്തിന്റെ ഒരു രൂപഭേദം മാത്രമാണ്. യജ്ഞങ്ങളെ സംബന്ധിച്ച നിയമവും ഈ മഹാനിയമത്തിന്റെ ഒരു വകഭേദം തന്നെ. ഈ നിയമത്തെ മഹാഭാരതത്തിലെ ശാന്തിപർവ്വത്തിൽ താഴെ പറയുന്ന പ്രകാരം വിവരിച്ചിരിക്കുന്നു:—

"ഫലേച്ഛയോടും കർമ്മഫലത്തിൽ അത്യാസക്തിയോടും കൂടി ഒരുവൻ ഏതേതു പ്രവൃത്തികൾ ആചരിക്കുന്നുവോ, അതാതിന്റെ ഫലത്തെ ശുഭമായാലും, അശുഭമായാലും, അവൻ ത്രിഗുണങ്ങളോടുകൂടി അവകളാൽ പ്രേരിതനായിരിക്കുന്നതിനാൽ, അനുഭവിക്കുന്നു. ഒഴുക്കിന് എതിരായി മേല്പോട്ടുപോകുന്ന മത്സ്യത്തിനു കീഴ്പോട്ടൊഴുകുന്ന ഒഴുക്കു വിപരീതമായിരിക്കുന്നതുപോലെയും അതു മുഴുവനേയും കടന്നു പോകേണ്ടതായിരിക്കുന്നതുപോലെയും, പൂർവ്വകൃതമായിരിക്കുന്ന കർമ്മങ്ങൾ മനുഷ്യനു വിപരീതമായും അനുഭവിച്ചു തീരേണ്ടതായും ഭവിക്കുന്നു. ശരീരവർത്തിയായിരിക്കുന്ന

ആത്മാവ് ശുഭകൎമ്മങ്ങളുടെ ഫലമായി സുഖം അനുഭവിക്കുമ്പോൾ സന്തോഷിക്കുകയും, ദുഷ്കൃതങ്ങളുടെ ഫലമായി കഷ്ടത അനുഭവിക്കുമ്പോൾ ദുഃഖിക്കുകയും ചെയ്യുന്നു." *

കൎമ്മനിയമത്തിന്റെ വ്യാപ്തി.

6. കൎമ്മനിയമമെന്നും കാൎയ്യകാരണനിയമമെന്നും പറയപ്പെടുന്ന ഈ മഹത്തായ നിയമവും, അതിനാൽ നിയന്ത്രിതമായ പുനൎജ്ജന്മനിയമവും, അനുസരിച്ചാണ് അചേതനധാതുവൎഗ്ഗം, സസ്യവൎഗ്ഗം, മൃഗവൎഗ്ഗം, മനുഷ്യവൎഗ്ഗം, എന്ന് പറയപ്പെടുന്ന വിവിധവൎഗ്ഗങ്ങളിൽ കൂടി ജീവവികാസം നടക്കുന്നത്. ചെറുതായോ, വലുതായോ, സ്ഥൂലമായോ സൂക്ഷ്മമായോ, ഉള്ള ഏതു ഭാവങ്ങളെ നോക്കിയാലും ഈ മഹാനിയമത്തിനു വിധേയമല്ലാത്ത ഒന്നുംതന്നെ ഈ പ്രപഞ്ചത്തിൽ കാണുകയില്ല. അണുജീവികൾ മുതൽ പരി

---

* യഥാ യഥാ കൎമ്മഗുണം ഫലാൎത്ഥീ
കരോത്യയം കൎമ്മഫലേ നിവിഷ്ടഃ
തഥാ തഥായം ഗുണസമ്പ്രയുക്തഃ
ശുഭാശുഭം കൎമ്മഫലം ഭുനക്തി
മത്സ്യോ യഥാ സ്രോത ഇവാഭിപാതി
തഥാകൃതം പൂൎവ്വമുപൈതി കൎമ്മ
ശുഭേ ത്വസൗ തുഷ്യതി ദുഷ്കൃതേ തു,
ന തുഷ്യതേ വൈ പരമഃ ശരീരീ.

ശാന്തിപൎവ്വം. അ. 199. ശ്ലോ. 24 & 25.

പൂൎണ്ണത പ്രാപിച്ചവരായ ഉത്തമജീവികൾ വരെയുള്ള സകല ജീവന്മാരേയും, പരമാണു മുതൽ ബ്രഹ്മാണ്ഡം വരെയുള്ള സകലഭാവങ്ങളേയും— അവ ഏതു ഘട്ടത്തിൽ നില്ക്കുന്നു എങ്കിലും—അവ എല്ലാവററിനേയും ഈ മഹാനിയമമാണു് ഭരിക്കുന്നതു്.

കൎമ്മം.

7. 'കൃ' എന്ന ധാതുവിൽ നിന്നും ഉത്ഭവിച്ചതാണു് "കൎമ്മം" എന്ന പദം. സാധാരണയായി നമ്മുടെ കായികവും, വാചികവും, മാനസികവുമായ സകലപ്രവൃത്തികളും കൎമ്മം എന്ന പദത്തിൽ ഉൾപ്പെടുന്നു. ഈ പ്രവൃത്തികളിൽ നിന്നും സ്ഥൂലശരീരത്തേയും ഇന്ദ്രിയങ്ങളേയും അന്തഃകരണത്തിന്റെ വിവിധഭാവങ്ങളേയും നിരോധിച്ചു നിറുത്തുന്നതും കൎമ്മം തന്നെ. കായികപ്രവൃത്തികളെ മാത്രം നോക്കുന്നപക്ഷം, ശ്വാസോച്ഛ്വാസം ചെയ്യുക, ആഹാരസാധനങ്ങൾ ഭക്ഷിക്കുക, പാനീയപദാൎത്ഥങ്ങൾ ഉൾക്കൊള്ളുക, ഭക്ഷിച്ച പദാൎത്ഥങ്ങളെ ദഹിപ്പിച്ചു വിവിധധാതുക്കളായി പിരിച്ചുകൊള്ളുക, ശരീരത്തിലുള്ള വിവിധസിരകളിൽ കൂടി രക്തം പ്രവഹിച്ചു ചുററിവരിക മുതലായി, ശരീരത്തിൽ ഉള്ള സകലവികാരങ്ങളും കൎമ്മത്തിലുൾപ്പെടുന്നു. ഓരോരുത്തരും തന്നിലും, തന്റെ ചുററും സ്ഥിതിചെയ്യുന്ന പദാൎത്ഥങ്ങളിലും, പല പടി

കളിലായി നില്ക്കുന്ന ജീവികളിലും, വരുത്തിവയ്ക്കുന്ന വിവിധവികാരങ്ങളും കർമ്മം തന്നെ.

8. സദ്ഭാവം, ചിദ്ഭാവം, ആനന്ദഭാവം എന്നു പറയപ്പെടുന്ന മൂന്നു ലക്ഷണങ്ങളും സർവ്വത്തിനും ആദികാരണമായുള്ള ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണങ്ങളാകുന്നു. ഈ മൂന്നു ഭാവങ്ങളിൽ ആനന്ദഭാവം ഇച്ഛാശക്തിയായും ചിദ്ഭാവം ജ്ഞാനശക്തിയായും സദ്ഭാവം ക്രിയാശക്തിയായും, ഈശ്വരനിൽ പ്രത്യക്ഷമാകുന്നു. ഓരോ ജീവന്റേയും പാരമാത്ഥികനിലയിൽ കൂടി ഈ മൂന്നു ശക്തികളും സ്ഫുരിക്കുന്നുണ്ട്. പ്രത്യഗാത്മാവിന്റെ വിവിധഭാവങ്ങളായ വിജ്ഞാനാത്മാ, മന ആത്മാ, പ്രാണാത്മാ, ഭൂതാത്മാ, എന്നു താണനിലകളിലുള്ള പ്രജ്ഞകളിൽ കൂടി ഈ ശക്തികൾ സ്ഫുരിക്കുന്നതാണ്, ആഗ്രഹം, ചിന്ത, പ്രവൃത്തി, എന്നു മൂന്നു രൂപത്തില പ്രത്യക്ഷമാകുന്നതു. ആഗ്രഹം, ചിന്താശക്തി, പ്രവൎത്തിക്കാനുള്ള ശക്തി, ഇവ മൂന്നും ഇച്ഛാജ്ഞാനക്രിയാശക്തികളുടെ ബീജരൂപം മാത്രമാകുന്നു.

ഓരോകർമ്മത്തിന്റേയും മൂന്നുരൂപത്തിലുള്ള സ്ഥിതി.

9. നമ്മുടെ സകലവിധ കായികപ്രവൃത്തികൾക്കും അധിഷ്ഠാനമായിനില്ക്കുന്നവ, മനോവൃത്തി

ആഗ്രഹം, ചിന്ത, പ്രവൃത്തി, ഇവയുടെ പരസ്പരസംബന്ധം.

കളായ ആഗ്രഹം, ചിന്ത ഇവകളാകുന്നു. ആഗ്രഹവും ചിന്തയും അവയുടെ ബഹിഃസ്ഫുരണമായ കായികപ്രവൃത്തിയും, നിശ്ചിതമായ നിയമങ്ങൾക്കു വിധേയമായിട്ടാണു പ്രവർത്തിക്കുന്നതു. സാധാരണമായി കായികമായ സകല പ്രവൃത്തികൾക്കും അധിഷ്ഠാനമായി ചിന്ത അല്ലെങ്കിൽ വിചാരമുണ്ടായിരിക്കും. സകല വിചാരങ്ങൾക്കും അധിഷ്ഠാനമായി ആഗ്രഹം ഉണ്ടായിരിക്കും. ഈ തത്വത്തെ ബൃഹദാരണ്യകോപനിഷത്തിൽ താഴെ പറയുന്ന പ്രകാരം വിവരിക്കുന്നു:—

"ബന്ധമോക്ഷശാസ്ത്രകുശലന്മാർ പറയുന്നതു് പുരുഷൻ ആശാസ്വരൂപനെന്നാണ്. അവന്റെ ആശ, കാമം, ഇവ ഏതു പ്രകാരത്തിലോ, അതിനെ ആശ്രയിച്ചു അവന്റെ വിചാരവും നിൽക്കും. അവൻ ഏതു പ്രകാരം വിചാരിക്കുന്നുവോ, അപ്രകാരം തന്നെ, പ്രവർത്തിക്കുകയും ചെയ്യും. അവന്റെ പ്രവൃത്തിക്കനുസരണമായി അവൻ ഉൽക്കർഷത്തെ പ്രാപിക്കുകയും ചെയ്യും."*

ഈ മന്ത്രത്തിന്റെ ഭാഷ്യത്തിൽ "അസ്യ സംസാരിത്വേ കാമ ഏവ ഹേതുഃ" "പുരുഷൻ അല്ലെങ്കിൽ ജീവൻ ജനനമരണരൂപമായി വർത്തിക്കുന്ന

* അഥോ ഖല്വാഹുഃ കാമമയ ഏവായം പുരുഷ ഇതി സ യഥാകാമോ ഭവതി തത്ക്രതുർഭവതി യത്ക്രതുർഭവതി തത്കർമ്മ കുരുതേ യത് കർമ്മ കുരുതേ തദഭിസമ്പദ്യതേ

ബൃ. ഉ. IV. 4-5.

സംസാരത്തിൽ സ്ഥിതിചെയ്യാൻ കാരണം കാമം, ആശ, ഇവ ആകുന്നു.'' എന്നു ശ്രീശങ്കരാചാര്യർ പറഞ്ഞിരിക്കുന്നു.

ആഗ്രഹം എന്നത് അതിന്റെ വിഷയങ്ങൾ വർത്തിക്കുന്ന സ്ഥാനത്തിലേക്ക് മനുഷ്യനെ ആനയിക്കും. ഓരോ മനുഷ്യന്റെ ഭാവിപ്രവൃത്തിയേയും അനുഭവത്തേയും അവന്റെ ആഗ്രഹങ്ങൾ സൂചിപ്പിക്കുന്നു. ഈ തത്വത്തെ തന്നെ ഛാന്ദോഗ്യോപനിഷത്ത് താഴെ പറയുന്നപ്രകാരം വിവരിച്ചിരിക്കുന്നു..

''പുരുഷൻ ചിന്താമയനാകുന്നു. ഈ ലോകത്തിൽ ഒരുവന്റെ ചിന്താഗതി ഏതുപ്രകാരമിരിക്കുന്നുവോ അതനുസരിച്ചുള്ള അവസ്ഥയെ അവൻ ഭാവിയിൽ പ്രാപിക്കും''*

''പുരുഷൻ ആശാസ്വരൂപനാകുന്നു'', ''പുരുഷൻ ചിന്താസ്വരൂപനാകുന്നു'', എന്ന രണ്ടുവാക്യങ്ങളും മനുഷ്യവർഗ്ഗത്തിൽ കൂടിയുള്ള പ്രജ്ഞാവികാസത്തിന്റെ രണ്ടുപടികളെയാണു കാണിക്കുന്നതു. താണതരത്തിലുള്ള മനുഷ്യരിൽ അവരുടെ ചിന്തകളേയും പ്രവൃത്തികളേയും രൂപീകരിക്കു

* അഥ ഖലു ക്രതുമയഃ പുരുഷോ
യഥാ ക്രതുരസ്മിൻ ലോകേ ഭവതി
തഥേതഃ പ്രേത്യ ഭവതി

ഛാ-ഉ-III. 14-1.

ന്നു് അവരുടെ ആശ തന്നെ എന്നു കാണാം. കൂടുതൽവികാസം സിദ്ധിച്ചവരിൽ ചിന്താശക്തി കൂടുതൽ പ്രാപ്തിയുള്ളതായി ഭവിക്കുകയും, അവരുടെ ആഗ്രഹങ്ങളും പ്രവൃത്തിയും ചിന്താശക്തിയാൽ നിയന്ത്രിക്കപ്പെടുകയുംചെയ്യും. ഒരുവൻെറ ചിന്ത ആഗ്രഹത്താൽ നിയന്ത്രിക്കപ്പെട്ടാലും, ആഗ്രഹം ചിന്താശക്തിയാൽ നിയന്ത്രിക്കപ്പെട്ടാലും, മനുഷ്യൻെറ സ്വഭാവം എപ്പോഴും ചിന്താഗതിയെ ആശ്രയിച്ചിരിക്കുമെന്നുള്ളതിൽ യാതൊരു സംശയവുമില്ല. മനുഷ്യൻെറ ചിന്താഗതി ഉത്തമമായിരുന്നാൽ. അവൻെറ സ്വഭാവവും ഉത്തമമായിരിക്കും. അവൻെറ ചിന്താഗതി നീചമായിരുന്നാൽ, അവൻെറ സ്വഭാവവും നീചമായിതന്നെയിരിക്കും. ഒരുവൻ അവൻെറ ചിന്താഗതിയെ നിഷ്കരുഷയോടുകൂടി ശ്രദ്ധിച്ചു്, ഉത്തമവും പരിശുദ്ധവുമായ മാൎഗ്ഗത്തിൽകൂടി അതിനെ നയിക്കുകയും, താണതരത്തിലുള്ളതും ദോഷകരവുമായ വിചാരങ്ങളെ നിശ്ശേഷം ദൂരീകരിക്കുകയും ചെയ്യുന്നപക്ഷം, അവൻ ഉത്തമനായി തന്നെ ഭവിക്കും.

10. ആഗ്രഹങ്ങളേയും ചിന്താഗതിയേയും ആശ്രയിച്ചിരിക്കുന്ന കായികപ്രവൃത്തികൾ മൂലം

മൂന്നുവിധത്തിലുള്ള കർമ്മങ്ങളുടെ ഫലം.

മാണു മനുഷ്യൻ മററു ജീവികളോടു സംബന്ധപ്പെട്ടു നില്ക്കുന്നതു്. ഒരു മനുഷ്യൻ തന്റെ പ്രവൃത്തികൾ മൂലം അന്യസത്വങ്ങൾക്കു സുഖകാരണമായിത്തീരുന്നപക്ഷം, അതിന്റെ ഫലമായി ഭാവിയിൽ അവനും സുഖമനുഭവിക്കുന്നവനായിത്തീരും. അവൻ തന്റെ പ്രവൃത്തികൾമൂലം അന്യസത്വങ്ങൾക്കു കഷ്ടത ജനിപ്പിക്കുന്നപക്ഷം. ഭാവിയിൽ അവനും ദുഃഖം അനുഭവിക്കേണ്ടതായിവരും. "കാരണം കൂടാതെ ലോകത്തിൽ ഒന്നും തന്നെ ഉണ്ടാകുന്നില്ല. സുഖകാരണമായ പ്രവൃന്നിചെയ്യാത്തപക്ഷം, സുഖവുമുണ്ടാകുന്നതല്ല. പുണ്യകർമ്മങ്ങൾകൊണ്ടു തന്നെ അവയുടെ ഫലമായി ജനനാനന്തരമുള്ള അവസ്ഥയിലും ഭാവി ജന്മങ്ങളിലും മനുഷ്യൻ സൗഖ്യം പ്രാപിക്കുന്നു" എന്നു ഭാരതം ശാന്തിപർവ്വത്തിൽ പറഞ്ഞിരിക്കുന്നു.*

ആഗ്രഹം, ചിന്ത, കായികപ്രവൃത്തി, എന്നു മൂന്നു രൂപത്തിൽ പ്രകാശിക്കുന്ന കർമ്മങ്ങളെപ്പ

---

* നാബീജാജ്ജായതേ കിഞ്ചിത്,
നാകൃത്വാ സുഖമേധതേ
സുകൃതൈർവിന്ദതേ സൗഖ്യം
പ്രാപ്യ ദേഹക്ഷയം നരഃ.

ശാന്തിപർവ്വം. 296. 12.

ററിയുള്ള നിയമത്തെ താഴെ പറയുന്ന പ്രകാരം നിർവചിക്കാം:—

i. നമ്മുടെ ആഗ്രഹങ്ങളാണ് ഇഹലോകപരലോകങ്ങളിൽ നമുക്കുണ്ടാകുന്ന സൗകര്യങ്ങളെ നിയന്ത്രിക്കുന്നത്.

ii. നമ്മുടെ ചിന്താഗതി നമുക്കുള്ള സ്വഭാവഗുണങ്ങളെ നിയന്ത്രിക്കുന്നു.

iii. നമുക്കു ചുററുമുള്ള അവസ്ഥകളെ നിയന്ത്രിക്കുന്നതു നമ്മുടെ കായികപ്രവൃത്തികളാകുന്നു.

ജീവിതം ഉത്തമമായിത്തീരണമെങ്കിൽ, ആഗ്രഹങ്ങളും, ചിന്തകളും, കായികപ്രവൃത്തികളും. ഉത്തമമായിരിക്കണം. ഇവകളുടെ യോജിപ്പില്ലായ്മകൊണ്ടാണു ജീവിതത്തിൽ പലവിഷമതകളും ഉണ്ടാകുന്നത്. ഉന്നതമായ ആഗ്രഹങ്ങളുടെ ഫലമായി ചിലക്ക് ഉന്നതസ്ഥാനങ്ങൾ ലഭിക്കാം. ചിന്താഗതി ശരിയാകാത്തപക്ഷം ആഗ്രഹംകൊണ്ടു് ഉത്തമസ്ഥാനം ലഭിച്ചാലും, സ്വഭാവം ദുഷ്യമുള്ളതായിത്തന്നെയിരിക്കും. ഒരുവനിൽ ആഗ്രഹവും ചിന്തകളും ശരിയായിരുന്നാലും, കായികപ്രവൃത്തി അവശ്യാനുസരണമായിരിക്കാത്തപക്ഷം, അവനുകിട്ടുന്നതായ പരിതഃസ്ഥിതികൾ അവന്റെ ആഗ്രഹങ്ങൾക്കും ചിന്താഗതിക്കും അനു-

യോജ്യമായിരിക്കുകയില്ല. ആഗ്രഹങ്ങളുടേയും ചിന്തകളുടേയും കായികപ്രവൃത്തികളുടേയും വൈഷമ്യത്താലുണ്ടാകുന്ന വിപരീതഫലങ്ങളേയും അവസ്ഥകളേയും, ആരുടെ ജീവിതത്തിൽ പരിശോധിച്ചാലും നമുക്ക് തെളിവായി കാണാവുന്നതാണ്.

ഒരു മനുഷ്യന്റെ ഭാവി വർത്തമാന ജീവിതത്തെ ആശ്രയിച്ചിരിക്കും.

11. കർമ്മനിയമത്തിന്റെ മേല്പറഞ്ഞ അടിസ്ഥാനതത്വങ്ങളെ ആസ്പദമാക്കിയാണ് ഒരു മനുഷ്യൻ ശരിയായ ആഗ്രഹവും, ശരിയായ ചിന്താഗതിയും, ശരിയായ പ്രവൃത്തിയും ഉള്ളവനായിരിക്കണമെന്ന് ശാസ്ത്രങ്ങൾ സിദ്ധാന്തിക്കുന്നത്. ഒരു മനുഷ്യന്റെ വർത്തമാനകാലത്തിലെ അവസ്ഥ, കഴിഞ്ഞ കാലങ്ങളിൽ അവൻ സിദ്ധിച്ചിട്ടുള്ള സംസ്കാരത്തെ ആശ്രയിച്ചിരിക്കും. അവന്റെ സൗകര്യങ്ങളും അവന്റെ സ്വഭാവഗുണങ്ങളും അവനു ചുറ്റുമുള്ള അവസ്ഥകളും, മുമ്പു അവനുണ്ടായിരുന്ന ആഗ്രഹങ്ങളേയും ചിന്താഗതിയേയും കായികപ്രവൃത്തികളേയും അനുസരിച്ചിരിക്കുന്നു. ഒരുവൻ തന്റെ ആഗ്രഹങ്ങളേയും ചിന്തകളേയും പ്രവൃത്തികളേയും ഇപ്പോൾ ശരിയായി നിയന്ത്രിക്കുന്നപക്ഷം, ഭാവി എതുവിധമിരിക്കണമെന്ന് അവനു തന്നെ സ്വയം തീരുമാനിക്കാം. ശരിയായ ആഗ്രഹങ്ങളും ശരി

യായ ചിന്തകളാലും ശരിയായ പ്രവൃത്തികളാലും
അവന്റെ മററു സത്വങ്ങളോടുള്ള ബന്ധം സൗഹാർദ്ദ
മായും സുഖകരമായും ഭവിക്കും. ഇത്രമാത്രവു
മല്ല, അവ അവനിൽ തന്നെ പലമാററങ്ങളേയും
വരുത്തി, ബാഹ്യമായും ആന്തരമായുമുള്ള സൌ
ഖ്യത്തേയും സൌന്ദര്യത്തേയും വർദ്ധിപ്പിക്കും. ഇതു
കൊണ്ടു നമ്മുടെ ഉപാധികളായ അന്നമയകോ
ശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാ
നമയകോശം, ഇവ ക്രമേണ ശുദ്ധീകരിക്കപ്പെട്ട്
ഉത്തമമായ ഉപാധികളായിത്തീരുകയും, ഇച്ഛാ
ജ്ഞാനക്രിയാശക്തികൾ അധികാധികം അവ
യിൽക്കൂടി സ്ഫുരിക്കുകയും ചെയ്യും.

12. കർമ്മങ്ങളെ ശാസ്ത്രങ്ങൾ സാധാരണമാ
യി നാലുവിധത്തിൽ വിഭജിക്കുന്നു. അവ ൧.
നിത്യകർമ്മങ്ങൾ, ൨. നൈമിത്തിക

> നിത്യ, നൈമി
> ത്തിക, കാമ്യ, നി
> ഷിദ്ധകർമ്മങ്ങൾ.

കർമ്മങ്ങൾ, ൩. കാമ്യകർമ്മങ്ങ
ൾ, ൪. പ്രതിഷിദ്ധകർമ്മങ്ങളും
ആകുന്നു.

നിത്യകർമ്മങ്ങൾ എന്നവ, പ്രതിദിവസം ഒരു
വൻ ചെയ്തേ തീരൂ എന്നുള്ള കർമ്മങ്ങളാണു.
നിത്യകർമ്മങ്ങളെ തന്നെ രണ്ടു ഭാഗങ്ങളായി പി
രിക്കാം. അവ (൧) തന്നെ സംബന്ധിച്ചവയും
(൨) മററുള്ളവരെ സംബന്ധിച്ചവയും ആകുന്നു.

നിത്യകർമ്മങ്ങൾ.

ഒരുവൻെറ സ്ഥൂലശരീരത്തേയും, പ്രാണശക്തിയേയും, ഇന്ദ്രിയങ്ങളേയും, വികാരപരമായും വിചാരപരമായും വർത്തിക്കുന്ന അന്തഃകരണത്തേയും പരിശുദ്ധമായും പരസ്പരയോജിപ്പോടും ആരോഗ്യത്തോടും സൂക്ഷിച്ചുകൊള്ളുന്നതിനുതകുന്നതും, പ്രതിദിനം ചെയ്യേണ്ടതുമായ കർമ്മങ്ങളെയാണു നിത്യകർമ്മങ്ങൾ എന്നു പറയുന്നതു്. പരിശുദ്ധമായുള്ള ആഹാരസാധനങ്ങൾ മാത്രം ഭക്ഷിക്കുക, ശുദ്ധവും ദോഷം ചെയ്യാത്തതുമായ പാനീയങ്ങൾ മാത്രം ഉപയോഗിക്കുക, ശുദ്ധവായു ശ്വസിക്കുക, ശരിയായ വ്യായാമംമൂലം സ്ഥൂലശരീരത്തെ ആരോഗ്യവും ദൃഢതയും ഉള്ളതായി സൂക്ഷിക്കുക, വികാരപരമായും വിചാരപരമായുമുള്ള അന്തഃകരണത്തെ അഹിംസാപരവും പ്രേമസമ്പൂർണ്ണവുമായ വികാരങ്ങളെക്കൊണ്ടും വിചാരങ്ങളെക്കൊണ്ടും ശുദ്ധീകരിക്കുക, ഇവയെല്ലാം തന്നെ സംബന്ധിച്ച നിത്യകർമ്മങ്ങളിൽ ഉൾപ്പെടും. മററുള്ളവരെ സംബന്ധിച്ച കർമ്മങ്ങളിൽ ൧. ഋഷിമാരെ ഉദ്ദേശിച്ചുള്ള കർമ്മങ്ങൾ, ൨. ദേവന്മാരെ ഉദ്ദേശിച്ചുള്ള കർമ്മങ്ങൾ, ൩. പിതൃക്കളെ ഉദ്ദേശിച്ചുള്ള കർമ്മങ്ങൾ, ൪. മനുഷ്യരെ ഉദ്ദേശിച്ചുള്ള കർമ്മങ്ങൾ ൫. മററു ജീവികളെ ഉദ്ദേശിച്ചുള്ള കർമ്മങ്ങൾ, ഇവ അഞ്ചും ഉൾപ്പെടും. ഇവയെത്തന്നെ ശാസ്ത്രങ്ങളിൽ ഋഷിയജ്ഞം, ദേവയജ്ഞം, പിതൃ

യജ്ഞം, മനുഷ്യയജ്ഞം, ഭൂതയജ്ഞം എന്ന പഞ്ചമഹായജ്ഞങ്ങൾ എന്നു വിവരിക്കാറുണ്ടു.

i. വിവിധശാസ്ത്രങ്ങൾ മൂലമായി ലോകത്തിലേക്കു സിദ്ധിച്ചിട്ടുള്ള ജ്ഞാനസമ്പത്തു മുഴുവനും ഋഷിമാർ എന്നു പറയപ്പെടുന്ന പരമയോഗികളിൽ നിന്നും വന്നിട്ടുള്ളതാകുന്നു. ശാസ്ത്രങ്ങൾ എന്നു പറഞ്ഞതിൽ സകലവിധവിദ്യകളും അവയ്ക്കെല്ലാംആശ്രയമായി നില്ക്കുന്ന ബ്രഹ്മവിദ്യയും ഉൾപ്പെടും. അവയെ പഠിക്കുക, താൻ പഠിച്ചതിനെ അന്യർക്കുപദേശിക്കുക, ഇവ ഋഷിയജ്ഞം അല്ലെങ്കിൽ ജ്ഞാനയജ്ഞം എന്നു പറയപ്പെടുന്നു. ഇപ്രകാരം സിദ്ധിച്ചിട്ടുള്ള ജ്ഞാനസമ്പത്തിനെ ലോകത്തിൽ പ്രചരിപ്പിച്ചു വർദ്ധിപ്പിക്കുന്നതിലേക്കുതകുന്ന പാഠശാലകൾ, സഭകലാശാലകൾ ഗ്രന്ഥശാലകൾ, പ്രസംഗമന്ദിരങ്ങൾ മുതലായ സ്ഥാപനങ്ങളെ ഏർപ്പെടുത്തുന്നതും അവയുടെ നടത്തിപ്പിൽ കഴിയുന്നത്ര സഹായിക്കുന്നതും ജ്ഞാനയജ്ഞത്തിലുൾപ്പെടുന്നതാണു.

ഋഷിയജ്ഞം.

ii. ദേവന്മാർ എന്നവർ നമ്മെപ്പോലെയുള്ള സത്വങ്ങളാണു്. സ്ഥൂലശരീരങ്ങൾ ഒഴിച്ചുള്ള സകല ഉപാധികളും അവർക്കും ഉണ്ടു്. നമ്മെപ്പോലെ തന്നെ അവർക്കു ഇന്ദ്രിയങ്ങളും, മനസ്സും, ബുദ്ധിയും ഉണ്ടു്. സകലവിധ കലകളേയും അവർ ഇഷ്ടപ്പെടുന്നു.

ദേവയജ്ഞം.

സംഗീതം, ചിത്രമെഴുത്ത്, കൊത്തുപണി, മുതലായവയിൽ അവരുടെ ശ്രദ്ധ പ്രത്യേകം പതിയുന്നു. നമ്മുടെ ഉള്ളിലും പുറമേയും ഉള്ള ഭാവങ്ങളിൽ സൗന്ദര്യത്തെ വർദ്ധിപ്പിക്കാനുതകുന്ന സകല പ്രവൃത്തികളും ദേവയജ്ഞത്തിലുൾപ്പെടും. ഉദ്യാനങ്ങളും ലതാഗൃഹങ്ങളും നിർമ്മിക്കുക, ചിത്രകലാമന്ദിരങ്ങൾ സ്ഥാപിക്കുക, നാടകവേദികളും സംഗീതശാലകളും ഏർപ്പെടുത്തുക, സാത്വികമായുള്ള ക്ഷേത്രങ്ങൾ നിർമ്മിച്ച് അവയെ ശരിയായ വിധത്തിൽ നടത്തുക, ഇവയെല്ലാം ദേവയജ്ഞത്തിൽ ഉൾപ്പെടുന്ന കർമ്മങ്ങളാണ്.

പിതൃയജ്ഞം.

iii. പിതൃക്കൾ എന്നവരിൽ സ്ഥൂലശരീരം വിട്ടു പോയിട്ടുള്ള നമ്മുടെ പൂർവ്വികന്മാരും ദേവന്മാരെപ്പോലെ സൂക്ഷ്മശരീരികളായി വർത്തിക്കുന്ന അനേകം പടികളിൽ നില്ക്കുന്ന സൂക്ഷ്മജീവികളും ഉൾപ്പെടുന്നു. ജന്മംതോറും നൂതനമായി ലഭിക്കേണ്ടതായ മനോമയം, പ്രാണമയം, അന്നമയം എന്നു പറയപ്പെടുന്ന കോശങ്ങൾ നമുക്കു പൂർവ്വകർമ്മവും വാസനയും അനുസരിച്ചു കിട്ടുന്നതിൽ, ഈ മാതിരി സൂക്ഷ്മശരീരികളുടെ സഹായം വളരെ ആവശ്യമാണ്. ശരിയായും ധർമ്മപരമായും ഉണ്ടായിരിക്കേണ്ടതായ ദാമ്പത്യബന്ധത്തെ സ്ഥാപിക്കുന്നതിനും, മാതാക്കൾക്കും കുഞ്ഞുങ്ങൾക്കും വേണ്ട

ത്തായ സുഖസൗകര്യാദികളെ വർദ്ധിപ്പിക്കുന്നതിനും, ചെയ്യേണ്ടതായ സകല പ്രവൃത്തികളും ആചാരങ്ങളും പിതൃയജ്ഞത്തിലുൾപ്പെട്ടും.

iv. മനുഷ്യരെ അനേകം വിധത്തിലുള്ള ദുഃഖങ്ങൾ ബാധിക്കുന്നുണ്ട്. ദുഃഖകാരണങ്ങളെ കഴിയുന്നതും ദൂരീകരിക്കുന്നതിനും സാധ്യമായുള്ള സുഖസാധനങ്ങളെ വർദ്ധിപ്പിക്കുന്നതിനും, നാം ഓരോരുത്തരും നിരന്തരം ശ്രമിക്കേണ്ടതാണ്. രാഷ്ട്രീയമായും, വ്യാവസായികമായും ധനസംബന്ധമായും, വിദ്യാഭ്യാസസംബന്ധമായും മററു വിധത്തിലും ദുഃഖത്തെ കുറയ്ക്കുന്നതിനും സുഖകാരണങ്ങളെ വർദ്ധിപ്പിക്കുന്നതിനും വ്യക്തിപരമായും സമൂഹങ്ങളായും നാം ചെയ്യേണ്ടതായ സകല പ്രവൃത്തികളും മനുഷ്യയജ്ഞത്തിൽ ഉൾപ്പെടുന്നു.

മനുഷ്യയജ്ഞം.

v. ശരീരസ്വരൂപപ്രാണധാരികളായ മനുഷ്യരൊഴിച്ചുള്ള മററു പ്രാണികളെ ഉദ്ദേശിച്ചുള്ള കർമ്മങ്ങളെയാണ് ഭൂതയജ്ഞം എന്നു പറയുന്നത്. അചേതനധാതുവർഗ്ഗം മുതൽ ഉത്തമവികാസം പ്രാപിക്കുന്നതുവരെയുള്ള പല പടികളിൽ ഒരു മദ്ധ്യനിലയിൽ നില്ക്കുന്നവയാണ് ഈ പ്രാണികൾ. ഇവയെല്ലാം ഭാവിയിൽ മനുഷ്യരുടെ നിലയെ പ്രാപിക്കുകയും ചെയ്യും. നാം ഇപ്പോൾ മനുഷ്യരായി തീർന്നിട്ടുള്ളതും മൃഗങ്ങളുടെ നിലയിൽ കിട്ടേണ്ടതായ അനു-

ഭൂതയജ്ഞം.

ഭവം സിദ്ധിച്ചതിന്ന ശേഷമാണ്. മൃഗങ്ങൾക്കുണ്ടാകുന്ന ദുഃഖങ്ങളെ കഴിയുന്നതും കുറയ്ക്കേണ്ടതും സുഖകാരണങ്ങളെ വർദ്ധിപ്പിക്കേണ്ടതും നമ്മുടെ ധർമ്മമാണ്. അഹിംസ, ജീവകാരുണ്യം ഈ തത്വങ്ങളെ ആശ്രയിച്ചു മൃഗങ്ങളെ സംബന്ധിക്കുന്ന നമ്മുടെ സകല പ്രവൃത്തികളേയും നിയന്ത്രിക്കുകയാണ് നാം ചെയ്യേണ്ടതു്. ഈ മാതിരി കർമ്മങ്ങളെല്ലാം ഭൂതയജ്ഞത്തിലുൾപ്പെടുന്നു.

13. പ്രത്യേകകാരണങ്ങളാൽ ഓരോരുത്തരും ചെയ്യേണ്ടതായിവരുന്ന കർമ്മങ്ങളെല്ലാം നൈമിത്തികകർമ്മങ്ങളിലുൾപ്പെടുന്നു.

നൈമിത്തിക കർമ്മങ്ങൾ.

നാം ഓരോരുത്തർക്കും സാമുദായികമായി ഓരോ നിലയുണ്ട്. നാം സ്വയമായിട്ടോ സമുദായനിബന്ധനകൊണ്ടോ രാഷ്ട്രീയനിബന്ധനകൊണ്ടോ നമ്മിൽ ചുമത്തപ്പെട്ടതും, ഓരോ കാലങ്ങളിൽ ചെയ്യേണ്ടതുമായ പല ജോലികൾ നാം ഓരോരുത്തരും ചെയ്യേണ്ടതായിട്ടുണ്ട്. ഇവയെല്ലാം നൈമിത്തികകർമ്മങ്ങളിൽ ഉൾപ്പെടും. ഇവയും നാം ചെയ്യേണ്ടതായ കർമ്മങ്ങൾതന്നെ. ഒരു വിദ്യാർത്ഥി ശരിയായി പഠിക്കുക, ഒരു ഉപാദ്ധ്യായൻ ശരിയായി പഠിപ്പിക്കുക, ഒരു ഭരണകർത്താവു ശരിയായി ഭരിക്കുക, ഒരു ന്യായാധിപൻ ശരിയായി ന്യായം നടത്തുക, ഇപ്രകാരമുള്ള പ്രവൃത്തികളാണ് നൈമിത്തികകർമ്മങ്ങൾ എന്നു പറയപ്പെടുന്നവ.

14. മനുഷ്യർ ഓരോരുത്തരും ഈ ലോകത്തിൽ പല സുഖസാധനങ്ങളെയും ആഗ്രഹിക്കുന്നതുപോലെ, മരണാനന്തരം പരലോകത്തിലും വിവിധസുഖസാധനങ്ങളെയും ഇഷ്ടപ്പെടുന്നു. ഇവയ്ക്കു കാരണങ്ങളായി വൈദികമായും താന്ത്രികമായും പലവിധം കർമ്മങ്ങളെ വേദങ്ങളും സ്മൃതികളും താന്ത്രികഗ്രന്ഥങ്ങളും വിധിക്കുന്നുണ്ട്. ഈ കർമ്മങ്ങളെയാണ് കാമ്യകർമ്മങ്ങൾ എന്നു പറയുന്നത്.

കാമ്യകർമ്മങ്ങൾ

15. ചെയ്യാൻ പാടില്ലെന്നു ശാസ്ത്രങ്ങൾ വിധിക്കുന്നതായ കർമ്മങ്ങളെ നിഷിദ്ധകർമ്മങ്ങൾ എന്നു പറയുന്നു. ഇവയേയും രണ്ടു ഭാഗങ്ങളായി പിരിക്കാം. അവ (1) നമ്മെ സംബന്ധിച്ചവ (2) അന്യരെ സംബന്ധിച്ചവ, ഇവയാകുന്നു. നമ്മുടെ സ്ഥൂലശരീരത്തേയും ഇന്ദ്രിയങ്ങളേയും മനസ്സിനേയും മലിനപ്പെടുത്തി ദുഷിപ്പിക്കുന്നവയായ സകല കർമ്മങ്ങളും നിഷിദ്ധകർമ്മങ്ങൾ ആകുന്നു. ഋഷിമാരെ ഉദ്ദേശിച്ചും, ദേവന്മാരെ ഉദ്ദേശിച്ചും, പിതൃക്കളെ ഉദ്ദേശിച്ചും, മനുഷ്യരെ ഉദ്ദേശിച്ചും, പക്ഷിമൃഗാദികളെ ഉദ്ദേശിച്ചും, നാം ആചരിക്കേണ്ട ധർമ്മത്തിനു വിരോധമായുള്ള സകല കർമ്മങ്ങളും അന്യരെ ഉദ്ദേശിച്ചുള്ള നിഷിദ്ധകർമ്മങ്ങളിൽ ഉൾപ്പെടും. പ്രത്യേകകാരണങ്ങളാൽ ആ

നിഷിദ്ധകർമ്മങ്ങൾ.

ചരിക്കേണ്ടതായ നൈമിത്തികകർമ്മങ്ങൾക്കു വിരോധമായി പ്രവർത്തിക്കുന്നതും പ്രവൃത്തിലോപം വരുത്തുന്നതും നിഷിദ്ധകർമ്മങ്ങളാകുന്നു.

പുണ്യകർമ്മങ്ങളും പാപകർമ്മങ്ങളും മിശ്രകർമ്മങ്ങളും.

16. നമ്മുടെ കർമ്മങ്ങളെ പുണ്യകർമ്മങ്ങൾ, പാപകർമ്മങ്ങൾ, മിശ്രകർമ്മങ്ങൾ എന്നു മൂന്നു വിധത്തിൽക്കൂടി വിഭജിക്കാം. പുണ്യകർമ്മങ്ങൾ ഇഹലോകത്തിലും മരണാനന്തരമുള്ള പരലോകത്തിലും സുഖത്തിനു കാരണമായിത്തീരുന്നു എന്നാണ് ശാസ്ത്രങ്ങൾ വിധിക്കുന്നത്. പാപകർമ്മങ്ങൾ എന്നാൽ ഇഹലോകത്തിലും പരലോകത്തിലും ദുരിതാനുഭവം ദുഃഖത്തിനും കാരണമായി ഭവിക്കുന്നു. പാപപുണ്യമിശ്രമായുള്ള കർമ്മങ്ങൾ സുഖദുഃഖസമ്മിശ്രമായുള്ള ഭൂലോകജീവിതത്തിനു കാരണമായിത്തീരുന്നു. ഇപ്രകാരമുള്ള ജീവിതങ്ങൾ പുണ്യാധിക്യമനുസരിച്ചുള്ള സുഖവും പാപാധിക്യമനുസരിച്ചുള്ള ദുഃഖവും ജനങ്ങൾ അനുഭവിക്കുന്നു.

പുണ്യപാപ നിർണ്ണയം.

17. പുണ്യം എന്നാൽ എന്തെന്നും പാപമെന്നാൽ എന്തെന്നും നിത്യകർമ്മങ്ങളെക്കുറിച്ചും നൈമിത്തിക കർമ്മങ്ങളെക്കുറിച്ചും കാമ്യകർമ്മങ്ങളെക്കുറിച്ചും പല നിർദ്ദേശങ്ങളും ശാസ്ത്രങ്ങളിൽ കാണാനുണ്ട്. നിഷിദ്ധകർമ്മങ്ങൾ എല്ലാം സർവ്വപ്രകാരത്തിലും പാപകർമ്മങ്ങളെന്നാണ് കരുതപ്പെ

ടേണ്ടതു്. പുണ്യകർമ്മങ്ങളുടേയും പാപകർമ്മങ്ങളുടേയും സ്വരൂപം താഴെ പറയുന്ന ശ്ലോകത്തിൽനിന്നും വ്യക്തമായി ഗ്രഹിക്കാൻ സാധിക്കും.

അഷ്ടാദശപുരാണേഷു
വ്യാസസ്യ വചനദ്വയം —
പരോപകാരഃ പുണ്യായ
പാപായ പരപീഡനം.

"പതിനെട്ടു മഹാപുരാണങ്ങൾകൊണ്ടു ശ്രീവേദവ്യാസൻ സിദ്ധാന്തിക്കുന്ന തത്വങ്ങൾ രണ്ടുതന്നെ; അന്യർക്കു് ഉപകാരപ്രദമായുള്ള കർമ്മങ്ങൾ പുണ്യകർമ്മങ്ങളും ഹിംസാജനകമായുള്ള കർമ്മങ്ങൾ പാപകർമ്മങ്ങളും ആകുന്നു." സകല പുരാണങ്ങളും സ്മൃതികളും സിദ്ധാന്തിക്കുന്ന തത്വങ്ങളും ഇവതന്നെ.

ആഗ്രഹങ്ങളേയും ചിന്തകളേയും പ്രവൃത്തികളേയും ശുദ്ധീകരിക്കുന്നതിൽ ദുഃഖങ്ങൾക്കുള്ള ഉപയോഗം

18. ധർമ്മവിരോധമായ ചിന്തകളുടേയും ആഗ്രഹങ്ങളുടേയും പ്രവൃത്തികളുടേയും ഫലമായിട്ടാണു് കഷ്ടതകളും ദുഃഖങ്ങളും ഉണ്ടാകുന്നതു്. സുഖം വേണം, ദുഃഖം വേണ്ട എന്നീ ആഗ്രഹം സകല ജീവികൾക്കും സ്വഭാവസിദ്ധമായുള്ളതുപോലെ, മനുഷ്യരിലും കാണുന്നുണ്ടു്. താണതായ വികാസനിലയിൽ നില്ക്കുന്ന മനുഷ്യർക്കു് ആഗ്രഹങ്ങളിൽ ധർമ്മപരമായുള്ളവ

ഏവ, അധൎമ്മപരമായുള്ളവ ഏവ എന്നുള്ള വിവേചനം കാണാനിടയില്ല. ശരിയായ ചിന്തകൾ ഏവ എന്നറിഞ്ഞു് അവകൾക്കുമാത്രം വിധേയന്മാരായിരിക്കാനും അവൎക്കു സാധിക്കുകയില്ല. അതുപോലെതന്നെ ധൎമ്മപരമായുള്ള കായികപ്രവൃത്തികളിൽമാത്രം ഏൎപ്പെടുന്നതിനും മാറുള്ള പ്രവൃത്തികളെ നിശ്ശേഷം ത്യജിക്കുന്നതിനും അവൎക്കു സാധിക്കുന്നതല്ല. ഇപ്രകാരം വൎത്തിക്കുന്നതിന്റെ ഫലമായി പലവിധത്തിലുള്ള കഷ്ടതകളും ദുഃഖവും അവർ അനുഭവിക്കേണ്ടവരായി വരുന്നു. എന്നാൽ കൎമ്മനിയമത്താൽ ശ്രേഷ്ഠതയില്ലാത്ത ജന്മങ്ങൾ എടുക്കേണ്ടതായി വരുന്നതിനാൽ ജന്മത്തിൽ കിട്ടുന്ന വിവിധങ്ങളായ അനുഭവങ്ങൾകൊണ്ടും. സുഖം വേണമെന്നും ദുഃഖം വേണ്ടായെന്നുമുള്ള സ്വഭാവസിദ്ധമായ ആഗ്രഹംകൊണ്ടും, ശരിയായ ആഗ്രഹങ്ങളേയും ശരിയായ ചിന്തകളേയും ശരിയായ പ്രവൃത്തികളേയും ക്രമത്തിൽ തിരിച്ചറിഞ്ഞു് അവയെ മാത്രം സ്വീകരിക്കുന്നതിനും മറുവിധത്തിലുള്ള ആഗ്രഹങ്ങളേയും ചിന്തകളേയും പ്രവൃത്തികളേയും ത്യജിക്കുന്നതിനും മനുഷ്യർ ശക്തന്മാരായിത്തീരുന്നു.

19. സകല ജീവികളും സത്വം, രജസ്സ്, തമസ്സ്, എന്നു പറയപ്പെടുന്ന മൂന്നു ഗുണങ്ങൾക്കു

**സത്വരജസ്തമോഗുണങ്ങളും അവയെ ജയിക്കാനുള്ള മാർഗ്ഗവും**

അധീനന്മാരാണെന്ന് ഇതിനുമുമ്പ് പ്രതിപാദിച്ചിട്ടുണ്ട്. ശരിയായ ആഗ്രഹങ്ങൾ, ശരിയായ ചിന്തകൾ, ശരിയായ പ്രവൃത്തികൾ, ഇവയെ തിരിച്ചറിയാനുള്ള ശക്തി മേല്പറഞ്ഞ ഗുണങ്ങളെ ആശ്രയിച്ചാണ് നിൽക്കുന്നത്. തമോഗുണപ്രധാനനായുള്ളവൻ യാതൊരു വിവേകവുംകൂടാതെ സൽപ്രവൃത്തികളിലും അലസനായിരിക്കും. രജോഗുണപ്രധാനനായുള്ളവൻ അന്നമയം മുതൽ വിജ്ഞാനമയം വരെയുള്ള ഓരോ ഉപാധികളെ താനാണെന്നും അവയുടെ പ്രവൃത്തികൾ തന്റെ പ്രവൃത്തികളാണെന്നും ധരിച്ച് അല്പവിവേകിയായും സകല ഭാവങ്ങളിലും സ്വാർത്ഥത, ചപലബുദ്ധി, ഇവയോടുകൂടിയും പ്രവർത്തിക്കും. സത്വഗുണപ്രധാനനായുള്ളവൻ മാത്രമാണ്, താൻ പഞ്ചകോശവ്യതിരിക്തനായ പ്രത്യഗാത്മാവാണെന്നറിഞ്ഞ്, ലോകസംഗ്രഹാർത്ഥം നിരന്തരം സൽപ്രവൃത്തികൾ ആചരിക്കുന്നത്. ശാസ്ത്രങ്ങൾ ചില പ്രവൃത്തികൾ ചെയ്യേണ്ടവയാണെന്നു വിധിക്കുന്നതും, മറ്റു പ്രവൃത്തികൾ അനുഷ്ഠിക്കാൻ പാടില്ലെന്നു നിഷേധിക്കുന്നതും, മനുഷ്യർ ക്രമേണ താമസരാജസ ഗുണങ്ങളെ ജയിച്ച് ശുദ്ധസത്വപ്രധാനന്മാരായിത്തീരണമെന്ന ഉദ്ദേശത്തോടുകൂടിയാകുന്നു. രജോഗുണത്തെയും സത്വഗുണത്തെയും ആശ്രയിച്ച്

തമോഗുണത്തെ ജയിക്കുന്നതിനും സത്വഗുണത്തെ ആശ്രയിച്ചു് രജോഗുണത്തെ ജയിക്കുന്നതിനും ഉള്ള മാർഗ്ഗത്തെയാണു് കർമ്മപരമായുള്ള സകല ശാസ്ത്രങ്ങളും ഉപദേശിക്കുന്നതു. ഇപ്രകാരം ക്രമത്താൽ മൂന്നു ഗുണങ്ങളേയും ജയിച്ചു ഗുണാതീതനായ പ്രത്യഗാത്മാവെന്ന ശുദ്ധചൈതന്യസ്വരൂപനാണു താൻ എന്നു് ഓരോ മനുഷ്യനും സാക്ഷാത്കരിക്കണമെന്നാണു ശാസ്ത്രങ്ങൾ ഉപദേശിക്കുന്നതു്. ഈ തത്വത്തെ താഴെപ്പറയുന്ന ശ്ലോകംകൊണ്ടു് ശ്രീമത് ശങ്കരാചാര്യസ്വാമികൾ വിവേകചൂഡാമണിയിൽ വിവരിച്ചിരിക്കുന്നു.

"ആലസ്യത്തിനും അവിവേകത്തിനും നിദാനമായുള്ള തമോഗുണം, രജോഗുണത്തിന്റെയും സത്വഗുണത്തിന്റെയും അവലംബനംകൊണ്ടു നശിക്കും. രജോഗുണമെന്നതു സത്വഗുണംകൊണ്ടു നശിക്കും. സത്വഗുണമെന്നതും ഗുണാതീതമായ ശുദ്ധചൈതന്യമാണു താൻ എന്നുള്ള സാക്ഷാത്കാരത്താൽ നശിച്ചുപോകും. അതിനാൽ ശരീരാദികൾ താനാണെന്നും, അവയുടെ ധർമ്മങ്ങൾ തന്റേതാണെന്നും, വിചാരിക്കുന്നതിനു കാരണമായുള്ള അജ്ഞാനത്തേയും, തന്മൂലമുണ്ടായിട്ടുള്ള അദ്ധ്യാസത്തേയും, സത്വഗുണത്തെ ആശ്രയിച്ചു് നശിപ്പിച്ചാലും"*

---

*തമോ ദ്വാഭ്യാം രജഃ സത്വാത് സത്വം ശുദ്ധേന നശ്യതി തസ്മാത് സത്വമവഷ്ടഭ്യ സ്വാദ്ധ്യാസാപനയം കുരു.

വി. ചൂ. 279.

ശാസ്ത്രങ്ങളിൽ വിധിക്കപ്പെടുന്ന എല്ലാവിധ ദാനകൎമ്മങ്ങളും, യജ്ഞകൎമ്മങ്ങളും, അതുപോലെ തന്നെ ആഹാരസാധനങ്ങൾ, ശ്വാസോച്ഛ്വാസരീതി, മനഃശുദ്ധീകരണമാൎഗ്ഗങ്ങൾ, ഇവയെ നിയന്ത്രിക്കുന്ന തപോരൂപകൎമ്മങ്ങളും, നമ്മെ സത്വസമ്പന്നരാക്കിത്തീൎക്കുന്നതിലേക്കായി ഉദ്ദേശിച്ചുള്ളവയാകുന്നു. നാം സത്വഗുണസമ്പന്നന്മാരായിത്തീരണമെങ്കിൽ, സകല ജീവികളിലും ഒരേ ചൈതന്യമാണു വൎത്തിക്കുന്നതെന്ന തത്വത്തെ ഗ്രഹിച്ചു്, അതിനെ ആശ്രയിച്ചു നില്ക്കുന്നതായ സൎവ്വസമാദരഭാവത്താൽ നമ്മുടെ സകല വിധപ്രവൃത്തികളേയും വിധേയമാക്കിത്തീൎക്കണം. അതുകൊണ്ടുമാത്രമേ നമ്മുടെ സകലഭാവങ്ങളിലും സത്വഗുണസമ്പന്നന്മാരായിത്തീരുവാൻ നമുക്കു സാധിക്കുകയുള്ളു.

ഗുണസംബന്ധമായുള്ള മൂന്നു വിഭാഗങ്ങൾ.

20. ഈ ഗുണങ്ങളെ സംബന്ധിച്ചേടത്തോളം, മനുഷ്യരെ മൂന്നു വിഭാഗങ്ങളായി പിരിക്കാം. അവർ ൧. സത്വഗുണപ്രധാനന്മാർ, ൨. രജോഗുണപ്രധാനന്മാർ, ൩. തമോഗുണപ്രധാനന്മാർ, ഇവരാകുന്നു. ഏതു ജീവിയും—അതിന്റെ ശരീരം സ്ഥൂലമായാലും സൂക്ഷ്മമായാലും—ലോകങ്ങളോടു ബന്ധിക്കപ്പെട്ടു നില്ക്കുന്നതു സത്വം, രജസ്സ്, തമസ്സ് എന്നു പറയപ്പെടുന്ന മൂന്നു ഗുണങ്ങളെക്കൊണ്ടാകുന്നു. ഈ

തത്വത്തെ ശ്രീമദ്ഭഗവദ്ഗീത താഴെ പറയുന്ന ശ്ലോകംകൊണ്ടു് വ്യക്തമായി പ്രതിപാദിച്ചിരിക്കുന്നു.

സത്വം രജസ്തമ ഇതി
ഗുണാഃ പ്രകൃതിസംഭവാഃ
നിബധ്നന്തി മഹാബാഹോ
ദേഹേ ദേഹിനമവ്യയം.

ഗീത. XIV. 5. *

"മൂലപ്രകൃതിയിൽനിന്നും ഉണ്ടായതും അതിന്റെ സ്വരൂപത്തിൽനിന്നും ഒരു വിധത്തിലും ഭിന്നമല്ലാത്തതുമായ സത്വം, രജസ്സ്, തമസ്സ്, എന്ന മൂന്നു ഗുണങ്ങളാണ് ശരീരത്തോടുകൂടി ഓരോ ദേഹിയെയും ബന്ധിച്ചിരിക്കുന്നതു്."

വിവരണം:—ഈ ഗുണങ്ങൾ പ്രകൃതിസ്വരൂപമായിത്തന്നെ വർത്തിക്കുന്ന മൂന്നു ശക്തിവിശേഷങ്ങളാണ്. സകല പദാർത്ഥങ്ങൾക്കും ആസ്പദമായി നില്ക്കുന്ന ഭാവങ്ങൾ ഈ മൂന്നു ശക്തികളാണ്.

* സത്വം-രജഃ-തമഃ-ഇതി=സത്വം, രജസ്സ്, തമസ്സ് എന്നു പറയപ്പെടുന്ന; പ്രകൃതിസംഭവാഃ=മൂലപ്രകൃതിയിൽനിന്നു ജനിച്ചവയായ; ഗുണാഃ=മൂന്നു ഗുണങ്ങളും; മഹാബാഹോ=മഹത്തായ കരങ്ങളോടുകൂടിയ അർജ്ജുന; ദേഹിനം=ദേഹിയെ; ദേഹേ=ദേഹത്തിൽ; നിബധ്നന്തി=ബന്ധിച്ചിരിക്കുന്നു.

ഈ ഗുണങ്ങളുടെ ലക്ഷണം താഴെ പറയുന്ന ഗീതാശ്ലോകങ്ങളാൽ വിവരിക്കപ്പെടുന്നു.*

(i) സത്വം സുഖേ സംജയതി
രജഃ കർമ്മണി ഭാരത!
ജ്ഞാനമാവൃത്യ തു തമഃ
പ്രമാദേ സംജയത്യുത.

ഗീത. XIV. 9.

(ii) സത്വാത് സംജായതേ ജ്ഞാനം
രജസോ ലോഭ ഏവ ച
പ്രമാദമോഹൗ തമസോ
ഭവതോഽജ്ഞാനമേവ ച.

ഗീത. XIV 17

---

* i. ഭാരത = ഭരതവംശജനായ അർജ്ജുന; സത്വം = സത്വഗുണം; സുഖേ-സംജയതി = സുഖത്തിൽ (സുഖഭോഗങ്ങളിൽ) ബന്ധിപ്പിക്കുന്നു (സംയോജിപ്പിക്കുന്നു); രജഃ-കർമ്മണി (സംജയതി) = രജോഗുണം കർമ്മത്തിൽ സംയോജിപ്പിക്കുന്നു; തമഃ-തു = തമോഗുണം എന്നാൽ; ജ്ഞാനം-ആവൃത്യ = ജ്ഞാനത്തെ മറവുചെയ്തു; പ്രമാദേ-ഉത-സംജയതി - പ്രമാദം (കാര്യാകാര്യവിവേകമില്ലായ്മ) മുതലായവയോടു ബന്ധിപ്പിക്കുന്നു.

ii. സത്വാത് ജ്ഞാനം-സംജായതേ = സത്വഗുണത്തിൽനിന്നും (സത്വം വ്യാപരിക്കുമ്പോൾ) ജ്ഞാനം ഉണ്ടാകുന്നു (പ്രകാശിക്കുന്നു); രജസഃ-ലോഭഃ-ഏവ-ച (സംജായതേ) = രജോഗുണത്തിൽനിന്നും അത്യാഗ്രഹവും ഉണ്ടാകുന്നു; തമസഃ-പ്രമാദമോഹൗ-ഭവതഃ = തമോഗുണത്തിൽനിന്നും പ്രമാദവും മോഹവും ഉണ്ടാകുന്നു; (പ്രമാദം = കാര്യാകാര്യവിവേകമില്ലായ്മ;) മോഹം = മിഥ്യാഭ്രമം; അജ്ഞാനം-ഏവ-ച (ഭവതി) = അജ്ഞാനവും ഉണ്ടാകുന്നു.

"ഭാരതവംശജനായ അൎജ്ജുന! സത്വഗുണം സുഖത്തിലും രജോഗുണം പ്രവൃത്തിയിലും ദേഹിയെ യോജിപ്പിക്കുന്നു. തമോഗുണം അറിവിനെ മറച്ചു് കാൎയ്യാകാൎയ്യവിവേകമില്ലാതാക്കിത്തീൎക്കുന്നു."

"സത്വഗുണവൃദ്ധിയാൽ ജ്ഞാനം വൃദ്ധിയാകുന്നു. രജോഗുണം അധികരിക്കുമ്പോൾ ഒരു വിധത്തിലും തൃപ്തിവരാത്തതായ അത്യാഗ്രഹം അധികമാകുന്നു. തമസ്സിൽനിന്നു മിഥ്യാഭ്രമങ്ങളും കാൎയ്യാകാൎയ്യവിവേകമില്ലായ്മയും അജ്ഞാനവും ഉണ്ടാകുന്നു."

വിവരണം:— ആഹാരസാധനങ്ങൾ, ജീവിതചൎയ്യകൾ, മനോവികാരങ്ങൾ, വിചാരങ്ങൾ, ഇവ ഓരോന്നിലും ശ്രദ്ധിച്ചു് സാത്വികമായുള്ളവയെ മാത്രമേ സ്വീകരിക്കാവൂ. രജസ്തമോഗുണങ്ങളെ വൎദ്ധിപ്പിക്കുന്ന പദാൎത്ഥങ്ങളേയും പ്രവൃത്തികളേയും സൎവ്വദാ ത്യജിക്കേണ്ടതാകുന്നു. തമോഗുണം അധികരിച്ചിരിക്കുന്നവൻ അതിനെ ജയിക്കുന്നതിനുവേണ്ടി മാത്രം രജോഗുണം സംബന്ധിച്ചവയെ സ്വീകരിക്കുകയും, തമസ്സിനെ ജയിച്ചതിൽ പിന്നീടു സത്വത്തെ മാത്രം ആശ്രയിച്ചു രജസ്സിനെ ജയിക്കുകയും ചെയ്യേണ്ടതാകുന്നു.

മൂന്നുസംബന്ധമായ കൎമ്മവിഭാഗം.

21. നമ്മുടെ പ്രവൃത്തികളെ ശരീരം സംബന്ധിച്ച കായികപ്രവൃത്തികളെന്നും മനസ്സിനെ സംബന്ധിച്ച മാനസികപ്രവൃത്തികളെന്നും, വാക്കു് മുതലായ ഇന്ദ്രിയങ്ങളെ സംബന്ധിച്ചുള്ള ഇന്ദ്രിയ-

പ്രവൃത്തികളെന്നും മൂന്നു തരത്തിൽ തിരിക്കാം. ഇപ്രകാരമുള്ള മൂന്നു വിധം പ്രവൃത്തികളേയും ഭഗവാൻ തന്നെ സാത്വികം, രാജസം, താമസം, എന്നു മൂന്നുവിധത്തിൽ വിഭജിച്ചിരിക്കുന്നു.

നിയതം സംഗരഹിത-
മരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കർമ്മ
യത്തത് സാത്വികമുച്യതേ.

ഗീ. XVIII. 23.*

യത്തു കാമേപ്സുനാ കർമ്മ
സാഹങ്കാരേണ വാ പുനഃ
ക്രിയതേ ബഹുലായാസം
തദ്രാജസമുദാഹൃതം.

ഗീ. XVIII. 24. †

---

* അഫലപ്രേപ്സുനാ = ഫലത്തിൽ അപേക്ഷയില്ലാത്തവനാൽ; സംഗരഹിതം = ആസക്തികൂടാതെയും; അരാഗദ്വേഷതഃ = രാഗവും ദ്വേഷവും കൂടാതെയും; യത്-നിയതം-കർമ്മ-കൃതം = നിത്യകർമ്മമായുള്ള യാതൊരു കർമ്മം ചെയ്യപ്പെടുന്നുവോ; തത്-സാത്വികം-ഉച്യതേ = ആ കർമ്മം സാത്വികകർമ്മമെന്നു പറയപ്പെടുന്നു.

† പുനഃ = പിന്നെ; കാമേപ്സുനാ-സാഹങ്കാരേണ-വാ = ആഗ്രഹം ഹേതുവായിട്ടോ ഞാൻ കർത്താവാണെന്നുള്ള അഹങ്കാരം ഹേതുവായിട്ടോ; ബഹുലായാസം = വളരെ പ്രയാസപ്പെട്ട്; യത്-തു-കർമ്മ-ക്രിയതേ = യാതൊരു കർമ്മം ചെയ്യപ്പെടുന്നുവോ; തത്-രാജസം-ഉദാഹൃതം = അത് രാജസകർമ്മമെന്നു പറയപ്പെടുന്നു.

ഭിക്കപ്പെടുന്ന കർമ്മം താമസകർമ്മമെന്നു പറയപ്പെടുന്നു.”

വിവരണം:—നിയതകർമ്മങ്ങൾ എന്നു പറയുന്നവയിൽ ദാനരൂപമായും, യജ്ഞരൂപമായും, തപോരൂപമായുമുള്ള നിത്യവും നൈമിത്തികവുമായ കർമ്മങ്ങൾ ഉൾപ്പെടുന്നു. കർത്താവിനേയും അവന്റെ പരിതഃസ്ഥിതികളേയും ബാധിക്കാത്തതായ യാതൊരു കർമ്മവും ഇല്ല. ഫലേച്ഛകൂടാതെ സത്കർമ്മങ്ങളെ നിരന്തരം അനുഷ്ഠിച്ചു ശീലിക്കേണ്ടതാണ്. ഈ പരിശീലനം സിദ്ധിക്കുന്നതിലേക്കായി നിത്യകർമ്മങ്ങൾക്ക് യാതൊരു പ്രത്യേകഫലങ്ങളുമില്ലെന്നു പറയപ്പെടുന്നു. അവയെ അനുഷ്ഠിക്കാതെ ലോപം വരുത്തുന്നപക്ഷം മനുഷ്യൻ നീചമായ നിലകളെ പ്രാപിക്കുമെന്നുകൂടി ശാസ്ത്രങ്ങൾ വിധിക്കുന്നുണ്ട്.

കർമ്മങ്ങൾക്കുള്ള അഞ്ചു കാരണങ്ങൾ.

22. നമ്മുടെ കർമ്മങ്ങൾ ധർമ്മപരമോ അധർമ്മപരമോ ആയിരുന്നാലും സാത്വികമോ രാജസമോ, താമസമോ ആയിരുന്നാലും അവയ്ക്കെല്ലാം അഞ്ചുകാരണങ്ങൾ ഉണ്ട്. അവയെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ടു വിവരിക്കുന്നു:—

പഞ്ചൈതാനി മഹാബാഹോ!
കാരണാനി നിബോധ മേ
സാംഖ്യേ കൃതാന്തേ പ്രോക്താനി
സിദ്ധയേ സർവകർമ്മണാം

അധിഷ്ഠാനം തഥാ കർത്താ
കരണം ച പൃഥഗ്വിധം
വിവിധാശ്ച പൃഥക്ചേഷ്ടാ
ദൈവം ചൈവാത്ര പഞ്ചമം.
ശരീരവാങ്മനോഭിർയത
കർമ്മ പ്രാരഭതേ നരഃ
ന്യായ്യം വാ വിപരീതം വാ
പഞ്ചൈതേ തസ്യ ഹേതവഃ.

ഗീത. XVIII. 13. 14, 15.*

---

* സർവ്വകർമ്മണാം-സിദ്ധയേ = സർവ്വകർമ്മങ്ങളും ഉദ്ദിഷ്ടഫലം കൊടുക്കുന്ന വിധത്തിൽ സിദ്ധിക്കുന്നതിന്; കൃതാന്ത-സാംഖ്യേ-പ്രോക്താനി = കർമ്മകാണ്ഡത്തിന്റെ അവസാനത്തിൽ സാംഖ്യം എന്ന പറയപ്പെടുന്ന വേദാന്തങ്ങൾ എന്ന ഉപനിഷത്തുകൾ പ്രതിപാദിക്കുന്ന; ഏതാനി-പഞ്ച-കാരണാനി = താഴെ പറയുന്ന അഞ്ചു കാരണങ്ങളെയും; മേ-നിബോധ = എന്നിൽനിന്നു ധരിച്ചാലും.

അധിഷ്ഠാനം = സ്ഥൂലവും സൂക്ഷ്മവുമായുള്ള അവയവങ്ങളുടെ സംഘാതരൂപമായി വർത്തിക്കുന്ന സ്ഥൂലസൂക്ഷ്മശരീരങ്ങൾ; കർത്താ = താൻ കർത്താവാണെന്നുള്ള ബോധം (ഇതു വിജ്ഞാനമയകോശം താനാണെന്ന ചിന്തിക്കുന്നതിനാൽ ഉണ്ടാകുന്ന മിഥ്യാബോധമാകുന്നു.); കരണം-ച-പൃഥഗ്വിധം = പലപ്രകാരത്തിലുള്ള കരണങ്ങൾ അതായത് അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും, അഞ്ചു കർമ്മേന്ദ്രിയങ്ങളും, അന്തരിന്ദ്രിയമായ അന്തഃകരണവും; വിവിധാഃ-പൃഥക്-ചേഷ്ടാഃ = പലപ്രകാരത്തിൽ കരണങ്ങളുടെ വ്യാപാരരൂപത്തിലുള്ള ചേഷ്ടകളും; പഞ്ചമം-ദൈവം-ഏവ-ച = അഞ്ചാമത്തെ കാരണമായ മേൽ പറഞ്ഞ വിവിധകരണങ്ങളുടെയും അധിഷ്ഠാനദേവതകൾ.

നരഃ = മനുഷ്യൻ, ശരീരവാങ്മനോഭിഃ = ശരീരംകൊണ്ടോ വാക്കുകൊണ്ടോ മനസ്സുകൊണ്ടോ; ന്യായ്യം-വാ-വിപരീതം-വാ = ന്യായമായാലും ന്യായവിരോധമായാലും; യത്-കർമ്മ-പ്രാരഭതേ = ഏതുകർമ്മം ആരംഭിക്കുന്നുവോ; തസ്യ-ഏതേ-പഞ്ച-ഹേതവഃ = അതിന്റെ ഈ അഞ്ചു കാരണങ്ങളും ഉള്ളതാകുന്നു.

"കർമ്മം മുഴുവനും അവസാനിക്കുന്നതായ സാംഖ്യം എന്ന വേദാന്തശാസ്ത്രത്തിൽ സർവ്വകർമ്മങ്ങളുടേയും സിദ്ധിക്കായിക്കൊണ്ടു് താഴെ പറയുന്ന അഞ്ചു് കാരണങ്ങൾ പ്രതിപാദിക്കപ്പെടുന്നു. ഹേ! മഹാബാഹോ അവയെ ധരിച്ചാലും."

"അവ ൧. അധിഷ്ഠാനം എന്നു പറയപ്പെടുന്ന സ്ഥൂലസൂക്ഷ്മാവയവങ്ങളുടെ സംഘാതസ്വരൂപമായി വർത്തിക്കുന്ന ശരീരം. ൨. കർത്താ (അല്ലെങ്കിൽ വിജ്ഞാനമയകോശത്തിൽ താനാണെന്ന താദാത്മ്യത്തോടുകൂടി വർത്തിക്കുന്നതിനാലുണ്ടാകുന്ന) കർതൃത്വബോധം. ൩. പലഭാഗത്തിൽ വർത്തിക്കുന്ന കർമ്മേന്ദ്രിയങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, അന്തഃകരണം എന്നു പറയപ്പെടുന്ന ബാഹ്യമായും ആന്തരമായും പ്രവർത്തിക്കുന്ന പതിനൊന്നു കരണങ്ങൾ. ൪. ഈ കരണങ്ങളെ പലവിധത്തിൽ ചലിപ്പിക്കുന്നതിനാലുണ്ടാകുന്ന വിവിധചേഷ്ടകൾ. ൫. ഈ ഓരോ കരണത്തിനും അധിഷ്ഠാനദേവന്മാരായി വിവരിക്കപ്പെടുന്ന ദൈവതാവിശേഷങ്ങൾ, ഇവയെയാണു സകലകർമ്മങ്ങൾക്കും പൊതുവായുള്ള അഞ്ചു കാരണങ്ങൾ എന്നു് ധരിക്കേണ്ടതു്."

"ശരീരംകൊണ്ടോ വാക്കുകൊണ്ടോ മനസ്സുകൊണ്ടോ, ന്യായമായിട്ടോ അന്യായമായിട്ടോ, ഏതു കർമ്മം ചെയ്യപ്പെടുന്നു എങ്കിലും അതിനെല്ലാം ഈ അഞ്ചു് കാരണങ്ങളും ഉണ്ടു്."

വിവരണം:—ശരീരം, വാഗിന്ദ്രിയം, മനസ്സ് (അന്തഃകരണം) ഇവയാണ് നമ്മുടെ സകല പ്രവൃത്തികളിലും നാം ഉപയോഗിക്കുന്ന കരണങ്ങളായി വിവരിക്കപ്പെട്ടിട്ടുള്ളത്. ശരീരം എന്നു പറഞ്ഞതിൽ സകല കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും ഉൾപ്പെടും; എന്നാലും അവയിൽ വാഗിന്ദ്രിയമെന്നത് വളരെ പ്രധാനമാകയാലാണ് അതിനെ പ്രത്യേകമായി പറഞ്ഞിരിക്കുന്നത്. നമ്മുടെ പ്രവൃത്തിയുടെ സ്വഭാവം ഏതു മാതിരിയിലുള്ളതായാലും മേൽ പറഞ്ഞ അഞ്ചു കാരണങ്ങളും അതിനു് ആവശ്യമാണു്. നാം ഉപയോഗിക്കുന്ന ശരീരം സ്ഥൂലമായാലും സൂക്ഷ്മമായാലും, കർത്താവായി നില്ക്കുന്നതു വിജ്ഞാനമയകോശത്തിൽ താദാത്മ്യത്തോടുകൂടി വർത്തിക്കുന്നതും വിജ്ഞാനാത്മാ എന്നു പറയപ്പെടുന്നതുമായ ആത്മസ്വരൂപമാണ്. കരണങ്ങൾ എന്നു പറഞ്ഞവയിൽ ജ്ഞാനസമ്പാദനത്തിന്നു് ഉപയോഗപ്പെടുന്ന ജ്ഞാനേന്ദ്രിയങ്ങളും പ്രവർത്തിക്കുന്നതിന്നു ഉപയോഗപ്പെടുന്ന കർമ്മേന്ദ്രിയങ്ങളും അന്തരിന്ദ്രിയമായ മനസ്സെന്ന അന്തഃകരണവും ഉൾപ്പെടുന്നു. നമ്മുടെ പ്രവൃത്തികളെല്ലാം ഇവയിൽ ഒന്നോ ഒന്നിലധികമോ കരണങ്ങളുടെ ചേഷ്ടകൾ കൊണ്ടുണ്ടാകുന്നവയാണ്. ഓരോ കരണത്തിന്നും ഓരോ അധിഷ്ഠാനദേവതകൾ ഉള്ളതായിട്ടും അവരുടെ സഹായം കൂടാതെ കരണ

ങ്ങൾ ചേഷ്ടിക്കുന്നതെന്നും പറയപ്പെടുന്നു. ഓരോ കരണങ്ങൾക്കുണ്ടാകുന്ന ന്യൂനതകളെ അതാതിന്നുള്ള അധിഷ്ഠാനദേവതയുടെ ഉപാസനയാൽ പരിഹരിക്കാമെന്നും ശാസ്ത്രങ്ങൾ ഘോഷിക്കുന്നുണ്ട്. ഇതു് അനുഭവദൃഷ്ടമായുള്ള തത്വമാണെന്നും കരുതപ്പെടുന്നു.

23. ഭഗവദ്ഗീതയിൽ അടങ്ങിയിട്ടുള്ള കർമ്മത്തെപ്പറ്റിയുള്ള ഉപദേശങ്ങൾ ജനനമരണരൂപത്തിൽ വർത്തിക്കുന്ന പ്രപഞ്ചത്തിൽ നിന്നും സ്വതന്ത്രനായി മോക്ഷം പ്രാപിക്കണമെന്ന് ആഗ്രഹിക്കുന്നവനെ മാത്രം ഉദ്ദേശിച്ചവയല്ല. ലോകജീവിതത്തെത്തന്നെ ഏററവും സുഖകരമാക്കിത്തീക്കാനുള്ള ഉപദേശങ്ങൾ അതിലടങ്ങിയിട്ടുണ്ട്. ലോകത്തിൽ പലവിധം കഷ്ടതകളും ദുഃഖങ്ങളും നാം അനുഭവിക്കേണ്ടിവരുന്നു. ഇവയ്ക്കെല്ലാം കാരണമെന്താണെന്ന് സൂക്ഷ്മദൃഷ്ടിയോടുകൂടി നോക്കുന്നപക്ഷം, അജ്ഞാനവും തന്മൂലം പ്രകൃതിനിയമങ്ങളെ അതിക്രമിച്ചു ജീവിക്കുന്നതുമാണെന്ന് കാണാൻ കഴിയും. ഭഗവദ്ഗീതയിൽ അടങ്ങിയിട്ടുള്ള ഉപദേശങ്ങളെ ശരിയായി പഠിച്ച് അവയെ പഠിച്ചതുകൊണ്ടുമാത്രം തൃപ്തിപ്പെട്ടിരിക്കാതെ, ജീവിതത്തിൽ തന്നെ പ്രായോഗികമാക്കിത്തീക്കുന്നപക്ഷം, നമുക്കുണ്ടാകുന്ന സകല കഷ്ടതകളേയും ദൂരീകരിക്കുന്നതിൽ അവ നമ്മെ സഹായിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല.

ദാനം, യജ്ഞം, തപസ്സ്.

24. വ്യക്തിപരമായോ, വൎഗ്ഗീയമായോ നാം അനുഭവിക്കുന്ന സകലകഷ്ടതകളും ദുഃഖങ്ങളും അസൌഖ്യങ്ങളും നമ്മുടെ പൂൎവ്വകൃതമായകൎമ്മങ്ങളുടെ ഫലം തന്നെ. ഇപ്പോൾ നമുക്കു ലഭ്യമായിട്ടുള്ള സൌകൎയ്യങ്ങളേയും ശക്തികളേയും ശരിയായ മാൎഗ്ഗത്തിൽക്കൂടി ഉപയോഗിക്കുന്നതായാൽ, സകല വിധത്തിലുള്ള അവശതകളേയും ഭാവിയിൽ നമുക്കു ദൂരീകരിക്കാൻ സാധിക്കും. നമ്മുടെ ഇപ്പോഴത്തെ അവസ്ഥ പൂൎവ്വകൎമ്മങ്ങളെ ആശ്രയിച്ചിരിക്കുന്നതുപോലെ, നമ്മുടെ ഭാവി നമ്മുടെ ഇപ്പോഴത്തെ വിചാരങ്ങളേയും ചിന്താഗതിയേയും കായികപ്രവൃത്തികളേയും ആശ്രയിച്ചു നില്ക്കുന്നു. ബലമുള്ളവർ തന്റെ ബലത്തെ ബലഹീനന്മാരെ സഹായിക്കാനുപയോഗിക്കണം. ധനികൻ തന്റെ ധനം കൊണ്ടു ദരിദ്രന്മാൎക്കുള്ള സങ്കടങ്ങളെ ദൂരീകരിക്കണം. ജ്ഞാനമുള്ളവൻ തന്റെ ജ്ഞാനത്തെ അതില്ലാത്തവൎക്കു ദാനം ചെയ്യാൻ ശ്രമിക്കണം. ശക്തി, ധനം, ജ്ഞാനം ഇവയുടെ ഉദ്ദേശ്യം, അവയില്ലാതെ കഷ്ടപ്പെടുന്നവരുടെ സങ്കടങ്ങളെ തീൎക്കുന്നതിനുമാത്രമാകുന്നു. ശക്തിയും ധനവും ജ്ഞാനവുമുള്ളവർ അവരുടെ ശക്തിയേയും ധനത്തേയും ജ്ഞാനത്തേയും പരോപകാരാൎത്ഥം ഉപയോഗിക്കാതെ അവയെ വെച്ചുംകൊണ്ടു അഹങ്ക

ിക്കുന്നതു് ധൎമ്മമല്ല. ഈ തത്വത്തെ ഗ്രഹിപ്പിക്കാൻ വേണ്ടി ഭഗവാൻ യജ്ഞരൂപവും ദാനരൂപവും തപോരൂപവുമായുള്ള കൎമ്മങ്ങളെ അവശ്യം അനുഷ്ഠേയങ്ങളായിതന്നെ ഉപദേശിക്കുന്നു.

യജ്ഞദാനതപഃകൎമ്മ
ന ത്യാജ്യം കാൎയ്യമേവ തത്
യജ്ഞോ ദാനം തപശ്ചൈവ
പാവനാനി മനീഷിണാം.

ഗീത. XVIII. 5. *

“യജ്ഞരൂപമായും, ദാനരൂപമായും, തപോരൂപമായുമുള്ള ഒരു കൎമ്മവും ത്യജിക്കത്തക്കതല്ല. അവയെല്ലാം ചെയ്യപ്പെടേണ്ടവയാകുന്നു. യജ്ഞവും ദാനവും തപസ്സും വിവേകികൾക്കു് ശരീരശുദ്ധിയേയും, പ്രാണശുദ്ധിയേയും, മനഃശുദ്ധിയേയും ജനിപ്പിക്കുന്നവയാണു്.

വിവരണം:—യജ്ഞകൎമ്മങ്ങളിൽ ഋഷിയജ്ഞം, ദേവയജ്ഞം, പിതൃയജ്ഞം, മനുഷ്യയജ്ഞം, ഭൂതയജ്ഞം എന്ന പഞ്ചമഹായജ്ഞങ്ങളും ഉൾപ്പെടും. ദാനങ്ങൾ എന്നവയും പലവിധത്തി

* യജ്ഞദാനതപഃകൎമ്മ = യജ്ഞരൂപമായും, ദാനരൂപമായും; തപോരൂപമായുമുള്ള ഒരു കൎമ്മവും, ന-ത്യാജ്യം = ഉപേക്ഷിക്കത്തക്കവയല്ല; തത്-കാൎയ്യം-ഏവ = അതു ചെയ്യപ്പെടേണ്ടതു തന്നെ; യജ്ഞഃ-ദാനം-തപഃ-ച-ഏവ = യജ്ഞവും ദാനവും തപസ്സും; മനീഷിണാം = വിവേകികൾക്കു് പാവനാനി = ശുദ്ധികാരികളായവയാണു്.

മുണ്ടു്. ഈ രണ്ടുവിധകൎമ്മങ്ങളും സ്വാൎത്ഥതയെ നശിപ്പിക്കുന്നതിനും പ്രേമസ്വഭാവത്തെ വൎദ്ധിപ്പിക്കുന്നതിനും ഉപയോഗപ്പെടും. ജീവവികാസംതന്നെ നടന്നുപോകുന്നതു് ഉപാധിശുദ്ധി, പ്രജ്ഞാസ്ഫുരണം, ഈ രണ്ടു മാൎഗ്ഗങ്ങളിൽകൂടിയാണു്. തപോരൂപമായ കൎമ്മങ്ങളാൽ ശരീരശുദ്ധിയും പ്രാണശുദ്ധിയും മനഃശുദ്ധിയും ഉണ്ടാകും. യജ്ഞരൂപമായും ദാനരൂപമായും ഉള്ള കൎമ്മങ്ങളെ ആചരിക്കേണ്ടതു് ശരിയായ മനഃസ്ഥിതിയോടുകൂടിയായിരിക്കണം. അഹങ്കാരമോ ഡംഭമോ ഉണ്ടായിരിക്കാൻ പാടില്ല. താൻ ദാനശീലനാണെന്നോ യജ്ഞശീലനാണെന്നോ അന്യരറിയണമെന്ന വിചാരംകൂടിയും. പ്രാപിക്കേണ്ട പ്രജ്ഞാവികാസത്തിന്നു തടസ്ഥമായി ഭവിക്കുകയും കുടിലചിന്തയ്ക്കു കാരണമായിത്തീരുകയും ചെയ്യും. ഒരേ ആത്മചൈതന്യമാണു സകലജീവികളിലും വസിക്കുന്നതെന്ന വിചാരം സകലവിധത്തിലുമുള്ള ദാനകൎമ്മങ്ങൾക്കും യജ്ഞകൎമ്മങ്ങൾക്കും ആശ്രയമായിരിക്കണം. ഈ വിധത്തിലുള്ള മനഃസ്ഥിതിയോടുകൂടി ഓരോരുത്തനും, തന്റെ ശക്തിക്കൊത്തവണ്ണം, യജ്ഞദാനതപഃകൎമ്മങ്ങളെ ആചരിക്കുന്നപക്ഷം, ഉപാധിശുദ്ധി, പ്രജ്ഞാവികാസം എന്ന മാൎഗ്ഗങ്ങളിൽകൂടി ജീവവികാസത്തിന്റെ ഏറ്റവും ഉന്നതമായുള്ള നിലകളെ പ്രാപിക്കാമെന്നതിന്നു യാതൊരു സംശയവുമില്ല.

കർമ്മവും പ്രജ്ഞാവികാസവും.

25. താണതരം മനുഷ്യനിൽ പ്രജ്ഞ മുഴുവനും സ്ഥൂലശരീരത്തിൽ മാത്രമാണ് കേന്ദ്രീഭവിച്ചു നിൽക്കുന്നതു്. സുഖകരമാണെന്നു തോന്നുന്നതായ ബാഹ്യമായുള്ള സ്ഥൂലപദാർത്ഥങ്ങൾ മാത്രമേ അവന്റെ പ്രജ്ഞയെ ആകർഷിച്ചു വെളിക്കുകൊണ്ടുവരുന്നുള്ളു. ഈ അവസ്ഥയിൽ സ്ഥൂലമായ തൃഷ്ണയ്ക്കും ആഗ്രഹങ്ങൾക്കും അടിമയായിട്ടാണ് അവൻ വർത്തിക്കുന്നതു്.

പ്രഥമഘട്ടം.

അവന്റെ ആഗ്രഹങ്ങളും വികാരങ്ങളുമെല്ലാം സ്ഥൂലപദാർത്ഥങ്ങളേയും സ്ഥൂലശരീരത്തിൽ കൂടിയുള്ള അനുഭവങ്ങളേയും മാത്രം സംബന്ധിച്ചിരിക്കും. സ്ഥൂലശരീരത്തിൽ കൂടിയുള്ള അനുഭവങ്ങളെ സംബന്ധിക്കാത്ത പരിശുദ്ധമനോവികാരങ്ങളോ ആഗ്രഹങ്ങളോ എന്താണെന്നറിയുന്നതിനോ, അവയെ അനുഭവിക്കുന്നതിനോ, അവനു സാധിക്കുകയില്ല. അവന്റെ ചിന്തകളും സ്ഥൂലശരീരത്തിനാവശ്യമെന്നു് അവൻ കരുതുന്ന സ്ഥൂലപദാർത്ഥങ്ങളെ സംബന്ധിച്ചുമാത്രമേ നിൽക്കുകയുള്ളു. ഈ അവസ്ഥയിൽ അവൻ അത്യന്തം സ്വാർത്ഥതൽപരനായിരിക്കാനേ ഇടയുള്ളു. ഈ നിലയിൽ നിന്നും ക്രമേണ ഉൽക്കർഷത്തെ പ്രാപിക്കുമ്പോൾ, അവന്റെ പ്രജ്ഞ ആഗ്രഹപരമായും വികാര

പരമായുമുള്ള മനസ്സിൽ കേന്ദ്രീഭവിച്ചു നില്ക്കാൻ ആരംഭിക്കുന്നതാണ്.

22. മനസ്സിനു രണ്ടു ഭാവങ്ങൾ ഉണ്ട്. ഒന്നു കാമസങ്കല്പങ്ങളോടുകൂടിയതും, മറേറതു കാമരഹിതമായിട്ടുള്ളതും ആകുന്നു.

മനോ ഹി ദ്വിവിധം പ്രോക്തം
ശുദ്ധം ചാശുദ്ധമേവ ച
അശുദ്ധം കാമസങ്കല്പം
ശുദ്ധം കാമവിവർജ്ജിതം.

പ്രജ്ഞാവികാസത്തിൻെറ ദ്വിതീയഘട്ടം.

മനസ്സിനു ശുദ്ധമെന്നും അശുദ്ധമെന്നും രണ്ടു രൂപങ്ങൾ ഉള്ളതായി പറയപ്പെടുന്നു. കാമസങ്കല്പങ്ങളോടുകൂടിയതു അശുദ്ധവും കാമരഹിതമായിട്ടുള്ളതു ശുദ്ധവുമാകുന്നു."

ഇപ്രകാരമാണ് ബ്രഹ്മബിന്ദൂപനിഷത്തിൽ മനസ്സിൻെറ രൂപത്തെപ്പററി നിർവ്വചിച്ചിരിക്കുന്നത്. വികാരപരമായും ആഗ്രഹപരമായും വർത്തിക്കുന്ന മനസ്സു കാമസങ്കല്പങ്ങളോടുകൂടിയ അശുദ്ധമനസ്സാണെന്ന് കാണാം. ഒരു മനുഷ്യൻെറ പ്രജ്ഞ കാമസങ്കല്പങ്ങളോടുകൂടിയ അശുദ്ധമനസ്സിൽ കേന്ദ്രീഭവിച്ചു നിൽക്കുമ്പോൾ, കായികമായും വാചികമായും മാനസികമായുമുള്ള പ്രവൃത്തികളിൽ അവനെ പ്രേരിപ്പിക്കുന്നതു രാഗദ്വേഷാദി ദ്വന്ദ്വവികാരങ്ങൾ മാത്രമാണ്. അപ്പോൾ രാഗമെന്നും ദ്വേഷമെന്നും പറയപ്പെടുന്നതും,

കാമക്രോധങ്ങളായി രൂപാന്തരപ്പെടുന്നതുമായ ദുഷ്ടഭാവങ്ങൾക്ക് അടിമയായിമാത്രമാണ് അവൻ വർത്തിക്കുന്നതു്. തന്റെ ശരീരത്തിനോ ആത്മീയോൽക്കർഷത്തിനോ അനുകൂലമായവ എന്തെന്നുകൂടി അവൻ ശ്രദ്ധിക്കുകയില്ല. ലോകത്തിലുള്ള മിക്കവാറും ജനങ്ങൾ സ്വാർത്ഥതൽപരന്മാരായി ഈ അവസ്ഥയിലാണ് ഇപ്പോഴും നിൽക്കുന്നതു്.

പ്രജ്ഞാവികാസത്തിന്റെ ദ്വിതീയഘട്ടം

27. ഈ നിലയിൽനിന്നും ക്രമേണ ഉൽക്കർഷത്തെപ്രാപിച്ചു കൂടുതൽ സംസ്കാരസമ്പന്നനായിതീരുമ്പോൾ, മനുഷ്യന്റെ പ്രജ്ഞ വിചാരപരമായുള്ളതും കാമരഹിതവുമായമനസ്സിൽകേന്ദ്രീഭവിച്ചു നില്ക്കാൻതുടങ്ങുന്നു. അപ്പോൾ അവൻ സ്ഥൂലവിഷയങ്ങളെ സംബന്ധിച്ചു തൃഷ്ണയോ കാമക്രോധാദിദുഷ്ടവികാരങ്ങൾക്കൊ അടിമയായിരിക്കുകയില്ല. എന്നാലും സ്വാർത്ഥതൽപരത അവനിൽനിന്നും നീങ്ങുകയില്ല. ഈ നിലയിലുള്ള താണാവസ്ഥകളിൽ മനുഷ്യൻ ഡംഭം, അഹങ്കാരം മുതലായ ദോഷങ്ങളാൽ ദൂഷിതനായേ ഇരിക്കുകയുള്ളു. മനുഷ്യരിൽ ഒരു വലുതായ ഭാഗം ഇപ്പോഴും ഈ നിലയിലാണു നിൽക്കുന്നതു്.

28. ഇന്നതു ചെയ്യണം എന്നും, ഇന്നതു ചെയ്യാൻപാടില്ല എന്നും വിധിപരമായും നിഷേധ

കർമ്മവിധികളുടെ ഉദ്ദേശ്യം.

പരമായും പല നിയമങ്ങളും ഉണ്ട്. ശരിയായ ആഗ്രഹങ്ങൾ, ശരിയായ വിചാരങ്ങൾ, ശരിയായ കായികപ്രവൃത്തികൾ, ഇവയെ സംബന്ധിച്ച കൢപ്തനിയമങ്ങളെ ശരിയായി അനുസരിക്കുന്നപക്ഷം മേല്പറഞ്ഞ മൂന്നവസ്ഥകളേയും സുഖമായും പ്രയാസം കൂടാതെയും ഓരോ മനുഷ്യനും തരണം ചെയ്വാൻ സാധിക്കും. കായികമായുള്ള പ്രവൃത്തികളെ ശരിയായി നിയന്ത്രിക്കുന്നതിനാൽ സ്ഥൂലശരീരത്തിനും സ്ഥൂലവിഷയങ്ങളെക്കുറിച്ചുള്ള തൃഷ്ണയ്ക്കും അടിമയായിനില്ക്കുന്ന നിലയെ ഭേദപ്പെടുത്തി സ്ഥൂലശരീരത്തെ ഏററവും അനുസരണയുള്ള ഒരു കരണമായി മാററാൻ സാധിക്കുന്നതാണ്. അതുപോലെതന്നെ കാമസങ്കല്പത്തോടുകൂടിയതും വികാരപരവുമായ അശുദ്ധമനസ്സിനെ ശുദ്ധീകരിക്കാനും, കാമക്രോധാദിവികാരങ്ങൾക്കു വശംവദനായിരിക്കാതെ അവയെ ക്രമേണ നിയന്ത്രിക്കുന്നതിനും, വികാരപരമായുള്ള മനസ്സിൽ നിന്നും പ്രജ്ഞയെ മാററി വിചാരപരമായുള്ള മനസ്സിൽ അതിനെ കേന്ദ്രീഭവിപ്പിക്കാനും ഓരോ മനുഷ്യനും സമർത്ഥനായിത്തീരും.

[illegible]. നമ്മുടെ പ്രജ്ഞ സ്ഥൂലശരീരത്തിലോ കാമസങ്കല്പങ്ങളാൽ ദൂഷിതമായ അശുദ്ധമനസ്സിലോ കേന്ദ്രീഭവിച്ചുനിൽക്കുമ്പോൾ, നമ്മുടെ പ്രവൃത്തികളെ നിയന്ത്രിക്കുന്നത് ആഗ്രഹങ്ങളും രാഗ

ദ്വേഷാദിദുർവ്വികാരങ്ങളും മാത്രമായിരിക്കും. ആഗ്രഹങ്ങളും രാഗദ്വേഷാദിമനോവികാരങ്ങളും ഗമിക്കുന്ന മാർഗ്ഗങ്ങളിൽക്കൂടി അവയ്ക്കുള്ള വിഷയങ്ങളെ ഉദ്ദേശിച്ചുതന്നെ ചിന്താഗതിയും നില്ക്കും. സ്ഥൂലശരീരം സംബന്ധിച്ച തൃഷ്ണയും സ്വാർത്ഥമായുള്ള ആഗ്രഹങ്ങളും മനോവികാരങ്ങളും മാത്രമാണ് ഇപ്പോഴുള്ള മിക്കവാറും ജനങ്ങളുടേയും പ്രവൃത്തിപഥത്തെ നിയന്ത്രിക്കുന്നത്. ഇപ്രകാരം നിയന്ത്രിക്കപ്പെട്ട പ്രവൃത്തിപഥത്തെ സാധൂകരിക്കാൻ അവർ മിക്കപേരും ചിന്താഗതിയെ ഉപയോഗിക്കുകയല്ലാതെ, വാസ്തവത്തിൽ ഗുണകരമായുള്ളത് എന്താണെന്നു സ്വതന്ത്രമായി ആലോചിച്ച് നിശ്ചയിക്കാൻ അതിനെ അവർ ഉപയോഗിക്കുന്നില്ല.

ധാർമ്മിക ജീവിതത്തിന്റെ ശത്രുക്കൾ.

30. സ്ഥൂലശരീരസംബന്ധമായ തൃഷ്ണയും മനോവികാരങ്ങളും മിക്കവാറും ആത്മീയമായുള്ള ഉൽകർഷത്തിനു വിരോധമായേ നില്ക്കുകയുള്ളൂ. അതിനാൽ വിവേകമുള്ള ഓരോരുത്തന്റേയും കർത്തവ്യം തന്റെ ശരീരവും സ്വാർത്ഥമായുള്ള മനോവികാരങ്ങളും പ്രേരിപ്പിക്കുന്നവ എന്തെന്നും തന്റെ ആത്മീയോൽക്കർഷത്തിനു ഉതകുന്നവയേവയെന്നും തിരിച്ചറിയുകയാണ്. മനുഷ്യന്റെ ധാർമ്മികമായ ജീവിതത്തിനു വിരോധി

കളായി നില്ക്കുന്നതു് സ്വാർത്ഥതയും ആലോചന കൂടാതെയുള്ള തെററായ ധാരണകളുമാകുന്നു. ഈ രണ്ടു വിരോധികളും മനുഷ്യനെ പല വിധത്തിൽ ആക്രമിക്കുന്നുണ്ടു്. സ്വാർത്ഥത എന്നതു് നമ്മെ പലവിധത്തിൽ ധർമ്മപഥത്തിൽനിന്നും വ്യതിചലിപ്പിക്കുന്നു. വ്യക്തിപരമായ സ്വാർത്ഥത, കുടുംബപരമായ സ്വാർത്ഥത, വർഗ്ഗീയമായ സ്വാർത്ഥത, ദേശീയമായുള്ള സ്വാർത്ഥത, ഇങ്ങനെ പലവിധത്തിലാണു് നമ്മെ സ്വാർത്ഥത ബാധിക്കുന്നതു്. തെററായ ധാരണകളും തന്മൂലം മുൻവിധി കല്പിക്കുക എന്ന ദുഃസ്വഭാവവും നമ്മെ പലവിധത്തിൽ ദുഷിപ്പിക്കുന്നുണ്ടു്. ഇതിനും വ്യക്തിപരമായും, കുടുംബപരമായും, വർഗ്ഗീയമായും, ദേശീയമായും പല രൂപങ്ങൾ ഉണ്ടു്. ഇപ്രകാരം പല രൂപത്തിൽ നമ്മെ ആക്രമിക്കുന്നതായ ഈ രണ്ടു ശത്രുക്കളേയും പരിപൂർണ്ണമായി കീഴടക്കിയാലല്ലാതെ നമ്മുടെ ജീവിതത്തെ ധർമ്മപഥത്തിൽക്കൂടി നടത്തിക്കാൻ സാധിക്കുന്നതല്ല. ഈ രണ്ടു ശത്രുക്കളേയും, ഒട്ടുംതന്നെ ശേഷിച്ചു നിൽക്കാൻ പാടില്ലാത്ത വിധത്തിൽ നശിപ്പിക്കേണ്ടതും, ശരിയായ ആഗ്രഹങ്ങളിലും വിചാരങ്ങളിലും വേരൂന്നിനില്ക്കുന്ന സത്കർമ്മപദ്ധതിയിൽക്കൂടി ജീവിതത്തെ നയിക്കേണ്ടതും ഓരോ മനുഷ്യന്റേയും ധർമ്മവും കർത്തവ്യവുമാകുന്നു.

31. ഒരു കുടുംബത്തിലോ, ഒരു ചെറുതായ ഗ്രാമത്തിലോ, ഒരു പട്ടണത്തിലോ, ഒരു രാജ്യത്തിലോ, ഭൂഖണ്ഡം മുഴുവനിലുമോ നോക്കിയാലും, മനുഷ്യന്റെ ഉൽക്കർഷത്തിനു വിരോധമായുള്ള ശത്രുക്കൾ എല്ലാം തെററിദ്ധാരണകൊണ്ടുള്ള മുൻവിധികളിൽ, സ്വാൎത്ഥത. എന്ന രണ്ടു ദുഃസ്വഭാവങ്ങളെ ആശ്രയിച്ചു നിൽക്കുന്നതായി തന്നെ ബോദ്ധ്യപ്പെടും. സകല ആത്മാക്കളുടേയും സമത്വത്തിലും ഏകത്വത്തിലും ആശ്രയിച്ചുനിൽക്കുന്ന സൎവ്വസാഹോദര്യത്തെ മനുഷ്യരുടെവിഷയത്തിലെങ്കിലും മതവ്യത്യാസം, ജാതിവ്യത്യാസം, വൎഗ്ഗവ്യത്യാസം, ദേശവ്യത്യാസം, സ്ത്രീപുരുഷവ്യത്യാസം എന്ന വ്യത്യാസങ്ങളാൽ ഹനിച്ചുകളയാതെ സകലഭാവനകളിലും പ്രവൃത്തികളിലും സൎവ്വാത്മനാ പ്രായോഗികമാക്കുന്നതു് മനുഷ്യധൎമ്മമാണു്. ഈ ധൎമ്മത്തിനു വിരോധമായിസ്വാൎത്ഥതകൊണ്ടോ തെററിദ്ധാരണകൊണ്ടോ ഉത്ഭവിച്ചതായ പരസ്പരദ്വേഷത്താൽ പ്രേരിതരായി, ജാതിഎന്നും മതം എന്നും ദേശം എന്നും ഉള്ള വ്യത്യാസത്തെ ആസ്പദമാക്കി, ശത്രുഭാവത്തോടുകൂടി മനുഷ്യർ പരസ്പരം ദ്രോഹിക്കാനും നശിപ്പിക്കാനും ഉദ്യുക്തരായിട്ടാണു് ഇപ്പോൾ കാണപ്പെടുന്നതു്. സൎവ്വസാഹോദര്യത്തെ ലോകോൽക്കൎഷത്തിനു് ആവശ്യമായുള്ള വാസ്തവമായ തത്വമായി ഗ്രഹിച്ചു്

സർവ്വസാഹോദര്യത്തിന്റെ ആവശ്യകത.

അതിനനുസരണമായി വ്യക്തിപരമായും സമൂഹപരമായുമുള്ള സകലപ്രശ്നങ്ങളേയും അഭിമുഖീകരിക്കുന്നതുകൊണ്ടുമാത്രമേ, മനുഷ്യരെ ആക്രമിച്ചു ഇപ്പോൾ ബാധിച്ചുകാണുന്ന ആപൽകരമായ അസ്വാർത്ഥപരതയിൽനിന്നും രക്ഷിക്കാൻ സാധിക്കുകയുള്ളു.

ആത്മാക്കളുടെ ഐക്യം.

32. എല്ലാ ആത്മാക്കളുടേയും സമത്വവും ഐകത്വവും ഈശ്വരന്റെ ഏകത്വത്തെ ആശ്രയിച്ചാണു നില്ക്കുന്നതു്. ഈ തത്വത്തെ ഈശാവാസ്യോപനിഷത്തിൽ താഴെപറയുന്ന മന്ത്രം കൊണ്ടു വ്യക്തമായി ഉപദേശിച്ചിരിക്കുന്നു.

ഈശാവാസ്യമിദം സർവ്വം
യത് കിഞ്ച ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാ
മാഗൃധഃ കസ്യസ്വിദ്ധനം
കുർവ്വന്നേവേഹ കർമ്മാണി
ജിജീവിഷേച്ഛതം സമാ
ഏവം ത്വയി നാന്യഥേതോഽസ്തി
ന കർമ്മ ലിപ്യതേ നരേ.

ഈ. ഉ. 1, 2.

ഈ ലോകത്തിൽ ജന്മം, നാശം ഈ സ്വഭാവത്തോടുകൂടിയിരിക്കുന്ന സർവ്വവും ഈശ്വരനാൽ വ്യാപിക്കപ്പെട്ടുതന്നെ നില്ക്കുന്നു. അതിനാൽ ഈ വിശ്വാസത്തോടും ത്യാഗബുദ്ധിയോടും കൂടി മനുഷ്യൻ ലോകത്തിൽ വർത്തിക്കേണ്ടതു്. വിഷയ

ങ്ങളെ അനുഭവിക്കേണ്ടതും ത്യാഗബുദ്ധിയോടുകൂടി ത്തന്നെ വേണം. തനിക്കു ജീവിതത്തിന് ആവശ്യമുള്ളതിനെ മാത്രമാണ് അനുഭവിക്കേണ്ടത്. മററുള്ളവന്റെ സ്വത്തിന്മേൽ ആഗ്രഹം വയ്ക്കരുതു. ജീവിതകാലം മുഴുവനും സൽക്കർമ്മങ്ങൾ ആചരിച്ചുകൊണ്ടുതന്നെ ജീവിക്കണം. ഇപ്രകാരം വർത്തിക്കുന്നപക്ഷം ഒരുവന് ഇതിൽനിന്നും കൂടുതലായി കർത്തവ്യമൊന്നുംതന്നെയില്ല. കർമ്മം ഒന്നുംതന്നെ അവനെ ബന്ധിക്കുന്നതുമല്ല."

വിവരണം:— പരിപൂർണ്ണമായ ത്യാഗബുദ്ധിയോടുകൂടി അന്യജീവികൾക്കു സർവ്വാത്മനാ ഉപകാരപ്രദമായുള്ള ജീവിതത്തെ ഓരോ മനുഷ്യനും നയിച്ചാൽ മാത്രമേ ജീവിതം സുഖപ്രദമായി ഭവിക്കുകയുള്ളു എന്നും അതുകൊണ്ടു മാത്രമേ സകലവിധ ബന്ധങ്ങളും നീങ്ങുകയുള്ളു എന്നും ഈ മന്ത്രം ഉപദേശിച്ചിരിക്കുന്നു.

33. ആത്മീയമായ ഉൽക്കർഷത്തെ ഇച്ഛിക്കുന്നവൻ തന്റെ നിശ്ചയരൂപമായ ഇച്ഛാശക്തിയെ ബലപ്പെടുത്തുന്നതിനും, പരിശുദ്ധമായ ഇച്ഛാശക്തിക്കു വിധേയമായ വിചാരങ്ങളേയും പ്രവൃത്തികളേയും രൂപീകരിക്കുന്നതിനും ശീലിക്കേണ്ടതാകുന്നു. ആഗ്രഹങ്ങൾക്കു വശംവദനായി ഭവിക്കരുതു. സ്ഥൂലശരീരം, ഇന്ദ്രിയങ്ങൾ,

കർമ്മയോഗത്തിന്റെ പ്രധാനലക്ഷ്യം.

മനസ്സ്, ഇവയോടു ബന്ധപ്പെട്ടു നില്ക്കുന്നതു വരെ, യാതൊരു മനുഷ്യനും ഒരു നിമിഷംപോലും പ്രവൃത്തികൂടാതെയിരിക്കാൻ സാധിക്കുന്നതല്ല. അതിനാൽ ധാർമ്മികമായ പ്രവൃത്തികളെ മാത്രം തന്റെ കർത്തവ്യമാണെന്നു കരുതി അവൻ അനുഷ്ഠിക്കേണ്ടതും, അപ്രകാരം അനുഷ്ഠിക്കപ്പെടുന്ന യാതൊരു കർമ്മത്തിന്റെയും ഫലത്തിൽ ആസക്തി വയ്ക്കാൻ പാടില്ലാത്തതുമാകുന്നു. എന്നാൽ മാത്രമേ അവന് ഇച്ഛാശക്തിയെ ശരിയായമാർഗ്ഗത്തിൽക്കൂടി വികസിപ്പിക്കാൻ സാധിക്കുകയുള്ളൂ. ഈ തത്വത്തെത്തന്നെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ടു നിർവചിക്കുന്നു:—

ന ഹി കശ്ചിത് ക്ഷണമപി
ജാതു തിഷ്ഠത്യകർമ്മകൃത്
കാര്യതേ ഹ്യവശഃ കർമ്മ
സർവ്വഃ പ്രകൃതിജൈർഗ്ഗുണൈഃ.*

ഗീ. III. 5

---

* [illegible] = ഒരിക്കലും ഒരുനിമിഷംപോലും; [illegible]; അകർമ്മകൃത് = യാതൊരു കർമ്മവും ചെ[illegible]; നഹി-തിഷ്ഠതി-ഹി = ഇരിക്കുന്നില്ല; സർവ്വഃ = സ[illegible]; പ്രകൃതിജൈർഗ്ഗുണൈഃ = പ്രകൃതിയിൽ നിന്നും [illegible] സത്വരജസ്തമോഗുണങ്ങളാൽ; അവശഃ = അ[illegible]; കർമ്മ കാര്യതേ = കർമ്മങ്ങളിൽ പ്രവർത്തി[illegible].

നഹി ദേഹഭൃതാ ശക്യം
ത്യക്തും കർമ്മാണ്യശേഷതഃ
ഗീത. XVIII. 11.*

കർമ്മണ്യേവാധികാരസ്തേ
മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർഭൂ-
ർമാ തേ സംഗോഽസ്ത്വകർമ്മണി.
ഗീത. II. 47.†

"ഒരുവനും ഒരു ക്ഷണംപോലും യാതൊരു കർമ്മവും ചെയ്യാതിരിക്കുവാൻ സാധിക്കുന്നതല്ല. എന്തെന്നാൽ സകല ജനങ്ങളും പ്രകൃതിയിൽനിന്നും ജനിച്ചതായ സത്വരജസ്തമോഗുണങ്ങളാൽ പ്രേരിതന്മാരായി അസ്വതന്ത്രന്മാരായി ഭവിച്ച് കർമ്മങ്ങളെ ആചരിക്കുന്നു."

"ദേഹത്തിൽ താൻ എന്നോ തന്റേതെന്നോ അഭിമാനത്തോടുകൂടിയവന്ന് കർമ്മങ്ങൾ മുഴുവൻ തീരെ ഉപേക്ഷിക്കാൻ സാധിക്കുന്നതല്ല."

---

* ദേഹഭൃതാ=ദേഹത്തിൽ താൻ എന്നോ തന്റേതെന്നോ അഭിമാനത്തോടുകൂടിയവന്ന്; കർമ്മാണി - അശേഷതഃ ത്യക്തും = കർമ്മങ്ങൾ മുഴുവനെയും ത്യജിക്കുന്നതിന്ന്; ന-ശക്യം-ഹി = നിശ്ശേഷമായും സാധിക്കുന്നതല്ല.

† തേ-കർമ്മണി-ഏവ-അധികാരഃ = നിനക്കു കർമ്മം ചെയ്യുന്നതിൽ മാത്രമാണ് അധികാരമുള്ളത്; ഫലേഷു-കദാചന-മാ = ഫലങ്ങളിൽ ഒരിക്കലും ഇല്ല; കർമ്മ-ഫലഹേതുഃ-മാഭൂഃ = കർമ്മം ഒരിക്കലും ഫലത്തെ ഉദ്ദേശിച്ചിരിക്കരുത്; അകർമ്മണി-തേ-സംഗഃ-മാ-അസ്തു = കർമ്മം ചെയ്യാതിരിക്കുന്നതിൽ ഒരിക്കലും നിനക്കു നിഷ്ഠ ഉണ്ടാകരുത്.

"നിനക്കു കർമ്മം ചെയ്യുന്നതിൽ മാത്രമേ അധികാരമുള്ളൂ. കർമ്മഫലത്തിൽ ഒരിക്കലും ആഗ്രഹം ഉണ്ടായിരിക്കരുതു. കർമ്മം ചെയ്യുന്നതു് ഒരിക്കലും ഫലത്തെ ഉദ്ദേശിച്ചായിരിക്കരുതു്. കർമ്മം ചെയ്യാതിരിക്കുന്നതിലും നിനക്കു നിഷ്ഠ ഉണ്ടാകരുതു്."

നിശ്ചയശക്തിയുടെ വികാസം

വിവരണം:—കർത്തവ്യമാണു് എന്നുള്ള ബോധത്തോടുകൂടിമാത്രം താൻ ചെയ്യേണ്ടതായുള്ള സത്കർമ്മങ്ങളെ ആചരിക്കുന്നതു് ഒരുവന്റെ പ്രജ്ഞയെ ആഗ്രഹങ്ങളിൽ പ്രതിഷ്ഠിക്കുന്നതിൽ നിന്നും മാറ്റി, നിശ്ചയശക്തിയെ വർദ്ധിപ്പിക്കുന്നതിനും അതിൽതന്നെ പ്രജ്ഞയെ പ്രതിഷ്ഠിക്കുന്നതിനും സഹായിക്കും. നിശ്ചയശക്തി വർദ്ധിച്ചു വരുമ്പോൾ നമ്മുടെ പ്രജ്ഞ വിജ്ഞാനമയകോശത്തിൽ കേന്ദ്രീകരിച്ചുതുടങ്ങും. ആത്യന്തികമായുള്ള മോക്ഷം ലഭിക്കുന്നതുവരെ മനുഷ്യന്റെ സ്ഥിരമായ ഉപാധിയായി വർത്തിക്കുന്നതു് വിജ്ഞാനമയകോശമാണു്. ഇപ്രകാരം വിജ്ഞാനമയകോശത്തിൽ പ്രജ്ഞ കേന്ദ്രീഭവിച്ചുനിൽക്കുമ്പോൾ, ആഗ്രഹപരമായും വിചാരപരമായും പ്രവർത്തിക്കുന്ന മനസ്സ് വികാസം പ്രാപിച്ചു്, നിശ്ചയശക്തിക്കു സദാ കീഴടങ്ങിത്തന്നെ വർത്തിക്കും. ഈ നിലയിൽ എത്തിയ മനുഷ്യന്റെ പ്രവൃത്തികൾ

എല്ലാം നിശ്ചയശക്തിയാൽ തന്നെ രൂപീകരിക്കപ്പെടുകയും ചെയ്യും.

വിവിധയോഗമാർഗ്ഗങ്ങളുടെ പരസ്പരബന്ധം.

34. കർമ്മേന്ദ്രിയങ്ങളേയും ജ്ഞാനേന്ദ്രിയങ്ങളേയും സ്വാധീനപ്പെടുത്തുന്നതിലും, അവയേയും ആഗ്രഹങ്ങളേയും ശുദ്ധീകരിക്കുന്നതിലും, മനസ്സിനെ നിഗ്രഹിക്കുക എന്ന മനഃസംയമനയോഗം വളരെ സഹായിക്കുന്നതും എത്രയും ആവശ്യമായിട്ടുള്ളതുമാകുന്നു. മനസ്സിനെസ്വാധീനപ്പെടുത്താത്തവന് കർമ്മയോഗം അനുഷ്ഠിക്കാനും സാധിക്കുന്നതല്ല. അതുപോലെതന്നെ കർമ്മയോഗത്തിന്റെ ഉന്നതഘട്ടങ്ങളെ പ്രാപിക്കണമെങ്കിലും, ഭക്തിയും ജ്ഞാനവും വർദ്ധിച്ചാലേ അതു സാധിക്കുകയുള്ളു എന്നും കാണാവുന്നതാണ്. ഇപ്രകാരം ശ്രദ്ധിച്ചു നോക്കുന്നപക്ഷം, കർമ്മയോഗം മനഃസംയമനയോഗം, ഭക്തിയോഗം, ജ്ഞാനയോഗം എന്നു പറയപ്പെടുന്ന മാർഗ്ഗങ്ങൾ പരസ്പരസംബന്ധമില്ലാത്ത സ്വതന്ത്രമാർഗ്ഗങ്ങൾ അല്ലെന്നും, അവ ഓരോന്നിൽക്കൂടിയുമുള്ള അഭിവൃദ്ധിക്ക് ഇതരമാർഗ്ഗങ്ങൾ സഹായകരവും ആവശ്യവുമാണെന്നും ബോദ്ധ്യപ്പെടുന്നതാണ്.

നിശ്ചയശക്തിയെ ശരിയായ മാർഗ്ഗത്തിൽ കൂടി വർദ്ധിപ്പിക്കുന്നതിനും, ആഗ്രഹപൂരമായ മനസ്സിനെ ശുദ്ധീകരിച്ചു സ്വാധീനപ്പെടുത്തുന്നതിനും, ഫലേച്ഛയിൽ നിന്നും ഒഴിഞ്ഞാൽ

മാത്രം മതിയാകുന്നതല്ല. ഓരോ പ്രവൃത്തിയും വിജയത്തിലോ പരാജയത്തിലോ അവസാനിച്ചാലും, ഉദാസീനതയോടുകൂടി അതിനെ വീക്ഷിക്കുന്ന സ്വഭാവത്തെ വർദ്ധിപ്പിക്കേണ്ടതാണ്. ഈ തത്വത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകം കൊണ്ടു പ്രതിപാദിക്കുന്നു,—

യോഗസ്ഥഃ കുരു കർമ്മാണി
സംഗം ത്യക്ത്വാ ധനഞ്ജയ!
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ
സമത്വം യോഗ ഉച്യതേ

ഗീത II. 48. *

“ധനഞ്ജയാ, താൻ കർത്താവാണെന്നുള്ള അഭിമാനം വിട്ടിട്ടു കർമ്മങ്ങൾ സിദ്ധിച്ചാലും സിദ്ധിക്കാതെ പോയാലും (അവ വിജയത്തിലോ പരാജയത്തിലോ അവസാനിച്ചാലും) സമഭാവത്തോടു കൂടിയവനായി കർത്തവ്യമായുള്ള സൽക്കർമ്മങ്ങളെ ആചരിക്കേണ്ടതാണ്. സമഭാവത്തോടു കൂടി വർത്തിക്കുന്നതിനെയാണ് യോഗം എന്നു പറയുന്നത്.”

* ധനഞ്ജയ! = അർജ്ജുന! സംഗം ത്യക്ത്വാ = കർത്താവാണെന്നുള്ള അഭിമാനം വിട്ടിട്ട്; സിദ്ധ്യസിദ്ധ്യോഃ = സിദ്ധിയിലും അസിദ്ധിയിലും (വിജയത്തിലും പരാജയത്തിലും); സമഃ-ഭൂത്വാ = സമഭാവനായി ഭവിച്ച്; കർമ്മാണി-കുരു = സത്കർമ്മങ്ങൾ ആചരിച്ചാലും, സമത്വം = സമഭാവം; യോഗഃ-ഉച്യതേ = യോഗമെന്നു പറയപ്പെടുന്നു.

വിവരണം:— ഭഗവത്ഗീതയിൽ യോഗം എന്ന പദം പലസ്ഥലങ്ങളിലും പലഅർത്ഥത്തിൽ ഉപയോഗിച്ചു കാണുന്നുണ്ടു. യോജിക്കുക അല്ലെങ്കിൽ ഏകീഭവിക്കുക എന്നർത്ഥമുള്ള 'യുജ്'എന്ന ധാതുവിൽ നിന്നും ഉണ്ടായ പദമാണു യോഗം. ജീവാത്മാവിന്റേയും പരമാത്മാവിന്റേയും ഐക്യത്തേയാണു ഈ പദം സൂചിപ്പിക്കുന്നതു്. ഈ അർത്ഥത്തിൽതന്നെ കർമ്മയോഗം, ഭക്തിയോഗം, രാജയോഗം, ജ്ഞാനയോഗം, എന്നിവയിലെല്ലാം യോഗപദമുപയോഗിച്ചു കാണുന്നു. ജീവബ്രഹ്മൈക്യമാകുന്ന ഈ ആത്യന്തികസാക്ഷാത്കാരത്തിലേക്കു് മേൽ പറഞ്ഞ ഓരോ മാർഗ്ഗങ്ങളിലും പല പടികളും ഉണ്ടു്. അവയെയെല്ലാം യോഗപദം കൊണ്ടുതന്നെ വിവരിച്ചിരിക്കുന്നു. മനസ്സിന്റെ സാമ്യാവസ്ഥ ഈ സാക്ഷാത്കാരത്തിനു് എത്രയും ആവശ്യമാകയാൽ അതിനേയും യോഗപദംകൊണ്ടുതന്നെ വിവരിച്ചു കാണുന്നു.

36. കർമ്മഫലത്തിൽ ആഗ്രഹം പാടില്ലെന്നും അതിന്റെ പര്യവസാനത്തെ ഉദാസീനതയോടുകൂടി വീക്ഷിക്കണമെന്നും പറഞ്ഞതുകൊണ്ടു് പ്രവൃത്തിയിൽ തന്നെ ഉദാസീനത വരാനിടയുണ്ടു്. അപ്രകാരം ഒരു വിധത്തിലും വരാൻ പാടില്ലാത്തതാകുന്നു. പ്രവൃത്തിയുടെ ഓരോ ഘട്ടത്തിലും അത്യന്തം ശ്രദ്ധയോടുകൂടി വർത്തി

ച്ചാൽ മാത്രമേ, ഒരു സാധകന് ഉപാധികളെ ശുദ്ധീകരിക്കാനും പ്രജ്ഞയെ വികസിപ്പിക്കാനും സാധിക്കുകയുള്ളൂ. ഇപ്രകാരം സാധിക്കാത്തപക്ഷം പ്രജ്ഞയെ താണതായ സ്ഥൂലോപാധികളിൽനിന്നും ഉന്നതമായ സൂക്ഷ്മോപാധികളിലേക്കു മാററാനും സാധിക്കുന്നതല്ല. അതിനാൽ സകലകർമ്മങ്ങളിലും പരിപൂർണ്ണമായ ശ്രദ്ധയുണ്ടായിരിക്കണമെന്നു തന്നെ ഭഗവാൻ ഉപദേശിക്കുന്നു.

സക്താഃ കർമ്മണ്യവിദ്വാംസോ
യഥാ കുർവന്തി ഭാരത!
കുര്യാദ്വിദ്വാംസ്തഥാസക്തഃ
ചികീർഷുർല്ലോകസംഗ്രഹം

ഗീത. III. 25 *

"ഹേ! അർജ്ജുന, ആത്മജ്ഞാനമില്ലാത്തവർ കർമ്മഫലത്തിൽ ആസക്തിയുള്ളവരായി എത്രമാത്രം ശ്രദ്ധയോടുകൂടി കർമ്മങ്ങളെ ആചരിക്കുന്നുവോ, അതുപോലെ ശ്രദ്ധയോടുകൂടി ആത്മജ്ഞാനിയായുള്ളവനും ലോകസംഗ്രഹത്തിനുവേണ്ടി പ്രവർത്തിക്കേണ്ടതാകുന്നു."

* ഭാരത! = അർജ്ജുന; അവിദ്വാംസഃ-കർമ്മണി-സക്താഃ = ആത്മജ്ഞാനമില്ലാത്തവർ കർമ്മഫലത്തിൽ ആസക്തിയുള്ളവരായി; യഥാ = ഏതു പ്രകാരത്തിൽ; കുർവന്തി = ആചരിക്കുന്നു; തഥാ = അതുപോലെ (അത്രയും ശ്രദ്ധയോടുകൂടി); വിദ്വാൻ = ആത്മജ്ഞാനമുള്ളവൻ; അസക്തഃ = ആസക്തിയില്ലാത്തവനായി; ലോകസംഗ്രഹം-ചികീർഷുഃ = ലോകസംഗ്രഹം ചെയ്യാനിച്ഛയുള്ളവനായി; കുര്യാത് = ചെയ്യേണ്ടതാകുന്നു.

37. കൎത്തവ്യമായുള്ള കൎമ്മങ്ങളെ ഏററവും ശ്രദ്ധയോടുകൂടിയും ഫലേച്ഛകൂടാതേയും അനുഷ്ഠിക്കുന്ന പക്ഷം, നിശ്ചയരൂപമായ ഇച്ഛാശക്തി ക്രമേണബലപ്പെട്ടുവരും. ഇച്ഛാശക്തി ബലപ്പെട്ടുവരുമ്പോൾ, ആഗ്രഹപരമായും വികാരപരമായും പ്രവൎത്തിക്കുന്നഅന്തഃകരണം ഇച്ഛാശക്തിക്കു കീഴടങ്ങിയതായി ഭവിക്കും. എന്നാൽ ഇതുകൊണ്ടു മാത്രം അഹങ്കാരം ശമിക്കുകയില്ല. നേരെമറിച്ചു അഹങ്കാരം ബലത്തോടു കൂടി വൎദ്ധിക്കാനും ആത്മീയോൽക്കൎഷത്തിനു തടസ്സമായിവരാനും ഇടയുണ്ട്. അഹങ്കാരത്തെ ശമിപ്പിക്കാനും ആഗ്രഹങ്ങളെ നിശ്ശേഷം കീഴടക്കാനും വേണ്ടി സാധകൻ സകല സൽക്കൎമ്മങ്ങളേയും ഈശ്വരാൎപ്പണമായി ചെയ്യേണ്ടതാണെന്ന് ഭഗവാൻ ഉപദേശിക്കുന്നു. ഫലേച്ഛയെ സാധകൻ ഉപേക്ഷിച്ചാലും താൻ കൎത്താവാണെന്നുള്ള അഹങ്കാരം ഉപേക്ഷിക്കപ്പെടാത്ത പക്ഷം, ഓരോ കൎമ്മവുംഅതിൻെറ കൎത്താവിനെ ഫലങ്ങളോടുകൂടി ബന്ധിപ്പിക്കുന്ന ഗ്രന്ഥികളായിത്തന്നെ ഭവിക്കും. ആത്മജ്ഞാനമില്ലാതെ താൻ കൎത്താവാണെന്നു വിചാരിക്കുന്നവൻ, ഏതു പ്രകാരത്തിലാണ് കൎമ്മങ്ങളാൽ ബന്ധിക്കപ്പെടുന്നതെന്ന് ഭഗവാൻ താഴെപറയുന്ന ശ്ലോകം കൊണ്ടു് ഉപദേശിക്കുന്നു:—

പ്രകൃതേഃ ക്രിയമാണാനി
ഗുണൈഃ കർമ്മാണി സർവ്വശഃ
അഹംകാരവിമൂഢാത്മാ
കർത്താഹമിതി മന്യതേ.

ഗീത III. 27. *

"എല്ലാവിധത്തിലുള്ള കർമ്മങ്ങളും മൂലപ്രകൃതിയുടെ ഗുണങ്ങളായ സത്വരജസ്തമോഭാവങ്ങളാലാണ് ചെയ്യപ്പെടുന്നത്. ശരീരാദികളിൽ താൻ എന്ന ഭാവത്തെ ഉറപ്പിക്കുന്നതിനാൽ ആത്മഭാവം മറയ്ക്കപ്പെട്ടവൻ താൻതന്നെ കർത്താവെന്നു വിചാരിക്കുന്നു."

38. കർത്തവ്യമായുള്ള സകല സൽകർമ്മങ്ങളേയും ഈശ്വരാർപ്പണബുദ്ധിയോടുകൂടി താൻ കർത്താവാണെന്നുള്ള അഭിമാനത്തെ നിശ്ശേഷം ത്യജിച്ച് അനുഷ്ഠിക്കുന്നവൻ അപ്രകാരം ചെയ്യപ്പെടുന്ന കർമ്മങ്ങളാൽ ബന്ധിക്കപ്പെടുന്നില്ല. ഈ തത്വത്തെ താഴെ പറയുന്ന ശ്ലോകങ്ങളാൽ ഭഗവാൻ പ്രതിപാദിച്ചിരിക്കുന്നു:—

കർമ്മയോഗത്തിലെ ദ്വിതീയ ഘട്ടം.

* സർവശഃ-കർമ്മാണി=സകലവിധത്തിലുള്ള കർമ്മങ്ങളും; പ്രകൃതേഃ-ഗുണൈഃ=മൂലപ്രകൃതിയിൽ നിന്നു ഉണ്ടായതായ സത്വരജസ്തമോഗുണങ്ങളാൽ; ക്രിയമാണാനി=ചെയ്യപ്പെട്ടവയാകുന്നു; അഹങ്കാരവിമൂഢാത്മാ=ശരീരാദികളിലുള്ള താദാത്മ്യത്താൽ ആത്മഭാവം മറയ്ക്കപ്പെട്ടുപോയവൻ; അഹം-കർത്താ-ഇതി-മന്യതേ=(അവയുടെ) കർത്താ താനാണെന്നു വിചാരിക്കുന്നു.

മയി സർവ്വാണി കർമ്മാണി
സംന്യസ്യാദ്ധ്യാത്മചേതസാ
നിരാശീർന്നിർമ്മമോ ഭൂത്വാ
യുദ്ധ്യസ്വ വിഗതജ്വരഃ

ഗീത. III. 30. *

ബ്രഹ്മണ്യാധായ കർമ്മാണി
സംഗം ത്യക്ത്വാ കരോതി യഃ
ലിപ്യതേ ന സ പാപേന
പത്മപത്രമിവാംഭസാ.

ഗീത. V. 10. †

"അർജ്ജുന! സകല സത്കർമ്മങ്ങളേയും എന്നിലർപ്പിച്ചിട്ട്, മനസ്സിനെ സർവ്വജ്ഞനായി സർവ്വാന്തര്യാമിയായി പരമാത്മാവായിരിക്കുന്ന എന്നിൽ തന്നെ ഉറപ്പിച്ചു കാമരഹിതനായും അഹങ്കാരശൂന്യനായും ദുഃഖം മുതലായ ക്ഷോഭകാരണങ്ങളെ ത്യജിച്ചവനായും യുദ്ധം ചെയ്താലും."

---

* സർവ്വാണി കർമ്മാണി=സർവ്വകർമ്മങ്ങളേയും; അദ്ധ്യാത്മചേതസാ=പരമാത്മാവിൽ ഉറച്ചതായ മനസ്സോടുകൂടി; മയി സംന്യസ്യ=എന്നിൽ അർപ്പിച്ചിട്ട്; നിരാശീഃ=കാമരഹിതനായും; നിർമ്മമഃ=അഹങ്കാരമില്ലാത്തവനായും; വിഗതജ്വരഃ=ദുഃഖം മുതലായ കാരണങ്ങളെ ത്യജിച്ചവനായി, യുദ്ധ്യസ്വ=യുദ്ധം ചെയ്താലും.

† കർമ്മാണി-ബ്രഹ്മണി-ആധായ=കർത്തവ്യകർമ്മങ്ങളെയെല്ലാം പരമാത്മാവിൽ സമർപ്പിച്ച്; സംഗം-ത്യക്ത്വാ=സംഗത്തെ ത്യജിച്ച്; യഃ-കരോതി ഏതൊരുത്തൻ അനുഷ്ഠിക്കുന്നുവോ; സഃ=അവൻ; അംഭസാ-പത്മപത്രം-ഇവ=ജലത്തിൽ താമരയിലയെന്നപോലെ; പാപേന-ന-ലിപ്യതേ = പാപത്താൽ ബന്ധിക്കപ്പെടുന്നില്ല.

"ഏതൊരുത്തൻ സകല കർത്തവ്യകർമ്മങ്ങളേയും പരമാത്മാവിൽതന്നെ സമർപ്പിച്ച്, യജമാനനു വേണ്ടി ഭൃത്യൻ എന്നപോലെ സകലവിധത്തിലുള്ള സംഗത്തെയും ത്യജിച്ച് അനുഷ്ഠിക്കുന്നുവോ, അവൻ ഒരു വിധത്തിലും പാപത്തോടു ബന്ധിക്കപ്പെട്ടവനായി ഭവിക്കുന്നില്ല. താമരയില ജലത്തിൽതന്നെ സ്ഥിതിചെയ്യുന്നു എങ്കിലും ഏതു വിധത്തിലാണോ അതിനാൽ ഒരു വിധത്തിലും നനയ്ക്കപ്പെടാതെയിരിക്കുന്നതു്, അതുപോലെ തന്നെ ഇവനും വർത്തിക്കുന്നു.

കർമ്മയോഗത്തിന്റെ പ്രഥമവും ദ്വിതീയവും ഘട്ടങ്ങൾ,

വിവരണം:—കർത്തവ്യങ്ങൾ അനുഷ്ഠിക്കപ്പെടേണ്ടതാണ് എന്ന ബുദ്ധിയോടുകൂടി ഇതരോദ്ദേശ്യം ഒന്നുംകൂടാതെ അവയെ അനുഷ്ഠിക്കുക, ഫലേച്ഛയെ നിശ്ശേഷം ത്യജിക്കുക, സിദ്ധിയിലും അസിദ്ധിയിലും സമഭാവത്തോടുകൂടി യാതൊരു ക്ഷോഭവുംകൂടാതെ വർത്തിക്കുക, ഇവയാണു കർമ്മയോഗത്തിന്റെ പ്രഥമഘട്ടം. കർമ്മയോഗത്തിന്റെ ദ്വിതീയഘട്ടത്തിൽ ഈശ്വരന്റെ നേൎക്കുള്ള ശ്രദ്ധയും വിശ്വാസവും ഭക്തിയും വൎദ്ധിക്കേണ്ടതും, സകല സത്കർമ്മങ്ങളേയും പരിപൂർണ്ണമായി ഈശ്വരനിൽതന്നെ അർപ്പിച്ചു അനുഷ്ഠിക്കേണ്ടതുമാകുന്നു.

39. കർമ്മയോഗത്തിന്റെ തൃതീയഘട്ടത്തിൽ, ആത്മാ എന്തെന്നും അനാത്മാ എന്തെന്നുമുള്ള വിവേകം ആവശ്യമാണ്. ചിദ്ഭാവം എന്ത്, ജഡഭാവം എന്ത്, എന്ന തിരിച്ചറിഞ്ഞു, സകലവിധകർമ്മങ്ങളും ജഡമായ പ്രകൃതിയേയും പ്രകൃതിവികാരങ്ങളേയും മാത്രമേ ബാധിക്കുന്നുള്ളു എന്നും ശുദ്ധചൈതന്യസ്വരൂപിയായ ആത്മാവിനെ അവ ബാധിക്കുന്നില്ല എന്നും കാണുകയാണ്, ഈ ഘട്ടത്തിൽ സാധകൻ ചെയ്യേണ്ടതു്. നമ്മുടെ ശരീരവും, ഇന്ദ്രിയങ്ങളും, നിശ്ചയാത്മകമായ ബുദ്ധിയുൾപ്പെടെയുള്ള അന്തഃകരണത്തിന്റെ വിവിധഭാവങ്ങളും, പ്രകൃതിയുടെ വികാരങ്ങൾ മാത്രമാണ്. പാരമാർത്ഥികമായുള്ള ആത്മഭാവം, ശരീരത്തിലോ ഇന്ദ്രിയങ്ങളിലോ മനസ്സിലോ ബുദ്ധിയിലോ ഉണ്ടാകുന്നതും അവയെ ബാധിക്കുന്നതുമായ യാതൊരു കർമ്മത്താലും ബന്ധിക്കപ്പെടുന്നില്ല. കർമ്മയോഗത്തിന്റെ ഈ ഉന്നതഘട്ടത്തിൽ കാണപ്പെടുന്നതു് "അറിവിൽപ്പെടാതെ സ്വയം ചലിക്കുക" എന്ന തത്വമാണ്. ഇതിനെത്തന്നെ "സ്വയംപ്രവർത്തകതത്വം" എന്നും പറയാം.

കർമ്മയോഗത്തിന്റെ തൃതീയഘട്ടം.

40. സ്ഥൂലശരീരത്തിലുള്ള വിവിധ അവയവങ്ങളിൽ കൂടിയാണ് മനുഷ്യൻ അവന്റെ സകലകൃത്യങ്ങളേയും അനുഷ്ഠിക്കുന്നതു്. ഈ കൃത്യങ്ങളിൽ ശ്വാസോച്ഛ്വാ

സ്വയംപ്രവർത്തകതത്വം.

സംഭവിയ്ക്ക, ശരീരത്തിൽ രക്തം ചുററിവരിക, ആഹാരസാധനങ്ങൾ ദഹിച്ച വിവിധധാതുക്കളായി ചേരുക, ഇവയെല്ലാം ഉൾപ്പെടുന്നു. ഈ പ്രവൃത്തികൾ സ്വയംപ്രവർത്തകതത്വത്തെ ആശ്രയിച്ചാണു നിൽക്കുന്നതു. അവ മനുഷ്യന്റെ ഇച്ഛയാൽ പ്രേരിപ്പിക്കപ്പെടുന്നവയല്ല. അവ ഇച്ഛയ്ക്കു വിധേയങ്ങളുമല്ല. സ്ഥൂലശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവകളെ യജ്ഞരൂപമായും, ദാനരൂപമായും, തപോരൂപമായുമുള്ള സത്പ്രവൃത്തികളെക്കൊണ്ടും കർമ്മയോഗതത്വങ്ങൾ അനുസരിച്ചും ശുദ്ധീകരിക്കുന്നതായാൽ, നമുക്കു നമ്മുടെ പ്രജ്ഞയെ അന്നമയകോശത്തിൽനിന്നും പ്രാണമയകോശത്തിലേക്കും, പ്രാണമയകോശത്തിൽനിന്നും മനോമയകോശത്തിലേക്കും, മനോമയകോശത്തിൽനിന്നും വിജ്ഞാനമയകോശത്തിലേക്കും, വിജ്ഞാനമയകോശത്തിൽനിന്നും ആനന്ദമയകോശത്തിലേക്കും, മാററാൻ സാധിക്കും.— ഇപ്രകാരം ക്രമേണ പ്രജ്ഞാകേന്ദ്രത്തെ മാററുന്ന പക്ഷം നാം ഈ ഉപാധികളല്ലെന്നും, ഉപാധികൾ എല്ലാററിനേയും അതിക്രമിച്ച വർത്തിക്കുന്ന കൂടസ്ഥനെന്ന പ്രത്യഗാത്മാവാണെന്നും, സാക്ഷാത്കരിക്കാൻ കഴിയും. ഈ നിലയിലെത്തുമ്പോൾ, മേല്പറഞ്ഞ ഉപാധികളിൽകൂടി നടക്കുന്ന സകല പ്രവൃത്തികളുടേയും കേവലസാക്ഷിയായിത്തന്നെ നമുക്കു വർത്തിക്കാൻ സാധിക്കും. കർമ്മയോഗ

ത്തിൽകൂടി എത്താവുന്ന ഈ നിലയെയാണ് ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു വിവരിക്കുന്നത്:—

> കായേന മനസാ ബുദ്ധ്യാ
> കേവലൈരിന്ദ്രിയൈരപി
> യോഗിനഃ കർമ്മ കുർവ്വന്തി
> സംഗം ത്യക്ത്വാത്മശുദ്ധയേ.

ഗീത, V. 11. *

> സർവകർമ്മാണി മനസാ
> സംന്യസ്യാസ്തേ സുഖം വശീ
> നവദ്വാരെ പുരേ ദേഹീ
> നൈവ കുർവന്ന കാരയൻ.

ഗീത, V. 13. †

---

*യോഗിനഃ=കർമ്മയോഗികൾ; സംഗം—ത്യക്ത്വാ=ഫലത്തിൽ ആസക്തികൂടാതെ; ആത്മശുദ്ധയേ=മനഃശുദ്ധിക്കായിക്കൊണ്ട്; കായേന-മനസാ-ബുദ്ധ്യാ-കേവലൈഃ-ഇന്ദ്രിയൈഃ അപി=കേവലം ശരീരംകൊണ്ടും മനസ്സുകൊണ്ടും ബുദ്ധികൊണ്ടും ഇന്ദ്രിയങ്ങളെക്കൊണ്ടും കർത്തൃത്വാഭിമാനം കൂടാതെ; കർമ്മ-കുർവന്തി=കർമ്മം ചെയ്യുന്നു.

†വശീ-ദേഹീ=മനസ്സിനേയും ഇന്ദ്രിയങ്ങളേയും സ്വാധീനപ്പെടുത്തി ചിത്തജയം നേടീട്ടുള്ള ജീവാത്മാവ്; സർവകർമ്മാണി-മനസാ-സംന്യസ്യ=സർവകർമ്മങ്ങളേയും മനസ്സുകൊണ്ടുമാത്രം ത്യജിച്ച് (അനുഷ്ഠാനം ത്യജിക്കാതെ); ന-ഏവ-കുർവൻ-കാരയൻ=യാതൊന്നും ചെയ്യാതെയും ചെയ്യിക്കാതെയും; നവദ്വാരെ-പുരേ=ഒൻപതു ദ്വാരങ്ങളോടുകൂടിയ പട്ടണംപോലെ ഉള്ള ശരീരത്തിൽ; സുഖം-ആസ്തേ=സുഖമായിവസിക്കുന്നു,

"കർമ്മയോഗികൾ ഫലാപേക്ഷകൂടാതെ മനഃശുദ്ധിക്കായി കേവലം ശരീരത്താലും മനസ്സുകൊണ്ടും ബുദ്ധികൊണ്ടും ഇന്ദ്രിയങ്ങളെക്കൊണ്ടും യാതൊരുവിധത്തിലും കർത്തൃത്വാഭിമാനം കൂടാതെയും കർമ്മങ്ങളെ ആചരിക്കുന്നു."

"മനസ്സിനേയും ഇന്ദ്രിയങ്ങളേയും സ്വാധീനപ്പെടുത്തിയിട്ടുള്ളവൻ സർവ്വകർമ്മങ്ങളേയും മനസ്സുകൊണ്ടു ത്യജിച്ച്, അവയിൽ യാതൊരു സംഗവും കൂടാതെ, ഒൻപതു ദ്വാരങ്ങളോടുകൂടി പട്ടണംപോലെ വർത്തിക്കുന്ന ദേഹത്തിൽ ഒരു പ്രവൃത്തിയും ചെയ്യാതെയും ചെയ്യിക്കാതെയും സുഖമായി വർത്തിക്കുന്നു."

വിവരണം:— കർമ്മമയമായുള്ള ഈ ലോകത്തിൽ മനുഷ്യനെ അതോടുകൂടിബന്ധിച്ചു നിറുത്തുന്നവ, കർമ്മഫലങ്ങളിലുള്ള ഇച്ഛയും ഓരോ കർമ്മത്തിന്റെയും കർത്താവു താനാണെന്നുള്ള മിഥ്യാബോധവും ആകുന്നു. ഉപാധികൾ എത്ര സൂക്ഷ്മമായിരുന്നാലും ഓരോ മനുഷ്യനും അതോടുകൂടി ബന്ധിക്കപ്പെട്ടിരിക്കുന്നതുവരെ, കർമ്മങ്ങളെ നിശ്ശേഷം ത്യജിക്കാൻ സാധിക്കുന്നതല്ല. ഓരോ ഉപാധികളിലും പ്രജ്ഞയെ കേന്ദ്രീഭവിച്ചിട്ട് ആ ഉപാധികളെ ശുദ്ധീകരിക്കുകയും അതിൽക്കൂടി പ്രവർത്തിക്കുകയും ചെയ്താൽ മാത്രമേ പ്രജ്ഞാവികാസം പൂർണ്ണമായി സിദ്ധിക്കുകയുള്ളൂ.

പ്രവൃത്തികളെല്ലാം ബന്ധിക്കുന്ന സ്വഭാവത്തോടു കൂടിയവയാണെങ്കിലും, നിരന്തരമായ പ്രവൃത്തി കൂടാതെ പ്രജ്ഞാവികാസം സിദ്ധിക്കുന്നതല്ല. പ്രവൃത്തികളുടെ ബന്ധനസ്വഭാവത്തെ മാററി നിരന്തരമായും തുടർച്ചയായും പ്രവൃത്തികളിൽ ഏർപ്പെട്ടിരിക്കുന്നതു് എങ്ങനെയെന്നുള്ള മഹാ പ്രശ്നമാണു് നമ്മെ അഭിമുഖീകരിക്കുന്നതു്. ഈ മഹാപ്രശ്നത്തിനുള്ള സമാധാനമാണു് ഭഗവദ് ഗീതയിലുള്ള അമൃതമയമായ ഉപദേശങ്ങളിലടങ്ങിയിരിക്കുന്നതു്. കൂടസ്ഥനെന്നും പ്രത്യഗാത്മാവെന്നും പറയപ്പെടുന്ന ശുദ്ധചൈതന്യമാണു് മനുഷ്യന്റെ പരമാത്മസ്വരൂപം എന്നു് യുക്തി കൊണ്ടുമാത്രം നിശ്ചയിക്കാൻ സാധിച്ചിട്ടുള്ള ചിലർ, കർമ്മങ്ങളെല്ലാം ബന്ധനഗുണമുള്ളവയാകയാൽ, അവയെ നിശ്ശേഷം ത്യജിക്കുന്നതിനാണു് ഭഗവദ്ഗീത ഉപദേശിക്കുന്നതെന്നു വിചാരിക്കുന്നുണ്ടു. സ്വലകമുമുക്ഷുക്കളോടും ഭഗവാൻ ഉപദേശിക്കുന്നതു് കർമ്മങ്ങളെ നിശ്ശേഷം ത്യജിക്കാനല്ല. സൽക്കർമ്മങ്ങളിൽ നിരന്തരമായി ഏർപ്പെട്ടു്, അവയെ പരിപൂർണ്ണമായ നിസ്സംഗതാബുദ്ധിയോടുകൂടി അനുഷ്ഠിക്കുവാനാണു് ഭഗവാൻ വീണ്ടും വീണ്ടും ഉപദേശിക്കുന്നതു. സ്വാർത്ഥദുഷിതമായ കാമ്യകർമ്മങ്ങളേയും, കർമ്മഫലങ്ങളിലുള്ള ആസക്തിയേയും മാത്രം ഉപേക്ഷിക്കണമെന്നാണു ഭഗവാന്റെ അഭിപ്രായം. സ്വാർത്ഥതയും ഫലേച്ഛയും

താൻ കർത്താവാണെന്നുള്ള അഹങ്കാരവും കൂടാതെ നിരന്തരം സൽക്കർമ്മങ്ങളെ ആചരിക്കണമെന്നുള്ളതാണ് ഭഗവാൻെറ സിദ്ധാന്തപരമായ ഉപദേശമെന്ന് ഭഗവദ്ഗീതയിൽ ഏതുഭാഗത്തു നോക്കിയാലും വ്യക്തമായി കാണാവുന്നതാണ്.

വാസ്തവമായ ത്യാഗം.

41. വാസ്തവത്തിലുള്ള ത്യാഗം എന്താണെന്നു ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു വർണ്ണിക്കുന്നു:—

കാമ്യാനാം കർമ്മണാം ന്യാസം
സംന്യാസം കവയോ വിദുഃ
സർവകർമ്മഫലത്യാഗം
പ്രാഹുസ്ത്യാഗം വിചക്ഷണാഃ.

ഗീത, XVIII, 2*

* കാമ്യാനാം—കർമ്മണാം—ന്യാസം=സ്വാർത്ഥദൂഷിതമായ കാമ്യകർമ്മങ്ങളുടെ പരിത്യാഗത്തെ; സംന്യാസം—കവയഃ—വിദുഃ=സംന്യാസം എന്നു പണ്ഡിതന്മാർ അറിയുന്നു; സർവകർമ്മഫലത്യാഗം=കാമ്യങ്ങളായും; നിത്യങ്ങളായും, നൈമിത്തികങ്ങളായും ഉള്ള കർമ്മങ്ങളുടെ ഫലത്തെ മാത്രം ഉപേക്ഷിക്കുക എന്നതിനെ; ത്യാഗം=ത്യാഗം എന്ന്; വിചക്ഷണാഃ=വിവേകികളായ നിപുണന്മാർ; പ്രാഹുഃ=പറയുന്നു.

അസക്തബുദ്ധിഃ സൎവ്വത്ര
ജിതാത്മാ വിഗതസ്പൃഹഃ
നൈഷ്കൎമ്മ്യസിദ്ധിം പരമാം
സന്ന്യാസേനാധിഗച്ഛതി.

ഗീത. XVIII. 49*

"സ്വാൎത്ഥദൂഷിതമായ കാമ്യകൎമ്മങ്ങളുടെ പരിത്യാഗമാണ് സന്ന്യാസം എന്നു പണ്ഡിതന്മാർ (ആത്മജ്ഞാനികൾ) അറിയുന്നുണ്ട്. സൎവ്വകൎമ്മങ്ങളുടെയും ഫലത്യാഗത്തെ മാത്രമാണ് വിവേകികളായ നിപുണന്മാർ ത്യാഗം എന്നു പറയുന്നത്."

"യാതൊരു വസ്തുക്കളിലും ആസക്തി കൂടാതെ പരിശുദ്ധബുദ്ധിയോടുകൂടിയവനും അഹങ്കാരരഹിതനും ഫലേച്ഛയെ ഉപേക്ഷിച്ചവനുമായ മനുഷ്യൻ കാമ്യകൎമ്മങ്ങളേയും ഫലേച്ഛയേയും പരിത്യജിക്കുക എന്ന സന്ന്യാസംകൊണ്ട് സൎവ്വകൎമ്മനിവൃത്തിലക്ഷണമായ ഉത്തമമായ സ്ഥാനത്തെ പ്രാപിക്കുന്നു."

---

*സൎവ്വത്ര-അസക്തബുദ്ധിഃ = സൎവ്വവസ്തുക്കളിലും ആസക്തികൂടാതെയും ശുദ്ധബുദ്ധിയോടുകൂടിയവൻ; ജിതാത്മാ= അഹങ്കാരരഹിതൻ; വിഗതസ്പൃഹഃ=ഫലേച്ഛയെ ഉപേക്ഷിച്ചവൻ; സന്ന്യാസേന = സന്ന്യാസംകൊണ്ട്; പരമാം-നൈഷ്കൎമ്മ്യസിദ്ധിം = സൎവ്വകൎമ്മനിവൃത്തിലക്ഷണമായ ഉത്തമനിലയെ; അധിഗച്ഛതി = പ്രാപിക്കുന്നു.

വിവരണം:—ഇവിടെ സന്ന്യാസം എന്നും ത്യാഗം എന്നും പറയപ്പെട്ടുന്നതിൽ, സ്വാർത്ഥ ദൂഷിതമായ കാമ്യകർമ്മങ്ങളുടേയും ഫലേച്ഛയുടേയും താൻ കർത്താവണെന്നുള്ള അഹങ്കാരത്തിന്റെയും പരിത്യാഗം ഉൾപ്പെട്ടുന്നു. ബുദ്ധിയും ജ്ഞാനേന്ദ്രിയങ്ങളും ചേർന്ന വിജ്ഞാനമയകോശത്തിൽ അതു താനാണെന്നുള്ള ബുദ്ധിയെ വയ്ക്കുന്നതുകൊണ്ടാണു മനുഷ്യൻ താൻ വിജ്ഞാനാത്മാവെന്നും, പ്രവൃത്തികളുടെ കർത്താവു താനാണെന്നും വിചാരിക്കുന്നതു്. ഒരു കർമ്മയോഗി ആത്മാനാത്മവിജ്ഞാനത്താൽ താൻ ഉപാധികളല്ലെന്നും, വാസ്തവത്തിൽ താൻ ശുദ്ധചൈതന്യസ്വരൂപിയായ പ്രത്യഗാത്മാവാണെന്നും അറിയുമ്പോൾ, ആ മഹാത്മാവിന്നു് വ്യക്തിപരമായും സമഷ്ടിയായും നടക്കുന്നതായി കാണപ്പെട്ടുന്ന മൂലപ്രകൃതിയുടെ കേളീരംഗത്തിൽ താൻ കേവലം സാക്ഷിമാത്രമായിട്ടാണു നിൽക്കുന്നതു് എന്ന അനുഭവം ഉണ്ടാകുന്നു.

42. ഇപ്രകാരമുള്ള പരിപൂർണ്ണത പ്രാപിച്ച ഒരു കർമ്മയോഗിയുടെ നിലയെ താഴെപ്പറയുന്ന ശ്ലോകംകൊണ്ടു് ഭഗവാൻ വർണ്ണിക്കുന്നു:—

കർമ്മണ്യകർമ്മ യഃ പശ്യേ-
ദകർമ്മണി ച കർമ്മ യഃ

സ ബുദ്ധിമാൻ മനുഷ്യേഷു
സ യുക്തഃ കൃത്സ്നകൎമ്മകൃത്.

ഗീത. IV. 18. *

ഏതൊരുത്തൻെറ കരണങ്ങളായ ശരീരവും ഇന്ദ്രിയങ്ങളും അന്തഃകരണവും പ്രവൎത്തിച്ചുകൊണ്ടിരിക്കുമ്പോഴം, പ്രത്യഗാത്മസ്വരൂപനായിരിക്കുന്നതന്നെ, അവ ബാധിക്കുന്നതല്ല എന്ന നിശ്ചയത്താൽ ആ കരണങ്ങളുടെ വികാരങ്ങളായ കൎമ്മങ്ങളിൽ അകൎമ്മത്തെയും, മേൽപ്പറഞ്ഞ കരണങ്ങളെ പ്രവൎത്തിപ്പിക്കാതിരിക്കുക എന്ന അകൎമ്മാവസ്ഥയിൽ കൎമ്മത്തേയും ആരു കാണുന്നുവോ, അവൻ സകല സത്കൎമ്മങ്ങളേയും ആചരിക്കുന്നവനും, മനുഷ്യരിൽവച്ച് ബുദ്ധിമാനും പൂൎണ്ണമനഃസമാധാനത്തോടുകൂടിയ യോഗിയുമാകുന്നു.

വിവരണം:—ശരീരം, ഇന്ദ്രിയങ്ങൾ, അന്തഃകരണം, ഇവ താനല്ലെന്നും, തൻെറ പരമാത്മ

---

*കൎമ്മണി=ദേഹേന്ദ്രിയാദി വ്യാപാരരൂപമായുള്ള കൎമ്മത്തിൽ; അകൎമ്മ=(കൂടസ്ഥനായ പ്രത്യഗാത്മാവിനെ അത് ബാധിക്കുന്നില്ല എന്ന കാരണത്താൽ) അകൎമ്മത്തെ; യഃ-പശ്യേത്=ഏതുവൻ കാണുന്നുവോ; അകൎമ്മണി-ച=അതുപോലെ ദേഹേന്ദ്രിയാദികളെ പ്രവൎത്തിപ്പിക്കാതിരിക്കുക എന്ന അകൎമ്മത്തിൽ; കൎമ്മ ച=കൎമ്മത്തെയും; യഃ (പശ്യേത്)=ഏതുവൻ കാണുന്നുവോ; സഃ=അവൻ; മനുഷ്യേഷു-ബുദ്ധിമാൻ=എല്ലാമനുഷ്യരിലുംവെച്ച് ബുദ്ധിമാനും; കൃത്സ്നകൎമ്മകൃത്=സകലസത്കൎമ്മങ്ങളേയും ആചരിക്കുന്നവനും; യുക്തഃ=പൂൎണ്ണമനഃസമാധാനിച്ച യോഗിയും (ആകുന്നു).

സ്വരൂപം കൂടസ്ഥനെന്നും പ്രത്യഗാത്മാ എന്നും പറയപ്പെടുന്ന ഉപാധിരഹി

കർമ്മയോഗിയുടെ വാസ്തവലക്ഷണം.

തവും അവസ്ഥാത്രയാതീതവുമായ ശുദ്ധചൈതന്യമാണെന്നു ധരിക്കുന്നവൻ കർമ്മങ്ങളെല്ലാം മേല്പറഞ്ഞ കരണങ്ങളെമാത്രമാണ് ബാധിക്കുന്നതെന്നും,അവ ഒന്നുംതന്നെ തന്റെ പരമാത്മനിലയെ ബാധിക്കുന്നില്ലെന്നും അറിയുന്നുണ്ട്. അതുകൊണ്ട് സകലകർമ്മങ്ങളും തന്റെ പരമാർത്ഥസ്വരൂപത്തെ സംബന്ധിച്ചിടത്തോളം, അകർമ്മങ്ങൾതന്നെയെന്നും അവൻ അറിയുന്നു. അതുപോലെതന്നെ, ഇന്ദ്രിയാദികരണങ്ങളെ പ്രവർത്തിപ്പിക്കാതെ നിരോധിച്ചു നിറുത്തുന്നത് സാധാരണമായി അകർമ്മമെന്നു തോന്നിയാലും, അതും കർമ്മം തന്നെയാണെന്നും അവൻ അറിയുന്നു. താൻ കൂടസ്ഥനെന്ന ശുദ്ധചൈതന്യസ്വരൂപനാണെന്നും സർവ്വത്തിന്റെയും ആദികാരണമായുള്ള പരബ്രഹ്മസ്വരൂപവും താനും ഒന്നാണെന്നും അറിവുള്ള ബുദ്ധിമാൻ ശരീരാദികരണങ്ങളുടെ വികാരംകൊണ്ടോ വികാരമില്ലായ്മകൊണ്ടോ യാതൊരു ക്ഷോഭവും പ്രാപിക്കുന്നില്ല. ഈ രണ്ടവസ്ഥകൾക്കും സാക്ഷിയായിട്ടാണ് അവൻ വർത്തിക്കുന്നത്. കർമ്മയോഗത്തിന്റെ സാരവും ഉന്നതമായ നിലയും ഇതുതന്നെ. ഇപ്രകാരമുള്ളവനിൽ പരിപൂർണ്ണമായ നിസ്സംഗതയും നിരന്തരമായുള്ള

സൽകർമ്മനിഷ്ഠയും ഉണ്ടായിരിയ്ക്കും. സർവ്വകർമ്മകൃത് എന്ന പദംകൊണ്ട് സകല സത്കർമ്മങ്ങളേയും ആചരിക്കുന്നവൻ എന്നും, കർമ്മങ്ങളുടെ സകലവിധത്തിലുള്ള ബന്ധനകാരണങ്ങളേയും ഛേദിക്കുന്നവൻ എന്നും അർത്ഥമാക്കാം. ഈ രണ്ടർത്ഥങ്ങളും ഈ ശ്ലോകത്തിൽ യോജിക്കുകയും ചെയ്യുന്നു.

43. കർമ്മങ്ങളെല്ലാം ഫലങ്ങളോടുകൂടി കർത്താവിനെ ബന്ധിക്കുന്ന സ്വഭാവത്തോടുകൂടിയവ തന്നെ. കർമ്മങ്ങളുടെ ബന്ധനഗുണമനുസരിച്ച്, അവയെ മൂന്നുവിധത്തിൽ വിഭജിക്കാം. അവ ൧. സഞ്ചിതകർമ്മം, ൨. ആഗാമികർമ്മം. ൩. പ്രാരബ്ധകർമ്മം ഇവയാകുന്നു.

കർമ്മത്തിന്റെ ബന്ധനക്ഷമത്വവും വിഭാഗവും.

(i) ഓരോ മനുഷ്യനും, പലജന്മങ്ങളിലായി ചെയ്തിട്ടുള്ളതും ഫലം അനുഭവിച്ചുതീരാത്തതുമായ ഒരു വലുതായ കർമ്മസമൂഹമുണ്ടായിരിക്കും. ഫലം അനുഭവിച്ചു തീരേണ്ടതായ നിലയെ അവ പ്രാപിച്ചും കാണുകയില്ല. ഇപ്രകാരമുള്ള കർമ്മസമൂഹത്തെയാണു സഞ്ചിതകർമ്മമെന്നു പറയുന്നതു. ഇവയിൽ പാപകർമ്മങ്ങളും പുണ്യകർമ്മങ്ങളും അതിനാൽ ദുഃഖകാരണങ്ങളും സുഖകാരണങ്ങളുമായ അനേകവിധത്തിലുള്ള കർമ്മങ്ങളും ഉൾപ്പെട്ടിരിക്കുന്നതാണ്.

സഞ്ചിതകർമ്മം.

(ii) ഈ ജന്മത്തിൽതന്നെ ഓരോ മനുഷ്യനും പലവിധത്തിലുള്ള കർമ്മങ്ങളും ചെയ്യുന്നുണ്ട്. ഇവയിൽ അനേകവും

ആഗാമികർമ്മം.

നൂതനഫലങ്ങളോടു മനുഷ്യനെ ഘടിപ്പിക്കുന്നതിനുള്ള നൂതനകാരണങ്ങളായി ഭവിക്കും. ഇവയെല്ലാം ഭാവിജന്മങ്ങളിൽ അനുഭവിച്ചുതീരുന്നതിനായി സഞ്ചിതകർമ്മങ്ങളിൽ ചേരും. ഈ വിധം ഓരോ ജന്മങ്ങളിലും ചെയ്യപ്പെടുന്ന കർമ്മങ്ങളെ ആഗാമികർമ്മമെന്നും വർത്തമാനകർമ്മമെന്നും പറയുന്നുണ്ട്.

(iii) ഓരോജന്മത്തിനും കാരണമായിതീർന്നിട്ടുള്ളതും, സുഖരൂപമായും ദുഃഖരൂപമായും ജന്മം അവസാനിക്കുന്നതിനുമുമ്പ് അനുഭവിച്ചു തീരേണ്ടതുമായ കർമ്മങ്ങളെ പ്രാരബ്ധകർമ്മങ്ങൾ എന്നു പറയുന്നു.

പ്രാരബ്ധകർമ്മം

കർത്തവ്യമായുള്ള നിത്യനൈമിത്തിക കർമ്മങ്ങളെ കർത്തവ്യം എന്ന നിശ്ചയത്തോടുകൂടി ഫലേച്ഛകൂടാതെ ആചരിക്കുകയാണു കർമ്മയോഗത്തിന്റെ പ്രഥമഘട്ടം എന്നു വിവരിച്ചിട്ടുണ്ടല്ലോ. ഈ വിധത്തിലുള്ള സൽക്കർമ്മങ്ങളെ പരിപൂർണ്ണമായ ഭക്തിയോടുകൂടി ഈശ്വരനിൽ സമർപ്പിച്ചു അനുഷ്ഠിക്കയാണ് കർമ്മയോഗത്തിന്റെ ദ്വിതീയഘട്ടം. ഈ രണ്ടുഘട്ടങ്ങളിൽകൂടിയും കർമ്മയോഗത്തെ അനുഷ്ഠിക്കുന്ന ഒരു സാധകന്, ആഗാമി അല്ലെങ്കിൽ വർത്തമാനം എന്നു പറയപ്പെടുന്ന കർമ്മങ്ങളെ ജയിക്കാം. അവ അവനെ ബാധിക്കുകയില്ല. എന്നാൽ ഈമാതിരിയുള്ള

മൂന്നുവിധകർമ്മങ്ങളേയും ജയിക്കാനുള്ള മാർഗ്ഗം.

കൎമ്മയോഗത്തിലകൊണ്ടു സഞ്ചിതമെന്നും പ്രാരബ്ധമെന്നും പറയപ്പെടുന്ന കൎമ്മങ്ങളെ ജയിക്കാൻ സാധിക്കുകയില്ല. താൻ പ്രത്യഗാത്മാ എന്നു പറയപ്പെടുന്ന ശുദ്ധചൈതന്യസ്വരൂപനാണെന്നു ധരിച്ചു്, ജീവാത്മപരമാത്മാക്കളുടെ ഐക്യഭാവത്തെ സാക്ഷാൽകരിക്കുന്ന ഒരു ആത്മജ്ഞാനിക്കു മാത്രമേ സഞ്ചിതകൎമ്മങ്ങളെ നശിപ്പിക്കുന്നതിനും പ്രാരബ്ധകൎമ്മങ്ങളെ അതിക്രമിച്ചു് വൎത്തിക്കുന്നതിനും സാധിക്കുകയുള്ളു. സഞ്ചിതകൎമ്മങ്ങളെ നശിപ്പിക്കാമെങ്കിലും പ്രാരബ്ധകൎമ്മങ്ങളെ ആത്മജ്ഞാനിക്കും നശിപ്പിക്കാൻ സാധിക്കുകയില്ല. പ്രാരബ്ധകൎമ്മഫലങ്ങളെ ജ്ഞാനിയും അനുഭവിക്കേണ്ടതായി വരും. എന്നാൽ അവയുടെ ഫലങ്ങളാൽ ഉണ്ടാകുന്ന സുഖദുഃഖരൂപമായുള്ള അനുഭവങ്ങളെ അതിക്രമിച്ചു്, അവയിൽ യാതൊരു ക്ഷോഭത്തിനും ഇടകൊടുക്കാതെ ജ്ഞാനിക്കു വൎത്തിക്കാം. ഈ നിലയെ ശ്രീശങ്കരാചാൎയ്യസ്വാമികൾ താഴെപറയുന്ന ശ്ലോകംകൊണ്ടു വിവേകചൂഡാമണിയിൽ വൎണ്ണിച്ചിരിക്കുന്നു. *

---

* പ്രാരബ്ധം ബലവത്തരം ഖലുവിദാം
ഭോഗേന തസ്യ ക്ഷയഃ
സമ്യഗ്ജ്ഞാനഹുതാശനേന വിലയഃ
പ്രാക്സഞ്ചിതാഗാമിനാം

ബ്രഹ്മാത്മൈക്യമവേക്ഷ്യ തന്മയതയാ
യേ സർവ്വദാ സംസ്ഥിതാ-
സ്തേഷാം തത് ത്രിതയം നഹി ക്വചിദപി
ബ്രഹ്മൈവ തേ നിർഗ്ഗുണം.

വി. ചൂ. 454.

"പ്രാരബ്ധകർമ്മം എന്നതു് അത്യന്തം ശക്തിയുള്ളതും ആത്മജ്ഞാനികൾക്കു കൂടിയും അനുഭവം കൊണ്ടുമാത്രം ക്ഷയിപ്പിക്കാവുന്നതും ആകുന്നു. അഗ്നിസദൃശമായുള്ള ആത്മജ്ഞാനത്താൽ സഞ്ചിതവും ആഗാമിയുമായുള്ള കർമ്മങ്ങളെ നശിപ്പിക്കാം. എന്നാലും ജീവാത്മപരമാത്മാക്കളുടെ ഐക്യഭാവത്തെ സാക്ഷാത്കരിച്ചു് ആ നിലയിൽ തന്നെ സർവ്വദാ സ്ഥിതിചെയ്യുന്നവരെ സഞ്ചിതം, ആഗാമി, പ്രാരബ്ധം, എന്നു പറയപ്പെടുന്ന മൂന്നുവിധ കർമ്മങ്ങളിൽ ഒന്നുംതന്നെ ഒരിക്കലും ബാധിക്കുന്നതല്ല. അവർ നിർഗ്ഗുണമായ ബ്രഹ്മസ്വരൂപമായിത്തന്നെ വർത്തിക്കുന്നു."

ഈ അവസ്ഥ കർമ്മയോഗത്തിലെ തൃതീയഘട്ടത്തിൽ മാത്രമേ അനുഭവത്തിൽ വരികയുള്ളൂ. ഈ നില പ്രാപിച്ചവനിൽ പരിപൂർണ്ണമായ ജ്ഞാനവും ഉത്തമമായ ഭക്തിയും സ്ഥിരമായ സൽക്കർമ്മനിഷ്ഠയും പ്രകാശിക്കും. ഈ തത്വത്തെ ഭഗവാൻ താഴെപ്പറയുന്ന ശ്ലോകം കൊണ്ടു് ഉപദേശിക്കുന്നു:—

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു *

* മന്മനാ-ഭവ = എന്നിൽ തന്നെ ഉറപ്പിച്ച അന്തഃകരണത്തോടുകൂടിയവനായി ഭവിക്കുക; മദ്ഭക്തഃ (ഭവ) = എന്നിൽ ഭക്തിയുള്ളവനായി ഭവിക്കുക; മദ്യാജീ-ഭവ = ഋഷിയജ്ഞം മുതലായ സകല യജ്ഞങ്ങളെയും എന്നിൽ തന്നെ അർപ്പിച്ചനുഷ്ഠിക്കുക; മാം-നമസ്കുരു = എന്നെത്തന്നെ നമസ്കരിക്കുക; (ഇപ്രകാരം വർത്തിക്കുന്നതായാൽ) മാം-ഏവ-ഏഷ്യസി = നീ എന്നെത്തന്നെ

മാമേവൈഷ്യസി സത്യം തേ
പ്രതിജാനേ പ്രിയോഽസി മേ.

ഗീ. XVIII. 65

"എന്നിൽത്തന്നെ ഏകീഭവിച്ച അന്തഃകരണത്തോടുകൂടി ഭവിക്കുക; എന്നിൽ ഭക്തിയുള്ളവനായി ഭവിക്കുക; എനിക്കായിക്കൊണ്ട് സർവ്വയജ്ഞങ്ങളേയും അനുഷ്ഠിക്കുക; എന്നെത്തന്നെ നമസ്കരിക്കുക. ഇപ്രകാരം വർത്തിക്കുന്നപക്ഷം, നീ എന്നെത്തന്നെ പ്രാപിക്കും. നീ എനിക്കു പ്രിയനാകയാൽ ഇപ്രകാരം തന്നെ ഭവിക്കുമെന്നു ഞാൻ നിനക്കു സത്യമായി പ്രതിജ്ഞചെയ്യുന്നു."

വിവരണം: ഈ ശ്ലോകത്തിൽ ഞാൻ എന്ന പദത്താൽ ഉദ്ദേശിക്കുന്നത് സർവ്വത്തിനും ആദികാരണമായി പറയപ്പെടുന്ന നിർഗ്ഗുണബ്രഹ്മസ്വരൂപത്തെയാകുന്നു. അന്തഃകരണത്തെ ആ വസ്തുവിൽ ഏകീഭവിപ്പിക്കുക എന്നത് മനഃസംയമനംകൊണ്ടു സാധിക്കാനുള്ള ഉന്നതമായ അവസ്ഥയാണ്. അതിൽ ഭക്തിയുള്ളവനായി ഭവിക്കുക എന്നത് ഭക്തിമാർഗ്ഗത്തിൽക്കൂടി സിദ്ധിക്കേണ്ട നിലയാണു. ആ വസ്തുവിൽ തന്നെ അർപ്പിച്ച് സകല യജ്ഞങ്ങളേയും അനുഷ്ഠിക്കുക എന്നത് കർമ്മയോഗത്തിന്റെ ഉന്നതഘട്ടത്തിൽ സിദ്ധിക്കേണ്ട അവസ്ഥ തന്നെ.

---

പ്രാപിക്കും; മേ-പ്രിയഃ-അസി = എനിക്കു നീ പ്രിയനായിരിക്കുന്നു; (അതിനാൽ) തേ-സത്യം-പ്രതിജാനേ = നിനക്കു സത്യമായി ഞാൻ പ്രതിജ്ഞചെയ്യുന്നു.

ആ വസ്തുവിനെത്തന്നെ നമസ്കരിച്ച് അതിനെ പ്രാപിക്കുക എന്നതാണ് ജീവാത്മപരമാത്മാക്കളുടെ ഐക്യഭാവത്തെ സാക്ഷാത്കരിക്കുക എന്ന ജ്ഞാനയോഗം മാർഗ്ഗമായി സിദ്ധിക്കേണ്ട ഉന്നതമായ അനുഭവം. ശ്രീമദ്ഭഗവത്ഗീതയിൽ ഉപദേശിച്ചിട്ടുള്ള എല്ലാ തത്വങ്ങളുടേയും സാരം ഈ ശ്ലോകത്തിൽ അടങ്ങിയിട്ടുള്ളതായി കാണുന്നുണ്ട്. ഈ ആദർശത്തെ ജീവിതത്തിൽ സാധിച്ചിട്ടുള്ള മഹാന്മാരെക്കുറിച്ച് ഭഗവാൻ താഴെ പറയുന്ന ശ്ലോകത്തിൽ വർണ്ണിച്ചിരിക്കുന്നു:—

ജീവിതാദർശം.

കർമ്മണൈവ ഹി സംസിദ്ധി-
മാസ്ഥിതാ ജനകാദയഃ
ലോകസംഗ്രഹമേവാപി
സംപശ്യൻ കർത്തുമർഹസി.

ഗീ. III. 20 *

"ജനകൻ മുതലായ മഹാന്മാർ ജീവിതപരിപൂർണ്ണതയെ പ്രാപിച്ചതു് കർമ്മത്തോടു കൂടിയാകുന്നു. (നിനക്കു വേണ്ടിയല്ലെങ്കിലും അതായതു് കർമ്മം കൊണ്ടു് നിനക്കു സാധിക്കേണ്ടതായി ഈ ലോകത്തിലോ പരലോകത്തിലോ യാതൊന്നുമില്ലെങ്കിലും)

* ജനകാദയഃ = ജനകൻ മുതലായവർ; കർമ്മണാ-ഏവ ഹി = നിഷ്കാമകർമ്മങ്ങളോടുകൂടി തന്നെ; സംസിദ്ധിം = ജീവിതപരിപൂർണ്ണതയെ; ആസ്ഥിതാഃ = പ്രാപിച്ചു; ലോകസംഗ്രഹം-ഏവ-അപി = ലോകനന്മയാകുന്ന പ്രയോജനത്തെ എങ്കിലും; സംപശ്യൻ = നോക്കീട്ടു്; കർത്തും-അർഹസി = കർത്തവ്യമായുള്ള കർമ്മങ്ങളെ അനുഷ്ഠിക്കാൻ നീ യോഗ്യനാകുന്നു.

ലോകനന്മയെ ഉദ്ദേശിച്ചെങ്കിലും, നീ കർമ്മം തന്നെ ആചരിക്കണം (അതാണ് നിന്റെധർമ്മം)"

വൈദികവും പൌരാണികവുമായുള്ള ഗ്രന്ഥങ്ങളിൽ ജനകനെക്കാൾ ശ്രേഷ്ഠനായ ഒരു ആദർശപുരുഷനെ കാണാൻ പ്രയാസമാണ്. ശ്രീശുകൻ മുതലായ അനേകം മഹർഷിമാർക്ക് അദ്ദേഹം ജ്ഞാനോപദേശകർത്താവായിരുന്നു എന്നു കാണുന്നുണ്ട്. ഈ നില പ്രാപിച്ചവർക്ക് അവർക്കായിട്ടു യാതൊന്നും ചെയ്യേണ്ടതായിട്ടില്ല. അവർ പരിപൂർണ്ണത പ്രാപിച്ചവരും ആത്മനിഷ്ഠന്മാരായി തീർന്നിട്ടുള്ളവരുമാണ്. ഇവരുടെ വിഷയത്തിൽ, നിർവ്വികല്പമായുള്ള ബ്രഹ്മനിഷ്ഠ എന്ന സമാധിയിൽ സ്ഥിതിചെയ്യുന്നതും ലോകനന്മയ്ക്കുവേണ്ടി സത്കർമ്മനിഷ്ഠയിൽ നില്ക്കുക എന്നതും സമം തന്നെ. എന്നാലും അവർ ഉപാധികളോടു സംബന്ധപ്പെട്ടിരുന്നതുവരെ, ദൃഢമായ നിസ്സംഗബുദ്ധിയോടു കൂടി ലോകസംഗ്രഹാർത്ഥമുള്ള സത്കർമ്മങ്ങളിൽ ഏർപ്പെട്ടിരിക്കുന്നതായി തന്നെ കാണുന്നു. അവർ പരിപൂർണ്ണജ്ഞാനത്തിന്റെയും ഉത്തമഭക്തിയുടേയും നിദാനമായി വർത്തിച്ചിട്ടുണ്ട്. ഉത്തമന്മാരായ ഈ ആദർശപുരുഷന്മാരെ അനുവർത്തിക്കുന്നതിനാണ് ഭഗവത്ഗീതയിൽ ഭഗവാൻ തന്റെ അമൃതമയങ്ങളായ വാക്യങ്ങൾ കൊണ്ടു് ഉപദേശിക്കുന്നത്.

---

# ഗീതാർത്ഥസംഗ്രഹം.

## അഞ്ചാമദ്ധ്യായം.

### മനഃസംയമനയോഗം (ധ്യാനയോഗം.)

---

മനഃസംയമനത്തിന്റെ ആവശ്യം.

1. മനുഷ്യൻ ഉപയോഗിക്കുന്നതും അവന്റെ വാഹനങ്ങൾ പോലെ വർത്തിക്കുന്നതുമായ ഉപാധികളാണ് അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം, എന്നു പറയപ്പെടുന്ന കോശങ്ങൾ എന്നും, അവയിൽ അന്നമയകോശത്തിൽ അവന്റെ പ്രജ്ഞ നിൽക്കുമ്പോൾ അവൻ ജാഗ്രദവസ്ഥയിലാണെന്നും, പ്രാണമയം, മനോമയം, വിജ്ഞാനമയം, എന്ന കോശങ്ങളിൽ പ്രജ്ഞ നിൽക്കുമ്പോൾ അവൻ സ്വപ്നാവസ്ഥയിലാണെന്നും, ആനന്ദമയകോശത്തിൽ പ്രജ്ഞ ലയിച്ചു നിൽക്കുമ്പോൾ അവൻ സുഷുപ്ത്യവസ്ഥയിലാണെന്നും, കഴിഞ്ഞ അദ്ധ്യായങ്ങൾ കൊണ്ടു വെളിവായിട്ടുണ്ട്. അവന്റെ വാസ്തവവും ശാശ്വതവുമായ സ്വരൂപം പ്രത്യഗാത്മാ എന്നും കൂടസ്ഥൻ എന്നും പറയപ്പെടുന്ന ശുദ്ധചൈതന്യമാണ്. മേല്പറഞ്ഞ ഉപാധികൾക്കോ അവയിൽകൂടി അനുഭവിക്കപ്പെടുന്ന ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന അവസ്ഥകൾക്കോ കൂടസ്ഥൻ അല്ലെങ്കിൽ പ്രത്യഗാത്മാ എന്ന അവന്റെ ശുദ്ധചൈതന്യനിലയെ മലിനപ്പെടുത്താൻ

സാധിക്കുന്നതല്ല. ജനനം, വളച്ച്, ക്ഷയം, നാശം എന്നുപറയപ്പെട്ടുന്ന വികാരങ്ങളും പ്രത്യഗാത്മാവിനെ ബാധിക്കുകയില്ല. സർവ്വത്തിന്നും ഏകകാരണമായുള്ള പരബ്രഹ്മത്തിൻെറയും കൂടസ്ഥൻെറയും ഐക്യഭാവത്തെ സാക്ഷാത്കരിച്ച് രാഗദ്വേഷാദിവികാരങ്ങൾക്ക വശംവദനാകാതെ താൻ കർത്താവാണെന്നുള്ള അഭിമാനം കൂടി ത്യജിച്ച് ലോകനന്മയ്ക്കുവേണ്ടി ജീവിതാവസാനം വരെ സൽപ്രവൃത്തികൾ ആചരിച്ചു ജീവിക്കുന്നതിനെയാണ് ഭഗവത്ഗീത ഉത്തമജീവിതമായ കരുതുന്നത് എന്നും കഴിഞ്ഞ അദ്ധ്യായങ്ങളിൽ സ്പഷ്ടമാക്കിട്ടുണ്ട്.

೭. ഇപ്രകാരമുള്ള ആത്മസാക്ഷാത്കാരവും ഉത്തമമായ മാതൃകാജീവിതവും സാധിക്കണമെങ്കിൽ സ്വപ്രയത്നംകൊണ്ടു തന്നെ ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനം, ഘ്രാണം, എന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും, വാക്ക്, പാണി പാദം, പായു, ഉപസ്ഥം, എന്ന അഞ്ചു കർമ്മേന്ദ്രിയങ്ങളേയും, മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം, എന്ന നാലുരൂപത്തിൽ പ്രവർത്തിക്കുന്ന അന്തഃകരണത്തേയും, തൻെറ ബുദ്ധിപൂർവ്വകമായ നിശ്ചയമനുസരിച്ച് പ്രവർത്തിപ്പിക്കാനും പ്രവത്തിപ്പിക്കാതിരിക്കുവാനും ശീലിക്കേണ്ടതാകുന്നു. ഇന്ദ്രിയങ്ങളേയും അന്തഃകരണത്തേയും ശരിയായി

നിഗ്രഹിക്കാനുള്ള ശക്തിയില്ലാത്ത ഒരുവന് മേല്പറഞ്ഞ ആത്മസാക്ഷാത്കാരമുണ്ടാകുന്നതല്ല. ആത്മസാക്ഷാത്കാരം കൂടാതെ മേല്പറഞ്ഞ ഉത്തമജീവിതം സാദ്ധ്യവുമല്ല.

ഈ തത്വത്തെ കഠോപനിഷത്തിൽ താഴെ പറയുന്നപ്രകാരം പ്രതിപാദിച്ചിരിക്കുന്നു.

"യാതൊരുത്തൻ എല്ലായ്പ്പോഴും അനിയന്ത്രിതവും ആത്മാവിൽ ഉറപ്പിക്കപ്പെടാത്തതുമായ മനസ്സോടുകൂടി ആത്മാനാത്മവിവേകമില്ലാതെ വർത്തിക്കുന്നുവൊ, അവന്റെ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ഒരു സാരഥിക്കുള്ള പഴകാത്ത കുതിരകൾ എന്നപോലെ അവിധേയങ്ങളായി ഭവിക്കുന്നു."*

"യാതൊരുത്തൻ ആത്മാനാത്മവിവേകത്തോടുകൂടി ആത്മാവിൽ തന്നെ ഉറപ്പിക്കപ്പെട്ടതും നിയന്ത്രിതവുമായ മനസ്സോടുകൂടി വർത്തിക്കുന്നുവൊ, അവന്റെ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ഒരു സാരഥിക്കുള്ള പഴകിയ കുതിരകൾ എന്നപോലെ വിധേയങ്ങളായി ഭവിക്കുന്നു."

---

* യസ്ത്വവിജ്ഞാനവാൻ ഭവ-
ത്യയുക്തേന മനസാ സദാ
തസ്യേന്ദ്രിയാണ്യവശ്യാനി
ദുഷ്ടാശ്വാ ഇവ സാരഥേഃ.

യസ്തു വിജ്ഞാനവാൻ ഭവതി
യുക്തേന മനസാ സദാ
തസ്യേന്ദ്രിയാണി വശ്യാനി
സദശ്വാ ഇവ സാരഥേഃ.

"യാവനൊരുത്തൻ ആത്മാനാത്മവിവേകമില്ലാതെ കാമക്രോധാദിവികാരങ്ങളാൽ ദൂഷിതവും അനിയന്ത്രിതവുമായ മനസ്സോടുകൂടിവർത്തിക്കുന്നുവോ, അവൻ നാശരഹിതമായ ബ്രഹ്മപദംപ്രാപിക്കുന്നതല്ല. അവൻ ജനനമരണരൂപമായുള്ള സംസാരദുഃഖത്തിൽ തന്നെ അകപ്പെട്ടു കിടക്കുന്നു."*

"യാവനൊരുത്തൻ ആത്മാനാത്മവിവേകമുള്ളവനായും കാമക്രോധാദികളെ ജയിച്ച് മനോനിഗ്രഹം സമ്പാദിച്ചവനായും പരിശുദ്ധസ്വഭാവനായും വർത്തിക്കുന്നുവോ, അവൻ ബ്രഹ്മപദംപ്രാപിക്കുന്നതും ജനനമരണരൂപമായുള്ള സംസാരത്തിൽ വീണ്ടും പ്രവേശിക്കുന്നതല്ലാത്തതുമാകുന്നു." $

"ആത്മാനാത്മവിവേകസംപൂർണ്ണമായുള്ള ബുദ്ധിയെ സാരഥിയായും മനസ്സിനെ തന്റെ ഇച്ഛയ്ക്കൊത്തവണ്ണം പ്രവർത്തിപ്പിക്കാവുന്ന കടിഞ്ഞാണായും ഉപയോഗിച്ചുംകൊണ്ടു യാതൊരുത്തൻ

---

* യസ്ത്വവിജ്ഞാനവാൻ ഭ-
വത്യമനസ്കഃ സദാശുചിഃ
ന സ തത്പദമാപ്നോതി
സംസാരം ചാധിഗച്ഛതി

$ യസ്തു വിജ്ഞാനവാൻ ഭവതി
സമനസ്കഃ സദാ ശുചിഃ
സ തു തത്പദമാപ്നോതി
യസ്മാദ് ഭൂയോ ന ജായതേ.

ജീവിതയാത്ര ആരംഭിക്കുന്നുവോ അവൻ മഹാവിഷ്ണുവിന്റെ ഉത്തമസ്ഥാനമായി കല്പിക്കപ്പെടുന്ന ഏററവും ഉന്നതമായ മോക്ഷപദവിയെ പ്രാപിക്കുന്നു.'' *

നിഗ്രഹിക്കപ്പെടാതെ സ്വേച്ഛപോലെ പ്രവർത്തിക്കുന്ന ഇന്ദ്രിയങ്ങളെ ഈ ഉപനിഷത്തിൽ ഒരു തേരിൽ ബന്ധിച്ചിട്ടുള്ള പഴകാത്ത കുതിരകളോട് ഉപമിച്ചു കാണുന്നു. ഒരുവന്ന ശരിയായ അറിവും ആത്മാനാത്മഭാവങ്ങളെക്കുറിച്ചു പൂർണ്ണമായ വിവേകവും സിദ്ധിക്കാത്തപക്ഷം, മനസ്സിനേയും ഇന്ദ്രിയങ്ങളേയും നിഗ്രഹിക്കാനോ ഏകാഗ്രതയുകൊണ്ടുവരുവാനോ അവന്ന സാധിക്കുന്നതല്ല. ഇപ്രകാരം ഇന്ദ്രിയങ്ങളിൽക്കൂടി വിഷയങ്ങളിൽ തന്നെ രമിച്ചുകൊണ്ടിരിക്കുന്ന ഒരുവന്ന ശ്രീമദ് ഭഗവദ്ഗീത ഉപദേശിക്കുന്ന പരിപൂർണ്ണജീവിതം സാദ്ധ്യമായി വരുന്നതല്ല.

3. ജീവിതത്തിന്റെ ഉന്നതഘട്ടങ്ങളെ പ്രാപിക്കുന്നതിന്ന ശാസ്ത്രങ്ങൾ രണ്ടു പ്രധാനമായ അംഗങ്ങളെ നിർദ്ദേശിച്ചിട്ടുണ്ട്. അവയിൽ ഒന്നു

---

* വിജ്ഞാനസാരഥിര്യസ്തു
മനഃ പ്രഗ്രഹവാൻ നരഃ
സോഽദ്ധ്വനഃ പാരമാപ്നോതി
തദ്വിഷ്ണോഃ പരമം പദം.

ക. ഉ. I iii. 5. 9.

ഉപാധികളുടെ പരിശുദ്ധിയും, മറ്റേതു് പ്രജ്ഞ യുടെ വികാസവുമാകുന്നു. ഉപാധികളുടെ പരിശുദ്ധി പ്രജ്ഞാവികാസത്തേയും, പ്രജ്ഞാവികാസം ഉപാധികളുടെ പരിശുദ്ധിയേയും ആശ്രയിച്ചിരിക്കുന്നു. അതിനാൽ ഉപാധികളുടെ ശുദ്ധീകരണവും പ്രജ്ഞാവികാസവും ഒന്നിച്ചുതന്നെ അഭ്യസിക്കപ്പെടേണ്ടവയാകുന്നു.

*വിവിധ ഉപാധികളുടെ ശുദ്ധീകരണം.*

4. അന്നമയകോശം, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, പ്രാണൻ, അന്തഃകരണത്തിന്റെ വിവിധരൂപങ്ങളായ ചിത്തം, മനസ്സ്, ബുദ്ധി, അഹങ്കാരം ഇവയെല്ലാം പരസ്പരം സംബന്ധപ്പെട്ടവയാണ്. അതിനാൽ ആത്മീയോൽക്കർഷം വേണമെന്നിച്ഛയുള്ളവൻ അവയെല്ലാററിലും ഒരുപോലെ ശ്രദ്ധിക്കേണ്ടതാകുന്നു.

*സ്ഥൂലശരീരവും (അന്നമയകോശവും) അതിന്റെ പ്രാധാന്യവും.*

5. നമ്മുടെ പ്രജ്ഞ സാധാരണമായി നിൽക്കുന്നതു് അന്നമയകോശത്തിലാണ്. പ്രജ്ഞ അന്നമയകോശത്തിൽ നിൽക്കുന്ന അവസ്ഥയെ ജാഗ്രദവസ്ഥയെന്നു പറയുന്നു. ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം, എന്ന ഉപാധികളിൽക്കൂടിയുള്ള പ്രവൃത്തികളെ നാം സാധാരണമായി അറി

യുന്നതു്, അവ സ്ഥൂലശരീരത്തിൽക്കൂടി ജാഗ്രദവസ്ഥയിൽ പ്രവർത്തിക്കുമ്പോൾ മാത്രമേയുള്ളു. അതിനാൽ നമ്മുടെ ശ്രദ്ധ മുഴുവനും ആദ്യമായി പതിക്കേണ്ടതു സ്ഥൂലശരീരത്തിലാണു്. ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ് മുതലായ ഉപാധികളെ ശുദ്ധീകരിക്കേണ്ടതും സ്ഥൂലശരീരത്തിൽക്കൂടി അവ പ്രവർത്തിക്കുന്നതിന്റെ നിയന്ത്രണം മൂലമാണു്. സ്ഥൂലശരീരത്തെ സാത്വികമായുള്ള ആഹാരംകൊണ്ടുതന്നെ പോഷിപ്പിക്കണം. അമിതഭക്ഷണവും ഭക്ഷണമില്ലായ്മയും രണ്ടും ദോഷകരമാണു്. സ്ഥൂലശരീരത്തെ പരിശുദ്ധമായി സൂക്ഷിക്കുന്നതിനു ഭക്ഷ്യപേയാദി ആഹാരസാധ[illegible]ടെ അളവും ഗുണവുംമാത്രം ശ്രദ്ധിച്ചാൽ [illegible]. ശുദ്ധമായ വായു ശ്വസിക്കണം. ശരീ[illegible] വ്യായാമവുമുണ്ടായിരിക്കണം. ഇപ്രകാരം [illegible]ശരീരത്തെ രോഗമില്ലാത്തതായും കാര്യക്ഷ[illegible], ബലം ഇവയോടുകൂടിയതായും സൂക്ഷിക്കേണ്ട[illegible]. ഈ തത്വത്തെത്തന്നെ "ശരീരമാദ്യം [illegible] ധർമ്മസാധനം" എന്ന ആപ്തവാക്യവും [illegible].

[illegible] [illegible]ായ സന്മാർഗ്ഗപ്രതിഷ്ഠയും സ്വഭാവ[illegible] കൂടാതെ മനഃസംയമനം ഒരുവിധ[illegible] [illegible]സാദ്ധ്യമായി വരുന്നതല്ല. ശരീ[illegible] [illegible]നിഷ്ഠയിലും സ്വഭാവസംസ്കാര

16

ത്തിലും ശ്രദ്ധവയ്ക്കാതെ മനസ്സിനെ നിഗ്രഹിക്കാൻ ആരംഭിക്കുന്നതുതന്നെ വലുതായ ആപത്തുകൾക്കു കാരണമായിത്തീരാം. ഗീത ഉപദേശിക്കുന്നസന്മാർഗ്ഗനിഷ്ഠയെപ്പററി ഒന്നാംഭാഗം രണ്ടാമദ്ധ്യായത്തിൽ വിശദമായി പ്രതിപാദിച്ചിട്ടുണ്ടു. അവയിൽ അടങ്ങീട്ടുള്ള ചില വിഷയങ്ങളിൽ മനഃസംയമനമിച്ഛിക്കുന്നവൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതായിരിക്കുന്നതിനാൽ, അവയിൽ ചില തത്വങ്ങളെ ഇവിടേയും ചുരുക്കമായി പ്രതിപാദിക്കാം. മനഃസംയമനയോഗത്തിന് എട്ടു അംഗങ്ങളുള്ളതായിപറയപ്പെടുന്നു. അവ 1. യമം, 2. നിയമം, 3. ആസനം, 4. പ്രാണായാമം, 5. പ്രത്യാഹാരം, 6. ധാരണ, 7. ധ്യാനം, 8. സമാധി ഇവയാകുന്നു.

യമവും നിയമവും.

7. "യമം" എന്ന പദത്തിന്റെ അർത്ഥം 'നിരോധം' എന്നാണ്. അതിൽ അഞ്ചു സൽഗുണങ്ങൾ ഉൾപ്പെടുന്നതായി പറയപ്പെടുന്നു. അവ 1. അഹിംസ, 2. സത്യം, 3. അസ്തേയം, 4. ബ്രഹ്മചര്യം, 5. അപരിഗ്രഹം ഇവയാകുന്നു.

"നിയമം" എന്ന പദത്തിന്റെ അർത്ഥം 'ശിക്ഷണം' അല്ലെങ്കിൽ 'നിഷ്ഠ' എന്നാണ്. അതിലും അഞ്ചു നിഷ്ഠകൾ ഉൾപ്പെടുന്നതായി പറയപ്പെടുന്നു. അവ, 1. ശൌചം, 2 സന്തോഷം,

3 തപസ്സ്, 4. സ്വാദ്ധ്യായം, 5. ഈശ്വരപ്രണിധാനം ഇവയാകുന്നു.

"അഹിംസ" എന്നതു് ഒരു പ്രാണിക്കും വാക്കിനാലോ വിചാരത്താലോ കായികപ്രവൃത്തിയാലോ ഒരു കാലത്തും ഒരുവിധത്തിലും യാതൊരു പീഡയ്ക്കും കാരണമാവാതെയിരിക്കുകയാണു്.

"സത്യം" എന്നതു് മനസാ വാചാ കർമ്മണാ അന്യൎക്കു ഹിതമായും സത്യമായും ഉള്ളതിനെ മാത്രം പറയുകയാണു്.

"അസ്തേയം" എന്നതു് മനസാ, വാചാ, കർമ്മണാ തന്റേതല്ലാത്ത ഒരു പദാർത്ഥത്തിലും ഇച്ഛ ഉണ്ടാകാതെയിരിക്കുകയാണു്.

"ബ്രഹ്മചര്യം" എന്നതു് മനസാ, വാചാ, കർമ്മണാ സർവ്വപ്രകാരത്തിലും മൈഥുനത്തെ വർജ്ജിക്കുകയാകുന്നു. വിവാഹിതരുടെ വിഷയത്തിൽ പാതിവ്രത്യവും പുരുഷചാരിത്രവും ബ്രഹ്മചര്യമായി കരുതപ്പെടുന്നുണ്ടു്. തന്റേതു് എന്നു കല്പിക്കപ്പെടുന്ന ഒരു പദാൎത്ഥത്തിലും ആശയോ ആസക്തിയോ ഇല്ലാതിരിക്കുകയാണു് അപരിഗ്രഹം" എന്നു പറയപ്പെടുന്നതു്.

"ശൌചം" എന്നതു് ബാഹ്യം എന്നും ആന്തരം എന്നും രണ്ടുവിധത്തിലുണ്ടു. ബാഹ്യം എന്നതു ശരീരത്തെ ശരിയായി ശുദ്ധജലം മുതലായതുകൊണ്ടു യാതൊരു മാലിന്യവുംകൂടാതെ

സൂക്ഷിക്കുകയാണ്. ആന്തരശൌചമെന്നതു് മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്നു നാലു വിധത്തിൽ പ്രവൎത്തിക്കുന്ന അന്തഃകരണത്തെ സദാ പരിശുദ്ധഭാവങ്ങളിൽ മാത്രം പ്രവർത്തിപ്പിക്കുകതന്നെ. എല്ലായ്പ്പോഴും മനസ്സിൽ തൃപ്തിയും ഉത്സാഹവും ഉണ്ടായിരിക്കുന്നതിനെ സന്തോഷം എന്നു പറയുന്നു.

"തപസ്സ്" എന്നതു്, ആഹാരം മുതലായ അത്യാവശ്യസാധനങ്ങളെ ഉൾക്കൊള്ളുന്നതിൽ ക്രൂടിയും ശരിയായ ശിക്ഷണത്തോടുക്രൂടി ശരീരശുദ്ധിയെമാത്രം ലാക്കാക്കി പ്രവർത്തിക്കുകയാണ്.

"സ്വാദ്ധ്യായം" എന്നതിൽ വേദങ്ങൾ, ഉപനിഷത്തുകൾ മുതലായവയെ ശരിയായി പഠിക്കുകയും ജിജ്ഞാസുക്കളെ പഠിപ്പിക്കുകയും ചെയ്യുന്നതുൾപ്പെടും.

"ഈശ്വരപ്രണിധാനം" എന്നതു്, പരിശുദ്ധമായ മനസ്സോടും പരിപൂർണ്ണമായ ആത്മാർപ്പണബുദ്ധിയോടുംക്രൂടി ഈശ്വരനെ പൂജിക്കുകയാകുന്നു.

൮. യമനിയമങ്ങളിൽ ഉൾപ്പെട്ട പത്തു സാധനങ്ങളിലുംവെച്ചു് ഏററവും പ്രധാനമായിട്ടുള്ളതു് അഹിംസതന്നെ. അതു ദൈവികലക്ഷണമായ പരമമായ പ്രേമത്തെയാണ് ആശ്രയിച്ചുനിൽക്കുന്നതു്. പരമമായ പ്രേമം എല്ലാ ആത്മാ

ങ്ങളും ഒന്നാണു എന്ന തത്വത്തെ ആശ്രയിച്ചുനി
ൽക്കുന്നു. അഗ്നിപുരാണത്തിലെ താഴെപ്പറയുന്ന
ഭാഗം ഈ തത്വത്തെ വിശദമായി പ്രതിപാദി
പ്പിരിക്കുന്നു. *

ഒരു പ്രാണിക്കും ഒരുവിധത്തിലും പീഡയ്ക്കു കാരണമാകാതെയിരിക്കുകയാണു് അഹിംസ എന്നു പറയപ്പെടുന്നതു്. അഹിംസാവ്രതം ഏററവും ഉത്തമമായ ധർമ്മമായി ഗണിക്കപ്പെട്ടിരിക്കുന്നു. ഗജപദത്തിൽ അന്യപാദചാരികളുടെ പാദങ്ങളെല്ലാം എങ്ങിനെ ഒതുങ്ങുന്നുവോ, അതുപോലെ ധർമ്മാർത്ഥമായിട്ടുള്ള സകലതും അഹിംസ

---

* ഭൂതാപീഡാ ഹ്യഹിംസാ സ്യാ-
ദഹിംസാ ധർമ്മ ഉത്തമഃ
യഥാ ഗജപദേഽന്യാനി
പദാനി പഥഗാമിനാം
ഏവം സർവ്വമഹിംസായാം
ധർമ്മാർത്ഥമഭിധീയതേ
ഉദ്വേഗജനനം ഹിംസാ
സന്താപകരണം തഥാ
രുക്കൃതിഃ ശോണിതകൃതിഃ
പൈശുന്യകരണം തഥാ
ഹിതസ്യാതിനിഷേധശ്ച
മർമ്മോദ്ഘാടനമേവ ച
സുഖാപഹ്നുതിഃ സംരോധോ
വധോ ദശവിധാ ച സാ.

അഗ്നിപുരാണം അദ്ധ്യായം 372 ശ്ലോ. 4-7

എന്ന ഏകധർമ്മത്തിൽ അടങ്ങിയിരിക്കുന്നു എന്നാണു പറയപ്പെടുന്നത്. ഉദ്വേഗജനനം, സന്താപകരണം, വേദനജനിപ്പിക്കൽ, രക്തം പുറപ്പെടുവിക്കൽ, ഏഷണിപറയൽ, ഹിതംനിഷേധിക്കൽ, ഗോപ്യത്തെ ഉൽഘാടനംചെയ്ക, സുഖമാണെന്നു വ്യാജം പറക, രോധനം (സ്വാതന്ത്ര്യഹനനം), വധം ഇങ്ങനെ പത്തുവിധത്തിൽ ഹിംസയുണ്ടാകുന്നു. മനസാ, വാചാ, കർമ്മണാ ഇവ ഒന്നുംതന്നെ ചെയ്യാതിരിക്കുകയാണ് അഹിംസയെന്നു പറയപ്പെടുന്നത്. ഒരുവനിൽ ഈ സാധനം പരിപൂർണ്ണമായി ഉണ്ടാകുന്നപക്ഷം മറ്റെല്ലാ ഗുണങ്ങളും അവനിൽ പ്രകാശിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല.

9. ആസനവിധിയെപ്പററി ഭഗവാൻ താഴെ പറയുന്ന പ്രകാരം ഉപദേശിച്ചിരിക്കുന്നു:—

ആസനവിധി

ശുചൌ ദേശേ പ്രതിഷ്ഠാപ്യ
സ്ഥിരമാസനമാത്മനഃ
നാത്യുച്ഛ്രിതം നാതിനീചം
ചൈലാജിനകുശോത്തരം.

ഗീത. VI. II. *

* ശുചൌ ദേശേ=പരിശുദ്ധമായ സ്ഥലത്ത്; നാത്യുച്ഛ്രിതം-നാതിനീചം=അധികം ഉയരമില്ലാതെയും അധികം താണതല്ലാതെയും; ചൈലാജിനകുശോത്തരം=ദർഭ, കൃഷ്ണമൃഗം മുതലായതിന്റെ തോൽ, വസ്ത്രം ഇവയെ ക്രമത്തിൽ ഒന്നിന്മേൽ മറെറാന്നായി ഇട്ടതായ, സ്ഥിരം=ഇളക്കമില്ലാത്തതായ ആത്മനഃ-ആസനം=പ്രതിഷ്ഠാപ്യ=തന്റെ ആസനത്തെ ഉറ

തത്രൈകാഗ്രം മനഃ കൃത്വാ
യതചിത്തേന്ദ്രിയക്രിയഃ
ഉപവിശ്യാസനേ യുഞ്ജ്യാ-
ദ്യോഗമാത്മവിശുദ്ധയേ

ഗീത. VI. 12. *

"പരിശുദ്ധമായ സ്ഥലത്ത്, അധികം ഉയരമില്ലാതേയും അധികം താണതല്ലാതേയും കുശ, കൃഷ്ണമൃഗം മുതലായതിന്റെ തോൽ, വസ്ത്രം ഇവയെ ക്രമത്തിൽ ഒന്നിന്മീതേ ഒന്നായി ഇട്ട്, തന്റെ ആസനത്തെ ഉറപ്പിച്ച്, അതിൽതന്നെ ഇരുന്ന് മനസ്സിനെ അങ്ങുമിങ്ങും അലഞ്ഞു നടക്കാൻ അനുവദിക്കാതെ ഒരേ നിലയിൽ ഉറപ്പിച്ച്, മനസ്സിനേയും ഇന്ദ്രിയങ്ങളേയും അടക്കിയവനായി, അന്തഃകരണത്തിന്റെ ശുദ്ധിക്കായിക്കൊണ്ട് ആത്മധ്യാനത്തെ അഭ്യസിക്കേണ്ടതാകുന്നു."

വിവരണം:—യോഗ സംബന്ധമായുള്ള ഉപനിഷത്തുകളും മററു യോഗഗ്രന്ഥങ്ങളും പത്മാസനം, സ്വസ്തികാസനം, വീരാസനം, മുതലായ

---

* ഉറപ്പിച്ചിട്ട്, തത്ര ആസനേ-ഉപവിശ്യ = ആ ആസനത്തിൽ ഇരുന്ന്; മനഃ-ഏകാഗ്രം-കൃത്വാ = മനസ്സിനെ ഏകലക്ഷ്യത്തിൽ ഉറപ്പിച്ച് (അതായത് അനേകസങ്കല്പങ്ങളിൽ നിന്ന് ഒഴിയുന്നതിനായി നിശ്ചിതമായ ഒരു സങ്കല്പിതലക്ഷ്യത്തിൽ നിറുത്തി); യതചിത്തേന്ദ്രിയക്രിയഃ = മനസ്സിന്റേയും ഇന്ദ്രിയങ്ങളുടേയും പ്രവൃത്തികളെ അടക്കിയവനായി; ആത്മവിശുദ്ധയേ = മനസ്സിന്റെ പരിശുദ്ധിക്കായിക്കൊണ്ട്; യോഗം-യുഞ്ജ്യാത് = പരമാത്മധ്യാനത്തെ അഭ്യസിക്കേണ്ടതാകുന്നു.

പല ആസനങ്ങളേയും ഉപദേശിക്കുന്നുണ്ട്. ഇവ ഓരോന്നും കൈയ്കാൽ, കാലുകൾ മുതലായ അവയവങ്ങളെ ഓരോ പ്രകാരത്തിൽ നിയന്ത്രിച്ചുറപ്പിക്കുന്നതിനെയാണ് ആശ്രയിച്ചിരിക്കുന്നത്. ഇവയിൽ മിക്കതും വളരെ പ്രയാസപ്പെട്ടും ദീർഘകാലത്തെ അഭ്യാസംകൊണ്ടും സാധിക്കേണ്ടവയാണ്. അവയെല്ലാം ഹഠയോഗത്തെ സംബന്ധിച്ചവയും, മനഃസംയമനത്തിന് അത്യാവശ്യമല്ലാത്തവയുമാകുന്നു. യോഗസൂത്രത്തിൽ "സ്ഥിരസുഖമാസനം" എന്നു പറയുന്ന സ്ഥിരമായും സുഖമായും ഇരിക്കത്തക്ക ഒരു നിലയെയാണ് മനഃസംയമനം ശീലിക്കാൻ ഇച്ഛയുള്ളവർ സ്വീകരിക്കേണ്ടത്. ഏതു വിധത്തിലുള്ള ആസനം സ്വീകരിച്ചാലും, അതിൽ അടങ്ങിയിരിക്കേണ്ട മുഖ്യമായുള്ള ചില തത്വങ്ങളെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു വർണ്ണിക്കുന്നു:—

സമം കായശിരോഗ്രീവം
ധാരയന്നചലം സ്ഥിരഃ
സംപ്രേക്ഷ്യ നാസികാഗ്രം സ്വം
ദിശശ്ചാനവലോകയൻ

ശ്രീ. VI. 13.*

---

* കായശിരോഗ്രീവം—സമം—അചലം—ധാരയൻ = ശരീരം ശിരസ്സ്, കഴുത്ത്, ഇവയെ ഋജുവായി ചലിക്കാത്തവിധത്തിൽ നിറുത്തിയുംകൊണ്ടു; സ്ഥിരഃ = നിശ്ചലനായിട്ട്; സ്വം നാസികാഗ്രം-സംപ്രേക്ഷ്യ = തന്റെ മൂക്കിന്റെ അഗ്രത്തിനു നേട്ടുള്ള ആകാശത്തിൽ ദൃഷ്ടികളെ പതിപ്പിച്ചുംകൊണ്ട്;

പ്രശാന്താത്മാ വിഗതഭീഃ
ബ്രഹ്മചാരിവ്രതേ സ്ഥിതഃ
മനഃ സംയമ്യ മച്ചിത്തോ
യുക്ത ആസീത മത്പരഃ.*

ഗീത. VI. 14. *

മനഃസംയമനം സിദ്ധിക്കണമെന്നിച്ഛിക്കുന്നവൻ ദേഹം, കഴുത്ത്, തല ഇവയെ ചലിക്കാതെ ഋജുവായി നിറുത്തിക്കൊണ്ടും, നിശ്ചലമായിരുന്നും, തന്റെ നാസികയുടെ അഗ്രസംബന്ധിയായ ആകാശത്തെത്തന്നെ നോക്കിക്കൊണ്ട് അങ്ങുമിങ്ങും നോക്കാതേയും, മനഃസമാധാനത്തോടുകൂടി ഭയരഹിതനായി ബ്രഹ്മചാരിവ്രതത്തിലിരുന്നുകൊണ്ട് മനസ്സിനെ നാനാവിധത്തിലുള്ള വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ അടക്കി പരമാത്മസ്വരൂപനായ എന്നിൽത്തന്നെ ചിത്തത്തെ ഉറപ്പിച്ചവനായും, അപ്രകാരമുള്ള എന്നെത്തന്നെ

---

*ദിശഃ-ച-അനവലോകയൻ=ദിക്കുകളിൽ അങ്ങുമിങ്ങും നോക്കാതെ; പ്രശാന്താത്മാ = അന്തഃകരണത്തിൽ യാതൊരു സങ്കല്പവും ഉണ്ടാകാത്തവിധത്തിൽ അറിവിനെ പ്രത്യഗാത്മാവിൽ ഉറപ്പിച്ച്; വിഗതഭീഃ = ഭയരഹിതനായി; ബ്രഹ്മചാരിവ്രതേ-സ്ഥിതഃ = പരിപൂർണ്ണമായ നിഗ്രഹത്തോടുകൂടി ബ്രഹ്മചാരിവ്രതത്തിലിരുന്നുകൊണ്ട്; മനഃ സംയമ്യ = മനസ്സിനെ വിഷയങ്ങളിൽ നിന്നും തിരിച്ച് പ്രത്യഗാത്മാവിലടക്കി; മച്ചിത്തഃ-ചിത്തത്തെ പരമാത്മാവായ എന്നിൽ ഉറപ്പിച്ചവനായി; മത്-പരഃ = പരമാത്മാവായ എന്നെത്തന്നെ പരമപുരുഷാർത്ഥമായി ധരിച്ച്; ആസീത = വർത്തിക്കേണ്ടതാകുന്നു.

പരമപുരുഷാത്ഥമായി കരുതുന്നവനായും വത്തിക്കേണ്ടതാകുന്നു."

വിവരണം:—നിമിഷംപ്രതി പല വിഷയങ്ങളെ സങ്കല്പിച്ച് അലഞ്ഞു തിരിയുന്ന മനസ്സിനെ ഒരു ലക്ഷ്യത്തിൽതന്നെ നിറുത്താൻ ശ്രമിക്കുമ്പോഠം, പല വിധത്തിലുള്ള ശക്തിപ്രവാഹം സ്ഥൂലശരീരത്തിൽ തന്നെ ഉണ്ടാകാനിടയുണ്ട്. അവ ഗുണപ്രദമായി ഭവിക്കണമെങ്കിൽ, ഉടൽ, ശിരസ്സ്, കഴുത്ത്, ഇവയുടെ ഋജുവായ സ്ഥിതിയും പരിപൂണ്ണമായ ബ്രഹ്മചര്യത്തിൽ കൂടി കിട്ടേണ്ടതായ ഇന്ദ്രിയനിഗ്രഹവും എത്രയും ആവശ്യമാണ്. നാസികാഗ്രത്തിൽ ദൃഷ്ടിപതിക്കണമെന്നു പറയുന്നതുകൊണ്ട് നാസികാഗ്രത്തെ ധ്യാനിക്കണമെന്നത്ഥമാക്കാൻ പാടില്ല. യാതൊരു സങ്കല്പവും ഉണ്ടാകാതെയിരിക്കാനും ചിന്താഗതിയെ അന്തർമുഖമായി പ്രത്യഗാത്മാവിലേക്കു നയിക്കാനുമാണ് മനഃസംയമനത്തിന്റെ ഉദ്ദേശം. അതിനു തടസ്സങ്ങളായി വരാവുന്ന സങ്കല്പങ്ങളേയും തമോഗുണവൃദ്ധിയാൽ വരാവുന്ന നിദ്രയേയും തടയാൻ വേണ്ടിയാണ് ദൃഷ്ടിയെ നാസികാഗ്രം സംബന്ധിച്ചുള്ള ആകാശത്തിൽ നിറുത്തണമെന്നു പറഞ്ഞിരിക്കുന്നത്. 'മച്ചിത്തഃ', എന്നും 'മത്പരഃ' എന്നും പദങ്ങളിൽ 'ഞാൻ' എന്നു പറഞ്ഞിട്ടുള്ളത് പ്രത്യഗാത്മസ്വരൂപമായി സകല ജീവജാലങ്ങളിലും വത്തിക്കുന്ന പരമാത്മാവിനെ ഉദ്ദേശി

ച്ചാണ്. പരമാത്മാവിൽ അത്യന്തം ഭക്തിയോടു കൂടിയാണ് മനഃസംയമനം ശീലിക്കേണ്ടതു് എന്നു ഇതിൽനിന്നും സ്പഷ്ടമാകുന്നു.

10. മനഃസംയമനത്തിൽ വിജയം ഇച്ഛിക്കുന്നവർ അവരുടെ സകല പ്രവൃത്തികളിലും മിതഭാവവും മിതമായ നിയന്ത്രണവും സ്വീകരിക്കേണ്ടതാണ്. ആഹാരത്തിലും വ്യായാമം, ജാഗരണം, ഉറക്കം, ഇവയിലും മിതഭാവത്തേയും നിയന്ത്രണത്തേയും കൈക്കൊള്ളണം. താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു ഒരു സാധകനുണ്ടായിരിക്കേണ്ട മിതഭാവത്തേയും നിയന്ത്രണത്തേയും ഭഗവാൻ സ്പഷ്ടമാക്കുന്നു:—

ആഹാരവിഹാരങ്ങളിൽ വേണ്ടായ മിതഭാവവും നിയന്ത്രണവും.

നാത്യശ്നതസ്തു യോഗോഽസ്തി
ന ചാത്യന്തമനശ്നതഃ
ന ചാതിസ്വപ്നശീലസ്യ
ജാഗ്രതോ നൈവ ചാർജ്ജുന.

ഗീ. VI. 16*

* അർജ്ജുന = ഹേ! അർജ്ജുന; യോഗഃ = അന്തർദ്ദൃഷ്ടിയോടുകൂടി പ്രത്യഗാത്മാവിൽ അന്തഃകരണത്തെ ഉറപ്പിക്കുക എന്നതു്; അത്യശ്നതഃ-തു-ന-അസ്തി = അധികം ഭക്ഷണം കഴിക്കുന്നവന് സിദ്ധിക്കുന്നതല്ല; ഏകാന്തം-അനശ്നതഃ-ന = അശേഷം ആഹാരം കഴിക്കാതെയിരിക്കുന്നവനും സിദ്ധിക്കുന്നതല്ല; അതിസ്വപ്നശീലസ്യ-ച-ന- = അധികം ഉറങ്ങുന്നവനും സിദ്ധിക്കുന്നതല്ല, ജാഗ്രതഃ-ച-ന-ഏവ = ഉറക്കത്തെ ഉപേക്ഷിച്ചിരിക്കുന്നവനും സിദ്ധിക്കുന്നതല്ല.

യുക്താഹാരവിഹാരസ്യ
യുക്തചേഷ്ടസ്യ കർമ്മസു
യുക്തസ്വപ്നാവബോധസ്യ
യോഗോ ഭവതി ദുഃഖഹാ.

ഗീത. VI. 17*

"ക്രമത്തിലധികം ഭക്ഷിക്കുന്നവന് യോഗം സിദ്ധിക്കുന്നതല്ല. അപ്രകാരംതന്നെ അവശ്യം വേണ്ടതായ ഭക്ഷണം കഴിക്കാതെയിരിക്കുന്നവനും യോഗം സിദ്ധിക്കുന്നതല്ല. ആവശ്യത്തിലധികം ഉറങ്ങുന്ന ശീലമുള്ളവനും യോഗം സിദ്ധിക്കുകയില്ല. ഉറക്കം തീരെ ഉപേക്ഷിച്ചിരിക്കുന്നവനും യോഗം സിദ്ധിക്കുകയില്ല."

"മിതമായ ആഹാരം, മിതമായ വിഹാരം ഇവയോടുകൂടിയവനും, ചെയ്യേണ്ടതായുള്ള കർമ്മങ്ങളിൽ നിയതചേഷ്ടയോടുകൂടിയവനും, ഉറക്കം, ഉറങ്ങാതിരിക്കൽ, എന്നിവയെ നിയതകാലങ്ങളിൽ ആവശ്യമുള്ളിടത്തോളം ആചരിക്കുന്ന

* യുക്താഹാരവിഹാരസ്യ = മിതമായ ആഹാരം, സഞ്ചാരം മുതലായവയാൽ മിതമായ വൃത്തി ഇവയോടുകൂടിയവന്; യുക്തചേഷ്ടസ്യ = ശാസ്ത്രോക്തമായ സൽപ്രവൃത്തികളിൽ നിയമിതമായ ചേഷ്ടയോടുകൂടിയവന്; യുക്തസ്വപ്നാവബോധസ്യ = നിയതകാലങ്ങളിൽ ആവശ്യമുണ്ടായ ഉറക്കം, ഉണർന്നിരിക്കൽ, ഇവയോടുകൂടിയവന്; യോഗഃ = പ്രത്യഗാത്മാവിൽ തന്നെ അന്തഃകരണത്തെ യോജിപ്പിച്ചു നിറുത്തുക എന്നതു; ദുഃഖഹാ-ഭവതി = ജനനമരണാദിദുഃഖരൂപമായുള്ള സംസാരത്തെ നശിപ്പിക്കുന്നതായി ഭവിക്കുന്നു.

വന്നം മാത്രമെ യോഗാനുഷ്ഠാനം ദുഃഖശമനത്തിന്ന കാരണമായിത്തീരുകയുള്ളു."

വിവരണം:—ആമാശയത്തിൽ പകുതിയില ധികം കട്ടിയായ ആഹാരംകൊണ്ടു നിറയ്ക്കാൻ പാടില്ലെന്നും നാലിലൊരുഭാഗം ജലാംശമായിരി ക്കണമെന്നും ശേഷം നാലിലൊരു ഭാഗം വായുസ ഞ്ചാരത്തിനായി വിട്ടിരിക്കണമെന്നുമാണ് ആഹാ രനിയമം. മനഃസംയമനത്തിൻെറ മുഖ്യ ഉദ്ദേശ്യം തന്നെ വികാരപരമായും വിചാരപരമായും പ്രവ ൎത്തിക്കുന്ന അന്തഃകരണവൃത്തിയെ നിഗ്രഹിച്ച് ഇന്ദ്രിയങ്ങൾ, മനസ്സ് ബുദ്ധി, ഇവയ്ക്കതീതമായി വൎത്തിക്കുന്ന പ്രത്യഗാത്മാവിൽ അതിനെ പ്രതി ഷ്ഠിക്കുകയാകുന്നു. ആഹാരവിഹാരാദികളിൽ മിതമായുള്ള നിയന്ത്രണത്തോടുകൂടി നിയത കാല ങ്ങളിൽ അഭ്യാസം നടത്തുന്നവൎക്കുമാത്രമെ മനഃ സംയമനം സിദ്ധിക്കുകയുള്ളു.

11. മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നതിലും അ തിനെ പരിപൂൎണ്ണമായി പ്രത്യഗാത്മാവിൽ തന്നെ ഉറപ്പിച്ചു നിറുത്തുന്നതിലും പ്രാ ണായാമം എന്നതു വളരെസഹാ യിക്കുന്നതായ ഒരു അഭ്യാസക്രമ മാണ്. പ്രാണായാമത്തിൻെറ അഭ്യാസക്രമത്തെപ്പററി ഭഗവാൻ താഴെ പറയുന്ന പ്രകാരം ഉപദേശിച്ചിരിക്കുന്നു:—

പ്രാണായാമം അല്ലെങ്കിൽ പ്രാണനിരോധം.

അപാനേ ജുഹ്വതി പ്രാണം
പ്രാണേഽപാനം തഥാപരേ
പ്രാണാപാനഗതീ രുദ്ധ്വാ
പ്രാണായാമപരായണാഃ

അപരേ നിയതാഹാരാഃ
പ്രാണാൻ പ്രാണേഷു ജുഹ്വതി
ഗീ. IV. 29&30*

"പ്രാണായാമം ആചരിക്കുന്ന ചിലർ പ്രാണവായുവിനെ അപാനവായുവിൽ ഹോമിക്കുന്നു. അപ്രകാരം തന്നെ പ്രാണാപാനവായുക്കളുടെ ഗതിയെ തടുത്തിട്ട് പ്രാണവായുവിൽ അപാനനേയും ഹോമിക്കുന്നു. പ്രാണായാമനിരതന്മാരായ മററു ചിലർ ആഹാരങ്ങളെ നിയന്ത്രിച്ച് ഇന്ദ്രിയങ്ങളെ പ്രാണങ്ങളിൽ ഹോമിക്കുന്നു."

* തഥാ-അപരേ = അപ്രകാരം മററുചിലർ; അപാനേ-പ്രാണം-ജുഹ്വതി = അപാനനിൽ (നാഭിമുതൽ ഗുദംവരെ സഞ്ചരിക്കുന്ന പ്രാണവൃത്തിയിൽ) പ്രാണനെ (ഹൃദയം മുതൽ മേൽപ്പോട്ടു സഞ്ചരിക്കുന്ന പ്രാണവൃത്തിയെ) ഹോമിക്കുന്നു; തഥാ-പ്രാണാപാനഗതീ-രുദ്ധ്വാ = അപ്രകാരം പ്രാണാപാനഗതികളെ തടുത്തിട്ട് (കുംഭകംകൊണ്ടു നിരോധിച്ചിട്ട്); പ്രാണേ-അപാനം ജുഹ്വതി = പ്രാണനിൽ അപാനനെ ഹോമിക്കുന്നു; നിയതാഹാരാഃ-പ്രാണായാമപരായണാഃ-അപരേ = ആഹാരങ്ങളെ നിയന്ത്രിച്ചിട്ടുള്ളവരും പ്രാണനെ നിയന്ത്രിക്കുന്നതിൽ താല്പര്യമുള്ളവരുമായ മററുചിലർ; പ്രാണേഷു പ്രാണാൻ- ജുഹ്വതി = അഞ്ചുവിധത്തിൽ പ്രവൃത്തിക്കുന്ന പ്രാണന്മാരിൽ ഇന്ദ്രിയങ്ങളെ ഹോമിക്കുന്നു.

സ്പർശാൻ കൃത്വാ ബഹിർബാഹ്യാം-
ശ്ചക്ഷുശ്ചൈവാന്തരേ ഭ്രുവോഃ
പ്രാണാപാനൌ സമൌ കൃത്വാ
നാസാഭ്യന്തരചാരിണൌ.

യതേന്ദ്രിയമനോബുദ്ധി
ർമ്മുനിർമ്മോക്ഷപരായണഃ
വിഗതേച്ഛാഭയക്രോധോ
യഃ സദാ മുക്ത ഏവ സഃ.

ഗീത. V. 27&28*

"യാവനൊരുത്തൻ അന്തഃകരണത്തിൽനിന്നു ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നും

---

* ബാഹ്യാൻ-സ്പർശാൻ-ബഹിഃകൃത്വാ = ബാഹ്യങ്ങളായ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, എന്ന വിഷയങ്ങളെയും, വിഷയവാസനകളെയും പുറത്താക്കീട്ട്; ചക്ഷുഃ-ച- ഭ്രുവോഃ-അന്തരേ-ഏവ (കൃത്വാ) = ചക്ഷുരിന്ദ്രിയത്തെയും പുരികങ്ങളുടെ മദ്ധ്യത്തിൽതന്നെ ഉറപ്പിച്ച്, നാസാഭ്യന്തരചാരിണൌ-പ്രാണാപാനൌ = നാസാദ്വാരങ്ങളിൽക്കൂടി സഞ്ചരിക്കുന്ന പ്രാണാപാനങ്ങളെ; സമൌ-കൃത്വാ = ഉള്ളിലോ പുറത്തോ സമങ്ങളാക്കി നിരോധിച്ചു നിറുത്തി; യതേന്ദ്രിയമനോബുദ്ധിഃ = നിരോധിക്കപ്പെട്ട ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവയോടുകൂടി; വിഗതേച്ഛാഭയക്രോധഃ = ആഗ്രഹം, ഭയം, കോപം, മുതലായ മനോവികാരങ്ങളെ നിശ്ശേഷം ത്യജിച്ചവനായി; യഃ സദാ- മുനിഃ = യാവനൊരുത്തൻ എല്ലായ്പോഴും മനനശീലനായി വർത്തിക്കുന്നുവോ; സഃ-മുക്തഃ-ഏവ = അവൻ നിശ്ചയമായും മുക്തനായിത്തന്നെ ഭവിക്കും.

പറയപ്പെടുന്ന വിഷയങ്ങളേയും വിഷയവാസനകളേയും പുറത്താക്കീട്ട്, പുരികങ്ങളുടെ മദ്ധ്യപ്രദേശത്തിൽ ദൃഷ്ടിയെ ഉറപ്പിച്ച്; പ്രാണാപാനങ്ങളെ അടക്കുക എന്ന കുംഭകംകൊണ്ട് വായുഗതിയെ സമമാക്കി ഇന്ദ്രിയങ്ങളേയും മനസ്സിനേയും ബുദ്ധിയേയും അടക്കി, മോക്ഷം തന്നെ ശ്രേഷ്ഠവും മുഖ്യവുമായ ആശ്രയമായിക്കരുതി, യാതൊരുവിധത്തിലുള്ള ആഗ്രഹമോ, കോപമോ, ഭയമോ കൂടാതെ എല്ലായ്പോഴും മനനശീലനായി വർത്തിക്കുന്നുവോ, അവൻ തന്നെ മോക്ഷപദത്തിലേക്ക് ശരിയായ അധികാരിയായി ഭവിക്കുന്നു.”

വിവരണം:—“പ്രാണായാമം” എന്ന പദത്തിന്റെ അർത്ഥം തന്നെ പ്രാണൻ എന്നും, അപാനൻ എന്നും വ്യാനൻ എന്നും ഉദാനൻ എന്നും സമാനൻ എന്നും അഞ്ചുവിധത്തിൽ പ്രവർത്തിക്കുന്ന പ്രാണശക്തിയുടെ ആയാമം അല്ലെങ്കിൽ നിയന്ത്രണം എന്നാണു. പൂജ, ജപം മുതലായ സൽകർമ്മങ്ങൾ ആരംഭിക്കുന്നതിൽ ആദ്യം പ്രാണായാമം ചെയ്യേണ്ടതായി വിധിയുണ്ട്. ചിത്തസ്ഥൈര്യം കൂടാതെ പൂജയോ ജപമോ സാദ്ധ്യമല്ലാത്തതിനാലും, ചിത്തസ്ഥൈര്യത്തിനു പ്രാണായാമം എത്രയും സഹായമായിരിക്കുന്നതിനാലുമാണ് മാന്ത്രികമായും താന്ത്രികമായും ഉള്ള സകലകർമ്മങ്ങൾക്കും ആരംഭത്തിൽ പ്രാണായാമം ചെയ്യേണമെന്നു

വിധിയുള്ളതു്. പ്രാണായാമംകൊണ്ടു് ഇന്ദ്രിയനിഗ്രഹവും മനോനിഗ്രഹവും സിദ്ധമായി ഭവിക്കും. പ്രാണായാമത്തിനു മൂന്നു അംഗങ്ങൾ ഉണ്ടു്. അവയെ പൂരകം, രേചകം, കുംഭകം എന്നു പറയുന്നു. നാസാരന്ധ്രങ്ങളിൽകൂടി വായുവിനെ ഉള്ളിൽ എടുത്തു് ശ്വാസകോശങ്ങളെ നിറയ്ക്കുന്നതാണു് 'പൂരകം' എന്നു പറയപ്പെടുന്നതു്. ഇപ്രകാരം പൂരകത്താൽ ശ്വാസകോശവും തന്മൂലം ആമാശയവും വായുകൊണ്ടു നിറയുമ്പോൾ ഹൃദയംമുതൽ നാസാരന്ധ്രംവരെ സഞ്ചരിക്കുന്ന പ്രാണശക്തി ഹൃദയത്തിനുകീഴിൽ ഗുദംവരെ സഞ്ചരിക്കുന്ന അപാനനോടു യോജിക്കുന്നു. ഇതിനെയാണു ഭഗവാൻ അപാനനിൽ പ്രാണനെ ഹോമിക്കുക എന്നു പറയുന്നതു്. ശ്വാസകോശങ്ങളിലും ആമാശയത്തിലും നിറഞ്ഞതായ വായുവിനെ അവിടെത്തന്നെ നിറുത്തി വെളിയിൽ വിടാതെ നിരോധിക്കുന്നതിനെ 'കുംഭകം' എന്നു പറയുന്നു. ഇതിനെത്തന്നെ 'പ്രാണാപാനഗതിനിരോധനം' എന്നു ഭഗവാൻ പറയുന്നു. കുംഭകം കഴിയുന്നതു ചെയ്തതിന്റെ ശേഷം വായുവിനെ വെളിയിൽ വിടുന്നു. ഇതിനെ 'രേചകം' എന്നു പറയുന്നു. ഇപ്രകാരം അകത്തുനിറഞ്ഞിട്ടുള്ള വായുവിനെ വെളിയിൽ വിടുമ്പോൾ, അപാനവായു പ്രാണവായുവിനോടു യോജിക്കുന്നു. ഈ രേചകത്തെയാണു് അപാന

ന്നെ പ്രാണനിൽ ഹോമിക്കുക എന്നു ഭഗവാൻ വിവരിക്കുന്നതു്. ഉള്ളിൽ നിറഞ്ഞ വായു മുഴുവനും വെളിയിൽ വിട്ടതിന്റെ ശേഷം ഉള്ളിലേക്കു വായുവിനെ ശ്വസിക്കാതെ വെളിയിൽതന്നെ അതിനെ സ്തംഭിപ്പിക്കാം. ഇതിനേയും കുംഭകം എന്നു പറയാറുണ്ടു്. ഉള്ളിൽ വായുവിനെ നിറച്ചു സ്തംഭിപ്പിക്കുന്നതിനെ അന്തഃകുംഭകമെന്നും, മുഴുവൻ വായുവും വെളിയിൽ വിട്ടതിന്റെ ശേഷം വെളിയിൽ സ്തംഭിപ്പിക്കുന്നതിനെ ബഹിഃകുംഭകമെന്നും പറയുന്നു. ഈ മൂന്നു വിധത്തിൽ അഭ്യസിക്കേണ്ടതായ പ്രാണായാമത്തെപ്പററി ഉപനിഷത്തുകളിലും യോഗഗ്രന്ഥങ്ങളിലും പല വിധികളും ഉണ്ടു്. അവയെല്ലാം ശരിയായി അഭ്യസിച്ചു പ്രാണജയം നേടീട്ടുള്ള ഒരു ഗുരുവിന്റെ ഉപദേശവും ശിക്ഷണവുംകൂടാതെ ആ അഭ്യാസക്രമം സാദ്ധ്യമല്ലാത്തതിനാൽ, ഇവിടെ വിവരിക്കണമെന്നു വിചാരിക്കുന്നില്ല. ശ്വാസകോശങ്ങൾ മുതലായ അവയവങ്ങളെ ക്ലേശിപ്പിക്കാതെ കഴിയുന്നത്ര പൂർണ്ണമായി രേചകവും പൂരകവും അഭ്യസിക്കുന്നതു് സ്ഥൂലശരീരത്തിന്റെ ആരോഗ്യത്തിനും ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിഗ്രഹിച്ചു നിയന്ത്രിക്കുന്നതിനും വളരെ സഹായമാകയാൽ, അവയെ മാത്രമെങ്കിലും എല്ലാവരും അഭ്യസിക്കേണ്ടതാണു്. രേചകപൂരകങ്ങളെ മാത്രം അഭ്യസിക്കുന്നതിൽ ആപത്തുകളും വരുന്നതല്ല. അന്തഃകുംഭകവും ബഹിഃകുംഭ

കവും ഒരു ശരിയായ ഗുരുവിൻെറ സഹായംകൂടാതെ അഭ്യസിക്കുന്നപക്ഷം, പല ആപത്തുകളും വരാനിടയുള്ളതിനാൽ ഗുരുവിൻെറ സഹായത്തോടും ഉപദേശമനുസരിച്ചും മാത്രമേ കുംഭക പ്രാണായാമം അഭ്യസിക്കാൻ പാടുള്ളൂ. ഈ രണ്ടു കുംഭകവും കൂടാതെ, കേവലകുംഭകം എന്ന ഒരു അഭ്യാസക്രമംകൂടി ഉണ്ടു. ബാഹ്യകുംഭകവും അന്തഃകുംഭകവും അഭ്യസിച്ചുവരുമ്പോൾ ശ്വാസോച്ഛ്വാസം ചെയ്യാതെ തന്നെ ശരീരത്തിൽ പ്രവഹിക്കുന്ന പ്രാണശക്തിയെ ആവശ്യംപോലെ അതിൽ പ്രവഹിപ്പിക്കാൻ സാധിക്കും. ഈ നിലയെത്തന്നെ കേവലകുംഭകമെന്നു പറയുന്നു. കേവലകുംഭകം സിദ്ധിച്ചവരു ശ്വാസോച്ഛ്വാസംകൂടാതെ വളരെ കാലത്തേക്കു വർത്തിക്കാൻ കഴിയും. ഈ സിദ്ധിയുള്ളവരെ ഭൂമിയിൽ കുഴിച്ചിട്ടാലും അവർക്കു ശ്വാസോച്ഛ്വാസം ചെയ്യാതെ ജീവിച്ചിരിക്കാൻ സാധിക്കുമെന്നു പല യോഗികളുടേയും ചരിത്രത്തിൽനിന്നു കാണാവുന്നതാണു. കാവേരീതീരത്തു വസിച്ചിരുന്ന സദാശിവേന്ദ്രസരസ്വതി എന്ന യോഗിവര്യൻ കാവേരിനദിയിൽതന്നെ മണലിൽ പുതഞ്ഞു ഏകദേശം ആറുമാസംവരെ കിടന്നിരുന്നതായും അതിൽപിന്നീടു അവിടെനിന്നും എഴുന്നീറ്റുപോയതായും അദ്ദേഹത്തിൻെറ ചരിത്രത്തിൽ കാണുന്നു. അദ്ദേഹത്തിനു പല യോഗസിദ്ധികളും ഉണ്ടായിരുന്നു കൂടാതെ അദ്ദേഹം പരമജ്ഞാനിയുമായിരുന്നു.

പൂരകം, രേചകം, കുംഭകം എന്ന മേല്പറഞ്ഞ മൂന്നു വിധത്തിലുള്ള പ്രാണായാമം കൊണ്ടു നിശ്ചയശക്തിയെ വർദ്ധിപ്പിക്കുന്നതിനും തൻമൂലം ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിക്കുന്നതിനും പലവിധത്തിൽ നമ്മെ ബന്ധിക്കുന്ന വാസനകളെ ജയിക്കുന്നതിനും സാധിക്കുന്നതാണ. യാതൊരു വിധത്തിലുള്ള യോഗാഭ്യാസവും ആത്മീയോത്കർഷവും നിശ്ചയശക്തിയുടെ വികാസം കൂടാതെ സാദ്ധ്യമല്ലാത്തതിനാലും നിശ്ചയശക്തിയെ വികസിപ്പിക്കുന്നതിൽ പ്രാണായാമം എന്ന അഭ്യാസക്രമം ഏററവും സഹായമായി ഭവിക്കുന്നതിനാലുമാണ മാന്ത്രികമായോ താന്ത്രികമായോ ഉള്ള സകല കർമ്മങ്ങൾക്കും യോഗപരമായുള്ള എല്ലാ അഭ്യാസങ്ങൾക്കും, പ്രാണായാമം ആവശ്യമാണെന്നു ശാസ്ത്രങ്ങൾ വിധിച്ചിട്ടുള്ളതു.

12. മനഃസംയമനയോഗത്തിൽ അടുത്തതായി ശ്രദ്ധിക്കേണ്ട അംഗം പ്രത്യാഹാരം എന്നതാണ. ശ്രോത്രം, ത്വക്ക, ചക്ഷുസ്സ, രസനം, ഘ്രാണം, എന്ന ഇന്ദ്രിയങ്ങളെ അവയുടെ വിഷയങ്ങളായ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവയിൽ നിന്നും പിന്തിരിച്ച് നിയന്ത്രിക്കുന്നതിനെയാണ് പ്രത്യാ

പ്രത്യാഹാരം അല്ലെങ്കിൽ ഇന്ദ്രിയനിഗ്രഹം.

ഹാരം എന്നു പറയുന്നത്. ജ്ഞാനേന്ദ്രിയങ്ങളുടെ വിഷയത്തിലെന്നപോലെ കർമ്മേന്ദ്രിയങ്ങളെയും അവയുടെ വിഷയങ്ങളിൽ നിന്നും പിന്തിരിച്ചു നിയന്ത്രിക്കുന്നതു പ്രത്യാഹാരംതന്നെ. ശരിയായ ഇന്ദ്രിയനിയന്ത്രണവും ഇന്ദ്രിയജയവും കൂടാതെ മനഃസംയമനം സിദ്ധിക്കുന്നതല്ല. അതിനാൽ ഭഗവാൻ ഇന്ദ്രിയനിഗ്രഹത്തേയും അതിന്റെ ആവശ്യകതയേയുംപററി വിശദമായി ഉപദേശിച്ചിരിക്കുന്നു.

യതതോ ഹ്യപി കൌന്തേയ!
പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി
ഹരന്തി പ്രസഭം മനഃ.

ഗീത. II. 60. *

ഇന്ദ്രിയാണാം ഹി ചരതാം
യന്മനോഽനുവിധീയതേ †

---

* ഹേ കൌന്തേയ - യതതഃ - വിപശ്ചിതഃ — പുരുഷസ്യ - അപി - ഹി = മോക്ഷത്തിനുവേണ്ടി പ്രയത്നിക്കുന്ന ആത്മാനാത്മവിവേകിയായ പുരുഷന്റെ കൂടിയും; മനഃ = മനസ്സിനെ, പ്രമാഥീനി - ഇന്ദ്രിയാണി = വാസനകൊണ്ടു ക്ഷോഭിച്ചു വിഷയാഭിമുഖമായി വർത്തിക്കുന്ന ഇന്ദ്രിയങ്ങൾ, പ്രസഭം = ബലാൽക്കാരമായി, ഹരന്തി = ആകർഷിച്ചു വലിച്ചുകൊണ്ടുപോകുന്നു.

† ചരതാം - ഇന്ദ്രിയാണാം - യത് = വിഷയങ്ങളാൽ ആകർഷിക്കപ്പെട്ട് അവയിൽ പ്രവേശിച്ചിരിക്കുന്ന ഇന്ദ്രിയങ്ങളുടെ മദ്ധ്യേ യാതൊരു ഇന്ദ്രിയത്തെ; മനഃ — അനുവിധീ

തദസ്യ ഹരതി പ്രജ്ഞാം
വായുർന്നാവമിവാംഭസി.

ഗീ.II. 67.

ധ്യായതോ വിഷയാൻ പുംസഃ
സംഗസ്തേഷൂപജായതേ
സംഗാത് സംജായതേ കാമഃ
കാമാത ക്രോധോഽഭിജായതേ.
ക്രോധാത് ഭവതി സമ്മോഹഃ
സമ്മോഹാത് സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാദ് ബുദ്ധിനാശോ
ബുദ്ധിനാശാത പ്രണശ്യതി.

ഗീത. II. 62-63*

---

യത് = മനസ്സ് അനുഗമിക്കുന്നുവോ തത് - അസ്യ - പ്രജ്ഞാം = ആ ഇന്ദ്രിയം തന്നെ ആ മനസ്സിൽകൂടി പ്രകാശിക്കുന്ന ആ സാധകന്റെ പ്രജ്ഞയെ, അംഭസി - നാവം - വായുഃ ഇവ = വെള്ളത്തിൽ കപ്പലിനെ കാററ ചലിപ്പിച്ചുകൊണ്ടു പോകുന്നതുപോലെ ഹരതി - ഹി = നിശ്ചയമായും ചലിച്ചുകൊണ്ടുപോകുന്നു.

*വിഷയാൻ - ധ്യായതഃ - പുംസഃ = ശബ്ദസ്പർശാദി വിഷയങ്ങളെ ചിന്തിക്കുന്ന പുരുഷന്, തേഷു - സംഗഃ - ഉപജായതേ = അവയിൽ ആസക്തി ഉണ്ടാകുന്നു, സംഗാത് - കാമഃ - സംജായതേ = ആസക്തിനിമിത്തം ആശ ഉണ്ടാകുന്നു, കാമാത് - ക്രോധഃ - ഉപജായതേ = കാമത്തിൽനിന്നു അതിനു പ്രതിബന്ധം നേരിടുമ്പോൾ കോപം ഉണ്ടാകുന്നു. ക്രോധാൽ സമ്മോഹഃ - ഭവതി = ക്രോധത്തിൽ നിന്നും അവിവേകം ഉണ്ടാകുന്നു, സമ്മോഹാത് - സ്മൃതിവിഭ്രമഃ (ഭവതി) = അവിവേകത്തിൽ നിന്നും ഓർമ്മയില്ലായ്മ (തന്റെ ശാശ്വത സ്വരൂപമെന്താണെന്നും തനിക്കും ഈശ്വരനുമുള്ള ബന്ധമെ-

തസ്മാദ്യസ്യ മഹാബാഹോ
നിഗൃഹീതാനി സർവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ-
സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

ഗീത. II. 68. *

'അല്ലയോ കുന്തീപുത്രനായ അർജ്ജുന! മോക്ഷം തന്നെ പരമപുരുഷാർത്ഥമെന്നു നിശ്ചയിച്ചു് അതിലേക്കായി പ്രയത്നംചെയ്യുന്ന വിവേകിയുടെ മനസ്സിനെ കൂടി ചിരവാസനകൊണ്ടു ശബ്ദാദി വിഷയങ്ങളാൽ ആകർഷിക്കപ്പെടുന്ന ഇന്ദ്രിയങ്ങളും ബലമായി വലിച്ചുംകൊണ്ടു പോകുന്നു.'

'സ്വഭാവേന തന്നെ വാസനാബലംകൊണ്ടുള്ള അനവശതയാൽ വിഷയങ്ങളിൽ സഞ്ചരിക്കുന്ന ഇന്ദ്രിയങ്ങളിൽ ഏതു് ഇന്ദ്രിയത്തെയാണോ മനസ്സ്

---

സമ്മോഹം = മോഹം (ഉള്ള തത്വങ്ങളെപ്പറ്റിയുള്ള ഓർമ്മയുടെ കേടു്) സംഭവിക്കുന്നു. സ്മൃതിഭ്രംശാത് — ബുദ്ധിനാശഃ = ഓർമ്മക്കേടിൽ നിന്നു ബുദ്ധിനാശം (ഞാൻ പ്രത്യഗാത്മാവാണെന്നുള്ള ബുദ്ധിയുടെ നാശം) സംഭവിക്കുന്നു.

* ഹേ മഹാബാഹോ=അല്ലയോ മഹാബാഹുവായ അർജ്ജുന! തസ്മാത്-യസ്യ ഇന്ദ്രിയാണി = അതുകൊണ്ട് യാതൊരുവന്റെ ഇന്ദ്രിയങ്ങൾ; സർവ്വശഃ-ഇന്ദ്രിയാർത്ഥേഭ്യഃ സകലവിധവിഷയങ്ങളിൽനിന്നു; നിഗൃഹീതാനി=നിയന്ത്രണത്തോടെ നിവർത്തിക്കപ്പെടുന്നവയോ; തസ്യ-പ്രജ്ഞാ-പ്രതിഷ്ഠിതാ = അവന്റെ പ്രജ്ഞ അതായതു് താൻ പ്രത്യഗാത്മാവാണെന്നുള്ള നിശ്ചയം സ്ഥിരപ്രതിഷ്ഠയോടുകൂടിയതായി ഭവിക്കുന്നു.

അനുഗമിക്കുന്നത്, ആ ഇന്ദ്രിയംതന്നെ മനസ്സിൽ കൂടി പ്രകാശിക്കുന്ന പുരുഷൻെറ വിവേകത്തെ സമുദ്രത്തിൽ സഞ്ചരിക്കുന്ന കപ്പലിനെ കാററു അടിച്ചുകൊണ്ടു പോകുന്നതുപോലെ വലിച്ചു കൊണ്ടുപോകുന്നു.'

'ശബ്ദാദിവിഷയങ്ങളെപ്പററി ആലോചിക്കുന്ന പുരുഷന്ന് ആ വിഷയങ്ങളിൽ ബലമായ ആസക്തിയും, ആസക്തിയിൽ നിന്ന് അതിനെ ലഭിക്കാനുള്ള തൃഷ്ണയും ഉണ്ടാകുന്നു. ആഗ്രഹത്തിനു പ്രതിബന്ധം ഉണ്ടാകുമ്പോൾ കോപമുണ്ടാകുന്നു. അന്തഃകരണത്തിൽ ക്രോധമുണ്ടായാൽ കാൎയ്യാകാൎയ്യവിവേകം നഷ്ടമായിത്തീരുന്നു. കാൎയ്യാകാൎയ്യവിവേകമില്ലായ്മയെന്ന ഭ്രമം ഉണ്ടാകുമ്പോൾ, തൻെറ വാസ്തവരൂപമായ പ്രത്യഗാത്മസ്വരൂപത്തെപ്പററിയും ഈശ്വരസ്വരൂപത്തെപ്പററിയും ഉള്ള ഓർമ്മ നീങ്ങിപ്പോകുന്നു. ഈ സ്മൃതിനാശത്താൽ താൻ പ്രത്യഗാത്മസ്വരൂപനാണെന്നുള്ള നിശ്ചയബുദ്ധിക്കു നാശം ഭവിക്കുന്നു. നിശ്ചയബുദ്ധിയുടെ നാശത്താൽ ഉത്തമപുരുഷാൎത്ഥം നേടുന്നതിനുള്ള യോഗ്യത നഷ്ടപ്പെടുകയും, പുരുഷൻ സംസാരത്തിൽ നിമഗ്നനായിത്തീരുകയും ചെയ്യുന്നു.'

'അതിനാൽ ഹേ ഭുജബലശാലിയായ അർജ്ജുന! യാതൊരു പുരുഷൻെറ ശ്രോത്രം മുതലായ ജ്ഞാനേന്ദ്രിയങ്ങളും, വാക് മുതലായ കൎമ്മേന്ദ്രിയ

ങ്ങളും അവയുടെ വിഷയങ്ങളിൽ നിന്നും അവ
ന്റെ നിശ്ചയശക്തിയാൽ നിവൃത്തങ്ങളായി
ഭവിക്കുന്നുവോ ആ ജിതേന്ദ്രിയനായ പുരുഷന്റെ
ബുദ്ധി പ്രത്യഗാത്മഭാവത്തിൽ സ്ഥിരപ്രതിഷ്ഠയു
ള്ളതായി ഭവിക്കുന്നു.'

വിവരണം:— കഴിഞ്ഞ മൂന്നാമദ്ധ്യായത്തിൽ ചേർത്തിട്ടുള്ള പട്ടികയെ ശ്രദ്ധിക്കുന്നതായാൽ, ശ്രോത്രം തുടങ്ങിയ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും, വാക് മുതലായ അഞ്ചു കർമ്മേന്ദ്രിയങ്ങളും സ്ഥൂല ശരീരത്തിലുള്ള അവയവങ്ങളിൽക്കൂടി വർത്തിക്കുന്നു. എങ്കിലും കർമ്മേന്ദ്രിയങ്ങൾ പ്രതിഷ്ഠിതമായിരിക്കുന്നതു് പ്രാണമയകോശത്തിലാണെന്നും, ജ്ഞാനേന്ദ്രിയങ്ങൾ പ്രതിഷ്ഠിതമായിരിക്കുന്നതു് വിജ്ഞാനമയകോശത്തിലാണെന്നും കാണാവുന്നതാണ്. സ്ഥൂലശരീരത്തിൽ കൂടിയുള്ള അവയുടെ സ്ഫുരണത്തെമാത്രം നിയന്ത്രിക്കുന്നപക്ഷം അവയുടെ പരിപൂർണ്ണമായ നിയന്ത്രണം സിദ്ധിക്കുന്നതല്ല. അവയുടെ ഗൂഢശക്തികളായ വാസനകളെല്ലാം പിന്നീടും ശേഷിച്ചു നില്ക്കും. അവയിൽ കൂടിയുള്ള വാസനകളെ കൂടി നിയന്ത്രിക്കാൻ നിരന്തരം പ്രയത്നിക്കേണ്ടതാണ്. ഇന്ദ്രിയനിരോധനത്തിനായി നിരന്തരം പ്രയത്നിക്കുന്നതുകൊണ്ടു നിശ്ചയശക്തി വർദ്ധിക്കും. ഇന്ദ്രിയനിഗ്രഹവും വികാരപരമായും വിചാരപരമായും പ്രവർത്തിക്കു

ന്ന അന്തഃകരണത്തിന്റെ നിഗ്രഹവും ഒന്നിച്ചു ഒരേ സമയത്തുതന്നെ പരിശീലിക്കേണ്ടവയാണ്. ഈ മാതിരിയുള്ള നിഗ്രഹപരിശീലനത്തിൽ അഭിവൃദ്ധിയുണ്ടാകുംതോറും നിശ്ചയശക്തിയും ബലപ്പെട്ടുവരും. മനഃസംയമനത്തിൽ ഏററവും ഉന്നതമായുള്ള പടിയിൽ എത്തുന്നതുവരെ ആശ്രയിക്കേണ്ടതു പരിശുദ്ധമായുള്ള നിശ്ചയശക്തിയെയാണ്. ഇന്ദ്രിയങ്ങളേയും അന്തഃകരണത്തേയും അടിമപ്പെടുത്തീട്ടുള്ള വാസനകളെ നിശ്ശേഷം നശിപ്പിക്കുന്നതിന് തീവ്രമായുള്ള വൈരാഗ്യം, നിശ്ചയശക്തി, ഇവകൊണ്ടു മാത്രം സാധിക്കുന്നതല്ല. പ്രത്യഗാത്മാവിന്റേയും പ്രത്യഗാത്മാവിനും പരമാത്മാവിനുമുള്ള ഐക്യഭാവത്തിന്റേയും സാക്ഷാത്കാരം ലഭിക്കുന്നതുവരെ വാസനകൾ ശേഷിച്ചു നിൽക്കും. ഈ തത്വത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു വിശദപ്പെടുത്തിയിരിക്കുന്നു:—

വിഷയാ വിനിവർത്തന്തേ
നിരാഹാരസ്യ ദേഹിനഃ
രസവർജ്ജം, രസോഽപ്യസ്യ
പരം ദൃഷ്ട്വാ നിവർത്തതേ.

ഗീത. II. 59. *

* നിരാഹാരസ്യ—ദേഹിനഃ=ഇന്ദ്രിയങ്ങളിൽകൂടി വിഷയഗ്രഹണരൂപമായുള്ള ആഹാരത്തെ വർജ്ജിച്ചിരിക്കുന്ന ദേ

'ഇന്ദ്രിയങ്ങളുടെ ശക്തിഹീനതയാലോ കേവലവൈരാഗ്യത്താലോ ശബ്ദസ്പർശാദിയായുള്ള വിഷയങ്ങളെ ഉപേക്ഷിച്ചിരിക്കുന്നവന് വിഷയാനുഭവം ഇല്ലാതെ വരുന്നു. എന്നാൽ അന്തഃകരണത്തിൽലീനമായുള്ള വാസനാരൂപമായ ഇച്ഛ നശിക്കുന്നില്ല. ഈ വാസനാരൂപമായ ഇച്ഛയും പ്രത്യഗാത്മസാക്ഷാത്കാരത്തിൽക്കൂടി പരമാത്മദർശനം ഉണ്ടാകുമ്പോൾ നശിച്ചുപോകുന്നു.'

നോട്ട്:— അതിനാൽ ദമമെന്നും പ്രത്യാഹാരമെന്നും പറയപ്പെടുന്ന ഇന്ദ്രിയനിഗ്രഹവും, വികാരപരമായും വിചാരപരമായും പ്രവർത്തിക്കുന്ന അന്തഃകരണത്തിന്റെ നിഗ്രഹവും, ആത്മാനാത്മവിവേചനവും പരസ്പരം സംബന്ധപ്പെട്ടവയും അവശ്യം ഒന്നിച്ചു തന്നെ അഭ്യസിക്കേണ്ട ശിക്ഷാക്രമങ്ങളുമാകുന്നു.

1. മനഃസംയമനയോഗത്തിൽ ഉൾപ്പെട്ട അംഗങ്ങളിൽ ഏററവും പ്രധാനമായുള്ളതു് മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം എന്ന നാലുവിധത്തിൽ പ്രവർത്തിക്കുന്ന അന്തഃകരണത്തിന്റെ നിഗ്രഹമാണ്. മനസ്സിൽ ചിത്തവും, ബുദ്ധിയിൽ അഹങ്കാരവും അന്തർഭവിച്ചിട്ടുള്ളതായി മുമ്പുതന്നെ

* നിരാഹാരിയായ പുരുഷന്; രസവർജ്ജം = വാസനാരൂപമായുള്ള ഇച്ഛ ഒഴിച്ച്; വിഷയാഃ-വിനിവർത്തന്തേ=ശബ്ദസ്പർശാദിവിഷയങ്ങൾ ക്രമേണ നീങ്ങിപ്പോകുന്നു; രസഃ-അപി = വാസനാരൂപമായുള്ള ഇച്ഛയും; പരം - ദൃഷ്ട്വാ = പരമാത്മസ്വരൂപത്തെ സാക്ഷാത്കരിക്കുമ്പോൾ; നിവർത്തതേ = നിവൃത്തിപ്പെട്ടുപോകുന്നു. (അതായത്, നശിക്കുന്നു.)

വിവരിച്ചിട്ടുണ്ടല്ലോ. മനസ്സിൻെറ കാമവശത്തുകൂടിയുള്ള സ്ഫുരണങ്ങൾ രാഗദ്വേഷാദിവികാരങ്ങളായും, സങ്കല്പവശത്തുകൂടിയുള്ള സ്ഫുരണങ്ങൾ വിചാരങ്ങളായും വെളിപ്പെടുന്നു. വികാരപരമായും വിചാരപരമായും പ്രവൎത്തിക്കുന്ന അന്തഃകരണത്തിൻെറ രണ്ടു ഭാഗങ്ങളേയും ശരിയായി നിയന്ത്രിച്ചാൽമാത്രമേ പ്രത്യഗാത്മദൎശനം സാദ്ധ്യമായിത്തീരുകയുള്ളു. അതിനാൽ പ്രത്യഗാത്മദൎശനം ഇച്ഛിക്കുന്നവൻ പ്രധാനമായി ശ്രദ്ധിക്കേണ്ടതു് വികാരപരമായും വിചാരപരമായും പ്രവൎത്തിക്കുന്ന അന്തഃകരണത്തിൻെറനിഗ്രഹത്തെയാണു്. പരിപൂൎണ്ണമായി വികസിച്ച നിശ്ചയശക്തികൊണ്ടാണു് ഇവയെ നിഗ്രഹിക്കേണ്ടതു്. നിശ്ചയശക്തി വിജ്ഞാനമയകോശത്തിൽ കൂടിയുള്ള ആത്മാവിൻെറ പ്രജ്ഞാസ്ഫുരണമാണു്. നിശ്ചയശക്തിയും യുക്തിയും വിജ്ഞാനമയകോശത്തിൽ കൂടിയും, സങ്കല്പങ്ങളും വികാരങ്ങളും, വിചാരപരമായും വികാരപരമായും പ്രവൎത്തിക്കുന്ന മനോമയകോശത്തിൽകൂടിയും, ആത്മപ്രജ്ഞ സ്ഫുരിക്കുന്നതിനാൽ ഉണ്ടാകുന്ന അനുഭവങ്ങൾ ആണെങ്കിലും, ഈ അനുഭവങ്ങളേയും സംഭവങ്ങളേയും ജാഗ്രദവസ്ഥയിൽ സ്ഥൂലശരീരത്തിൽ പ്രജ്ഞയോടു കൂടി ഇരിക്കുമ്പോൾതന്നെ തലച്ചോറിൽകൂടിയും ഹൃദയത്തിൽ

മനോനിഗ്രഹത്തിൻെറ പ്രാധാന്യവും ഉപായവും.

കൂടിയും നാം അനുഭവിക്കുന്നുണ്ട്. വികാരപരമായുള്ള സകല അനുഭവങ്ങളും ഹൃദയത്തിൽ കൂടി അനുഭവിക്കപ്പെടുന്നതായും, വിചാരപരമായുള്ള സകല അനുഭവങ്ങളും തലച്ചോറിൽ കൂടി അനുഭവിക്കപ്പെടുന്നതായും കാണുന്നു. വികാരപരമായും വിചാരപരമായും പ്രവർത്തിക്കുന്ന അന്തഃകരണത്തിന്റെ നിഗ്രഹം എളുപ്പത്തിൽ സാധിക്കാവുന്നതല്ലെന്നും, അതിനു വളരെ പ്രയാസമുണ്ടെന്നും സർവ്വശാസ്ത്രങ്ങളും സമ്മതിക്കുന്നുണ്ട്. അതിന്റെ പ്രയാസത്തെ അർജ്ജുനൻ താഴെ പറയുന്ന ശ്ലോകത്താൽ വെളിപ്പെടുത്തുന്നു:—

ചഞ്ചലം ഹി മനഃ കൃഷ്ണ!
പ്രമാഥി ബലവദ് ദൃഢം
തസ്യാഹം നിഗ്രഹം മന്യേ
വായോരിവ സുദുഷ്കരം.

ഗീ. VI. 34. *

ഹേ പുരുഷോത്തമനായ ശ്രീകൃഷ്ണ! മനസ്സ് സ്വതേ തന്നെ അതിചപലവും സദാ ക്ഷോഭത്തെ

---

* കൃഷ്ണ!-മനഃ ഹി—ചഞ്ചലം = ശ്രീകൃഷ്ണ! മനസ്സ് നിശ്ചയമായും ചപലസ്വഭാവത്തോടു കൂടിയതാണ്; പ്രമാഥി-ബലവത്-ദൃഢം = സദാ ക്ഷോഭത്തെ പ്രാപിച്ചുകൊണ്ടിരിക്കുന്നതും അത്യന്തം ബലത്തോടുകൂടിയതും വിഷയവാസനകളിൽ ദൃഢമായി ഉറച്ചതാണ്; തസ്യ-നിഗ്രഹം = അതിനെ നിരോധിക്കുക എന്നതു്; വായോഃ (നിരോധ) ഇവ = വായുവിനെ നിരോധിക്കുക എന്നതുപോലെ; സുദുഷ്കരം (ഇതി) അഹം-മന്യേ = അത്യന്തം അസാദ്ധ്യമാണെന്ന് ഞാൻ വിചാരിക്കുന്നു.

പ്രാപിച്ചുകൊണ്ടിരിക്കുന്നതും, അത്യന്തം ബലത്തോടുകൂടിയതും, വിഷയവാസനകളാൽ വേരൂന്നി ഉറച്ചതുമാകുന്നു. അതിനെ നിരോധിക്കുക എന്നതു സദാ ഇളകി മറിഞ്ഞുകൊണ്ടിരിക്കുന്ന വായുവിനെ നിഗ്രഹിക്കുന്നതുപോലെ അത്ര അസാദ്ധ്യവുമാകുന്നു.'

ഈ സംശയത്തിനു ശ്രീകൃഷ്ണൻ താഴെ പറയുന്ന ശ്ലോകത്താൽ ഉത്തരം പറയുന്നു:—

അസംശയം മഹാബാഹോ!
മനോ ദുൎന്നിഗ്രഹം ചലം
അഭ്യാസേന തു കൌന്തേയ!
വൈരാഗ്യേണ ച ഗൃഹ്യതേ.

ഗീ. VI. 35. *

ഹേ മഹാബലശാലിയായ അൎജ്ജുന! മനസ്സു അതിചപലമാണെന്നും അതിനെ നിരോധിക്കുന്നതു് അസാദ്ധ്യമാണെന്നും നീ പറഞ്ഞതിൽ യാതൊരു സംശയവുമില്ല. എന്നാൽ ഹേ പാൎത്ഥ! ദൃഢമായ അഭ്യാസംകൊണ്ടും പൂൎണ്ണമായ വിഷയ

* മഹാബാഹൊ = ബലശാലിയായ അൎജ്ജുന! മനഃ-ദുൎന്നിഗ്രഹം-ചലം-(അസംശയം) നിഃസംശയം=മനസ്സു നിരോധിക്കാൻ അസാദ്ധ്യമായുള്ളതും സ്വഭാവേന ചപലമായ സ്വഭാവത്തോടുകൂടിയതും തന്നെ, ഇതിൽ യാതൊരുസംശയവുമില്ല; തു=എന്നാൽ; കൌന്തേയ=കുന്തീപുത്രനായ അൎജ്ജുന!; അഭ്യാസേന=അഭ്യസിച്ചുള്ള അനുഷ്ഠാനംകൊണ്ടും; വൈരാഗ്യേണ ച=വൈരാഗ്യംകൊണ്ടും; ഗൃഹ്യതേ=നിരോധിക്കപ്പെടും.

വൈരാഗ്യം കൊണ്ടും അതിനെ അധീനത്തിൽ കൊണ്ടുവരാവുന്നതാണ്.'

വിവരണം:—നിരന്തരമായ അഭ്യാസം, വിഷയങ്ങളുടെ നേക്ക് പരിപൂർണ്ണമായ വൈരാഗ്യം, ഈ രണ്ടു സാധനങ്ങളെ കൊണ്ടാണ് മനോനിഗ്രഹം സാധിക്കേണ്ടതു്. 'അഭ്യാസവൈരാഗ്യാഭ്യാം തന്നിരോധഃ' എന്ന യോഗസൂത്രം കൊണ്ടു് പതഞ്ജലിമഹർഷിയും ഈ തത്വത്തെ തന്നെ നിർവചിച്ചിരിക്കുന്നു.

അഭ്യാസവൈരാഗ്യങ്ങളുടെ ആവശ്യകത.

'സൃഷ്ടികർത്താവും സ്വയംഭൂവുമായ ഈശ്വരൻ ബഹിർഭാഗത്തേക്കു നോക്കത്തക്കവിധത്തിലാണ് ഇന്ദ്രിയങ്ങളെ ശരീരത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നതു്. അവയ്ക്കു അന്തർദൃഷ്ടിയില്ല. അതുകൊണ്ടു് അവ എല്ലായ്പോഴും വെളിയിലുള്ള വിഷയങ്ങളെ ആസ്വദിക്കാൻമാത്രമെ പ്രവർത്തിക്കുന്നുള്ളു. മനുഷ്യനും വെളിയിലുള്ള വിഷയങ്ങളെ ഇന്ദ്രിയങ്ങൾ മൂലം ആസ്വദിക്കുക അല്ലാതെ അന്തരാത്മാവിനെ ദർശിക്കാൻ ശ്രമിക്കുന്നില്ല. വളരെ അപൂർവമായിമാത്രമേ ഒരു ധീരനായ പുരുഷൻ അമൃതത്വം പ്രാപിക്കണമെന്ന നിശ്ചയത്തോടു കൂടി വെളിയിലുള്ള വിഷയങ്ങളിൽ നിന്നും ചക്ഷുസ്സു മുതലായ ഇന്ദ്രിയങ്ങളെ പിൻതിരിച്ചു്, പ്രത്യഗാത്മാവിനെ സാക്ഷാത്കരിക്കാൻ യത്നിക്കുകയും സാക്ഷാത്കരിക്കുകയും ചെയ്യുന്നുള്ളു.'

എന്നു കഠോപനിഷത്തു പറയുന്നു.*

ഇതിൽ നിന്നും ഇന്ദ്രിയനിഗ്രഹത്തിൻേറയും മനോനിഗ്രഹത്തിൻേറയും മുഖ്യമായ ഉദ്ദേശ്യം പ്രത്യഗാത്മസാക്ഷാത്കാരമാണെന്നു തെളിയുന്നുണ്ട്.

14. ദൃഢമായവിചാരണകൊണ്ടു സ്ഥൂലശരീരത്തിൽക്കൂടി പ്രകാശിക്കുന്ന 'ഭൂതാത്മാ'എന്നആത്മഭാവത്തെ മാത്രമേ നമുക്കു ഗ്രഹിക്കാൻ സാധിക്കുകയുള്ളു. തൃതീയാദ്ധ്യായത്തിൽ കൊടുത്തിട്ടുള്ള പട്ടികയെ ശരിയായി പഠിക്കുന്നപക്ഷം ഈ ഭൂതാത്മഭാവം പ്രത്യഗാത്മാവിൻേറ ഏററവും താണനിലയിലുള്ള സ്ഫുരണമാണെന്നു ഗ്രഹിക്കാം. പ്രജ്ഞയെ താണതായ സ്ഥൂലഉപാധിയിൽനിന്നും പിൻവലിച്ച് അന്തർദൃഷ്ടിയുടെ സഹായത്താൽ മേല്പോട്ടു കൊണ്ടുപോകുന്നപക്ഷം, പ്രാണാത്മാവിൻേറ നിലയെ ഗ്രഹിക്കാൻ സാധിക്കും. പ്രാണനും കർമ്മേന്ദ്രിയങ്ങളും ചേൎന്നതായ പ്രാണമയകോശത്തിൽ നിന്നും പ്രജ്ഞയെ പിൻവലിച്ച് മനോമയകോശത്തിൽ ഉറപ്പിച്ചാൽ 'മനആത്മാ'വിൻേറ നിലയെന്താണെന്നും ഗ്രഹിക്കാം. അ

*പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂഃ
തസ്മാത് പരാങ് പശ്യതി നാന്തരാത്മൻ
കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷ-
ദാവൃത്തചക്ഷുരമൃതത്വമിച്ഛൻ.

ക. ഉ. VI. I.

തിൽ പിന്നീട് മനസ്സും ജ്ഞാനേന്ദ്രിയങ്ങളും ചേൎന്നതായ മനോമയകോശത്തിൽ നിന്നും പ്രജ്ഞയെ പിൻവലിച്ച് വിജ്ഞാനമയകോശത്തിൽ പ്രജ്ഞയെ ഉറപ്പിക്കുകയും വിജ്ഞാനാത്മാവിന്റെ നിലയെ ഗ്രഹിക്കുകയും ചെയ്യാം. അതിൽപിന്നീട് ബുദ്ധിയും ജ്ഞാനേന്ദ്രിയങ്ങളും ചേൎന്ന വിജ്ഞാനമയകോശത്തേയും കടന്നു പോകാനുണ്ട്. അതിൽ നിന്നും പ്രജ്ഞയെ പിൻവലിച്ച് 'പ്രാജ്ഞാത്മാ' എന്ന നിലയെ ഗ്രഹിക്കാം. ആത്മസ്വരൂപത്തെ തന്നിൽ നിന്നും മറച്ചിരിക്കുന്ന അവിദ്യ മുഴുവനും നശിച്ചാൽ സാധകന് കൂടസ്ഥൻ എന്ന പ്രത്യഗാത്മാവിനെ സാക്ഷാത്കരിക്കുകയും സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മവും പ്രത്യഗാത്മസ്വരൂപനായ താനും ഒന്നാണെന്നു അനുഭവിക്കുകയും ചെയ്യാം. മനഃസംയമനയോഗത്തിന്റെ മുഖ്യമായ ഉദ്ദേശ്യവും ഇപ്രകാരമുള്ള സാക്ഷാത്കാരംതന്നെ.

സ്വാത്മോദ്ധാരണമാൎഗ്ഗത്തിൽ തന്റെ ബന്ധുവും ശത്രുവും താൻ തന്നെ എന്നു പ്രതിപാദിക്കുന്നു.

15. സ്വാത്മോദ്ധാരണത്തിലേക്കുള്ള ഈ മാൎഗ്ഗത്തിൽ പ്രത്യഗാത്മസാക്ഷാത്കാരവും പ്രത്യഗാത്മാവിന്റെയും പരബ്രഹ്മത്തിന്റെയും ഐക്യസാക്ഷാത്കാരവും ലഭിക്കുന്നതുവരെ ഓരോ സാധകനും അവനവൻതന്നെ തീവ്രമായി യതിക്കേണ്ടതാണ്. ഈ തത്വത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകം കൊണ്ടു പ്രതിപാദിക്കുന്നു:—

ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധു-
രാത്മൈവ രിപുരാത്മനഃ.

ഗീ. VI.5.*

ആത്മാവിനെക്കൊണ്ടു തന്നെ ആത്മാവിനെ ജനനമരണരൂപമാകുന്ന സംസാരത്തിൽ നിന്നു കരയേററണം. ആത്മാവിനെ ഒരിക്കലും അധോഗതിയിൽ നയിക്കരുത്. ആത്മാവിനെ സംസാരത്തിൽ നിന്ന് ഉദ്ധരിക്കുന്നതിൽ ആത്മാവു മാത്രമേ ബന്ധുവായിട്ടുള്ളു. അപ്രകാരം സംസാ

* ആത്മനാ=ആത്മാവിനെക്കൊണ്ടുതന്നെ; ആത്മാനം=ആത്മാവിനെ; ഉദ്ധരേത്=കരയേററണം; ഭൂതാത്മാ, പ്രാണാത്മാ, മനആത്മാ, വിജ്ഞാനാത്മാ, പ്രാജ്ഞാത്മാ, പ്രത്യഗാത്മാ എന്ന ഓരോ ആത്മഭാവത്തെയുംകൊണ്ടു് അതാതിനു മേലെയുള്ള ആത്മഭാവത്തെ ഉദ്ധരിപ്പിക്കണം; ആത്മാനം-അവസാദയേത്=ഓരോ ആത്മഭാവത്തെയുംകൊണ്ടു് മേലുള്ള ആത്മഭാവത്തെ താഴോട്ടു പതിപ്പിക്കരുത്; ആത്മനഃ-ആത്മാ-ഏവ-ബന്ധുഃ-ഹി=ഓരോ ആത്മഭാവത്തിനും അതിനു മേൽ സൂക്ഷ്മഭാവത്തിൽ പ്രകാശിക്കുന്ന ആത്മഭാവം മാത്രമേ ബന്ധുവായിട്ടുള്ളു (അതായതു ഭൂതാത്മാവിനു പ്രാണാത്മാവും പ്രാണാത്മാവിനു മനആത്മാവും മനആത്മാവിനു വിജ്ഞാനാത്മാവും വിജ്ഞാനാത്മാവിനു പ്രാജ്ഞാത്മാവും പ്രാജ്ഞാത്മാവിന് പ്രത്യഗാത്മാവു ബന്ധുവാണ്); ആത്മനഃ-ആത്മാ-ഏവ-രിപുഃ=ആത്മാവിനു ആത്മാവുതന്നെ ശത്രുവും (അതായത് ഓരോ ആത്മഭാവത്തിനും അതിനു താഴെയുള്ള ആത്മഭാവം തന്നെ ശത്രുവുമാകുന്നു.)

രത്തിൽ നിന്നും ആത്മാവിനെ ഉദ്ധരിക്കാത്തപക്ഷം ആത്മാവിന് ആത്മാവുതന്നെ ശത്രുവായി ഭവിക്കുന്നു.'

വിവരണം:— ആത്മീയോൽകർഷമാർഗ്ഗത്തിൽ ഓരോ സാധകനും തന്റെ പ്രയത്നത്തെ മാത്രം ആശ്രയിക്കേണ്ടതാണെന്നു ഈ ശ്ലോകത്തിൽനിന്നു സാധാരണമായി ഗ്രഹിക്കാം. അതിൽ സൂചിപ്പിച്ചിട്ടുള്ള മുഴുവൻ തത്വങ്ങളും ഗ്രഹിക്കണമെങ്കിൽ ഭൂതാത്മാ, പ്രാണാത്മാ, മന ആത്മാ, വിജ്ഞാനാത്മാ, പ്രാജ്ഞാത്മാ, പ്രത്യഗാത്മാ എന്ന ആത്മഭാവങ്ങളേയും അവയുടെ നിലകളേയും ഗ്രഹിക്കാനുണ്ട്. തന്റെ വാസ്തവസ്വരൂപം കൂടസ്ഥനെന്നും പ്രത്യഗാത്മാ എന്നും പറയപ്പെടുന്ന ശുദ്ധചൈതന്യമാണെന്നു ധരിച്ച്, പ്രത്യഗാത്മാവിന്റേയും പരമാത്മാവിന്റേയും ഐക്യഭാവത്തെ സാക്ഷാത്കരിക്കുകയാണ് വാസ്തവമായ ആത്മോദ്ധാരണം. ഭൂതാത്മാമുതൽ പ്രാജ്ഞാത്മാവരെയുള്ള ഓരോ ആത്മഭാവവും അതാതിനു ഉപാധിയായിവർത്തിക്കുന്ന പ്രകൃതിവികാരങ്ങളിലുള്ള ദൃഢമായ താദാത്മ്യം നിമിത്തം മേലുള്ള ആത്മഭാവത്തെ അറിയുന്നതിനും അതാതിനുള്ള ഉപാധികളെ ഓരോന്നായി താനല്ല എന്നു നിഷേധിക്കുന്നതിനും, തടസ്ഥമായി നിൽക്കുന്നപക്ഷം അവയിൽ ഓരോ-

ആത്മഭാവവും മേലുള്ള ആത്മഭാവത്തിനു ശത്രുവായിത്തീരുന്നു. ഓരോ ആത്മഭാവവും വിവേകംകൊണ്ടു് ഉപാധികൾ താനല്ലെന്നും മേലുള്ള ആത്മഭാവമാണു് തന്റെ സ്വരൂപമെന്നും ഗ്രഹിക്കുന്നതിനു സഹായിക്കുന്നപക്ഷം അവയിലോരോന്നും അതാതിനു കീഴിലുള്ള ആത്മഭാവത്തിന്റെ ബന്ധുവായി ഭവിക്കുന്നു.

16. യോഗം എന്നതു് താൻ എന്നുള്ള ഭാവത്തെ ശുദ്ധചൈതന്യസ്വരൂപമായ പ്രത്യഗാത്മാവിനോടും പ്രത്യഗാത്മാവിനെ പരബ്രഹ്മത്തിനോടും യോജിപ്പിക്കുകയാകുന്നു. ഈ നില പ്രാപിക്കണമെങ്കിൽ സകലവാധ ആഗ്രഹങ്ങളുടെ ദൂരീകരണവും ജ്ഞാനേന്ദ്രിയങ്ങളുടെയും കർമ്മേന്ദ്രിയങ്ങളുടെയും പരിപൂർണ്ണമായ നിയന്ത്രണവും ആവശ്യമാണു്. ഇതിലേക്കുള്ള ഉപായം എന്താണെന്നു ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു ഉപദേശിക്കുന്നു:—

സങ്കല്പപ്രഭവാൻ കാമാം-
സ്ത്യക്ത്വാ സർവ്വാനശേഷതഃ
മനസൈവേന്ദ്രിയഗ്രാമം
വിനിയമ്യ സമന്തതഃ
ശനൈഃ ശനൈരുപരമേദ്
ബുദ്ധ്യാ ധൃതിഗൃഹീതയാ

പിൻതിരിച്ചടക്കി, ധൈര്യത്തോടുകൂടിയതും താൻ സ്ഥൂലശരീരം മുതൽ അവിദ്യാശരീരംവരെയുള്ള ഉപാധികളല്ലെന്നും ഉപാധിരഹിതമായ പ്രത്യഗാത്മാവാണെന്നുമുള്ള നിശ്ചയത്തോടുകൂടിയതുമായ ബുദ്ധികൊണ്ട് താൻ എന്ന ഭാവത്തെ ഓരോ ഉപാധികളിൽ നിന്നും നീക്കി പ്രത്യഗാത്മഭാവത്തിൽ സ്ഥിരമായി ഉറപ്പിച്ച് ക്രമത്തിലുള്ള അഭ്യാസംകൊണ്ടു സകല വിഷയങ്ങളിലും ഇന്ദ്രിയങ്ങളിലും നിന്ന് മനസ്സിനെ നിവർത്തിപ്പിക്കേണ്ടതും പ്രത്യഗാത്മഭാവത്തിനന്യമായുള്ള ഒന്നിനേയും പററി വിചാരിക്കാതെയിരിക്കേണ്ടതും ആകുന്നു.'

യോഗസിദ്ധിക്ക ആത്മാനാത്മ വിവേചനത്തിന്റെ ആവശ്യകത.

വിവരണം:— ഈ ശ്ലോകങ്ങൾകൊണ്ടു ഭഗവാൻ ഉപദേശിക്കുന്നത് കേവലചിത്തനിരോധംകൊണ്ട് സ്വസ്വരൂപാവസ്ഥാനം എന്ന പ്രത്യഗാത്മസാക്ഷാത്കാരം ലഭിക്കാനിടയില്ലെന്നാണ്. തത്വവിവേചനത്തോടുകൂടി ദൃഢമായ വിചാരണയാൽ താൻ പ്രത്യഗാത്മാവാണെന്നു നിശ്ചയിച്ച് നിരന്തരമായ അഭ്യാസംകൊണ്ട് നിരോധിച്ചുവരുന്ന മനസ്സിനെ ആ പ്രത്യഗാത്മഭാവത്തിൽ ഉറപ്പിക്കണമെന്നാണ് ഭഗവാന്റെ ഉപദേശം. "യോഗശ്ചിത്തവൃത്തിനിരോധഃ" എന്നും " തദാ ദ്രഷ്ടുഃ സ്വരൂപേഽവസ്ഥാനം "

എന്നും പറയുന്ന സൂത്രങ്ങൾകൊണ്ട് ചിത്തം പൂൎണ്ണനിരോധാവസ്ഥയിൽ എത്തുമ്പോൾ അതു താനേ സ്വസ്വരൂപമാകുന്ന പ്രത്യഗാത്മാവിൽ സ്ഥിതിചെയ്യും എന്നു കാണാം; ചിത്തം നിമിഷംപ്രതി ഓരോ വിഷയങ്ങളുടെ ആകാരത്തെ പ്രാപിച്ചുകൊണ്ടിരിക്കുന്ന സ്വഭാവത്തോടു കൂടിയതാണ്. ആ സ്വഭാവത്തെമാററി അതിനെ നിൎവ്വിഷയമാക്കാനാണ് ആദ്യത്തെ സൂത്രം ഉപദേശിക്കുന്നത്. ചിത്തം നിൎവ്വിഷയാവസ്ഥയെ പ്രാപിക്കുമ്പോൾ നിൎവ്വിഷയമായുള്ളത് ആത്മാവാകയാൽ അതിൽ ചിത്തം സ്ഥാപിതമായി ഭവിക്കുമെന്നാണ് മേല്പറഞ്ഞരണ്ടാമത്തെ സൂത്രത്തിൻെറ സാരം. നിൎവ്വിഷയവസ്തു ആത്മാ മാത്രമായിരിക്കണമെന്നില്ല. ശൂന്യവും നിൎവ്വിഷയമാണ്. അതിനാൽ ചിത്തത്തെ നിൎവ്വിഷയമാക്കിയാൽ പോരെന്നും വിഷയാതീതമായും സൎവ്വത്രപരിപൂൎണ്ണമായും വൎത്തിക്കുന്ന ആത്മാവിൽ തന്നെ ചിത്തത്തെ സ്ഥാപിക്കണമെന്നുമാണു ഭഗവാൻെറ മതം. ചിത്തം, മനസ്സ്, ബുദ്ധി എന്ന പദങ്ങളെ ഭഗവദ്ഗീതയിൽ ഒരേ അൎത്ഥത്തോടുകൂടി ഉപയോഗിച്ചിരിക്കുന്നതായി കാണുന്നുണ്ട്. ഇവ ഓരോന്നിനേയും സാധാരണമായി അന്തഃകരണം എന്ന അൎത്ഥത്തിൽ ഗ്രഹിച്ചാൽ മതിയാകുന്നതാണ്.

27. ജീവാത്മാവിൻെറ വാസ്തവസ്വരൂപമായ പ്രത്യഗാത്മഭാവത്തെ ശരിയായി ഗ്രഹിച്ച് സാ

തത്ത്വജ്ഞാനം മനോനാശം വാസനാക്ഷയം ഇവയുടെ പരസ്പരസംബന്ധം.

ക്ഷാത്കരിക്കാത്തവന് പരിപൂർണ്ണമായ മനോനിഗ്രഹം സാദ്ധ്യമാകുന്നതല്ല. ഈ സാക്ഷാത്കാരത്തിനു മൂന്നു പ്രധാനഅംശങ്ങൾ ഉള്ളതായി പറയപ്പെടുന്നു. അവ ൧. ആത്മാനാത്മവിവേകം അഥവാ തത്ത്വജ്ഞാനം ൨. സകലവിധവാസനകളുടെയും ദൂരീകരണം ൩. സങ്കല്പസ്വരൂപത്തിൽ വർത്തിക്കുന്ന മനസ്സ് അല്ലെങ്കിൽ ചിത്തത്തിന്റെ നാശം ഇവയാകുന്നു. ഇവയെപ്പറ്റി യോഗവാസിഷ്ഠത്തിൽ താഴെ പറയുന്ന പ്രകാരം പ്രതിപാദിച്ചുകാണുന്നു.*

"സങ്കല്പരൂപത്തിൽ തന്നെ വർത്തിക്കുന്ന മനസ്സ് ഏതുവരെ സങ്കല്പങ്ങളോടുകൂടി വർത്തിക്കുന്നുവോ അതുവരെ വാസനകൾ ക്ഷയിക്കുന്നില്ല. വാസനകൾ നിശ്ശേഷം ക്ഷയിക്കുന്നതുവരെ സങ്കല്പാത്മകമായ മനസ്സും ക്ഷയിക്കുകയില്ല. ആത്മാനാത്മവിവേകത്താൽ പ്രത്യഗാത്മാവായ ശുദ്ധചൈതന്യമാണ് താൻ എന്ന നിശ്ചയം (തത്ത്വജ്ഞാനം) വരുന്നതുവരെ മനസ്സും ക്ഷയിക്കുന്നില്ല. ചിത്തം ക്ഷയിക്കുന്നതുവരെ തത്ത്വവിജ്ഞാനവും ഉണ്ടാകുന്നില്ല. വാസനാക്ഷയം വരാത്തവനു തത്ത്വജ്ഞാനം ഉണ്ടാകാനും ഇടയില്ല. തത്ത്വജ്ഞാനം

---

* യാവദ്വിലീനം ന മനോ ന താവദ്വാസനാക്ഷയഃ
ന ക്ഷീണാ വാസനാ യാവത്താവച്ചിത്തം ന ശാമ്യതി.
യാവന്ന തത്ത്വവിജ്ഞാനം ന താവച്ചിത്തസംക്ഷയഃ
യാവന്ന ചിത്തോപശമോ ന താവത്തത്ത്വവേദനം.

പരിപൂൎണ്ണമായി സിദ്ധിക്കുന്നതുവരെ വാസനാക്ഷയവും സംഭവിക്കുന്നതല്ല. തത്വജ്ഞാനം, മനോനാശം, വാസനാക്ഷയം, ഇവ മൂന്നിനും പരസ്പരകാരണത്വമുള്ളതിനാൽ ഇവ ദുഃസാദ്ധ്യമെന്നു തോന്നിപ്പോകുന്നു. അതിനാൽ ഹേ രാമ! പുരുഷപ്രയത്നത്താലും പരിപൂൎണ്ണമായ വിവേകത്താലും വിഷയഭോഗങ്ങളിലുള്ള സങ്കല്പങ്ങളേയും ആഗ്രഹങ്ങളേയും നിശ്ശേഷം ത്യജിച്ച് പൂൎണ്ണവൈരാഗ്യത്തോടുകൂടി ഈ മൂന്നുപായങ്ങളേയും ആശ്രയിച്ചാലും. ഈ മൂന്നുപായങ്ങളേയും ഒരുപോലെയുള്ള ശ്രദ്ധയോടുകൂടി ആശ്രയിക്കാത്തപക്ഷം അനേകവർഷശതങ്ങൾകൊണ്ടും ആത്മസാക്ഷാത്കാരം ഉണ്ടാകുന്നതല്ല. വാസനാക്ഷയം, തത്വവിജ്ഞാനം,മനോനാശം ഇവ മൂന്നും ഒരേകാലത്തു ഒന്നിച്ചുതന്നെ അഭ്യസിക്കപ്പെട്ടുന്നപക്ഷം, ആത്മസാക്ഷാത്കാരം എന്ന ഫലം നിശ്ചയമായും ഉണ്ടാകും, അവയെ ഓരോന്നായി പ്രത്യേകം അഭ്യസിക്കുന്നപക്ഷം ദീർഘകാലംകൊണ്ടും ആത്മസാക്ഷാത്കാരം സിദ്ധിക്കുന്നതല്ല. ഉറച്ചുച്ചരിക്കപ്പെട്ടുന്ന മന്ത്രങ്ങളെപ്പോലെ അത് ഫല

---

യാവന്ന വാസനാനാശസ്താവത്തത്വാഗമഃ കുതഃ
യാവന്ന തത്വസമ്പ്രാപ്തിർന്ന താവദ്വാസനാക്ഷയഃ
തത്വജ്ഞാനം മനോനാശോ വാസനാക്ഷയ ഏവ ച.
മിഥഃ കാരണതാം ഗത്വാ ദുഃസാദ്ധ്യാനി സ്ഥിതാന്യതഃ
തസ്മാദ്രാഘവ യത്നേന പൌരുഷേണ വിവേകതഃ.

രഹിതമായി ഭവിക്കും. മേൽപറഞ്ഞ മൂന്നുപായങ്ങളേയും ഒന്നിച്ചുതന്നെ വളരെക്കാലം അഭ്യസിച്ചാൽ താമരത്തണ്ടിനെ മുറിച്ചാൽ അവയിൽ ഉള്ള നൂലുകൾ പൊട്ടിപ്പോകുന്നതുപോലെ ദൃഢമായുള്ള ഹൃദയഗ്രന്ഥികളെല്ലാം നിശ്ചയമായും അററുപോകുന്നതാണ്. ഹേ രാമ! അനേകശത ജന്മങ്ങളിലുള്ള അഭ്യാസത്താൽ ഉറച്ചുപോയിട്ടുള്ള ഈ സംസാരസ്ഥിതി ദീർഘകാലത്തെ അഭ്യാസംകൊണ്ടല്ലാതെ നശിക്കുന്നതല്ല."

18. മനഃസംയമനയോഗത്തിന് എട്ടംഗങ്ങളുള്ളതിൽ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം എന്ന അഞ്ചും ബഹിരംഗങ്ങൾ എന്നു പറയപ്പെടുന്നു. ധാരണ, ധ്യാനം, സമാധി, എന്ന മൂന്നും അതിന്റെ അന്തരംഗങ്ങളും ഏററവും മുഖ്യമായിട്ടുള്ളവയുമാകുന്നു. അ

---

ഭോഗേച്ഛാം ദൂരതഃ കൃത്വാ ത്രയമേതത് സമാശ്രയേത്,
ത്രയ ഏതേ സമം യാവന്ന സ്വഭ്യസ്താ മുഹുർമുഹുഃ
താവന്ന പദസംപ്രാപ്തിർഭവത്യപി സമാശതൈഃ.
വാസനാക്ഷയവിജ്ഞാനമനോനാശാ മഹാമതേ!
സമകാലം സമഭ്യസ്താ ഭവന്തി ഫലദാ മുനേ.
ഏകൈകശോ നിഷേവ്യന്തേ യദ്യേതേ ചിരമപ്യലം
തന്ന സിദ്ധിം പ്രയച്ഛന്തി മന്ത്രാഃ സങ്കീർത്തിതാ ഇവ.
ത്രിഭിരേഭിശ്ചിരാഭ്യസ്തൈഃ ഹൃദയഗ്രന്ഥയോ ദൃഢാഃ
നിഃശങ്കമേവ ത്രുട്യന്തി ബിസച്ഛേദാദ് ഗുണാ ഇവ.
ജന്മാന്തരശതാഭ്യസ്താ രാമ സംസാരസംസ്ഥിതിഃ
സാ ചിരാഭ്യാസയോഗേന വിനാ ന ക്ഷീയതേ ക്വചിത്.

യോ—വാ-(ലഘു.) XXVIII. 110-119.

നേകവിഷയങ്ങളെ സങ്കല്പിച്ച് അവയിലൊന്നിലും സ്ഥിരമായി നില്ക്കാതെ അലഞ്ഞുതിരിയുന്ന മനസ്സിനെ ഏതെങ്കിലും ക്ലിപ്തമായ ഒരു ലക്ഷ്യത്തിൽ സ്ഥാപിച്ചു നിറുത്തുന്നതിനെയാണ് 'ധാരണ'യെന്നു പറയുന്നത്. ഇതിനെ ഏകാഗ്രതയെന്നും പറയാറുണ്ട്. ഇപ്രകാരം ഒരു ലക്ഷ്യത്തിൽതന്നെ സ്ഥാപിക്കപ്പെട്ട മനസ്സിനെ തുടർച്ചയായി അതിൽതന്നെ നിറുത്തുകയാണ് 'ധ്യാനം'. ക്ലിപ്തലക്ഷ്യം എന്നതു രൂപത്തോടുകൂടിയ ഒരു സ്ഥൂലപദാർത്ഥമോ മാനസികമായ സൂക്ഷ്മപദാർത്ഥമോ ആവാം. യാതൊരു രൂപവുമില്ലാത്ത ഒരു സൂക്ഷ്മതത്വമായിരിക്കാം. അതു ഒരു മന്ത്രമോ പ്രണവം മുതലായ ഏതെങ്കിലും പരിശുദ്ധനാമമോ ആയിരിക്കാം. തുടർച്ചയായുള്ള ധ്യാനത്താലും, കാലം, ദേശം, രൂപം, ശബ്ദം, കാര്യകാരണഭാവം ഇവയെ കടന്നുപോകണമെന്നുള്ള പ്രയത്നത്താലും സാധകൻ ഒരു ഉന്നതമായ പ്രജ്ഞയിലെത്തും. ആ അവസ്ഥയിൽ കാലദേശാദി സകല വ്യത്യാസങ്ങളും അവസാനിക്കും. ധ്യാനം, ധ്യാനവിഷയം, ധ്യാനിക്കുന്നവൻ, എന്ന മൂന്നു ഭാവങ്ങളും മറഞ്ഞു് ഒരു ഒററ പ്രജ്ഞയായിമാത്രം ശേഷിക്കും. ഈ അവസ്ഥയെയാണ് 'സമാധി'യെന്നു പറയുന്നത്. മനഃസംയമനയോഗത്തിൽ ഇതു് ഏററവും ഉന്നതമായ നിലയാണ്. പ്രത്യഗാത്മഭാവത്തിലും, പ്രത്യഗാത്മാവിന്റേയും

ബ്രഹ്മത്തിൻേറയും ഐക്യഭാവത്തിലും നിരന്തരമായും ദൃഢമായും ധ്യാനിക്കുന്നതിനാൽ ഈ ഉന്നതപ്രജ്ഞയുണ്ടാകുന്നതാണ്.

19. നാം ഒരു പദാൎത്ഥത്തെ കാണുമ്പോൾ അതിൻെറ രൂപം നമ്മുടെ നേത്രങ്ങളിൽ പ്രതിഫലിക്കുകയും അതിൻെറ ഛായ നേത്രങ്ങളിൽ പതിയുകയും ചെയ്യുന്നു. ഈ പ്രതിഫലനത്താലും ഛായയാലും ഉണ്ടാകുന്ന സ്പന്ദനം തലച്ചോറിലേക്കു നേത്രസ്പർശികളായ നാഡികളിൽകൂടി ആനയിക്കപ്പെടുന്നു. ഈ സ്പന്ദനം അതിൽപിന്നീട്ടു തലച്ചോറിൽനിന്നും പ്രാണമയകോശത്തിലേക്കും അതിൽകൂടി മനോമയകോശത്തിലേക്കും മനോമയകോശത്തിൽനിന്നും വിജ്ഞാനമയകോശത്തിലേക്കും ആനയിക്കപ്പെടുന്നു. ഈ അവസ്ഥയിൽ ദൃശ്യമായി ഭവിക്കുന്ന പദാൎത്ഥത്തിൻെറ മുഴുവൻ രൂപവും മനോമയകോശത്തിൽ രൂപീകരിക്കപ്പെടുന്നു. മനോമയകോശത്തിൽ ഉണ്ടാകുന്നതായ രൂപത്തിൽ വിജ്ഞാനാത്മാവിൻെറ പ്രകാശം തട്ടുന്നു. ഈ നിലയിലാണ് ആ പദാൎത്ഥം നമ്മുടെ അറിവിനു വിഷയമായി ഭവിക്കുന്നതു്. എല്ലാബാഹ്യപദാൎത്ഥങ്ങളും അവ സ്ഥൂലമായാലും സൂക്ഷ്മമായാലും, ഇപ്രകാരമാണ് നമ്മുടെ അറിവിനു വിഷയമായി ഭവിക്കുന്നതു്. പദാൎത്ഥങ്ങൾ കേവലം സങ്കല്പത്തിൽനിന്നുമാത്രം ഉത്ഭവിച്ചതായാൽ മനസ്സിൽ ഉണ്ടാകുന്നരൂപങ്ങൾക്ക് അടി

സ്ഥാനമായി വെളിയിൽ പദാർത്ഥങ്ങൾ ഇല്ലെന്നു മാത്രമേ വ്യത്യാസമുള്ളൂ. 'ആത്മാ' ഒഴിച്ചുള്ള സകല വസ്തുക്കളുടേയും അറിവ് നമുക്കു ഇപ്രകാരമാണ് ഉണ്ടാകുന്നത്. 'പ്രത്യഗാത്മാ' എന്നു പറയുന്ന ശുദ്ധചൈതന്യത്തിനു സ്ഥൂലമായോ സൂക്ഷ്മമായോ യാതൊരു രൂപവുമില്ല. അതിനു യാതൊരു രൂപവും കല്പിക്കപ്പെടാവുന്നതുമല്ല. മനസ്സിന്റെ രൂപീകരണശക്തിയെ അതിക്രമിച്ച് കേവലമായ അന്തർദൃഷ്ടിയാൽ മനസ്സ് പ്രത്യഗാത്മഭാവത്തിൽ സ്ഥാപിക്കപ്പെട്ടപ്പോൾ ആ മനസ്സുതന്നെ രൂപരഹിതവും അപരിച്ഛിന്നവുമായ പ്രത്യഗാത്മഭാവത്തെ പ്രാപിക്കുന്നു. മനസ്സു ഈ നിലയിലെത്തുമ്പോൾ ആത്മസ്വരൂപത്തെ മറച്ചിരുന്നതായ അവിദ്യ നിശ്ശേഷം നശിച്ചുപോകുന്നു. ഉടൻതന്നെ ബ്രഹ്മത്തിൽനിന്നും അന്യമല്ലാത്തതായ പ്രത്യഗാത്മാ എന്ന ശുദ്ധചൈതന്യം സ്വയമേ പ്രകാശിക്കുകയും സാധകൻ സ്വസ്വരൂപമായ ബ്രഹ്മസ്വരൂപത്തെ സാക്ഷാൽകരിക്കുകയും ചെയ്യുന്നു. ഈ തത്വത്തെ പഞ്ചദശിഎന്ന ഗ്രന്ഥത്തിൽ ശ്രീവിദ്യാരണ്യസ്വാമികൾ താഴെ പറയുന്നപ്രകാരം പ്രതിപാദിച്ചിരിക്കുന്നു:—*

---

* ബുദ്ധിതത്സ്ഥചിദാഭാസൗ ദ്വാവപി വ്യാപ്നുതോ ഘടം
തത്രാജ്ഞാനം ധിയാ നശ്യേദാഭാസേന ഘടഃ സ്ഫുരേത്.
പ. VII. ൯൧,

ഫലവ്യാപ്യത്വമേവാസ്യ ശാസ്ത്രകൃദ്ഭിർന്നിവാരിതം
ബ്രഹ്മണ്യജ്ഞാനനാശായ വൃത്തിവ്യാപ്തിരപേക്ഷിതാ.
പ-VII-൯൦ & ൯൨.

"ഒരു ഘടം പോലെയുള്ള ഒരു പദാൎത്ഥത്തെ ബുദ്ധിയും ബുദ്ധിയിൽ കൂടി പ്രകാശിക്കുന്ന ആത്മഭാവവും വ്യാപിക്കുന്നു. ഘടത്തെ ബുദ്ധി വ്യാപിക്കുന്നതുകൊണ്ടു, അതായതു് ബുദ്ധി അല്ലെങ്കിൽ മനസ്സ് ഘടാകാരമായി തീരുന്നതുകൊണ്ടു്, ഘടപദാൎത്ഥത്തെപ്പററിയുള്ള അജ്ഞാനം നീങ്ങുന്നു. ബുദ്ധിയിൽ കൂടി പ്രകാശിക്കുന്ന ആത്മഭാവത്തിന്റെ (വിജ്ഞാനാത്മാവിന്റെ) പ്രകാശത്താൽ ജഡമായ ഘടവും പ്രകാശിക്കുന്നു."

"ബ്രഹ്മസ്വരൂപമായിത്തന്നെ വൎത്തിക്കുന്ന പ്രത്യഗാത്മാവിനെ സാക്ഷാത്കരിക്കുന്ന വിഷയത്തിൽ അതു് സ്വയം പ്രകാശസ്വരൂപത്തോടുകൂടിയതിനാൽ ബുദ്ധിപ്രതിബിംബനായ വിജ്ഞാനാത്മാവിന്റെ പ്രകാശം ഉപയോഗപ്പെടുന്നില്ല എന്നാണ് ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. എന്നാൽ ബ്രഹ്മത്തെക്കുറിച്ചുള്ള അജ്ഞാനനിവൃത്തിക്കു ബുദ്ധി പ്രത്യഗാത്മാവിനെ വ്യാപിക്കുക, അല്ലെങ്കിൽ പ്രത്യഗാത്മസ്വരൂപമായി പരിണമിക്കുക എന്ന ബുദ്ധിയുടെ വൃത്തി ആവശ്യമാകുന്നു."

മനഃസംയമനയോഗത്താൽ ഉണ്ടാകുന്ന പരമാനന്ദപ്രാപ്തി.

20. ആത്മാനാത്മവിവേകം, സകല വാസനകളുടേയും ക്ഷയം, വികാരപരമായും വിചാരപരമായും വൎത്തിക്കുന്ന മനസ്സിന്റെ നിഗ്രഹം, ഇവയിൽകൂടിയാണു് മനഃസംയമനം എന്നധ്യാനയോഗം സിദ്ധിക്കുന്നതു്. ഈ യോഗത്തിൽ പരിപൂൎണ്ണതവരു

മ്പോൾ സകലവിധ ദുഃഖങ്ങളിൽനിന്നും നീങ്ങിയതായ പരമാനന്ദപ്രാപ്തി സിദ്ധിക്കും. ഈ തത്വത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകം കൊണ്ടു് വർണ്ണിക്കുന്നു:—

യുഞ്ജന്നേവം സദാത്മാനം
യോഗീ വിഗതകല്മഷഃ
സുഖേന ബ്രഹ്മസംസ്പർശ-
മത്യന്തം സുഖമശ്നുതേ.

ഗീത. VI. 28*

“അനാത്മവസ്തുക്കളോടുള്ള താദാത്മ്യത്താൽ ഉണ്ടാകുന്ന സകല മാലിന്യങ്ങളേയും ദൂരീകരിച്ചവനായ യോഗി സദാ പ്രത്യഗാത്മഭാവത്തിൽ താൻ എന്ന ഭാവത്തെ യോജിപ്പിച്ചും ഉറപ്പിച്ചും നില്ക്കുമ്പോൾ പ്രത്യാഗാത്മാവിൽനിന്നും അഭിന്നമായ ബ്രഹ്മത്തിന്റെ സ്വരൂപമാകുന്ന പരിപൂർണ്ണാനന്ദത്തെ യാതൊരു പ്രയാസവും കൂടാതെ പ്രാപിക്കുന്നു.”

---

* വിഗതകല്മഷഃ-യോഗീ = അനാത്മവസ്തുക്കളോടുള്ള താദാത്മ്യത്താലുണ്ടാകുന്ന സകല മാലിന്യങ്ങളും നീങ്ങിയവനായ യോഗി; ഏവം-സദാ-ആത്മാനം-യുഞ്ജൻ = ഇപ്രകാരം എല്ലായ്പോഴും അന്തഃകരണത്തെ പ്രത്യഗാത്മാവിൽനിന്നും അഭിന്നമായ ബ്രഹ്മത്തിൽ തന്നെ യോജിപ്പിച്ചുംകൊണ്ടു് സുഖേന = പ്രയാസംകൂടാതെ, ബ്രഹ്മസംസ്പർശം-അത്യന്തം-സുഖം = ബ്രഹ്മസ്വരൂപമാകുന്ന പരിപൂർണ്ണാനന്ദത്തെ; അശ്നുതേ = പ്രാപിക്കുന്നു.

വിവരണം:—കല്മഷം എന്നതിന്ന പാപമെന്നും മാലിന്യം എന്നും രണ്ടർത്ഥമുണ്ട്. അനാത്മഭാവങ്ങളായ വിവിധഉപാധികളോടുള്ള താദാത്മ്യത്താൽ ഉണ്ടാകുന്നതും ആ താദാത്മ്യം തുടരുന്നതുവരെ നിലനില്ക്കുന്നതുമായ വാസനകളും വികാരങ്ങളും സങ്കല്പങ്ങളുമാണ് സകലവിധ മലിനതയ്ക്കും പാപത്തിനും കാരണം. അനാത്മഭാവങ്ങളിൽ അല്പമെങ്കിലും താദാത്മ്യം നില്ക്കുന്ന പക്ഷം പ്രത്യഗാത്മാവിൻെറ ദർശനവുംസാക്ഷാത്കാരവും സംഭവിക്കുന്നതല്ല. വാസനകൾ, ആഗ്രഹങ്ങൾ, വികാരങ്ങൾ വിചാരങ്ങൾ ഇവയെല്ലാം അനാത്മഭാവങ്ങളിലുള്ള താദാത്മ്യത്തെയും ആസക്തിയെയും ആശ്രയിച്ചു നില്ക്കുന്നു. ഈ ഉപാധികളോടുള്ള താദാത്മ്യവും അവയെ ക്രമത്തിൽ നിയന്ത്രിക്കുക എന്നതും പ്രജ്ഞാസ്ഫുരണത്തിന് ആവശ്യമാണ്. അന്തഃകരണത്തിലുണ്ടാകുന്ന സകല വികാരങ്ങൾക്കും ആഗ്രഹങ്ങൾക്കും വിചാരങ്ങൾക്കും ജീവവികാസത്തിൽ പ്രത്യേകം സ്ഥാനവും ആവശ്യകതയും ഉണ്ട്. അതിനാൽ മനസ്സിൻെറ വികാരഭാവത്തേയും വിചാരഭാവത്തേയും വാസനകളേയും നിശ്ശേഷം നശിപ്പിക്കുക എന്നത് സ്വഭാവപരിപക്വതയും സംസ്കാരവും വരുന്നതിന്ന മുമ്പു ആശാസ്യമല്ല. കാമം, ക്രോധം, ദ്വേഷം, മുതലായ അശുദ്ധമനോവികാരങ്ങൾകൂടിയും ഒരു വിധത്തിൽ പ്രജ്ഞാവികാസത്തെ സഹായിക്കുന്ന

വയാണ്. അവയ്ക്കു ജീവവികാസത്തിൽ സ്ഥാനം ഉണ്ട്. സ്ഥൂലശരീരം തുടങ്ങിയ ഉപാധികളിൽ നിന്നും തമോഭാവത്തെ ദൂരീകരിക്കുന്നതിനും പ്രവൃത്തികളിൽ പ്രേരിപ്പിക്കുന്നതിനും ജീവവികാസത്തിന്റെ പ്രാഥമികഘട്ടങ്ങളിൽ അവ വളരെ ഉപയോഗപ്പെടുന്ന വികാരങ്ങളാണ്. അനേകം ദുഷ്ടവിചാരങ്ങളേയും ദുഷ്ടജീവിതങ്ങളേയും ഈ വികാരങ്ങൾകൊണ്ടുതന്നെ ദൂരീകരിക്കാൻ സാധിക്കും ക്രോധത്തേയും ദ്വേഷത്തേയും ജയിക്കുന്നതിനായി ആ വികാരങ്ങളെതന്നെ ഉപയോഗിക്കാം. കോപത്തെ കോപത്തിനു വിരോധമായും ദ്വേഷത്തെ ദ്വേഷത്തിനു വിരോധമായും ഉപയോഗിച്ച് ആ വികാരങ്ങളെ ജയിക്കാൻ സാധിയ്ക്കും. സാത്വികമായ പ്രേമത്തിന്റേയും അതിനെ ആശ്രയിച്ചുള്ള ശുദ്ധവികാരങ്ങളുടേയും സഹായത്താൽ ദുഷ്ടമായുള്ള സകല വികാരങ്ങളേയും വിചാരങ്ങളേയും ദൂരീകരിക്കാം. അതിൽപിന്നീടു പരിശുദ്ധപ്രേമത്തിന്റേയും നിശ്ചയശക്തിയുടേയും സഹായത്താൽ മനസ്സിന്റെ വികാരഭാവം മുഴുവനേയും അധീനത്തിൽ കൊണ്ടുവരാം. അതുപോലെതന്നെ ആഗ്രഹരൂപമായും വിചാരരൂപമായുമുള്ള മനോവൃത്തികളേയും സ്വാധീനപ്പെടുത്തേണ്ടതായുണ്ട്. ഇതിനെ സാധിക്കേണ്ടത് ജീവിതത്തിന്റേയും ആത്മാവിന്റേയും ഉന്നതഭാവങ്ങളെ ആശ്രയിച്ച്

ഉണ്ടാകുന്ന സംസ്കാരം കൊണ്ടാണ്. അല്ലാതെ വികാരഭാവങ്ങളേയും വിചാരശക്തിയേയും അവ്യക്തമായ നിലയിൽ നശിപ്പിക്കാൻ ഉദ്യമിക്കുന്നേ പക്ഷം യോഗസിദ്ധിയിൽ ഉണ്ടാകേണ്ടതായ ആത്മാനുഭവമോ അതിന്നു സാധനമായുള്ള ജ്ഞാനലബ്ധിയോ ഉണ്ടാകുന്നതല്ല. മനഃസ്വഭാവമായ വികാരങ്ങളുടേയും വിചാരങ്ങളുടേയും വിഷയത്തിൽ നശിപ്പിക്കലിനെക്കാൾ ആവശ്യമായുള്ളത് ശരിയായ സംസ്കാരമാകുന്നു.

പ്രണവത്തിന്റെ തത്വം.

21. പ്രണവം അല്ലെങ്കിൽ 'ഓം' എന്ന ശബ്ദത്തിൽ അടങ്ങിയിട്ടുള്ള തത്വങ്ങളെ ഗ്രഹിക്കേണ്ടത് എത്രയും ആവശ്യമായുള്ളതും പ്രത്യഗാത്മാവിന്റേയും പരമാത്മാവായ ഈശ്വരന്റേയും സ്വരൂപസാക്ഷാത്കാരവിഷയത്തിൽ അതു വളരെ സഹായിക്കുന്നതുമാകുന്നു.

പ്രണവത്തെപ്പററി ഉപനിഷത്തുകൾ താഴെ പറയുന്ന പ്രകാരം ഘോഷിക്കുന്നു.*

"സകല വേദങ്ങളും യാതൊരു പരമമായ പ്രാപ്യസ്ഥാനത്തെ പ്രതിപാദിക്കുന്നുവോ, സകല വിധത്തിലുള്ള തപസ്സുകളും യാതൊരു സ്ഥാനത്തെ

* സർവ്വേ വേദാ യത് പദമാമനന്തി
തപാംസി സർവ്വാണി ച യദ്വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ ബ്രവീമി ഓമിത്യേതത്.

പ്രാപിക്കുവാൻവേണ്ടി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നുവോ, യാതൊരു പരമപദത്തെ പ്രാപിക്കണമെന്ന ഇച്ഛയോടുകൂടി സാധകന്മാരാൽ ബ്രഹ്മചര്യ്യത്തോടുകൂടി ഗുരുകുലവാസം അനുഷ്ഠിക്കപ്പെടുന്നുവോ, ആ പരമപദത്തെ നിനക്കു ചുരുക്കത്തിൽ പറഞ്ഞുതരാം. ഈ പദം 'ഓം' എന്ന പ്രണവത്താൽ സൂചിപ്പിക്കപ്പെടുന്നതാകുന്നു. ഈ അക്ഷരം ബ്രഹ്മം തന്നെയാണ്. ഈ അക്ഷരം തന്നെ ഏററവും പരമമായ വസ്തു. ഈ അക്ഷരത്തെ പരവും അപരവുമായ ബ്രഹ്മമാണെന്നറിഞ്ഞു് ഉപാസിച്ചാൽ ആ ഉപാസകൻ ഏതിനെ ഇച്ഛിക്കുന്നുവോ അതു സാധിക്കും."

"ഓം എന്നതു് ബ്രഹ്മം തന്നെയാകുന്നു. സർവ്വവും ബ്രഹ്മം തന്നെയാകുന്നു." *

"ഓം എന്ന അക്ഷരം തന്നെ സർവ്വവും; ഭൂതമായും, വർത്തമാനമായും, ഭവിഷ്യത്തായും ഉള്ള സർവ്വവും ഓം എന്ന പ്രണവം തന്നെ. ഭൂതഭവിഷ്യദ്വർത്തമാനകാലങ്ങൾക്കു് അതീതമായി വർത്തി

---

* ഏതദ്ധ്യേവാക്ഷരം ബ്രഹ്മ
ഏതദ്ധ്യേവാക്ഷരം പരം
ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ
യോ യദിച്ഛതി തസ്യ തത്.

ക. ഉ. I. 2. 15&16.

"ഓമിതി ബ്രഹ്മ ഓം ഇതീദം സർവം."

തൈ. ഉ. I. 8.

ക്കുന്നതും 'ഓം' എന്ന പ്രണവാക്ഷരംതന്നെ." *

ഇപ്രകാരം ഉപനിഷത്തുകളാൽ ഘോഷിക്കപ്പെടുന്ന തത്വത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു് ഉപദേശിക്കുന്നു:—

യദക്ഷരം വേദവിദോ വദന്തി
വിശന്തി യദ്യതയോ വീതരാഗാഃ
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ പ്രവക്ഷ്യേ

സർവദ്വാരാണി സംയമ്യ
മനോ ഹൃദി നിരുധ്യ ച
മൂർദ്ധ്ന്യാധായാത്മനഃ പ്രാണം
ആസ്ഥിതോ യോഗധാരണാം

ഓമിത്യേകാക്ഷരം ബ്രഹ്മ
വ്യാഹരൻ മാമനുസ്മരൻ
യഃ പ്രയാതി ത്യജൻ ദേഹം
സ യാതി പരമാം ഗതിം †

ഗീത. VIII. 11, 12&13

---

* ഓമിത്യേതദക്ഷരമിദം സർവ്വം തസ്യോപ-
വ്യാഖ്യാനം
ഭൂതം ഭവദ് ഭവിഷ്യദിതി സർവമോങ്കാര ഏവ
യച്ചാന്യത് ത്രികാലാതീതം തദപ്യോങ്കാര ഏവ
മാ. ഉ. I.

† വേദവിദഃ-യത് - അക്ഷരം-വദന്തി = വേദാർത്ഥം അറിയുന്നവർ യാതൊരു വസ്തുവിനെ നാശമില്ലാത്തതെന്നു പറയുന്നുവോ; വീതരാഗാഃ യതയഃ = കാമക്രോധാദി വികാരങ്ങൾ നീങ്ങിയവരായ സന്യാസിമാർ; യത് - വിശന്തി = യാതൊരു വസ്തുവിനെ പ്രാപിക്കുന്നുവോ; യത് - ഇച്ഛന്തഃ =

"വേദാൎത്ഥം അറിയുന്നവർ യാതൊരു വസ്തുവിനെ നാശമില്ലാത്തതെന്നു പറയുന്നുവോ, കാമക്രോധാദി വികാരങ്ങൾ നീങ്ങിയവരായ സന്ന്യാസിമാർ യാതൊരു വസ്തുവിനെ പ്രാപിക്കുന്നുവോ, യാതൊരു വസ്തുവിനെ അറിവാനിച്ഛിക്കുന്നവർ ഗുരുകുലവാസം ചെയ്തു ബ്രഹ്മചൎയ്യം അനുഷ്ഠിക്കുന്നുവോ ആ പരമമായ പദത്തെ ചുരുക്കമായി നിനക്കു പറഞ്ഞുതരാം."

"യാവനൊരുത്തൻ എല്ലാഇന്ദ്രിയങ്ങളേയും വിഷയങ്ങളിൽനിന്നും പിൻവലിച്ച് മനസ്സിനെ ഹൃദയത്തിൽ വിഷയസ്മരണകൂടിയില്ലാതെ നിറുത്തി മൂൎദ്ധാവിൽതന്നെ പ്രാണവായുവിനേയും ഉറപ്പി

---

യാതൊരു വസ്തുവിനെ അറിവാനിച്ഛിക്കുന്നവർ; ബ്രഹ്മചൎയ്യം-ചരന്തി = ഗുരുകുലത്തിൽ ബ്രഹ്മചൎയ്യത്തെ അനുഷ്ഠിക്കുന്നുവോ; തത്-പദം = ആ പരമമായ പദത്തെ; സംഗ്രഹേണ തേ-പ്രവക്ഷ്യേ = ചുരുക്കമായി നിനക്കു പറഞ്ഞുതരാം; യഃ-സൎവദ്വാരാണി-സംയമ്യ = യാവനൊരുത്തൻ എല്ലാഇന്ദ്രിയങ്ങളേയും വിഷയങ്ങളിൽ നിന്നും പിൻവലിച്ച്; മനഃ-ഹൃദി-നിരുദ്ധ്യ = മനസ്സിനെ ഹൃദയത്തിൽ വിഷയസ്മരണകൂടിയില്ലാതെ നിറുത്തി; മൂൎദ്ധ്നി-ആത്മനഃ-പ്രാണം-ആധായ = മൂൎദ്ധാവിങ്കൽ തന്റെ പ്രാണവായുവിനെ നിറുത്തി; യോഗധാരണാം-ആസ്ഥിതഃ = പ്രത്യഗാത്മാവിൽ അന്തഃകരണത്തെ ഉറപ്പിക്കുന്നതായ യോഗനിലയിൽ നിന്ന്; ഓം-ഇതി ഏകാക്ഷരം-ബ്രഹ്മ വ്യാഹരൻ = ബ്രഹ്മത്തെ ലക്ഷ്യമായി ...വിപ്പിക്കുന്ന 'ഓം' എന്ന പ്രണവാക്ഷരത്തെ ഉച്ചരിക്കുന്നവനായും; മാം-ച-അനുസ്മരൻ = അതോടുകൂടിത്തന്നെ എന്നെയും ധ്യാനിക്കുന്നവനായും; ദേഹം-ത്യജൻ-പ്രയാതി = ദേഹത്തെ ഉപേക്ഷിച്ചു പോകുന്നുവോ; സഃ-പരമാം-ഗതിം-യാതി = അവൻ ശ്രേഷ്ഠമായ ഗതിയെ പ്രാപിക്കുന്നു.

ച്ച് പ്രത്യഗാത്മാവിൽ അന്തഃകരണത്തെ ഉറപ്പിക്കുന്നതായ യോഗനിലയിൽ നിന്നു ബ്രഹ്മത്തെ ലക്ഷ്യമായി സൂചിപ്പിക്കുന്ന 'ഓം' എന്ന പ്രണവാക്ഷരത്തെ ഉച്ചരിച്ചുകൊണ്ടും അതോടുകൂടിത്തന്നെ സർവ്വാത്മാവായി പ്രകാശിക്കുന്നവനും പരാപരബ്രഹ്മസ്വരൂപനുമായ എന്നെ സ്മരിച്ചുകൊണ്ടും സ്ഥൂലശരീരം മുതൽ കാരണശരീരം വരെയുള്ള സകലശരീരങ്ങളോടുമുള്ള താദാത്മ്യത്തെ ഉപേക്ഷിക്കുന്നുവോ അവൻ ഏററവും ശ്രേഷ്ഠമായ പരമാത്മപദം പ്രാപിക്കുന്നു."

പ്രണവോച്ചാരണക്രമം.

വിവരണം:—മനസ്സിനെ ഹൃദയത്തിൽ നിരോധിക്കുക എന്നാൽ വികാരപരമായുള്ള അന്തഃകരണത്തെ പരിപൂർണ്ണമായി സ്വാധീനപ്പെടുത്തുക എന്നർത്ഥമാകുന്നു. പ്രാണശക്തിയെ ശിരസ്സിൽ ഉറപ്പിക്കുന്നതിനാൽ വിചാരപരമായുള്ള അന്തഃകരണഭാവം മുഴുവനും നിഗ്രഹിക്കപ്പെടുന്നു. ഇപ്രകാരം രണ്ടുവിധത്തിൽ സിദ്ധിക്കുന്ന അന്തഃകരണനിരോധനത്താൽ അതിനെ ഏകാഗ്രതയോടുകൂടി 'ഓം' എന്ന പ്രണവാക്ഷരത്തിന്റെ അർത്ഥമായ പ്രത്യഗാത്മാവിൽ നിറുത്തുവാൻ സാധിക്കും. പ്രണവത്തെ ഉച്ചാരണത്തിനു വിഷയമായ ശബ്ദമായോ ലേഖനത്തിനു വിഷയമായ അക്ഷരമായോ കരുതിയാലും, അതിൽ പല രഹസ്യാർത്ഥങ്ങളും അടങ്ങിയിരിക്കുന്നുണ്ട്. അതിന്റെ ഉച്ചാരണ

ത്തിൽ നാലുപടികൾ ഉണ്ട്. ഒന്നാമതായി വാ തുറന്ന് ഹൃദയാകാശത്തിൽ നിന്നും പ്രാണശക്തിയെ മേല്പോട്ടെടുത്തു 'അ' എന്ന് ഉച്ചരിക്കുന്നു. രണ്ടാമതായി ആ ഉച്ചാരണത്തെ തുടൎന്ന് 'ഉ' എന്നു ഉച്ചരിച്ചുംകൊണ്ടു് അധരപുടങ്ങളെ അടയ്ക്കുന്നു. മൂന്നാമതായി 'ഉ'കാരത്തെ തുടൎന്ന് അധരപുടങ്ങളെ അടച്ചുകൊണ്ടു തന്നെ'മ'കാരത്തെ ഉച്ചരിക്കുകയും, നാലാമതായി അധരപുടങ്ങളെ അടച്ചുംകൊണ്ടു ഉച്ചരിച്ച 'മ'കാരത്തെത്തന്നെ തുടൎന്നുച്ചരിക്കുകയും ചെയ്യുന്നു.

പ്രണവത്തിന്റെ വ്യഷ്ടിപരമായ അൎത്ഥം.

'അ'കാരമെന്ന അക്ഷരവും അതിന്റെ ശബ്ദവും; 1. സ്ഥൂലശരീരം (അന്നമയകോശം), 2. ഭൂതാത്മാ(വിശ്വൻ), 3. ജാഗ്രദവസ്ഥ ഇവയെ സൂചിപ്പിക്കുന്നു. 'ഉ' കാരമെന്ന അക്ഷരവും അതിന്റെ ശബ്ദവും; 1. സൂക്ഷ്മശരീരം (പ്രാണമയം, മനോമയം, വിജ്ഞാനമയം, എന്ന മൂന്നു കോശങ്ങൾ),2. പ്രാണ ആത്മാ, മന ആത്മാ, വിജ്ഞാന ആത്മാ എന്ന മൂന്നു ആത്മസ്ഫുരണങ്ങൾ ചേൎന്ന തൈജസൻ, 3. സ്വപ്നാവസ്ഥ, ഇവയെ സൂചിപ്പിക്കുന്നു. 'മ'കാരം എന്ന അക്ഷരവും അതിന്റെ ശബ്ദവും; 1. കാരണശരീരം (ആനന്ദമയകോശം), 2. പ്രാജ്ഞാത്മാ (ആനന്ദാത്മാ), 3. സുഷുപ്ത്യവസ്ഥ, ഇവയെ സൂചിപ്പിക്കുന്നു. 'മ'കാരത്തിന്റെ അൎദ്ധമാത്ര എന്നു

പറയപ്പെടുന്ന തുടർച്ചയായ അക്ഷരവും അതിന്റെ ശബ്ദവും പ്രത്യഗാത്മാ എന്നും കൂടസ്ഥനെന്നും പറയപ്പെടുന്ന ശുദ്ധസാക്ഷിചൈതന്യത്തെക്കാണിക്കുന്നു. ഇതാണ് പ്രണവമെന്ന 'ഓം' കാരത്തിന്റെ വ്യഷ്ടിപരമായ അർത്ഥം. പ്രണവത്തിനു സമഷ്ടിപരമായ ഒരർത്ഥവുമുണ്ട്.

പ്രണവത്തിന്റെ സമഷ്ടിപരമായ അർത്ഥം.

സമഷ്ടിഭാവത്തിൽ 'അ'കാരവും അതിന്റെ ശബ്ദവും; 1. സകല പ്രപഞ്ചവുമുൾപ്പെട്ടതും വിരാട് ശരീരം എന്നു പറയപ്പെടുന്നതുമായ ഈശ്വരന്റെ സ്ഥൂലശരീരം, 2. വൈശ്വാനരൻ എന്ന സമഷ്ടിചൈതന്യം, 3. സകലവിധമായ സൃഷ്ടിയും സ്ഫുരിച്ചു ശോഭിക്കുന്ന ഈശ്വരന്റെ ജാഗ്രദവസ്ഥ, ഇവയെ സൂചിപ്പിക്കുന്നു. 'ഉ'കാരവും അതിന്റെ ശബ്ദവും, 1. സമഷ്ടിപ്രാണനും, സമഷ്ടിമനസ്സും, സമഷ്ടിബുദ്ധിയും ഉൾപ്പെട്ട ഈശ്വരന്റെ സമഷ്ടിസൂക്ഷ്മശരീരം, 2. ഹിരണ്യഗർഭൻ എന്ന സമഷ്ടിചൈതന്യം, 3. ഈശ്വരന്റെ സമഷ്ടി സ്വപ്നാവസ്ഥ, ഇവയെ സൂചിപ്പിക്കുന്നു. 'മ'കാരവുംഅതിന്റെ ശബ്ദവും; 1. സമഷ്ടികാരണശരീരം; 2. ഈശ്വരൻ എന്ന സമഷ്ടിചൈതന്യം, 3. മഹാപ്രളയം എന്ന ഈശ്വരന്റെ സുഷുപ്ത്യവസ്ഥ, ഇവയെ കാണിക്കുന്നു. 'മ'കാരത്തിന്റെ തുടർച്ചയായ അർദ്ധമാത്ര

കേവലസന്മാത്രമായും ചിന്മാത്രമായും ആനന്ദമാത്രമായും വത്തിക്കുന്ന ശുദ്ധനിർഗ്ഗുണബ്രഹ്മത്തെ സൂചിപ്പിക്കുന്നു.

'ഓം'കാരമെന്നും പ്രണവമെന്നും പറയപ്പെടുന്ന ഈ അക്ഷരത്തേയും അതിന്റെ ശബ്ദത്തേയും ശരിയായി അറിഞ്ഞ് ധ്യാനിക്കുന്നപക്ഷം പ്രത്യഗാത്മസാക്ഷാത്കാരവും തദ്വാരാ പ്രത്യഗാത്മാവിന്റേയും പരമാത്മാവിന്റേയും ഐക്യസാക്ഷാത്കാരവും ഉണ്ടാകും. 'യഃ പ്രയാതി ത്യജൻ ദേഹം' (ശരീരത്തെ ത്യജിച്ച് പോകുന്നവൻ) എന്ന വാക്യത്താൽ സൂചിപ്പിക്കപ്പെടുന്നതു് മരണാനന്തരമുള്ള അവസ്ഥയാണെന്ന് ചില വ്യാഖ്യാതാക്കൾ അഭിപ്രായപ്പെടുന്നു. ജീവിതകാലത്തു തന്നെ ശരീരത്തിലുള്ള താദാത്മ്യത്തെ ത്യജിക്കുന്നതിനും ബ്രഹ്മാനന്ദം അനുഭവിക്കുന്നതിനും സാധിക്കുന്നതാകയാൽ 'ശരീരം ത്യജിക്കുക' എന്നതിനെ മരണം എന്നർത്ഥമാക്കേണ്ടതില്ല. ശരീരതാദാത്മ്യത്തെ നിശ്ശേഷം ത്യജിക്കുക എന്ന് ഈ വാക്യത്തെ അർത്ഥമാക്കിയാൽ മതിയാകുന്നതാണ്.

22. പ്രത്യഗാത്മാ എന്ന ശുദ്ധചൈതന്യഭാവത്തേയും, അതിന്റേയും ബ്രഹ്മത്തിന്റേയും ഐക്യഭാവത്തേയും സാക്ഷാത്കരിക്കുമ്പോൾ ഒരു യോഗിക്ക് ഉണ്ടാകാവുന്ന ആനന്ദാനുഭവത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകം കൊണ്ട് വർണ്ണിക്കുന്നു:—

യോഗിക്കു അനുഭവസിദ്ധമാകുന്ന ആനന്ദത്തിന്റെ സ്വഭാവം.

വേദേഷു യജ്ഞേഷു തപസ്സു ചൈവ
ദാനേഷു യത് പുണ്യഫലം പ്രദിഷ്ടം
അത്യേതി തത് സൎവ്വമിദം വിദിത്വാ
യോഗീ പരം സ്ഥാനമുപൈതി ചാദ്യം.

ഗീത. VIII. 28.*

"വേദങ്ങളെ യഥാവിധി അദ്ധ്യയനം ചെയ്യുന്നതുകൊണ്ടും അപ്രകാരംതന്നെ യജ്ഞങ്ങളെ യഥാവിധി അനുഷ്ഠിക്കുന്നതുകൊണ്ടും ശരിയായി അനുഷ്ഠിക്കപ്പെടുന്ന തപസ്സിനാലും ദാനങ്ങളെ കൊണ്ടും ഏതെല്ലാം ഫലങ്ങൾ ഉണ്ടാകുമെന്ന് ശാസ്ത്രങ്ങൾ വിധിക്കുന്നുണ്ടോ അവയെല്ലാവററി നേയുംകാൾ ശ്രേഷ്ഠമായ ഫലത്തെ യോഗിയായവൻ ബ്രഹ്മത്തിന്റെ പരവും അപരവുമായ രൂപത്തെ അറിയുന്നതിനാൽ പ്രാപിക്കുന്നു. അതിനു ശേഷം ആത്മസാക്ഷാത്കാരത്താൽ സർവ ജഗത്തിനും ആദികാരണമായുള്ള ഉത്തമമായ വൈഷ്ണവപദത്തേയും പ്രാപിക്കുന്നു."

---

* വേദേഷു-യജ്ഞേഷു-തപസ്സു-ദാനേഷു ച-ഏവ = വേദങ്ങളിലും യജ്ഞങ്ങളിലും തപസ്സുകളിലും ദാനങ്ങളിലും; യത്-പുണ്യഫലം-പ്രദിഷ്ടം = ഏതു പുണ്യഫലമാണോ ഉപദേശിക്കപ്പെട്ടിരിക്കുന്നതു; തത്-സൎവ്വം = ആ ഫലത്തെയെല്ലാം; യോഗീ-ഇദം-വിദിത്വാ-അത്യേതി = യോഗിയായവൻ ബ്രഹ്മത്തിന്റെ പരവും അപരവുമായ രൂപത്തെ അറിയുന്നതിനാൽ അതിക്രമിക്കുന്നു; ആദ്യം-പരം-സ്ഥാനം ഉപൈതി-ച = സൎവ്വജഗത്തിനും ആദികാരണമായുള്ള ഉത്തമമായ വൈഷ്ണവപദത്തെയും പ്രാപിക്കുന്നു.

വിവരണം:—ബ്രഹ്മത്തിൻെറ പരവും അപരവുമായുള്ള ഭാവങ്ങളുടെ ജ്ഞാനവും തൻമൂലമുണ്ടാകുന്ന പരമാനന്ദപ്രാപ്തിയും സിദ്ധിയ്ക്കണമെങ്കിൽ അന്തഃകരണത്തെ സകലവിധ ബാഹ്യവിഷയങ്ങളിൽ നിന്നും പ്രത്യാഹരിച്ച് പ്രത്യഗാത്മാവിൽ തന്നെ ഉറപ്പിക്കേണ്ടതാകുന്നു. ഇന്ദ്രിയങ്ങളെ മററു വിഷയങ്ങളിൽ നിന്നും പിൻവലിച്ച ഒരു ലക്ഷ്യത്തിൽ തന്നെ ഉറപ്പിക്കുകയും അതിൽതന്നെ അന്തഃകരണവൃത്തികളെ പതിപ്പിക്കുകയും ചെയ്യുന്നതിനെയാണ് മനഃസംയമനം എന്നു പറയുന്നത്. ഈ ലക്ഷ്യം പ്രത്യഗാത്മാവായാൽ അത് ഏററവും ശോഭനഫലമായ മോക്ഷലബ്ധിക്കു കാരണമായി ഭവിക്കുന്നു. ഈ സംയമനം ഭൂതാത്മാ മുതൽ പ്രാജ്ഞാത്മാവരെയുള്ള ആത്മഭാവങ്ങളിലോ ആകാശാദിസമഷ്ടിതത്വങ്ങളിലോ ബ്രഹ്മാ, വിഷ്ണു, ശിവൻ തുടങ്ങിയുള്ള മൂർത്തിഭാവങ്ങളിലോ നിറുത്താം. ഇപ്രകാരമുള്ള സംയമനത്താൽ പലവിധത്തിലുള്ള അമാനുഷസിദ്ധികൾ ഉണ്ടാകുന്നതാണ്. ഈ സിദ്ധികളെ യോഗസൂത്രത്തിൽ തൃതീയാദ്ധ്യായത്തിലും പല ഉപനിഷത്തുകളിലും വർണ്ണിച്ചിട്ടുണ്ട്. വാസ്തവമായുള്ള ആത്മസാക്ഷാത്കാരം ഇച്ഛിക്കുന്നവർ ആരുംതന്നെ ഈ സിദ്ധികളെ ആശിക്കുകയില്ല. അവയുടെ നേക്ക് അല്പമെങ്കിലും അനുകൂലഭാവമോ അവയെപ്പററിയുള്ള

സങ്കല്പമോ ഉണ്ടാകുന്നപക്ഷം സാധകനെ അതു് ഉത്തമമാർഗ്ഗത്തിൽ നിന്നും വഴിതെററിക്കുമെന്നുള്ളതിനു സംശയമില്ല.

സാംഖ്യത്തിന്റെയും യോഗത്തിന്റെയും പരസ്പരസംബന്ധം.

23. ആത്മസാക്ഷാത്കാരത്തിലേക്കു് രണ്ടു പ്രധാന മാർഗ്ഗങ്ങൾ ഉള്ളതായി ഭഗവാൻ ഉപദേശിച്ചിട്ടുണ്ടു്. അവയെ സാംഖ്യമാർഗ്ഗമെന്നും യോഗമാർഗ്ഗമെന്നും പറയുന്നു. ഭഗവാൻ ഉപദേശിക്കുന്ന സാംഖ്യവും യോഗവും മാർഗ്ഗങ്ങൾ ഒരു സ്ഥാനത്തിലേയ്ക്കുതന്നെ സാധകനെ നയിക്കും എന്നു് ഭഗവാൻ ഉപദേശിക്കുന്നു:—

യത് സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം
തദ്യോഗൈരപി ഗമ്യതേ
ഏകം സാംഖ്യം ച യോഗം ച
യഃ പശ്യതി സ പശ്യതി.

ഗീത, V. 5*

*സാംഖ്യൈഃ - യത് - സ്ഥാനം - പ്രാപ്യതേ = സാംഖ്യമാർഗ്ഗത്തിൽക്കൂടി ചരിക്കുന്നവരാൽ യാതൊരുസ്ഥാനം പ്രാപിക്കപ്പെടുന്നുവോ (സാംഖ്യമാർഗ്ഗത്തിൽ ദൃശ്യമായ ഭാവങ്ങളെ ഓരോന്നായി നിഷേധിച്ചു അഭ്യസിക്കുന്നു; യോഗമാർഗ്ഗത്തിൽ ദൃശ്യാതീതമായുള്ള ഭാവത്തെ ഉപദേശമനുസരിച്ചു് സങ്കല്പിച്ചു് ധ്യാനിക്കുന്നു); തത് - യോഗൈഃ - അപി - ഗമ്യതേ = ആ സ്ഥാനം യോഗമാർഗ്ഗത്തിൽക്കൂടി ചരിക്കുന്നവരാലും പ്രാപിക്കപ്പെടുന്നു; സാംഖ്യം - ച - യോഗം - ച - ഏകം - യഃ - പശ്യതി = സാംഖ്യമാർഗ്ഗത്തേയും യോഗമാർഗ്ഗത്തേയും ഒന്നായിതന്നെ അതായതു് ഒരേ ഫലമായ പ്രത്യഗാത്മസാക്ഷാത്കാരത്തിലേക്കു നയിക്കുന്നതാണെന്നു ആരു കാണുന്നുവോ; സഃ - പശ്യതി = അവനാണു് നല്ലവണ്ണം കാണുന്നതു്,

"സാംഖ്യമാൎഗ്ഗത്തിൽ കൂടി ചരിക്കുന്നവരാൽ യാതൊരുസ്ഥാനം പ്രാപിക്കപ്പെടുന്നുവോ ആ സ്ഥാനം യോഗമാൎഗ്ഗത്തിൽകൂടി ചരിക്കുന്നവരാലും പ്രാപിക്കപ്പെടുന്നു. സാംഖ്യമാൎഗ്ഗവും യോഗമാൎഗ്ഗവും ഒന്നാണെന്നു് അതായതു് ഒരേ ഫലമായ പ്രത്യഗാത്മസാക്ഷാത്കാരത്തിലേക്കു നയിക്കുന്നവയാണെന്നു് ആരു കാണുന്നുവോ അവനാണു് വാസ്തവമായ കാഴ്ചയോടുകൂടിയവൻ."

വിവരണം:—സാംഖ്യമാൎഗ്ഗത്തിൽ കൂടിയുള്ള അഭ്യാസത്താൽ സാധകൻ സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളുടെ സംഘാതരൂപമായി വൎത്തിക്കുന്ന പ്രകൃതിയുടെ വികാരങ്ങളായ സ്ഥൂലശരീരം മുതൽ കാരണശരീരം (അവിദ്യാശരീരം) വരെയുള്ള ഓരോ ഉപാധിയും താനല്ലെന്നുള്ള ദൃഢമായ നിഷേധത്താൽ ക്രമത്തിൽ ഉപാധിരഹിതമായ പ്രത്യഗാത്മഭാവത്തെ സാക്ഷാത്കരിക്കുന്നു. യോഗമാൎഗ്ഗത്തിൽകൂടിയുള്ള അഭ്യാസത്താൽ സാധകൻ ഭൂതാത്മാമുതൽ പ്രാജ്ഞാത്മാവരെയുള്ള ആത്മഭാവങ്ങളെ ധ്യാനിച്ചു് ക്രമത്തിൽ ഏററവും സൂക്ഷ്മമായുള്ള പ്രത്യഗാത്മഭാവത്തെ സാക്ഷാത്കരിക്കുന്നു. ഇപ്രകാരം ഈ രണ്ടു മാൎഗ്ഗങ്ങളും പ്രത്യഗാത്മസാക്ഷാത്കാരത്തിലേക്കുതന്നെ സാധകനെ നയിക്കുന്നതായി വിവേകമുള്ളവർ ഗ്രഹിക്കുന്നതാണു്.

യോഗിയെ യാതൊരു കർമ്മവും ബന്ധിക്കുന്നില്ല.

24. പ്രത്യഗാത്മസാക്ഷാത്കാരം സിദ്ധിച്ച യോഗി ലോകനന്മയ്ക്കു വേണ്ടി നിരന്തരം സൽകർമ്മങ്ങൾ അനുഷ്ഠിക്കണമെന്നും അവ യോഗിയെ ബന്ധിക്കുന്നതല്ലെന്നും ഭഗവാൻ വിവരിക്കുന്നു.

യോഗയുക്തോ വിശുദ്ധാത്മാ
വിജിതാത്മാ ജിതേന്ദ്രിയഃ
സർവ്വഭൂതാത്മഭൂതാത്മാ
കുർവ്വന്നപി ന ലിപ്യതേ.

ഗീ. V. 7. *

"അന്തഃകരണത്തെ സ്വാധീനപ്പെടുത്തി ഇന്ദ്രിയങ്ങളെ ജയിച്ചവനും പ്രത്യഗാത്മാവിൽത്തന്നെ മനസ്സിനെ ഉറപ്പിച്ചവനും താൻ ശുദ്ധചൈതന്യമായ പ്രത്യഗാത്മാവാണെന്നു സാക്ഷാത്കരിച്ചവനും സകലഭൂതങ്ങളിലും വർത്തിക്കുന്ന ആത്മാവു

---

* യോഗയുക്തഃ = താൻ പ്രത്യഗാത്മാവായ ശുദ്ധചൈതന്യമാണെന്ന് സാക്ഷാത്കരിച്ചവൻ; വിശുദ്ധാത്മാ = പ്രത്യഗാത്മാവിൽ ഉറപ്പിച്ചതായ പരിശുദ്ധമനസ്സോടുകൂടിയവൻ; വിജിതാത്മാ = മനസ്സിനെ സ്വാധീനമാക്കിയവൻ; ജിതേന്ദ്രിയഃ = ഇന്ദ്രിയങ്ങളെ ജയിച്ചവൻ; സർവ്വഭൂതാത്മഭൂതാത്മാ = സകല ഭൂതങ്ങളിലും വർത്തിക്കുന്ന ആത്മാവുതന്നെയാണ് തന്റെ ആത്മാവെന്നു സാക്ഷാത്കരിച്ചവൻ; കുർവ്വൻ-അപി ന-ലിപ്യതേ = ലോകസംഗ്രഹത്തിനുവേണ്ടി സ്വാഭാവികമായി കർമ്മങ്ങൾ ചെയ്യുന്നു എങ്കിലും അവനെ അവ ബന്ധിക്കുന്നില്ല.

തന്നെ തൻെറ ആത്മാവ് എന്ന നിശ്ചയം വന്ന വനമായ യോഗി ലോകസംഗ്രഹത്തിനവേണ്ടി കമ്മങ്ങളെ സദാ ആചരിച്ചാലും അവനെ അവ ബന്ധിക്കുന്നില്ല".

മോക്ഷസിദ്ധിക്കു ഈശ്വരസാക്ഷാത്കാരത്തിൻെറ ആവശ്യകത.

25. ഈ തത്വത്തെ ശ്വേതാശ്വതരോപനിഷത്തിലുള്ള താഴെപ്പറയുന്ന ഭാഗം വിശദമായി പ്രതിപാദിക്കുന്നു:—

നിത്യോനിത്യാനാം ചേതനശ്ചേതനാനാം
ഏകോ ബഹൂനാം യോ വിദധാതി കാമാൻ
തത്കാരണം സാംഖ്യയോഗാധിഗമ്യം
ജ്ഞാത്വാ ദേവം മുച്യതേ സവ്വപാശൈഃ.

ശ്വേ, ഉ. VI. 13.

"അനിത്യമായുള്ള സകല തത്വങ്ങളും ആശ്രയിക്കുന്ന നിത്യതത്വം ഈശ്വരനാകുന്നു. ജ്ഞാനസ്വരൂപമായുള്ള സകല ഭാവങ്ങളും ആശ്രയിക്കുന്നതു് അദ്ദേഹത്തിൻെറ ജ്ഞാനഭാവത്തെയാണ്. അനേകമെന്നു തോന്നുന്ന സകല പദാത്ഥങ്ങളിലും അന്തസ്യൂതമായി വത്തിക്കുന്ന ഏകവസ്തുവും അദ്ദേഹംതന്നെ. സകല ജീവന്മാരുടേയും ആഗ്രഹപൂരണം വരുത്തുന്നതും അദ്ദേഹംതന്നെ. സകലത്തിനും ആദികാരണമായുള്ള അദ്ദേഹം സാംഖ്യമെന്നും യോഗമെന്നും പറയപ്പെടുന്ന മാർഗ്ഗങ്ങ

ളിൽക്കൂടി പ്രാപ്യമാകുന്നു. അദ്ദേഹത്തെ അറി യുന്നതായാൽ സകലവിധബന്ധനങ്ങളിൽ നിന്നും വിമുക്തനായിത്തീരാം.''

മനഃസംയമനത്തിൻെറ പ്രാധാന്യം.

26. മനഃസംയമനം, അതിൻെറ പ്രധാന അംഗമായ ഇന്ദ്രിയനിഗ്രഹം ഇവയുടെ ആവശ്യകതയേയും അവയിൽക്കൂടി പ്രാപിക്കാവുന്ന പരബ്രഹ്മസാക്ഷാത്കാരത്തേയും പററി ശ്രീ ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ താഴെ പറയുന്ന ശ്ലോകംകൊണ്ടു പ്രതിപാദിച്ചിരിക്കുന്നു:—

ഏകാന്തസ്ഥിതിരിന്ദ്രിയോപരമണേ
ഹേതുർദമശ്ചേതസഃ
സംരോധേ കരണം ശമേന വിലയം
യായാദഹംവാസനാ
തേനാനന്ദരസാനുഭൂതിരചലാ
ബ്രാഹ്മീ സദാ യോഗിനഃ
തസ്മാച്ചിത്തനിരോധ ഏവ സതതം
കാര്യഃ പ്രയത്നാന്മുനേഃ.

വി. ചൂ. 369.

''നാനാവിധവിഷയങ്ങളുടെ ആകർഷണമില്ലാത്തതായ വിജനപ്രദേശത്തിലെ വാസം ഇന്ദ്രിയനിഗ്രഹത്തിനു കാരണവും ഇന്ദ്രിയനിഗ്രഹം അന്തഃകരണനിരോധനത്തിനു കാരണവും ആകുന്നു. അന്തഃകരണനിരോധനത്താൽ അഹങ്കാരവും തൻ

മൂലമുള്ള വാസനകളും നശിക്കും. അഹങ്കാരവും വാസനകളും നശിച്ചാൽ യോഗിക്ക ബ്രഹ്മത്തിൽ തന്നെ നിശ്ചഞ്ചലമായ സ്ഥിതിയും ആനന്ദരസാനഭവവും ഉണ്ടാകും. അതിനാൽ മനനംകൊണ്ടു് ആത്മാനാത്മവിവേകം വന്ന സാധകൻ ആത്മാനുഭവസിദ്ധിക്കായിക്കൊണ്ടു് അന്തഃകരണത്തെ പ്രത്യഗാത്മാവിൽ ഉറപ്പിക്കുന്നതിനായി മനഃസംയമനം നിരന്തരം അനുഷ്ഠിക്കേണ്ടതാകുന്നു.''

27. ഈ ഭാഗത്തിലുള്ള മൂന്നദ്ധ്യായങ്ങൾകൊണ്ടു് ''തത്ത്വമസി'' എന്ന മഹാവാക്യത്തിലടങ്ങിയിട്ടുള്ള 'ത്വം' എന്ന പദത്തിന്റെ വാച്യവും ലക്ഷ്യവും ആയ അർത്ഥത്തെ വിശദമാക്കിയിട്ടുണ്ടു്. 'ത്വം' പദത്തിന്റെ ലക്ഷ്യാർത്ഥവും പരബ്രഹ്മത്തിൽനിന്നും അനന്യവുമായ പ്രത്യഗാത്മാവിനെ സാക്ഷാത്കരിക്കണമെങ്കിൽ ഉത്തമമായ ജ്ഞാനവും, നിസ്സംഗത്വത്തോടുകൂടിയ നിരന്തരമായുള്ള സത്കർമ്മാനുഷ്ഠാനവും, സർവ്വജ്ഞനും സർവ്വശക്തനുമായ ഈശ്വരനിൽ പരിപൂർണ്ണവും നിഷ്കളങ്കവുമായ ഭക്തിയും ആവശ്യമാണു്. ഈശ്വരനെ സർവ്വത്തിനും നിമിത്തകാരണവും ഉപാദാനകാരണവുമായി അറിഞ്ഞു് ഗീത ഉപദേശിക്കുന്ന ഉത്തമജീവിതത്തെ നയിക്കുന്നതായാൽ, ആത്മസാക്ഷാത്കാരവും അതിനു കാരണമായുള്ള ഉത്തമജ്ഞാനവും സിദ്ധിക്കുന്നതാണു്.

---

# ഗീതാൎത്ഥസംഗ്രഹം

## ആറാമദ്ധ്യായം.

### പരമാത്മസ്വരൂപനിരൂപണം.

ശ്വേതാശ്വതരോപനിഷത്തു് പരമാത്മാവിനെ താഴെ പറയുന്ന മന്ത്രങ്ങൾകൊണ്ടു വിവരിക്കുന്നു:—

*പരമാത്മാവിനെക്കുറിച്ചു് ശ്വേതാശ്വതരോപനിഷത്തിലുള്ള വിവരണം.*

"പരമാത്മാവു് ഏകനും, ആകാശാദി സകല ഭൂതങ്ങളിലും, ബ്രഹ്മാമുതൽ പിപീലികവരെയുള്ള സകല പ്രാണികളിലും അദൃശ്യമായി വൎത്തിക്കുന്ന പ്രകാശസ്വരൂപനുമാകുന്നു. അദ്ദേഹം സൎവ്വവസ്തുക്കളിലും ഉള്ളിലും പുറമേയും വ്യാപിച്ചു സൎവ്വപ്രാണികളുടേയും അന്തരാത്മാവായി വൎത്തിക്കുന്നു. അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിലാണു സൃഷ്ടി, സ്ഥിതി, സംഹാരം മുതലായ സകല കൎമ്മങ്ങളും നടക്കുന്നതു്. സൎവ്വപ്രാണികളുടേയും വാസസ്ഥാനവും അദ്ദേഹം തന്നെ എന്നാലും പ്രപഞ്ചത്തിൽ നടക്കുന്ന യാതൊരു വികാരങ്ങളും അദ്ദേഹത്തെ ബാധിക്കുന്നില്ല. അദ്ദേഹം കേവലം സാക്ഷിയായിട്ടു മാത്രം പ്രകാശിക്കുന്നു. അദ്ദേഹം

കേവലചൈതന്യസ്വരൂപനും, സത്വം, രജസ്സ്, തമസ്സ് എന്നു പറയപ്പെടുന്ന യാതൊരു ഗുണത്താലും ബാധിക്കപ്പെടാത്തവനുമാകുന്നു.*

അദ്ദേഹത്തിനു സാധിക്കേണ്ടതായോ പ്രാപിക്കേണ്ടതായോ യാതൊന്നുമില്ല, അദ്ദേഹത്തിന് ഒരു പ്രത്യേകകരണവുമില്ല. അദ്ദേഹത്തിനു സമമായോ അദ്ദേഹത്തെക്കാൾ ശ്രേഷ്ഠമായോ ആരും തന്നെയില്ല. അദ്ദേഹത്തിൻെറ പരമമായ ശക്തിയെ വേദങ്ങൾ പലപ്രകാരം ഘോഷിക്കുന്നുണ്ട്. ഇച്ഛ, ജ്ഞാനം, ക്രിയ എന്ന മൂന്നു വിധത്തിൽ പ്രകാശിക്കുന്ന ശക്തി അദ്ദേഹത്തിനു സ്വാഭാവികമായുള്ളതാകുന്നു." 1

പ്രപഞ്ചത്തിൽ അദ്ദേഹത്തിൻെറ യജമാനനായോ അദ്ദേഹത്തെ നിയന്ത്രിക്കുന്നവനായോ ആരുംതന്നെയില്ല. അദ്ദേഹത്തെ അറിയത്തക്ക യാതൊരു അടയാളവും ഇല്ല. സർവത്തിൻെറയും

---

* ഏകോ ദേവഃ സർവഭൂതേഷു ഗൂഢഃ
സർവവ്യാപീ സർവഭൂതാന്തരാത്മാ
കർമ്മാധ്യക്ഷഃ സർവഭൂതാധിവാസഃ
സാക്ഷീ ചേതാ കേവലോ നിർഗ്ഗുണശ്ച.

ശ്വേ. ഉ. VI. 11.

1 ന തസ്യ കാര്യം കരണം ച വിദ്യതേ
ന തത്സമശ്ചാഭ്യധികശ്ച ദൃശ്യതേ
പരാസ്യ ശക്തിർവിവിധൈവ ശ്രൂയതേ
സ്വാഭാവികീ ജ്ഞാനബലക്രിയാ ച.

ശ്വേ. ഉ. VI. 8

ആദികാരണം അദ്ദേഹം തന്നെ. കരണങ്ങളെ എല്ലാം ചേഷ്ടിപ്പിക്കുന്ന ശക്തികൾക്ക് അധിപനും അദ്ദേഹമാണ്. അദ്ദേഹത്തിനു ജനയിതാ(പിതാ)വായും ആരും ഇല്ല. അദ്ദേഹത്തിന്റെ അധിപനായും ആരും ഇല്ല." 1

ഈ വിധത്തിലാണു ശ്വേതാശ്വതരോപനിഷത്തു പരമാത്മാവിനെ വർണ്ണിക്കുന്നതു്. പരമാത്മാ ഏകനും അദ്വിതീയനും ആണ്. അചേതനധാതുവർഗ്ഗത്തിലും, സസ്യവർഗ്ഗത്തിലും, മൃഗവർഗ്ഗത്തിലും, മനുഷ്യവർഗ്ഗത്തിലും, ദേവന്മാർ മുതലായ മററു സൂക്ഷ്മവർഗ്ഗങ്ങളിലും സ്ഫുരിക്കുന്ന സകലവിധ ചൈതന്യഭാവങ്ങളും ഏകമായ അദ്ദേഹത്തിന്റെ ചൈതന്യം തന്നെ. സ്ഥൂലമായും സൂക്ഷ്മമായും പ്രകാശിക്കുന്ന പ്രപഞ്ചം മുഴുവനും അദ്ദേഹത്തിന്റെ സ്ഫുരണം മാത്രമാണ്. ഈ തത്വത്തെയാണ് ഉപനിഷത്തുകളെല്ലാം ഐകകണ്ഠ്യേന ഘോഷിക്കുന്നതു്.

---

1 ന തസ്യ കശ്ചിത് പതിരസ്തി ലോകേ
ന ചേശിതാ നൈവ ച തസ്യ ലിംഗം
സ കാരണം കരണാധിപാധിപോ
ന ചാസ്യ കശ്ചിജ്ജനിതാ ന ചാധിപഃ

ശ്വേ. ഉ. VI, 9.

ദ്വിതീയഭാഗമായ VI-ം VII-ം VIII-ം അദ്ധ്യായങ്ങളിലെ വിഷയം.

2. "അതു നീയാകുന്നു" എന്ന അൎത്ഥത്തോടു കൂടിയ "തത്ത്വമസി" എന്ന മഹാവാക്യത്തിലുള്ള 'ത്വം' എന്ന പദത്തിന്റെ വാച്യവും ലക്ഷ്യവുമായ അൎത്ഥങ്ങളെ കഴിഞ്ഞ മൂന്നു് അദ്ധ്യായങ്ങൾ കൊണ്ടു് പ്രതിപാദിച്ചിട്ടുണ്ടു് കൎമ്മയോഗത്തിന്റെയോ മനസ്സംയമനയോഗത്തിന്റെയോ ഉന്നതഫലങ്ങളെ പ്രാപിക്കണമെങ്കിൽ സൎവ്വാന്തൎയ്യാമി എന്നും പരമാത്മാവെന്നും ഘോഷിക്കപ്പെടുന്ന ഈശ്വരനെക്കുറിച്ചുള്ള അറിവും അദ്ദേഹത്തിന്റെ നേൎക്കുള്ള അനന്യമായ ഭക്തിയും കൂടാതെ അതു സാദ്ധ്യമല്ല എന്ന തത്വത്തെ ദൃഢമായി ഓൎമ്മിക്കേണ്ടതാണു്. ഇതും ഇതിനെ തുടൎന്നുള്ള രണ്ടദ്ധ്യായങ്ങളും "തത്ത്വമസി" എന്ന മഹാവാക്യത്തിലുള്ള "തത്" എന്ന പദത്തിന്റെ അൎത്ഥത്തെ പ്രതിപാദിക്കുന്നതായിരിക്കും.

'തത്' എന്ന പദത്തിന്റെ വാച്യവും ലക്ഷ്യവും അൎത്ഥങ്ങൾ.

3. മഹാവാക്യത്തിന്റെ 'ത്വം' എന്ന പദത്തിനെന്നപോലെ 'തത്' എന്ന പദത്തിനും വാച്യമെന്നും ലക്ഷ്യമെന്നും രണ്ടു് അൎത്ഥങ്ങൾ ഉണ്ടു്. 'ത്വം' എന്ന പദത്തിന്റെ വാച്യാൎത്ഥത്തിൽ ജീവാത്മാവിന്റെ സകല ഭാവങ്ങളും ഉൾപ്പെടുന്നതായി വിവരിക്കപ്പെട്ടിട്ടുണ്ടു്.

ജാഗ്രദവസ്ഥയിൽ സ്ഥൂലശരീരത്തിൽക്കൂടി സ്ഫുരിക്കുന്ന ജീവാത്മഭാവമായ വിശ്വൻ, സ്വപ്നാവസ്ഥയിൽ സൂക്ഷ്മശരീരത്തിൽക്കൂടി സ്ഫുരിക്കുന്ന ജീവാത്മഭാവമായ തൈജസൻ, സുഷുപ്ത്യവസ്ഥയിൽ കാരണശരീരത്തിൽക്കൂടി സ്ഫുരിക്കുന്ന ജീവാത്മഭാവമായ പ്രാജ്ഞൻ, സ്ഥൂലവും സൂക്ഷ്മവും കാരണവുമായുള്ള ഉപാധികളാലോ അവയിൽക്കൂടി അനുഭവിക്കപ്പെടുന്ന ജാഗ്രത്, സ്വപ്നം, സുഷുപ്തി മുതലായ അവസ്ഥകളാലോ ഒരു വിധത്തിലും ബാധിക്കപ്പെടാത്ത പ്രത്യഗാത്മാ എന്നും കൂടസ്ഥനെന്നും അറിയപ്പെടുന്ന ശുദ്ധചൈതന്യസ്വരൂപൻ, ഇവയെല്ലാം 'ത്വം' പദത്തിന്റെ വാച്യാർത്ഥത്തിലുൾപ്പെടുന്നു. അതിന്റെ ലക്ഷ്യാർത്ഥം മേല്പറഞ്ഞ ഉപാധികളിൽനിന്നും വ്യതിരിക്തനായും അവസ്ഥകൾക്കെല്ലാം അതീതനായും വർത്തിക്കുന്ന ശുദ്ധചൈതന്യസ്വരൂപനായ കൂടസ്ഥൻ മാത്രമാണ്. അതുപോലെതന്നെ 'തത്' എന്ന പദത്തിന്റെ വാച്യാർത്ഥത്തിലും ഉപാധിസഹിതമായും ഉപാധിരഹിതമായുമുള്ള സകല ഭാവങ്ങളും ഉൾപ്പെടും. അതിന്റെ ലക്ഷ്യാർത്ഥം നിർഗ്ഗുണമെന്നും നിർവിശേഷമെന്നും പ്രതിപാദിക്കപ്പെടുന്ന പരബ്രഹ്മം മാത്രമാണ്.

4. മനുഷ്യന്റെനിലയിൽ വർത്തിക്കുന്നജീവാത്മാവിന് ഉപാധികളായി സ്ഥൂലശരീരവും സൂക്ഷ്മ

ശരീരവും കാരണശരീരവും ഉള്ളതായി പറഞ്ഞിട്ടുണ്ട്. അതുപോലെതന്നെ പരമാത്മാവിനും സ്ഥൂലശരീരവും സൂക്ഷ്മശരീരവും കാരണശരീരവും ഉണ്ട്. സ്ഥൂലമായും സൂക്ഷ്മമായും കാരണമായും വർത്തിക്കുന്ന പ്രപഞ്ചം മുഴുവനും ചേർന്നാണു പരമാത്മാവിന്റെ മൂന്നു ശരീരങ്ങളായി പ്രകാശിക്കുന്നത്. മുഴുവൻ സ്ഥൂലപ്രപഞ്ചവും ചേർന്ന് അദ്ദേഹത്തിന്റെ സ്ഥൂലശരീരമായി പ്രകാശിക്കുന്നു. മുഴുവൻ സ്ഥൂലപ്രപഞ്ചത്തിലും വ്യാപിച്ച് അതിക്രമിച്ച് നില്ക്കുന്ന സൂക്ഷ്മപ്രപഞ്ചം പരമാത്മാവിന്റെ സൂക്ഷ്മശരീരമായി പ്രകാശിക്കുന്നു. സ്ഥൂലവും സൂക്ഷ്മവുമായുള്ള പ്രപഞ്ചം മുഴുവനും വ്യാപിച്ച് അതിക്രമിച്ച് നില്ക്കുന്ന കാരണപ്രപഞ്ചമാണ് അദ്ദേഹത്തിന്റെ കാരണശരീരം. സമഷ്ടിസ്ഥൂലശരീരത്തിൽക്കൂടിയുള്ള പരമാത്മാവിന്റെ സ്ഫുരണത്തെ വൈശ്വാനരൻ എന്നു പറയുന്നു. സമഷ്ടിസൂക്ഷ്മശരീരത്തിൽക്കൂടിയുള്ള പരമാത്മസ്ഫുരണത്തെ ഹിരണ്യഗർഭനെന്നും സൂത്രാത്മാവെന്നും പറയുന്നുണ്ട്. സമഷ്ടികാരണശരീരത്തിൽക്കൂടിയുള്ള പരമാത്മസ്ഫുരണത്തെയാണ് ഈശ്വരൻ എന്നു പറയുന്നത്. ഇപ്രകാരം സമഷ്ടിസ്ഥൂലശരീരം എന്നു പറയപ്പെടുന്ന സ്ഥൂലപ്രപഞ്ചത്തിൽക്കൂടി

വൈശ്വാനരൻ, ഹിരണ്യഗർഭൻ, ഈശ്വരൻ എന്നു പറയപ്പെടുന്ന പരമാത്മാവിന്റെ സർവാന്തര്യാമിഭാവങ്ങൾ.

യുള്ള പരമാത്മസ്ഫുരണമായ വൈശ്വാനരനേയും, സമഷ്ടിസൂക്ഷ്മശരീരം എന്നു പറയപ്പെടുന്ന സൂക്ഷ്മപ്രപഞ്ചത്തിൽക്കൂടിയുള്ള പരമാത്മസ്ഫുരണമായ ഹിരണ്യഗർഭനേയും, സമഷ്ടികാരണശരീരം എന്നു പറയപ്പെടുന്ന കാരണപ്രപഞ്ചത്തിൽ കൂടിയുള്ള പരമാത്മസ്ഫുരണമായ ഈശ്വരനേയും, പരമാത്മാവിൻെറ സഗുണരൂപങ്ങളെന്നും സർവ്വാന്തര്യാമിഭാവങ്ങളെന്നും പറയുന്നു. ഈശ്വരൻ എന്ന പദത്തിനു സമഷ്ടികാരണശരീരമായ മൂലപ്രകൃതി അല്ലെങ്കിൽ മായ എന്നതിൽക്കൂടി സ്ഫുരിക്കുന്ന ബ്രഹ്മചൈതന്യം എന്ന പ്രത്യേകമായ അർത്ഥമുള്ളതുകൊണ്ട് വൈശ്വാനരൻ, ഹിരണ്യഗർഭൻ, ഈശ്വരൻ എന്ന മൂന്നു ഭാവങ്ങളേയും കാണിക്കുന്ന ബ്രഹ്മത്തിൻെറ സർവ്വാത്മഭാവത്തിന് ഈശ്വരൻ എന്ന പദത്തെക്കാൾ യോജിക്കുന്നതു പരമാത്മാ എന്ന പദമാകയാൽ പരമാത്മാ എന്ന പദത്തെത്തന്നെ സർവ്വാത്മാ എന്ന അർത്ഥത്തിൽ ഈശ്വരൻ എന്ന പദത്തിനു പകരം ഉപയോഗിക്കുന്നതു് അർത്ഥനിശ്ചയത്തിനും ചിന്താസ്ഥിരതയ്ക്കും യോജിച്ചിരിക്കുമെന്നു വിചാരിക്കുന്നു.

5. മനുഷ്യൻെറ സ്ഥൂലശരീരത്തിൽ ശിരസ്സ്, മാറിടം, വയറു്, രണ്ടു കാലുകൾ, രണ്ടു കൈകൾ എന്ന് ഏഴ് അവയവങ്ങൾ ഉള്ളതായി വിവരിക്കപ്പെട്ടിരിക്കുന്നു. അവനു പതിനെൻപ

ളുമുഖങ്ങളുള്ളതായും, അവ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും, അഞ്ചു കൎമ്മേന്ദ്രിയങ്ങളും, അഞ്ചു പ്രാണാദിവായുക്കളും, അന്തഃകരണത്തിന്റെ നാലു ഭാവങ്ങളും ആണെന്നും വൎണ്ണിക്കപ്പെട്ടിട്ടുണ്ടു്. അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ എന്നവ ശ്രവണത്തിനുള്ള ശ്രോത്രേന്ദ്രിയം, സ്പൎശനത്തിനുള്ള ത്വഗിന്ദ്രിയം, ദൎശനത്തിനുള്ള ചക്ഷുരിന്ദ്രിയം, രസജ്ഞാനത്തിനുള്ള രസനേന്ദ്രിയം, ഗന്ധജ്ഞാനത്തിനുള്ള ഘ്രാണേന്ദ്രിയം ഇവയാകുന്നു. അഞ്ചു കൎമ്മേന്ദ്രിയങ്ങൾ വാക്കു്, പാണി, പാദം, പായു, ഉപസ്ഥം എന്നിവയാണു്. അന്തഃകരണത്തിന്റെ നാലു ഭാവങ്ങൾ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നിവയാണു്. അഞ്ചു പ്രാണാദിവായുക്കൾ പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ ഇവയാണു്. ഇവയെ മൂന്നാമദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതിനാൽ ആവൎത്തിച്ചു വിവരിക്കണമെന്നു വിചാരിക്കുന്നില്ല. മുഴുവൻ സ്ഥൂലപ്രപഞ്ചവും പരമാത്മാവിന്റെ സ്ഥൂലശരീരമായിത്തന്നെ വൎത്തിക്കുന്നു. അതിന്റെ ഓരോ അണുവിലും കൂടി പരമാത്മചൈതന്യം തന്നെ പ്രകാശിക്കുകയും ഓരോ അണുവിനേയും പരമാത്മചൈതന്യം തന്നെ ചലിപ്പിക്കുകയും ചെയ്യുന്നു. മനുഷ്യനു ശബ്ദം, സ്പൎശം, രൂപം, രസം, ഗന്ധം എന്ന ഓരോ വിഷയങ്ങളേയും അറിയുന്നതിനു് ഓരോ പ്രത്യേക അവയ

വങ്ങൾ ഉണ്ട്. പരമാത്മാ സർവശക്തനും സർവ്വജ്ഞനുമാകയാൽ അദ്ദേഹത്തിന്റെ ശരീരമായ പ്രപഞ്ചത്തിൽ ഓരോ അണുവിനും സകലവിധ അവയവങ്ങളെപ്പോലെ പ്രവർത്തിക്കാനുള്ള ശക്തിയുണ്ട്. അതുകൊണ്ട് അദ്ദേഹത്തിന് ശിരസ്സും കാലുകളും കൈയ്കളും മററവയവങ്ങളും എല്ലാഭാഗത്തും ഉള്ളതായി പറയപ്പെട്ടിരിക്കുന്നു. ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും അദ്ദേഹത്തിനു സകല ഭാഗങ്ങളിലും ഉണ്ട്. ഈ ലോകത്തിലുള്ള ഓരോ അണുവും അദ്ദേഹത്തിന്റെ ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനേന്ദ്രിയം, ഘ്രാണേന്ദ്രിയം എന്ന നിലയിലും, വാക്ക്, പാണി, മുതലായ കർമ്മേന്ദ്രിയങ്ങളുടെ നിലയിലും പ്രവർത്തിക്കും. അദ്ദേഹത്തിനു തന്റെ ഇച്ഛാജ്ഞാനക്രിയാശക്തികളെ സ്ഥൂലവും സൂക്ഷ്മവുമായുള്ള പ്രപഞ്ചത്തിൽ ഓരോ അണുവിൽക്കൂടിയും പ്രവർത്തിപ്പിക്കാൻ സാധിക്കും. ഈ തത്വത്തെ ശ്വേതാശ്വതരോപനിഷത്തു താഴെ പറയുന്ന വിധത്തിൽ ഭംഗിയായി വിവരിച്ചിരിക്കുന്നു:—

“പരമാത്മാവിന് ആയിരം ശിരസ്സുകളും, ആയിരം (അനേകമെന്നർത്ഥം) നേത്രങ്ങളും ആയിരം പാദങ്ങളും ഉണ്ട്. അദ്ദേഹം പ്രപഞ്ചം മുഴുവനിലും ഉള്ളും പുറവും എല്ലാ ഭാഗത്തും വ്യാപിച്ചു നിൽക്കുന്നു. അദ്ദേഹം പ്രപഞ്ചം മുഴുവ

നേയും അതിക്രമിച്ചും വർത്തിക്കുന്നുണ്ട്. ഭൂതവും വർത്തമാനവും ഭവിഷ്യത്തുമായുള്ള സർവ്വവും അഖണ്ഡവും അപരിച്ഛേദ്യവുമായ ആ വസ്തുവിന്റെ സ്ഫുരണവിശേഷം മാത്രമാകുന്നു. അദ്ദേഹം ഈ ദൃശ്യപ്രപഞ്ചമായി സ്ഫുരിക്കുന്നു. എങ്കിലും യാതൊരു വികാരത്താലും ബാധിക്കപ്പെടാത്തവനും, സർവ്വാതീതനും, അമൃതത്വത്തിന്റെ (മോക്ഷത്തിന്റെ) അധിപനുമായിത്തന്നെ വർത്തിക്കുന്നു. അദ്ദേഹത്തിനു സർവ്വസ്ഥലത്തും കൈകളും കാലുകളും ഉണ്ട്. അതുപോലെ നേത്രങ്ങളും, ശിരസ്സുകളും, മുഖങ്ങളും, ശ്രോത്രങ്ങളും അദ്ദേഹത്തിന് എല്ലാസ്ഥലത്തും ഉണ്ട്. ഈ വലുതായ പ്രപഞ്ചത്തിൽ എല്ലാസ്ഥലത്തും സർവ്വവസ്തുക്കളിലും ഉള്ളിലും പുറമെയും അദ്ദേഹം വ്യാപിച്ചുനിൽക്കുന്നുണ്ട്." 1

6. പരമാത്മാവിന്റെ വൈശ്വാനരഭാവം ഏതു പ്രകാരത്തിലിരിക്കുന്നു എന്നും അതിന്റെ സ്വഭാവമെന്താണെന്നും അറിയുന്നതിനു സ്ഥൂല

---

1. സഹസ്രശീർഷാ പുരുഷഃ സഹസ്രാക്ഷഃ സഹസ്രപാത്
സ ഭൂമിം വിശ്വതോ വൃത്വാऽത്യതിഷ്ഠദ്ദശാംഗുലം
പുരുഷ ഏവേദം സർവ്വം യദ്ഭൂതം യച്ച ഭവ്യം
ഉതാമൃതത്വസ്യേശാനോ യദന്നേനാതിരോഹതി
സർവ്വതഃ പാണിപാദം തത് സർവ്വതോऽക്ഷിശിരോമുഖം
സർവ്വതഃ ശ്രുതിമല്ലോകേ സർവ്വമാവൃത്യ തിഷ്ഠതി.

ശ്വേ. ഉ. III. 14, 15, 16.

പ്രപഞ്ചത്തിന്റെ വലിപ്പത്തെപ്പററി അറിയുന്നതു് എത്രയും സഹായമായിരിക്കും. സകലലോകത്തെ ശാസ്ത്രഗ്രന്ഥങ്ങളിൽ മഹാപ്രപഞ്ചം എന്നു പറയുന്നുണ്ടു്. അതിൽ അനേകം ബ്രഹ്മാണ്ഡങ്ങൾ ഉൾപ്പെടുന്നതായി പറഞ്ഞിരിക്കുന്ന മഹാപ്രപഞ്ചത്തെപ്പററി മഹാനാരായണോപനിഷത്തു് താഴെ പറയുന്ന പ്രകാരം പറഞ്ഞുകാണുന്നു:—

"ഈ ബ്രഹ്മാണ്ഡത്തിനു ചുററും ഇതുപോലെ ഉള്ള അനേകംകോടി ബ്രഹ്മാണ്ഡങ്ങൾ അതാതിന്റെ പ്രത്യേകഅതിരുകളോടുകൂടി പ്രകാശിക്കുന്നു." 1

പ്രപഞ്ചവലിപ്പത്തെ ദേവീഭാഗവതം താഴെ പറയുന്ന പ്രകാരം വിവരിക്കുന്നുണ്ടു്:—

"ലോകത്തിലുള്ള ധൂളികളെപ്പോലും സംഖ്യകൊണ്ടു നിർണ്ണയിക്കാം. എങ്കിലും പ്രപഞ്ചത്തിലുൾപ്പെട്ടിട്ടുള്ള ബ്രഹ്മാണ്ഡങ്ങളുടെ സംഖ്യ നിർണ്ണയിക്കാൻ സാധിക്കുന്നതല്ല." 2

"നാം വസിക്കുന്ന ഭൂമിയുൾപ്പെട്ട ഈ വലുതായ ബ്രഹ്മാണ്ഡം, അവ്യക്തം, മഹത്തു്, അഹങ്കാരം, ആകാശം, വായു, അഗ്നി, അപ്പു്,

---

1. അസ്യ ബ്രഹ്മാണ്ഡസ്യ സമന്തതഃ സ്ഥിതാന്യേതാദൃശാനി അനന്തകോടിബ്രഹ്മാണ്ഡാനി സാവരണാനി ജ്വലന്തി.
മഹാ. നാ. ഉ.

2. സംഖ്യാ ചേദ് രജസാമസ്തി വിശ്വാനാം ന കദാചന.
ദേ. ഭാ. IX. iii. 7.

പൃഥ്വി എന്ന എട്ടു സൂക്ഷ്മപദാൎത്ഥങ്ങളാൽ ചുററപ്പെട്ടിരിക്കുന്നുഎന്നും ആദിനാരായണനെന്നും ആദിവിഷ്ണുവെന്നും പുരാണങ്ങളും ഉപനിഷത്തുകളും ഘോഷിക്കുന്ന മഹാപുരുഷൻെറ അചിന്ത്യവും അപരിമ തവുമായ ശക്തിയാൽ ധരിക്കപ്പെടുന്നതും മഹാജലസമൂഹം എന്നു ഘോഷിക്കപ്പെടുന്നതുമായ പ്രകൃതിയുടെ മദ്ധ്യത്തിലായി ചലിച്ചുകൊണ്ടിരിക്കുന്ന അനേകകോടി ബ്രഹ്മാണ്ഡങ്ങളിൽ ഒന്നാണു ഈ ബ്രഹ്മാണ്ഡമെന്നും" മഹാസങ്കല്പത്തിലും വിവരിച്ചുകാണുന്നു.[1]

പ്രപഞ്ചത്തിൻെറ വലിപ്പത്തെപ്പററി നവീനശാസ്ത്രജ്ഞന്മാരുടെ അഭിപ്രായവും മേല്പറഞ്ഞ പുരാതന ശാസ്ത്രാഭിപ്രായങ്ങളോടു യോജിച്ചു നില്ക്കുന്നു.

"The Mysterious Universe" എന്ന ഗ്രന്ഥത്തിൽ സർ ജേയിംസ് ജീൻസ് എന്ന മഹാൻ താഴെ പറയുന്നപ്രകാരം വിവരിച്ചിരിക്കുന്നു:—

പ്രപഞ്ചത്തിലുള്ള നക്ഷത്രങ്ങളുടെ ആകെത്തുക ഭൂലോകത്തിൽ എല്ലാ സമുദ്രതീരങ്ങളിലും

---

1. ശ്രീമതഃ ആദിവിഷ്ണോഃ ആദിനാരായണസ്യ അചിന്ത്യാ അപരിമിതയാ ശക്ത്യാ ധ്രിയമാണസ്യ മഹാജലൌഘസ്യ മദ്ധ്യേ പരിഭ്രമമാണാനാം അനേകകോടിബ്രഹ്മാണ്ഡാനാം ഏകതമേ അവ്യക്ത മഹദഹങ്കാര പൃഥിവ്യപ്തേജോ വായ്വാകാശൈഃ ആവരണൈരാവൃതേ അസ്മിൻ മഹതി ബ്രഹ്മാണ്ഡഖണ്ഡേ ഇത്യാദി.

മഹാസങ്കല്പം.

ളുള്ള മണൽത്തരികളുടെ സംഖ്യയ്ക്കു് സമമായിരിക്കാമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പ്രപഞ്ചത്തിലുള്ള പദാർത്ഥം മുഴുവനോടും നമ്മുടെ ഭൂമിയെ താരതമ്യപ്പെടുത്തുന്ന പക്ഷം നമ്മുടെ വാസസ്ഥാനമായ ഭൂമി അത്ര തുച്ഛമാണു്.''

ഓരോ സ്ഥിരനക്ഷത്രവും ഓരോ സൂര്യനാണെന്നു കരുതപ്പെട്ടിരിക്കുന്നു. നമ്മുടെ സൂര്യനെ ഭൂമി മുതലായ ഗ്രഹങ്ങൾ ചുററിവരുന്നതുപോലെ നക്ഷത്രങ്ങളെ ചുററിവരുന്നതായി ഭൂമിയെപ്പോലെയുള്ള ഗ്രഹങ്ങളുമുണ്ടു്. നമ്മുടെ സൂര്യനേക്കാൾ അനേകലക്ഷം പ്രാവശ്യം വലിപ്പമുള്ള നക്ഷത്രങ്ങളും ഉണ്ടു്. ഭൂമിയിൽ രണ്ടു സ്ഥാനങ്ങൾക്കു മദ്ധ്യേയുള്ള ദൂരത്തെ അളക്കുന്നതിനു മൈൽ, മീററ് മുതലായ അളവുകളെ ഉപയോഗിക്കുന്നു. ഒരു നക്ഷത്രത്തിനും ഭൂമിക്കും മദ്ധ്യേയുള്ള ദൂരത്തെ അറിയുന്നതിനു 'ജ്യോതിർവ്വർഷം' (Light year) എന്ന അളവിനെയാണു മാത്രയായി ഉപയോഗിക്കുന്നതു്. സെക്കൻഡു് ഒന്നിനു 1,86300 മൈൽ വീതം ഒരു വർഷം കൊണ്ടു സഞ്ചരിക്കാവുന്ന ദൂരത്തെയാണു് ഒരു ജ്യോതിർവ്വർഷം എന്നു പറയുന്നതു്. നാം വസിക്കുന്ന ഭൂമിക്കു ഏകദേശം 25000 മൈൽ ചുററളവുള്ളതായി ഗണിക്കപ്പെട്ടിരിക്കുന്നു. ഈ സ്ഥിതിക്കു് വെളിച്ചത്തിനു ഒരു സെക്കൻഡു് സമയംകൊണ്ടു ഭൂഗോളത്തെ എട്ടുപ്രാവശ്യം ചുററിവരാൻ കഴിയും.

സൂര്യപ്രകാശം സൂര്യനിൽനിന്നും ഭൂമിയുടെ ഉപരിഭാഗത്ത് വന്നു ചേരുന്നതിന് എട്ടു മിനിട്ടുനേരം വേണ്ടിവരുന്നു. അതിനാൽ സൂര്യൻ ഭൂമിയിൽനിന്നും എട്ടു മിനിട്ടു അകലെയാണെന്നു പറയാം. സ്ഥിരനക്ഷത്രങ്ങളിൽ ഭൂമിക്ക് ഏററവും അടുത്തുള്ള നക്ഷത്രം പോലും ഭൂമിയിൽനിന്നും നാലു ജ്യോതിർവർഷത്തിൽകുറയാതെയുള്ള ദൂരത്തിലാണു് വർത്തിക്കുന്നതു്. നമുക്ക് ഏററവും അടുത്തുള്ള നക്ഷത്രത്തിൽനിന്നും നമ്മുടെ സൌരവ്യൂഹത്തെ നോക്കുന്നപക്ഷം നമ്മുടെ ആദിത്യൻപോലും ഒരു ചെറിയനക്ഷത്രം പോലെയേ കാണപ്പെടുകയുള്ളൂ. ഭൂമിയെപ്പോലെ സൂര്യനെ ചുററിവരുന്ന ഗ്രഹങ്ങളിൽ ഏററവും വലുതായ വ്യാഴം (Jupiter) പോലും ദൃശ്യമാവുകയില്ല. നക്ഷത്രങ്ങളെ ചുററിവരുന്നതായ ഗ്രഹങ്ങളെ മൌണ്ടുവിൽസൺ എന്ന സ്ഥലത്തു സ്ഥാപിച്ചിട്ടുള്ള ദൂരദൃഷ്ടിക്കണ്ണാടികൊണ്ടുപോലും കാണ്മാൻ സാധിക്കുന്നതല്ല. മൌണ്ടു് വിൽസണിൽ സ്ഥാപിച്ചിട്ടുള്ള ദൂരദൃഷ്ടിക്കണ്ണാടിയുടെ സഹായത്താൽ അഞ്ചുകോടി ജ്യോതിർവർഷത്തിനുമേൽ ദൂരമുള്ള അനേകം നക്ഷത്രങ്ങളെ കണ്ടുപിടിച്ചിട്ടുണ്ടു്. അവയിൽ നിന്നും വളരെ ദൂരെയായി അനേകലക്ഷം നക്ഷത്രങ്ങൾ ഉള്ളതായി കണക്കാക്കപ്പെട്ടിരിക്കുന്നു. സർവാത്മഭാവത്തിൽ വർത്തിക്കുന്ന പരമാത്മാവിന്റെ സ്ഥൂലശരീരമായി ശോഭിക്കുന്ന പ്രപഞ്ചത്തിന്റെ വലിപ്പം

ഇത്രമാത്രമുണ്ട്. സ്ഥൂലശരീരത്തിൽക്കൂടി പ്രകാശിക്കുന്ന ജീവാത്മഭാവത്തെ വിശ്വൻ എന്നു പറയുന്നതുപോലെ, സ്ഥൂലപ്രപഞ്ചത്തിൽ ഉള്ളും പുറവും വ്യാപിച്ചു അതിനെത്തന്നെ തന്റെ ശരീരമായി ഉപയോഗിക്കുന്ന പരമാത്മാവിനെ വൈശ്വാനരൻ എന്നു പറയുന്നു.

പരമാത്മാവിന്റെ സമഷ്ടിസൂക്ഷ്മശരീരമായ സൂക്ഷ്മപ്രപഞ്ചവും അദ്ദേഹത്തിന്റെ ഹിരണ്യഗർഭഭാവവും.

7. മനുഷ്യന്റെ സൂക്ഷ്മശരീരത്തിലും സ്ഥൂലശരീരത്തിൽ എന്നപോലെ ശിരസ്സ്, ഉരസ്സ്, വയറ്, രണ്ടു കൈകൾ, രണ്ടുകാലുകൾ എന്ന ഏഴ് അവയവങ്ങളും പഞ്ചജ്ഞാനേന്ദ്രിയങ്ങൾ പഞ്ചകർമ്മേന്ദ്രിയങ്ങൾ, പഞ്ചപ്രാണങ്ങൾ നാല് അന്തഃകരണവിഭാഗങ്ങൾ എന്നു പത്തൊൻപതു മുഖങ്ങളുമുണ്ട്. മനുഷ്യന്റെ സൂക്ഷ്മശരീരം, സ്ഥൂലശരീരം മുഴുവനിലും വ്യാപിച്ച് അതിനെ അതിക്രമിച്ചു നിൽക്കുന്നു. അതുപോലെ പരമാത്മാവിന്റെ സൂക്ഷ്മശരീരമായ സൂക്ഷ്മപ്രപഞ്ചവും, സ്ഥൂലപ്രപഞ്ചം മുഴുവനിലും വ്യാപിച്ച് അതിനെ അതിക്രമിച്ചും നില്ക്കുന്നുണ്ട്. സൂക്ഷ്മപ്രപഞ്ചമാകുന്ന സമഷ്ടിസൂക്ഷ്മശരീരത്തിൽക്കൂടി സ്ഫുരിക്കുന്ന പരമാത്മഭാവത്തെ ഹിരണ്യഗർഭനെന്നും സൂത്രാത്മാ എന്നും വിളിച്ചു വരുന്നു.

സ്ഥൂലസൂക്ഷ്മശരീരങ്ങളിൽ കൂടി പരമാത്മാവിൻെറ സ്ഫുരണം.

8. ഓരോ ശരീരത്തിൽ പ്രവേശിക്കുമ്പോഴും ജീവാത്മാവിൻെറ പ്രജ്ഞ കുറഞ്ഞുപോകയും സ്ഥൂലശരീരത്തിൽ ആത്മപ്രജ്ഞ ഏററവും കുറഞ്ഞ അവസ്ഥയെ പ്രാപിക്കുകയും ചെയ്യുന്നു. സർവാത്മസ്വരൂപമായി വർത്തിക്കുന്ന പരമാത്മാവിൽ ഈ മാതിരി പ്രജ്ഞാമാന്ദ്യം സംഭവിക്കുന്നില്ല. സ്ഥൂലപ്രപഞ്ചം എന്ന സമഷ്ടിസ്ഥൂലശരീരത്തിലായാലും സൂക്ഷ്മപ്രപഞ്ചം എന്ന സമഷ്ടിസൂക്ഷ്മശരീരത്തിലായാലും പരമാത്മാവിൻെറ പ്രജ്ഞ പരിപൂർണ്ണമായി പ്രകാശിക്കുന്നുണ്ട്. പരമാത്മാവിനുള്ള ഇച്ഛാജ്ഞാനക്രിയാശക്തികൾ യാതൊരു കുറവും കൂടാതെ എല്ലായ്പ്പോഴും എല്ലാ സ്ഥലത്തും അണുവിലും മഹത്തിലും ഒരുപോലെ പ്രകാശിക്കുന്നു. അദ്ദേഹത്തിൻെറ സംവിത്ശക്തിയും പരിപൂർണ്ണമായി ശോഭിക്കുന്നുണ്ട്. ഇതുകൊണ്ടാണു ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, രസനം, ഘ്രാണം എന്നു പറയപ്പെടുന്ന ജ്ഞാനേന്ദ്രിയങ്ങളും, വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്ന കർമ്മേന്ദ്രിയങ്ങളും പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ എന്ന പഞ്ച പ്രാണങ്ങളും മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്ന അന്തഃകരണഭാവങ്ങളും അദ്ദേഹത്തിന് എല്ലാ സ്ഥലത്തും ഉള്ളതായി വർണ്ണിക്കപ്പെടുന്നത്. ഇച്ഛിക്കുക,

അറിയുക, പ്രവൎത്തിക്കുക എന്ന അദ്ദേഹത്തിന്റെ ശക്തികൾക്ക് സ്ഥൂലവും സൂക്ഷ്മവുമായ സകല പദാൎത്ഥങ്ങളും അടങ്ങിയ ഈ മഹാ പ്രപഞ്ച ത്തിൽ ഏതു ഭാഗത്തിൽ കൂടിയും പരിപൂൎണ്ണ മായി പ്രവൎത്തിക്കാൻ കഴിയും. ഈ വിധത്തിൽ പരമാത്മഭാവത്തെ ഗ്രഹിച്ചാൽ മാത്രമേ സൎവ്വ ജ്ഞൻ, സൎവ്വശക്തൻ, സൎവ്വാന്തൎയ്യാമി എന്നു പറ യപ്പെടുന്ന അദ്ദേഹത്തിന്റെ സ്വഭാവത്തെ നമു ക്കു ഗ്രഹിക്കുവാൻ സാധിക്കുകയുള്ളൂ.

പരമാത്മാവി ന്റെ കാരണശ രീരവും ഈശ്വ രഭാവവും.

9. മനുഷ്യന് അവിദ്യ എന്നതു് കാരണ ശരീരമായി വൎത്തിക്കുന്നതുപോലെ, സമഷ്ട്യജ്ഞാ നം എന്നും അവ്യക്തമെന്നും മായ എന്നും ഗുണസാമ്യം എന്നും പറയപ്പെടുന്നതിനെയാണ് പര മാത്മാവിന്റെ കാരണശരീരം എ ന്ന് പറയുന്നതു്. അതിനെ സമ ഷ്ടികാരണശരീരമെന്നും മനുഷ്യകാരണശരീരത്തെ വ്യഷ്ടികാരണശരീരമെന്നും പറയുന്നു. സമഷ്ടികാര ണശരീരമാണ് സ്ഥൂലവും സൂക്ഷ്മവുമായി പ്രകാശി ക്കുന്ന സമഷ്ടിപ്രപഞ്ചത്തിന് അടുത്ത ആധാര മായി നില്ക്കുന്നതു്. അതിനെ മൂലപ്രകൃതി എന്നും പറയുന്നുണ്ടു്. അതിനെ സത്തു എന്നോ അസ ത്തു് എന്നോ (അതായതു് ഇരിപ്പുള്ളതു എന്നോ ഇരിപ്പില്ലാത്തതെന്നോ) പറയാൻ സാധിക്കുന്ന തല്ല.

അതിനെ അനിർവ്വചനീയം എന്ന് വേദാന്തശാസ്ത്രങ്ങൾ ഘോഷിക്കുന്നു. പരമാത്മാവിൻെറ കാരണശരീരം എന്ന ഈ വസ്തു പരമാത്മാവിൽ തന്നെ സ്ഥിതിചെയ്യുന്നുണ്ട്. അതിനെ പരമാത്മാവിൽനിന്നു ഭിന്നമെന്നോ അഭിന്നമെന്നോ പറയാൻ പാടില്ല. കാരണഭാവമായും സൂക്ഷ്മഭാവമായും സ്ഥൂലഭാവമായും വർത്തിക്കുന്ന ഈ പ്രപഞ്ചം മുഴുവനും പരമാത്മാവിൽ തന്നെ സ്ഥിതിചെയ്യുന്നു. മായയെന്നും ഗുണസാമ്യമെന്നും മൂലപ്രകൃതിയെന്നും പറയപ്പെടുന്ന സമഷ്ടിതത്വത്തിന്, പരപ്രകൃതിയെന്നും അപരാപ്രകൃതിയെന്നും രണ്ടു ഭാവങ്ങൾ ഉണ്ട്. അപരാപ്രകൃതിയാണ് സ്ഥൂലസൂക്ഷ്മകാരണരൂപമായ മഹാപ്രപഞ്ചമായി കാണപ്പെടുന്നതു്. പരമാത്മാവിൻെറ ഇച്ഛാജ്ഞാനക്രിയാശക്തികളായി പ്രകാശിക്കുന്നതു് അദ്ദേഹത്തിൻെറ പരാപ്രകൃതിയാണ്. മനുഷ്യൻെറ സുഷുപ്തി എന്ന അവസ്ഥയ്ക്കു സമമായുള്ള അവസ്ഥയാണ് പരമാത്മാവിൻെറ മഹാകാരണശരീരമായ മൂലപ്രകൃതിയിലുള്ള അവസ്ഥ. ഈ അവസ്ഥയെ മഹാസുഷുപ്തിയെന്നും മഹാപ്രളയമെന്നും പറയുന്നു. പരമാത്മാവിൻെറ ഈ ഭാവത്തെ ഈശ്വരൻ എന്നു പറയുന്നു. ഈ തത്വത്തെ മാണ്ഡൂക്യോപനിഷത്തിൽ താഴെ പറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

"ഇദ്ദേഹം സർവ്വത്തിന്റേയും പ്രഭുവും സർവ്വത്തേയും അറിയുന്നവനും ആകുന്നു. ഇദ്ദേഹം സർവ്വാന്തര്യാമിയും സകല ഭൂതങ്ങളുടേയും ഉത്ഭവസ്ഥാനവുമാകുന്നു. സർവ്വഭൂതങ്ങളും ഉത്ഭവിക്കുന്നതും അദ്ദേഹത്തിൽനിന്നു തന്നെ. സർവ്വവും ലയിക്കുന്നതും അദ്ദേഹത്തിൽ തന്നെ." *

പരമാത്മാവിന്റെ ഈ ഭാവത്തെയാണ് ശ്വേതാശ്വതരോപനിഷത്തിലും താഴെ പറയുന്ന പ്രകാരം വിവരിച്ചിട്ടുള്ളത് —

"മായ എന്ന തത്വത്തെ സർവ്വത്തിനും കാരണമായുള്ള മൂലപ്രകൃതിയെന്നും, മായയെ തന്റെ അധീനത്തിൽ വച്ചുകൊണ്ടിരിക്കുന്ന പരമാത്മാവിനെ മഹേശ്വരനെന്നും അറിഞ്ഞാലും. അദ്ദേഹത്തിന്റെ അവയവങ്ങളാണ് സർവ്വപ്രപഞ്ചത്തിലും വ്യാപിച്ചു നില്ക്കുന്നത്. അതായത് പ്രപഞ്ചം മുഴുവനും അദ്ദേഹത്തിന്റെ അവയവങ്ങൾ തന്നെ." †

10. ജീവാത്മാവിന്റെ തുരീയഭാവത്തെ കൂടസ്ഥൻ എന്നും പ്രത്യഗാത്മാ എന്നും പറയുന്നുണ്ട്.

---

* ഏഷ സർവ്വേശ്വര ഏഷ സർവ്വജ്ഞ
ഏഷോഽന്തര്യാമ്യേഷ യോനിഃ സർവ്വസ്യ
പ്രഭവാപ്യയൌ ഹി ഭൂതാനാം. മാ. ഉ. 6.

† മായാം തു പ്രകൃതിം വിദ്യാന്മായിനം തു മഹേശ്വരം,
തസ്യാവയവഭൂതൈസ്തു വ്യാപ്തം സർവ്വമിദം ജഗത്.

ശ്വേ. ഉ. IV, 10.

അതുപോലെ പരമാത്മാവിനും തുരീയഭാവമുണ്ട്. അതാണ് നിർഗ്ഗുണവും നിർവിശേഷവുമായി വർത്തിക്കുന്നതും പരബ്രഹ്മമെന്ന ഉപനിഷത്തുകളാൽ ഘോഷിക്കപ്പെടുന്നതുമായ ഏകവും അദ്വിതീയവുമായ തത്വം. ഈ നിർഗ്ഗുണഭാവത്തെ മാണ്ഡൂക്യോപനിഷത്തു താഴെ പറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

"പരമാത്മാവിൻെറ നാലാമത്തെ ഭാവമായ തുരീയചൈതന്യത്തെ ഉള്ളിൽ പ്രജ്ഞയോടുകൂടിയതെന്നോ വെളിയിൽ പ്രജ്ഞയോടുകൂടിയതെന്നോ ഉള്ളിലും വെളിയിലും പ്രജ്ഞയോടുകൂടിയതെന്നോ പറയാൻപാടില്ല. അതിനെ പ്രജ്ഞാനഘനമെന്നോ പ്രജ്ഞാസ്വരൂപമെന്നോ പ്രജ്ഞയില്ലാത്ത വസ്തുവെന്നോ പറയാനും നിവൃത്തിയില്ല. അതു ദൃഷ്ടിഗോചരമല്ല. വ്യവഹാരവിഷയവുമല്ല. അത് അഗ്രാഹ്യവും ലക്ഷണമൊന്നുകൊണ്ടുംതന്നെ നിർദ്ദേശിക്കാൻ പാടില്ലാത്തതും ചിന്തയ്ക്കു വിഷയമല്ലാത്തതുമാകുന്നു. അതു യാതൊരുവിധമായ അനുമാനത്തിനും വിഷയമല്ല. അത് ഏകവും അദ്വിതീയവുമായ ആത്മവസ്തുവാണ്. അതു മുഴുവൻപ്രപഞ്ചത്തിൻേറയും ഉപശമസ്ഥാനവും ശാന്തം എന്നും ശിവം എന്നും അദ്വൈതമെന്നും ഉപനിഷത്തുകളാൽ ഘോഷിക്കപ്പെടുന്നതും പരമാത്മാവിൻെറ തുരീയഭാവമെന്ന്

ഗണിക്കപ്പെടുന്നതുമായ വസ്തുവാണ്. അറിയപ്പെടേണ്ട ആത്മാ അതുതന്നെ." *

ഇതാണ് പരമാത്മാവിന്റെ നിർഗ്ഗുണവും നിരുപാധികവുമായ ഭാവം. ഈ ഭാവത്തെ മേൽ വിവരിച്ചിട്ടുള്ള സമഷ്ടികാരണശരീരം, സമഷ്ടിസൂക്ഷ്മശരീരം, സമഷ്ടിസ്ഥൂലശരീരം എന്ന ശരീരങ്ങളോ, അവയുൾപ്പെട്ട മഹാപ്രപഞ്ചത്തിൽ നിമിഷംപ്രതി നടക്കുന്നതായി കാണുന്ന വിവിധ വികാരങ്ങളോ, മഹാപ്രപഞ്ചത്തിന്റെ ഉത്ഭവം, സ്ഥിതി, ലയം എന്നു പറയപ്പെടുന്ന മഹത്തായ മാററങ്ങളോ ഒരു വിധത്തിലും ബാധിക്കുന്നില്ല.

പരമാത്മാവിന്റെ വിവിധഭാവങ്ങളുടെ ഏകത്വം.

11. 'തത്' എന്ന പദത്തിന്റെ വാച്യാർത്ഥത്തിൽ സ്ഥൂലമഹാപ്രപഞ്ചം എന്ന സമഷ്ടിസ്ഥൂലശരീരം, സൂക്ഷ്മമഹാപ്രപഞ്ചം എന്ന സമഷ്ടിസൂക്ഷ്മശരീരം, കാരണമഹാപ്രപഞ്ചം എന്ന സമഷ്ടികാരണശരീരം, ഈ ശരീരാഭിമാനികളായി കാണപ്പെടുന്ന വൈശ്വാനരൻ, ഹിരണ്യഗർഭൻ, ഈശ്വരൻ എന്ന പരമാത്മഭാവങ്ങൾ, പരമാത്മാവിന്റെ നിരുപാധി

---

* നാന്തഃപ്രജ്ഞം ന ബഹിഷ്പ്രജ്ഞം നോഭയതഃപ്രജ്ഞം, ന പ്രജ്ഞാനഘനം ന പ്രജ്ഞം നാപ്രജ്ഞം. അദൃഷ്ടമവ്യവഹാര്യമഗ്രാഹ്യമലക്ഷണമചിന്ത്യമവ്യപദേശ്യമേകാത്മപ്രത്യയസാരം പ്രപഞ്ചോപശമം ശാന്തം ശിവമദ്വൈതം ചതുർത്ഥം മന്യന്തേ സ ആത്മാ സ വിജ്ഞേയഃ.

മാ. ഉ. 7.

കവും നിർഗ്ഗുണവുമായ തുരീയചൈതന്യം എന്ന പരബ്രഹ്മമോ ഇത്രയും ഉൾപ്പെടുന്നു. ഒരേകൂടസ്ഥൻതന്നെ ഉപാധിവ്യത്യാസംകൊണ്ടു പ്രാജ്ഞൻ എന്നും തൈജസൻ എന്നും വിശ്വനെന്നും അറിയപ്പെടുന്നതുപോലെ, ഏകവും അദ്വിതീയവും നിർഗ്ഗുണവുമായുള്ള പരബ്രഹ്മംതന്നെ സമഷ്ടികാരണശരീരത്തിൽകൂടി പ്രകാശിക്കുമ്പോൾ ഈശ്വരനെന്നും, സമഷ്ടിസൂക്ഷ്മശരീരത്തിൽകൂടി പ്രകാശിക്കുമ്പോൾ ഹിരണ്യഗർഭൻ അല്ലെങ്കിൽ സൂത്രാത്മാ എന്നും, സമഷ്ടിസ്ഥൂലശരീരമാകുന്ന മഹാപ്രപഞ്ചത്തിൽകൂടി പ്രകാശിക്കുമ്പോൾ വൈശ്വാനരൻ എന്നും വിളിക്കപ്പെടുന്നു. പരബ്രഹ്മത്തിന്റെ ഏകവും അദ്വിതീയവും അപരിച്ഛിന്നവും അഖണ്ഡവുമായ ഭാവം ലോകത്തിൽ വ്യഷ്ടിയായോ സമഷ്ടിയായോ പലപ്രകാരം സംഭവിക്കുന്നതായി കാണുന്ന മാററങ്ങളാൽ ഒരു വിധത്തിലും ബാധിക്കപ്പെടുന്നില്ല.

'തത്'പദത്തിന്റെ ലക്ഷ്യാർത്ഥം.

12. പരമാത്മാവിന്റെ നാലാമത്തെ ഭാവമെന്നും സ്ഥൂലമായോ സൂക്ഷ്മമായോ കാരണമായോ വർത്തിക്കുന്നതും പലവിധം മററങ്ങളെ പ്രാപിക്കുന്നതുമായ ഉപാധികളോടു ഒരുവിധത്തിലും ബന്ധിക്കപ്പെടാതെ നിർഗ്ഗുണമായും നിരുപാധികമായും വർത്തിക്കുന്ന എന്നും ഏററവും ഭംഗിയായി മാണ്ഡൂക്യോപനിഷ

ത്തിൽ വർണ്ണിക്കപ്പെടുന്നതുമായ പരബ്രഹ്മചൈതന്യമാണ് 'തത്' പദത്തിന്റെ ലക്ഷ്യാർത്ഥം എന്ന പറയപ്പെടുന്നത്.

13. ഏകനും അദ്വിതീയനുമായ പരമാത്മാതന്നെ സർവാന്തര്യാമിയായും സർവാതീതനായും പ്രകാശിക്കുന്നു. ലോകത്തോടു യോജിപ്പിച്ചു നോക്കുമ്പോൾ പരമാത്മാവിനെ സർവാന്തര്യാമിയായി കാണാം. പരമാത്മാവിനെ ലോകാതീതനിലയിൽ നോക്കുന്നപക്ഷം നിർഗ്ഗുണബ്രഹ്മമായും സാക്ഷാത്കരിക്കാം. അദ്ദേഹത്തിനു രണ്ടു പ്രകൃതികൾ ഉണ്ടെന്നും അല്ലെങ്കിൽ അദ്ദേഹത്തിന്റെ പ്രകൃതിക്കു രണ്ടു ഭാവങ്ങൾ ഉണ്ടെന്നും പറയപ്പെടുന്നു. അവയെ പരാപ്രകൃതിയെന്നും അപരാപ്രകൃതിയെന്നും പറയുന്നുണ്ട്. പരാപ്രകൃതി പരമാത്മാവിന്റെ സമഷ്ടിമനസ്സായും അപരാപ്രകൃതി അദ്ദേഹത്തിന്റെ സമഷ്ടിശരീരമായും പ്രകാശിക്കുന്നു. പരമാത്മാ ഈ രണ്ടുവിധത്തിലുള്ള പ്രകൃതികളേക്കാൾ ശ്രേഷ്ഠനമാണ്. പരാപ്രകൃതി എന്ന സമഷ്ടിമനസ്സിൽകൂടി പ്രകാശിക്കുമ്പോഴാണ് ഇച്ഛ, ജ്ഞാനം, ക്രിയ എന്ന മൂന്നു വിധത്തിലുള്ള പരമാത്മശക്തി പ്രകാശിക്കുന്നത്. പരാപ്രകൃതിയുടെ സ്ഫുരണംകൊണ്ടു പരമാത്മാ ഈ പ്രപഞ്ചത്തിന്റെ നിമിത്തകാരണമായും, സത്വം, രജസ്സ്,

പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും പരമാത്മാ.

തമസ്സ് എന്ന മൂന്നു ഗുണങ്ങളായി പ്രകാശിക്കുന്ന അപരാപ്രകൃതിയുടെ സ്ഫുരണംകൊണ്ട് പരമാത്മാ ഈ പ്രപഞ്ചത്തിന്റെ ഉപാദാനകാരണമായും ഭവിക്കുന്നു. സാംഖ്യന്മാരും പാതഞ്ജലന്മാരും മൂലപ്രകൃതിയെയാണ് പ്രപഞ്ചത്തിന്റെ ഉപാദാനകാരണമായി കരുതിവരുന്നത്. പരമാത്മാ എന്ന ഒരു വസ്തുവുണ്ടെന്നു അവർ സമ്മതിക്കുന്നില്ല. മൂലപ്രകൃതി എന്നതു് പരമാത്മാവിലുള്ള ഒരു സ്ഫുരണവിശേഷം മാത്രമാണെന്നു അവർ കാണുന്നില്ല. അതുപോലെ തന്നെ നൈയായികന്മാരും വൈശേഷികന്മാരും പരമാണുരൂപത്തിൽ വർത്തിക്കുന്ന പൃഥ്വി, അപ്പ്, അഗ്നി, വായു എന്ന സൂക്ഷ്മഭൂതങ്ങളും സർവ്വവ്യാപ്തിയോടുകൂടിയ ആകാശം എന്ന സൂക്ഷ്മഭൂതവുമാണ് പ്രപഞ്ചത്തിന്റെ ഉപാദാനകാരണമെന്നു വിചാരിക്കുന്നു. ഈ സൂക്ഷ്മഭൂതങ്ങളെല്ലാം പരമാത്മാവിന്റെ അപരാപ്രകൃതിയുടെ വികാരത്താൽ ജനിക്കുന്നവയാണ് എന്ന തത്വത്തെ അവരും ഗ്രഹിക്കുന്നില്ല. ഈ പ്രപഞ്ചത്തിന്റെ കാരണം എന്താണെന്നറിയാനുള്ള ഉൽക്കണ്ഠയോടുകൂടി ശ്രമിക്കുമ്പോൾ, തത്വാന്വേഷണത്തിൽ ജിജ്ഞാസുക്കൾക്കു വരാവുന്ന ചില പ്രധാന ഘട്ടങ്ങളെയാണ് നൈയായികന്മാരുടേയും വൈശേഷികന്മാരുടേയും സാംഖ്യന്മാരുടേയും പാതഞ്ജലന്മാരുടേയും സിദ്ധാന്തങ്ങൾ കാണിക്കുന്നതു്. ഈ പ്രപഞ്ചം ഉണ്ടാ

കുന്നവിധത്തെ മുണ്ഡകോപനിഷത്തിൽ താഴെ പറയുന്ന പ്രകാരം വർണ്ണിച്ചിരിക്കുന്നു:—

"ചിലന്തി എന്ന ജന്തു തന്നിൽനിന്നും തന്നെ വലയെ സൃഷ്ടിക്കുകയും തന്നിൽതന്നെ ഗ്രസിക്കുകയും ചെയ്യുന്നതുപോലെയും, പൃഥ്വിയിൽ നിന്നും ചെടിവർഗ്ഗങ്ങൾ ഉണ്ടാകുന്നതുപോലെയും, ജീവനോടുകൂടിയ മനുഷ്യശരീരത്തിൽ നിന്നും തലമുടി വളരുന്നതുപോലെയും, അക്ഷരമായ (നാശമില്ലാത്തതും ശുദ്ധചൈതന്യവസ്തുവുമായ) പരബ്രഹ്മത്തിൽ നിന്നും പ്രപഞ്ചം ഉണ്ടാകുന്നു"*

സചേതനമായ ചിലന്തിയിൽ നിന്നും അചേതനമായ വലയും അചേതനമായ പൃഥ്വിയിൽ നിന്നും സചേതനമായ ഔഷധികളും സചേതനമായ പുരുഷനിൽനിന്നും അചേതനമായ രോമങ്ങളും ഉണ്ടാകുന്നതുപോലെ, ചൈതന്യവസ്തുവായ പരബ്രഹ്മത്തിൽ നിന്നും സചേതനവും അചേതനവുമായി കാണപ്പെടുന്ന ഈ പ്രപഞ്ചം ഉണ്ടാകുന്നു എന്നാണ് ഈ ഉപനിഷദ്വാക്യം വർണ്ണിക്കുന്നത്.

---

* യഥോർണ്ണനാഭിസ്സൃജതേ ഗൃഹ്ണതേ ച
യഥാ പൃഥിവ്യാമോഷധയഃ സംഭവന്തി
യഥാ സതഃ പുരുഷാത് കേശലോമാനി
തഥാക്ഷരാത് സംഭവതീഹ വിശ്വം.

മു. ഉ. I. 7.

14. പരമാത്മാവിനെ ഉപാധികളോടുകൂടിയ വൈശ്വാനരൻ, ഹിരണ്യഗർഭൻ, ഈശ്വരൻ എന്നു വിചാരിച്ചാലും, നിരുപാധികവും നിർഗ്ഗുണവുമായ പരബ്രഹ്മമെന്നു വിചാരിച്ചാലും, അദ്ദേഹം കാലം, ദേശം, കാൎയ്യകാരണഭാവം ഇവയെല്ലാം അതിക്രമിച്ചുതന്നെ നില്ക്കുന്നു. ഭൂതം, ഭവിഷ്യത്തു്, വൎത്തമാനം (കഴിഞ്ഞതു്, വരാൻപോകുന്നതു്, നടക്കുന്നതു്) എന്ന വ്യവഹാരത്തിനു കാരണമായ നിയമത്തെയാണു് കാലമെന്നു പറയുന്നതു്. "അതീതാദിവ്യവഹാരഹേതുഃ കാലഃ" എന്നു താൎക്കികന്മാർ കാലനിൎണ്ണയം ചെയ്തിരിക്കുന്നു. കാലത്തെക്കുറിച്ചുള്ള വ്യവഹാരത്തിന്നു് ഒരു വ്യവസ്ഥയും കാണുന്നില്ല. അതിന്നു് ഒരു സ്ഥിരമായ സ്ഥാനവും ഇല്ല. നാം സാധാരണമായി നടന്നതു്, നടക്കുന്നതു്, വരാൻപോകുന്നതു് എന്നെല്ലാം വ്യവഹരിക്കുന്നുണ്ടു്. സൂക്ഷ്മദൃഷ്ടിയോടുകൂടി നോക്കുന്നപക്ഷം, ഈ മൂന്നു നിർദ്ദേശങ്ങളിൽ വൎത്തമാനം (നടക്കുന്നതു) എന്നതിന്നു് ഒരു സ്ഥാനമേ ഇല്ലെന്നു കാണാൻ കഴിയും. വാസ്തവത്തിൽ നമുക്കു് ഭൂതവും ഭവിഷ്യത്തുമായ കാൎയ്യങ്ങളെക്കുറിച്ചേ ചിന്തിക്കാൻ സാധിക്കുകയുള്ളൂ. ഭൂതത്തിനേയും ഭവിഷ്യത്തിനേയും വേർതിരിക്കുന്ന രേഖപോലെയുള്ള ഒരു സാങ്കേതികചിഹ്നമായിമാത്രമേ വൎത്തമാനത്തെ കരുതാൻ സാധിക്കുകയുള്ളൂ. ഒരു നിമിഷം പോലും അതു നില്ക്കുകയില്ല. അതിൽ ദൃഷ്ടിപതി

പരമാത്മാവു് കാലദേശാദികൾക്കതീതൻ.

യുന്നതിനു മുൻപുതന്നെ അതു ഭൂതകാലത്തിൽ അകപ്പെട്ടുപോകുന്നു. ക്ഷേത്രവ്യവഹാരത്തിലേ പായിൻെറ പോലെയാണു വർത്തമാനത്തിൻെറ നില. പരമാത്മാവിൻെറ പ്രജ്ഞയെപ്പററി ചിന്തിക്കുന്ന പക്ഷം, അതിൽ ഭൂതമെന്നോ ഭവിഷ്യത്തെന്നോ ഉള്ള ഒരു വസ്തു നിൽക്കാനോ ഉണ്ടാകാനോ സാധിക്കുന്നതല്ല. ഈ മഹാപ്രപഞ്ചത്തിൻെറ ആദ്യസ്ഫുരണം മുതൽ അവസാനമായ ലയംവരെയുള്ള സർവ്വസംഭവങ്ങളും പരമാത്മാവിൻെറ ഏകസങ്കല്പമാണ്. കാലം, ദേശം, കാര്യകാരണഭാവം ഇവയെല്ലാം പരമാത്മാവിൻെറ ഇച്ഛ അല്ലെങ്കിൽ സങ്കല്പം എന്നതിൽ ഉൾപ്പെട്ടതുതന്നെ. ആ സങ്കല്പത്തിൽ ഭൂതമെന്നോ ഭവിഷ്യത്തെന്നോ ഒന്നുണ്ടായിരിക്കാനിടയില്ല. പരമാത്മപ്രജ്ഞയോടുകൂടി അല്പമെങ്കിലും ഒരു വന്ന് തൻെറ പ്രജ്ഞയെ യോജിപ്പിച്ചു നിറുത്താൻ സാധിക്കുമെങ്കിൽ ഈ വാസ്തവതത്വത്തെ അവന്ന് എളുപ്പം ഗ്രഹിക്കാൻ സാധിക്കും. പരമാത്മാവിൻെറ സമഷ്ടിമനസ്സ് അല്ലെങ്കിൽ അഖണ്ഡപ്രജ്ഞ എന്നതിനോട് അല്പമെങ്കിലും താദാത്മ്യം സാധിക്കുന്നതുകൊണ്ടാണ് മഹർഷിമാൎക്കു ഭൂതവും ഭവിഷ്യത്തുമായ സംഭവങ്ങളെക്കുറിച്ചുള്ള ജ്ഞാനമുണ്ടാകുന്നത്. നാം ഓരോരുത്തൎക്കും ശരിയായ പ്രജ്ഞാവികാസമുണ്ടാകുന്ന പക്ഷം, ഭൂതവും ഭവിഷ്യത്തും എല്ലാം ഒരേനിലയിൽ വർത്തമാനമായി കാണത്തക്കതും കാലദേശവ്യത്യാസങ്ങളെ അതി

ക്രമിച്ചു നിൽക്കുന്നതുമായ പരമാത്മാവിൻെറ അഖണ്ഡപ്രജ്ഞയെ അനുഭവിക്കാൻ സാധിക്കുന്നതുമാകുന്നു. കാലം എന്നതു പരമാത്മാവിൻെറ സങ്കല്പത്താൽ തന്നെ ഉണ്ടായതാകയാൽ അതിനു പരമാത്മാവിനെ ബന്ധിക്കാൻ കഴിയുകയില്ല. അതുപോലെ ദേശവ്യത്യാസം (Space) എന്നതും പരമാത്മസങ്കല്പത്തിൽ ഉൾപ്പെട്ടതു തന്നെ. അതിനും പരമാത്മാവിനെ ബന്ധിക്കാൻ കഴിയുന്നതല്ല. പ്രപഞ്ചത്തിൻേറയും അതിലുൾപ്പെടുന്ന ആകാശത്തിൻേറയും വ്യാപ്തി എത്രതന്നെ വലുതായി തോന്നിയാലും അതിനും ഒരു പരിധി (അതിർത്തിനിർണ്ണയം) ഉണ്ട്. വാസ്തവത്തിൽ അതിർത്തിയില്ലാത്ത വെളിപ്രദേശം (Space) എന്ന ഒരു വസ്തുവില്ലതന്നെ. അഖണ്ഡവും അപരിച്ഛിന്നവുമായ വസ്തു പരമാത്മാമാത്രമാണ്. ഭൂമിക്ക് ഒരു കേന്ദ്രസ്ഥാനം ഉണ്ട്. ഭൂമിയും അതുപോലെയുള്ള മററു ഗോളങ്ങളും സൂര്യനും ഉൾപ്പെട്ട സൗരവ്യൂഹത്തിനും ഒരു കേന്ദ്രസ്ഥാനം ഉണ്ട്. അനേകം സൗരവ്യൂഹങ്ങൾ ഉൾപ്പെട്ട ബ്രഹ്മാണ്ഡം എന്ന നക്ഷത്രസമൂഹങ്ങൾക്കും ഒരു കേന്ദ്രസ്ഥാനം ഉണ്ട്. ഇവയ്ക്കെല്ലാം അതിർത്തിനിർണ്ണയവും അതാതിനു പ്രത്യേകപരിധികളും ഉണ്ട്. അവയിൽ ചിലതിൻെറ മദ്ധ്യരേഖയ്ക്ക് അനേകം കോടി ജ്യോതിർവർഷങ്ങളുടെ നീളമുണ്ടായിരിക്കാം. എന്നാൽ അതും ഒരു അതി

ത്തിനിൎണ്ണയം തന്നെ. അതിൎത്തിയില്ലാത്തതും അഖണ്ഡവുമായ വസ്തു പരമാത്മാമാത്രമാണ്. പരമാത്മാവിന്നു യാതൊരു പരിധിയുമില്ല. എല്ലാ സ്ഥലത്തും കേന്ദ്രസ്ഥാനമുള്ളതും ഒരു വിധത്തിലും പരിധിയില്ലാത്തതുമായ വസ്തു പരമാത്മാമാത്രമാണ്. ഛാന്ദോഗ്യോപനിഷത്തിൽ പറയുന്ന പ്രകാരം ഭൂമാവായുള്ള (അഖണ്ഡവും അപരിച്ഛിന്നവുമായുള്ള) വസ്തു പരമാത്മാമാത്രമാകുന്നു.

"യാതൊന്നിൽ കാഴ്ചയ്ക്കു വിഷയമായോ, ശ്രവണത്തിന്നു വിഷയമായോ, അറിവിന്നു വിഷയമായോ യാതൊന്നുമില്ലയോ അതിനെ മാത്രമേ ഭൂമാ എന്നു പറയാവൂ." *

കാലം എന്നതു് പരമാത്മാവിന്റെ സങ്കല്പത്താലുണ്ടായിട്ടുള്ളതുപോലെ ദേശം (Space) എന്നതും അദ്ദേഹത്തിന്റെ സങ്കല്പത്താലുണ്ടായതു തന്നെ. കാലദേശങ്ങൾ രണ്ടും പരമാത്മാവിന്റെ അപരാപ്രകൃതിയുടെ സ്ഫുരണവിശേഷങ്ങൾ മാത്രമാണ്. അതിനാൽ അവയ്ക്കു് പരമാത്മാവിനെ ബന്ധിക്കാൻ കഴിയുന്നതല്ല. അതുപോലെ കാൎയ്യകാരണനിയമം എന്നതിന്നും പര

---

* യത്ര നാന്യത് പശ്യതി നാന്യച്ഛൃണോതി നാന്യദ്വിജാനാതി സ ഭൂമാ,

ഛാ, ഉ, VII, 24.

മാത്മാവിനെ ബന്ധിക്കാൻ കഴിയുന്നതല്ല. ഇതും പരമാത്മാവിന്റെ ശക്തിയായ അപരാപ്രകൃതിയുടെ സ്ഫുരണവിശേഷം മാത്രമാകുന്നു.

പരമാത്മാവിന്റെ മൂൎത്താമൂൎത്തഭാവങ്ങൾ.

15. പരമാത്മാവിനെ ഉപനിഷത്തുകൾ മൂൎത്തനെന്നും അമൂൎത്തനെന്നും പ്രതിപാദിക്കുന്നുണ്ടു്. മൂൎത്തൻ എന്നു പറയുന്നതിൽ പരമാത്മാവു് മനുഷ്യരൂപത്തിൽ ഒരു മനോഹരമായ പ്രത്യേകസ്ഥാനത്തു സിംഹാസനസ്ഥനായി സ്ഥിതിചെയ്യുന്നു എന്നു വിചാരിക്കേണ്ടതില്ല. മൂൎത്തൻ എന്നും സഗുണൻ എന്നും പറയുന്നതുകൊണ്ടു് പരമാത്മാവിൽ കാരുണ്യം, ജ്ഞാനം, നീതി, ശക്തി മുതലായ ഗുണങ്ങൾ പരിപൂൎണ്ണമായി പ്രകാശിക്കുന്നു എന്നു മാത്രമാണു് ധരിക്കേണ്ടതു്. അദ്ദേഹം അഖണ്ഡനും അപരിച്ഛിന്നനുമാകയാലാണു് ഈ ഗുണങ്ങൾ അദ്ദേഹത്തിൽ കൂടി പരിപൂൎണ്ണമായി പ്രകാശിക്കുന്നതു്. അദ്ദേഹത്തെ ഈ ഗുണങ്ങൾതന്നെ മൂൎത്തീകരിച്ചിരിക്കുന്നവൻ എന്നുകൂടി പറയാം. അദ്ദേഹം സൎവ്വാന്തൎയ്യാമിയാകയാൽ അദ്ദേഹത്തിൽ കൂടി ഈ ഗുണങ്ങൾ പ്രകാശിക്കാതിരിക്കാനും സാധിക്കുകയില്ല. അദ്ദേഹം പ്രപഞ്ചം മുഴുവനും വ്യാപിച്ചു നില്ക്കുന്നതോടുകൂടി അതിനെ അതിക്രമിച്ചും നില്ക്കുന്നുണ്ടു്. പ്രപഞ്ചം എന്നതിൽ കാലദേശവസ്തുഭേദങ്ങൾക്കു വിധേയമായുള്ള സവവും

അടങ്ങിനില്ക്കുന്നു. ഇവയെയെല്ലാം പരമാത്മാ അതിക്രമിച്ചുനില്ക്കുന്നതുകൊണ്ടാണ് അദ്ദേഹത്തെ അമൂർത്തനെന്നും നിർഗ്ഗുണനെന്നും ഗുണാതീതനെന്നും കൂടി പറയുന്നത്. സർവ്വാതീതനാകയാൽ അദ്ദേഹത്തെ സമൂർത്തൻ മാത്രമാണെന്നും കരുതാവുന്നതല്ല.

പരമാത്മാവിനെ ദ്യോതിപ്പിക്കുന്ന മൂർത്തികളും മുദ്രകളും.

16. പരമാത്മസ്വഭാവത്തെ കാണിക്കുന്ന മുദ്രകൾ എല്ലാത്തിലും വച്ച് ഏറ്റവും പ്രധാനമായുള്ളത് "ഓം" എന്ന പ്രണവമാകുന്നു. മൂർത്തിഭാവങ്ങളായ ശിവൻ, വിഷ്ണു, ശക്തി, ഗണേശൻ, സുബ്രഹ്മണ്യൻ മുതലായവയെ ഉപനിഷത്തുകളും പുരാണങ്ങളും വിസ്താരമായും വിശദമായും പ്രതിപാദിക്കുന്നുണ്ട്. ഇവയും പരമാത്മാവിന്റെ പ്രതീകങ്ങൾ മാത്രമാണ്. ശ്രീരാമൻ, ശ്രീകൃഷ്ണൻ, നരസിംഹൻ മുതലായ അവതാരമൂർത്തികളുടെ ഉപാസനയെ ശാസ്ത്രങ്ങൾ വിധിക്കുന്നതു പരമാത്മാവിന്റെ സഗുണവും നിർഗ്ഗുണവും ആയ ഭാവങ്ങളെ സാക്ഷാത്കരിക്കാൻ അവ സഹായിക്കും എന്നുള്ള ഉദ്ദേശത്തോടുകൂടിയാകുന്നു.

17. പ്രണവം എന്നതിനെ ലേഖനവിഷയമായ ഒരു ലിപിയായോ ഉച്ചാരണവിഷയമായ ഒരു ശബ്ദമായോ വിചാരിക്കാം. അതിൽ

അകാരം, ഉകാരം, മകാരം എന്ന അക്ഷരങ്ങളും അർദ്ധമകാരം എന്ന പ്രകൃതിയക്ഷരവും അവയുടെ ശബ്ദങ്ങളും അടങ്ങിയിരിക്കുന്നതായി കാണാം.

(പ്രണവം സൂചിപ്പിക്കുന്ന സമഷ്ടി തത്വം.)

'അ' കാരമെന്നത് പരമാത്മാവിന്റെ സമഷ്ടിസ്ഥൂലശരീരമായ സ്ഥൂലമഹാപ്രപഞ്ചത്തേയും അതിൽക്കൂടി സ്ഫുരിക്കുന്ന സമഷ്ടിചൈതന്യമായ വൈശ്വാനരനേയും കാണിക്കുന്നു. 'ഉ'കാരമെന്നത് പരമാത്മാവിന്റെ സമഷ്ടിസൂക്ഷ്മശരീരമായ സൂക്ഷ്മമഹാപ്രപഞ്ചത്തേയും അതിൽക്കൂടി സ്ഫുരിക്കുന്ന സമഷ്ടിചൈതന്യമായ ഹിരണ്യഗർഭനേയും കാണിക്കുന്നു. 'മ'കാരം എന്നതു സമഷ്ടികാരണശരീരമായ മൂലപ്രകൃതിയേയും അതിൽക്കൂടി പ്രകാശിക്കുന്ന സമഷ്ടിചൈതന്യമായ ഈശ്വരഭാവത്തേയും കാണിക്കുന്നു. പ്രണവത്തിന്റെ നാലാമത്തെ ഭാഗമായ അർദ്ധമകാരം എന്നതു് പരമാത്മാവിന്റെ നാലാമത്തെ ഭാഗമെന്നു പറയപ്പെടുന്ന ശുദ്ധചൈതന്യഭാവത്തെ കാണിക്കുന്നു. പരമാത്മാവിന്റെ നാലാമത്തെ ഭാഗം എന്ന ശുദ്ധചൈതന്യത്തേയും, ജീവാത്മാവിന്റെ നാലാമത്തെ ഭാഗം എന്ന കൂടസ്ഥൻ എന്ന പ്രത്യഗാത്മഭാവത്തേയും, തുരീയ ചൈതന്യം എന്നു പറയുന്നതു തന്നെ അതു സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന മൂന്നു ശരീരങ്ങൾക്കും അവയിൽക്കൂടി സ്ഫുരിക്കുന്ന മൂന്നുചൈത

ന്ത്യഭാവങ്ങൾക്കും അന്യമായി പ്രകാശിക്കുന്നതു കാണുമാകുന്നു

18\. മൂർത്തികളിൽ ശിവനെപ്പറ്റി പ്രതിപാദിക്കുന്നതായാൽ ആ മൂർത്തിക്കും പ്രണവത്തിനുള്ളതു പോലെ നാലു ഭാവങ്ങൾ ഉണ്ടു്.

പരമശിവന്റെ സ്വരൂപലക്ഷണം.

കൈവല്യോപനിഷത്തിൽ ഈ തത്വത്തെ വിശദമായി താഴെ പറയുന്ന പ്രകാരം ഉപദേശിച്ചു കാണുന്നു:—

"പരമശിവനെ ഉമയാകുന്ന പരാശക്തിയോടുകൂടിയ പരമേശ്വരനായും സർവ്വശക്തിയുക്തനായും മൂന്നുലോചനങ്ങളോടുകൂടിയവനായും നീലകണ്ഠനായും അത്യന്തം ശാന്തിയോടുകൂടിയവനായും യാതൊരുവിധമായ ചിന്തയ്ക്കും വിഷയമാകാത്തവനായും അവ്യക്തമായും അനന്തമായും അമൃതസ്വരൂപിയായും ബ്രഹ്മാ മുതലായ ദേവന്മാരുടെ ഉത്ഭവസ്ഥാനമായും ആദി, മദ്ധ്യം, അന്തം എന്ന വ്യത്യാസങ്ങളില്ലാത്തവനായും സർവ്വവ്യാപിയായും അത്യാശ്ചര്യകരമായ ചിദാനന്ദസ്വരൂപനായും സജാതീയ വിജാതീയ സ്വഗതഭേദരഹിതനായ ഏകതത്വമായും ധ്യാനിച്ചു്, മൂലപ്രകൃതിയേക്കാൾ ശ്രേഷ്ഠമായി സർവ്വത്തിനും സാക്ഷിയായി പ്രകൃതിമുതൽ സ്ഥൂലപദാർത്ഥംവരെയുള്ള സർവ്വത്തിനും

ഉത്ഭവസ്ഥാനമായുള്ള പരബ്രഹ്മവസ്തുവിനെ മഹർഷിവര്യൻ പ്രാപിക്കുന്നു.” *

19. മഹാവിഷ്ണുവിനെക്കുറിച്ചു വിഷ്ണുസഹസ്രനാമത്തിൽ ഉള്ള താഴെ പറയുന്ന വിവരണം മഹാവിഷ്ണുവിന്റെ സർവ്വവ്യാപകവും സർവ്വാതീതവുമായ ഭാവങ്ങളെ വിശദമായി തെളിയിക്കുന്നുണ്ട്:—

“സർവലോകങ്ങളുടെ നാഥനും ജനനമരണരൂപമാകുന്ന സംസാരഭയത്തെ നശിപ്പിക്കുന്നവനും ആയ മഹാവിഷ്ണുവിനെ മഹാലക്ഷ്മിയുടെ ഭർത്താവായും യോഗികളുടെ ഹൃദയത്തിൽ ധ്യാനിക്കപ്പെടുന്ന കമലനയനനായും ശാന്തമൂർത്തിയായും അനന്തനിൽ ശയിച്ചിരിക്കുന്നവനായും ബ്രഹ്മാവിന്റെ ഉത്ഭവസ്ഥാനമായ പത്മത്തിന് ആധാരമായ നാഭിയോടുകൂടിയവനായും ദേവന്മാരിൽ വെച്ചു ശ്രേഷ്ഠനായും പ്രപഞ്ചസ്വരൂപനായും ആകാശംപോലെ

---

* അചിന്ത്യമവ്യക്തമനന്തരൂപം
ശിവം പ്രശാന്തമമൃതം ബ്രഹ്മയോനിം ;
തഥാദിമദ്ധ്യാന്തവിഹീനമേകം
വിഭും ചിദാനന്ദമരൂപമത്ഭുതം.
ഉമാസഹായം പരമേശ്വരം പ്രഭും
ത്രിലോചനം നീലകണ്ഠം പ്രശാന്തം
ധ്യാത്വാ മുനിർഗ്ഗച്ഛതി ഭൂതയോനിം
സമസ്തസാക്ഷിം തമസഃ പരസ്താത്,

കൈ. ഉ. 6 & 7.

സർവത്തിലും വ്യാപിച്ചിരിക്കുന്നവനായും മേഘവർണ്ണത്തോടുകൂടിയ ശുഭമായ അംഗങ്ങൾ ഉള്ളവനായും ധ്യാനിച്ചു നമസ്കരിക്കുന്നു.'' *

''നാരായണൻ നിത്യനാകുന്നു, ബ്രഹ്മാവും ശിവനും ഇന്ദ്രനും കാലനും നാരായണൻതന്നെ. ദിക്കുകളും നാരായണനാണ്. ദിക്കുകളല്ലാത്തതും നാരായണൻ തന്നെ. ഊർദ്ധ്വഭാഗവും നാരായണനാണ്. അധോഭാഗവും നാരായണനാണ്. ഉള്ളും പുറവും നാരായണൻതന്നെ. ഈ കാണുന്ന സർവപ്രപഞ്ചവും നാരായണനാണ്. ഭൂതവും ഭവിഷ്യത്തുമായുള്ള സർവവും നാരായണൻതന്നെ. നാരായണൻ കളങ്കമില്ലാത്തവനും അടയാളമില്ലാത്തവനും വികാരമില്ലാത്തവനും നാമത്താൽ നിർവചിക്കാൻ പാടില്ലാത്തവനും ശുദ്ധനും ഏകനും രണ്ടില്ലാത്തവനുമാകുന്നു. നാരായണന് അന്യമായി യാതൊന്നുമില്ല.'' †

---

* ശാന്താകാരം ഭുജഗശയനം പത്മനാഭം സുരേശം
വിശ്വാധാരം ഗഗനസദൃശം മേഘവർണ്ണം ശുഭാംഗം
ലക്ഷ്മീകാന്തം കമലനയനം യോഗിഹൃദ്ധ്യാനഗമ്യം
വന്ദേ വിഷ്ണും ഭവഭയഹരം സർവലോകൈകനാഥം.
വി. സ.

† അഥ നിത്യോ നാരായണഃ ബ്രഹ്മാ നാരായണഃ ശിവശ്ച നാരായണഃ
ശക്രശ്ച നാരായണഃ കാലശ്ച നാരായണഃ ദിശശ്ച നാരായണഃ

എന്നു നാരായണോപനിഷത്തിലുള്ള ഭാഗവും ഈ തത്വത്തെ വിശദീകരിക്കുന്നു. *

ഈ മാതിരിയുള്ള അനേകം വാക്യങ്ങളെ ഗണേശൻ, സുബ്രഹ്മണ്യൻ, ശക്തി, ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായ മൂർത്തികളെപ്പററി പ്രതിപാദിക്കുന്ന ഉപനിഷത്തുകൾ, പുരാണങ്ങൾ, ഗീതകൾ, മുതലായ ഗ്രന്ഥങ്ങളിൽനിന്നും ഉദ്ധരിക്കാം. ഗണേശൻ, സുബ്രഹ്മണ്യൻ, ശക്തി, വിഷ്ണു, ശിവൻ മുതലായ മൂർത്തികളുടെ രൂപഭേദത്തെപ്പററി ശരിയായി ഗ്രഹിക്കുന്നപക്ഷം, അവയെല്ലാം പരമാത്മാവിൻെറ മൂർത്തവും അമൂർത്തവും സർവ്വവ്യാപകവും സർവ്വാതീതവും ആയുള്ള ഭാവങ്ങളെ കാണിക്കുന്ന പ്രതീകങ്ങളാണെന്നു ഗ്രഹിക്കാൻ കഴിയും.

**20. പരമാത്മാവിൻെറ സർവ്വാതീതവും ദുർഗ്രാഹ്യവുമായ ഭാവത്തെക്കൊണ്ടു് തൃപ്തിപ്പെടാത്തവരായി അനേകം ജനങ്ങൾ ഉണ്ടു്.**

പ്രതീകങ്ങളുടെ മററു പ്രാധാന്യം.

അവരെല്ലാം പരമാത്മാവിൻെറ സമൂർത്തമായുള്ള സാന്നിദ്ധ്യത്തേയും സ്പർശത്തെക്കൂടിയും ആഗ്രഹിക്കുന്നു. പരമാത്മാ

---

* പ്രദിശശ്ച നാരായണഃ ഊർദ്ധ്വശ്ച നാരായണഃ
അധശ്ച നാരായണഃ അന്തർബഹിശ്ച നാരായണഃ
നാരായണ ഏവേദം സർവ്വം യദ്ഭൂതം യച്ച ഭവ്യം
നിഷ്കളങ്കോ നിരഞ്ജനോ നിർവികല്പോ നിരാഖ്യാതഃ
ശുദ്ധോ
ദേവ ഏകോ നാരായണോ ന ദ്വിതീയോസ്തി
കശ്ചിത് — നാ. ഉ.

വിനോടു സമ്പൂർണ്ണമായ സ്പർശം ആഗ്രഹിക്കുന്നവർ ശിവൻ, വിഷ്ണു, ഗണേശൻ, ശക്തി, സുബ്രഹ്മണ്യൻ, ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായവരുടെ പ്രതീകഭാവങ്ങളെ ആശ്രയിക്കുകയും ഉപാസിക്കുകയും വേണം. പരമാത്മാവിനെ ഏതെങ്കിലും മൂർത്തിഭാവത്തിൽ ഉപാസിച്ചാലല്ലാതെ അവരുടെ ഉദ്ദേശ്യം സാധിക്കുന്നതല്ല. ശാസ്ത്രപ്രതിപാദ്യമായുള്ള ശിവൻ മുതലായ മൂർത്തികൾ പരമാത്മാവിന്റെ കേവലം പ്രതീകങ്ങൾ മാത്രമല്ല. അവ ഓരോന്നും ഇച്ഛാജ്ഞാനക്രിയാശക്തികളുടെ മഹത്തായ സ്ഫുരണത്തോടുകൂടിയ ഓരോ ദേവശ്രേഷ്ഠന്മാരേയും ഉദ്ദേശിച്ചുവയാകുന്നു. ശരിയായ സദാചാരനിഷ്ഠയും സ്വഭാവസംസ്കാരവും ഉള്ള ഉപാസകന്ന് അവരുടെ നേരിട്ടുള്ള സാന്നിദ്ധ്യവും അനുഗ്രഹവും ഉണ്ടാകും. അവരുടെ സഹായത്താൽ മഹത്തായ ആത്മീയോൽക്കർഷവും സിദ്ധിക്കും. ഈ മാതിരി ദേവശ്രേഷ്ഠന്മാരോടുള്ള സമ്പൂർണ്ണമായ ബന്ധവും അവരുടെ അനുഗ്രഹവും പ്രത്യക്ഷദർശനവും അനേകം ഭക്തന്മാൎക്കുണ്ടായിട്ടുള്ളതായി ചരിത്രത്തിൽ കാണുന്നുണ്ട്. മഹാഭക്തനായ രാംദാസിന്നു ശ്രീരാമലക്ഷ്മണന്മാരുടെ ദർശനം സിദ്ധിച്ചു. ഭക്തയായ മീരാബായിക്ക് ശ്രീകൃഷ്ണദർശനം ഉണ്ടായിട്ടുണ്ട്. ശ്രീരാമകൃഷ്ണ പരമഹംസന്ന് ദേവിയും ക്രിസ്തുവും മഹമ്മദും

ദർശനംകൊടുത്തതായി അദ്ദേഹത്തിന്റെ ചരിത്രത്തിൽനിന്നു കാണുന്നു. പുരാതനവും നവീനവും ആയ ഗ്രന്ഥങ്ങളിൽ പല ഭക്തന്മാർക്കും ഈ മാതിരി 'ദർശനവും അനുഗ്രഹവും വിവിധമൂർത്തികളിൽനിന്നും ലഭിച്ചിട്ടുള്ളതായി കാണുന്നുണ്ട്.

ക്ഷേത്രത്തിന്റെ ആന്തരമായുള്ള അർത്ഥവും അതിന്റെ പ്രാധാന്യവും.

21. ക്ഷേത്രം എന്നതിനു പല പ്രാധാന്യങ്ങളും ഉള്ളതിൽ ഒന്ന് അതു് കൂടസ്ഥനേയും കൂടസ്ഥനെ സംബന്ധിച്ചു നില്ക്കുന്നതായി കാണപ്പെടുന്ന കാരണശരീരം, സൂക്ഷ്മശരീരം, സ്ഥൂലശരീരം എന്നു മൂന്നു ശരീരങ്ങളേയും അല്ലെങ്കിൽ അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്ന അഞ്ചു കോശങ്ങളേയും കാണിക്കുന്നു എന്നുള്ളതാണ്. ഇതു കൂടാതെ സമഷ്ടിഭാവത്തിലും ക്ഷേത്രത്തിന് ഒരർത്ഥമുണ്ട്. ക്ഷേത്രമെന്നതു് പരമാത്മാവിനേയും പരമാത്മാവിന്റെ ശരീരംപോലെ വർത്തിക്കുന്ന സ്ഥൂലവും സൂക്ഷ്മവും കാരണവുമായ മഹാപ്രപഞ്ചത്തേയും കാണിക്കുന്നു. തൃതീയാദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതുപോലെ മൂന്നു പ്രാകാരങ്ങൾ ഉള്ള ക്ഷേത്രങ്ങളും അഞ്ചു പ്രാകാരങ്ങൾ ഉള്ള ക്ഷേത്രങ്ങളും ഏഴു പ്രാകാരങ്ങൾ ഉള്ള ക്ഷേത്രങ്ങളും ഉണ്ടു്. എല്ലാവിധക്ഷേത്രങ്ങളിലും

ഏററവും വെളിയിലുള്ള പ്രാകാരം പരമാത്മാവിൻെറ സമഷ്ടിസ്ഥൂലശരീരമായ സ്ഥൂലമഹാപ്രപഞ്ചത്തെ കാണിക്കുന്നു. ഏററവും അന്തർഭാഗത്തുള്ള പ്രാകാരം പരമാത്മാവിൻെറ സമഷ്ടികാരണശരീരമായ മായ എന്ന മൂലപ്രകൃതിയെ കാണിക്കുന്നു. മദ്ധ്യപ്രാകാരമോ പ്രാകാരങ്ങളോ സമഷ്ടിസൂക്ഷ്മശരീരമായ സൂക്ഷ്മമഹാപ്രപഞ്ചത്തെ കാണിക്കുന്നു. ഗർഭഗൃഹത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള മൂൎത്തി പരമാത്മാവിൻെറ സൎവ്വാതീതഭാവത്തേയും സൎവ്വാന്തൎയ്യാമിഭാവത്തേയും കാണിക്കുന്നു.

22. പരമാത്മാവിനെപ്പററി ഗ്രഹിക്കേണ്ടതായുള്ള ഇനിയൊരു തത്വം 'അവതാരം' എന്നതിനെക്കുറിച്ചുള്ളതാകുന്നു. മനുഷ്യശരീരം എന്നതു് അനേകം അവയവങ്ങളുടെ ഉത്തമമായ ഒരു ഘടനയാണെന്നു നമുക്കറിയാം.

അവതാരങ്ങൾ.

ഉള്ളിലും പുറമേയും ഉണ്ടാകുന്നതായ വിവിധ വികാരങ്ങളാൽ ശരീരത്തിൽ നിമിഷംപ്രതി പല മാററങ്ങളും സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇവയിൽ അനേകം മാററങ്ങൾ നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതേയില്ല. * ശരീരത്തിൽ ഏതെങ്കിലും സ്ഥാനത്തു് ഒരു മുറിവോ വിഷദ്രവ്യങ്ങൾ കേന്ദ്രീഭവിച്ചുണ്ടാകുന്ന ഒരു നീർക്കെട്ടോ സംഭവിക്കു

മ്പോൾ നമ്മുടെ മുഴുവൻ ശ്രദ്ധയേയും അതു് ആകർഷിക്കുന്നു. പ്രപഞ്ചംമുഴുവനും ചേൎന്നു് ഒരു ശരീരംപോലെ അനേകം അവയവങ്ങളുടെ ഘടനാവിശേഷത്താൽ ഉണ്ടായിട്ടുള്ളതാകുന്നു. മനുഷ്യശരീരത്തിലെന്നപോലെ പ്രപഞ്ചത്തിൽ മിക്ക സംഭവങ്ങളും സ്വാഭാവികമായി നടന്നുപോകുന്ന ഒരു നിശ്ചിതമായ പ്ലാൻ അനുസരിച്ചാണു പ്രപഞ്ചം മുഴുവനും നടന്നുപോകുന്നതു്. ക്രമപ്രവൃദ്ധമായ ജീവവികാസമാണു് (Evolution) പ്രപഞ്ചത്തിന്റെ ഉദ്ദേശമെന്നു് കാണാൻ കഴിയും. ഈ ജീവവികാസത്തിനു അസുരശക്തികളും ദേവശക്തികളും ആവശ്യംതന്നെ. ഇവയെത്തന്നെ നശീകരണശക്തികളെന്നും സൃഷ്ടിശക്തികളെന്നും പറയാം. ലോകം ശരിയായ ഉൽക്കൎഷത്തെ പ്രാപിക്കണമെങ്കിൽ ഈ ശക്തികളെ സമരസപ്പെടുത്തിനിറുത്തേണ്ടതു് ആവശ്യവുമാകുന്നു. ക്രമമായുള്ള ലോകഗതിയിൽ ആസുരശക്തികളും ദേവശക്തികളും തമ്മിൽ ഇടയുന്നതു് സ്വാഭാവികമാണു്. എന്നാൽ ലോകം ഉൽക്കൎഷത്തെ പ്രാപിക്കണമെങ്കിൽ ദേവശക്തിയായ ധൎമ്മം ബലമുള്ളതായും അസുരശക്തിയായ അധൎമ്മം ബലംകുറഞ്ഞതായും വൎത്തിക്കണം. ലോകഗതിയിൽ ചിലപ്പോൾ ധൎമ്മശക്തി കുറഞ്ഞും അധൎമ്മശക്തിവർദ്ധിച്ചും വരാനിടയുണ്ടു്. ഈ അവസരങ്ങളിൽ രണ്ടു ശക്തികളേയും സമരസപ്പെടുത്തുന്നതിനും ജീവവികാസി

ത്തിനുള്ള മാൎഗ്ഗത്തെ തുറന്നുവയ്ക്കുന്നതിനും പരമാത്മാവിൻെറ പ്രത്യേകസ്ഫുരണങ്ങൾ ആവശ്യമായിത്തിരുന്നു. ഈ പ്രത്യേകസ്ഫുരണങ്ങളെയാണ് അവതാരങ്ങൾ എന്നു പറയുന്നത്. അവതാരങ്ങൾ പ്രപഞ്ചത്തിലുള്ള എല്ലാ ഭാഗങ്ങളിലും ആവശ്യം നേരിടുമ്പോളെല്ലാം ഉണ്ടാകുന്നുണ്ട്. ലോകത്തിലുള്ള മററു സാധാരണസംഭവങ്ങൾപോലെ അവതാരങ്ങളും പരമാത്മാവിൻെറ സങ്കല്പത്തിൽ ഉൾപ്പെട്ടതും സ്വാഭാവികമായി ലോകത്തിൻെറ നിയമാനുസരണമായ ഗതിയിൽ സംഭവിക്കുന്നതുമാകുന്നു.

പരമാത്മാവിൻെറ സർവ്വാന്തൎയ്യാമിത്വം.

23. പരമാത്മാവിൻെറ (ഈശ്വരൻെറ) സൎവ്വവ്യാപകമായ നിലയെ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു ഭഗവാൻ വൎണ്ണിക്കുന്നു:—

മത്തഃ പരതരം നാന്യത്
കിഞ്ചിദസ്തി ധനഞ്ജയ,
മയി സൎവ്വമിദം പ്രോതം
സൂത്രേ മണിഗണാ ഇവ.

ഗീത, VII. 7 *

* ധനഞ്ജയ = അല്ലയോ അൎജ്ജുന! മത്തഃ-പരതരം-അന്യത്- കിഞ്ചിത്-ന-അസ്തി=എന്നിൽനിന്നും അന്യമായോ എന്നേക്കാൾ ശ്രേഷ്ഠമായോ വേറെ ഒന്നുംതന്നെയില്ല, സൂത്രേ-മണിഗണാഃ- ഇവ = നൂൽചരടിൽ രത്നങ്ങൾ എന്നപോലെ, മയി=എന്നിൽ ഇദം-സൎവ്വം=ഈ സൎവ്വപ്രപഞ്ചവും, പ്രോതം=കോൎക്കപ്പെട്ടിരിക്കുന്നു.

മയാ തതമിദം സർവം
ജഗദവ്യക്തമൂർത്തിനാ
മത്സ്ഥാനി സർവ്വഭൂതാനി
ന ചാഹം തേഷ്വവസ്ഥിതഃ.

ഗീത. XI. 4.*

"സകലപ്രപഞ്ചത്തിനും കാരണമായി സർവാത്മസ്വരൂപിയായി വർത്തിക്കുന്ന എന്നിൽനിന്നും അന്യമായിട്ടു യാതൊന്നുംതന്നെയില്ല. ഈ പ്രപഞ്ചത്തിനു പരമകാരണമായിരിക്കുന്നതു് ഞാൻ മാത്രമാണു്. അതിനാൽ ഈ പ്രപഞ്ചം മുഴുവനും ഒരു നൂൽമാലയായി കോർക്കപ്പെട്ട രത്നങ്ങൾ നൂലിലെന്നപോലെ എന്നിൽതന്നെ കോർക്കപ്പെട്ടിരിക്കുന്നു. പരമാത്മാവായ ഞാൻതന്നെ സർവത്തിലും അനുസ്യൂതമായിരിക്കുന്നു."

ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തവനും രൂപരഹിതനുമായ എന്നാൽ ചരാചരരൂപത്തിലുള്ള സകല പ്രപഞ്ചവും വ്യാപിക്കപ്പെട്ടിരിക്കുന്നു. സകല ഭൂതങ്ങളും എന്നിൽതന്നെ സ്ഥിതി

---

* അവ്യക്തമൂർത്തിനാ-മയാ = രൂപരഹിതനും സർവത്തിനും കാരണഭൂതനുമായ എന്നാൽ, ഇദം-സർവം-ജഗത് = ഈ ജഗത്തു മുഴുവനും, തതം = വ്യാപിക്കപ്പെട്ടിരിക്കുന്നു, സർവഭൂതാനി_മത്സ്ഥാനി = അതിനാൽ ചരാചരങ്ങളായുള്ള സകല ഭൂതങ്ങളും എന്നിൽതന്നെ സ്ഥിതിചെയ്യുന്നു, അഹം = ഞാൻ (സർവത്തിനും ആധാരമായിരിക്കുന്ന ഞാൻ എങ്കിലും), തേഷു-ന-ച-അവസ്ഥിതഃ = കേവലം അസംഗനാകയാൽ അവയിൽ സ്ഥിതിചെയ്യുന്നില്ല.

ചെയ്യുന്നു. ഞാൻ ആകാശംപോലെ അസംഗ
നാകയാൽ അവയിൽ ഞാൻ സ്ഥിതിചെയ്യു
ന്നില്ല.

വിവരണം:— ഈ ശ്ലോകങ്ങൾകൊണ്ടു് ജഗത്തിൽ ചരാചരമായുള്ള സകല ഭാവങ്ങളുടേയും കാരണം പരമാത്മാവാണെന്നും അദ്ദേഹം ഏകനും അദ്വിതീയനുമാണെന്നും സമർത്ഥിക്കപ്പെടുന്നു സ്ഥൂലഭാവത്തിലും സൂക്ഷ്മഭാവത്തിലും വർത്തിക്കുന്ന പ്രപഞ്ചം മുഴുവനും പരമാത്മാവിനാൽ വ്യാപ്തമാണെന്നും പരമാത്മാവു് സർവാന്തര്യാമിയാണെന്നും കൂടി സമർത്ഥിക്കപ്പെട്ടിരിക്കുന്നു. സർവജഡഭാവങ്ങൾക്കും കാരണമാണെന്നു പറയപ്പെടുന്ന മൂലപ്രകൃതി പരമാത്മാവിന്റെ സങ്കല്പവിശേഷത്താൽ സ്ഫുരിക്കുന്ന ശക്തിവിശേഷമാണെന്നും അദ്ദേഹത്തിൽനിന്നും ഭിന്നമെന്നോ അഭിന്നമെന്നോ പറയാൻ പാടില്ലാത്ത വിധത്തിൽ വർത്തിക്കുന്നതാണെന്നും അതിനേയും പരമാത്മാ വ്യാപിച്ചിരിക്കുന്നു എന്നും കാണിച്ചിരിക്കുന്നു. മൂലപ്രകൃതിക്കു സാംഖ്യന്മാരും പാതഞ്ജലന്മാരും വിചാരിക്കുന്നതുപോലെയോ മൂലപ്രകൃതിയുടെ വികാരങ്ങളായി സാംഖ്യന്മാരാലും പാതഞ്ജലന്മാരാലും കല്പിക്കപ്പെടുന്ന ആകാശം, വായു, അഗ്നി, അപ്പ്, പൃഥ്വി എന്ന ഭൂതങ്ങൾക്കു് നൈയായികന്മാരും വൈശേഷികന്മാരും വിചാരിക്കുന്നതുപോലെയോ പരമാത്മാവിൽ നിന്നും

സ്വാതന്ത്ര്യമായ യാതൊരുവിധത്തിലുള്ള സത്തയുമില്ല.

24. അർജ്ജുനൻ പരമാത്മാവിന്റെ സർവ്വാനന്ത്യാമിതത്വത്തെ ഏതുവിധം കാണുന്നു എന്നു താഴെ പറയുന്ന ശ്ലോകങ്ങൾ വർണ്ണിക്കുന്നു:—

പരമാത്മാവിന്റെ അനന്ത്യാമിതത്വത്തെ സാധകൻ ദർശിക്കുന്ന വിധം.

സഞ്ജയ ഉവാച:—

തത്രൈകസ്ഥം ജഗത് കൃത്സ്നം
പ്രവിഭക്തമനേകധാ
അപശ്യദ്ദേവദേവസ്യ
ശരീരേ പാണ്ഡവസ്തദാ.

ഗീ. XI, 13.*

അർജ്ജുന ഉവാച:—

ത്വമാദിദേവഃ പുരുഷഃ പുരാണ-
സ്ത്വമസ്യ വിശ്വസ്യ പരം നിധാനം

---

* ദേവദേവസ്യ-തത്ര-ശരീരേ = സകല ദേവന്മാരിലും വച്ച് ശ്രേഷ്ഠനായിരിക്കുന്ന മഹാവിഷ്ണുവിന്റെ ആ വിശ്വരൂപത്തിൽ അതായത് പരമാത്മാവിന്റെ സമഷ്ടി സ്ഥൂലശരീരത്തിൽ, അനേകധാ-പ്രവിഭക്തം-കൃത്സ്നം-ജഗത് = നാനാപ്രകാരേണ വിഭജിക്കപ്പെട്ടിട്ടുള്ള പ്രപഞ്ചം മുഴുവനേയും, പാണ്ഡവഃ-തദാ-അപശ്യത് = അർജ്ജുനൻ അപ്പോൾ കണ്ടു, എന്ന്, സഞ്ജയഃ ഉവാച = സഞ്ജയൻ ധൃതരാഷ്ട്രരോടു പറഞ്ഞു.

വേത്താസി വേദ്യം ച പരം ച ധാമ
ത്വയാ തതം വിശ്വമനന്തരൂപ.

ഗീത. XI. 38.*

"സകല ദേവന്മാരിലുംവെച്ച് ശ്രേഷ്ഠനായിരിക്കുന്ന മഹാവിഷ്ണുവിന്റെ സമഷ്ടിശരീരമായി വർത്തിക്കുന്ന ആ വിശ്വരൂപത്തിൽ ദേവമനുഷ്യഗന്ധർവ്വാദികളായും നദി, തടാകം, സമുദ്രം മുതലായവയായും, സൂര്യ്യൻ, ചന്ദ്രൻ മുതലായ ഗോളങ്ങളായും, കാലം, ദേശം, വസ്തു മുതലായ വ്യത്യസ്തഭാവങ്ങളായും നാനാപ്രകാരത്തിൽ വിഭജിക്കപ്പെട്ടിട്ടുള്ള പ്രപഞ്ചം മുഴുവനേയും അപ്പോൾ അർജ്ജുനൻ കണ്ടു."

അർജ്ജുനൻ ഭഗവാനോടു പറഞ്ഞു:—

"അന്തമില്ലാത്ത ചൈതന്യസ്വരൂപനായുള്ളവനേ! അങ്ങ് ദേവന്മാർക്കെല്ലാം ആദിയായവനും പുരാതനനായ പുരുഷനും ആകുന്നു. അങ്ങ് ഈ പ്രപഞ്ചത്തിന്റെ ശ്രേഷ്ഠമായ ലയസ്ഥാനമാണ്. അറിയുന്നവനും അറിയപ്പെടേണ്ടവനും

* അനന്തരൂപ = അന്തമില്ലാത്ത ചൈതന്യസ്വരൂപനായുള്ളവനേ! ത്വം-ആദിദേവഃ പുരാണഃ പുരുഷഃ = അങ്ങ് ദേവന്മാർക്കെല്ലാം ആദിയായവനും പുരാതനനായ പുരുഷനും ആകുന്നു, ത്വം-അസ്യ-വിശ്വസ്യ-പരം-നിധാനം = അങ്ങ് ഈ പ്രപഞ്ചത്തിന്റെ ശ്രേഷ്ഠമായ ലയസ്ഥാനമാകുന്നു, വേത്താ-വേദ്യം-ച = അങ്ങ് അറിയുന്നവനും അറിയപ്പെടേണ്ടവനും ആകുന്നു, പരം-ധാമ-ച-ത്വം-അസി = ഉത്തമമായ മോക്ഷപദവും അങ്ങുതന്നെ, ത്വയാ-വിശ്വം-തതം = അങ്ങാൽതന്നെ ഈ പ്രപഞ്ചം മുഴുവനും വ്യാപിക്കപ്പെട്ടിരിക്കുന്നു, (എന്ന്), അർജ്ജുനഃ-ഉവാച = അർജ്ജുനൻ പറഞ്ഞു.

അങ്ങുതന്നെ. ഉത്തമമായ മോക്ഷപദവും അങ്ങുതന്നെയാകുന്നു. അങ്ങയാൽതന്നെ ഈ പ്രപഞ്ചമാസകലം വ്യാപിക്കപ്പെട്ടുമിരിക്കുന്നു."

വിവരണം:—ഈ രണ്ടു ശ്ലോകങ്ങളും വിവരിക്കുന്നതു് പരമാത്മാവിൻെറ സമഷ്ടിശരീരത്തോടുകൂടിയ വൈശ്വാനരഭാവത്തെയാകുന്നു. അൎജ്ജുനൻ കാണുന്നതായി വിവരിച്ചിട്ടുള്ളതു് സമഷ്ടിശരീരമായ പ്രപഞ്ചത്തിൽകൂടിയുള്ള പരമാത്മാവിൻെറ സ്ഥൂലരൂപത്തെയാണു്. പരമാത്മാവു് പ്രപഞ്ചത്തെ അതിക്രമിച്ചു വൎത്തിക്കുന്നതായും അൎജ്ജുനൻ കാണുന്നുണ്ടു്. ഈ മാതിരിയുള്ള വൈശ്വാനരഭാവത്തെ കാണുക എന്നതിനെ എല്ലാ പ്രധാന ഗീതകളിലും വിവരിച്ചു കാണുന്നു. ശിവഗീത, ദേവീഗീത, രാമഗീത, ഗണേശഗീത മുതലായ പ്രധാന ഗീതകളിലെല്ലാം മനോഹരമായ വൈശ്വാനരഭാവത്തെ സാധകൻ എങ്ങനെ കാണുന്നു എന്നു വിവരിച്ചിട്ടുണ്ടു്. വൈശ്വാനരൻ, ഹിരണ്യഗൎഭൻ, ഈശ്വരൻ എന്ന മൂന്നു ഭാവങ്ങളും സാധകൻ ഉന്നതമായ ആത്മീയപ്രജ്ഞയിലെത്തുമ്പോൾ അവന്നു് അനുഭവയോഗ്യമാകുന്നതാണു്. ശാസ്ത്രപ്രതിപാദ്യമായുള്ള ശിവൻ, വിഷ്ണു, ശക്തി, ഗണേശൻ മുതലായ മൂൎത്തികളെ ശരിയായ നിഷ്ഠയോടുകൂടി ഉപാസിക്കുന്ന സാധകന്നു് ആത്മീയമായ ഉന്നതദൃഷ്ടി അല്ലെങ്കിൽ പ്രജ്ഞ നിശ്ചയമായും ഉണ്ടാകുന്നതാ

ണെന്നും അപ്പോൾ പരമാത്മാവിന്റെ സ്വാന്തര്യാമിഭാവങ്ങളായ വൈശ്വാനരൻ, ഹിരണ്യഗർഭൻ, ഈശ്വരൻ എന്ന സമഷ്ടിചൈതന്യഭാവങ്ങളെ സാധകന്ന സാക്ഷാത്കരിക്കാൻ കഴിയുമെന്നും ഈ ശ്ലോകങ്ങൾ തെളിയിക്കുന്നു.

പരമാത്മാവിന്റെ സ്വാതീതമായ നിർഗ്ഗുണഭാവം.

25. പരമാത്മാവിന്റെ സ്വാതീതത്വവും നിർഗ്ഗുണവുമായ ഭാവത്തെ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു ഭഗവാൻ വർണ്ണിക്കുന്നു:—

ത്രിഭിർഗ്ഗുണമയൈർഭാവൈ-
രേഭിസ്സർവ്വമിദം ജഗത്
മോഹിതം നാഭിജാനാതി
മാമേഭ്യഃ പരമവ്യയം.

ഗീത. VII. 13. *

ജ്ഞേയം യത്തത് പ്രവക്ഷ്യാമി
യജ്ജ്ഞാത്വാഽമൃതമശ്നുതേ

* ത്രിഭിഃ - ഗുണമയൈഃ — ഏഭിഃ - ഭാവൈഃ = സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളുടെ വികാരങ്ങളായ ഭാവങ്ങളെക്കൊണ്ട്; ഇദം—സർവം—ജഗത് = ഈ പ്രപഞ്ചം മുഴുവനും; മോഹിതം = മോഹത്തെ പ്രാപിച്ചിരിക്കുന്നു; ഏഭ്യഃ - പരം - അവ്യയം - മാം = ഈ സത്വരജസ്തമോഭാവങ്ങൾക്ക് അന്യനായും അവയെക്കാൾ ശ്രേഷ്ഠനായും നിർവികാരനായും ഇരിക്കുന്ന എന്നെ; ന - അഭിജാനാതി = അറിയുന്നില്ല.

അനാദിമത് പരം ബ്രഹ്മ
ന സത്തന്നാസദുച്യതേ.

ഗീത, XIII. 12*

'സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളുടെ വികാരങ്ങളായ രാഗം, ദ്വേഷം, മോഹം മുതലായവയെക്കൊണ്ടു ലോകത്തിലുള്ള സകല പ്രാണികളും മോഹത്തെ പ്രാപിച്ചിരിക്കുന്നതിനാൽ ആ ഗുണങ്ങളിൽനിന്നും വിലക്ഷണനും യാതൊരു വികാരത്തിനും വിഷയമല്ലാത്തവനുമായ എന്നെ ആരുംതന്നെ അറിയുന്നില്ല."

"അറിയേണ്ടതായി യാതൊരു വസ്തുവുണ്ടോ അതിനെ ഞാൻ നല്ലവണ്ണം പറഞ്ഞുതരാം. അതിനെ അറിയുന്നപക്ഷം ജനനമരണാദിരൂപമായുള്ള സംസാരത്തിൽ നിന്നു മോക്ഷത്തെ പ്രാപിക്കാം. അതു് ആദിയില്ലാത്ത പരബ്രഹ്മമാകുന്നു. അതു് പ്രത്യക്ഷാദി പ്രമാണങ്ങൾക്കു ഗോചരമല്ലാത്തതിനാൽ സത്തെന്നോ ശാശ്വതമായ സദ്ഭാവം അതിനുള്ളതിനാൽ അസത്തെന്നോ അതിനെപ്പറ്റി പറയാൻ പാടില്ല."

* ജ്ഞേയം-യത് = അറിയപ്പെടേണ്ടതേതോ; യത്-ജ്ഞാത്വാ-അമൃതം-അശ്നുതേ = യാതൊന്നിനെ അറിഞ്ഞു മോക്ഷത്തെ പ്രാപിക്കുന്നുവോ; തത്-പ്രവക്ഷ്യാമി = അതിനെ ഞാൻ പറയാം; അനാദിമത്-പരം-ബ്രഹ്മ = അതു് ആദിയില്ലാത്തതും ശ്രേഷ്ഠവുമായ പരബ്രഹ്മമാണ്; തത്-ന-സത്-ന-അസത്-ഉച്യതേ = അതിനെ സത്തെന്നോ അസത്തെന്നോ (ഉള്ളതെന്നോ ഇല്ലാത്തതെന്നോ) പറയാൻ പാടില്ല.

വിവരണം:—ഈ ശ്ലോകങ്ങൾകൊണ്ടു് പരമാത്മാവു് സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങൾക്കും അതീതനാണെന്നു ഭഗവാൻ ഉപദേശിച്ചിരിക്കുന്നു. ഈ മൂന്നു ഗുണങ്ങളും കൂടിയാണു മൂലപ്രകൃതിയായി പ്രകാശിക്കുന്നതു്. സ്ഥൂലവും സൂക്ഷ്മവുമായുള്ള പ്രപഞ്ചം മുഴുവനും മൂലപ്രകൃതിയുടെ വികാരത്താൽ ജനിച്ചിട്ടുള്ളതാകുന്നു.

പരബ്രഹ്മമെന്നതു് പരമാത്മാവിന്റെ ഗുണാതീതവും നിർഗ്ഗുണവുമായ നിലതന്നെ. ഈ മഹാപ്രപഞ്ചത്തിൽ നടക്കുന്ന യാതൊരു സംഭവങ്ങളും അദ്ദേഹത്തെ ബാധിക്കുന്നില്ല. തത്വാന്വേഷകനായ ഓരോ സാധകനും അറിയേണ്ടതും ഈ വസ്തുവിനെയാകുന്നു. എന്നാൽ മാത്രമെ സത്വം, രജസ്സ്, തമസ്സ് എന്ന ഗുണങ്ങളും അവയുടെ വികാരങ്ങളും അവനെ ബാധിക്കാതെയിരിക്കയുള്ളൂ.

26. പരമാത്മാവിന്റെ അന്തര്യാമിഭാവവും സർവ്വാതീതഭാവവും ഒന്നാണു്.

പരമാത്മാവിന്റെ സർവ്വാതീതമായ സർവ്വാത്മഭാവത്തിന്റെയും സർവ്വാന്തര്യാമിഭാവത്തിന്റെയും ഏകത്വം.

അവയുടെ ഏകത്വത്തെ താഴെ പറയുന്ന ശ്ലോകങ്ങൾ കാണിക്കുന്നു:—

സർവ്വേന്ദ്രിയഗുണാഭാസം
സർവ്വേന്ദ്രിയവിവർജ്ജിതം *

* സർവ്വേന്ദ്രിയഗുണാഭാസം = (അറിയപ്പെടേണ്ടതായ ആ പരബ്രഹ്മം) സർവ്വ ഇന്ദ്രിയങ്ങളുടെയും അവയ്ക്കുള്ള വിഷയ

അസക്തം സർവ്വഭൃച്ചൈവ
നിർഗ്ഗുണം ഗുണഭോക്തൃ ച.

ബഹിരന്തശ്ച ഭൂതാനാ-
മചരം ചരമേവ ച
സൂക്ഷ്മത്വാത്തദവിജ്ഞേയം
ദൂരസ്ഥം ചാന്തികേ ച തത്. *

അവിഭക്തം ച ഭൂതേഷു
വിഭക്തമിവ ച സ്ഥിതം †

---

ങ്ങളെയും പ്രകാശിപ്പിക്കുന്നതാകുന്നു; സർവ്വേന്ദ്രിയവിവർജ്ജിതം = സർവ്വേന്ദ്രിയങ്ങൾക്കും അതീതവുമാണ്; അസക്തം = യതൊന്നിനോടും സംഗമില്ലാത്തതും; സർവ്വഭൃത്-ച = സർവ്വത്തിനും ആധാരമായുള്ളതും; നിർഗ്ഗുണം = സത്വാദി ഗുണരഹിതവും; ഗുണഭോക്തൃ-ച = സത്വാദിഗുണങ്ങളെ രക്ഷിക്കുന്നതുമാണ് (അതായത് സത്വാദി ഗുണങ്ങൾക്ക് ആശ്രയമായിരിക്കുന്നതും അതുതന്നെ).

* ഭൂതാനാം-ബഹിഃ-അന്തഃ-ച = ചരവും അചരവുമായുള്ള സകല വസ്തുക്കളുടേയും അകത്തും പുറത്തും സ്ഥിതിചെയ്യുന്നതും; അചരം-ചരം-ഏവ-ച = സ്ഥാവരമായും ജംഗമമായും ഇരിക്കുന്നതും; (തത് ജ്ഞേയം) അറിയപ്പെടേണ്ട പരബ്രഹ്മം തന്നെ; സൂക്ഷ്മത്വാത്-തത്-അവിജ്ഞേയം = അത്യന്തം സൂക്ഷ്മമാകയാൽ അതു് അറിവിന്നു വിഷയമല്ല; ദൂരസ്ഥം-ച-അന്തികേ-ച = അവിവേകികൾക്ക് അതു ദൂരസ്ഥവും വിവേകികൾ അതിനെ പ്രത്യഗാത്മാവായി അറിയുന്നതിനാൽ അതു് അവർക്കു സമീപത്തിലിരിക്കുന്നതുമാകുന്നു.

† ഭൂതേഷു - അവിഭക്തം-ച-വിഭക്തം-ഇവ-ച-സ്ഥിതം = സ്ഥാവരജംഗമരൂപത്തിൽ വർത്തിക്കുന്ന ഭൂതങ്ങളിൽ കാരണാവസ്ഥയിൽ വിഭാഗിക്കപ്പെടാതെയും കാര്യരൂപത്തിൽ ഭിന്നമെന്നപോലെയും ഇരിക്കുന്നു;

ഭൂതഭർത്തൃ ച തജ്ജ്ഞേയം
ഗ്രസിഷ്ണു പ്രഭവിഷ്ണു ച.

ഗീത. XIII. 14. 15 & 16

"അറിയപ്പെടേണ്ടതായ ആ ബ്രഹ്മം ശ്രോത്രം ത്വക്ക്, ചക്ഷുസ്സ് മുതലായ സകല ഇന്ദ്രിയങ്ങളേയും അവയുടെ വിഷയങ്ങളേയും പ്രകാശിപ്പിക്കുന്നതും സകല ഇന്ദ്രിയങ്ങൾക്കും അതീതവുമാകുന്നു. അത് ഒന്നിലും പററാതേയും സത്വം, രജസ്സ്, തമസ്സ് എന്ന ഗുണങ്ങളോടു ബന്ധമില്ലാതേയും എന്നാൽ ആ ഗുണങ്ങളെ രക്ഷിക്കുന്നതായും ഇരിക്കുന്നു."

"ആ അറിയപ്പെടേണ്ട വസ്തു ചരവും അചരവുമായുള്ള സകല വസ്തുക്കളുടേയും അകത്തും പുറത്തും ഇരിക്കുന്നു. സ്ഥാവരമായും ജംഗമമായുമുള്ള സർവ്വവും അതുതന്നെ എങ്കിലും അത് അത്യന്തം സൂക്ഷ്മമാകയാൽ അറിവിന് വിഷയമായി ഭവിക്കുന്നില്ല. അവിവേകികൾക്ക് അതു ദൂരസ്ഥമായും വിവേകികൾ അതിനെ പ്രത്യഗാത്മാവായി അറിയുന്നതിനാൽ അവർക്കു സമീപസ്ഥ

ഭൂതഭർത്തൃ-ച = സകല ഭൂതങ്ങളേയും രക്ഷിക്കുന്നതും; ഗ്രസിഷ്ണു-ച = സർവ്വത്തേയും തന്നിൽ, ലയിപ്പിക്കുന്നതും; പ്രഭവിഷ്ണു-ച = സകലത്തേയും നിർമ്മിക്കുന്നതും.

ത്മായും ഇരിക്കുന്നു. സകല ഭൂതങ്ങൾക്കും ആദി കാരണമെന്ന നിലയിൽ നോക്കുന്നതായാൽ അതു വാസ്തവത്തിൽ അവിഭക്തവും കാര്യരൂപത്തിൽ വിഭക്തംപോലെ സ്ഥിതി ചെയ്യുന്നതുമാകുന്നു. സ്ഥിതികാലത്തിൽ സർവചരാചരങ്ങളേയും രക്ഷിക്കുന്നതായും പ്രളയകാലത്തിൽ സർവ്വത്തേയും തന്നിൽ ലയിപ്പിച്ചു കൊള്ളുന്നതായും സൃഷ്ടികാലത്തിൽ സർവ്വത്തേയും നിർമ്മിക്കുന്നതായും കാണപ്പെടുന്ന വസ്തു അതുതന്നെ.''

വിവരണം:— സർവേന്ദ്രിയവിവർജ്ജിതം, അസക്തം, നിർഗ്ഗുണം എന്ന പദങ്ങൾ പരമാത്മാവിൻെറ നിർഗ്ഗുണവും സർവാതീതവുമായ ഭാവത്തെ കാണിക്കുന്നു. 'സൂക്ഷ്മത്വാത്തദവിജ്ഞേയം' 'അവിഭക്തം ച ഭൂതേഷു വിഭക്തമിവ ച സ്ഥിതം' എന്ന വാക്യങ്ങളും പരമാത്മാവിൻെറ ഗുണാതീതഭാവത്തെത്തന്നെ കാണിക്കുന്നു. ഈ ശ്ലോകങ്ങളിലുള്ള മററു പദങ്ങളും വാക്യങ്ങളും പരമാത്മാവിൻെറ സർവ്വാന്തര്യാമി എന്ന നിലയെത്തന്നെ കാണിക്കുന്നു. നിരുപാധികവും നിർവിശേഷവുമായ പരബ്രഹ്മം തന്നെ പ്രപഞ്ചത്തിൽ കൂടി നോക്കുമ്പോൾ സൃഷ്ടിസ്ഥിതിസംഹാരകർത്താവും സർവ്വാന്തര്യാമിയുമായ പരമാത്മാവായി (ഈശ്വരനായി) കാണപ്പെടുന്നു. പരമാത്മാവിനെ സർവ്വാന്തര്യാമിയായോ സർവ്വാതീതനായോ നോക്കിയാലും

അദ്ദേഹം ഏകനും അദ്വിതീയനും ആണെന്ന തത്വത്തെയാണ് ഈ ശ്ലോകങ്ങൾ കാണിക്കുന്നത്. ഭഗവദ്ഗീതയിൽ ഈ മാതിരി അനേകം ശ്ലോകങ്ങൾ ഉണ്ട്. അവയെല്ലാം ഏകവും അദ്വിതീയവും നിർവിശേഷവുമായ പരബ്രഹ്മം തന്നെയാണ്. പ്രപഞ്ചത്തിന്റെ ആദികാരണമായും സർവ്വാന്തര്യാമിയായും പ്രകാശിക്കുന്നത് എന്ന തത്വത്തെ സംശയംവിനാ തെളിയിക്കുന്നുണ്ട്.

27. സകല പ്രാണികളുടേയും ഹൃദയത്തിൽ ജ്ഞാനസ്വരൂപനായി പ്രകാശിക്കുന്നതും തേജോരൂപത്തിലുള്ള സകല ഗോളങ്ങളിലും പ്രകാശത്തിനു കാരണമായിരിക്കുന്നതും പരമത്മാവാണെന്ന് ഭഗവാൻ താഴെപറയുന്ന ശ്ലോകങ്ങളാൽ ഉപദേശിക്കുന്നു:—

സർവ്വവിധത്തിലുമുള്ള പ്രകാശങ്ങൾക്കും കാരണം പരമാത്മാവാകുന്നു.

ജ്യോതിഷാമപി തജ്ജ്യോതി-
സ്തമസഃ പരമുച്യതേ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം
ഹൃദി സർവ്വസ്യ വിഷ്ഠിതം.

ഗീത. XIII. 17.*

* തത്-ജ്യോതിഷാം-അപി-ജ്യോതിഃ = ജ്ഞേയവസ്തുവായ പരബ്രഹ്മം പ്രകാശമുള്ള വസ്തുക്കൾക്കു കൂടിയും പ്രകാശകമാകുന്നു; തമസഃ-പരം-ഉച്യതേ = അജ്ഞാനം എന്ന പ്രകൃതിയെക്കാൾ ശ്രേഷ്ഠവുമാകുന്നു; ജ്ഞാനം-ജ്ഞേയം-ജ്ഞാനഗമ്യം = ജ്ഞാനസ്വരൂപവും ജ്ഞാനത്തിനു വിഷയമായുള്ളതും ജ്ഞാനസാധനങ്ങളായ ശ്രവണം, മനനം, നിദിധ്യാസനം എന്നീസാധനങ്ങളാൽ പ്രാപിക്കപ്പെടേണ്ടതും

യദാദിത്യഗതം തേജോ
ജഗത്ഭാസയതേ ഽഖിലം
യച്ചന്ദ്രമസി യച്ചാഗ്നൗ
തത്തേജോ വിദ്ധി മാമകം.

ഗീത. XV. 12.*

"അറിയേണ്ടതായുള്ള ബ്രഹ്മമാണു പ്രകാശമുള്ളതായിക്കാണുന്ന സർവ്വവസ്തുക്കളുടേയും പ്രകാശകവസ്തുവായിരിക്കുന്നത്. അജ്ഞാനസ്വരൂപമായ പ്രകൃതിയെക്കാൾ അതു ശ്രേഷ്ഠവും അന്യവുമാകുന്നു. കേവലജ്ഞാനസ്വരൂപമായി വർത്തിക്കുന്നതും ജ്ഞാനവിഷയമായുള്ളതും ശ്രവണം, മനനം, നിദിദ്ധ്യാസനം എന്ന ജ്ഞാനസാധനങ്ങൾ കൊണ്ടു പ്രാപ്യമായിട്ടുള്ളതും അതുതന്നെ. അതു സകല പ്രാണികളുടേയും ഹൃദയത്തിൽ പ്രത്യഗാത്മസ്വരൂപമായി സ്ഥിതിചെയ്യുന്നു."

"സൂര്യൻ, ചന്ദ്രൻ, അഗ്നി മുതലായ പദാർത്ഥങ്ങളിൽ കൂടി പ്രകാശിക്കുന്നതായും സ്ഥൂലവും

---

അതുതന്നെ; സർവ്വസ്യ-ഹൃദി-വിഷ്ഠിതം = സർവ്വപ്രാണികളുടേയും ഹൃദയത്തിൽ വിശേഷേണ പ്രത്യഗാത്മസ്വരൂപമായി സ്ഥിതിചെയ്യുന്നതും അതുതന്നെ.

*ആദിത്യഗതം-യത്-തേജഃ = സൂര്യനിൽ യാതൊരു തേജസ്സുണ്ടോ; ചന്ദ്രമസി-യത് = ചന്ദ്രനിൽ യാതൊരു തേജസ്സുണ്ടോ; അഗ്നൗ-ച-യത് = അഗ്നിയിൽ യാതൊരു തേജസ്സുണ്ടോ; (യത്) അഖിലം-ജഗത്-ഭാസയതേ = പ്രപഞ്ചം മുഴുവനും യാതൊരു തേജസ്സ് പ്രകാശിപ്പിക്കുന്നുവോ; തത്-തേജഃ = ആ തേജസ്സ് മുഴുവനും; മാമകം-വിദ്ധി = എന്റെ തേജസ്സ് എന്നറിഞ്ഞാലും.

സൂക്ഷ്മവുമായ ജഗത്തു മുഴുവനേയും പ്രകാശിപ്പിക്കുന്നതായും യതൊരു തേജസ്സുണ്ടോ അതും എന്റെ തേജസ്സുതന്നെ.”

വിവരണം:— ആത്മജ്യോതിസ്സുകൊണ്ടാണു ലോകത്തിൽ വ്യഷ്ടിയായും സമഷ്ടിയായും ഉള്ള സകല വസ്തുക്കളും പ്രകാശിക്കുന്നതു്. ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി മുതലായ സൂക്ഷ്മഉപാധികൾ പ്രകാശിക്കുന്നതും ആത്മജ്യോതിസ്സുകൊണ്ടാകുന്നു.

28. പരമാത്മാ സർവ്വജ്ഞനും സർവ്വവ്യാപിയുമായിരിക്കുന്ന നിലയെ ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു് ഉപദേശിക്കുന്നു. ഈ ശ്ലോകം ശ്വേതാശ്വതരോപനിഷത്തിലുള്ള ഒരു മന്ത്രം തന്നെയെന്നു കാണാം.

പരമാത്മാവിന്റെ സർവ്വജ്ഞത്വം, സർവ്വാന്തര്യാമിത്വം, സർവ്വശക്തിത്വം.

സർവ്വതഃ പാണിപാദം തത്
സർവ്വതോക്ഷിശിരോമുഖം
സർവ്വതഃ ശ്രുതിമല്ലോകേ
സർവ്വമാവൃത്യ തിഷ്ഠതി.

ഗീത. XIII. 13. *

* തത് - സർവ്വതഃ - പാണിപാദം = അതു് എല്ലാ ദിക്കിലും കൈയ്യുകളോടും കാലുകളോടും കൂടിയതാകുന്നു; സർവ്വതോക്ഷിശിരോമുഖം = എല്ലാദിക്കിലും കണ്ണുകളോടും ശിരസ്സുകളോടും മുഖങ്ങളോടും കൂടിയതു്; സർവ്വതഃ - ശ്രുതിമത് = എല്ലാദിക്കിലും ചെവികളോടുംകൂടിയതു്; ലോകേ - സർവ്വം - ആവൃത്യ - തിഷ്ഠതി = ലോകത്തിൽ സർവ്വത്തിനേയും വ്യാപിച്ചു നില്ക്കുന്നു.

"ആ പരമാത്മാവ് എല്ലാടിക്കിലും കൈകളോടും കാലുകളോടും കണ്ണുകളോടും തലകളോടും മുഖങ്ങളോടും ചെവികളോടും കൂടിയിരിക്കുന്നതായി കാണുന്നു. ലോകത്തിൽ എല്ലാത്തിനേയും അദ്ദേഹം വ്യാപിച്ചു നിൽക്കുന്നു."

വിവരണം:—യോഗസിദ്ധികളുള്ളവർക്കു കേൾക്കുക, സ്പർശിക്കുക, കാണുക മുതലായ പ്രവൃത്തികൾക്ക് അതാതിനുള്ള പ്രത്യേക അവയവങ്ങൾ മാത്രമല്ല ഉപയോഗപ്പെടുന്നത്. അഭ്യാസവൈശിഷ്ട്യത്താൽ ഉപാധികളെ എല്ലാം പരിശുദ്ധമാക്കിയിട്ടുള്ളതിനാൽ ശരീരത്തിലുള്ള ഓരോ അണുവിൽ കൂടിയും ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന വിഷയങ്ങളെ അറിയാൻ അവർക്കു സാധിക്കും. ശരീരത്തിലുള്ള ഓരോ അണുവിനേയും പ്രത്യേക അവയവങ്ങൾ പോലെ ഉപയോഗിക്കാൻ അവർക്കു സാധിക്കും. ന്യായസൂത്രകർത്താവായ ഗൗതമമഹർഷിയെ അക്ഷപാദൻ എന്നുകൂടി പറഞ്ഞുവരുന്നുണ്ട്. ആ വാക്കിന്റെ അർത്ഥം പാദത്തിൽ അക്ഷങ്ങളോടുകൂടിയവൻ എന്നാണു. പാദത്തിൽക്കൂടി കാണ്മാനുള്ള ശക്തി അദ്ദേഹത്തിനുണ്ടായിരുന്നതിനാലാണ് അദ്ദേഹത്തെ അക്ഷപാദൻ എന്ന് വിളിച്ചുവന്നത്. നമ്മുടെ സൂക്ഷ്മശരീരങ്ങൾക്കു പ്രത്യേകം അവയവങ്ങൾ ഉള്ളതായി കാണപ്പെടുന്നു എങ്കിലും അവയിലുള്ള ഓരോ അണുവിൽ കൂടിയും ദേഹിക്ക്

കാണുക, കേൾക്കുക, സ്പർശിക്കുക മുതലായ സകല പ്രവൃത്തികളും ചെയ്യാൻ സാധിക്കും. ശബ്ദസ്പർശാദി സകല വിഷയങ്ങളേയും ദേഹിക്കു സൂക്ഷ്മഉപാധിയിലുള്ള ഓരോ അണുവിൽ കൂടിയും അറിവാൻ സാധിക്കും. പരമാത്മാ കേവലചൈതന്യവസ്തുവാകയാലും പ്രപഞ്ചം മുഴുവനും അദ്ദേഹത്തിൻെറ ശരീരമായി വർത്തിക്കുന്നതിനാലും പ്രപഞ്ചത്തിലുള്ള ഓരോ അണുവും അദ്ദേഹത്തിൻെറ കൈയ്, കാൽ, കണ്ണ്, ചെവി, ഘ്രാണേന്ദ്രിയം, രസനേന്ദ്രിയം മുതലായ അവയവങ്ങൾപോലെ അദ്ദേഹത്തിനുപയോഗപ്പെടുന്നു. അതുകൊണ്ടാണ് അദ്ദേഹത്തെ സർവ്വജ്ഞൻ, സർവ്വശക്തൻ, സർവ്വാന്തര്യാമി എന്നെല്ലാം പറയുന്നത്.

9. പരമാത്മാവ് മൃത്തനും അമൃത്തനും ആണെന്നു ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ട് ഉപദേശിക്കുന്നു:—

പരമാത്മാവിൻെറ മൃത്തവും അമൃത്തവും ആയ ഭാവങ്ങൾ.

പിതാഹമസ്യ ജഗതോ
മാതാ ധാതാ പിതാമഹഃ
വേദ്യം പവിത്രമോങ്കാര-
ഋക്സാമയജുരേവ ച.

ഗതിർഭർത്താ പ്രഭുഃ സാക്ഷീ
നിവാസഃ ശരണം സുഹൃത്

പ്രഭവഃ പ്രളയസ്ഥാനം
നിധാനം ബീജമവ്യയം.

ഗീത. IX. 17&18. *

"ഈ പ്രപഞ്ചത്തിന്റെ ജനയിതാവും മാതാവും പിതാമഹനും സർവ്വപ്രാണികളുടേയും കർമ്മങ്ങൾക്കു ഫലം കൊടുക്കുന്നവനും ഞാൻ തന്നെ. അറിയപ്പെടേണ്ടതും പരിശുദ്ധവും ആയ വസ്തുവും ഞാനാണ്. വേദങ്ങളുടെ സാരമാകുന്ന ഓങ്കാരമെന്ന പ്രണവവും ഋക്ക്, യജ്ജുസ്, സാമം എന്ന വേദങ്ങളും ഞാൻ തന്നെ ആകുന്നു."

"പ്രാപിക്കപ്പെടേണ്ടവനും സർവ്വത്തേയും ഭരിച്ചു പോഷിപ്പിക്കുന്നവനും സർവ്വത്തിന്റെയും നിയന്താവും ഞാൻ തന്നെ. സർവ്വത്തിന്റേയും സാക്ഷി

---

* അസ്യ-ജഗതഃ-പിതാ-മാതാ-പിതാമഹഃ-ധാതാ = ഈ പ്രപഞ്ചത്തിന്റെ ജനയിതാവും മാതാവും പിതാമഹനും ജീവന്മാൎക്ക് കർമ്മഫലത്തെ കൊടുക്കുന്നവനും; അഹം-ഏവ = ഞാൻ തന്നെ; വേദ്യം-പവിത്രം-ഓംകാരഃ-ഋക്-സാമ-യജുഃ-ച-അഹം-ഏവ = അറിയപ്പെടേണ്ടതും പരിശുദ്ധവുമായ വസ്തുവും ഞാൻ തന്നെ; വേദങ്ങളുടെ സാരമാകുന്ന ഓംകാരം എന്ന പ്രണവവും ഋക്-യജ്ജുസ്-സാമം എന്ന വേദങ്ങളും ഞാൻ തന്നെ.

ഗതിഃ = പ്രാപിക്കപ്പെടേണ്ടവനും; ഭർത്താ = പോഷണത്തെ ചെയ്യുന്നവനും; പ്രഭുഃ = സർവ്വത്തെയും നിയന്ത്രിക്കുന്നവനും; സാക്ഷീ = സർവ്വത്തിനും സാക്ഷിയായവനും; നിവാസഃ = സർവ്വത്തിന്റേയും വാസസ്ഥാനവും; ശരണം = രക്ഷാസ്ഥാനവും; സുഹൃത് = ഹിതത്തെ ചെയ്യുന്നവനും; പ്രഭവഃ = ഉത്ഭവസ്ഥാനവും; പ്രളയഃ = ലയസ്ഥാനവും; സ്ഥാനം = ആധാരവും; നിധാനം = സർവ്വത്തിന്റേയും അവസാനസ്ഥാനവും; അവ്യയം-ബീജം = നാശമില്ലാത്ത കാരണവസ്തുവും; അഹം-ഏവ = ഞാൻ തന്നെ.

യായും ഇരിപ്പിടമായും രക്ഷകനായും ഹിതകർത്താവായും ഉത്ഭവം, സ്ഥിതി, ലയം എന്നിവയ്ക്കാധാരമായും സർവത്തിൻേറയും അധിഷ്ഠാനമായും അവസാനസ്ഥാനമായും വർത്തിക്കുന്നതും ഞാൻ തന്നെ. സർവത്തിൻേറയും നാശരഹിതമായ കാരണവും ഞാൻ തന്നെ.''

വിവരണം:—ഒരുവന തൻെറ മാതാവിനെയോ പിതാവിനെയോ പ്രത്യക്ഷത്തിൽ സമീപിക്കാവുന്നതുപോലെ ഒരു ശരിയായ ഭക്തന് പരമാത്മാവിനേയും പ്രത്യക്ഷമായി സമീപിച്ചു സാക്ഷാത്കരിക്കാം. ചരവും അചരവുമായുള്ള സർവത്തിൻേറയും അന്തരാത്മാവായും സർവാതീതമായുംകൂടി പരമാത്മാവിനെ സാക്ഷാത കരിക്കാൻ സാധിക്കുന്നതാണ്.

30. പരമാത്മാവ് അവ്യക്തമെന്ന മൂലപ്രകൃതിയേയും അതിൻെറ വികാരങ്ങളായ ആകാശാദിഭൂതങ്ങളേയുംകാൾ അന്യനും ശ്രേഷ്ഠനും ആണെന്നു താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ട് ഭഗവാൻ ഉപദേശിക്കുന്നു:—

പരമാത്മാ രണ്ടു പ്രകൃതികൾക്കും അതീതൻ.

ദ്വാവിമൌ പുരുഷൌ ലോകേ
ക്ഷരശ്ചാക്ഷര ഏവ ച
ക്ഷരഃ സർവാണി ഭൂതാനി
കൂടസ്ഥോƒക്ഷര ഉച്യതെ.
ഉത്തമഃ പുരുഷസ്ത്വന്യഃ
പരമാത്മേത്യുദാഹൃതഃ

യോ ലോകത്രയമാവിശ്യ
ബിഭർത്ത്യവ്യയ ഈശ്വരഃ.

യസ്മാത് ക്ഷരമതീതോഹ-
മക്ഷരാദപി ചോത്തമഃ
അതോസ്മി ലോകേ വേദേ ച
പ്രഥിതഃ പുരുഷോത്തമഃ.

ഗീത. XV. 16, 17&18. *

---

*ക്ഷരഃ-ച-അക്ഷരഃ-ഏവ-ച = ക്ഷരം എന്നും അക്ഷരമെന്നുമുള്ള, അതായതു നശിക്കുന്നതും നശിക്കാത്തതുമായ; ഇമൌ-ദ്വൌ-പുരുഷൌ = ഈ രണ്ടുവിധം പുരുഷസ്വരൂപങ്ങളും; ലോകേ = ലോകത്തിൽ ഉണ്ടു്; ക്ഷരഃ-സർവ്വാണി-ഭൂതാനി = ക്ഷരമെന്നുള്ള പുരുഷനിൽ ബ്രഹ്മാമുതൽ സ്ഥാവരംവരെയുള്ള സർവ്വവും ഉൾപ്പെടുന്നു; കൂടസ്ഥഃ = മായാസഹിതമായ ബ്രഹ്മം; അക്ഷരഃ-ഉച്യതെ = അക്ഷരമായ പുരുഷൻ എന്നും പറയപ്പെടുന്നു.

യഃ-ഈശ്വരഃ-യാതൊരു ഈശ്വരൻ (പരമാത്മാവു്); അവ്യയഃ = നിർവ്വികാരനായിനിന്നു്; ലോകത്രയം-ആവിശ്യ-ബിഭർത്തി = സ്ഥൂലലോകം, സൂക്ഷ്മലോകം, കാരണലോകം എന്ന മൂന്നു ലോകങ്ങളിലും വ്യാപിച്ചു് രക്ഷിക്കുന്നുവോ; സഃ-ഉത്തമഃ-പുരുഷഃ-തു = അപ്രകാരമുള്ള പരമപുരുഷൻ ക്ഷരവും അക്ഷരവുമായ പുരുഷന്മാരിൽ നിന്നും വിലക്ഷണനായ ഉത്തമപുരുഷനാകയും; പരമാത്മാ-ഇതി-ഉദാഹൃതഃ = പരമാത്മാവായും വേദങ്ങളിൽ പറയപ്പെട്ടിരിക്കുന്നു.

യസ്മാത് = യാതൊരുകാരണത്താൽ; അഹം-ക്ഷരം-അതീതഃ = ഞാൻ ക്ഷരം എന്നതിലുൾപ്പെടുന്ന സർവ്വപ്രാണികളേയും അതിക്രമിച്ചിരിക്കുന്നു; അക്ഷരാത്-അപി-ച-ഉത്തമഃ = അക്ഷരം എന്ന കൂടസ്ഥനേക്കാൾ ഉത്തമനുമായിരിക്കുന്നു; അതഃ-ലോകേ-വേദേ-ച = അതിനാൽ ലോകത്തിലും വേദത്തിലും; പുരുഷോത്തമഃ-ഇതി-പ്രഥിതഃ-അസ്മി = പുരുഷോത്തമൻ എന്നു പ്രസിദ്ധമായി ഘോഷിക്കപ്പെടുന്നു.

"ലോകത്തിൽ ക്ഷരം എന്നും അക്ഷരം എന്നും രണ്ടു പുരുഷന്മാർ ഉള്ളതായി പറയപ്പെട്ടിരിക്കുന്നു. ബ്രഹ്മാമുതൽ സ്ഥാവരംവരെയുള്ള സർവ്വഭൂതങ്ങളും ക്ഷരം എന്ന പുരുഷനിൽ ഉൾപ്പെടുന്നു. മായാസഹിതമായ ബ്രഹ്മത്തെയാണ് അക്ഷരം എന്നു പറയുന്നത്."

"മേല്പറഞ്ഞ ക്ഷരം എന്നും അക്ഷരം എന്നും പറയപ്പെടുന്ന രണ്ടു പുരുഷന്മാരിൽ നിന്നും അന്യമായി പരമാത്മാ എന്ന് വേദങ്ങളിൽ പ്രസിദ്ധനായ ഉത്തമനായ വേറെ ഒരു പുരുഷനുണ്ട്. പരമാത്മാവാണ് സ്ഥൂലവും, സൂക്ഷ്മവും, കാരണവുമായുള്ള മൂന്നുലോകങ്ങളിലും വ്യാപിച്ച് സർവ്വത്തേയും ഈശ്വരനായിനിന്നു രക്ഷിക്കുന്നത്."

"യാതൊരു കാരണത്താൽ ഞാൻ ക്ഷരം എന്നതിലുൾപ്പെടുന്ന സർവ്വപ്രാണികളേയും അതിക്രമിച്ചവനായും അക്ഷരം എന്ന മായാസഹിതമായ ബ്രഹ്മത്തേക്കാൾ ഉത്തമനായും വർത്തിക്കുന്നത്, അതിനാലാണു ലോകത്തിലും വേദങ്ങളിലും ഞാൻ പുരുഷോത്തമൻ എന്നു പ്രസിദ്ധമായി ഘോഷിക്കപ്പെടുന്നത്."

വിവരണം:— ഈ ശ്ലോകങ്ങളിൽ ക്ഷരമെന്നതിൽ ബ്രഹ്മാമുതലുള്ള സകല പ്രാണികളും ഉൾപ്പെടുന്നതായി പറഞ്ഞിരിക്കുന്നു. അവയിലുള്ള ആത്മഭാവത്തെ ഉദ്ദേശിച്ചല്ല ഉപാധികളെ ഉദ്ദേശിച്ചാണ് ക്ഷരം എന്നു പറയുന്നത്. ഉപാധികളെല്ലാം മൂലപ്രകൃതിയുടെ വികാരങ്ങളുമാണ്.

അതുകൊണ്ടു് ക്ഷരം എന്നതിൽ ഉൾപ്പെടുന്നതു പൃഥ്വി, അപ്പു, അഗ്നി, വായു, ആകാശം എന്ന പഞ്ചഭൂതങ്ങളും കാലം, ദേശം, മനസ്സ്, എന്നവയും അവയുടെ പലവിധത്തിലുള്ള വികാരങ്ങളുമാകുന്നു. ഇവിടെ കൂടസ്ഥൻ എന്നും അക്ഷരമെന്നും പറയുന്നതു് മൂലചൈതന്യഭാവത്തെ ഉദ്ദേശിച്ചല്ല; ബ്രഹ്മത്തിന്റെ പ്രതീതിഭാവമായ മൂലപ്രകൃതിയെ ഉദ്ദേശിച്ചാണു്. അതിനു പരാപ്രകൃതി എന്നും അപരാപ്രകൃതി എന്നും രണ്ടു ഭാവങ്ങൾ ഉണ്ടു്. പരമാത്മാവു് തന്റെ പ്രകൃതിയായ ഈ രണ്ടു ഭാവങ്ങളേയും അതിക്രമിച്ചു നില്ക്കുന്നവനാകയാലാണു് പരമാത്മാവിനെ പുരുഷോത്തമൻ എന്നു് വേദങ്ങളിലും ശാസ്ത്രങ്ങളിലും ഘോഷിക്കുന്നതു്.

31. പരമാത്മാവു പരാപ്രകൃതി എന്ന തന്റെ ശക്തിയെ വശീകരിച്ചു് അവതാരങ്ങളായി ആവിർഭവിക്കുന്നതു് എപ്പോഴാണെന്നു താഴെ പറയുന്ന ശ്ലോകങ്ങൾ വിവരിക്കുന്നു:—

അജോപി സന്നവ്യയാത്മാ
ഭൂതാനാമീശ്വരോപി സൻ
പ്രകൃതിം സ്വാമധിഷ്ഠായ
സംഭവാമ്യാത്മമായയാ.*

---

*അജഃ-അപി-സൻ = ജനനമില്ലാത്തവനായാലും; അവ്യയാത്മാ = നാശമില്ലാത്തവനായാലും; ഭൂതാനാം-ഈശ്വരഃ-അപി-സൻ =സകല ജീവികളുടേയും ഈശ്വരനായിരുന്നാലും; സ്വാം-പ്രകൃതിം-അധിഷ്ഠായ = സ്വന്തമായ ശുദ്ധസാത്വികാ

യദാ യദാ ഹി ധൎമ്മസ്യ
ഗ്ലാനിൎഭവതി ഭാരത
അഭ്യുത്ഥാനമധൎമ്മസ്യ
തദാത്മാനം സൃജാമ്യഹം*
പരിത്രാണായ സാധൂനാം
വിനാശായ ച ദുഷ്കൃതാം
ധൎമ്മസംസ്ഥാപനാൎത്ഥായ
സംഭവാമി യുഗേ യുഗേ. †

ഗീത. IV. 6, 78.

"ഞാൻ ജനനമില്ലാത്തവനും യാതൊരു വികാരവുമില്ലാത്തവനും സകലസത്വങ്ങൾക്കും ഈശ്വരനും ആണെങ്കിലും ശുദ്ധസാത്വികമായുള്ള എന്റെ മായയെന്ന ശക്തിയെ വശീകരിച്ചു സ്വേച്ഛയാൽ അവതാരം ചെയ്യുന്നു."

---

യുള്ള പരാപ്രകൃതിയെ സ്വീകരിച്ച്; ആത്മമായയാ = സ്വാധീനമായുള്ള പരാപ്രകൃതി എന്ന ശക്തിയാൽ; സംഭവാമി = ഞാൻ അവതാരം ചെയ്യുന്നു.

* ഭാരത = ഭരതവംശജനായ അൎജ്ജുന; യദാ-യദാ-ഹി = ഏതേതു കാലത്തിലാണോ; ധൎമ്മസ്യ-ഗ്ലാനിഃ = ധൎമ്മത്തിന്റെ ക്ഷയവും; അധൎമ്മസ്യ-അഭ്യുത്ഥാനം = അധൎമ്മത്തിന്റെ അഭിവൃദ്ധിയും; ഭവതി = സംഭവിക്കുന്നതു്; തദാ-ആത്മാനം-അഹം-സൃജാമി = അപ്പോൾ അതിനാവശ്യമുള്ള ശരീരത്തോടുകൂടി ഞാൻ അവതരിക്കുന്നു.

† സാധൂനാം-പരിത്രാണായ = ധൎമ്മമാൎഗ്ഗത്തിൽ ചരിക്കുന്നവരുടെ രക്ഷയ്ക്കായിക്കൊണ്ടും; ദുഷ്കൃതാം-വിനാശായ-ച = അധൎമ്മത്തിൽചരിക്കുന്നവരുടെനാശത്തിനേക്കായും; ധൎമ്മസംസ്ഥാപനാൎത്ഥായ=ധൎമ്മമാൎഗ്ഗത്തെനിലനിൎത്തുന്നതിനേക്കവേണ്ടിയും; യുഗേ-യുഗേ-സംഭവാമി = യുഗം തോറും ആവശ്യം പോലെ ഞാൻ അവതാരം ചെയ്യുന്നു.

"അല്ലയോ ഭരതവംശജനായ അൎജ്ജുന! ഏതേതു കാലത്തിൽ ധൎമ്മത്തിനു ക്ഷയവും അധൎമ്മത്തിനു അഭിവൃദ്ധിയും ഉണ്ടാകുന്നുവോ അപ്പോഴെല്ലാം എന്റെ മായകൊണ്ടു് അവതരിച്ചവനായി ഭവിക്കുന്നു."

"ധൎമ്മമാൎഗ്ഗത്തിൽ ചരിക്കുന്നവരായ സാധുക്കളെ രക്ഷിക്കുന്നതിനായും ദുഷ്കൎമ്മം ചെയ്തുകൊണ്ടു് അധൎമ്മത്തിൽ ചരിക്കുന്നവരായ ജനങ്ങളെ നശിപ്പിക്കുന്നതിനായും ധൎമ്മമാൎഗ്ഗത്തെ നിലനിറുത്തുന്നതിനായും ഞാൻ യുഗംതോറും അവതാരം ചെയ്യുന്നുണ്ടു്."

ഉപാസനകളുടെ ഐശ്വര്യവും ഫലവും.

32. പരിപൂൎണ്ണത അല്ലെങ്കിൽ മോക്ഷം പ്രാപിക്കണമെന്നിച്ഛയുള്ള സകല ജിജ്ഞാസുക്കളും സാക്ഷാത്കരിക്കേണ്ടതു് പരമാത്മാവിന്റെ വാസ്തവവും സൎവ്വാതീതമായുള്ളതും 'തത്' എന്ന പദത്തിന്റെ ലക്ഷ്യാൎത്ഥമായി നില്ക്കുന്നതുമായ നിൎഗ്ഗുണവും നിൎവ്വിശേഷവുമായ പരബ്രഹ്മഭാവത്തെയാണു്. പുരാണങ്ങളാലും ഉപനിഷത്തുകളാലും പ്രതിപാദിക്കപ്പെടുന്നഗണേശൻ, സുബ്രഹ്മണ്യൻ, വിഷ്ണു, ശിവൻ, ശക്തി, സൂൎയ്യൻ മുതലായ മൂൎത്തികളുടേയും ശ്രീരാമൻ, ശ്രീകൃഷ്ണൻ, നൃസിംഹൻ മുതലായ അവതാരങ്ങളുടേയും സൎവ്വപ്രതീകങ്ങളിലുംവെച്ചു ശ്രേഷ്ഠമായുള്ള പ്രണവത്തിന്റേയും ഉപാസനകൊണ്ടു്, ഭക്തന്മാരും ജിജ്ഞാസുക്കളും

മായ സാധകന്മാർ ക്രമേണ പടിപടിയായി സർവ്വാതീതമായുള്ള പരബ്രഹ്മത്തിന്റെ സാക്ഷാത്കാരം പ്രാപിക്കുമെന്നതിനു സംശയമില്ല. ശരിയായ സാധനങ്ങളോടും ഉത്തമമായ ഭക്തി, ജിജ്ഞാസ മുതലായവയോടും ഉപാസന നടത്തുന്നപക്ഷം, അതു് ഏതു വിധത്തിലുള്ള ഉപാസനയായാലും പരമാത്മസാക്ഷാത്കാരത്തിനു കാരണമായിത്തീരുന്നതാണെന്നു് ഭഗവാൻ താഴെ പറയുന്ന ശ്ലോകത്താൽ ഉപദേശിക്കുന്നു:—

യേ യഥാ മാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ സർവ്വശഃ.

ഗീ. IV. 11 *

"അല്ലയോ കുന്തീപുത്രനായ അർജ്ജുന! ഏതേതു വിധത്തിൽ ആരെല്ലാം എന്നെ ഉപാസിക്കുന്നുവോ അവരെയെല്ലാം ഞാൻ അനുഗ്രഹിക്കുന്നു. എല്ലാവിധം ഉപാസനകളിൽക്കൂടിയും മനുഷ്യർ എന്റെ മാർഗ്ഗത്തെയാണു് അനുസരിക്കുന്നതു്."

---

*പാർത്ഥ-യേ-യഥാ-മാം-പ്രപദ്യന്തേ=കുന്തീപുത്രനായ അർജ്ജുന! ഏതേതു മനുഷ്യർ ഏതേതു വിധത്തിൽ എന്നെ ഉപാസിക്കുന്നുവോ, താൻ-തഥാ-ഏവ-അഹം-ഭജാമി=അതാതുവിധത്തിൽ തന്നെ അവരെ ഞാൻ അനുഗ്രഹിക്കുന്നു; സർവ്വശഃ=സർവ്വപ്രകാരത്തിലും; മനുഷ്യാഃ=മനുഷ്യർ; മമ-വർത്മ=എന്റെ ഉപാസനാമാർഗ്ഗത്തെ തന്നെ; അനുവർത്തന്തേ=അനുസരിക്കുന്നു.

വിവരണം:— ഗണേശരൂപത്തിൽ പരമാത്മാവിനെ ഉപാസിക്കുന്നവൻ ഗണേശനായിത്തന്നെ സാക്ഷാത്കരിക്കാം. വിഷ്ണു എന്ന മൂൎത്തിയെ ഭജിക്കുന്നവന് വിഷ്ണുരൂപവും പ്രത്യക്ഷമാകും. ശിവന്റെ രൂപത്തെ ഭജിക്കുന്നവൻ ശിവനേയും സാക്ഷാത്കരിക്കാം.

രൂപകല്പനയുടെ ഉദ്ദേശത്തെപ്പറ്റി രാമതാപിനി ഉപനിഷത്ത് താഴെ പറയുന്നപ്രകാരം ഉപദേശിക്കുന്നു:—

ചൈതന്യസ്വരൂപനും അദ്വിതീയനും അവയവങ്ങൾ ഒന്നുമില്ലാത്തവനും ശരീരമില്ലാത്തവനുമായ പരബ്രഹ്മത്തിന് ഭക്തന്മാൎക്ക് ഉപാസനാസൌകൎയ്യത്തിനുവേണ്ടിയാണ് ഉപനിഷത്തുകളിലും പുരാണങ്ങളിലും രൂപകല്പന ചെയ്തിട്ടുള്ളത്. *

വിവരണം:— ശിവൻ, വിഷ്ണു, ഗണേശൻ, ദേവി മുതലായ മൂൎത്തികൾക്കു പല രൂപങ്ങളും കല്പിക്കപ്പെട്ടിട്ടുള്ളതായി ഉപനിഷത്തുകളിലും പുരാണങ്ങളിലും കാണുന്നുണ്ട്. ഇവയെല്ലാം നിൎഗ്ഗുണവും നിൎവ്വിശേഷവുമായ പരബ്രഹ്മവസ്തുവിന്റെ പ്രതീകങ്ങൾ മാത്രമാണെന്ന് ഉപനിഷത്തുകളും പുരാണങ്ങളും വൎണ്ണിക്കുന്നു. പ്രതീകങ്ങളായി വൎത്തിക്കുന്നതുകൂടാതെ നാമരൂപാത്മകമാ

---

*ചിന്മയസ്യാദ്വിതീയസ്യ നിഷ്കളസ്യാശരീരിണഃ
ഉപാസകാനാം കാൎയ്യാൎത്ഥം ബ്രഹ്മണോ രൂപകല്പനാ.
രാ. ഉ. 1. 7.

യുള്ള ഈ പ്രപഞ്ചത്തിൽ മററുള്ള രൂപങ്ങളോടു താരതമ്യപ്പെടുത്തി നോക്കുന്നപക്ഷം എല്ലാ സത്തു പദാർത്ഥങ്ങൾക്കും ഉള്ള സത്യത്വത്തെക്കാൾ കൂടുതൽ സത്യത്വം ഈ മൂർത്തികൾക്ക് ഉള്ളതുമാകുന്നു. ഉപാസകൻ ശരിയായ സദാചാരനിഷ്ഠയോടും ഏകാഗ്രമായുള്ള നിഷ്കളങ്കഭക്തിയോടും ഭജിക്കുന്നപക്ഷം പരമാത്മാവിനെ ഈ രൂപത്തിലും സാക്ഷാത്കരിക്കാം. ഒരു സ്നേഹിതന് മററൊരു സ്നേഹിതനോടും കുഞ്ഞുങ്ങൾക്കു മാതാപിതാക്കന്മാരോടും എത്ര സാമീപ്യത്തിൽ അടുക്കാനും അവരിൽനിന്നും സഹായം ലഭിപ്പാനും സാധിക്കുമോ, അതിൽനിന്നും എത്രയോ ഉൽകൃഷ്ടമായ വിധത്തിൽ പരമാത്മാവിനെ ഈ മൂർത്തികൾ മാർഗ്ഗമായി സമീപിക്കാനും പ്രത്യക്ഷപ്പെടുത്താനും സാധിക്കും. ഈ മൂർത്തികളാൽ കിട്ടുന്ന അനുഗ്രഹത്താൽ ഭക്തന്മാർക്ക് പരമാത്മാവിൻെറ സർവാന്തര്യാമിഭാവം, സർവാതീതഭാവം, എന്ന ഉൽകൃഷ്ടഭാവങ്ങളെയും സാക്ഷാത്കരിക്കാം. സർവ്വവും താൻതന്നെ എന്ന് അനുഭവപ്പെടുന്ന ഏകവും അദ്വിതീയവുമായ നിലയെ പ്രാപിക്കുകയും ചെയ്യാം. എല്ലാവിധമൂർത്ത്യുപാസനകളുടേയും ഉദ്ദേശ്യത്തെ അദ്ധ്യാത്മരാമായണത്തിൽ രാമഗീതയിൽ ശ്രീരാമൻ താഴെ പറയുന്നപ്രകാരം ഉപദേശിച്ചിട്ടുണ്ട്:—

'ചരാചരാത്മകമായ ഈ പ്രപഞ്ചത്തിൽ സ്ഥൂലവും സൂക്ഷ്മവുമായുള്ള സകല പദാർത്ഥങ്ങളും ഞാൻ തന്നെ എന്ന് ഉപാസകൻ എപ്പോൾ

അനുഭവിക്കാറാകുന്നുവോ, അതുവരെ എന്റെ മൂർത്ത്യുപാസനയെ അവൻ തുടൎന്നനുഷ്ഠിക്കേണ്ടതാകുന്നു. പരിപൂർണ്ണമായ ശ്രദ്ധയോടും ഊൎജ്ജിതമായ ഭക്തിയോടും ഉപാസിക്കുന്നവൎക്ക് സദാ ഞാൻ അവന്റെ ഹൃദയത്തിൽ ദൃശ്യമായിത്തന്നെ വൎത്തിക്കുന്നു.'*

പരമാത്മാവിനെക്കുറിച്ചുള്ള വിവിധാഭിപ്രായങ്ങൾ.

33. പരബ്രഹ്മം ഏകവും അദ്വിതീയവുമാണെങ്കിലും നാം ഏതു നിലയിൽ നിന്നു നോക്കുന്നുവോ, അതനുസരിച്ച് അതിനെ പല പ്രകാരത്തിൽ ഗ്രഹിക്കാൻ ഇടയാകുന്നുണ്ട്. ഉപനിഷത്തുകൾ പരമാത്മാവിനെ സൎവ്വത്തിന്റെയും ആദികാരണമാണെന്നു പ്രതിപാദിക്കുന്നു. നൈയായികന്മാരും വൈശേഷികന്മാരും അവരുടെ യുക്തിവാദങ്ങളെ അനുസരിക്കുന്ന മററു പലരും പരമാത്മാവ് പ്രപഞ്ചത്തിന്റെ നിമിത്തകാരണം മാത്രമാണെന്നു പറയുന്നു. വസ്ത്രം ഉണ്ടാക്കുന്നതിനു നെയ്ത്തുകാരനും ഘടം മുതലായ

നൈയായികന്മാരുടെയും വൈശേഷികന്മാരുടെയും അഭിപ്രായം.

മൺപാത്രങ്ങൾ ഉണ്ടാക്കുന്നതിനു കുലാലനും ഏതു സ്ഥാനമുണ്ടോ ആ സ്ഥാനമാണു് പ്രപഞ്ചത്തെ സംബന്ധിച്ച് പരമാത്മാവിന്

---

*"യാവന്ന പശ്യേദഖിലം മദാത്മകം
താവന്മദാരാധനതത്പരോ ഭവേത്
ശ്രദ്ധാലുരത്യൂർജ്ജിതഭക്തിലക്ഷണോ
യസ്തസ്യ ദൃശ്യോഹമഹർന്നിശം ഹൃദി."
രാ. ഗീ. 5. 8

ഉള്ളത് എന്നാണ പരമാത്മാവിനെപ്പററിയുള്ള അവരുടെ അഭിപ്രായം. ഘടാദികാൎയ്യങ്ങളുടെ മണ്ണും, വസ്ത്രങ്ങൾക്ക പഞ്ഞി, നൂൽ മുതലായവയും ഉപാദാനകാരണമായിരിക്കുന്നതുപോലെ പൃഥ്വി, അപ്പ്, അഗ്നി, വായു, ആകാശം, കാലം, മനസ്സ് എന്ന പദാൎത്ഥങ്ങളെ ഉപാദാനമായി ഉപയോഗിച്ച പരമാത്മാവു പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു എന്ന് അവർ അഭിപ്രായപ്പെടുന്നു. ഈ പദാൎത്ഥങ്ങൾ അവയുടെ കാരണാവസ്ഥയിൽ പരമാത്മാവിൽ നിന്നും സ്വാതന്ത്ര്യവും നിത്യവുമായി വൎത്തിക്കുന്നു എന്ന് അവർ പറയുന്നുണ്ട്. അവരുടെ അഭിപ്രായപ്രകാരം ഈ പദാൎത്ഥങ്ങളെ പല വിധത്തിൽ സമ്മേളിപ്പിച്ച് പ്രപഞ്ചത്തെ പരമാത്മാവു സൃഷ്ടിക്കുന്നു എന്നും ജീവന്മാരെല്ലാം മേൽപ്പറഞ്ഞ പദാൎത്ഥങ്ങളിലും പരമാത്മാവിലും നിന്നു ഭിന്നന്മാരും നിത്യന്മാരും ആകുന്നു എന്നുമാണ് അവരുടെ സിദ്ധാന്തം.

34. സാംഖ്യന്മാർ പരമാത്മാ എന്നൊരു വസ്തുവുണ്ടെന്നു വിശ്വസിക്കുന്നില്ല. പ്രപഞ്ചസൃഷ്ടിക്കു പരമാത്മാവിന്റെ ആവശ്യകതയേയും അവർ കാണുന്നില്ല. ഇവരെ നിരീശ്വരസാംഖ്യന്മാർ എന്നു പറയുന്നു. പരമാത്മാവു അല്ലെങ്കിൽ ഈശ്വരൻ എന്നതത്വത്തിൽ വിശ്വസിക്കുന്നവരായ സാംഖ്യന്മാരും ഉണ്ട്. ഇവർ സേശ്വരസാംഖ്യന്മാർ

സാംഖ്യന്മാരുടെ അഭിപ്രായം.

എന്നു വിളിക്കപ്പെടുന്നു. നിരീശ്വരസാംഖ്യന്മാരും സേശ്വരസാംഖ്യന്മാരും മൂലപ്രകൃതിക്കു തന്നെ പ്രപഞ്ചമായി വികസിക്കാനുള്ള ശക്തി സ്വതേ ഉണ്ടെന്നാണു വിശ്വസിക്കുന്നതു്. അവരുടെ അഭിപ്രായപ്രകാരം പ്രപഞ്ചത്തിനു് ഉപാദാനകാരണമായിരിക്കുന്നതു് മൂലപ്രകൃതിയാണു്. നൈയായികന്മാരും വൈശേഷികന്മാരും ശാശ്വതവും പ്രത്യേകവുമാണെന്നു കരുതുന്ന ആകാശം, വായു, അഗ്നി, അപ്പു്, പൃഥ്വി മുതലായ തത്വങ്ങളെ സാംഖ്യന്മാർ മൂലപ്രകൃതിയുടെ വികൃതിഭാവങ്ങളായേ കാണുന്നുള്ളൂ.

35. ഭഗവദ്ഗീത നൈയായികന്മാരുടേയും വൈശേഷികന്മാരുടേയും സാംഖ്യന്മാരുടേയും അഭിപ്രായങ്ങളെ പരമാത്മാവിനെപ്പററിയുള്ള അപൂർണ്ണഗ്രഹണത്താൽ സംഭവിച്ചിട്ടുള്ളവയാണെന്നു കരുതുന്നു.

ഭഗവദ്ഗീതയുടെ നിശ്ചിതമായ അഭിപ്രായം.

ഇവയെപ്പററി ഭഗവാൻെറ നിശ്ചിതമായ അഭിപ്രായം എന്താണെന്നു താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു ഭഗവാൻ ഉപദേശിക്കുന്നു:—

ഭൂമിരാപോ൭നലോ വായുഃ
ഖം മനോ ബുദ്ധിരേവ ച*

---

*ഭൂമിഃ-ആപഃ-അനലഃ-വായുഃ-ഖം=പൃഥ്വിതത്വം, അപ്പുതത്വം, അഗ്നിതത്വം, വായുതത്വം, ആകാശതത്വം എന്ന അഞ്ചു സൂക്ഷ്മഭൂതങ്ങളും; മനഃ=സർവത്തിനും കാരണമായി ബ്രഹ്മ-

അഹങ്കാരം ഇതീയം മേ
ഭിന്നാ പ്രകൃതിരഷ്ടധാ
അപരേയമിതസ്ത്വന്യാം
പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ
യയേദം ധാൎയ്യതേ ജഗത്
ഏതദ്യോനീനി ഭൂതാനി
സൎവ്വാണീത്യുപധാരയ
അഹം കൃത്സ്നസ്യ ജഗതഃ
പ്രഭവഃ പ്രളയസ്തഥാ.*

ഗീത. VII. 4, 5, 6.

---

ത്തിൽതന്നെ ചേൎന്നു നില്ക്കുന്നതായി കാണപ്പെടുന്ന അവ്യക്തം; ബുദ്ധിഃ=അവ്യക്തത്തിൽ നിന്നു സ്ഫുരിക്കുന്ന മഹത്തത്വം; അഹങ്കാരം;= പഞ്ചസൂക്ഷ്മഭൂതങ്ങളുടെ ആവിൎഭാവത്തിനു കാരണഭൂതം മഹത്തത്വത്തിൽനിന്നു സ്ഫുരിക്കുന്നതുമായ അഹങ്കാരതത്വം; ഇതി-അഷ്ടധാ=എന്നു എട്ടു വിധത്തിൽ; ഇയം-മേ-പ്രകൃതിഃ-ഏവ-ച=എന്റെ പ്രകൃതി എന്ന ശക്തി തന്നെ; ഭിന്നാ=വിഭാഗിക്കപ്പെട്ടിരിക്കുന്നു.

മഹാബാഹോ=അല്ലയോ ഭുജപരാക്രമമുള്ള അൎജ്ജുനാ! ഇയം-അപരാ = ഈ എട്ടു വിധത്തിൽ കാണപ്പെടുന്നതു് എന്റെ താണതായ പ്രകൃതിയാകുന്നു; ഇതഃ-തു-അന്യാം-ജീവഭൂതാം = ഈ പ്രകൃതിയിൽ നിന്നും അന്യമായും ഇച്ഛാജ്ഞാനക്രിയാശക്തിസ്വരൂപമായും ഇരിക്കുന്നതിനെ; യയാ-ഇദം-ജഗത്-ധാൎയ്യതേ-(താം)=യാതൊരു പ്രകൃതിയാൽ ഈ പ്രപഞ്ചം ധരിക്കപ്പെടുന്നുവോ ആ പ്രകൃതിയെ; മേ-പരാം പ്രകൃതിം-വിദ്ധി=എന്റെ ഉൽകൃഷ്ടമായ പ്രകൃതിയാണെന്നറിഞ്ഞാലും.

സൎവ്വാണി-ഭൂതാനി - ഏതദ്യോനീനി-ഇതി - ഉപധാരയ= സ്ഥാവരജംഗമങ്ങളായുള്ള സകല ഭൂതങ്ങളും ഈ രണ്ടു പ്രകൃതിഭാവങ്ങളിൽ നിന്നും ഉണ്ടായവയാണെന്നു അറിഞ്ഞാലും;

പൃഥ്വി, അപ്പ്, അഗ്നി, വായു, ആകാശം എന്ന അഞ്ചു സൂക്ഷ്മഭൂതങ്ങളും അവ്യക്തം, മഹത്തത്വം, അഹങ്കാരതത്വം എന്ന സമഷ്ടിതത്വങ്ങളും ചേർന്ന് എട്ടു വിധത്തിൽ കാണപ്പെടുന്ന പദാർത്ഥങ്ങളായി എന്റെ പ്രകൃതിയാണ് വിഭാഗിക്കപ്പെട്ടിരിക്കുന്നത്.'

'ഈ എട്ടു പദാർത്ഥങ്ങളായി വികാരത്തെ പ്രാപിച്ചിരിക്കുന്ന എന്റെ പ്രകൃതി അപരാപ്രകൃതിയാകുന്നു. ഈ ജഗത്തു മുഴുവനേയും ധരിക്കുന്നതും ഇച്ഛാജ്ഞാനക്രിയാശക്തികളായിപ്രകാശിക്കുന്നതും ഈ അപരാപ്രകൃതിയിൽ നിന്നും ഭിന്നമായിട്ടുള്ളതുമായ പ്രകൃതിയെ എന്റെ പരാപ്രകൃതി എന്നറിഞ്ഞാലും.'

സ്ഥാവരമായും ജംഗമമായും വർത്തിക്കുന്ന സകല ഭൂതങ്ങളും പരമായും അപരമായും പ്രകാശിക്കുന്ന എന്റെ പ്രകൃതിയിൽ നിന്നും ഉണ്ടായവയാണെന്ന് അറിഞ്ഞാലും. അതിനാൽ സർവപ്രപഞ്ചത്തിന്റെയും ഉത്ഭവസ്ഥാനവും ലയസ്ഥാനവും ഏകവും അദ്വിതീയവുമായുള്ള ഞാൻ തന്നെ.'

വിവരണം;— നൈയായികന്മാരും വൈശേഷികന്മാരും സർവ ജഗത്തിനും ഉപാദാനകാരണം

---

അഹം-കൃത്സ്നസ്യ-ജഗതഃ = ഞാൻ സകല ജഗത്തിനും; പ്രഭവഃ - തഥാ - പ്രളയഃ = ഉല്പത്തിസ്ഥാനവും അപ്രകാരം തന്നെ ലയസ്ഥാനവും ആകുന്നു.

പഞ്ചഭൂതങ്ങളും മനസ്സ്, കാലം, ദിക്ക് എന്നവയു മാണെന്നു പറയുന്നു. അതു തെററല്ല, അവ ആത്യന്തികമായ കാരണമല്ല എന്നു മാത്രമേ ധരിക്കേണ്ടതായുള്ളൂ. തത്വാന്വേഷണത്തിൽ സാംഖ്യന്മാർ നൈയായികന്മാരെക്കാൾ കൂടുതൽ അഭിവൃദ്ധിയെ പ്രാപിച്ചിട്ടുണ്ട്. പഞ്ചഭൂതങ്ങളും ദിക്ക്, കാലം, മനസ്സു മുതലായവയും പ്രകൃതിയുടെ വികാരഭാവങ്ങളാണെന്ന് അവർ കാണുന്നു. ഭഗവദ്ഗീത നൈയായികന്മാരുടേയും വൈശേഷികന്മാരുടേയും ഉപാദാനകാരണത്തെപ്പററിയുള്ള സിദ്ധാന്തത്തെ സ്വീകരിച്ചു കൂടുതലായി ചർച്ചചെയ്യുകയും, അതിന്റെ ഫലമായി പഞ്ചഭൂതങ്ങളോ ദിക്ക്, കാലം, മനസ്സ് മുതലായവയോ അവ്യക്തമൊ ആത്യന്തികമായ ആദികാരണമല്ലെന്നു കാണുകയും ചെയ്യുന്നു. ഗീതാസിദ്ധാന്തപ്രകാരം പഞ്ചഭൂതങ്ങളും അഹങ്കാരം, മഹത്തത്വം, അവ്യക്തം എന്നവയും പരമാത്മാവിന്റെ അപരാപ്രകൃതിയുടെ ഭിന്നഭാവങ്ങൾ മാത്രമാണ്. അപരാപ്രകൃതിയും ഇച്ഛാജ്ഞാനക്രിയാശക്തികളായി മൂന്നു രൂപത്തിൽ പ്രകാശിക്കുന്ന പരമാത്മാവിന്റെ പരാപ്രകൃതിയിൽനിന്നും സ്ഫുരിക്കുന്നതാകുന്നു. അതിനാൽ സകലപ്രപഞ്ചത്തിന്റെയും ആത്യന്തികമായ നിമിത്തകാരണവും ഉപാദാനകാരണവും പരമാത്മാവു തന്നെ എന്നാണ് ഗീതയിലെ നിശ്ചിതമായ സിദ്ധാന്തം.

പരമാത്മാവിന്റെ സർവ്വാന്തര്യാമിഭാവത്തെയും സർവ്വാത്മഭാവത്തെയും ദർശിക്കുന്ന മാർഗ്ഗം.

36. പരമാത്മാവിനെ അദ്ദേഹത്തിന്റെ സമഷ്ടിയായുള്ള സ്ഥൂലസൂക്ഷ്മശരീരങ്ങളിൽ കൂടിയോ സമഷ്ടികാരണശരീരമായ മൂലപ്രകൃതിയിൽ കൂടിയോ നോക്കുന്നപക്ഷം അദ്ദേഹത്തെ സർവ്വാന്തര്യാമി എന്ന നിലയിൽ കാണാം. ഈ തത്വത്തെ, ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു വർണ്ണിക്കുന്നു:—

മയാ തതമിദം സർവ്വം
ജഗദവ്യക്തമൂർത്തിനാ
മത്സ്ഥാനി സർവ്വഭൂതാനി
ന ചാഹം തേഷ്വവസ്ഥിതഃ.

ഗീത. IX. 4 *

ഇന്ദ്രിയങ്ങൾക്കും മനസ്സിനും അഗോചരമായിരിക്കുന്ന എന്നാൽ സ്ഥൂലമായും, സൂക്ഷ്മമായും, കാരണമായും വർത്തിക്കുന്ന ലോകം മുഴുവനും വ്യാപിക്കപ്പെട്ടിരിക്കുന്നു.

---

* അവ്യക്തമൂർത്തിനാ-മയാ = ഇന്ദ്രിയങ്ങൾക്കൊ മനസ്സിനൊ ഒരു വിധത്തിലും ഗോചരമല്ലാത്തതും സർവ്വത്തിനും കാരണമായിരിക്കുന്നതുമായ എന്നാൽ; ഇദം-സർവ്വം ജഗത്-തതം = ഈ ജഗത്തു് മുഴുവനും വ്യാപിക്കപ്പെട്ടിരിക്കുന്നു; സർവ്വഭൂതാനി = പരവും അപരവുമായുള്ള സർവ്വഭൂതങ്ങളും; മത്സ്ഥാനി = എന്നിൽ തന്നെ സ്ഥിതിചെയ്യുന്നവയാകുന്നു; അഹം - തേഷു - ന - അവസ്ഥിതഃ-ച = ഞാൻ അവയിൽ സ്ഥിതിചെയ്യുന്നതുമില്ല.

'അതിനാൽ ചരവും അചരവുമായി മൂന്നു ലോകങ്ങളിലും വർത്തിക്കുന്ന സർവ്വ ഭൂതങ്ങളും എന്നിൽ തന്നെ സ്ഥിതിചെയ്യുന്നു. അങ്ങിനെയാണെങ്കിലും അവയിൽ ഞാൻ സ്ഥിതിചെയ്യുന്നില്ല.'

വിവരണം:— ഈ ശ്ലോകത്തിൽ പരമാത്മസാക്ഷാത്കാരംകൊണ്ട് ഒരു സാധകനുണ്ടാകാവുന്ന രണ്ടു വിധം അനുഭവങ്ങളെ വിവരിച്ചിരിക്കുന്നു. അതുകൊണ്ട് പരമാത്മാവിനെപ്പററിയുള്ള രണ്ടഭിപ്രായങ്ങളെയാണ് നാം ഈ ശ്ലോകത്തിൽ കാണുന്നത്.

അവയിൽ ഒന്നാമത്തേത് പാലിൽ നെയ്യ് എന്നപോലെയും എള്ളിൽ എണ്ണ എന്നപോലെയും ജീവവസ്തുക്കളിൽ പ്രാണൻ എന്നപോലെയും പ്രപഞ്ചം മുഴുവനിലും പരമാത്മാവ്യാപിച്ചിരിക്കുന്നു എന്നാണ്. രണ്ടാമത്തേത് സമുദ്രത്തിൽ അലയും നുരയും പതയും ജലപ്പോളകളും എന്നപോലെ, സ്ഥൂലസൂക്ഷ്മകാരണമായുള്ള പ്രപഞ്ചം മുഴുവനും പരമാത്മാവിൽ വർത്തിക്കുന്നു എന്നാണ്. ആദ്യത്തെ അനുഭവത്തിൽ പരമാത്മാവ് സർവത്തിലും വ്യാപിച്ചിരിക്കുന്നു എന്നു കാണാം. രണ്ടാമത്തേതിൽ അലകളും നുരയും ജലപ്പോളകളും ജലമയം തന്നെയാകയാൽ അവ സമുദ്ര

ജലത്തിൽ നിന്നു ഭിന്നമല്ലാത്തതുപോലെയും സമുദ്രജലത്തിൽതന്നെ അവ സ്ഥിതിചെയ്യുന്നതുപോലേയും മുഴുവൻ പ്രപഞ്ചത്തേയും സാധകൻ പരമാത്മാവിൽ സ്ഥിതിചെയ്യുന്നതായി കാണുന്നു. അല, നുര മുതലായവയ്ക്കു് സമുദ്രത്തിൽ നിന്നും സ്വതന്ത്രമായ സത്ത ഇല്ലാത്തതുപോലെ പ്രപഞ്ചത്തിനു കാര്യരൂപമായോ കാരണരൂപമായോ നോക്കിയാലും, പരമാത്മാവിൽ നിന്നും അന്യവും സ്വതന്ത്രവുമായ സത്ത ഇല്ല തന്നെ. സമുദ്രത്തിന്നു് ആധാരമായി നില്ക്കുന്നതു് അല, നുര മുതലായവയല്ല എന്നു് സ്പഷ്ടമായി കാണാവുന്നതുപോലെ, പരമാത്മാവിൻെറ ആധാരമായി പ്രപഞ്ചത്തെ ഒരു വിധത്തിലും കാണാനോ വിചാരിക്കാനോ സാധിക്കുന്നതുമല്ല. ഈ ശ്ലോകത്തിലെ ആദ്യത്തേ പാദം കൊണ്ടു് പരമാത്മാവിൻെറ സർവ വ്യാപകമായ ഭാവത്തേയും രണ്ടാമത്തെ പാദംകൊണ്ടു് പരമാത്മാവിൻെറ സർവ്വാധാരമായുള്ള സർവാത്മകഭാവത്തേയുമാണു് ഭഗവാൻ വർണ്ണിച്ചിട്ടുള്ളതു്.

37. പരമാത്മാവിനെ സർവ്വാതീതമായ നിലയിൽ സാക്ഷാത്കരിക്കുന്നതിനെ ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു വർണ്ണിക്കുന്നു:—

പരമാത്മാവിൻെറ സർവ്വാതീതഭാവത്തെ സാക്ഷാത്കരിക്കുന്ന മാർഗ്ഗം.

ന ച മത്സ്ഥാനി ഭൂതാനി
പശ്യ മേ യോഗമൈശ്വരം
ഭൂതഭൃന്നച ഭൂതസ്ഥോ
മമാത്മാ ഭൂതഭാവനഃ.

ഗീത. IX. 5.*

എന്റെ ഐശ്വരമായ യോഗത്തെ അതായതു് പരവും അപരവുമായി പ്രകാശിക്കുന്ന പ്രകൃതിക്കു് അതീതമായും കേവല സച്ചിദാനന്ദഘനമായും അദ്വിതീയമായും വർത്തിക്കുന്ന പരബ്രഹ്മം എന്ന എന്റെ പാരമാർത്ഥികനിലയെ കണ്ടാലും; ഈ മഹാപ്രപഞ്ചത്തിന്റെ ഘടകപദാർത്ഥങ്ങളായ അവ്യക്തം മുതൽ സ്ഥൂലംവരെയുള്ള സവ്ഭൂതങ്ങളിലും അവയുടെ വികൃതിഭാവങ്ങളായ സകല വസ്തുക്കളിലും

---

* ഭൂതാനി = അവ്യക്തം മുതൽ സ്ഥൂലംവരെയുള്ള സർവ്വഭൂതങ്ങളും അവയുടെ വികൃതിഭാവങ്ങളായ സകല വസ്തുക്കളും; ന-മത്സ്ഥാനി-ച = സർവ്വാതീതമായുള്ള എന്നിൽ വർത്തിക്കുന്നില്ല; മേ ഐശ്വരം-യോഗം-പശ്യ = പരവും അപരവുമായി പ്രകാശിക്കുന്ന പ്രകൃതിക്കു് അതീതമായി വർത്തിക്കുന്നതും അദ്വിതീയവും കേവലം സദ്ഘനവും ചിദ്ഘനവും ആനന്ദഘനവുമായ എന്റെ പരബ്രഹ്മം എന്ന പാരമാർത്ഥികനിലയെ കണ്ടാലും; മമ ആത്മാ = എന്റെ പാരമാർത്ഥികമായ ഈ സ്വരൂപം; ഭൂതഭൃത് = സകല ഭൂതങ്ങളെയും ധരിക്കുന്നതു്; ഭൂതഭാവനഃ = പ്രകൃതിയും പ്രകൃതിവികാരങ്ങളുമായ സകല വസ്തുക്കളെയും സങ്കല്പംകൊണ്ടു് അതിൽതന്നെ സൃഷ്ടിച്ചുകൊള്ളുന്നതു്; ന-ഭൂതസ്ഥഃ-ച = മേല്പറഞ്ഞ ഭൂതങ്ങളിൽ സ്ഥിതിചെയ്യാത്തതു് (ഭൂതങ്ങളെ ആധാരമായിവെച്ചുകൊള്ളാത്തതു്.).

ഒന്നും തന്നെ സർവ്വാതീതമായ പരബ്രഹ്മവസ്തുവായ എന്നാൽ വർത്തിക്കുന്നില്ല. ഈ സകല വസ്തുക്കളേയും കേവലം സങ്കല്പംകൊണ്ടു് ഞാൻ തന്നെ എന്നിൽ സൃഷ്ടിച്ചുകൊള്ളുന്നു. സർവ്വത്തിനും ആധാരമായ ഞാൻ സകല ഭൂതങ്ങളേയും ധരിക്കുന്നു. അല്ലാതെ അവ ഒന്നും തന്നെ എനിക്കു് ആധാരമല്ല.'

വിവരണം:— പ്രകൃതി മുതൽ സ്ഥൂലംവരെയുള്ള സകല ഭൂതങ്ങൾക്കും അതീതമായി വർത്തിക്കുന്നതാണു് പരമാത്മാവിൻെറ പാരമാർത്ഥികമായ നില. പ്രകൃതിയാലോ പ്രകൃതിവികാരങ്ങളാലോ ഒരു വിധത്തിലും ബാധിക്കപ്പെടാതെയാണു് പരമാത്മാവിൻെറ സർവ്വാതീതമായ ഭാവം പ്രകാശിക്കുന്നതു്. സ്ഥൂലവും സൂക്ഷ്മവുമായുള്ള അനേകം ഗോളങ്ങളും ബ്രഹ്മാണ്ഡങ്ങളും ഉൾപ്പെട്ട ഈ മഹാ പ്രപഞ്ചം മുഴുവനും ഇച്ഛാജ്ഞാനക്രിയാശക്തികളായി സ്ഫുരിക്കുന്ന പരാപ്രകൃതിയിൽ സ്വസങ്കല്പംകൊണ്ടു് പരമാത്മാവു തന്നിൽതന്നെ സൃഷ്ടിച്ചതാകയാൽ പരമാത്മാവിൻെറ പാരമാർത്ഥികഭാവത്തിൽ അതിന്നു് യാതൊരു സത്തയുമില്ല. അതുകൊണ്ടാണു് മാണ്ഡൂക്യോപനിഷത്തിൽ പരമാത്മാവിൻെറ പാരമാർത്ഥികമായ നിലയെ,

'പ്രപഞ്ചോപശമം ശാന്തം
ശിവം അദ്വൈതം'.

പ്രപഞ്ചത്തിന്റെ സ്ഥൂലവും സൂക്ഷ്മവുമായുള്ള സർവഭാവങ്ങളുടേയും ഉപശമസ്ഥാനമെന്നും പരിപൂർണ്ണശാന്തിക്കും സുഖത്തിനും ഇരിപ്പിടമെന്നും അദ്വിതീയം അല്ലെങ്കിൽ രണ്ടില്ലാത്ത ഏകമായ വസ്തുവാണെന്നും വിവരിച്ചിട്ടുള്ളത്.

38. ഈ പാരമാർത്ഥികനിലയെ ഭഗവാൻ താഴെ പറയുന്ന ശ്ലോകം കൊണ്ടും വർണ്ണിക്കുന്നു:—

**ദൈവീ ഹ്യേഷാ ഗുണമയീ**
**മമ മായാ ദുരത്യയാ**
**മാമേവ യേ പ്രപദ്യന്തേ**
**മായാമേതാം തരന്തി തേ.**

ഗീത. VII. 14. *

---

* ദൈവീ = സ്വയംപ്രകാശസ്വരൂപനും പരമാത്മാവുമായ എന്നെ സംബന്ധിച്ചത്; ഗുണമയീ=സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളായും ഇച്ഛാ, ജ്ഞാനം, ക്രിയാ എന്ന മൂന്നു ശക്തികളായും പ്രകാശിക്കുന്നത്; ഏഷാ-മമ-മായാ = ഈ എന്റെ ശക്തിയായ പ്രകൃതി; ദുരത്യയാ-ഹി = ജയിക്കുവാൻ പ്രയാസമായിട്ടുള്ളതാകുന്നു; മാം-ഏവ = സർവാതീതവും നിർവിശേഷവും ആയ പരബ്രഹ്മമെന്ന എന്റെ പാരമാർത്ഥികനിലയെ; യേ-പ്രപദ്യന്തേ = യാതൊരു ജനങ്ങൾ പരമാത്മാവുതന്നെ ജീവാത്മാ എന്ന നിശ്ചയത്താൽ സാക്ഷാത്കരിക്കുന്നുവോ; തേ = അവർ; ഏതാം-മായാം = ദുസ്തരമായികാണപ്പെടുന്ന ഈ മായയെ; തരന്തി = കടക്കുന്നു (അതിക്രമിക്കുന്നു.)

"ഇച്ഛ, ജ്ഞാനം, ക്രിയ എന്ന മൂന്നു ശക്തികളായും സത്വം രജസ്സ്, തമസ്സ്, എന്ന മൂന്നു ഗുണങ്ങളായും പ്രകാശിക്കുന്നതും, പരാ, അപരാ എന്ന രണ്ടു രൂപത്തോടുകൂടിയതും മായ എന്നു പറയപ്പെടുന്നതുമായ എന്റെ ശക്തിയെ അതിക്രമിക്കുന്നതു് വളരെ പ്രയാസം തന്നെ

പാരമാർത്ഥിക മോക്ഷവും തൽപ്രാപ്തിലക്ഷ്യാർത്ഥവും.

എന്നാലും സർവാതീതവും നിർഗ്ഗുണവും നിർവിശേഷവുമായ പരബ്രഹ്മമെന്ന എന്റെ പാരമാർത്ഥികനിലയെ ആശ്രയിച്ചു് 'അഹം ബ്രഹ്മാസ്മി', 'ഞാൻ തന്നെ ബ്രഹ്മം' എന്നു് എന്നെ ആരു സാക്ഷാത്കരിക്കുന്നുവോ അവർ നിശ്ചയമായും മായയെ തരണം ചെയ്യുന്നു."

വിവരണം:— ഈ ശ്ലോകത്തിൽ 'മാം' എന്ന പദം പരമാത്മാവിന്റെ പാരമാർത്ഥികഭാവമായ നിർഗ്ഗുണവും നിർവിശേഷവുമായ പരബ്രഹ്മത്തെയാണു കാണിക്കുന്നതു്. ജീവാത്മാവിന്റേയും പരമാത്മാവിന്റേയും പരസ്പരസംബന്ധത്തെയറിഞ്ഞു് 'അഹം ബ്രഹ്മാസ്മി' എന്ന വാക്യത്താൽ സൂചിപ്പിക്കപ്പെടുന്ന ജീവാത്മാവിന്റേയും പരമാത്മാവിന്റേയും ഐക്യത്തെ സാക്ഷാത്കരിച്ചു ആ പരബ്രഹ്മമാണു താൻ എന്ന അനുഭവത്തെ പ്രാപിക്കുന്ന സാധകൻ

മാത്രമേ പാരമാർത്ഥികമായ മോക്ഷത്തിനർഹനായി ഭവിക്കുന്നുള്ളൂ. പരമാത്മാവിന്റെ സർവ്വാതീതഭാവമായ നിർഗ്ഗുണവും നിർവ്വിശേഷവുമായുള്ള പരബ്രഹ്മമാണു്, "അതു നീയാകുന്നു" എന്ന അർത്ഥത്തോടുകൂടിയ "തത്ത്വമസി" എന്ന മഹാവാക്യത്തിലുള്ള 'തത്' എന്ന പദത്തിന്റെ ലക്ഷ്യാർത്ഥം. അറിയേണ്ടതായും പ്രാപിക്കേണ്ടതായും സകല ഉപനിഷത്തുകളാലും ഘോഷിക്കപ്പെടുന്നതു് ഏകവും അദ്വിതീയവുമായ ആ പരബ്രഹ്മവസ്തുതന്നെ.

39. മതങ്ങളിൽ പരമാത്മാ അല്ലെങ്കിൽ ഈശ്വരൻ എന്ന തത്ത്വവും, തത്ത്വശാസ്ത്രങ്ങളിൽ സർവത്തിന്റേറയും ആദികാരണമെന്ന തത്ത്വവും ഏററവും പ്രധാനമായിട്ടുള്ളവയാകുന്നു. മതങ്ങളാൽ ഘോഷിക്കപ്പെടുന്ന ഈശ്വരനും തത്ത്വശാസ്ത്രങ്ങളുടെ ചർച്ചയ്ക്കു് വിഷയമായുള്ള ആദികാരണവസ്തുവും ഏകവും അദ്വിതീയവുമായ ഒരേ തത്ത്വംതന്നെ എന്നതാണു ഭഗവദ്ഗീതയുടെ സിദ്ധാന്തം. ഈ തത്ത്വത്തെപ്പററി ഭഗവദ്ഗീതയിൽ കാര്യകാരണസഹിതം സർവ്വതോമുഖമായി ചർച്ചചെയ്തിട്ടുള്ളതുപോലെ ലോകത്തിൽ മറെറാരു ഗ്രന്ഥത്തിലും ചർച്ചചെയ്തിട്ടുള്ളതായി കാണുന്നില്ല. ആ ഏകമായ വസ്തുതന്നെ സർവമായും പ്രകാശിക്കുന്നതിനാൽ

അതിനെ സാകാരമായോ നിരാകാരമായോ, സക ല കല്യാണ ഗുണങ്ങൾക്കും ആസ്പദമായ സഗുണ വസ്തുവായോ നിർവിശേഷമായ നിർഗ്ഗുണവസ്തു വായോ വിചാരിക്കാമെന്ന് ഭഗവദ്ഗീത ഉപ ദേശിച്ചിരിക്കുന്നു. മാതാപിതാക്കളെയോ ഉത്തമ സ്നേഹിതന്മാരെയോ സമീപിക്കാവുന്നതുപോലെ അതിൻെറ സാന്നിദ്ധ്യം പ്രാപിക്കാമെന്നും ആ സാന്നിദ്ധ്യത്തിൽ പരിപൂർണ്ണവും നിരതിശയവു മായ ആനന്ദം പ്രാപ്യമാകുമെന്നും ഗീത ഉപദേ ശിക്കുന്നു. ആ വസ്തുവിനെ അനന്യശരണമായി പ്രാപിക്കുമ്പോൾ അപ്രകാരം പ്രാപിക്കുന്നവന് സർവ്വം താനാണെന്നും, തനിക്ക് അന്യമായി യാതൊന്നുമില്ലെന്നും, താൻ കേവലം സച്ചിദാന ന്ദഘനമായ പരബ്രഹ്മവസ്തുമാത്രമാണെന്നും അനു ഭവമുണ്ടാകുന്നതാണെന്ന് ഭഗവദ്ഗീത ഉപദേശി ക്കുന്നുണ്ട്. ഈശ്വരസാന്നിദ്ധ്യത്തെ പ്രാപിക്കു ന്നതിന് സാത്വികമായ പ്രേമത്തോടുകൂടിയ സദാചാരനിഷ്ഠയും, യാതൊരുവിധമായ അജ്ഞാ നത്താലും അന്ധവിശ്വാസത്താലും ബാധിക്കപ്പെ ടാത്ത പരിപൂർണ്ണജ്ഞാനവും ഉന്നതമായ ഈശ്വ രഭക്തിയും, ആവശ്യമെന്നാണ് ഗീത സിദ്ധാന്തി ക്കുന്നത്. ഈ തത്വങ്ങളിൽ സകല മതങ്ങൾ ക്കും പരിപൂർണ്ണസമ്മതിയല്ലാതെ മററുവിധം

സംഭവിക്കാൻ മാൎഗ്ഗമില്ല. അതിനാൽ ഭഗവദ്ഗീത സൎവ്വമതങ്ങൾക്കും സൎവ്വജനങ്ങൾക്കും ആവശ്യമായുള്ള ഒരുത്തമ സദാചാരഗ്രന്ഥവും തത്വശാസ്ത്രഗ്രന്ഥവുമാണെന്നു സംശയം വിനാ ഉച്ചൈസ്തരം പറയാവുന്നതാണ്. ഭഗവദ്ഗീതയെ ശരിയായവിധം പഠിക്കുകയും അതുപദേശിക്കുന്ന മാൎഗ്ഗങ്ങളെ അനുസരിക്കുകയും ചെയ്താൽ ഓരോ മതസ്ഥനും അവന്റെ മതത്തിലുള്ള തത്വങ്ങളെ കൂടുതൽ വിശദമായി ഗ്രഹിക്കുന്നതിനും മനുഷ്യജന്മത്തിന്റെ വാസ്തവോദ്ദേശമായ ഈശ്വരസാക്ഷാത്കാരത്തെ അനുഭവത്തിൽ കൊണ്ടുവരുന്നതിനും സാധിക്കും.

---

# ഗീതാൎത്ഥസംഗ്രഹം.

## ഏഴാമദ്ധ്യായം.

### പ്രപഞ്ചനിരൂപണം.

ഈ അദ്ധ്യായത്തിലെ വിഷയം.

1. കഴിഞ്ഞ അദ്ധ്യായത്തിൽ പരമാത്മാവിന്റെ സൎവ്വാന്തൎയ്യാമിഭാവത്തേയും സൎവ്വാതീതമായ നിൎഗ്ഗുണഭാവത്തേയും പ്രതിപാദിച്ചിട്ടുണ്ട്. ഈ അദ്ധ്യായത്തിൽ പരമാത്മാവിന്റെ ഉപാധികളായ സമഷ്ടിസ്ഥൂലശരീരം എന്ന സ്ഥൂലമഹാപ്രപഞ്ചം, സമഷ്ടിസൂക്ഷ്മശരീരം എന്ന സൂക്ഷ്മമഹാപ്രപഞ്ചം, സമഷ്ടികാരണശരീരമായ കാരണമഹാപ്രപഞ്ചം ഇവയെപ്പററി സംക്ഷിപ്തമായി പ്രതിപാദിക്കാനാണ് ഉദ്ദേശിച്ചിട്ടുള്ളത്.

2. സ്ഥൂലസൂക്ഷ്മകാരണരൂപത്തിൽ വൎത്തിക്കുന്ന മഹാപ്രപഞ്ചത്തിന്റെയും അതിലുൾപ്പെട്ട സൎവ്വപ്രാണികളുടെയും ആദികാരണമായുള്ള വസ്തുവിനെ മുണ്ഡകോപനിഷത്തിൽ താഴെ പറയുന്നപ്രകാരം വിവരിച്ചുകാണുന്നു:—

മഹാപ്രപഞ്ചത്തിന്റെ ആദികാരണം.

"ശ്രോത്രം, ത്വക്, ചക്ഷുസ്സ്, രസന, ഘ്രാണം എന്ന ജ്ഞാനേന്ദ്രിയങ്ങൾക്കോ വാക്, പാണി, പാദം, പായു, ഉപസ്ഥം എന്ന കൎമ്മേന്ദ്രിയങ്ങൾക്കോ വിഷയമല്ലാത്തതും, അന്തഃകരണ

ത്താൽ ചിന്ത്യമല്ലാത്തതും, തനിക്കു യാതൊരു കാരണമില്ലാതെയും എന്നാൽ സർവ്വത്തിന്റെയും കാരണമായി വർത്തിക്കുന്നതും, നിറമോ ഗുണമോ ഇല്ലാത്തതും ശ്രോത്രം, ചക്ഷുസ്സ് മുതലായ ജ്ഞാനേന്ദ്രിയങ്ങളോ വാക്, പാണി മുതലായ കർമ്മേന്ദ്രിയങ്ങളോ ഇല്ലാത്തതും, നിത്യമായും സർവ്വത്ര പരിപൂർണ്ണമായും ഉള്ളതും, സർവ്വത്തിലും വ്യാപിച്ച് അതിസൂക്ഷ്മമായി വർത്തിക്കുന്നതും നാശരഹിതവുമായ യാതൊരു വസ്തുവുണ്ടോ അതാണ് സർവ്വഭൂതങ്ങൾക്കും ആദികാരണം. ജ്ഞാനനിഷ്ഠൻ മാത്രമേ ആ വസ്തുവിനെ സാക്ഷാത്കരിക്കുന്നുള്ളൂ" *

ഇതിനെയാണ് പരമാത്മാവിന്റെ സർവാതീതഭാവം എന്നു പറയുന്നത്. അതിനെ "രണ്ടില്ലാത്തതായ ഏകമായ വസ്തുവാണെന്ന്" ഛാന്ദോഗ്യോപനിഷത്തു പറയുന്നു. † ഛാന്ദോഗ്യോപനിഷത്തുതന്നെ അതിനെപ്പററി താഴെ പറയുന്നപ്രകാരം വിവരിക്കുന്നു:—

---

* യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവർണ്ണ-
മചക്ഷുഃശ്രോത്രം തദപാണിപാദം
നിത്യം വിഭും സർവ്വഗതം സുസൂക്ഷ്മം
തദവ്യയം യദ് ഭൂതയോനിം പരിപശ്യന്തി ധീരാഃ

മു. ഉ. I. 6.

† ഏകമേവാദ്വിതീയം. ഛാ. ഉ. VI. 2.1

“യാതൊന്നിനന്ന്യമായി കാണ്മാൻ മറ്റൊന്നില്ലയോ, യാതൊന്നിനന്ന്യമായി കേൾക്കാൻ മറ്റൊന്നില്ലയോ, യാതൊന്നിനന്ന്യമായി അറിവാനും മറ്റൊന്നില്ലയോ അതിനെയാണ് (ഭൂമാ) സർവ്വപരിപൂർണ്ണവസ്തു എന്നു പറയുന്നത്. മരണധർമ്മമില്ലാത്ത വസ്തു ഭൂമാ അല്ലെങ്കിൽ സർവ്വപരിപൂർണ്ണമായുള്ള വസ്തു മാത്രമാണ്.” *

3. ഭൂമാവായുള്ള പരിപൂർണ്ണവസ്തുവിൽനിന്നും പ്രപഞ്ചം ഉണ്ടാകുന്ന വിധത്തെ മുണ്ഡകോപനിഷത്തു താഴെ പറയുന്നപ്രകാരം വർണ്ണിക്കുന്നു:—

“ചിലന്തി എന്ന ജന്തു വലയെ തന്നിൽനിന്നു തന്നെ സൃഷ്ടിക്കുകയും തന്നിൽതന്നെ ഗ്രസിക്കുകയും ചെയ്യുന്നപോലെയും, ഭൂമിയിൽനിന്നും വൃക്ഷലതാദികൾ ഉണ്ടാകുന്നപോലെയും ജീവനുള്ള മനുഷ്യശരീരത്തിൽ നിന്നും രോമങ്ങൾ ഉണ്ടാകുന്നപോലെയും, അക്ഷരമായ പരബ്രഹ്മത്തിൽനിന്നും ഈ പ്രപഞ്ചം ഉണ്ടാകുന്നു” †

---

* യത്ര നാന്യത് പശ്യതി നാന്യച്ഛൃണോതി [നാന്യത
വിജാനാതി സ ഭൂമാ യോ വൈ ഭൂമാ തദമൃതം.
ഛാ. ഉ.

† യഥോർണ്ണനാഭിഃ സൃജതേ ഗൃഹ്ണതേ ച
യഥാ പൃഥിവ്യാമോഷധയഃ സംഭവന്തി
യഥാ സതഃ പുരുഷാത് കേശലോമാനി
തഥാക്ഷരാത് സംഭവതീഹ വിശ്വം. മു. ഉ. I. 7.

പ്രപഞ്ചത്തിന്റെ ഘടകപദാൎത്ഥങ്ങളായ പഞ്ചഭൂതങ്ങൾ എങ്ങിനെ പരമാത്മാവിൽനിന്നും ഉത്ഭവിച്ചു എന്നു തൈത്തിരീയോപനിഷത്ത് താഴെ പറയുന്നവിധം വിവരിക്കുന്നു:—

"ആത്മാവിൽനിന്നും ആകാശം ഉണ്ടായി. ആകാശത്തിൽനിന്നും വായുവുണ്ടായി. വായുവിൽനിന്നും അഗ്നി ഉണ്ടായി. അഗ്നിയിൽനിന്നും അപ്പ് ഉണ്ടായി. അപ്പിൽനിന്നും പൃഥിവി ഉണ്ടായി." *

പൃഥിവി, അപ്പ്, അഗ്നി, വായു എന്നെല്ലാം കേൾക്കുമ്പോൾ സാധാരണമായി നമ്മുടെ പരിചയത്തിലുള്ള സ്ഥൂലമായ പദാൎത്ഥങ്ങളാണ് അവ എന്നു നാം ധരിക്കാനിടയുണ്ട്. അവ സ്ഥൂലപദാൎത്ഥങ്ങളല്ല. നമ്മുടെ ഇന്ദ്രിയങ്ങൾക്ക് അവ ഗോചരവുമല്ല. ആകാശത്തെക്കുറിച്ചുതന്നെ ശരിയായ ബോധം നമുക്കില്ല. ഭൂമി, ശുക്രൻ, വ്യാഴൻ, സൂൎയ്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ മുതലായവ ചലിക്കുന്നതിനും സഞ്ചരിക്കുന്നതിനും സ്ഥാനമായുള്ള വെളിപ്രദേശത്തെയാണ് ആകാശം എന്നു നാം കരുതുന്നത്. ആകാശംതന്നെ പല നിലയിലുണ്ട്. ഭൂമി മുതലായ ഗോളങ്ങൾ ചലിക്കുന്നതിനു സ്ഥാനമായുള്ളതും സൎവ്വവ്യാപ്തിയോടുകൂടിയതെന്നു നാം

ആകാശത്തിലുള്ള മൂന്നു വ്യത്യാസം-മഹാകാശം, ചിത്താകാശം, ചിദാകാശം.

* ആത്മനഃ ആകാശഃ സംഭൂതഃ, ആകാശാദ് വായുഃ, വായോരഗ്നിഃ, അഗ്നേരാപഃ, അദ്ഭ്യഃ പൃഥിവീ.
തൈ, ഉ, II.

വിചാരിക്കുന്നതുമായ ആകാശം സ്ഥൂലആകാശം മാത്രമാണ്. ആകാശം തന്നെ മഹാകാശം, ചിത്താകാശം, ചിദാകാശം എന്നു മൂന്നു വിധത്തിൽ വർത്തിക്കുന്നു. നമുക്ക് ദൃശ്യമായും സർവത്ര വ്യാപ്തിയോടുകൂടിയതായും കാണപ്പെടുന്ന ആകാശത്തെയാണ് മഹാകാശം എന്നു പറയുന്നത്. മഹാകാശത്തെക്കാൾ സൂക്ഷ്മവും വ്യാപ്തിയോടുകൂടിയതുമായ ആകാശത്തെ ചിത്താകാശം എന്നു പറയുന്നു. നമ്മുടെ എല്ലാം അന്തഃകരണത്തിനും പരമാത്മാവിന്റെ സമഷ്ടിസൂക്ഷ്മശരീരത്തിനും ആധാരമായുള്ള സൂക്ഷ്മമായ ആകാശമാണ് ചിത്താകാശം. ചിത്താകാശം എന്ന വസ്തുവിനെക്കാൾ സൂക്ഷ്മവും പരമാത്മവസ്തുവിൽ പ്രകൃതി സ്ഫുരിച്ചിരിക്കുന്ന നിലയിൽ യാതൊരു വ്യക്തിഭാവവും സ്ഫുരിക്കാതെ കേവലം അവ്യക്തമായിരിക്കുന്നതും ആയ ഭാവത്തെ ചിദാകാശം എന്നു പറയുന്നു. ചിത്താകാശം എന്നതിനും ചിദാകാശം എന്നതിനും മദ്ധ്യേയാണ് ആകാശം, വായു, അഗ്നി, അപ്പ്, പൃഥിവി എന്നു പറയുന്ന പഞ്ചസൂക്ഷ്മഭൂതങ്ങളുടെ നില. ഈ അഞ്ചു സൂക്ഷ്മഭൂതങ്ങളെ തന്മാത്രകളെന്നും പറയുന്നുണ്ട്. സകല പ്രാണികളുടേയും സ്ഥൂലവും സൂക്ഷ്മവുമായുള്ള സകല ഉപാധികൾക്കും പരമാത്മാവിന്റെ സ്ഥൂലവും സൂക്ഷ്മവുമായുള്ള സമഷ്ടിശരീരങ്ങളായ

സ്ഥൂലസൂക്ഷ്മപ്രപഞ്ചങ്ങൾക്കും ഉപാദാനകാരണങ്ങളായുള്ളവ ഈ പഞ്ചഭൂതങ്ങളാകുന്നു. നമ്മുടെ ഇന്ദ്രിയങ്ങൾ, അന്തഃകരണം മുതലായ സൂക്ഷ്മമായ കരണങ്ങളും ഇവയുടെ സമഷ്ടിഭാവങ്ങളും ഈ അഞ്ചു സൂക്ഷ്മഭൂതങ്ങളുടെ പ്രത്യേകം പ്രത്യേകമായും കൂട്ടായുമുള്ള വികാരങ്ങളാൽ ജനിക്കുന്നവയാണ്.

4. ഈ മഹാപ്രപഞ്ചത്തിന്റെ ആദികാരണം എന്താണെന്ന് അറിയാനുള്ള ചർച്ചയിൽ നമ്മുടെ ഭാരതഖണ്ഡത്തിലെ തത്വശാസ്ത്രജ്ഞന്മാർ മൂന്നു പ്രത്യേകവാദങ്ങളെ ആശ്രയിക്കുന്നുണ്ട്. അവയിൽ ഒന്ന് ആരംഭവാദവും രണ്ടാമത്തേത് പരിണാമവാദവും മൂന്നാമത്തേത് വിവർത്തവാദവുമാകുന്നു.

പ്രപഞ്ചത്തിന്റെ ഉത്ഭത്തിയെപ്പറ്റിയുള്ള മൂന്നു വാദങ്ങൾ.

5. ഘടത്തിന് മണ്ണെന്നപോലെയും വസ്ത്രങ്ങൾക്ക് നൂലോ പഞ്ഞിയോ പോലെയും ആഭരണങ്ങൾക്ക് സ്വർണ്ണം എന്നപോലെയും ചില സാധനങ്ങളെ ഉപയോഗപ്പെടുത്തി അവയെ ഉപാദാനകാരണമായി വച്ച് ലോകത്തെ അവയിൽനിന്നു ഭിന്നനും കർത്തൃത്വശക്തിയോടുകൂടിയവനുമായ ഒരു ശക്തിയുക്തനായ ഈശ്വരൻ സൃഷ്ടിക്കുന്നു എന്നതിനെയാണ് ആരംഭവാദം എന്നു പറയുന്നത്. പ്രപഞ്ചസൃഷ്ടി ആരംഭവാദം എന്ന മുറയനുസരിച്ചാണ് ഉണ്ടായിട്ടുള്ളത് എന്നു വിശ്വസിക്കുന്നവരാണ്

ആരംഭവാദം.

നൈയായികന്മാരും വൈശേഷികന്മാരും. ആകാശം, വായു, അഗ്നി, അപ്പ്, പൃഥിവി എന്നു പറയപ്പെടുന്ന അഞ്ചു സൂക്ഷ്മഭൂതങ്ങളും ശാശ്വതമായും പരസ്പരാശ്രയം കൂടാതെയും അനാദിയായും വൎത്തിക്കുന്നവയാണെന്നും അവയെ ഉപാദാനകാരണമായി ഉപയോഗപ്പെടുത്തി പരമാത്മാ (ഈശ്വരൻ) ഈ ലോകത്തെ സൃഷ്ടിച്ചിരിക്കുന്നു എന്നുമാണു് അവരുടെ അഭിപ്രായം. ആകാശം എന്നതു് സമവ്യാപ്തിയോടുകൂടി സൎവ്വത്ര വ്യാപിച്ചിരിക്കുന്ന ഒരു അനാദി വസ്തുവാണെന്നു് അവർ പറയുന്നു. വായു, അഗ്നി, അപ്പ്, പൃഥിവി എന്ന നാലു ഭൂതങ്ങളും ശാശ്വതവും അനാദിയും അവിഭാജ്യവുമായുള്ള അണുക്കളുടെ സംഘടനകൾകൊണ്ടുണ്ടായിട്ടുള്ളവയാണെന്നും അണുരൂപത്തിൽ അവ നിത്യങ്ങൾ ആണെന്നും അവർ പറയുന്നു. ഇവ കൂടാതെ ദിക്കു്, കാലം, മനസ്സ്, ആത്മാ എന്നു നാലു പദാൎത്ഥങ്ങൾകൂടിയുണ്ടെന്നും, ആത്മാ എന്നതിനു പരമാത്മാ എന്നും ജീവാത്മാ എന്നും രണ്ടു ശാശ്വതമായ പിരിവുകൾ ഉണ്ടെന്നും പരമാത്മാവു് ചരവും അചരവുമായുള്ള സർവ്വജഗത്തിന്റേയും നിമിത്തകാരണം മാത്രമാണെന്നും അവർ വിശ്വസിക്കുന്നു. അവരുടെ സിദ്ധാന്തപ്രകാരം പ്രപഞ്ചത്തിന്റെ ഉപാദാനകാരണമായിരിക്കുന്നതു് ആകാശം, വായു, അഗ്നി, ജലം, പൃഥ്വി എന്ന പഞ്ചഭൂതങ്ങളും ദിക്കു് കാലം, മനസ്സ് എന്ന ദ്രവ്യങ്ങളുമാകുന്നു.

6. പാൽ എന്ന പദാൎത്ഥം വികാരത്തെ പ്രാപിച്ചു തയിരായി തീരുന്നതുപോലെ ആദികാരണമായുള്ളതും തനിക്കു കാരണമായി മറെറാന്നില്ലാത്തതുമായ ഒരു പദാർത്ഥം ക്രമേണ വികാരത്തെ പ്രാപിച്ചു സ്ഥൂലസൂക്ഷ്മരൂപമായുള്ള ഈ പ്രപഞ്ചമായിത്തീരുന്നു എന്ന അഭിപ്രായത്തെയാണ് പരിണാമവാദമെന്നു പറയുന്നതു്. സാംഖ്യന്മാരും പാതഞ്ജലന്മാരും ഈ പരിണാമവാദസിദ്ധാന്തത്തെ തന്നെ ആശ്രയിക്കുന്നു.

പരിണാമവാദം.

പ്രപഞ്ചത്തിൻെറ ആവിർഭാവത്തെപ്പററി സാംഖ്യസൂത്രങ്ങൾ താഴെ കാണുന്ന പ്രകാരം പറയുന്നുണ്ടു്:—

"സത്വം, രജസ്സ് തമസ്സ് എന്നു പറയപ്പെടുന്ന മൂന്നു ഗുണങ്ങളുടെ സാമ്യാവസ്ഥയെ മൂലപ്രകൃതി എന്നു പറയുന്നു. മൂലപ്രകൃതിയിൽ നിന്നും മഹത്തത്വം ഉണ്ടായി; മഹത്തത്വത്തിൽ നിന്നും അഹങ്കാരം ഉണ്ടായി; അഹങ്കാരത്തിൽ നിന്നും അഞ്ചു തന്മാത്രകൾ എന്ന സൂക്ഷ്മഭൂതങ്ങളും രണ്ടു വിധത്തിലുള്ള പതിനൊന്നു ഇന്ദ്രിയങ്ങളും ഉണ്ടായി. തന്മാത്രകൾ എന്ന സൂക്ഷ്മഭൂതങ്ങളിൽനിന്നും അഞ്ചു സ്ഥൂലഭൂതങ്ങൾ ഉണ്ടായി. പ്രകൃതിയിൽ നിന്നും

സാംഖ്യന്മാരുടെയും പാതഞ്ജലന്മാരുടെയും സിദ്ധാന്തം.

അന്യനും യാതൊരു വികാരത്തെ പ്രാപിക്കാത്ത വനുമാണ് പുരുഷൻ. ഇപ്രകാരം ഇരുപത്ത ഞ്ചു തത്വങ്ങളാണ് പ്രപഞ്ചത്തിലുള്ളത്."

7. സർവ്വത്ര സമവ്യാപ്തിയോടുകൂടിയ ആകാ ശവും സർവ്വത്ര സ്ഥിതിചെയ്യുന്നതും എന്നാൽ കാര ണഭാവത്തിൽ പരമാണുസമൂഹമായുള്ളതുമായ വായു, അഗ്നി, അപ്പ്, പൃഥ്വി എന്ന നാലു ഭൂത ങ്ങളും പരസ്പരം സ്വതന്ത്രമായും ശാശ്വതമായും വർത്തിക്കുന്നവ എന്നാണ് നൈയായികന്മാരുടേ യും വൈശേഷികന്മാരുടേയും സിദ്ധാന്തം. ഇവ യുടെ ഉത്ഭവത്തേയും സ്ഥിതിയേയും പററി കൂടു തൽ ചർച്ചചെയ്യുവരാണ് സാംഖ്യന്മാർ. നൈയാ യികന്മാരുടെ ദൃഷ്ടിയെക്കാൾ കൂടുതൽ സൂക്ഷ്മമായ ദൃഷ്ടിയോടുകൂടി ഈ തത്വങ്ങളുടെ സ്വഭാവത്തെ അവർ പരിശോധിച്ചിട്ടുണ്ട്. ആ പരിശോധ നയുടെ ഫലമായി അവർ ആദ്യമായി കണ്ടത് ഈ ഭൂതങ്ങൾ പരസ്പരസ്വാതന്ത്ര്യമുള്ളതോ ശാ ശ്വതമോ അല്ലെന്നാണ്. പൃഥ്വീതത്വം എന്നത് അപ്പിന്റെ വികൃതിഭാവമാണെന്നും അപ്തത്വം അഗ്നിതത്വത്തിന്റെ വികൃതിഭാവമാണെന്നും

---

* സത്വരജസ്തമസാം സാമ്യാവസ്ഥാ പ്രകൃതിഃ,
പ്രകൃതേർമ്മഹാൻ മഹതോഽഹങ്കാരോഽഹങ്കാരാത്
പഞ്ചതന്മാത്രാണ്യു-
ഭയമിന്ദ്രിയം, തന്മാത്രേഭ്യഃ സ്ഥൂലഭൂതാനി, പുരുഷ
ഇതി പഞ്ചവിംശതിർഗ്ഗണഃ. സാ. സൂ. I. 61

അവർ കണ്ടു. അതുപോലെ ക്രമത്തിൽ അഗ്നിതത്വം വായുതത്വത്തിന്റെ വികൃതിഭാവമാണെന്നും, വായുതത്വം ആകാശതത്വത്തിന്റെ വികൃതിഭാവമാണെന്നും കൂടി അവർ കണ്ടു. അവരുടെ ചർച്ച അവിടേയും അവസാനിച്ചില്ല. ആകാശതത്വത്തെക്കാൾ സൂക്ഷ്മമായ തത്വങ്ങൾ ഉണ്ടോ എന്നും അവർ ചർച്ചചെയ്തു. ആ ചർച്ചയുടെ ഫലമായി ആകാശം എന്നതു് അതിനെക്കാൾ സൂക്ഷ്മമായുള്ള അഹങ്കാരം എന്ന സൂക്ഷ്മതത്വത്തിന്റെ പരിണാമത്താൽ ഉണ്ടായതാണെന്നും അവർ കണ്ടു. അവിടേയും നിന്നില്ല; അഹങ്കാരം എന്നതും മഹത്തത്വം എന്ന സൂക്ഷ്മവും സർവ്വവ്യാപകവുമായ വസ്തുവിന്റെ പരിണാമമാണെന്നും അവർ കണ്ടു. മഹത്തത്വത്തിനും കാരണമായി കണ്ടതിനെയാണ് അവർ മൂലപ്രകൃതി എന്നു പറയുന്നതു്. മൂലപ്രകൃതി സർവ്വത്തിനും കാരണമായുള്ള തത്വമാണെന്നും അതിനു കാരണമായി മറ്റൊന്നുമില്ലെന്നും അവർ പറയുന്നു. സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളുടെ, അല്ലെങ്കിൽ ശക്തികളുടെ സമാവസ്ഥയിലുള്ള സമ്മേളനമായാണ് മൂലപ്രകൃതിയെ അവർ വിവരിക്കുന്നതു്. ഈ മൂലപ്രകൃതിക്ക് ഗുണസാമ്യം, അവ്യക്തം, പ്രധാനം മുതലായ പേരുകളും ഉണ്ടു്. സാംഖ്യശാസ്ത്രപ്രകാരമുള്ള പ്രപഞ്ചഘടകങ്ങളായ ഇരുപത്തിയഞ്ചു തത്വങ്ങളുടെ സംക്ഷിപ്തമായ വിവരണം താഴെ കൊടുക്കുന്നു:—

1. മൂലപ്രകൃതി:—ഇത് പ്രപഞ്ചത്തിൽ സ്ഥൂലവും സൂക്ഷ്മവുമായുള്ള സകല പദാൎത്ഥങ്ങളുടേയും ആദികാരണമായുള്ളതും അതിനു കാരണമായി മററൊന്നില്ലാത്തതുമാകുന്നു ഇത് സൎവ്വവ്യാപ്തിയോടുകൂടിയ അനാദിയും ശാശ്വതവും അതിസൂക്ഷ്മവും ആയുള്ള സമഷ്ടിതത്വമാണ്. ഇത് സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളുടേയും സമാവസ്ഥയാകയാൽ അതിനെ ഗുണസാമ്യം എന്നു പറയുന്നു. ഈ തത്വം ദേശം (ദിക്ക്), കാലം, കാൎയ്യകാരണഭാവം ഇവയെല്ലാം അതീതവുമാകുന്നു.

2. മഹത്തത്വം.—ഇതും കാലദേശങ്ങൾക്കു അതീതമായുള്ള ഒരു സമഷ്ടിതത്വം തന്നെ; എന്നാൽ മൂലപ്രകൃതിയുടെ വികൃതിഭാവം അല്ലെങ്കിൽ പരിണാമഭാവമാണ്. ഇതിനെ സമഷ്ടിമനസ്സെന്നു പറയാറുണ്ട്. സ്ഥൂലവും സൂക്ഷ്മവുമായുള്ള പ്രപഞ്ചം മുഴുവനും ബീജരൂപമായി ചിത്രകാരൻെറ അന്തഃകരണത്തിൽ ചിത്രങ്ങളെന്നപോലെ മഹത്തത്വത്തിൽ വൎത്തിക്കുന്നുണ്ട്. മഹത്തത്വം മുഴുവനിലും വ്യാപിച്ചും അതിനെ അതിക്രമിച്ചും മൂലപ്രകൃതി സ്ഥിതിചെയ്യുന്നു.

3. അഹങ്കാരതത്വം:—ഇതും കാലദേശങ്ങൾക്ക് അതീതമായുള്ള ഒരു സമഷ്ടിതത്വം തന്നെ. സമഷ്ടിമനസ്സ് എന്ന മഹത്തത്വത്തിൻെറ

വികൃതിഭാവമാണ് അഹങ്കാരതത്വം. സമഷ്ടിയും വ്യഷ്ടിയും ആയുള്ള "ഞാൻ" എന്ന ഭാവം സ്ഫുരിക്കുന്നതിനു സ്ഥാനം ഈ അഹങ്കാരതത്വമാകുന്നു. പുരുഷന്മാർ എന്നു പറയപ്പെടുന്ന ജീവന്മാർ ഉന്നതപ്രജ്ഞയിലെങ്കിലും സ്ഫുരിക്കുന്നതിന് ഉപാധിയായുള്ള തത്വം ഇതാണു. ഇതു് സമഷ്ടിതത്വമാണെങ്കിലും ഓരോ ജീവനും വ്യഷ്ടിഭാവത്തിലും അനുഭവപ്പെടുന്ന ഒരു തത്വമാകുന്നു. അഹങ്കാരതത്വത്തിന് അതിനു കാരണമായുള്ള മഹത്തത്വം മൂലപ്രകൃതി എന്ന തത്വങ്ങളിലെന്നപോലെ സാത്വികം, രാജസം, താമസം എന്ന മൂന്നു ഭാവങ്ങൾ ഉണ്ടു്. അഹങ്കാരതത്വത്തിൻെറ സാത്വികഭാവത്തിൽനിന്നും അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും ആറാമത്തെ ഇന്ദ്രിയമായ അന്തഃകരണവും ഉണ്ടാകുന്നു. അഹങ്കാരതത്വത്തിൻെറ രാജസഭാവത്തിൽ നിന്നും അഞ്ചു കർമ്മേന്ദ്രിയങ്ങൾ ഉണ്ടാകുന്നു. അഹങ്കാരതത്വത്തിൻെറ താമസഭാവത്തിൽനിന്നും ആകാശം, വായു, അഗ്നി, അപ്പു്, പൃഥ്വി എന്ന അഞ്ചു തന്മാത്രകൾ അല്ലെങ്കിൽ സൂക്ഷ്മഭൂതങ്ങൾ ഉണ്ടാകുന്നു. അഹങ്കാരതത്വം മുഴുവനിലും വ്യാപിച്ചും അതിക്രമിച്ചും മഹത്തത്വം നില്ക്കുന്നു.

4. ആകാശതത്വം:—ഇതു് സമവ്യാപ്തിയോടുകൂടിയ ഒരു സമഷ്ടിതത്വമാണ്. ഇതു് അഹങ്കാര

തത്വത്തിന്റെ നേരിട്ടുള്ള വികൃതിഭാവവും ശബ്ദം എന്നത് ഇതിന്റെ പ്രത്യേകഗുണം അല്ലെങ്കിൽ ശക്തിവിശേഷവുമാകുന്നു. ഇതിന്റെ വികൃതിഭാവമാണു വായുതത്വം. ആകാശതത്വം മുഴുവനിലും വ്യാപിച്ചും അതിനെ അതിക്രമിച്ചും അഹങ്കാരതത്വം നിൽക്കുന്നു.

5. വായുതത്വം:—ഇതു് ആകാശം എന്ന സമഷ്ടി തത്വത്തിന്റെ വികൃതിഭാവമാണെങ്കിലും ഇതിനു സമവ്യാപ്തിയില്ല. ഇതു് അണുസമൂഹമായാണു് വർത്തിക്കുന്നതു്. ഇതിന്റെ പ്രത്യേക ഗുണം അല്ലെങ്കിൽ ശക്തിവിശേഷം സ്പർശം അല്ലെങ്കിൽ സ്പന്ദനം ആകുന്നു. അന്തരിക്ഷത്തിൽ ജലകണങ്ങൾ വർത്തിക്കുന്നതുപോലെ വായുതത്വം ആകാശതത്വത്തിൽ നിൽക്കുന്നു. വായുതത്വം മുഴുവനിലും വ്യാപിച്ചും അതിനെ അതിക്രമിച്ചും ആകാശതത്വം നില്ക്കുന്നുണ്ടു്

6. അഗ്നിതത്വം:—ഇതും അണുസമൂഹമായി വർത്തിക്കുന്ന തത്വമാണു്. ഇതിനും സമവ്യാപ്തിയില്ല. ഇതു വായുതത്വത്തിന്റെ വികൃതിഭാവവും, വായുതത്വം ഇതിനെ വ്യാപിച്ചു് അതിക്രമിച്ചു നിൽക്കുന്നതുമാകുന്നു. ഇതിന്റെ പ്രത്യേകഗുണം അല്ലെങ്കിൽ ശക്തിവിശേഷം രൂപം അല്ലെങ്കിൽ തേജസ്സ് എന്നു പറയപ്പെടുന്നു.

7. അപ്പ് —ഇതു അഗ്നിതത്വത്തിന്റെ വികൃതിഭാവമാണു. ഇതും അണുസമൂഹമായിത്തന്നെ

വർത്തിക്കുന്നു. ഇതിനും സർവ്വവ്യാപ്തിയില്ല. അഗ്നി തത്വം അപ്തത്വം മുഴുവനും വ്യാപിച്ചും അതിക്രമിച്ചും നില്ക്കുന്നുണ്ട്. ഇതിന്റെ പ്രത്യേക ഗുണം അല്ലെങ്കിൽ ശക്തിവിശേഷം രസം എന്നു പറയപ്പെടുന്നു.

8. പൃഥ്വി:—ഇത് അപ തത്വത്തിന്റെ വികൃതിഭാവവും അപ് തത്വം ഇതിനെ വ്യാപിച്ച് അതിക്രമിച്ചു നിലക്കുന്നതുമാകുന്നു. പൃഥ്വിതത്വം അണുസമൂഹമായിതന്നെ വർത്തിക്കുന്നു. ഇതിന്റെ പ്രത്യേക ഗുണം അല്ലെങ്കിൽ ശക്തി വിശേഷം ഗന്ധം എന്നു പറയപ്പെടുന്നു.

ആകാശത്തിൽ നിന്ന് വായുവും, വായുവിൽ നിന്ന് അഗ്നിയും, അഗ്നിയിൽനിന്ന് അപ്പും, അപ്പിൽനിന്നു പൃഥ്വിയും ഉണ്ടായിട്ടുള്ളതിനാൽ ആകാശത്തിൽ ശബ്ദഗുണവും, വായുവിൽ ശബ്ദം സ്പർശം എന്ന രണ്ടു ഗുണങ്ങളും, അഗ്നിയിൽ ശബ്ദം, സ്പർശം, രൂപം എന്ന മൂന്നു ഗുണങ്ങളും, അപ്പിൽ ശബ്ദം, സ്പർശം, രൂപം, രസം എന്ന നാലു ഗുണങ്ങളും, പൃഥ്വിയിൽ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന അഞ്ചു ഗുണങ്ങളും കാണുന്നുണ്ട്.

അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും ആറാമത്തെ ഇന്ദ്രിയമായ അന്തഃകരണവും അഹങ്കാരതത്വത്തിന്റെ സാത്വികാംശത്തിൽ നിന്നും ഉത്ഭവിച്ചിട്ടുള്ളതായും പഞ്ചകർമ്മേന്ദ്രിയങ്ങൾ അഹങ്കാരതത്വ-

ത്തിന്റെ രാജസാംശത്തിൽനിന്നും ഉത്ഭവിച്ചിട്ടുള്ളതായും ചിലർ പറയുന്നുണ്ട്. എന്നാൽ ഇവ അഹങ്കാരതത്വത്തിൽനിന്നും നേരിട്ടു ഉണ്ടാകുന്നില്ലെന്നും പഞ്ച സൂക്ഷ്മഭൂതങ്ങളിൽനിന്നാണ് രണ്ടു വിധത്തിലുള്ള ഇന്ദ്രിയങ്ങളും അന്തഃകരണവും ഉണ്ടാകുന്നതെന്നും മററു ചിലർ പറയുന്നു.

9—13. അഞ്ച് ജ്ഞാനേന്ദ്രിയങ്ങൾ:—

(1) ശ്രോത്രം, (2) ത്വക്ക്, (3) ചക്ഷുസ്സ്, (4) രസന, (5) ഘ്രാണം ഇവയാകുന്നു. ഇവയുടെ വിഷയങ്ങൾ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവയാണ്. ഇവ ഓരോന്നും ആകാശം, വായു, അഗ്നി, അപ്പ്, പൃഥ്വി എന്ന അഞ്ചു സൂക്ഷ്മഭൂതങ്ങളുടെ സാത്വികാംശത്തിൽനിന്നും ക്രമമായി പ്രത്യേകം പ്രത്യേകം ഉണ്ടായവയാകുന്നു.

14. അന്തഃകരണം:—ഇത് അഞ്ചു സൂക്ഷ്മഭൂതങ്ങളുടേയും സാത്വികാംശങ്ങൾ ഒന്നുചേർന്നുണ്ടായിട്ടുള്ളതാണ്. അതുകൊണ്ടാണ് അഞ്ച് ജ്ഞാനേന്ദ്രിയങ്ങളിൽ കൂടി കിട്ടുന്ന ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന അഞ്ചു അനുഭവങ്ങളേയും അന്തഃകരണംകൊണ്ടു ഗ്രഹിക്കാൻ സാധിക്കുന്നത്. അന്തഃകരണത്തിനു നാലു പ്രവൃത്തികൾ ഉള്ളതുകൊണ്ടു അതിനു നാലു പേരുകളും ഉണ്ട്. അവ മനസ്സ്, ബുദ്ധി, ചിത്തം, അഹ

ങ്കാരം ഇവയാകുന്നു. സങ്കല്പവികല്പങ്ങളെ ചെയ്യുന്ന അന്തഃകരണഭാവത്തെ മനസ്സെന്നും, നിശ്ചയിക്കുന്ന അന്തഃകരണഭാവത്തെ ബുദ്ധിയെന്നും, ഇന്ദ്രിയങ്ങളിൽക്കൂടി കിട്ടുന്ന ശബ്ദസ്പർശാദി അനുഭവങ്ങൾ പതിയുന്ന അന്തഃകരണഭാവത്തെ ചിത്തമെന്നും, ഞാൻ കർത്താ ഞാൻ ഭോക്താ, എന്നെല്ലാം അഹങ്കരിക്കുന്ന അന്തഃകരണഭാവത്തെ അഹങ്കാരമെന്നും പറയുന്നുണ്ട്.

15—19. അഞ്ച് കർമ്മേന്ദ്രിയങ്ങൾ:—

(1) വാക്ക്, (2) പാണി, (3) പാദം, (4) പായു, (5) ഉപസ്ഥം ഇവയാകുന്നു. ഇവയുടെ വിഷയം വചനം, ആദാനം, ഗമനം, വിസർഗ്ഗം, സന്താനോല്പാദനം ഇവയാണ്. ഇവ ഓരോന്നും ആകാശം, വായു, അഗ്നി, അപ്പ്, പൃഥ്വി എന്ന അഞ്ചു സൂക്ഷ്മഭൂതങ്ങളുടെ രാജസാംശത്തിൽനിന്നും ക്രമമായി പ്രത്യേകം പ്രത്യേകം ഉണ്ടായവയാകുന്നു.

20—24. അഞ്ച് പഞ്ചീകൃതഭൂതങ്ങൾ:—

തന്മാത്രകൾ എന്നും സൂക്ഷ്മഭൂതങ്ങൾ എന്നും പറയപ്പെടുന്ന ആകാശം, വായു, അഗ്നി, അപ്പ്, പൃഥ്വി എന്ന അഞ്ചു തത്വങ്ങളുടേയും താമസാംശങ്ങളുടെ പഞ്ചീകരണം എന്ന സമ്മേളനം നിമിത്തം ഉണ്ടാകുന്നവയാണു പഞ്ചീകൃതഭൂതങ്ങൾ എന്നു പറയപ്പെടുന്നവ. ഈ പഞ്ചീകരണത്താൽ ഉണ്ടാകുന്ന തത്വങ്ങളെ സ്ഥൂലഭൂതങ്ങൾ

എന്നു പറയുന്നതു് അത്ര ശരിയാണെന്നു തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ ഭൂലോകം, ഭുവർലോകം, സ്വർല്ലോകം, മഹർലോകം, ജനലോകം, തപോലോകം, സത്യലോകം എന്നു പറയപ്പെടുന്ന ഏഴു് ഉപരിലോകങ്ങൾക്കും അതലം, വിതലം, സുതലം, രസാതലം, തലാതലം, മഹാതലം, പാതാളം എന്നു പറയപ്പെടുന്ന ഏഴു അധോലോകങ്ങൾക്കും ഉപാദാനകാരണം പഞ്ചീകൃതഭൂതങ്ങളാണെന്നു പറയപ്പെടുന്നുണ്ടു്.

പഞ്ചീകരണത്തെ താഴെ പറയുന്നപ്രകാരം പഞ്ചദശി എന്ന ഗ്രന്ഥത്തിൽ വിവരിച്ചിരിക്കുന്നു:—

ദ്വിധാ വിധായ ചൈകൈകം
ചതുർദ്ധാ പ്രഥമം പുനഃ
സ്വസ്വേതരദ്വിതീയാംശൈ-
ര്യോജനാത് പഞ്ച പഞ്ചതേ. I. 27.

"അഞ്ചു സൂക്ഷ്മഭൂതങ്ങളുടെ താമസാംശത്തെ ആദ്യം രണ്ടായി വിഭാഗിച്ചും അതിൽ പിന്നീടു ഓരോ ഭൂതത്തിൻെറ ആദ്യമായ പകുതിയെ നാലായി വിഭാഗിച്ചും ഓരോ ഭൂതത്തിൻെറയും ആ നാലു ഭാഗങ്ങളിൽ ഓരോ ഭാഗത്തേയും തൻെറ മററു പകുതിയൊഴിച്ചുള്ള ശേഷം നാലു ഭൂതങ്ങളുടേയും വിഭാഗിക്കാത്ത രണ്ടാമത്തെ പകുതികളോടു് ചേൎക്കുമ്പോൾ ഈ സൂക്ഷ്മഭൂതങ്ങൾ പഞ്ചീ

കരിച്ചവയായി ഭവിക്കുന്നു.'' പഞ്ചഭൂതങ്ങളുടെ ഈ പരിണാമത്തെയാണ് പഞ്ചീകരണം എന്നു പറയുന്നതു.

ഈ പഞ്ചീകൃതാവസ്ഥയിൽ ആകാശത്തിൽ പകുതി ആകാശവും, മററു നാലു ഭൂതങ്ങളുടെ $\frac{1}{8}$ വീതം പകുതിയും ഉണ്ടായിരിക്കും. ഇതുപോലെ വായുവിൽ പകുതി വായുവും, മററു നാലു ഭൂതങ്ങളുടെ $\frac{1}{8}$ വീതം പകുതിയും ഉണ്ടായിരിക്കും. അഗ്നിയിൽ പകുതി അഗ്നിയും, മററു നാലു ഭൂതങ്ങളുടെ $\frac{1}{8}$ വീതം പകുതിയും ഉണ്ടായിരിക്കും. അപ്പിൽ പകുതി അപ്പും, മററു നാലുഭൂതങ്ങളുടെ $\frac{1}{8}$ വീതം പകുതിയും ഉണ്ടായിരിക്കും. പൃഥ്വിയിൽ പകുതി പൃഥ്വിയും, മററു നാലു ഭൂതങ്ങളുടെ $\frac{1}{8}$ വീതം പകുതിയും ഉണ്ടായിരിക്കും.

ഇപ്രകാരം പഞ്ചീകരിച്ചഭൂതങ്ങൾകൊണ്ടാണ അനേകം ബ്രഹ്മാണ്ഡങ്ങൾ ഉൾപ്പെട്ട ഈ മഹാപ്രപഞ്ചം നിർമ്മിക്കപ്പെട്ടിട്ടുള്ളതായി കാണുന്നു.

25. പ്രകൃതി മുതൽ പഞ്ചീകൃതഭൂതങ്ങൾവരെയുള്ള 24 തത്വങ്ങളെപ്പററി വിവരിച്ചുകഴിഞ്ഞു. യാതൊന്നിന്റെയും പ്രകൃതിയൊ വികൃതിയൊ അല്ലാത്തതും ശാശ്വതമായും നിർവ്വികാരമായും അസംഗമായും വർത്തിക്കുന്നതും ആയ ഒരു തത്വ

മാണു് പുരുഷൻ എന്നു പറയപ്പെടുന്നതു്. അസംഖ്യം പുരുഷന്മാരുണ്ടെന്നു സാംഖ്യന്മാർ പറയുന്നു. ഇപ്രകാരം പ്രപഞ്ചത്തിനു് ഇരുപത്തഞ്ചു ഘടകതത്വങ്ങൾ ഉള്ളതായും അവയിൽ അനാദിയായും ശാശ്വതമായും ഉള്ളവ പ്രകൃതിയും പുരുഷനും മാത്രമാണെന്നും, പ്രകൃതി സ്വതേ തന്നെ വികാരത്തെ പ്രാപിച്ചു വ്യഷ്ടിയായും സമഷ്ടിയായും പ്രകാശിക്കുന്ന പ്രപഞ്ചമായി വികസിക്കുന്നു എന്നുമാണു് സാംഖ്യന്മാരുടെ സിദ്ധാന്തം.

8. ഈ നിശ്ചയത്തിൽ എത്തുന്നതിനുമുമ്പായി ഭാരതത്തിലെ തത്വശാസ്ത്രജ്ഞന്മാർ പ്രപഞ്ചത്തിന്റെ ആദികാരണവസ്തുവിനെപ്പററി പല വാദങ്ങളേയും ആശ്രയിച്ചു നിന്നിട്ടുണ്ടു്. ഇവയെല്ലാം ഉപനിഷത്തുകളിൽ തന്നെ പ്രമാണങ്ങളും കാണുന്നുണ്ടു്. ചില തത്വശാസ്ത്രജ്ഞന്മാർ അപ്പു് അല്ലെങ്കിൽ ജലം എന്ന തത്വമാണു് ആദികാരണവസ്തുവെന്നു് ധരിച്ചുവന്നിരുന്നു.

ബൃഹദാരണ്യകോപനിഷത്തിൽ ഇവരുടെ മതത്തെപ്പററി താഴെ പറയുന്നപ്രകാരം വിവരിക്കുന്നു:—

„ആദ്യം ഉണ്ടായിരുന്നതു് അപ്പുകളാണു്, അതായതു് അപ് തത്വമാണു്. അപ്പുകൾ സത്യ

ത്തെ സൃഷ്ടിച്ചു. സത്യത്തിൽ നിന്നും ബ്രഹ്മാവും, ബ്രഹ്മാവിൽ നിന്നും പ്രജാപതിയും ഉണ്ടായി. പ്രജാപതി ദേവന്മാരെ സൃഷ്ടിച്ചു. ദേവന്മാർ സത്യത്തെത്തന്നെ ഉപാസിക്കുന്നു."*

ആദികാരണം അപ്തത്വമാണെന്ന മതം.

ഇവിടെ അപ്പുകൾ എന്നത് നമ്മുടെ പരിചയത്തിലുള്ള ജലം അല്ല. അന്തഃകരണത്തിന്റെയും കാരണമായുള്ളതും അതിനേക്കാൾ സൂക്ഷ്മവുമായ അപ്തത്വമാകുന്നു.

൭. ചില തത്വശാസ്ത്രജ്ഞന്മാർ സർവ്വത്തിന്റെയും ആദികാരണം അഗ്നിതത്വമാണെന്നു ധരിച്ചിരുന്നു. കഠോപനിഷത്ത് അഗ്നിതത്വത്തെപ്പറ്റി താഴെ പറയുന്നപ്രകാരം വിവരിക്കുന്നു:—

ആദികാരണം അഗ്നിതത്വമാണെന്ന് മതം.

"അഗ്നി എന്ന സൂക്ഷ്മതത്വമാണ് ലോകം മുഴുവനിലും പ്രവേശിച്ച് രൂപത്തോടുകൂടിയ ഓരോ പദാർത്ഥമായും ഭവിച്ചിട്ടുള്ളത്."†

---

* ആപ ഏവേദമഗ്ര ആസുസ്താ ആപഃ, സത്യമസൃജന്ത സത്യം ബ്രഹ്മ, ബ്രഹ്മ പ്രജാപതിം, പ്രജാപതിർദേവാൻ, തേ ദേവാഃ സത്യമേവോപാസതേ.

ബൃ. ഉ. V. 5. I.

† അഗ്നിര്യഥൈകോ ഭുവനം പ്രവിഷ്ടോ രൂപം, രൂപം പ്രതിരൂപോ ബഭൂവ.

ക. ഉ. II. 5.

ഇവിടേയും അഗ്നി എന്നതു് നമ്മുടെ പരിചയത്തിലുള്ള അഗ്നിയല്ല. അന്തഃകരണത്തിന്നും കാരണമായുള്ള അഗ്നിതത്വം എന്ന സൂക്ഷ്മതന്മാത്രകളുടെ സമൂഹമാകുന്നു.

10. ചില തത്വശാസ്ത്രജ്ഞന്മാർ പ്രപഞ്ചത്തിന്റെ ആദികാരണത്തെ അറിയുന്നതിനായി ചർച്ചചെയ്തതിൽ വായുതത്വത്തിൽ നിന്നാണു് സർവ്വപ്രപഞ്ചവും വന്നിട്ടുള്ളതു എന്നും കണ്ടു. ഇവരുടെ അഭിപ്രായത്തെപ്പററി ഛാന്ദോഗ്യോപനിഷത്തു് താഴെ പറയുന്നപ്രകാരം വർണ്ണിക്കുന്നു:—

ആദികാരണം വായുതത്വമാണെന്ന മതം.

"സർവ്വത്തിന്റേയും അവസാനം വായുവിൽതന്നെ. എന്തുകൊണ്ടെന്നാൽ അഗ്നി ശമിക്കുമ്പോൾ അതു് വായുവിൽ പ്രവേശിക്കുന്നു. സൂര്യൻ (വെയിൽ) അസ്തമിക്കുമ്പോഴും വായുവിൽതന്നെ പ്രവേശിക്കുന്നു. ചന്ദ്രൻ (നിലാവു്) അസ്തമിക്കുമ്പോഴും വായുവിൽതന്നെ പ്രവേശിക്കുന്നു. ജലം വററുമ്പോഴും വായുവിൽതന്നെ ലയിച്ചുപോകുന്നു."

* വായുർവാവ സംവർഗ്ഗോ യദാ വാ അഗ്നിരുദ്വായതി വായുമേവാപ്യേതി യദാ സൂര്യോഽസ്തമേതി വായുമേവാപ്യേതി യദാ ചന്ദ്രോഽസ്തമേതി വായുമേവാപ്യേതി യദാഽപ ഉച്ഛുഷ്യന്തി വായുമേവാപിയന്തി।

ഛാ. ഉ. IV. 3-1-2.

ഇവിടെ വായു എന്നതു് സ്പർശതന്മാത്രകളുടെ സമൂഹമായ വായുതത്വം എന്ന സൂക്ഷ്മഭൂതമാകുന്നു. അതു് അന്തഃകരണത്തേക്കാൾ സൂക്ഷ്മവുമാകുന്നു.

11. വായുവാണ് സർവ്വത്തിന്റേയും ആദികാരണവും ലയസ്ഥാനവും എന്നു ധരിച്ചിരുന്നവരെക്കാൾ കൂടുതൽ ചർച്ചചെയ്തവർ ആകാശമാണ് സർവ്വപ്രപഞ്ചത്തിന്റെയും ആദികാരണമെന്നു കണ്ടു. ഈ നിലയെപ്പററി ഛാന്ദോഗ്യോപനിഷത്തിൽ താഴെ പറയുന്ന പ്രകാരം വിവരിക്കുന്നു:—

ആദികാരണം ആകാശതത്വമാണെന്ന മതം.

"ഈ ലോകത്തിന്റെ ഉത്ഭവസ്ഥാനം എന്താണ്? ആകാശമാണ്. എന്തുകൊണ്ടെന്നാൽ സർവ്വഭൂതങ്ങളും ആകാശത്തിൽതന്നെ ലയിക്കുന്നു. സകല ഭൂതങ്ങളെക്കാളും ശ്രേഷ്ഠമാണ് ആകാശം. സർവ്വത്തിന്റേയും ഉൽകൃഷ്ടമായ ഉപശമസ്ഥാനവും ആകാശം തന്നെ"*

12. ചില തത്വശാസ്ത്രജ്ഞന്മാർ ശൂന്യമാണ് ചരാചരമായുള്ള സർവ്വപ്രപഞ്ചത്തിന്റേയും

---

* അസ്യ ലോകസ്യ കാഗതിരിത്യാകാശ ഇതി ഹോവാച സർവ്വാണി ഹവാ ഇമാനി ഭൂതാന്യാകാശാദേവ സമുത്പദ്യന്തേ, ആകാശം പ്രത്യസ്തം യന്തി, ആകാശോ ഹ്യേവൈഭ്യോ ജ്യായാൻ ആകാശഃ പരായണം.

ഛാ. ഉ. I. 9 1

കാരണം എന്നു പറയുന്നുണ്ട്. പ്രപഞ്ചവും അതിന്റെ ഉപാദാനകാരണമായി കാണപ്പെടുന്ന ആകാശം, വായു, അഗ്നി, അപ്പ, പൃഥ്വി എന്ന അഞ്ചു സൂക്ഷ്മഭൂതങ്ങളും അത്യന്തം അസത്തു് അല്ലെങ്കിൽ ശൂന്യം എന്ന തത്വത്തിൽ ഉണ്ടായതാണെന്നു് അവർ അഭിപ്രായപ്പെടുന്നു. തൈത്തിരീയോപനിഷത്തിൽ "സർവ്വവും ശൂന്യമായിത്തന്നെ ആദ്യം വത്തിച്ചു എന്നും അതിൽ നിന്നാണു് സത്തയോടുകൂടിയ സകല വസ്തുക്കളും ഉത്ഭവിച്ചതെന്നും പറയുന്നുണ്ട്."*

ആദികാരണം ശൂന്യമെന്നമതം

നാമരൂപാത്മകമായുള്ളതും വ്യവഹാരത്തിൽ സത്തയോടുകൂടിയതായി പറയപ്പെടുന്നതുമായ സർവ്വവും അത്യന്തം ശൂന്യമായുള്ളതും അഭാവം എന്നു പറയപ്പെടുന്നതുമായ ദ്രവ്യത്തിൽനിന്നും ഉണ്ടായി എന്നാണു് ഈ ഉപനിഷദ്വാക്യം പറയുന്നത്.

13. ഇപ്രകാരം ജലം, അഗ്നി, വായു, ആകാശം, ശൂന്യം എന്ന ഓരോ പദാത്ഥങ്ങളെ പ്രപഞ്ചത്തിന്റെ ആദികാരണമായി സങ്കല്പിച്ചു് ചർച്ചചെയ്കയും പരിശോധിക്കുകയും ചെയ്കതിൽ, സ്ഥൂലംമുതൽ ശൂന്യംവരെയുള്ള

സർവ്വത്തിന്റെയും ആദികാരണം ബ്രഹ്മം.

* അസദ്വാ ഇദമഗ്ര ആസീത്
തതോ വൈ സദജായത.

തൈ. ഉ. II. 7.

വയിൽ ഒന്നുംതന്നെ പ്രപഞ്ചത്തിന്റെ ആദി കാരണമല്ലെന്നും, സർവ്വത്തിന്റെയും ആദികാരണം സത്തെന്നും ചിത്തെന്നും അനന്തമെന്നും ആനന്ദമെന്നും ഉപനിഷത്തുകളിൽ ഘോഷിക്കപ്പെട്ടുന്ന പരബ്രഹ്മവസ്തുവാണെന്നും കണ്ടു. ആ തത്വത്തെ ഛാന്ദോഗ്യോപനിഷത്തു താഴെ പറയുന്നപ്രകാരം വർണ്ണിക്കുന്നു:—

"സൃഷ്ട്യാരംഭത്തിൽ ഈ പ്രപഞ്ചം ഉത്ഭവിക്കുന്നതിനു മുമ്പായി പരിപൂർണ്ണ സത്തയോടു കൂടിയ വസ്തു മാത്രമാണിരുന്നതു്. അതു ഏകവും രണ്ടില്ലാത്തതുമായ വസ്തുവാണു. ആ വസ്തുവിനെ കുറിച്ചുതന്നെ ചിലർ പറയുന്നതു് അസത്തു അല്ലെങ്കിൽ അത്യന്തം ശൂന്യമായ വസ്തു ആയിരുന്നു എന്നും അതു് ഏകവും രണ്ടില്ലാത്തതുമാണെന്നുമാകുന്നു."*

ആദികാരണമായ വസ്തുവിനെപ്പററി മുണ്ഡകോപനിഷത്തു് താഴെ പറയുന്നപ്രകാരം വർണ്ണിക്കുന്നു:—

"അതു് സ്വയം പ്രകാശത്തോടുകൂടിയതും അരൂപവുമാകുന്നു; സർവ്വത്തിന്റെയും ഉള്ളിലും പുറത്തും വ്യാപിച്ചതും ജനനമില്ലാത്തതും ആകുന്നു.

---

* സദേവ സോമ്യേദമഗ്ര ആസീദേകമേവാദ്വിതീയം
തദ്ധൈക ആഹുരസദേവേദമഗ്ര ആസീദേകമേവാ
ദ്വിതീയം.
ഛാ. ഉ. VI. 2-1.

അതു് പ്രാണനോ മനസ്സോ അല്ല. അത്യന്തം ശുദ്ധമായുള്ളതും അവ്യക്തത്തെക്കാൾ അത്യുശ്രേഷ്ഠവുമാകുന്നു. ഈ വസ്തുവിൽനിന്നും തന്നെ പ്രാണൻ, മനസ്സ്, ഇന്ദ്രിയങ്ങൾ മുതലായ സൂക്ഷ്മതത്വങ്ങളും അവയ്ക്കു് കാരണമായുള്ള ആകാശം, വായു, അഗ്നി, അപ്പു്, പൃഥ്വി എന്ന അഞ്ചു സൂക്ഷ്മഭൂതങ്ങളും ഉണ്ടാകുന്നു. ഇവയിൽ പൃഥ്വിയാണു ചരാചരാത്മകമായുള്ള സർവ്വജഗത്തിന്റേയും ആധാരമായിരിക്കുന്നതു്.”*

പ്രപഞ്ചോല്പത്തിയെപ്പററി അതേ മുണ്ഡകോപനിഷത്തുതന്നെ താഴെ പറയുന്നപ്രകാരം വർണ്ണിക്കുന്നു:—

“ആ നിർഗ്ഗുണമായ പരബ്രഹ്മവസ്തുവിൽനിന്നും പലപ്രകാരത്തിൽ ദേവന്മാരും, സിദ്ധന്മാരും, മനുഷ്യരും, നാല്ക്കാലിമൃഗങ്ങളും, പക്ഷികളും പ്രാണൻ എന്നും അപാനൻ എന്നും പറയപ്പെടുന്ന വായുഭേദങ്ങളും, നെല്ലു്, യവം മുതലായ ധാന്യങ്ങളും,

---

*ദിവ്യോ ഹ്യമൂർത്തഃ പുരുഷഃ
സ ബാഹ്യാഭ്യന്തരോ ഹ്യജഃ
അപ്രാണോ ഹ്യമനാഃ ശുഭ്രോ
ഹ്യക്ഷരാത് പരതഃ പരഃ
ഏതസ്മാജ്ജായതേ പ്രാണോ
മനഃ സർവ്വേന്ദ്രിയാണി ച
ഖം വായുർജ്യോതിരാപഃ
പൃഥിവീ വിശ്വസ്യ ധാരിണീ.

മു. ഉ. II. 2-3.

ശ്രദ്ധ സത്യം, ബ്രഹ്മചര്യം മുതലായവയും ഉത്ഭവിച്ചു."*

"അതിൽനിന്നുംതന്നെ സമുദ്രങ്ങളും പർവ്വതങ്ങളും ഉണ്ടായി. അതിൽനിന്നുംതന്നെ പല പ്രകാരത്തിലുള്ള നദികളും പ്രവഹിക്കുന്നു. സകല ഔഷധിവർഗ്ഗങ്ങളും രസങ്ങളും അതിൽനിന്നും തന്നെ ഉത്ഭവിച്ചു."†

പരിണാമവാദികളുടെ മതം.

14. സാംഖ്യന്മാരും പാതഞ്ജലന്മാരും പരിണാമവാദത്തെയാണ് ആശ്രയിക്കുന്നത്. ഈ പ്രപഞ്ചം മുഴുവനും ആദികാരണമായുള്ള മൂലപ്രകൃതിയിൽ ക്രമമായുണ്ടാകുന്ന പരിണാമത്താൽ വികസിച്ചുവന്നിട്ടുള്ളതാണെന്നും, പരിണമിച്ചു പല മാററങ്ങളേയും പ്രാപിക്കുക എന്നതു് മൂലപ്രകൃതിയുടെ സ്വഭാവമാണെന്നും അവർ കരുതുന്നുണ്ടു്. ഇവരിൽ പരമാത്മാ (ഈശ്വരൻ)

* തസ്മാച്ച ദേവാ ബഹുധാ സമ്പ്രസൂതാഃ സാധ്യാഃ മനുഷ്യാഃ
പശവോ വയാംസി പ്രാണാപാനൌ വ്രീഹിയവൌ
തപശ്ച ശ്രദ്ധാ സത്യം ബ്രഹ്മചര്യം വിധിശ്ച

മു. ഉ. II. ..

† അതഃ സമുദ്രാ ഗിരയശ്ച സർവ്വേഽസ്മാത് സ്യന്ദന്തേ
സിന്ധവഃ സർവ്വരൂപാഃ
അതശ്ച സർവ്വാ ഓഷധയോ രസശ്ച യേനൈഷ ഭൂതൈ
സ്തിഷ്ഠതേ ഹ്യന്തരാത്മാ.

മു. ഉ. II. 9.

ഷ്യന്നൊരു തത്വമില്ലെന്നും അതിന്റെ ആവശ്യ മില്ലെന്നും കരുതുന്നവരെയാണ് നിരീശ്വര സാംഖ്യന്മാർ എന്നു പറയുന്നതു്.

15. പാതഞ്ജലന്മാർ പ്രപഞ്ചഘടനയെപ്പ റ്റിയുള്ള നിരീശ്വരസാംഖ്യന്മാരുടെ മതം തന്നെ സ്വീകരിച്ചവരാണ്. എന്നാൽ

പാതഞ്ജലന്മാർ

സാംഖ്യന്മാർ സമ്മതിക്കുന്ന പ്രകൃ തിമുതൽ പഞ്ചീകൃതഭൂതങ്ങൾ വരെയുള്ള ഇരുപ ത്തിനാലു തത്വങ്ങൾക്കും ഇരുപത്തിഅഞ്ചാമത്തെ തത്വമായ പുരുഷന്മാൎക്കും പുറമേ ഇരുപത്തിആറാ മതായി ഈശ്വരൻ എന്ന ഒരു തത്വംകൂടി ഉണ്ടെന്നു് അവർ പറയുന്നു. ഈശ്വരനു സൎവാ ന്തൎയ്യാമിത്വമോ, സൃഷ്ടിസ്ഥിതിസംഹാരാദികളുടെ കൎത്തൃത്വമോ ഉള്ളതായി അവർ സമ്മതിക്കു ന്നില്ല. സൎവ്വജ്ഞനും പുരുഷന്മാരുടെ എല്ലാം ഗുരുവും യാതൊരു ക്ലേശങ്ങളാലും ബാധിക്കപ്പെ ടാത്തവനും ആയ ഒരു പ്രത്യേക പുരുഷൻ മാത്ര മാണ് ഈശ്വരൻ എന്നാണ് അവരുടെ സിദ്ധാ ന്തം. യോഗസൂത്രത്തിൽ ഈശ്വരനെപ്പററി താഴെ പറയുന്നപ്രകാരം പ്രതിപാദിക്കുന്നു:—

"ദുഃഖം, കൎമ്മം, കൎമ്മഫലം, ആഗ്രഹം ഇവ യാൽ ബാധിക്കപ്പെടാത്ത ഒരു പുരുഷവിശേഷ മാണ് ഈശ്വരൻ. മററു പുരുഷന്മാരിൽ ബീജ രൂപത്തിൽ അല്പമായി കാണപ്പെടുന്ന അറിവു

ഈശ്വരനിൽ പരിപൂർണ്ണമായി പ്രകാശിക്കുന്നു. ഈശ്വരൻ കാലപരിച്ഛേദമില്ലാത്തവനാകയാൽ സകല പൂരുഷന്മാരുടേയും ഗുരുവുമാകുന്നു. അല്ലെങ്കിൽ സർവ്വജ്ഞന്മാരുടെയും ഗുരുവുമാകുന്നു.*

സേശ്വരസാംഖ്യന്മാർ.

16. സേശ്വരസാംഖ്യന്മാർ പ്രപഞ്ചത്തിൽ ജീവന്മാരും ഈശ്വരനും ഉൾപ്പെട്ട ഇരുപത്താറു തത്വങ്ങളുള്ളതായി വിശ്വസിക്കുന്നു. ഏറ്റവും വലിയ ഈശ്വരൻ സൃഷ്ടി, സ്ഥിതി, സംഹാരം മുതലായ കൃത്യങ്ങളുടെ കർത്താവായും സർവ്വജ്ഞനായുംകൂടി കരുതുന്നുണ്ട്. സേശ്വരസാംഖ്യന്മാർ, പ്രപഞ്ചം സത്യമായുള്ളതാണെന്നും പുരുഷന്മാരെല്ലാം പരസ്പരം ഭിന്നന്മാരാണെന്നും ഒരുപോലെ വിശ്വസിക്കുന്നവരാണ്. അതുപോലെ തന്നെ പ്രപഞ്ചം അനാദികാലം മുതല്ക്കേ പ്രകൃതിപരിണാമത്താൽ പ്രവാഹരൂപമായി വികാസത്തെ പ്രാപിച്ചു വന്നുകൊണ്ടിരിക്കുന്നു എന്നും നിമിഷം പ്രതി പല വികാരങ്ങൾക്ക് അതു വിഷയമാകുന്നു

---

* ക്ലേശകർമ്മവിപാകാശയൈരപരാമൃഷ്ടഃ പുരുഷവിശേഷ ഈശ്വരഃ; തത്ര നിരതിശയം സർവ്വജ്ഞബീജം; സ പൂർവ്വേഷാമപി ഗുരുഃ കാലേനാനവച്ഛേദാത്.

യോ. സൂ. I. 24-25-26.

എങ്കിലും അതിന് ആത്യന്തികമായ നാശം ഒരു കാലത്തും ഉണ്ടാകുന്നതല്ലെന്നുമാണ് അവരുടെ മതം.

പ്രപഞ്ചത്തെപ്പററി പാശ്ചാത്യശാസ്ത്രജ്ഞന്മാരുടെ മതം.

17. പ്രപഞ്ചത്തെപ്പററി പാശ്ചാത്യശാസ്ത്രജ്ഞന്മാർക്ക് ഒരു നിശ്ചയവും ഇതേവരെ വന്നിട്ടില്ല. എന്നാൽ അവർ എല്ലാപേരും ഇവിടത്തെ പരിണാമവാദികളെപ്പോലെ പ്രപഞ്ചത്തിന്റെ സത്യത്വത്തിൽ വിശ്വസിക്കുന്നവരാണ്. പ്രപഞ്ചം മുഴുവനും ഒരു അജ്ഞാതമായ നിലയിൽ നിന്നും ക്രമേണ വികാസത്തെ പ്രാപിച്ച് ഈ നിലയിൽ എത്തീട്ടുള്ളതാണെന്നും അവർ വിചാരിക്കുന്നുണ്ട്. അതിനാൽ അവരും സാംഖ്യാദികളെ പോലെ പരിണാമവാദികൾ തന്നെ. എന്നാൽ അവർ ശരീരത്തിൽ നിന്നും വ്യതിരിക്തനായി ഒരു ജീവനുണ്ടെന്നു വിശ്വസിക്കുന്നില്ല. സൃഷ്ടിസ്ഥിതിസംഹാരങ്ങളുടെ കർത്താവായി ഒരു ഈശ്വരനുണ്ടെന്നും അവർ വിശ്വസിക്കുന്നില്ല. സ്ഥൂലമഹാപ്രപഞ്ചത്തിന്റെ വലിപ്പത്തെപ്പററി പാശ്ചാത്യശാസ്ത്രജ്ഞന്മാരുടെയും നമ്മുടെ ശാസ്ത്രഗ്രന്ഥങ്ങളുടെയും അഭിപ്രായം ഒന്നു തന്നെ എന്നു കഴിഞ്ഞ ആറാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. അദൃശ്യമായുള്ള സൂക്ഷ്മലോകങ്ങളിലോ നമ്മുടെ സൂക്ഷ്മശരീരങ്ങളിലോ അവർക്ക് വിശ്വാസവുമില്ല. പാശ്ചാത്യശാസ്ത്രജ്ഞ

ന്മാർ എല്ലാം ഒരുപോലെ സ്ഥൂലമായ പ്രത്യക്ഷ പ്രമാണത്തേയും അതിനനുസരണമായുള്ള ചില അനുമാനങ്ങളേയും മാത്രം സ്വീകരിച്ചിട്ടുള്ള വരാകുന്നു. നമ്മുടെ ലോകത്തിലുള്ള വിവിധ പദാർത്ഥങ്ങളേയും പരിശോധിച്ചിട്ടുള്ളതിന്റെ ഫലമായി തൊണ്ണൂററിരണ്ട് അവിഭാജ്യദ്രവ്യങ്ങൾ (Elements) ഉണ്ടെന്ന് അവരാൽ ഇതേവരെ കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. അവിഭാജ്യദ്രവ്യങ്ങളെ എത്ര തന്നെ ചെറിയ അംശങ്ങളായി പിരിച്ചാലും അതേദ്രവ്യമായി നിൽക്കുകയല്ലാതെ മാററം വരികയില്ലെന്നാണ് ഇതേവരെ ശാസ്ത്രജ്ഞന്മാർ വിശ്വസിച്ചിരുന്നത്. അവിഭാജ്യദ്രവ്യങ്ങളെ ലോഹങ്ങൾ എന്നും അലോഹങ്ങൾ എന്നും ഉഭയലക്ഷണത്തോടുകൂടിയവയെന്നും മൂന്നു തരമായി അവർ പിരിച്ചിട്ടുണ്ട്. ഈ ദ്രവ്യങ്ങളുടെ പരമാണുക്കൾ എന്നു ധരിച്ചുവന്ന അംശങ്ങൾക്കെല്ലാം പ്രത്യേകഗുണങ്ങളും ലക്ഷണങ്ങളും ഉണ്ട്. കുറേക്കാലമായി ഇപ്പോൾ നടത്തിവന്നിട്ടുള്ള പരിശോധനകൾകൊണ്ട് അവിഭാജ്യദ്രവ്യങ്ങളുടെ പരമാണുക്കൾ എന്നു ധരിക്കപ്പെട്ടുവന്നവ പരമാണുക്കളല്ലെന്നും അവയെ വീണ്ടും വിഭജിക്കാമെന്നും വിഭജിക്കുമ്പോൾ ദ്രവ്യലക്ഷണങ്ങൾ എല്ലാം മാറിപ്പോകുന്നു എന്നും കാണുന്നുണ്ട്. ഓരോ പരമാണുവും ഇതേവരെ ധരിക്കപ്പെട്ടുവന്നതുപോലെ ജഡപദാർത്ഥമല്ലെന്നും ചില

ശക്തിവിശേഷങ്ങളുടെ സമ്മേളനം കൊണ്ടുണ്ടാകുന്നതാണെന്നും കണ്ടിട്ടുണ്ട്. പദാൎത്ഥങ്ങൾ ശക്തിവിശേഷങ്ങളായും ശക്തിവിശേഷങ്ങൾ പദാൎത്ഥങ്ങളായും മാറുന്നുണ്ടെന്നാണ് ഇപ്പോഴത്തെ സിദ്ധാന്തം. പ്രപഞ്ചത്തിലുള്ള സമസ്തഗോളങ്ങളേയും അവയിലുള്ള വിവിധപദാൎത്ഥങ്ങളേയും വിദ്യുച്ഛക്തിയുടെ സമൂഹീകരിച്ച അവസ്ഥ എന്നുകൂടി ശാസ്ത്രജ്ഞന്മാർ പറയുന്നുണ്ട്. നമുക്ക് ഇവിടെ ഗണിക്കാനുള്ളത് ജഡമായ ഏകകാരണം അല്ലെങ്കിൽ ഏകാധിഷ്ഠാനം എന്നതിൽ വിശ്വസിക്കുന്നവരായ (Material monists) ഏകാധിഷ്ഠാനവാദികളുടെ സിദ്ധാന്തത്തെയാണ്. ഇവരിൽ പ്രധാനി ഏണസ്റ്റ്ഹെക്കൽ എന്ന ജൎമ്മൻ തത്വശാസ്ത്രജ്ഞനാണ്. സൎവ്വപ്രപഞ്ചത്തിനും ഏകകാരണം (അധിഷ്ഠാനം) ഉണ്ടായിരിക്കണമെന്നാണ് അവരുടെ സിദ്ധാന്തം. ആ ഏകാധിഷ്ഠാനവസ്തുവിൽ ജഡത്വം, ക്രിയാ, ശക്തി, പ്രജ്ഞ എന്ന മൂന്നു ലക്ഷണങ്ങളും ഒന്നിച്ചുതന്നെ എല്ലായ്പോഴും ഉണ്ടായിരിക്കണമെന്നാണ് അവർ സിദ്ധാന്തിക്കുന്നതു്. ആ പദാൎത്ഥത്തെ അവർ (Substance) അധിഷ്ഠാനതത്വം എന്നു പറയുന്നു. പാശ്ചാത്യശാസ്ത്രജ്ഞന്മാരെല്ലാം പരിണാമവാദത്തിലും പ്രപഞ്ചത്തിന്റെ സത്യത്വത്തിലും ഒരുപോലെ വിശ്വസിക്കുന്നവരാണ്. ഭൂമി മുതലായ ഗോളങ്ങളും ഗോളങ്ങൾ ചേൎന്ന

ങ്ങളായിട്ടുള്ള സൗരവ്യൂഹങ്ങളും അനേകം സൗര വ്യൂഹങ്ങൾ ചേൻണ്ടായിട്ടുള്ള ബ്രഹ്മ ണ്ഡവും അസംഖ്യം ബ്രഹ്മാണ്ഡങ്ങൾ ഉൾപ്പെടുന്ന മഹാപ്ര പഞ്ചവും ഏകമായുള്ള (Substance) അധിഷ്ഠാന തത്വത്തിൽ നിന്നും അനാദികാലം മുതൽക്ക നട ന്നുവരുന്ന പരിണാമം കൊണ്ടുണ്ടായിട്ടുള്ളതെ ന്നാണ് അവരുടെ അഭിപ്രായം. പ്രപഞ്ചം സ്വത ന്ത്രമായി ക്രമത്തിൽ വികസിച്ചു വരുന്നതാണെ ന്നും അപ്രകാരം സ്വതന്ത്രമായി പരിണാമത്തെ പ്രാപിച്ചു വികസിക്കാനുള്ള സ്വഭാവം അധിഷ്ഠാ നതത്വത്തിനു തന്നെ ഉള്ളതാണെന്നും അതിനു കത്താവായി ഒരു ഈശ്വരൻ ഇല്ലെന്നും ഒരു ജീവി മരിക്കുന്നതായാൽ അതിൽ പിന്നീട്ട തുടൻ നിൽക്കുന്നതായ ഒരു പ്രജ്ഞയോ പ്രജ്ഞയോടു കൂടിയ ഒരു സത്വമോ ശേഷിക്കുന്നില്ലെന്നും ആ ത്മാ അല്ലെങ്കിൽ ജീവൻ എന്നതു് സ്ഥൂലശരീരം നശിക്കുമ്പോൾ അതോടുകൂടി സ്വതേ നശിച്ചു പോകുന്നതാണെന്നും അവർ സിദ്ധാന്തിക്കുന്നുണ്ട്. അവർ പറയുന്ന അധിഷ്ഠാനതത്വം (Substance) കട്ടിയായും ദ്രവമായും ബാഷ്പമായും വത്തിക്കുന്ന സ്ഥൂലപദാത്ഥത്തിന്റെ ഒരു കട്ടികുറഞ്ഞ അവ സ്ഥ എന്നു മാത്രമേ പറയാവൂ. പ്രപഞ്ചത്തിന്റെ മൌലികപദാർത്ഥങ്ങളെ പററിയുള്ള ചർച്ചയിൽ നൈയായികന്മാരും വൈശേഷികന്മാരും എത്തി ട്ടുള്ള പടികൾ കൂടിയും പാശ്ചാത്യശാസ്ത്രജ്ഞ

ന്മാർ എത്തിയിട്ടില്ല. നൈയായികന്മാരും വൈശേഷികന്മാരും പ്രപഞ്ചത്തിന്റെ ഘടകപദാൎത്ഥങ്ങളായി കാണുന്ന ആകാശം, വായു, അഗ്നി, അപ്പ്, പൃഥിവി, കാലം, ദിക്ക്, മനസ്സ് എന്ന ദ്രവ്യങ്ങൾ അതിസൂക്ഷ്മമായുള്ളവയും ഒരു വിധത്തിലും ദൃശ്യമല്ലാത്തവയുമാകുന്നു. പാശ്ചാത്യശാസ്ത്രജ്ഞന്മാരിൽ അഗ്രഗണ്യന്മാരായ (Material monists) ഏകാധിഷ്ഠാനവാദികൾ കൂടിയും സാംഖ്യന്മാരുടേയും പാതഞ്ജലന്മാരുടേയും നിലയിൽ എത്തീട്ടില്ല, അവരുടെ അധിഷ്ഠാനതത്വം സ്ഥൂലവും ജഡവുമായ ഒരു വസ്തുമാത്രമേ ആകുന്നുള്ളു. അതിനെ സാംഖ്യന്മാരുടെ നിൎവ്വചനം അനുസരിച്ചുള്ള പഞ്ചീകൃതപൃഥിവീതത്വത്തിന്റെ സൂക്ഷ്മമായ അവസ്ഥ എന്നല്ലാതെ അതിൽ കൂടുതലായോ ഉന്നതമായോ ഒരു സ്ഥാനം അതിനു കല്പിക്കാൻ മാൎഗ്ഗം കാണുന്നില്ല.

18. ഭാരതഖണ്ഡത്തിലേ തത്വശാസ്ത്രജ്ഞന്മാർ പ്രപഞ്ചത്തിന്റെ ഉത്ഭവത്തെപ്പററി പുറപ്പെടുവിക്കുന്ന മൂന്നാമത്തെവാദം വിവൎത്തവാദം എന്നതാണ്. ശ്രീമത് ശങ്കരാചാൎയ്യർ സ്ഥാപിച്ചിട്ടുള്ള അദ്വൈതപ്രസ്ഥാനത്തെ അനുസരിക്കുന്നവർ മാത്രമേ ഈ വാദം സ്വീകരിച്ചിട്ടുള്ളു. ഒരു കയറിൽ സൎപ്പം എന്നപോലെയും, കാനലിൽ ജലം എന്നപോലെയും, സദ്ഘനമായും ചിദ്ഘനമായും ആനന്ദ

വിവൎത്തവാദം.

ഘനമായും ഏകമായും അദ്വിതീയമായും പരിപൂൎണ്ണമായും വൎത്തിക്കുന്ന പരബ്രഹ്മവസ്തുവിൽ, പ്രകൃതിമുതൽ സ്ഥൂലംവരെയുള്ള സകല തത്വങ്ങളും ബ്രഹ്മാമുതൽ പിപീലികവരെയുള്ള സകലപ്രാണികളും അവരുടെ ഉപാധികളും കല്പിക്കപ്പെടുന്നു എന്നാകുന്നു അദ്വൈതവാദികളുടെ സിദ്ധാന്തം. ഇപ്രകാരം ഒരു വസ്തുവിൽ യാതൊരു മാററവും വരാതിരിക്കുമ്പോഴും, മറെറാരു വസ്തുവാണെന്നുതോന്നലിനു അതു കാരണമായി ഭവിക്കുന്നപക്ഷം അതിനെ സങ്കല്പിതവസ്തുവിന്റെ വിവൎത്തകാരണമെന്നും വിവൎത്തോപാദാനമെന്നും പറയുന്നു. സങ്കല്പിതവസ്തുവിനെ വിവൎത്തകാൎയ്യമെന്നും പറയാം. മരീചിക ജലത്തിന്റെ വിവൎത്തകാരണവും, ജലം മരീചികയുടെ വിവൎത്തകാൎയ്യവുമാകുന്നു. കയറു സൎപ്പത്തിന്റെ വിവൎത്തകാരണവും, സൎപ്പം കയറിന്റെ വിവൎത്തകാൎയ്യവുമാകുന്നു. ഇതുപോലെ സ്ഥൂലസൂക്ഷ്മകാരണരൂപമായും സമഷ്ടിവ്യഷ്ടിഭാവങ്ങളായും വൎത്തിക്കുന്ന പ്രപഞ്ചംമുഴുവനും തത്പദലക്ഷ്യാൎത്ഥമായി വിവരിക്കപ്പെടുന്ന പരബ്രഹ്മവസ്തുവിന്റെ വിവൎത്തകാൎയ്യവും, പരബ്രഹ്മം എന്നുള്ളത് ഈ പ്രപഞ്ചത്തിന്റെ വിവൎത്തകാരണവും ആകുന്നെന്നാകുന്നു അദ്വൈതവേദാന്തികളുടെ സിദ്ധാന്തം. ഈ അദ്വൈതസിദ്ധാന്തത്തെ വിവേകചൂഡാമണി താഴെപറയുന്ന പ്രകാരം വിവരിക്കുന്നു:—

"ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, അഹങ്കാരം മുതലായവയും അവയുടെ സർവ്വവികാരങ്ങളും ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന വിഷയങ്ങളും സുഖദുഃഖാദി അനുഭവങ്ങളും ആകാശം, വായു, അഗ്നി, അപ്പ്, പൃഥിവി എന്ന ഭൂതങ്ങളും അവ്യക്തം എന്ന മൂലപ്രകൃതിയും ഇവയെല്ലാം ഉൾപ്പെട്ട മുഴുവൻ പ്രപഞ്ചവും അനാത്മവസ്തുവാകുന്നു. ഇവയിൽനിന്നെല്ലാം അന്യമാണ് ആത്മാവ്."

"മായയെന്ന മൂലപ്രകൃതിയും അതിന്റെ കാര്യമായുള്ള മഹത്തത്ത്വം മുതൽ ദേഹപര്യന്തമുള്ള സകല വസ്തുക്കളും ഉൾപ്പെട്ട ഈ പ്രപഞ്ചം മുഴുവനും അസത്തായുള്ള അനാത്മവസ്തുവാകുന്നു. ഇവയെല്ലാം കാനലിൽ കല്പിക്കപ്പെടുന്ന ജലം പോലെ ശാശ്വതമായുള്ള പരബ്രഹ്മവസ്തുവിൽ കല്പിതമാകുന്നു."*

---

* ദേഹേന്ദ്രിയപ്രാണമനോഹമാദയഃ
സർവ്വേ വികാരാ വിഷയാഃ സുഖാദയഃ
വ്യോമാദിഭൂതാന്യഖിലം ച വിശ്വം
അവ്യക്തപര്യന്തമിദം ഹ്യനാത്മാ.

മായാ മായാകാര്യം സർവ്വം മഹദാദി ദേഹപര്യന്തം
അസദിദമനാത്മതത്ത്വം വിദ്ധി ത്വം മരുമരീചികാകല്പം.

വി. ചൂ. 124 & 125.

പ്രപഞ്ചത്തിന്റെ സത്യത്വവും മിഥ്യാത്വവും.

19. പ്രപഞ്ചത്തെ അത്യന്തം സത്തെന്നോ അത്യന്തം അസത്തെന്നോ അദ്വൈതവാദികൾ പറയുന്നില്ല. ഒരു ആപേക്ഷികമായ സത്ത പ്രപഞ്ചത്തിനുണ്ടെന്നും പാരമാർത്ഥികസത്തയില്ലെന്നുമാണു അദ്വൈതവേദാന്തികളുടെ നിശ്ചിതമായ അഭിപ്രായം. ആപേക്ഷികസത്തയുള്ളതിനാൽ പ്രപഞ്ചം ഇല്ലാത്തതാണെന്നുള്ള വാദവും വേദാന്തസമ്മതമായി വരുന്നതല്ല. ജാഗ്രത് പ്രജ്ഞയിൽ സ്ഥൂലോപാധിയായ ശരീരത്തിൽ താദാത്മ്യമുള്ളവർക്ക് സ്ഥൂലപ്രപഞ്ചം സത്യമായുള്ളതാണ്. അതുപോലെ സ്വപ്നപ്രജ്ഞയോടുകൂടി സൂക്ഷ്മോപാധികളിൽ താദാത്മ്യത്തോടുകൂടി വർത്തിക്കുന്നവർക്ക് സൂക്ഷ്മപ്രപഞ്ചവും സത്യംതന്നെ. മായയെ സത്തെന്നോ അസത്തെന്നോ ബ്രഹ്മത്തിൽനിന്നും ഭിന്നമെന്നോ അഭിന്നമെന്നോ പറയാൻപാടില്ലെന്നും ഇന്ന സ്വഭാവത്തോടുകൂടിയതെന്ന് നിർവചിക്കാൻ പ്രയാസമാണെന്നും അദ്വൈതവേദാന്തികൾ പറയുന്നു. മായയും അതിന്റെ കാര്യമായുള്ള പ്രപഞ്ചവും അനിർവചനീയം എന്നതാണ് അവരുടെ സിദ്ധാന്തം. പ്രപഞ്ചത്തിന് വ്യാവഹാരികമായി സത്യത്വം ഉണ്ടെന്നുള്ള തത്വത്തെ അംഗീകരിച്ചുകൊണ്ടാണ് വേദങ്ങളും വേദങ്ങളുടെ ഭാഷ്യംപോലെ വർത്തിക്കുന്ന ഭഗവദ്ഗീതയും കർമ്മമാർഗ്ഗം, ഭക്തിമാർഗ്ഗം, ജ്ഞാനമാർഗ്ഗം

എന്ന മൂന്നു മാർഗ്ഗങ്ങളേയുംപററി ഉപദേശിക്കുന്നതു്. ഏതു നിലയിൽ നില്ക്കുന്നവനും ലോകത്തിൽ സ്ഥൂലവും സൂക്ഷ്മവുമായുള്ള ഉപാധികളോടുകൂടി വർത്തിക്കുന്നതുപോലെ പെരുമാറേണ്ടതു് എങ്ങിനെയാണെന്നു് നാലാമദ്ധ്യായത്തിൽ വിശദമായി പ്രതിപാദിച്ചിട്ടുള്ളതിനാൽ ഇവിടെ ആവർത്തിച്ചു പറയണമെന്നു് വിചാരിക്കുന്നില്ല. തുരീയപ്രജ്ഞയിൽ എത്തുമ്പോൾ മാത്രമേ ഒരു സാധകനു് ഈ പ്രപഞ്ചം മുഴുവനും പരിപൂർണ്ണവും കേവലചൈതന്യസ്വരൂപവുമായ പരബ്രഹ്മത്തിൽ കയറിൽ പാമ്പെന്നപോലെ കല്പിതമാണെന്നും, ആ പരബ്രഹ്മവസ്തുവായിത്തന്നെ താൻ എപ്പോഴും ഇരിക്കുന്നു എന്നുമുള്ള അനുഭവം ഉണ്ടാകയുള്ളൂ. അപ്രകാരമുള്ള പ്രജ്ഞയിൽ എത്തിയവർ കൂടിയും ലോകസംഗ്രഹാർത്ഥം സാർവ്വത്രികമായ പ്രേമത്തോടുകൂടി ലോകത്തിൽ സർവ്വജീവികളോടും പെരുമാറണമെന്നും അപ്രകാരം ആചരിക്കുക എന്നതു് ഈ തല്പ്രജ്ഞയിൽ എത്തിയവരുടെ സ്വഭാവമായിത്തന്നെ പ്രകാശിക്കുന്നതാണെന്നും ഭഗവാൻ തന്നെ പല ഘട്ടങ്ങളിലും പ്രതിപാദിക്കുന്നുണ്ടു്.

**20.** സദ്ഭാവം എന്നാൽ എന്തെന്നും അസദ്ഭാവമെന്നാലെന്തെന്നും ഭഗവാൻ താഴെ പറയുന്ന ശ്ലോകം കൊണ്ടു വെളിവാക്കുന്നു:—

പ്രപഞ്ചം സ
ത്താ അസത്താ
അല്ല, അനിർവ്വച
നീയമാകുന്നു.

നാസതോ വിദ്യതേ ഭാവോ
നാഭാവോ വിദ്യതേ സതഃ
ഉഭയോരപി ദൃഷ്ടോഽന്ത-
സ്ത്വനയോസ്തത്വദർശിഭിഃ.

ഗീ. II. 16.

"ഇല്ലാത്ത വസ്തുവിന് ഇരിപ്പ് ഒരു കാലത്തും ഉണ്ടാകുന്നില്ല. സത്തായുള്ള വസ്തുവിന് ഇല്ലായ്മ എന്നതും ഒരു കാലത്തും ഉണ്ടാകുന്നില്ല. സത്ത്, അസത്ത് എന്ന രണ്ടു വിധം പദാർത്ഥങ്ങളുടേയും നിശ്ചിതമായ ലക്ഷണത്തെ തത്വജ്ഞന്മാർ അല്ലെങ്കിൽ ജ്ഞാനികൾ കണ്ടിട്ടുണ്ട്."

വിവരണം:—അത്യന്തം അസത്ത് എന്നു പറയുന്നത് ശശവിഷാണം (മുയൽക്കൊമ്പ്) വന്ധ്യാപുത്രൻ (മലടിമകൻ) എന്നുപോലെയുള്ള വസ്തുക്കളാണ്. അവയ്ക്ക് ഇരിപ്പ് ഒരു കാലത്തും ഉള്ളതായി വിചാരിക്കാൻ പാടില്ല. പരിപൂർണ്ണസത്തയുള്ളത് 'തത്' പദത്തിന്റെ ലക്ഷ്യമായി കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള നിത്യവും നിർമ്മലവുമായ പരബ്രഹ്മവസ്തുമാത്രമാണ്. അത്

അസതഃ ഭാവഃ-ന-വിദ്യതേ = അസത്തായുള്ള വസ്തുവിന് ഇരിപ്പ് ഒരു കാലത്തും ഉണ്ടാകുന്നതല്ല, സതഃ അഭാവഃ ന-വിദ്യതേ = സത്തായുള്ള വസ്തുവിന് ഇല്ലായ്മ എന്നതും ഒരു കാലത്തും ഉണ്ടാകുന്നില്ല, അനയോഃ ഉഭയോഃ അപി = സത്തെന്നും അസത്തെന്നും പറയപ്പെടുന്ന രണ്ടു പദാർത്ഥങ്ങളുടേയും, അന്തഃ തു = നിശ്ചിതമായ ലക്ഷണം, തത്വദർശിഭിഃ-ദൃഷ്ടഃ = തത്വജ്ഞന്മാരാൽ അറിയപ്പെട്ടിട്ടുള്ളതാകുന്നു.

കാലദേശങ്ങൾക്കും കാര്യകാരണഭാവത്തിനും അതീതമായി വർത്തിക്കുന്ന ശാശ്വതമായ പരിപൂർണ്ണതത്വമാകുന്നു. അതിനു നാശം ഒരുകാലത്തും വരുന്നതല്ല. പ്രപഞ്ചമായി വർത്തിക്കുന്ന മൂലപ്രകൃതിമുതൽ സ്ഥൂലംവരെയുള്ള വിവിധപദാർത്ഥങ്ങളെ നോക്കുന്നപക്ഷം അവ ശശവിഷാണം, വന്ധ്യാപുത്രൻ എന്നവപോലെ അത്യന്തം അസത്തായിട്ടുള്ളവയല്ല. സകല സ്ഥൂലപദാർത്ഥങ്ങളും സൂക്ഷ്മമായുള്ള അന്തഃകരണം ഇന്ദ്രിയങ്ങൾ മുതലായവയും ജാഗ്രദവസ്ഥയിൽ സത്യമായിത്തന്നെ കാണപ്പെടുന്ന സ്ഥൂലപദാർത്ഥങ്ങളും സ്ഥൂലാനുഭവങ്ങളും സ്വപ്നാവസ്ഥയിലില്ല. സ്വപ്നാവസ്ഥയിൽ ദൃശ്യമാകുന്ന പദാർത്ഥങ്ങളും ലോകവും അതിലെ അനുഭവങ്ങളും സുഷുപ്ത്യവസ്ഥയിൽ ഇല്ല. ജാഗ്രത്, സ്വപ്നം സുഷുപ്തി എന്ന മൂന്നവസ്ഥകളിലും അനുഭവപ്പെടുന്ന ലോകങ്ങളും അവയിലെ പദാർത്ഥങ്ങളും അനുഭവങ്ങളും തുരീയം എന്ന അവസ്ഥയിൽ ഒട്ടുംതന്നെയില്ല. ഈ മൂന്നവസ്ഥകളിലും ഒരുപോലെ അനുവർത്തിച്ചുനില്ക്കുന്നവസ്തു മൂന്നവസ്ഥകൾക്കും അതീതമായും വ്യഷ്ടിയായും സമഷ്ടിയായും കാണപ്പെടുന്ന സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾക്ക് വിലക്ഷണമായും പ്രകാശിക്കുന്ന പരബ്രഹ്മവസ്തുമാത്രമാണ്. പ്രകൃതിമുതൽ സ്ഥൂലംവരെയുള്ള സകല പദാർത്ഥങ്ങൾക്കും അവയുടെ വികാരങ്ങൾക്കും ആപേക്ഷികമായ സത്ത

യുള്ളതിനാൽ അവയെ സത്തെന്നോ അസത്തെന്നോ പറയാൻ പാടില്ലാത്തതും അവയെ അനിർവ്വചനീയം എന്നുതന്നെ പറയേണ്ടതുമാകുന്നു.

പരമാത്മാവിൽ പ്രപഞ്ചത്തിന്റെ സ്ഥിതി.

21. അനിർവ്വചനീയമായ പ്രകൃതി മുതൽ സ്ഥൂലം വരെയുള്ള സകല പദാർത്ഥങ്ങളും സ്ഥൂല സൂക്ഷ്മകാരണരൂപമായുള്ള ലോകങ്ങളും പരമാത്മാവിൽ എങ്ങനെ വർത്തിക്കുന്നു എന്ന് ഭഗവാൻ താഴെപറയുന്ന ശ്ലോകം കൊണ്ട് ഉപദേശിക്കുന്നു:—

യഥാകാശസ്ഥിതോ നിത്യം
വായുഃ സർവ്വത്രഗോ മഹാൻ
തഥാ സർവ്വാണി ഭൂതാനി
മത്സ്ഥാനീത്യുപധാരയ.

ഗീത. IX. 6 *

"മഹത്തായ പരിമാണത്തോടു കൂടി സർവ്വദാ മേൽപോട്ടും കീഴ്പോട്ടും തിരശ്ചീന

* സർവ്വത്രഗഃ-മഹാൻ-വായുഃ = സർവ്വദാ ചലിച്ചുകൊണ്ടും സർവ്വത്ര പ്രവേശിച്ചുകൊണ്ടുമിരിക്കുന്നതും മഹത്തായ പരിമാണത്തോടു കൂടിയതുമായ വായു, ശ്വാസോച്ഛ്വാസത്തിനു പ്രയോഗപ്പെടുന്ന വായുപദാർത്ഥം; നിത്യം-യഥാ-ആകാശസ്ഥിതഃ = എപ്പോഴും എങ്ങിനെയാണോ ആകാശത്തിൽ യാതൊരുവിധമായ സംശ്ലേഷവും കൂടാതെ വർത്തിക്കുന്നത്; തഥാ-സർവ്വാണി-ഭൂതാനി = അപ്രകാരം തന്നെ ചരവും അചരവുമായുള്ള സകല ഭൂതങ്ങളും, മത്സ്ഥാനി-ഇതി-ഉപധാരയ = എന്നിൽ സംശ്ലേഷം കൂടാതെ ഇരിക്കുന്നുവെന്നറിഞ്ഞാലും.

മായും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വായു എന്ന പദാർത്ഥം പ്രാണിനെ ആകാശത്തിൽ യാതൊരു വികാരവും ജനിപ്പിക്കാതേയും അതോടു കൂടി ഒരുവിധത്തിലും സംശ്ലേഷം കൂടാതെയും വർത്തിക്കുന്നതുപോ, അതുപോലെ പ്രകൃതിമുതൽ സ്ഥൂലംവരെയുള്ള സകല ഭൂതങ്ങളും അവയുടെ പരിണാമത്താലുണ്ടാകുന്ന പ്രപഞ്ചവും പരമാത്മാവായ എന്നിൽ വർത്തിക്കുന്നു."

വിവരണം:—പലവിധ ഗന്ധങ്ങളെ വഹിക്കുന്ന വായു എന്ന പദാർത്ഥം ആകാശത്തിൽ എന്തെല്ലാം വിധത്തിൽ ചലിച്ചാലും അതിൽ (ആകാശത്തിൽ) യാതൊരു വികാരവും ജനിപ്പിക്കുന്നില്ല. ആകാശത്തിന്റെ നിർമ്മലതയേയോ സർവ്വവ്യാപകത്വത്തെയോ വായുവിന് ഒരു വിധത്തിലും ഭഞ്ജിക്കാനും സാധിക്കുന്നതല്ല. ആകാശത്തിന്റെ വലിപ്പത്തോടു താരതമ്യപ്പെടുത്തുന്ന പക്ഷം നമ്മുടെ ശ്വാസോച്ഛ്വാസയോഗ്യമായുള്ള വായു എന്ന പദാർത്ഥം അത്യന്തം സൂക്ഷ്മമായ ഒരു സ്ഥാനത്തിൽ നിൽക്കുന്നതായേ കാണുന്നുള്ളു. പരമാത്മാവിൽ പ്രപഞ്ചത്തിന്റെ സ്ഥിതി ആകാശത്തിലുള്ള വായുവിന്റെ സ്ഥിതിപോലെയാകുന്നു. എത്ര തന്നെ ബ്രഹ്മാണ്ഡങ്ങൾ ഉണ്ടായി പലപ്രകാരത്തിലുള്ള പരിണാമാവസ്ഥയെ പ്രാപിച്ചാലും, അസംഖ്യം ബ്രഹ്മാണ്ഡങ്ങൾചേർന്ന പ്രപഞ്ചം മുഴുവൻ നശിച്ചാലും,

പരബ്രഹ്മവസ്തുവിൽ അവയ്ക്ക് യാതൊരു വികാരവും ജനിപ്പിക്കാൻ കഴിയുന്നതല്ല. പ്രപഞ്ചം എത്രതന്നെ വലുതായി കാണപ്പെട്ടാലും, ഭൂമാവായ (അപരിച്ഛിന്നവും പരിപൂർണ്ണവുമായ) ബ്രഹ്മത്തോടു താരതമ്യപ്പെടുത്തുന്നപക്ഷം അതിനു തുച്ഛമായ ഒരു സ്ഥാനമേ ഉള്ളൂ.

22. പ്രപഞ്ചസൃഷ്ടിയും ലയവും എങ്ങനെ സംഭവിക്കുന്നു എന്ന് ഭഗവാൻ താഴെപ്പറയുന്ന ശ്ലോകങ്ങൾ കൊണ്ട് പ്രതിപാദിക്കുന്നു:—

പ്രാകൃതപ്രളയവും സൃഷ്ടിയും.

സർവ്വഭൂതാനി കൗന്തേയ
പ്രകൃതിം യാന്തി മാമികാം
കല്പക്ഷയേ പുനസ്താനി
കല്പാദൗ വിസൃജാമ്യഹം.
പ്രകൃതിം സ്വാമവഷ്ടഭ്യ
വിസൃജാമി പുനഃ പുനഃ
ഭൂതഗ്രാമമിമം കൃത്സ്ന-
മവശം പ്രകൃതേർവശാത്.

ഗീ. IX. 7 & 8 *

* കൗന്തേയ = ഹേ കുന്തീപുത്രനായ അർജ്ജുന, കല്പക്ഷയേ = പ്രളയകാലത്തിൽ, സർവ്വഭൂതാനി = സ്ഥാവരജംഗമമായുള്ള സകല ഭൂതങ്ങളും, മാമികാം-പ്രകൃതിം-യാന്തി = എന്റെ ത്രിഗുണാത്മകമായ അപരാപ്രകൃതിയെ പ്രാപിക്കുന്നു, കല്പാദൗ = സൃഷ്ടികാലത്തിൽ, താനി = അവയെ, അഹം വിസൃജാമി = ഞാൻ മുമ്പിലത്തെപ്പോലെ സൃഷ്ടിക്കുന്നു.

"അല്ലയോ കുന്തീപുത്രനായ അർജ്ജുന! പ്രളയകാലത്തിൽ സകല ഭൂതങ്ങളും ത്രിഗുണാത്മികയായ എന്റെ അപരാപ്രകൃതിയെ പ്രാപിക്കുന്നു. സൃഷ്ടികാലത്തിൽ അവയെ മുമ്പിലത്തേപ്പോലെ ഞാൻ സൃഷ്ടിക്കുകയും ചെയ്യുന്നു."

"പരാ എന്നും അപരാ എന്നും രണ്ടുരൂപത്തോടുകൂടിയ പ്രകൃതിഎന്ന എന്റെ ശക്തിയെ അധിഷ്ഠാനമായി സ്വീകരിച്ചുകൊണ്ട് പ്രളയകാലത്തിൽ ഏതുതെളു കർമ്മങ്ങൾക്ക് അധീനമായിലയിച്ചുവോ ആ രീതിയിൽ തന്നെ കർമ്മങ്ങൾക്ക് അധീനമായുള്ള സകല ഭൂതങ്ങളേയും പൂർവകർമ്മം നിമിത്തമുള്ള സ്വഭാവമനുസരിച്ച് വിവിധരൂപത്തിൽ ഞാൻ സൃഷ്ടിക്കുന്നു."

**വിവരണം:**—ഭൂമി, അപ്പ്, അഗ്നി, വായു ആകാശം, അഹങ്കാരം, മഹത്തത്വം ഇവ എല്ലാം പരമാത്മാവിന്റെ അപരാപ്രകൃതിയിൽ നിന്നും ജനിച്ചവയാകുന്നു. ഭൂമി, അപ്പ്, അഗ്നി, വായു, ആകാശം എന്ന പഞ്ചഭൂതങ്ങൾ സ്വതന്ത്രമായി

സ്വാം-പ്രകൃതിം-അവഷ്ടഭ്യ = പരമായും അപരമായുമുള്ള എന്റെ പ്രകൃതിയെ അധിഷ്ഠാനമായി സ്വീകരിച്ചുകൊണ്ട്, അവശം-കൃത്സ്നം-ഇമം-ഭൂതഗ്രാമം = പ്രളയകാലത്തിങ്കൽ ഏതുതെളു കർമ്മങ്ങൾക്ക് അധീനമായി നിന്നു ലയിച്ചുവോ ആ രീതിയിൽ തന്നെ കർമ്മങ്ങൾക്ക് അധീനമായ സകല ഭൂതസമൂഹങ്ങളേയും; പുനഃപുനഃ = പിന്നെയും പിന്നേയും; പ്രകൃതേഃ-വശാത് = പ്രാചീനകർമ്മം നിമിത്തമുള്ള സ്വഭാവമനുസരിച്ച്, വിസൃജാമി = ഞാൻ വിവിധരൂപത്തിൽ സൃഷ്ടിക്കുന്നു.

വർത്തിക്കുന്ന ശാശ്വതതത്ത്വങ്ങളല്ല. ഈ അഞ്ചുഭൂതങ്ങളും അവയ്ക്കു കാരണമായുള്ള അഹങ്കാരം, മഹത്തത്ത്വം എന്ന തത്ത്വങ്ങളും പരമാത്മാവിന്റെ ത്രിഗുണാത്മികമായ അപരാപ്രകൃതിയിൽനിന്നും പരമാത്മാവിന്റെ സങ്കല്പത്താൽ തന്നെ ജനിക്കുന്നവയാണ്.

ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലുമുള്ള നമ്മുടെ അനുഭവങ്ങളെല്ലാം സുഷുപ്ത്യവസ്ഥയിൽ ലയിച്ചുപോകുന്നതുപോലെ, പ്രളയം എന്ന അവസ്ഥയിൽ പ്രപഞ്ചം മുഴുവനും പരമാത്മാവിന്റെ അപരാപ്രകൃതിയിൽ ലയിച്ചുപോകുന്നു ഇപ്രകാരം വരുന്ന പ്രളയത്തെ പ്രാകൃതപ്രളയമെന്നും ബ്രഹ്മപ്രളയമെന്നും പറയുന്നു. ഈ പ്രളയം വരുമ്പോൾ ഭൂമി മുതലായ സകല ഗോളങ്ങളും അവയിൽ വസിക്കുന്ന സകല ജീവജാലങ്ങളും അതേവരെ സിദ്ധിച്ചിട്ടുള്ള കർമ്മവാസനകളോടുകൂടി പഞ്ചീകൃതഭൂതങ്ങളിൽ ലയിക്കുന്നു. പിന്നീടു പഞ്ചീകൃതഭൂതങ്ങൾ അപഞ്ചീകൃതനിലയെ പ്രാപിക്കുന്നു. അതിൽ പിന്നീടു ഭൂമിതത്ത്വം അപ്തത്ത്വത്തിൽ ലയിക്കുന്നു. അപ്തത്ത്വം അഗ്നിതത്ത്വത്തിൽ ലയിക്കുന്നു. അഗ്നിതത്ത്വം വായുതത്ത്വത്തിൽ ലയിക്കുന്നു. വായുതത്ത്വം ആകാശതത്ത്വത്തിൽ ലയിക്കുന്നു. ആകാശതത്ത്വം അഹങ്കാരതത്ത്വത്തിലും അഹങ്കാരതത്ത്വം മഹത്തത്ത്വത്തിലും ലയിക്കുന്നു. മഹത്തത്ത്വം അപരാപ്രകൃതിയിൽ

ലയിക്കുന്നു. ഇപ്രകാരമുള്ള ഭൂതലയം സംഭവി ക്കുമ്പോൾ ജീവന്മാരും ക്രമേണ വിശ്വൻ, തൈജസൻ എന്ന നിലകളെ വിട്ട് പ്രാജ്ഞൻ എന്ന നിലയെ പ്രാപിക്കുന്നു. പരമാത്മചൈത ന്യവും വൈശ്വാനരൻ, ഹിരണ്യഗർഭൻ എന്ന നിലകളെ വിട്ട് ഈശ്വരഭാവത്തിൽ ലയിക്കുന്നു. അചേതനധാതുവർഗ്ഗം, സസ്യവർഗ്ഗം, മൃഗവർഗ്ഗം, മനുഷ്യവർഗ്ഗം, ദേവവർഗ്ഗം എന്ന പല വർഗ്ഗങ്ങളിൽ അതാതിനു യോജിച്ച ഉപാധികളോടുകൂടി വർത്തി ച്ചിരുന്ന സകല ജീവജാലങ്ങളും അതാതിനുള്ള വാസനകളോടുകൂടി പരമാത്മാവിൻെറ ശക്തി യായ പ്രകൃതിയിലും, വൈശ്വാനരൻ, ഹിരണ്യ ഗർഭൻ, എന്ന സമഷ്ടിചൈതന്യഭാവങ്ങൾ പരമാ ത്മാവിൻെറ കാരണഭാവമായ ഈശ്വരചൈതന്യ ത്തിലും ലയിച്ചു നില്ക്കുന്ന അവസ്ഥയെയാണ് മഹാപ്രളയമെന്നും പ്രാകൃതപ്രളയമെന്നും പറയു ന്നത്. പ്രാകൃതപ്രളയം അവസാനിച്ച് സൃഷ്ടി ആരംഭിക്കുമ്പോൾ പരമാത്മാവിൻെറ സങ്കല്പശ ക്തിയാൽതന്നെ മഹത്തത്വം, അഹങ്കാരം, ആകാശം, വായു, അഗ്നി, അപ്പ്, പൃഥ്വി എന്ന സൂക്ഷ്മതത്വങ്ങൾ ക്രമത്തിൽ ഉണ്ടാകുന്നു. പഞ്ചഭൂ തങ്ങൾ ക്രമേണ പഞ്ചീകൃതാവസ്ഥയേയും പ്രാപി ക്കുന്നു. പരമാത്മാവിന് ആവശ്യമായ സമഷ്ടി സൂക്ഷ്മശരീരവും സമഷ്ടിസ്ഥൂലശരീരവും ഉണ്ടാ കുന്നു. ഇപ്രകാരം സംഭവിക്കുന്നതോടുകൂടി വിവിധ

രീതിയിലുള്ള ജീവജാലങ്ങളുടെ അധിവാസത്തിനു യോഗ്യമായുള്ള ബ്രഹ്മാണ്ഡങ്ങളും സൌരവ്യൂഹങ്ങളും വിവിധഗോളങ്ങളും ഓരോ ജീവജാലങ്ങൾക്കും പൂർവ്വകർമ്മങ്ങളും വാസനയും അനുസരിച്ചുള്ള സ്ഥൂലസൂക്ഷ്മശരീരങ്ങളും ഉണ്ടാകുന്നുണ്ട്.

അവാന്തരപ്രളയങ്ങളും അവയുടെ ലക്ഷണവും.

23. മേൽ വിവരിച്ച പ്രളയംകൂടാതെ അനേകം വിധത്തിലുള്ള അവാന്തരപ്രളയങ്ങളും ഉണ്ട്. അവ ഒരു സൃഷ്ടികഴിഞ്ഞ് പ്രാകൃതപ്രളയം വരുന്നതിനു മുൻപ് ഇടയ്ക്കു ഓരോ കാലഘട്ടങ്ങളിൽ സംഭവിക്കുന്നവയാണ്. അവാന്തരപ്രളയങ്ങളെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങളെകൊണ്ട് വിവരിക്കുന്നു:—

ആബ്രഹ്മഭുവനാല്ലോകാഃ
പുനരാവർത്തിനോഽർജ്ജുന
മാമുപേത്യ തു കൌന്തേയ
പുനർജന്മ ന വിദ്യതേ.*

---

* അർജ്ജുന = ഹേ അർജ്ജുന! ആബ്രഹ്മഭുവനാത്-ലോകാഃ-പുനരാവർത്തിനഃ= ഏററവും ഉൽകൃഷ്ടമായുള്ള സത്യലോകം മുതൽ കീഴ്പ്പോട്ടുള്ള സകല ലോകങ്ങളും നശിക്കുക പിന്നീടും ജനിക്കുക എന്ന സ്വഭാവത്തോടുകൂടിയവയാകുന്നു; കൌന്തേയ = കുന്തീപുത്രനായ അർജ്ജുന! മാം-ഉപേത്യ-തു= മായാതീതനായ എന്നെ പ്രാപിച്ചാൽ; പുനർജന്മ-ന വിദ്യതേ = പിന്നെയും ജനിക്കുക എന്നതു സംഭവിക്കുന്നതല്ല

സഹസ്രയുഗപൎയ്യന്ത-
മഹൎയ്യദ്ബ്രഹ്മണോ വിദുഃ
രാത്രിം യുഗസഹസ്രാന്താം
തേഽഹോരാത്രവിദോ ജനാഃ
അവ്യക്താദ് വ്യക്തയഃ സൎവ്വാ
പ്രഭവന്ത്യഹരാഗമേ
രാത്ര്യാഗമേ പ്രലീയന്തേ
തത്രൈവാവ്യക്തസംജ്ഞകേ.
ഭൂതഗ്രാമഃ സ ഏവായം
ഭൂത്വാ ഭൂത്വാ പ്രലീയതേ
രാത്ര്യാഗമേഽവശഃ പാൎത്ഥ
പ്രഭവത്യഹരാഗമേ

ശ്ലോ. 16, 17, 18 & 19. *

---

* ബ്രഹ്മണഃ - സഹസ്രയുഗപൎയ്യന്തം - യൽ - അഹഃ = ബ്രഹ്മാവിന്റെ ആയിരം മഹായുഗങ്ങൾ കൂടിയതായ പകലിനെയും; യുഗസഹസ്രാന്താം. രാത്രിം-(ച) = ആയിരം മഹായുഗങ്ങൾ ചേൎന്നതായ രാത്രിയെയും (യേ-ജനാഃ)- വിദുഃ = യാതൊരു ജനങ്ങൾ സൂക്ഷ്മബുദ്ധികൊണ്ട് അറിയുന്നുവോ; തേ-അഹോരാത്രവിദഃ = അവർ രാത്രി പകൽ എന്നിവയുടെ തത്വത്തെ അറിയുന്നവരാകുന്നു.

അഹരാഗമേ = ബ്രഹ്മാവിന്റെ പകലാരംഭിക്കുമ്പോൾ; അവ്യക്താത് - സൎവ്വഃ - വ്യക്തയഃ - പ്രഭവന്തി = അവ്യക്തമായ നിലയിൽനിന്നു ചരാചരാത്മകമായുള്ള സകല ബ്രഹ്മാണ്ഡങ്ങളും ഉണ്ടാകുന്നു; രാത്ര്യാഗമേ = ബ്രഹ്മാവിന്റെ രാത്രി ആരംഭിക്കുമ്പോൾ; അവ്യക്തസംജ്ഞകേ - തത്ര - ഏവ - പ്രലീയന്തേ = അവ്യക്തമായ ആ സ്ഥാനത്തുതന്നെ സൎവ്വബ്രഹ്മാണ്ഡങ്ങളും ലയിക്കുന്നു.

“ഏററവും ഉൽകൃഷ്ടമെന്നു വിചാരിക്കപ്പെടുന്ന ബ്രഹ്മലോകം മുതൽ കീഴ്പ്പോട്ടുള്ള സകല ലോകങ്ങളും നശിക്കുക, പിന്നീട് ജനിക്കുക എന്ന സ്വഭാവത്തോടുകൂടിയവയാകുന്നു. മായാതീതനായ എന്നെ പ്രാപിച്ചാൽ വീണ്ടും ജന്മമുണ്ടാകുന്നതല്ല.”

“ബ്രഹ്മാവിൻെറ പകൽ ആയിരം മഹായുഗങ്ങൾ കൂടിയതാണ്. അതുപോലെ ബ്രഹ്മാവിൻെറ രാത്രിയും ആയിരം മഹായുഗങ്ങൾ ചേർന്നതാണ്. ഈ തത്വത്തെ സൂക്ഷ്മദൃഷ്ടികൊണ്ട് ആരറിയുന്നുവോ അവരാണ് രാത്രിയുടേയും പകലിൻേറയും തത്വത്തെ അറിഞ്ഞവർ.”

“ബ്രഹ്മാവിനു പകൽ ആരംഭിക്കുമ്പോൾ അവ്യക്തമായ നിലയിൽനിന്നും ചരാചരാത്മകമായുള്ള സകല ബ്രഹ്മാണ്ഡങ്ങളും ഉണ്ടാകുന്നു. ബ്രഹ്മാവിനു രാത്രി ആരംഭിക്കുമ്പോൾ അവ്യക്തമായ ആ സ്ഥാനത്തുതന്നെ സർവ്വബ്രഹ്മാണ്ഡങ്ങളും ലയിക്കുകയും ചെയ്യുന്നു.”

---

പാർത്ഥ = അല്ലയോ അർജ്ജുന! സ-ഏവ-അയം-ഭൂതഗ്രാമഃ = മുമ്പുണ്ടായിരുന്ന ദേവമനുഷ്യാദിപ്രാണിസമൂഹങ്ങൾ തന്നെ; ഭൂത്വാ-ഭൂത്വാ = പിന്നെയും പിന്നേയും ജനിച്ച്; രാത്ര്യാഗമേ-പ്രലീയതേ = രാത്രി തുടങ്ങുമ്പോൾ ലയത്തെ പ്രാപിക്കുന്നു; അഹരാഗമേ-അവശഃ-പ്രഭവതി = പിന്നെയും പകലാരംഭിക്കുമ്പോൾ പൂർവ്വകർമ്മങ്ങൾക്കും വാസനകൾക്കും കീഴ്പ്പെട്ടു ജനിക്കുന്നു.

"അല്ലയോ അജ്ജുന! മുമ്പുണ്ടായിരുന്ന ദേവ മനുഷ്യാദി സകലപ്രാണിസമൂഹങ്ങളും പിന്നേയും പിന്നേയും ജനിക്കയും രാത്രി തുടങ്ങുമ്പോൾ ലയിക്കയും ചെയ്യുന്നു. വീണ്ടും പകലാരംഭിക്കുമ്പോൾ പൂർവകാൎമ്മങ്ങൾക്കും കൎമ്മാനുസരണമായ വാസനകൾക്കും കീഴ്പ്പെട്ടു് അവ ജനിക്കുകയും ചെയ്യുന്നു."

വിവരണം:—വീണ്ടുംവീണ്ടും ജനിക്കുക എന്നതും വീണ്ടുംവീണ്ടും മരിക്കുക എന്നതും കാലദേശങ്ങൾക്കു അധീനമായുള്ള ജീവജാലങ്ങളുടെ വാസസ്ഥാനമായ സകല ലോകങ്ങളുടേയും സ്വഭാവമാകുന്നു. വൈശ്വാനരൻ എന്ന ചൈതന്യഭാവവും ഹിരണ്യഗൎഭൻ എന്ന ചൈതന്യഭാവവും കാലദേശങ്ങൾക്കു് അധീനമല്ല. എന്നാൽ വൈശ്വാനരശരീരമായ സമഷ്ടിസ്ഥൂലപ്രപഞ്ചവും ഹിരണ്യഗൎഭശരീരമായ സമഷ്ടിസൂക്ഷ്മപ്രപഞ്ചവും കാലദേശങ്ങൾക്കു് അധീനമാകയാൽ, അവയ്ക്കു് ഉത്ഭവവും നാശവുമുണ്ടു്. ബ്രഹ്മലോകമെന്നും സത്യലോകമെന്നും പറയപ്പെടുന്ന ലോകം മാനസികമായ സൂക്ഷ്മപദാൎത്ഥം കൊണ്ടുള്ള ലോകമാണെന്നും സൂക്ഷ്മമായ പഞ്ചീകൃതആകാശം കൊണ്ടുണ്ടായതാണെന്നും പറയപ്പെടുന്നു. ഉൽകൃഷ്ടകൎമ്മങ്ങൾകൊണ്ടും ഉൽകൃഷ്ടമായ ഉപാസനകൾകൊണ്ടും പ്രാപിക്കാവുന്ന ലോകങ്ങളിൽവച്ചു് ഏററവും ശ്രേഷ്ഠമായ ലോകം

മാണ് സത്യലോകമെന്നും ബ്രഹ്മലോകമെന്നും പറയപ്പെടുന്നത്. ദൃശ്യമായ ലോകം എത്രതന്നെ സൂക്ഷ്മമോ ശ്രേഷ്ഠമോ ആയാലും അതു മരണ ധൎമ്മത്തോടുകൂടിയതാണെന്ന് ധരിക്കേണ്ടതാകുന്നു.

ഒരു മനുഷ്യസംവത്സരം ദേവന്മാൎക്ക് ഒരു ദിവസവും ൩൬൦ മനുഷ്യസംവത്സരം ഒരു ദിവ്യസംവത്സരവുമാകുന്നു. അപ്രകാരം ൧൨,൦൦൦ ദിവ്യസംവത്സരംചേൎന്നതാണ് ഒരു ചതുൎയ്യുഗം അല്ലെങ്കിൽ മഹായുഗം. ആയിരം മഹായുഗങ്ങൾ ചേൎന്ന സമയമാണ് ബ്രഹ്മാവിൻെറ ഒരു പകൽ. ബ്രഹ്മാവിൻെറ രാത്രിയും ആയിരം മഹായുഗം ചേൎന്നതാണ്. ഇപ്രകാരം ൨,൦൦൦ മഹായുഗം ചേൎന്നതാണ് ബ്രഹ്മാവിൻെറ ഒരു ദിവസം. ൩൬൦ ബ്രഹ്മദിവസം ചേൎന്നതാണ് ബ്രഹ്മാവിൻെറ ഒരു വൎഷം ബ്രഹ്മാവിൻെറ പൂൎണ്ണായുസ്സ് ൧൦൦ ബ്രഹ്മവൎഷം. ചേൎന്നതാകുന്നു. ബ്രഹ്മാവിൻെറ ആയുസ്സ് അവസാനിക്കുമ്പോൾ ഉണ്ടാകുന്ന പ്രളയത്തെ ബ്രഹ്മപ്രളയമെന്നും പ്രാകൃതപ്രളയമെന്നും പറയുന്നു. ബ്രഹ്മാവിൻെറ ആയുസ്സിനിടയ്ക്കുതന്നെ ദൈനന്ദിനപ്രളയം, മന്വന്തരപ്രളയം, ചതുൎയ്യുഗപ്രളയം, എന്നു പലവിധപ്രളയങ്ങളും സംഭവിക്കുന്നുണ്ട്. സകല ഭൂതങ്ങളും പ്രകൃതിയിൽ ലയിക്കുന്നതു് പ്രാകൃതപ്രളയമെന്ന ബ്രഹ്മപ്രളയത്തിൽ മാത്രമാകുന്നു. ഇവ കൂടാതെ ഓരോ സൗരവ്യൂഹങ്ങളെ സംബ

ന്ധിച്ച പ്രളയവും ഓരോ ഗോളങ്ങളെ സംബന്ധിച്ച പ്രളയവും ഉണ്ടു്. ആയിരം മഹായുഗങ്ങൾ അടങ്ങിയ ബ്രഹ്മാവിൻെറ പകൽ അവസാനിക്കുമ്പോൾ സംഭവിക്കുന്നതായി പറയുന്ന ദൈനന്ദിനപ്രളയത്തിൽ സർവ്വഭൂതങ്ങളും പ്രകൃതിവരെ ലയിക്കുന്നില്ല. സകല ജീവജാലങ്ങളും അവയുടെ വാസസ്ഥാനമായുള്ള വിവിധഗോളങ്ങളും പഞ്ചീകൃതഭൂതങ്ങളിൽ ലയിക്കുകയും പഞ്ചീകൃതഭൂതങ്ങളായിത്തന്നെ വർത്തിക്കുകയും ചെയ്യുന്നു. സകല ജീവജാലങ്ങളും ഗോളങ്ങളും പഞ്ചീകൃതഭൂതങ്ങളിൽ ലയിച്ചു പഞ്ചീകൃതഭൂതങ്ങളായിമാത്രം വർത്തിക്കുന്ന അവസ്ഥയാണു മേല്പറഞ്ഞ ശ്ലോകങ്ങളിൽ അവ്യക്തം എന്നു വിവരിച്ചിട്ടുള്ളതു്

ഭൂമിയെ സംബന്ധിച്ചുള്ള കാലനിർണ്ണയം.

24. ഭൂമിയുടെ ആയുഷ്കാലത്തെ ൧൪ മന്വന്തരങ്ങളായി പിരിച്ചിട്ടുണ്ടു്. ഓരോ മന്വന്തരത്തിൻേറയും അധിപൻ മനു എന്നു പറയപ്പെടുന്നു. ഭൂമിയെ സംബന്ധിച്ച ൧൪ മനുക്കളെ വിഷ്ണുമഹാപുരാണത്തിൽ താഴെ പറയുന്നവിധം വിവരിച്ചിരിക്കുന്നു:—

| | | | |
|---|---|---|---|
| ൧. | സ്വായംഭുവൻ | ൫. | രൈവതൻ |
| ൨. | സ്വാരോചിഷൻ | ൬. | ചാക്ഷുഷൻ |
| ൩. | ഉത്തമൻ | ൭. | വൈവസ്വതൻ |
| ൪. | താമസൻ | ൮. | സാവർണ്ണി |

| | | | |
|---|---|---|---|
| ൯. | ദക്ഷസാവൎണ്ണി | ൧൨. | രുദ്രസാവൎണ്ണി |
| ൧൦. | ബ്രഹ്മസാവൎണ്ണി | ൧൩. | രൌച്യൻ |
| ൧൧. | ധൎമ്മസാവൎണ്ണി | ൧൪. | ഭൌത്യൻ * |

ഇവരിൽ ആറുമനുക്കളുടെ കാലം അല്ലെങ്കിൽ ആറുമന്വന്തരങ്ങളും കഴിഞ്ഞിട്ടുണ്ടു്. ഇപ്പോൾ നടക്കുന്നതു വൈവസ്വതമന്വന്തരമാണു്. ഒരു മന്വന്തരമെന്നു പറയുന്നതു് ൭൧ മഹായുഗങ്ങൾ ചേൎന്നതാണു്. കൃതയുഗം, ത്രേതായുഗം, ദ്വാപരയുഗം, കലിയുഗം എന്ന നാലുയുഗങ്ങളും ചേൎന്ന സമയത്തെ ഒരു മഹായുഗം അല്ലെങ്കിൽ ചതുൎയ്യുഗം എന്നു പറയുന്നു. കഴിഞ്ഞ ആറു മന്വന്തരങ്ങളിലായി ൪൨൬ മഹായുഗങ്ങൾ നടന്നിട്ടുണ്ടു്. ഇപ്പോൾ നടക്കുന്ന വൈവസ്വതമന്വന്തരത്തിൽ ൨൭ മഹായുഗങ്ങൾ നടന്നിട്ടുള്ളതും ഇപ്പോൾ നടക്കുന്നതു് ൨൮-ാമത്തെ മഹായുഗവുമാകുന്നു. ഭൂമിയുടെ ആയുസ്സിൽ ൪൫൩ മഹായുഗങ്ങളും ൪൫൪-ാമത്തെ മഹായുഗത്തിൽ

* ശ്രീപരാശര ഉവാച:—

അതീതാനാഗതാനീഹ യാനി മന്വന്തരാണി വൈ
താന്യഹം ഭവതഃ സമ്യക് കഥയാമി യഥാക്രമം.
സ്വായംഭുവോ മനുഃ പൂൎവ്വം പരഃ സ്വാരോചിഷസ്തഥാ
ഉത്തമസ്താമസശ്ചൈവ രൈവതശ്ചാക്ഷുഷസ്തഥാ
ഷഡേതേ മനവോതീതാസ്സാമ്പ്രതം തു രവേസ്സുതഃ
വൈവസ്വതോയം യസ്യൈതത് സപ്തമം വൎത്തതേന്തരം.

വി. പു. III. 1. 5. 6. 7.

കൃതയുഗം, ത്രേതായുഗം, ദ്വാപരയുഗം എന്ന മൂന്നു യുഗങ്ങളും നടന്നിട്ടുണ്ട്. ഇപ്പോൾ നടക്കുന്നതു കലിയുഗവും അതിൽ ൫,൦൪൧ വർഷം കഴിഞ്ഞിട്ടുള്ളതും ഇപ്പോൾ നടക്കുന്ന വർഷം ൫൦൪൨-ാമത്തേതുമാകുന്നു. യുഗം, മഹായുഗം മുതലായ കാലമാനങ്ങളെപ്പറ്റി വിഷ്ണുമഹാപുരാണത്തിൽ താഴെ പറയുന്നപ്രകാരം വർണ്ണിക്കുന്നു:—*

---

* കാഷ്ഠാ പഞ്ചദശാഖ്യാതാ നിമേഷാ മുനിസത്തമ
കാഷ്ഠാ ത്രിംശത് കലാ ത്രിംശത് കലാ മൌഹൂർത്തികോ വിധിഃ
താവത് സംഖ്യൈരഹോരാത്രം മുഹൂർത്തൈർമാനുഷം സ്മൃതം
അഹോരാത്രാണി താവന്തി മാസഃ പക്ഷദ്വയാത്മകഃ
തൈഃ ഷഡ്ഭിരയനം വർഷം ദ്വേƒയനേ ദക്ഷിണോത്തരേ
അയനം ദക്ഷിണം രാത്രിർദ്ദേവാനാമുത്തരം ദിനം
ദിവ്യൈർവ്വർഷസഹസ്രൈസ്തു കൃതത്രേതാദി സംജ്ഞിതം
ചതുർയ്യുഗം ദ്വാദശഭിസ്തദ്വിഭാഗം നിബോധമേ
ചത്വാരി ത്രീണി ദ്വേ ചൈകം കൃതാദിഷു യഥാക്രമം
ദിവ്യാബ്ദാനാം സഹസ്രാണി യുഗേഷ്വാഹുഃ പുരാവിദഃ
തത്പ്രമാണൈഃ ശതൈഃ സന്ധ്യാ പൂർവ്വാ തത്രാഭിധീയതേ
സന്ധ്യാംശശ്ചൈവ തത്തുല്യോ യുഗസ്യാനന്തരോ ഹി സഃ
സന്ധ്യാസന്ധ്യാംശയോരന്തര്യഃകാലോ മുനിസത്തമ
യുഗാഖ്യഃ സ തു വിജ്ഞേയഃ കൃതത്രേതാദിസംജ്ഞിതഃ
കൃതം ത്രേതാ ദ്വാപരശ്ച കലിശ്ചൈവ ചതുർയ്യുഗം
പ്രോച്യതേ തത് സഹസ്രം ച ബ്രഹ്മണോ ദിവസം മുനേ
ബ്രഹ്മണോ ദിവസേ ബ്രഹ്മൻ മനവസ്തു ചതുർദ്ദശ
ഭവന്തി പരിണാമം ച തേഷാം കാലകൃതം ശൃണു.
സപ്തർഷയഃ സുരാഃ ശക്രോ മനുസ്തത് സൂനവോ നൃപാഃ
ഏകകാലേ ഹി സൃജ്യന്തേ സംഹ്രിയന്തേ ച പൂർവ്വവത്
ചതുർയ്യുഗാണാം സംഖ്യാതാ സാധികാ ഹ്യേകസപ്തതിഃ
മന്വന്തരം മനോഃ കാലഃ സുരാദീനാം ച സത്തമ
അഷ്ടൌ ശതസഹസ്രാണി ദിവ്യയാ സംഖ്യയാ സ്മൃതം

"ഹേ മുനിശ്രേഷ്ഠ! പതിനഞ്ചു നിമേഷങ്ങൾ കൂടിയതു് ഒരു കാഷ്ഠ എന്നു പറയപ്പെടുന്നു. മുപ്പതു കാഷ്ഠ ചേർന്നതു ഒരു കലയും, മുപ്പതു കല ഒരു മുഹൂർത്തവും, മുപ്പതു മുഹൂർത്തം പകലും രാത്രിയും ചേർന്ന ഒരു ദിവസവുമാകുന്നു. മുപ്പതു ദിവസങ്ങൾ ചേർന്നതാണു് ഒരു മാസം. അതിൽ രണ്ടു പക്ഷങ്ങൾ ഉണ്ടു്. ആറുമാസം ചേർന്നതാണു് ഒരു അയനം. ദക്ഷിണായനമെന്നും ഉത്തരായണമെന്നും രണ്ടു് അയനങ്ങൾ ഉണ്ടു്. രണ്ടു

ദ്വിപഞ്ചാശത്തഥാന്യാനി സഹസ്രാണ്യധികാനി തു
ത്രിംശത്കോട്യസ്തു സമ്പൂർണ്ണാഃ സംഖ്യാതാഃ സംഖ്യയാ ദ്വിജ
സപ്തഷഷ്ടിസ്തഥാന്യാനി നിയുതാനി മഹാമുനേ
വിംശതിസ്തു സഹസ്രാണി കാലോയമധികം വിനാ
മന്വന്തരസ്യ സംഖ്യേയം മാനുഷൈർവ്വത്സരൈർദ്വിജ
ചതുർദ്ദശഗുണോ ഹ്യേഷ കാലോ ബ്രാഹ്മമഹഃ സ്മൃതം
ബ്രാഹ്മോ നൈമിത്തികോ നാമ തസ്യാന്തേ പ്രതിസഞ്ചരഃ
തദാ ഹി ദഹ്യതേ സർവ്വം ത്രൈലോക്യം ഭൂർഭുവാദികം
ജനം പ്രയാന്തി താപാർത്താ മഹർല്ലോകനിവാസിനഃ
ഏകാർണ്ണവേ തു ത്രൈലോക്യേ ബ്രഹ്മാ നാരായണാത്മകഃ
ഭോഗിശയ്യാം ഗതഃ ശേതേ ത്രൈലോക്യഗ്രാസബൃംഹിതഃ
ജനസ്ഥൈര്യോഗിഭിർദ്ദേവശ്ചിന്ത്യമാനോഽബ്ജസംഭവഃ
തത്പ്രമാണാം ഹി താം രാത്രിം തദന്തേ സൃജതേ പുനഃ
ഏവം തു ബ്രഹ്മണോ വർഷമേവം വർഷശതം ച യത്
ശതം ഹി തസ്യ വർഷാണാം പരമായുർമ്മഹാത്മനഃ
ഏകമസ്യ വ്യതീതം തു പരാർദ്ധം ബ്രഹ്മണോഽനഘ
തസ്യാന്തേഽഭൂന്മഹാകല്പഃ പാദ്മ ഇത്യഭിവിശ്രുതഃ
ദ്വിതീയസ്യ പരാർദ്ധസ്യ വർത്തമാനസ്യ വൈ ദ്വിജ
വരാഹ ഇതി കല്പോയം പ്രഥമഃ പരികീർത്തിതഃ

വി. പു. I. iii. 8. 28.

അയനങ്ങൾ ചേൎന്നതു് ഒരു വൎഷം. ദക്ഷിണായനം ദേവന്മാൎക്കു് രാത്രിയും ഉത്തരായണം അവൎക്കു പകലുമാകുന്നു. ഇപ്രകാരം പന്തീരായിരം ദിവ്യസംവത്സരം ചേൎന്നതിനെ കൃതം, ത്രേതാ, ദ്വാപരം, കലി എന്ന നാലുയുഗം ചേൎന്ന ചതുൎയ്യുഗം എന്നു പറയുന്നു. അതിന്റെ വിഭാഗവും കേട്ടാലും. കൃതയുഗത്തിൽ ൪,൦൦൦ ദിവ്യവൎഷവും, ത്രേതായുഗത്തിൽ ൩,൦൦൦ ദിവ്യവൎഷവും, ദ്വാപരത്തിൽ ൨,൦൦൦ ദിവ്യവൎഷവും, കലിയുഗത്തിൽ ൧,൦൦൦ ദിവ്യവൎഷവും ഉണ്ടെന്നാണ് മഹാന്മാർ പറയുന്നതു്. അതേ കണക്കനുസരിച്ചു് ഓരോ യുഗത്തിലും ൪൦൦ ദേവവൎഷം, ൩൦൦ ദേവവൎഷം, ൨൦൦ ദേവവൎഷം, ൧൦൦ ദേവവൎഷം എന്ന കണക്കിന് സന്ധ്യാംശങ്ങളുമുണ്ടു്. നാലുയുഗങ്ങളും സന്ധ്യാംശങ്ങളും ചേൎന്ന സമയം, അതായതു ൧൨,൦൦൦ ദിവ്യസംവത്സരം ചേൎന്ന സമയമാണ് കൃതത്രേതാദിയുഗങ്ങൾ ഉൾപ്പെട്ട ചതുൎയ്യുഗം എന്നു പറയപ്പെടുന്നതു്. ഇപ്രകാരം ൧,൦൦൦ ചതുൎയ്യുഗങ്ങൾ ചേൎന്ന സമയമാണ്. ബ്രഹ്മാവിന്റെ ഒരു പകൽ. ബ്രഹ്മാവിന്റെ ഒരു പകൽ സമയത്തു് ൧൪ മനുക്കൾ സംഭവിക്കുന്നുണ്ടു്. കാലമനുസരിച്ചു് അവരുടെ പരിണാമവും കേട്ടുകൊണ്ടാലും. സപ്തൎഷികൾ, ദേവന്മാർ, ഇന്ദ്രൻ, മനു, മനുപുത്രന്മാരായ രാജാക്കന്മാർ എന്നിവരെല്ലാം ഏകകാലത്തു തന്നെ

ബ്രഹ്മാവിൻെറ മാനസപുത്രന്മാരായി സൃഷ്ടി ക്കപ്പെടുകയും ദിവസാവസാനത്തിൽ സംഹ രിക്കപ്പെടുകയുംചെയ്യുന്നു. ഏ ഫ ചതുർയ്യുഗവും ചിലപ്പാനവും ചേർന്നതാണ് മന്വന്തരം. ഒരു മനുവിൻേറയും മനുവിനോടുകൂടിയുള്ള ദേവന്മാരു ടേയും കാലം തന്നെ മന്വന്തരം. ഒരു മന്വന്ത രത്തിൽ എട്ടുലക്ഷത്തിഅൻപത്തിരായിരവും കുറച്ചു കൂടുതലും ദിവ്യസംവത്സരങ്ങൾ ഉണ്ട്. മുപ്പത്തുകോടി അറുപത്തേഴുലക്ഷത്തിഇരുപതിനാ യിരത്തിൽ ചിലപ്പാനം മാനുഷസംവത്സരം അതില ടങ്ങിട്ടുണ്ട്. അങ്ങിനെയുള്ള പതിന്നാലുമന്വന്തര ങ്ങൾ ചേർന്നതാണ് ബ്രഹ്മാവിൻെറ ഒരു പകൽ. അതിൻെറ അവസാനത്തിൽ നൈമിത്തികപ്രളയ മെന്ന ഒരു പ്രളയം ഉണ്ടാകുന്നു. അപ്പോൾ ഭൂലോകം, ഭുവർല്ലോകം, സുവർല്ലോകം എന്ന മൂന്നു ലോകങ്ങളും ദഹിക്കുന്നു. മഹർല്ലോകത്തു താമ സിക്കുന്നവർ ചൂടുകൊണ്ടു കഷ്ടപ്പെട്ട് ജനലോക ത്തേയ്ക്കു പോകുന്നു. മൂന്നുലോകവും ചേർന്ന് ഒററ സമുദ്രംപോലെ വർത്തിക്കുന്ന ആ അവസരത്തിൽ നാരായണസ്വരൂപനായ ബ്രഹ്മാവ് മൂന്നു ലോക ങ്ങളേയും തന്നിൽതന്നെ ഗ്രസിച്ച് ജനസ്ഥാന ത്തുള്ള യോഗികളുടെ ധ്യാനത്തിനു വിഷയമായി ഭവിക്കുകയും അനന്തമായ കാലസപ്പ്ത്തിൽ ശയി ക്കുകയും ചെയ്യുന്നു. പകൽസമയത്തിനു സമമായ രാത്രി അവസാനിക്കുമ്പോൾ അദ്ദേഹം പിന്നേയും

സൃഷ്ടി തുടങ്ങുന്നു. ഇങ്ങനെ (മുന്നൂററിഅറുപതു പകലും രാത്രിയുംകഴിയുമ്പോൾ) ആണ് ബ്രഹ്മാവിന്റെ വർഷം ഉണ്ടാകുന്നതു്. ഇപ്രകാരം നൂറു വർഷം ചേർന്നസമയമാണ് ബ്രഹ്മാവിന്റെ പരമായുസ്സ്. പാപരഹിതനായ മഹർഷേ! ഈ ബ്രഹ്മാവിന് ഇപ്പോൾ ഒരു പരാർദ്ധം (൫൦ വർഷം) കഴിഞ്ഞിരിക്കുന്നു. കഴിഞ്ഞ പരാർദ്ധത്തിന്റെ അവസാനത്തിൽ പാത്മകല്പം എന്നു പ്രസിദ്ധമായ മഹാകല്പം അവസാനിച്ചു. ഹേ ബ്രാഹ്മണ! ഇപ്പോൾ നടക്കുന്ന രണ്ടാമത്തെ പരാർദ്ധത്തിലെ ഒന്നാമത്തെ ഈ കല്പം വരാഹകല്പമെന്നു പറയപ്പെടുന്നു.”

ഇപ്പോൾ നടക്കുന്നതു് ബ്രഹ്മാവിന്റെ അൻപത്തൊന്നാമത്തെ വയസ്സിൽ ഒന്നാമത്തെ ദിവസമാണ്. അതിൽ പതിന്നാലു് മന്വന്തരങ്ങൾ ഉള്ളതിൽ ആറു മന്വന്തരങ്ങളാണ് നടന്നിട്ടുള്ളതു്. ഇനിയും മദ്ധ്യത്തിൽ വന്നിട്ടില്ല. ഏഴു മന്വന്തരങ്ങൾ കഴിയുമ്പോൾ ഉച്ച സമയമാകും. അതിന് ഇനിയും നാല്പത്തിമൂന്നുമഹായുഗങ്ങൾക്കു മേൽ സമയമുണ്ടു്. ഇപ്പോൾ നടക്കുന്ന കലിയുഗത്തിൽ തന്നെ ൫,൦൪൯ വർഷമേ കഴിഞ്ഞിട്ടുള്ളു. കലിയുഗത്തിനു ൪,൩൨,൦൦൦ മാനുഷവർഷവും, ദ്വാപരയുഗത്തിനു ൮,൬൪,൦൦൦ വർഷവും, ത്രേതായുഗത്തിനു ൧൨,൯൬,൦൦൦ വർഷവും

കൃതയുഗത്തിനു ൧൭,൨൮,൦൦൦ വർഷവും ഉണ്ടു്. നാലുയുഗവും ചേർന്ന ഒരു മഹായുഗത്തിന്റെ സമയദൈർഘ്യം ൪൩,൨൦,൦൦൦ മാനുഷസംവത്സരമാണു്. ഈ കണക്കനുസരിച്ചു നോക്കുന്നപക്ഷം താഴെ കൊടുത്തിട്ടുള്ള വിവരപ്രകാരം നമ്മുടെ ഭൂമിക്കു് ൧൧൨൧ മേടം ൧-ാം ൹-ക്കു് സമമായ ൧൯൪൬ ഏപ്രിൽ മാസം ൧൪-ാം ൹-യിൽ നൂറ്റിതൊണ്ണൂറ്റാറുകോടി എട്ടുലക്ഷത്തി അൻപത്തിമൂവായിരത്തി നാല്പത്തേഴുവർഷം കഴിഞ്ഞിട്ടുള്ളതും അതിനടുത്തവർഷം ഇപ്പോൾ നടക്കുന്നതുമാകുന്നു.

---

| | | * മാനുഷവർഷം |
|---|---|---|
| ഇതുവരെ നടന്നിട്ടുള്ള ൪൫൩ മഹായുഗങ്ങൾ | = | ൪൩,൨൦,൦൦൦ × ൪൫൩ |
| | = | ൧൯൫,൬൯,൬൦,൦൦൦ |
| ഇപ്പോൾ നടക്കുന്ന മഹായുഗത്തിൽ കൃതയുഗം | = | ൧൭,൨൮,൦൦൦ |
| ഇപ്പോൾ നടക്കുന്ന മഹായുഗത്തിൽ ത്രേതായുഗം | = | ൧൨,൯൬,൦൦൦ |
| ഇപ്പോൾ നടക്കുന്ന മഹായുഗത്തിൽ ദ്വാപരയുഗം | = | ൮,൬൪,൦൦൦ |
| ഇപ്പോൾ നടക്കുന്ന മഹായുഗത്തിൽ കഴിഞ്ഞകാലം | = | ൫,൦൪൭ |
| ആകെ | | ൧,൯൬,൦൮,൫൩,൦൪൭ |

നൂറ്റിതൊണ്ണൂറ്റാറുകോടി എട്ടുലക്ഷത്തി അമ്പത്തിമൂവായിരത്തിനാല്പത്തേഴ്.

ഒരു ശരീരം ജീൎണ്ണമായിഭവിക്കുമ്പോൾ അതു നശിക്കുകയും ദേഹിക്കു വേറെ ഒരു ശരീരം ഉണ്ടാകുകയും ചെയ്യുന്നതുപോലെ ഭൂമി മുതലായ ഗോളങ്ങളും സൗരവ്യൂഹങ്ങളും അവയിൽകൂടി നടക്കേണ്ടതായ ജീവവികാസത്തിന് ഉപയോഗമില്ലാത്ത വിധത്തിൽ ജീൎണ്ണീഭവിക്കുമ്പോൾ അവ നശിച്ചു പോകുന്നതും അവയ്ക്കു പകരം നൂതനമായ ഗോളങ്ങളും സൗരവ്യൂഹങ്ങളും ഉണ്ടാകുന്നതുമാകുന്നു. ഉത്ഭവവും നാശവും കൂടാതെ ഉത്ഭവത്തിനും നാശത്തിനും മദ്ധ്യേയായി നമുക്കുണ്ടാകുന്നതായ ഉണൎവ്വും ഉറക്കവും പോലെയുള്ള അവസ്ഥാവ്യത്യാസങ്ങളും ഓരോ ഗോളങ്ങൾക്കും സൗരവ്യൂഹങ്ങൾക്കും ഉണ്ടാകുന്നുണ്ട്. അവയ്ക്കുണ്ടാകുന്ന ഉറക്കം പോലെയുള്ള അവസ്ഥകളെ അവാന്തരപ്രളയങ്ങളായി തന്നെ ഗണിച്ചുവരുന്നു. നമ്മുടെ കാലഗണനവും കാലനിൎണ്ണയവും ഭൂമി, ചന്ദ്രൻ, സൂൎയ്യൻ ഇവയുടെ ആപേക്ഷികമായുള്ള സ്ഥിതികളേയും ഗതികളേയും ആശ്രയിച്ചുനില്ക്കുന്നു. നമ്മുടെ സൗരവ്യൂഹത്തിൽ തന്നെ ഭൂമിയിലുള്ളവരുടെ ദിവസംപോലെയല്ല ബുധൻ, വ്യാഴൻ, ശുക്രൻ മുതലായ മററു ഗ്രഹങ്ങളിലുള്ളവരുടെ ദിവസമാനം. ഓരോ ഗ്രഹത്തിന്റെ ദിവസമാനവും ആ ഗ്രഹം അതിന്റെ അക്ഷകീലത്തിനു ചുററും ചുററിവരുന്ന ഗതിയേയും അതിന്റെ ആകൃതിയേയും ആശ്രയിച്ചിരിക്കും. വ്യാഴം, ശനി,

ശുക്രൻ മുതലായ ഗ്രഹങ്ങൾക്കുള്ള വർഷമാനവും അതിൽ ഓരോ ഗ്രഹവും എത്രകാലംകൊണ്ടു സൂര്യനെ ചുററിവരുന്നുവോ അതിനെ ആശ്രയിച്ചിരിക്കുന്നു. ഏകദേശം നമ്മുടെ പന്ത്രണ്ടു വർഷം കൊണ്ടുമാത്രമേ വ്യാഴം സൂര്യനെ ചുററിവരുന്നുള്ളൂ. അതുപോലെ ശനി നമ്മുടെ മുപ്പതു വർഷംകൊണ്ടു മാത്രമേ സൂര്യനെ ചുററിവരുന്നുള്ളൂ. അതിനാൽ നമ്മുടെ പന്ത്രണ്ടുവരഷം ചേന്നതു് വ്യാഴത്തിനു ഒരു വർഷമായും നമ്മുടെ മുപ്പതു വർഷം ചേന്നതു് ശനിക്കു ഒരു വർഷമായും കാണുന്നു. ഈ രീതിക്കു നമ്മുടെ ഒരു മാസം പിതൃക്കൾക്കു ഒരു ദിവസമാണെന്നും നമ്മുടെ ഒരു വർഷം ദേവന്മാർക്കു ഒരു ദിവസമാണെന്നും പറയുന്നതിൽ യാതൊരു അതിശയോക്തിയും കാണുന്നില്ല.

25. നൈയായികന്മാരുടേയും വൈശേഷികന്മാരുടേയും സിദ്ധാന്തങ്ങൾക്കു സാരമായ വ്യത്യാസമൊന്നുമില്ല. അവർ രണ്ടുപേരേയും താക്കികന്മാർ എന്നുതന്നെ വിളിച്ചുവരുന്നു. അവർ പ്രപഞ്ചത്തിന്റെ ഉപാദാനകാരണമായി പറഞ്ഞുവരുന്ന പൃഥ്വി, അപ്പു്, അഗ്നി, വായു, ആകാശം എന്ന പഞ്ചഭൂതങ്ങൾ സ്വതന്ത്രമായ നിഷ്കാരണവസ്തുക്കളല്ലെന്നും അവയ്ക്കു് നിത്യത്വമില്ലെന്നും അവയെല്ലാം പ്രകൃതിയിൽ

പ്രപഞ്ചത്തിന്റെ ആദികാരണവും അതിനെപ്പററിയുള്ള ഗീതാസിദ്ധാന്തവും

നിന്നും ക്രമമായി ഉത്ഭവിച്ചതാണെന്നും ഭഗവദ് ഗീത ഉപദേശിക്കുന്നു. അപ്രകാരം തന്നെ സാംഖ്യന്മാരും പാതഞ്ജലന്മാരും പറയുന്നതുപോലെ പ്രകൃതിക്ക് നിത്യത്വമൊ നിഷ്കാരണത്വമോ ഇല്ലെന്നും പരമാത്മാവിൽ നിന്നും സ്വതന്ത്രമായ ഒരു സത്ത അതിനില്ലെന്നും പരമായും അപരമായും പ്രകാശിക്കുന്ന പ്രകൃതി, പരമാത്മാവിനാൽ തന്നിൽ തന്നെ കല്പിക്കപ്പെട്ടതെന്നുമാണ് ഗീതയിലെ സിദ്ധാന്തം. ഈ തത്വത്തെ ഭഗവാൻ താഴെപറയുന്ന ശ്ലോകങ്ങൾ കൊണ്ടുപദേശിക്കുന്നു:—

ഭൂമിരാപോഽനലോ വായുഃ
ഖം മനോ ബുദ്ധിരേവ ച
അഹംകാര ഇതീയം മേ
ഭിന്നാ പ്രകൃതി രഷ്ടധാ.
അപരേയമിതസ്ത്വന്യാം
പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ
യയേദം ധാര്യതേ ജഗത്.
ഏതദ്യോനീനി ഭൂതാനി
സർവാണീത്യുപധാരയ
അഹം കൃത്സ്നസ്യ ജഗതഃ
പ്രഭവഃ പ്രളയസ്തഥാ.

ഗീത. VII. 4. 5 & 6

പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും പരമാത്മാവാണെന്നും, താർക്കികന്മാർ പറയുന്ന പൃഥ്വി, അപ്പ്, അഗ്നി മുതലായ തത്വങ്ങൾ പ്രപഞ്ചത്തിന്റെ ഉപാദാനകാരണമാണെങ്കിലും അവയെ ആദികാരണമെന്നു പറയുന്നതു ശരിയല്ലെന്നും, അതുപോലെ പ്രകൃതിയും പ്രപഞ്ചത്തിന്റെ ഉപാദാനകാരണമാണെങ്കിലും ആദികാരണമോ ആത്യന്തികകാരണമൊ അല്ലെന്നും, കഴിഞ്ഞ അദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ടു. അവിടെ ഈ ശ്ലോകങ്ങളെ വ്യാഖ്യാനിച്ചിട്ടുള്ളതിനാൽ വീണ്ടും ഇവിടെ വ്യാഖ്യാനിക്കുന്നില്ല.

പ്രപഞ്ചത്തിലുള്ള സ്ഥൂലവും സൂക്ഷ്മവും ലോകങ്ങൾ.

26. നാം വസിക്കുന്ന ഭൂമി അല്ലെങ്കിൽ ഭൂഗോളം സ്ഥൂലലോകത്തിൽ ഒരംശമാകുന്നു. ഇതുപോലെയുള്ള ഗോളങ്ങളാണ് ബുധൻ, ശുക്രൻ, ചൊവ്വാ, വ്യാഴം, ശനി, യുറാനസ്, നെപ്റ്റ്യൂൺ, പ്ലൂട്ടോ എന്ന ഗോളങ്ങൾ. ഇവയെല്ലാം സൂര്യനെ ചുററിവരുന്നുണ്ട്. ഇവയിൽ ഓരോഗോളത്തിനും അതാതിന്റെ അക്ഷകീലത്തെ (Axis) ചുററി ഒരു ചലനവും സൂര്യനെ ചുററി ഒരു ചലനവും ഉണ്ട്. നാം വസിക്കുന്ന ഭൂമി അതിന്റെ അക്ഷകീലത്തെ ചുററിവരുന്ന സമയത്തെ ഒരു ദിവസമെന്നും സൂര്യനെ ചുററിവരുന്ന

സമയത്തെ ഒരു വർഷമെന്നും പറയുന്നു. ചന്ദ്രൻ നമ്മുടെ ഭൂമിയെ ചുററിവരുന്ന ഒരു ഗോളമാണു. ചന്ദ്രൻ ഭൂമിയെ ഏകദേശം ഒരു മാസംകൊണ്ടാണു ചുററിവരുന്നതു്. ഭൂമിയെപ്പോലെയുള്ള മററു ഗ്രഹങ്ങൾക്കും ഭൂമിക്കുള്ളതുപോലെ രണ്ടു വിധം ചലനങ്ങളുണ്ടു്. അവയിൽ ചില ഗോളങ്ങളെ ചുററിവരുന്നതായി ചന്ദ്രനെപ്പോലെയുള്ള ഗോളങ്ങളും കാണപ്പെടുന്നുണ്ടു്. നമ്മുടെ സൌരവ്യൂഹം പോലെ അസംഖ്യം സൌരവ്യൂഹങ്ങൾ ബ്രഹ്മാണ്ഡത്തിലും അനേകം ബ്രഹ്മാണ്ഡങ്ങൾ പ്രപഞ്ചത്തിലും ഉണ്ടു്.

സ്ഥൂലലോകം എന്നു പറഞ്ഞതിൽ സകല സ്ഥൂലഗോളങ്ങളും ഉൾപ്പെടും. എല്ലാ സ്ഥൂല ഗോളങ്ങളിലും ഓരോവിധം ജീവ

സ്ഥൂലലോകം.

വികാസം നടക്കുന്നുണ്ടു്. ശീതോഷ്ണാവസ്ഥയിലും മററു പരിതഃസ്ഥിതിയിലും നമ്മുടെ ഭൂമിക്കു് സർവ്വവിധത്തിലും സമമായ ഒരു ഗോളം നമ്മുടെ സൌരവ്യൂഹത്തിൽ ഇല്ലതന്നെ. എന്നാൽ ബുധൻ, ശുക്രൻ, ചൊവ്വാ എന്ന മൂന്നു ഗ്രഹങ്ങളിലും ഭൂമിയിലുള്ളതുപോലെ ജീവജാലങ്ങൾ വസിക്കത്തക്കവണ്ണം ശീതോഷ്ണാവസ്ഥയുണ്ടെന്നും അപ്രകാരം വസിക്കുന്നുണ്ടെന്നും ഗണിക്കപ്പെട്ടിരിക്കുന്നു. ഒരുവിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിൽ ജീവവികാസം സകല ഗോളങ്ങളിലും നടക്കുന്നുണ്ടു.

ജീവജാലങ്ങൾക്ക് ഉപാധികൾ കട്ടിയും ദ്രവവും ബാഷ്പവുമായ പദാൎത്ഥങ്ങൾകൊണ്ടുമാത്രമേ ആകാവൂ എന്നില്ല. നമുക്ക് ഈ സ്ഥൂലശരീരം കൂടാതെ പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്നീ അഞ്ചു കോശങ്ങളുണ്ടല്ലോ. ഇവയിൽ പ്രാണമയകോശം എന്നതു കട്ടി, ദ്രവം, ബാഷ്പം എന്ന മൂന്നു വിധത്തിലുള്ള പദാൎത്ഥത്തെക്കാളും സൂക്ഷ്മമായ പദാൎത്ഥം കൊണ്ടുണ്ടായിട്ടുള്ളതാണ്. അതിനെക്കാൾ സൂക്ഷ്മമായ പദാൎത്ഥംകൊണ്ടുണ്ടായതാണ് മനോമയകോശം. അതിനെക്കാളും സൂക്ഷ്മമായ പദാൎത്ഥം കൊണ്ടുണ്ടായതാണ് വിജ്ഞാനമയകോശം. അതിനെക്കാൾ സൂക്ഷ്മമായ പദാൎത്ഥംകൊണ്ടുണ്ടായതാണ ആനന്ദമയകോശം. ഈ പദാൎത്ഥങ്ങളെ പ്രാണമയ പദാൎത്ഥമെന്നും മനോമയ പദാൎത്ഥമെന്നും വിജ്ഞാനമയപദാൎത്ഥമെന്നും ആനന്ദമയപദാൎത്ഥമെന്നും പറയാം പ്രാണമയപദാൎത്ഥം പഞ്ചീകൃതമായ പൃഥ്വിയുടെ സൂക്ഷ്മമായ അണുക്കൾ ചേൎന്നതാണ്. മനോമയത്തിൽ രണ്ടു ഭാഗങ്ങൾ ഉണ്ട്. ഒരുഭാഗം പഞ്ചീകൃതമായ അപതത്വത്തിന്റെ അണുക്കൾകൊണ്ടുള്ളതും രണ്ടാമത്തെ ഭാഗം പഞ്ചീകൃതമായ തേജസ്തത്വത്തിന്റെ കട്ടിയായ അണുക്കൾകൊണ്ടുള്ളതുമാകുന്നു. വിജ്ഞാനമയം എന്നതു പഞ്ചീകൃതമായ തേജസ്സ്

ത്വത്തിന്റെ അതിസൂക്ഷ്മമായ അണുക്കൾചേർന്നതാണു. ആനന്ദമയം എന്നതിൽ രണ്ടു പ്രധാനഭാഗങ്ങൾ ഉണ്ട്. അവയിൽ ഒന്നു പഞ്ചീകൃതമായ വായുതത്വം കൊണ്ടുള്ളതും അടുത്തതു പഞ്ചീകൃതമായ ആകാശംകൊണ്ടുള്ളതുമാകുന്നു. അഞ്ചു കോശങ്ങളുള്ളതിൽ അന്നമയംകൂടാതെയും അന്നമയവും പ്രാണമയവും കൂടാതെയും അന്നമയം പ്രാണമയം മനോമയം ഇവ മൂന്നും കൂടാതെയും ജീവവികാസം നടക്കാവുന്നതാണു. പ്രപഞ്ചത്തിലുള്ള സകല ഗോളങ്ങളും അതാതിന്റെ ശീതോഷ്ണാവസ്ഥയ്ക്കു തക്കവണ്ണമുള്ള രീതിയിൽ ജീവവികാസം നടക്കുന്നതിലേയ്ക്കുള്ള രംഗമായിത്തന്നെ കാണപ്പെടുന്നുണ്ട്.

27. നമുക്കു സൂക്ഷ്മപദാർത്ഥംകൊണ്ട് സൂക്ഷ്മകോശങ്ങൾ ഉള്ളതുപോലെ സ്ഥൂലഗോളങ്ങൾക്കെല്ലാം അനുരൂപമായി സൂക്ഷ്മ

സൂക്ഷ്മഗോളങ്ങൾ. പദാർത്ഥംകൊണ്ടുള്ള ഗോളങ്ങളും ഉണ്ട്. പ്രാണമയപദാർത്ഥം എന്നതു സ്ഥൂലപദാർത്ഥത്തെക്കാൾ സൂക്ഷ്മമാണ്. ഭൂഗോളത്തിന്റെ സ്ഥൂലഭാഗം മുഴുവനും വ്യാപിച്ച് അതിക്രമിച്ചു നിൽക്കുന്ന ഒരു പ്രാണമയഗോളവും, അതു രണ്ടിനേയും വ്യാപിച്ച് അതിക്രമിച്ചുനിൽക്കുന്ന ഒരു മനോമയഗോളവും, മനോമയം മുഴുവനും വ്യാപിച്ച് അതിക്രമിച്ചുനിൽക്കുന്ന വിജ്ഞാനമയഗോ-

ളവും, ഉള്ളതായി കാണാം; പ്രാണമയം മുതൽ ആനന്ദമയംവരെയുള്ള സകല സൂക്ഷ്മപദാത്ഥങ്ങളും സവ്വത്ര സവ്വഥാ പ്രപഞ്ചത്തിൽ വത്തിക്കുന്നു എങ്കിലും, ഓരോ ഗോളങ്ങളും സൌരവ്യൂഹങ്ങളും സംബന്ധിച്ച് ഓരോ പരിധികൾ ഉണ്ട്. ഈ പരിധികൾക്കകത്തുള്ള ഭാഗങ്ങളെയാണ് സൂക്ഷ്മലോകങ്ങളായി ഗണിച്ചുവരുന്നത്. നമ്മെ സംബന്ധിച്ച കാലമാനവും കാലനിണ്ണയവും, ഭൂമി, ചന്ദ്രൻ, സൂര്യൻ ഇവയുടെ സ്ഥിതിഗതികളെ ആശ്രയിച്ചിരിക്കുന്നതുപോലെ, നമ്മെ സംബന്ധിച്ച സൂക്ഷ്മലോകങ്ങളുടെ സ്ഥിതി, ഭൂഗോളത്തേയും അതുൾപ്പെട്ട സൌരവ്യൂഹത്തേയും ബ്രഹ്മാണ്ഡത്തേയും ആശ്രയിച്ചുതന്നെ കാണപ്പെടുന്നു. നമുക്കുള്ളതുപോലെതന്നെ, മററു സൌരവ്യൂഹങ്ങളും ബ്രഹ്മാണ്ഡങ്ങളും സംബന്ധിച്ചും സൂക്ഷ്മലോകങ്ങൾ ഉണ്ട്. നമ്മെ സംബന്ധിച്ച സൂക്ഷ്മലോകങ്ങളെപ്പററി ദേവീഭാഗവതത്തിൽ താഴെ പറയുന്ന വണ്ണന കാണുന്നുണ്ട്:—

"പാതാളം മുതൽ ബ്രഹ്മലോകംവരെയുള്ള ലോകങ്ങളെല്ലാം ചേന്ന് ബ്രഹ്മാണ്ഡം എന്നു പറയപ്പെടുന്നു. അവയ്ക്കുവെളിയിലായി ബ്രഹ്മാണ്ഡത്തിനും പുറമെ വൈകുണ്ഠം സ്ഥിതിചെയ്യുന്നു. അതിനും മുകളിലാകുന്നു ഗോലോകം. അതിൻെറ വിസ്താരം അൻപതുകോടി യോജനയാകുന്നു."

"ഭൂമിയുടെ മേൽഭാഗം ഭൂലോകമാണ്. അതി ന്റെ മുകളിലാണ് ഭുവർലോകം. ഭുവർലോകത്തി ന്റെ മുകളിലാണു സ്വർല്ലോകം സ്ഥിതിചെയ്യു ന്നതു്. സ്വർല്ലോകത്തിന്റെ മുകളിൽ ജനലോ കവും അതിന്റെ മുകളിൽ തപോലോകവും വർത്തിക്കുന്നു. തപോലോകത്തിന്റെ മുകളിലാ ണ് സത്യലോകം. സത്യലോകത്തിന്റെ മുകളിലാ ലായി പഴുപ്പിച്ച സ്വർണ്ണംപോലെയുള്ള കാന്തി യോടുകൂടി ബ്രഹ്മലോകം സ്ഥിതിചെയ്യുന്നു."*

ഈ ലോകങ്ങളിൽ ഭൂലോകവും അതോടുചേ ർന്നിരിക്കുന്ന പ്രാണമയലോകവും കൂടി സ്ഥൂല ലോകമെന്നു പറയപ്പെടുന്നു. പഞ്ചീകൃതമായ പൃ

---

* പാതാളാത് ബ്രഹ്മലോകാന്തം
ബ്രഹ്മാണ്ഡം പരികീർത്തിതം
തത ഊർദ്ധ്വം ച പാർശ്വേ ച
ബ്രഹ്മാണ്ഡാത് ബഹിരേവ തു
തത് ഊർദ്ധ്വം ച ഗോലോകഃ
പഞ്ചാശത് കോടിയോജനഃ
ഊർദ്ധ്വം ധരായാ ഭൂർല്ലോകോ
ഭുവർല്ലോകസ്തതഃ പരഃ
തതഃ പരശ്ച സ്വർല്ലോകോ
ജനലോകസ്തതഃ പരഃ
തതഃ പരസ്തപോലോകഃ
സത്യലോകസ്തതഃ പരഃ
തതഃ പരോ ബ്രഹ്മലോകഃ
തപ്തകാഞ്ചനസന്നിഭഃ

ദേ. ഭാ IX. iii. 8-10 & 12-14.

ഛായതത്വത്തിൻെറ അണുക്കൾ ചേൎന്നുണ്ടായിട്ടുള്ളതാണ് സ്ഥൂലലോകം. മനോമയലോകത്തിൻെറ താഴ്ന്നഭാഗമായ ഭുവർലോകം പഞ്ചീകൃതമായ അപ്തത്വം കൊണ്ടുണ്ടായതാണ്. മനോമയലോകത്തിലെ ഉയൎന്ന ഭാഗമായ സ്വർലോകം പഞ്ചീകൃതമായ അഗ്നിതത്വത്തിൻെറ കട്ടിയായ അണുക്കൾ ചേൎന്ന് ഉണ്ടായതും വിജ്ഞാനമയലോകമായ മഹർലോകം പഞ്ചീകൃതമായ അഗ്നിതത്വത്തിൻെറ സൂക്ഷ്മാണുക്കൾ ചേൎന്ന് ഉണ്ടായതുമാകുന്നു. ജനലോകവും തപോലോകവും പഞ്ചീകൃതമായ വായുതത്വംകൊണ്ടും സത്യലോകം പഞ്ചീകൃതമായ ആകാശതത്വംകൊണ്ടും ഉണ്ടായവയാണ്. ദേവീഭാഗവതത്തിൽ മഹർലോകത്തെ വിട്ടിട്ട് ബ്രഹ്മലോകം എന്നു കൂട്ടത്തിലായി ഒരുലോകത്തെ കൂടി ചേൎത്തുകാണുന്നു. ഈ ലോകങ്ങളിലെല്ലാം ദേശകാലങ്ങളെപ്പററിയുള്ള ബോധത്തിനു വളരെ വ്യത്യാസമുണ്ട്. അതുകൊണ്ടാണ് ഒരു മാനുഷസംവത്സരം ദേവന്മാൎക്ക് ഒരു ദിവസമാണെന്നും ദേവന്മാരുടെ ഒരു സംവത്സരം മനുഷ്യരുടെ ൩൬൦ സംവത്സരം ചേൎന്നതാണെന്നും പറയുന്നത്.

ഇതുപോലെ കാലവ്യത്യാസവും ദേശവ്യത്യാസവും എല്ലാ ലോകങ്ങൾ സംബന്ധിച്ചും ഉള്ളതാകുന്നു. സൂക്ഷ്മലോകങ്ങളെല്ലാം കേവലം മനഃ

കല്പിതമാണെന്നും അവയ്ക്കു യാതൊരു സത്യതച്വമില്ലെന്നും ചിലർ പറയുന്നുണ്ട്. അവയ്ക്കു പാരമാർത്ഥികസത്തയുണ്ടെന്ന് ശാസ്ത്രങ്ങളും പറയുന്നില്ല. എന്നാൽ സ്ഥൂലലോകങ്ങളെക്കാൾ കൂടുതൽ സത്ത അവയ്ക്കുണ്ടെന്നു പറയാം. സ്ഥൂലലോകങ്ങളെല്ലാം സൂക്ഷ്മലോകങ്ങളെ ആശ്രയിച്ചാണു നിൽക്കുന്നത്. സ്ഥൂലഗോളങ്ങളെ എല്ലാം വ്യാപിച്ചും അതിക്രമിച്ചും സൂക്ഷ്മലോകങ്ങൾ നിൽക്കുന്നു. ഓരോ സൂക്ഷ്മലോകത്തേയും വ്യാപിച്ചും അതിക്രമിച്ചും അതിനെക്കാൾ സൂക്ഷ്മമായ ഗോളങ്ങൾ നിൽക്കുന്നുണ്ടെന്നും കാണുന്നു. ഓരോ വ്യക്തിയായ മനുഷ്യന് സ്ഥൂലവും സൂക്ഷ്മവുമായ കോശങ്ങൾ എങ്ങിനെ ഓതപ്രോതരൂപമായി ഉണ്ടോ, അതുപോലെ ഭൂമിയെപ്പോലുള്ള ഓരോ ഗോളത്തേയും സംബന്ധിച്ച് ഓതപ്രോതമായുള്ള സൂക്ഷ്മലോകങ്ങളും ഉള്ളതായി കാണപ്പെടുന്നു. ഭൂമി സംബന്ധിച്ച സപ്തലോകങ്ങളുടെ വ്യാപ്തിയെപ്പററി വിഷ്ണുമഹാപുരാണത്തിൽ താഴെ പറയുന്ന വർണ്ണന കാണുന്നു:—

"കാലുകൊണ്ടു ഗമിക്കാവുന്ന പൃഥ്വിമയമായ വസ്തു എവിടെയെല്ലാമുണ്ടോ അതു ഭൂലോകമെന്നു പറയപ്പെടുന്നു. ഭൂലോകത്തിൻെറ വിസ്താരം മുൻപ് പറഞ്ഞിട്ടുണ്ട്. ഭൂമിക്കും സൂര്യനും മദ്ധ്യേയായി സിദ്ധന്മാർ, മഹർഷിമാർ, മുതലായവർ

അധിവസിക്കുന്ന ഭുവർലോകം വർത്തിക്കുന്നു. അതാണു രണ്ടാമത്തെ ലോകമെന്നു പറയപ്പെടുന്നത്. ധ്രുവനും സൂര്യനും മദ്ധ്യേയുള്ള പതിന്നാലുലക്ഷം യോജന സ്ഥലത്തിന്റെ ലോകസ്ഥിതിയെപ്പററി അറിയുന്ന വിദഗ്ദ്ധന്മാർ സ്വർല്ലോകമെന്ന് പറയുന്നു. ഈ മൂന്നു ലോകങ്ങളും അനിത്യങ്ങളാണെന്നും ജനലോകം, തപോലോകം, സത്യലോകം എന്ന മൂന്നുലോകങ്ങളും നിത്യലോകങ്ങളാണെന്നും പറയപ്പെടുന്നു."— *

ബ്രഹ്മാവിന്റെ പകലവസാനിക്കുമ്പോൾ നശിക്കുന്നതും ആരംഭിക്കുമ്പോൾ നൂതനമായുണ്ടാകുന്നതുമായ ലോകങ്ങളാണ് ഭൂലോകം, ഭുവർലോകം, സ്വർലോകം എന്ന ലോകങ്ങൾ. ജനലോകം, തപോലോകം, സത്യലോകം എന്ന മൂന്നു ലോകങ്ങളും ബ്രഹ്മാവിന്ന് നൂറുവയസ്സ് തികയു

* പാദഗമ്യം തു യത് കിഞ്ചിത് വസ്ത്വസ്തി പൃഥിവീമയം
സ ഭൂർലോകഃ സമാഖ്യാതോ വിസ്താരോഽസ്യ മയോദിതഃ
ഭൂമിസൂര്യാന്തരം യത്തു സിദ്ധാദിമുനിസേവിതം
ഭുവർല്ലോകസ്തു സോഽപ്യുക്തോ ദ്വിതീയോ മുനിസത്തമ
ധ്രുവസൂര്യാന്തരം യച്ച നിയുതാനി ചതുർദ്ദശ
സ്വർല്ലോകഃ സോഽപി ഗദിതോ ലോകസംസ്ഥാനചി-
[ന്തകൈഃ
ത്രൈലോക്യമേതത് കൃതകം മൈത്രേയ പരിപഠ്യതേ
ജനസ്തപസ്തഥാ സത്യമിതി ചാകൃതകം ത്രയം

വി. പു. II. vii. 16, 19.

ന്നതുവരെ വത്തിക്കുന്നുണ്ട്. മഹർലോകം ബ്ര ഹ്മാവിൻെറ നിത്യപ്രളയത്തിൽ നശിക്കുന്നില്ലെന്നും എന്നാൽ അതിൽ ജനവാസമില്ലാതാകുന്നു എന്നും പറയപ്പെടുന്നു.

28. ഈ ലോകങ്ങളിൽ ഭൂലോകം, ഭുവർലോകം, സുവർലോകം എന്നു പറയപ്പെടുന്ന മൂന്നു ലോകങ്ങളിൽ കൂടിയാണ് മനുഷ്യവികാസം നടക്കുന്നതു. നാമെല്ലാം ജാഗ്രദവസ്ഥയിൽ സ്ഥൂലശരീരത്തോടുകൂടി വത്തിക്കുന്ന ലോകമാണ് സ്ഥൂലലോകം അല്ലെങ്കിൽ ഭൂലോകം. മററു ലോകങ്ങളെല്ലാം ഭൂലോകത്തെ വ്യാപിച്ചു നിൽക്കുന്നു. പരമാത്മശക്തി ഭൂലോകത്തിൽ പ്രവേശിച്ച് അതിനെ ചൈതന്യവത്താക്കി വച്ചുകൊണ്ടിരിക്കുന്നതും മററുലോകങ്ങളിൽ കൂടിയാണ്. നാം ദിവസംപ്രതി നിദ്രയെ പ്രാപിച്ച് സ്വപ്നാവസ്ഥയിലും സുഷുപ്ത്യവസ്ഥയിലും പ്രവേശിക്കുമ്പോൾ നാം അനുഭവിക്കുന്നത് ഭുവർലോകം, സുവർലോകം എന്ന രണ്ടു ലോകത്തിലെ അനുഭവങ്ങളെയാകുന്നു. ദിവസംപ്രതി ഭുവർല്ലോകസുവർല്ലോകങ്ങളിൽ നാം പ്രവേശിക്കുകയും തിരികെ ഭൂലോകത്തിൽ വരികയും ചെയ്യുന്നു. മരണം പ്രാപിക്കുമ്പോൾ ഭൂലോകത്തെ തീരെ ഉപേക്ഷിക്കുകയും ഭുവർല്ലോകത്തിൽ പ്രവേശിക്ക

മനുഷ്യവികാസത്തിലേക്കുള്ള മൂന്നുലോകങ്ങൾ.

കയും ചെയ്യുന്നു. ഭുവർല്ലോകത്തിൽ രണ്ടു ഭാഗങ്ങൾ ഉണ്ട്. അവയിൽ താഴ്ന്നഭാഗം പ്രേതലോകമെന്നും ഉയർന്നഭാഗം പിതൃലോകമെന്നും പറയപ്പെടുന്നു. കർമ്മത്തിന്റെ ഉൽകൃഷ്ടനികൃഷ്ടഭാവങ്ങൾ അനുസരിച്ചാണ് നമുക്കു ഭുവർല്ലോകത്തിലും സുവർല്ലോകത്തിലും ദുഃഖവും സുഖവും അനുഭവിക്കേണ്ടിവരുന്നതു്. സ്വാർത്ഥമായ കർമ്മങ്ങളുടെ ഫലങ്ങൾ ഭുവർല്ലോകത്തിലും അസ്വാർത്ഥമായ സത്കർമ്മങ്ങളുടെ ഫലങ്ങൾ സ്വർല്ലോകത്തിലും അനുഭവിക്കപ്പെടുന്നു. കർമ്മഫലങ്ങളിൽ ഭുവർല്ലോകസുവർല്ലോകങ്ങളിൽ വച്ച് അനുഭവിക്കേണ്ട ഭാഗങ്ങൾ അനുഭവിച്ചുതീരുകയും അവ വാസനകളായി പരിണമിക്കുകയും ചെയ്യുമ്പോൾ മേൽവികാസത്തെ പ്രാപിക്കുന്നതിനും ശേഷിച്ചിട്ടുള്ള കർമ്മങ്ങളെ അനുഭവിക്കുന്നതിനുമായി ഓരോ ജീവനും വീണ്ടും ജന്മം സ്വീകരിക്കേണ്ടിവരുന്നു. ഓരോ ജീവനും മുക്തനായിത്തീരുന്നതുവരെ ഭൂലോകം, ഭുവർല്ലോകം, സുവർല്ലോകം എന്ന മൂന്നു ലോകങ്ങളിലും വീണ്ടും വീണ്ടും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. എല്ലാ മനുഷ്യർക്കും മഹർല്ലോകം, ജനലോകം, തപോലോകം, സത്യലോകം എന്ന ലോകങ്ങളെ സംബന്ധിച്ച സൂക്ഷ്മപദാർത്ഥം കൊണ്ടുള്ള ഉപാധികൾ ഉണ്ടെങ്കിലും ഉന്നതവികാസം സിദ്ധിച്ച തപസ്വികൾക്കും മഹ

ഷിമാൎക്കും സിദ്ധന്മാൎക്കും അല്ലാതെ മററുള്ളവൎക്ക് ആ ഉന്നതലോകങ്ങളിൽ പ്രജ്ഞയോ അവയുടെ അനുഭവമോ ഉണ്ടാകുന്നതല്ല. സംസാരദശയിൽ നില്ക്കുന്ന ഓരോ ജീവനും ജന്മംതോറും മരണത്തിലും മരണാനന്തരവും അന്നമയം, പ്രാണമയം, മനോമയം എന്ന മൂന്നു കോശങ്ങളും നശിച്ചു പോകയും വീണ്ടും ജനിക്കേണ്ടിവരുമ്പോൾ നൂതനമായ മനോമയകോശവും പ്രാണമയകോശവും അന്നമയകോശവും ഉണ്ടാകയും ചെയ്യുന്നു.

29. ഭുവൎല്ലോകസ്വൎല്ലോകങ്ങളിലുള്ള അനുഭവങ്ങളെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ടു വൎണ്ണിക്കുന്നു:—

പ്രാപ്യ പുണ്യകൃതാം ലോകാ-
നുഷിത്വാ ശാശ്വതീഃ സമാഃ
ശുചീനാം ശ്രീമതാം ഗേഹേ
യോഗഭ്രഷ്ടോഽഭിജായതേ.

ഗീത. VI. 41*

* യോഗഭ്രഷ്ടഃ = യോഗഭ്രഷ്ടനായവൻ, പുണ്യകൃതാം-ലോകാൻ-പ്രാപ്യ = നിയമമായി [illegible] സ്വാത്മബുദ്ധിയോടുകൂടി ദേവയജ്ഞം, ഋഷിയജ്ഞം മുതലായ യജ്ഞങ്ങൾ അനുഷ്ഠിച്ചവരായ പുണ്യാത്മാക്കൾക്ക് ലഭിക്കാവുന്ന സ്വൎഗ്ഗാദിലോകങ്ങളെ പ്രാപിച്ച്, ശാശ്വതീഃ-സമാഃ-ഉഷിത്വാ = അനേകസംവത്സരം വസിച്ച്, ശുചീനാം = ശ്രീമതാം ഗേഹേ-അഭിജായതേ = സദാചാരന്മാരും ധനികന്മാരുമായ ജനങ്ങളുടെ ഗൃഹത്തിൽ ജനിക്കുന്നു.

ത്രൈവിദ്യാ മാം സോമപാഃ പൂതപാപാ
യജ്ഞൈരിഷ്ട്വാ സ്വർഗ്ഗതിം പ്രാർത്ഥയന്തേ
തേ പുണ്യമാസാദ്യ സുരേന്ദ്രലോക-
മശ്നന്തി ദിവ്യാൻ ദിവി ദേവഭോഗാൻ.
തേ തം ഭുക്ത്വാ സ്വർഗ്ഗലോകം വിശാലം
ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി
ഏവം ത്രയീധർമ്മമനുപ്രപന്നാ
ഗതാഗതം കാമകാമാ ലഭന്തേ.

ഗീത. IX. 20&21.*

---

* ത്രൈവിദ്യാഃ = വേദോക്തമായ ജ്ഞ്യാദിയാഗങ്ങളെ അനുഷ്ഠിച്ചവർ; യജ്ഞൈഃ-മാം-ഇഷ്ട്വാ = യജ്ഞങ്ങളെക്കൊണ്ടു എന്നെ പൂജിച്ചിട്ട്; സോമപാഃ-പൂതപാപാഃ = യജ്ഞശിഷ്ടം ഭുജിച്ചതിനാൽ പാപം നീങ്ങിയവരായി; സ്വർഗ്ഗതിം-പ്രാർത്ഥയന്തേ = സ്വർഗ്ഗലോകപ്രാപ്തിയെ ഇച്ഛരിക്കുന്നു; തേ-പുണ്യം-സുരേന്ദ്രലോകം-ആസാദ്യ = അവർ പുണ്യഫലമാകുന്ന സ്വർഗ്ഗലോകത്തെ പ്രാപിച്ച്; ദിവി = സ്വർഗ്ഗത്തിൽ; ദിവ്യാൻ-ദേവഭോഗാൻ-അശ്നന്തി — ഉത്തമമായ ദേവഭോഗങ്ങളെ അനുഭവിക്കുന്നു.

തേ-അവർ; വിശാലം-തം-സ്വർഗ്ഗലോകം ഭുക്ത്വാ = വിസ്തീർണ്ണമായുള്ള സ്വർഗ്ഗലോകത്തിലെ സുഖങ്ങളെ അനുഭവിച്ച്; പുണ്യേ-ക്ഷീണേ — പുണ്യം നശിച്ചതിന്റെശേഷം, മർത്ത്യലോകം-വിശന്തി = മനുഷ്യലോകത്തെ പ്രാപിക്കുന്നു; ഏവം-ത്രയീധർമ്മം-അനുപ്രപന്നാഃ — ഇപ്രകാരം വേദോക്തമായ കർമ്മമാർഗ്ഗത്തെ അനുസരിച്ചവരായി; കാമകാമാഃ —വിഷയഭോഗങ്ങളെ ഇച്ഛരിക്കുന്നവരായി, ഗതാഗതം-ലഭന്തേ — ജനനമരണാദിഭാവങ്ങളെ പ്രാപിക്കുന്നു.

അനേകചിത്തവിഭ്രാന്താ
മോഹജാലസമാവൃതാഃ
പ്രസക്താഃ കാമഭോഗേഷു
പതന്തി നരകേ/ശുചൌ.

ഗീത XVI. 16. *

"യോഗഭ്രഷ്ടനായവൻ അസ്വാൎത്ഥബുദ്ധിയോടു കൂടി ദേവയജ്ഞം, ഋഷിയജ്ഞം മുതലായ യജ്ഞങ്ങൾ അനുഷ്ഠിച്ചവരായ പുണ്യാത്മാക്കൾക്ക് ലഭിക്കാവുന്ന സ്വൎഗ്ഗാദിലോകങ്ങളെ പ്രാപിച്ച് അനേക സംവത്സരം അവിടെ വസിക്കുകയും അതിൽ പിന്നീട് സദാചാരനിഷ്ഠന്മാരും ധനികന്മാരുമായ ജനങ്ങളുടെ ഗൃഹത്തിൽ ജനിക്കുകയും ചെയ്യുന്നു."

ഭുവർല്ലോക സ്വൎഗ്ഗലോകങ്ങളിലെ അനുഭവങ്ങൾ.

"വേദോക്തമായ ഋഷ്യാദിയജ്ഞങ്ങളെ അനുഷ്ഠിച്ചവർ അപ്രകാരമുള്ള യജ്ഞങ്ങളെക്കൊണ്ട് എന്നെത്തന്നെ പൂജിച്ച് യജ്ഞശിഷ്ടഭോഗം കൊണ്ട് പാപം നീങ്ങിയവരായി ഭവിക്കുകയും

---

* അനേകചിത്തവിഭ്രാന്താഃ = പലവിധത്തിലുള്ള ആശകൾ കൊണ്ടു കലങ്ങിയ ചിത്തത്തോടു കൂടിയവർ; മോഹജാലസമാവൃതാഃ = മോഹമാകുന്ന വലയാൽ ചുററപ്പെട്ടവർ; കാമഭോഗേഷു-പ്രസക്താഃ = വിഷയഭോഗങ്ങളിൽ അത്യന്തം ആസക്തിയോടുകൂടിയവർ; അശുചൌ- നരകേ-പതന്തി = അശുദ്ധമായ നരകത്തിൽ വീഴുന്നു.

സ്വർഗ്ഗലോകപ്രാപ്തിയെ ഇച്ഛിക്കുകയും ചെയ്യുന്നു. അതിനാൽ അവർ പുണ്യഫലമാകുന്ന സ്വർഗ്ഗലോകത്തെ പ്രാപിച്ച് അവിടെയുള്ള ഉത്തമമായ ഭോഗങ്ങളെ അനുഭവിക്കുന്നു."

"സ്വർഗ്ഗകാമന്മാരായ അവർ സ്വർഗ്ഗസുഖം അനുഭവിച്ച് പുണ്യം അവസാനിക്കുമ്പോൾ വീണ്ടും മനുഷ്യലോകത്തെ പ്രാപിക്കുന്നു. ഇപ്രകാരം വേദോക്തമായ കർമ്മമാർഗ്ഗത്തെ അനുസരിച്ചവരായ അവർ വിഷയഭോഗങ്ങളെ ഇച്ഛിച്ചവരാകയാൽ ജനനമരണരൂപമായുള്ള സംസാരത്തിൽ തന്നെ വർത്തിക്കുന്നു."

"നാനാവിധത്തിലുള്ള ആഗ്രഹങ്ങൾകൊണ്ട് ഇളകിയതായ ചിത്തത്തോടുകൂടിയവർ അജ്ഞാനവും അന്ധവിശ്വാസവുമാകുന്ന വലയാൽ ചുററപ്പെട്ടവരായി വിഷയഭോഗങ്ങളിൽ അത്യന്തം ആസക്തിയുള്ളവരായിഭവിച്ച് അശുദ്ധമായുള്ള നരകത്തിൽ വീഴുന്നു."

വിവരണം:— ഇവിടെ നരകം എന്നതു ഭൂവർല്ലോകത്തിൽ താഴ്ന്നതായ ഭാഗമാണ്. അതിനെയാണ് പ്രേതലോകം എന്നു പറയുന്നത്. മനോവാക്കായങ്ങൾകൊണ്ട് ചെയ്യപ്പെടുന്ന സകല ദുഷ്കർമ്മങ്ങളുടേയും ഫലങ്ങൾ ഭൂവർല്ലോകത്തിൽ അനുഭവിക്കപ്പെടുന്നു. അതി

ന്റെ ശേഷം മനോമയത്തിലുള്ള. അല്പഭാഗമായ കാമമയശരീരം നശിക്കുകയും സത്കർമ്മങ്ങളുടെ ഫലാനുഭവത്തിലേക്കായി സ്വർഗ്ഗത്തിൽ പ്രവേശിക്കുകയും ചെയ്യുന്നു. സ്വർഗ്ഗസുഖത്തിന്റെ ആധിക്യവും കാലദൈർഘ്യവും കർമ്മശക്തിയെ ആശ്രയിച്ചിരിക്കും. അതും അനുഭവത്താൽ അവസാനിക്കും. അതിൽപിന്നീടാണ് വീണ്ടും നൂതനമായ മനോമയം, കാമമയം എന്ന ശരീരങ്ങളോടും നൂതനമായ പ്രാണമയകോശത്തോടുംകൂടി ഭൂലോകത്തിൽ ഓരോ മനുഷ്യനും ജനിക്കുന്നത്. ഭുവർലോകസ്വർലോകങ്ങളിലെ പദാർത്ഥം മനോമയപദാർത്ഥമാകയാൽ എത്രവിധം ആഗ്രഹങ്ങൾ ഉണ്ടായിരുന്നാലും ഏതെല്ലാംവിധത്തിൽ ദുഷ്ടമായോ നല്ലതായോ കർമ്മങ്ങൾ ഒരുത്തൻ ആചരിച്ചിരുന്നാലും അതിനെല്ലാം അനുസരണമായ ഫലങ്ങൾ അനുഭവിക്കാനുള്ള പരിതഃസ്ഥിതികൾ ഓരോരുത്തനും അവിടെ ഉണ്ടാകുന്നുണ്ട്.

സ്ഥൂലസൂക്ഷ്മലോകങ്ങളിലെ ജീവജാലങ്ങൾ.

30. സകല ലോകങ്ങളും ജീവവികാസത്തിലേക്കുള്ള സ്ഥാനങ്ങളാകുന്നു. സകല സ്ഥൂലഗോളങ്ങളും ചേർന്നുള്ള സ്ഥൂലപ്രപഞ്ചം പരമാത്മാവിന്റെ വൈശ്വാനരശരീരമായി വർത്തിക്കുന്നതുപോലെ സകല സൂക്ഷ്മലോകങ്ങളും ചേർന്ന സൂക്ഷ്മമഹാപ്രപഞ്ചം പരമാ-

ത്മാവിന്റെ ഹിരണ്യഗർഭശരീരം അല്ലെങ്കിൽ സൂത്രാത്മശരീരം എന്നു പറയപ്പെടുന്നു. സ്ഥൂലഗോളങ്ങളിൽ അചേതനധാതുവർഗ്ഗം, സസ്യവർഗ്ഗം മൃഗവർഗ്ഗം, മനുഷ്യവർഗ്ഗം എന്ന നാലു വർഗ്ഗങ്ങളിൽക്കൂടി ജീവവികാസം നടക്കുന്നുണ്ടു്. ലോകത്തിൽ സ്ഥൂലശരീരമില്ലാതെ സൂക്ഷ്മശരീരവും കാരണശരീരവും മാത്രമുള്ളവരും അവയിൽക്കൂടി വികാസം പ്രാപിക്കുന്നവരുമായ അനേകം ജീവികൾ ഉണ്ടു്. അവരെ സാധാരണമായി ദേവന്മാർ എന്നു വിളിച്ചുവരുന്നു. ജീവവികാസത്തിന്റെ പല പടികളിൽ നില്ക്കുന്നതായ ദേവന്മാർ ഭൂലോകം മുതൽ സത്യലോകംവരെയുള്ള സകല ലോകങ്ങളിലും വസിക്കുന്നു. ഇവർ കൂടാതെ മനുഷ്യവർഗ്ഗത്തിൽനിന്നും വികാസം സിദ്ധിച്ചവരും പല പടികളിൽ നില്ക്കുന്നവരുമായ സിദ്ധന്മാരും ഉന്നതലോകങ്ങളിൽ വസിക്കുന്നുണ്ടു. മേൽപറഞ്ഞ ലോകങ്ങൾ കൂടാതെ അതലം, വിതലം, സുതലം, തലാതലം, രസാതലം, മഹാതലം, പാതാളം എന്ന സപ്തലോകങ്ങൾ ഉള്ളതായി പറയപ്പെടുന്നു. അവ ഭൂലോകം മുതലായ ലോകങ്ങളുടെ ഛായപോലെ വർത്തിക്കുന്നവയും അസുരന്മാർ എന്നു പറയപ്പെടുന്ന പല ജീവവർഗ്ഗങ്ങളുടെ വാസസ്ഥാനവുമാകുന്നു. ഭൂലോകം മുതലായ ലോകങ്ങളെ ജ്ഞാനഭൂമികളെന്നും അതലം മുതൽ പാതാളംവരെയുള്ള

സ്വസ്തീത്യുക്ത്വാ മഹർഷിസിദ്ധസംഘാഃ
സ്തുവന്തി ത്വാം സ്തുതിഭിഃ പുഷ്കലാഭിഃ.

ഗീ. XI. 21.

രുദ്രാദിത്യാ വസവോ യേ ച സാദ്ധ്യാ
വിശ്വേശ്വിനൌ മരുതശ്ചോഷ്മപാശ്ച
ഗന്ധർവ്വയക്ഷാസുരസിദ്ധസംഘാഃ
വീക്ഷന്തേ ത്വാം വിസ്മിതാശ്ചൈവ സർവ്വേ.

ഗീ. XI. 22.

"ഹേ ദേവ! അങ്ങയുടെ സർവ്വാത്മകമായ ശരീരത്തിൽ ആദിത്യാദിദേവന്മാരേയും ജരായുജാദി സകല ജീവസമൂഹങ്ങളേയും ദിവ്യന്മാരായ സകല ഋഷിമാരേയും തക്ഷകാദി നാഗങ്ങളേയും

---

മഹർഷിമാരും സിദ്ധസമൂഹങ്ങളും; സ്വസ്തി-ഇതി-ഉക്ത്വാ = ജഗത്തിന് ക്ഷേമം ഉണ്ടാകട്ടെ എന്നു പറഞ്ഞ്, പുഷ്കലാഭിഃ-സ്തുതിഭിഃ-ത്വാം-സ്തുവന്തി = പരിപൂർണ്ണമായ സ്തുതികളാൽ അങ്ങയെ സ്തുതിക്കുന്നു.

* രുദ്രാദിത്യാഃ-വസവഃ-യേ-ച-സാദ്ധ്യാഃ = ഏകാദശരുദ്രന്മാരും ദ്വാദശാദിത്യന്മാരും അഷ്ടവസുക്കളും സാദ്ധ്യന്മാർ എന്ന ദേവസമൂഹങ്ങളും, വിശ്വേ = വിശ്വേദേവന്മാരും, അശ്വിനൌ = അശ്വിനീദേവന്മാരും, മരുതഃ-ച = സപ്തമരുത്തുക്കളും, ഊഷ്മപാഃ-ച = പിതൃക്കളും, ഗന്ധർവ്വയക്ഷാസുരസിദ്ധസംഘാഃ = ഗന്ധർവ്വന്മാർ, യക്ഷന്മാർ, അസുരന്മാർ, സിദ്ധസംഘങ്ങൾ ഇവരും; സർവ്വേ-ഏവ-ച = എല്ലാവരും; വിസ്മിതാഃ-ത്വാം-വീക്ഷന്തേ = ആശ്ചര്യത്തോടുകൂടിയവരായി അങ്ങയെ നോക്കുന്നു.

അതുപോലെതന്നെ ദേവാദികൾക്കെല്ലാം ഈശനം നിന്തിരുവടിയുടെ നാഥിപത്യത്തിൽ സ്ഥിതി ചെയ്യുന്നവനുമായ ബ്രഹ്മാവിനേയും ഞാൻ കാണുന്നു ''

''ഈ ദേവസംഘങ്ങൾ നിന്തിരുവടിയെ ശരണം പ്രാപിക്കുന്നു. ചിലർ ഭയന്നവരായി കൈ കൂപ്പി നിന്നു പ്രാർത്ഥിക്കുന്നു. മഹർഷിമാരും സിദ്ധന്മാരും ജഗത്തിനു ക്ഷേമം ഭവിക്കട്ടെ എന്നു പറഞ്ഞു് പരിപൂർണ്ണമായ സ്തുതികളെക്കൊണ്ടു് സ്തുതിക്കുന്നു.''

''ഏകാദശരുദ്രന്മാരും ദ്വാദശാദിത്യന്മാരും അഷ്ടവസുക്കളും സാദ്ധ്യന്മാർ എന്ന ദേവസമൂഹങ്ങളും വിശ്വേദേവന്മാരും അശ്വിനീദേവന്മാരും സപ്തമരുത്തുകളും പിതൃക്കളും ഗന്ധർവ്വന്മാർ, യക്ഷന്മാർ, അസുരന്മാർ, സിദ്ധസംഘങ്ങൾ ഇവരും എല്ലാവരും ആശ്ചര്യത്തോടുകൂടിയവരായി നിന്തിരുവടിയെ നോക്കുന്നു.''

വിവരണം:— ഈ ശ്ലോകങ്ങളിൽ സ്ഥൂലവും സൂക്ഷ്മവുമായുള്ള ലോകങ്ങളിൽ വസിക്കുന്ന വിവിധജീവജാലങ്ങളെയാണ് വർണ്ണിച്ചിട്ടുള്ളതു്. ഭൂമിയെ സംബന്ധിച്ച വിവിധ ലോകങ്ങളേയും വിവിധജീവജാലങ്ങളേയും മാത്രം നോക്കുന്നപക്ഷം നമ്മുടെ സ്ഥാനം വളരെ തുച്ഛമായിട്ടുള്ളതാണ്. മററുള്ള എല്ലാ ലോകങ്ങളേയും നോക്കുന്നപക്ഷം ഭൂമിയുടെ സ്ഥാനംതന്നെ തുച്ഛമാണ്. ഇപ്രകാര

മായാലും മനുഷ്യജന്മത്തിന് ഒരു പ്രാധാന്യമുണ്ട്. സർവ്വജഗത്തിന്റെയും സൃഷ്ടിക്കും സ്ഥിതിക്കും ലയത്തിനും കാരണമായുള്ള പരമാത്മവസ്തുവിനെ അറിയുന്നതിനും അതിനെ സാക്ഷാത്കരിക്കുന്നതിനും മനുഷ്യജന്മം ഉപയോഗപ്പെടും എന്നതും അപ്രകാരം സാക്ഷാത്കരിക്കുകയാണ് മനുഷ്യജന്മത്തിന്റെ ഉദ്ദേശ്യമെന്നതുമാണ് അതിന്റെ പ്രാധാന്യം.

ആരംഭവാദികളുടെയും പരിണാമവാദികളുടേയും [illegible] ഗീതാസിദ്ധാന്തവും.

31. ജീവന്മാർ പരസ്പരം ഭിന്നന്മാരാണെന്നും ജീവന്മാരിലും പ്രപഞ്ചത്തിലും നിന്ന് ഈശ്വരൻ ഭിന്നനാണെന്നും പ്രപഞ്ചം സത്യമാണെന്നും പ്രപഞ്ചത്തിന് ഈശ്വരനിലും ജീവന്മാരിലും നിന്ന് പ്രത്യേകമായ സത്തയുണ്ടെന്നും വിശ്വസിക്കുന്നവരാണ് ആരംഭവാദികൾ. തനിക്ക് അന്യമായുള്ള ഒന്നോ അധികമോ ദ്രവ്യങ്ങളെ ഉപാദാനമായി ഉപയോഗിച്ച്, ഒരു കുലാലൻ ഘടാദിപദാർത്ഥങ്ങളേയും ഒരു തട്ടാൻ ആഭരണങ്ങളേയും നിർമ്മിക്കുന്നതുപോലെ, ഈശ്വരൻ നിമിത്തകാരണമായിമാത്രം നിന്ന് ഭൂമ്യാദി പരമാണുക്കളെ ഉപാദാനമായി വെച്ച് പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു എന്നാണ് ആരംഭവാദികൾ പറയുന്നത്. ജീവന്മാർ, ഈശ്വരൻ, പ്രപഞ്ചം ഈ മൂന്നു തത്വങ്ങളും

പരസ്പരം ശാശ്വതഭേദത്തോടുകൂടിയവയും ഈപ്രകാരമുള്ള ഭേദം സത്യവും ആണെങ്കിൽ ആരംഭവാദം ശരിതന്നെ എന്നു പറയാം. ജീവേശപരജഗൽഭേദം സത്യമല്ലെന്നും അതു കേവലം തോററം മാത്രമാണെന്നും സകല ഉപനിഷത്തുകളും സിദ്ധാന്തിക്കുന്നതുപോലെ ഭഗവദ്ഗീതയും സിദ്ധാന്തിക്കുന്നു. കഴിഞ്ഞ അദ്ധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുള്ള താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു് വാസ്തവത്തിൽ പരമാത്മാവിൽനിന്നും അന്യമായി യാതൊന്നുമില്ലെന്നു കാണാം. സ്ഥൂലമഹാപ്രപഞ്ചവും സൂക്ഷ്മമഹാപ്രപഞ്ചവും കാരണമഹാപ്രപഞ്ചവും പരമാത്മാവിന്റെ അപരാപ്രകൃതിയിൽനിന്നും ഉത്ഭവിച്ചിട്ടുള്ളതായിതന്നെ പ്രതിപാദിച്ചിട്ടുണ്ടു്.

**മത്തഃ പരതരം നാന്യത്**
**കിഞ്ചിദസ്തി ധനഞ്ജയ**
**മയി സർവ്വമിദം പ്രോതം**
**സൂത്രേ മണിഗണാ ഇവ.**

ഗീത. VII. 7.

**മയാ തതമിദം സർവ്വം**
**ജഗദവ്യക്തമൂർത്തിനാ**
**മൽസ്ഥാനി സർവ്വഭൂതാനി**
**ന ചാഹം തേഷ്വവസ്ഥിതഃ.**

ഗീത. IX. 4.

ന ച മത്സ്ഥാനി ഭൂതാനി
പശ്യ മേ യോഗമൈശ്വരം
ഭൂതഭൃന്ന ച ഭൂതസ്ഥോ
മമാത്മാ ഭൂതഭാവനഃ.

ഗീത. IX. 5.

ഗതിർഭർത്താ പ്രഭുഃ സാക്ഷീ
നിവാസഃ ശരണം സുഹൃത്
പ്രഭവഃ പ്രളയസ്ഥാനം
നിധാനം ബീജമവ്യയം.

ഗീത. IX. 18.

സർവ്വേന്ദ്രിയഗുണാഭാസം
സർവ്വേന്ദ്രിയവിവർജ്ജിതം
അസക്തം സർവ്വഭൃച്ചൈവ
നിർഗ്ഗുണം ഗുണഭോക്തൃ ച.

ഗീത XIII. 14.

അവിഭക്തം ച ഭൂതേഷു
വിഭക്തമിവ ച സ്ഥിതം
ഭൂതഭർത്തൃ ച തജ്ജ്ഞേയം
ഗ്രസിഷ്ണു പ്രഭവിഷ്ണു ച.

ഗീത. XIII. 16.

ആരംഭവാദം സ്വീകരിക്കുന്നപക്ഷം പരമാത്മാ പരിപൂർണ്ണനല്ല പരിച്ഛിന്നനാണെന്നും, വികാരിയും സാവയവിയുമാണെന്നും വരും. അതിനാൽ ആരംഭവാദത്തെ ഗീത സമ്മതിക്കുന്നില്ല. പ്രകൃതി

യെന്ന ഒരു ജഡമായ അധിഷ്ഠാനതത്വം വികാരത്തെ പ്രാപിച്ച് പ്രപഞ്ചമായി വികസിക്കുന്നു എന്നാണ് പരിണാമവാദികൾ പറയുന്നത്. ആരംഭവാദത്തിനുള്ള ആക്ഷേപമെല്ലാം പരിണാമവാദത്തിനുമുണ്ട്. പരമാത്മാവിന് പരാ എന്നും അപരാ എന്നും രണ്ടു പ്രകൃതിഭാവങ്ങൾ ഉണ്ടെന്നും അവയാണ് സർവപ്രപഞ്ചത്തിനു കാരണമെന്നും പറയുന്ന സ്ഥലത്തുതന്നെ അവ പ്രപഞ്ചകാരണമെന്നു പറയുന്നതിൽ ആക്ഷേപമില്ലെന്നും എന്നാൽ അവയെക്കാൾ ശ്രേഷ്ഠമായും അവയ്ക്കു് അധിഷ്ഠാനമായും പരമാത്മാ സ്ഥിതി ചെയ്യുന്നു എന്നും സർവത്തിനും ആദികാരണം പരമാത്മാവാണെന്നും മുമ്പു വ്യാഖ്യാനിച്ചിട്ടുള്ള താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടുതന്നെ ഭഗവാൻ ഉപദേശിക്കുന്നുണ്ട്:—.

ഭൂമിരാപോനലോ വായുഃ
ഖം മനോ ബുദ്ധിരേവ ച
അഹങ്കാര ഇതീയം മേ
ഭിന്നാ പ്രകൃതിരഷ്ടധാ

അപരേയമിതസ്ത്വന്യാം
പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ
യയേദം ധാര്യതേ ജഗത്.

ഏതദ്യോനീനി ഭൂതാനി
സർവ്വാണീത്യുപധാരയ
അഹം കൃത്സ്നസ്യ ജഗതഃ
പ്രഭവഃ പ്രളയസ്തഥാ.

ഗീ. VII. 4-5 & 6.

ആരംഭവാദം പരിണാമവാദം വിവർത്തവാദം എന്ന പക്ഷങ്ങളേയോ സാധാരണമായി വിവർത്തവാദികൾ പറയുന്ന രജ്ജുസർപ്പം, മരുമരീചികാ മുതലായ ദൃഷ്ടാന്തങ്ങളേയോ ഭഗവാൻ ഉപദേശിക്കുന്നില്ല. എങ്കിലും വിവർത്തവാദത്തെ ആശ്രയിച്ചാണ് പ്രപഞ്ചോൽപത്തി ഭഗവാൻ ഉപദേശിക്കുന്നതു് എന്നു് മുൻ അദ്ധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുള്ള താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ടു് കാണാം:—

ദൈവീ ഹ്യേഷാ ഗുണമയീ
മമ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ
മായാമേതാം തരന്തി തേ.

ഗീ. VII. 14.

ന ച മത്സ്ഥാനി ഭൂതാനി
പശ്യ മേ യോഗമൈശ്വരം
ഭൂതഭൃന്ന ച ഭൂതസ്ഥോ
മമാത്മാ ഭൂതഭാവനഃ.

ഗീ. IX. 5.

പരമാത്മാവിനെ പ്രാപിക്കുന്നവർ മായയെ അതിക്രമിക്കുന്നു എന്നും സ്ഥൂലസൂക്ഷ്മകാരണരൂപ

മായുള്ള പ്രപഞ്ചത്തിൽ ഒട്ടും തന്നെ അവർ കാണുകയില്ലെന്നും സർവ്വാധാരീഭൂതമായ ഈശ്വരഭാവത്തിൽ പ്രപഞ്ചം വാസ്തവത്തിൽ വർത്തിക്കുന്നില്ലെന്നുമാണ് ഈ ശ്ലോകംകൊണ്ട് ഭഗവാനുപദേശിക്കുന്നതു്. ആരംഭവാദപ്രകാരമോ പരിണാമവാദപ്രകാരമോ പ്രപഞ്ചം സത്യമാണെങ്കിൽ അതു് അദൃശ്യമാകാൻ മാർഗ്ഗമില്ല. പ്രപഞ്ചം മുഴുവനും പരമാത്മാവിൽ തന്നെ വർത്തിക്കുന്നതു് പരമാത്മാവിന്റെ കേവലമായ സങ്കല്പമാത്രത്താലാണെന്നും "ഭൂതഭൃത്" "ഭൂതഭാവനഃ" എന്ന പദങ്ങൾകൊണ്ടു് കാണിച്ചിരിക്കുന്നു. എത്രയോ വലുതായും അനേകകോടി ബ്രഹ്മാണ്ഡങ്ങൾ ഉൾപ്പെട്ടിരിക്കുന്നതായും കാണപ്പെടുന്ന പ്രപഞ്ചം മുഴുവനും ഏകനും അദ്വിതീയനുമായ പരമാത്മാവിന്റെ ഭാവന അല്ലെങ്കിൽ കല്പനയാൽ സൃഷ്ടിക്കപ്പെടുന്നതായും അനേക കല്പകാലങ്ങൾ സ്ഥിതിചെയ്യുന്നതായും ബ്രഹ്മാവിന്റെ ആയുസ്സ് പൂർണ്ണമാകുമ്പോൾ പരമാത്മാവിൽ തന്നെ ലയിക്കുന്നതായും കാണുന്നു. പ്രപഞ്ചത്തിനാസ്പദമായി കാണപ്പെടുന്ന കാലം, ദേശം എന്നവയും പരമാത്മാവിന്റെ കല്പനാശക്തി എന്ന മായയാൽ ഉണ്ടായതായി തന്നെ അനുഭവപ്പെടും. കാലദേശങ്ങൾ ഉൾപ്പെടെയുള്ള സർവ്വപ്രപഞ്ചവും കേവലം കല്പനയാലുണ്ടായതുകൊണ്ടാണ്, പരമാത്മാവിന്റെ മായയായ പ്രകൃതിശക്തിയെ അതി

ക്രമിച്ചു തത്പദലക്ഷ്യാർത്ഥമായ പരമാത്മാവിന്റെ സർവ്വാതീതഭാവത്തെ സാക്ഷാത്കരിക്കുമ്പോൾ, പ്രപഞ്ചം ഉണ്ടായതായോ അതു് വർത്തിക്കുന്നതായോ അതു വർത്തിച്ചു നശിച്ചതായോ തോന്നാതെ, താൻ അഖണ്ഡപരിപൂർണ്ണവസ്തുവാണെന്നുള്ള നിശ്ചയവും കാലദേശങ്ങൾക്കതീതമായ ആ പരമാത്മവസ്തുവിന്റെ അനുഭവവും ഉണ്ടാകുന്നതു. എന്നാലും അരുന്ധതീദർശനത്തിൽ വൃക്ഷവും ചന്ദ്രനും മററു പ്രധാനനക്ഷത്രങ്ങളും ഉപയോഗപ്പെടുന്നതുപോലെ ആരംഭവാദത്തിനും പരിണാമവാദത്തിനും പരബ്രഹ്മവസ്തുവിനെ സാക്ഷാത്കരിക്കുന്ന മാർഗ്ഗത്തിൽ പ്രധാനമായ സ്ഥാനമുള്ളതും അവ ആവശ്യവുമാകുന്നു. ലോകത്തിൽ സ്ഥൂലവസ്തുക്കളശരീരങ്ങളിൽ താദാത്മ്യത്തോടുകൂടി വർത്തിക്കുന്നവക്ക് ആരംഭവാദത്തിലും പരിണാമവാദത്തിലും കൂടിയല്ലാതെ പ്രപഞ്ചസ്വരൂപത്തെയോ പ്രപഞ്ചകാരണത്തെയോ അറിവാനും സാധിക്കുന്നതല്ല. വിവർത്തവാദം പരമാത്മാവിനെ പാരമാർത്ഥികമായി സാക്ഷാത്കരിക്കുന്നതിൽ മാത്രം ഉപയോഗപ്പെടുന്നതും, വ്യവഹാരദശയിൽ ആരംഭവാദത്തെയോ പരിണാമവാദത്തെയോ അധികരിച്ചു തന്നെ നമ്മുടെ പ്രവൃത്തികൾ മുഴുവനും സാധിക്കേണ്ടതുമാകുന്നു.

32. പ്രപഞ്ചം എങ്ങിനെ പരമാത്മാവിൽ തന്നെ അദ്ദേഹത്തിന്റെ സങ്കല്പശക്തിയാൽ

ഉണ്ടായി വര്‍ത്തിക്കുന്നു എന്ന് ശ്രീമത് ശങ്കരാചാര്യ സ്വാമികൾ ദക്ഷിണാമൂര്‍ത്തിസ്തോത്രത്തിൽ താഴെ പറയുന്ന ശ്ലോകം കൊണ്ടു വിവരിക്കുന്നു:—

പരമാത്മാവിൽ പ്രപഞ്ചത്തിന്റെ ഉത്ഭവം സമി...

ബീജസ്യാന്തരിവാങ്കുരോ ജഗദിദം
പ്രാങ് നിര്‍വ്വികല്പം പുനര്‍
മായാകല്പിതദേശകാലകലനാ-
വൈചിത്ര്യചിത്രീകൃതം
മായാവീവ വിജൃംഭയത്യപി മഹാ-
യോഗീവ യഃ സ്വേച്ഛയാ
തസ്മൈ ശ്രീഗുരുമൂര്‍ത്തയേ നമ ഇദം
ശ്രീദക്ഷിണാമൂര്‍ത്തയേ

ദ. സ്തോ. ൨. *

---

* ഇദം-ജഗത് = സ്ഥൂലസൂക്ഷ്മകാരണരൂപമായുള്ള ഈ പ്രപഞ്ചം; ബീജസ്യ-അന്തഃ-അങ്കുരഃ ഇവ = വിത്തിനകത്തു മുളനിൽക്കുന്നതുപോലെ; പ്രാക്-നിര്‍വികല്പം = ആദ്യം യാതൊരു വ്യത്യാസഭാവവും കൂടാതെ സത്യസ്വരൂപമായിത്തന്നെയിരുന്നു; പുനഃ = പിന്നീട്, മായാകല്പിതദേശകാലകലനാവൈചിത്ര്യചിത്രീകൃതം = പരമാത്മാവിന്റെ മായയാൽ കല്പിക്കപ്പെട്ട ദേശം, കാലം എന്നിവയുടെ സംബന്ധത്താൽ ഉണ്ടായ വൈചിത്ര്യംകൊണ്ട് ബഹുവിധ ഭേദത്തോടുകൂടിയതായി ഭവിച്ചു; യഃ = യാതൊരുവൻ, മായാവീ-ഇവ = ഇന്ദ്രജാലക്കാരനെപ്പോലെയും; മഹായോഗീ-ഇവ-അപി = മഹായോഗിയെപ്പോലെയും, സ്വേച്ഛയാ-വിജൃംഭയതി = തന്റെ ഇച്ഛാശക്തിയാൽ തന്നെ ഈ പ്രപഞ്ചത്തെ ഉല്പാദനം ചെയ്യുന്നുവോ, തസ്മൈ-ശ്രീഗുരുമൂര്‍ത്തയേ- ശ്രീദക്ഷിണാമൂര്‍ത്തയേ- ഇദം-നമഃ = ആ ശ്രീമദാചാര്യസ്വരൂപനായ ശ്രീദക്ഷിണാമൂര്‍ത്തിക്കായി ഈ നമസ്കാരം.

"തളിരുകൾ, ഇലകൾ, പുഷ്പങ്ങൾ, ശാഖകൾ ഇവകളാൽ ശോഭിക്കുന്ന ഒരു മഹാവൃക്ഷം തന്റെ ഉല്പത്തിക്കുമുമ്പായി വിത്തിനകത്ത് ഏതുപ്രകാരം തളിർ, ഇല മുതലായ ഭേദംകൂടാതെ കേവലം നിർവികല്പമായി വർത്തിച്ചുവോ, അതുപോലെ ഈ കാണുന്നതും ആകാശാദി ഭൂതങ്ങൾകൊണ്ട് ഉൽപന്നമായതുമായ ഈ പ്രപഞ്ചം മുഴുവനും അതിന്റെ ഉൽപത്തിക്കു മുൻപ് ഭോഗ്യം മുതലായ മാററങ്ങൾ ഒന്നുംകൂടാതെ കേവലം ആത്മാമാത്രമായി ഇരുന്നിരുന്നു. ഏതുപ്രകാരം ആ വിത്ത് അതിനു തക്കകാലത്തു തളിർ, ഇല, പുഷ്പം മുതലായവയാൽ ശോഭിതമായ ഒരു മഹാവൃക്ഷമായി തീർന്നുവോ, അതുപോലെ ഈ പ്രപഞ്ചവും സൃഷ്ടികാലത്ത് ഈശ്വരാധിഷ്ഠിതമായ മായാശക്തിയാൽ കല്പിക്കപ്പെട്ട ദേശകാലസംബന്ധത്തിന്റെ വൈചിത്ര്യം കൊണ്ട് ബഹുവിധഭേദത്തോടുകൂടിയതായി ഭവിച്ചു യാതൊരു പരമാത്മാവ് ഒരു ഐന്ദ്രജാലികൻ പോലേയും, വിശ്വാമിത്രസദൃശനായ മഹായോഗിയെപ്പോലേയും സ്വസങ്കല്പമാത്രത്താൽ ഈ പ്രപഞ്ചത്തിനെ ഉൽപാദനം ചെയ്യുന്നുവോ, ആ പരമാത്മസ്വരൂപനായ ദക്ഷിണാമൂർത്തിയെ ഞാൻ നമസ്കരിക്കുന്നു."

"മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ" എന്ന ഗീതാവാക്യത്തിൽ 'മാം' എന്ന പദം തത്പദലക്ഷ്യാർത്ഥമായ പരബ്രഹ്മവസ്തു

വിനെ കാണിക്കുന്നു എന്നു കഴിഞ്ഞ അദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ആ പരബ്രഹ്മവസ്തുവിനെത്തന്നെ ദക്ഷിണാമൂർത്തിസ്വരൂപമായി മേൽപ്പറഞ്ഞ ശ്ലോകം വർണ്ണിക്കുന്നു. പരബ്രഹ്മവസ്തുതന്നെ തനിക്കു അന്യമായ യാതൊരു വസ്തുവിൻെറ സഹായവും കൂടാതെ സ്വസങ്കല്പശക്തിയാൽ തന്നിൽതന്നെ പ്രപഞ്ചത്തെ ഉല്പാദിപ്പിക്കുന്നു എന്നാണു ഈ ശ്ലോകം പ്രതിപാദിക്കുന്നതു്. അനന്തശക്തികൾക്കു ഇരിപ്പിടമായ മായാശക്തി പരാ, അപരാ എന്നു രൂപത്തിൽ വർത്തിക്കുന്ന പരമാത്മശക്തിയാകയാൽ, പരമാത്മാവു് ഇച്ഛാജ്ഞാനക്രിയാരൂപമായുള്ള പരാപ്രകൃതിയേയും മഹത്തത്വം, അഹങ്കാരം മുതലായ രൂപത്തിൽ മാറുന്നതായ അപരാപ്രകൃതിയേയും അധിഷ്ഠാനമായിവെച്ചു് തന്നിൽതന്നെ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. സകലപ്രപഞ്ചത്തിൻെറയും അധിഷ്ഠാനവസ്തു പരബ്രഹ്മം മാത്രമാണെന്നും കയറിൽ കല്പിക്കപ്പെടുന്ന സർപ്പത്തിനു കയറിനന്യമായ സത്ത എപ്രകാരത്തിലില്ലയോ, അതുപോലെ പ്രകൃതിമുതൽ സ്ഥൂലംവരെ പലവിധത്തിൽ കാണപ്പെടുന്ന പ്രപഞ്ചത്തിനു് പരമാത്മാവിൽനിന്നും അന്യമായ സത്തയില്ലെന്നാണു് ഈ ശ്ലോകം പ്രതിപാദിക്കുന്നതു്. ഇവിടെ ഉപയോഗിച്ചിരിക്കുന്ന ഐന്ദ്രജാലിക ദൃഷ്ടാന്തത്തേയും യോഗിദൃഷ്ടാന്തത്തേയും ശരി

ശരിയായി ഗ്രഹിക്കാനുണ്ട്. ഒരു വിദഗ്ദ്ധനായ ഐന്ദ്രജാലികൻ കാണിക്കുന്ന സാധനങ്ങളെ കൈയടക്കംകൊണ്ടോ മററു ചതിപ്രവൃത്തികൊണ്ടോ ഒളിച്ചുവച്ചല്ല ഇന്ദ്രജാലം കാണിക്കുന്നത്. അവന്ന് സ്ഥൂലോപകരണങ്ങൾ ആവശ്യമില്ല. അവന്റെ സങ്കല്പശക്തിമാത്രമെ അവൻ ഉപയോഗിക്കുകയുള്ളു. ദ്രഷ്ടാക്കൾക്കു ചുററും ആരും വിട്ടുപോകാത്തവിധത്തിൽ അവൻ ഒരു പരിധി നിശ്ചയിക്കും. അതിനകത്തുള്ളവരുടെ അന്തഃകരണത്തിൽ ഒരുപോലെ തന്നെ അവന്നാവശ്യപ്പെടുന്ന രൂപങ്ങളേയും സംഭവങ്ങളേയും അവൻ പതിപ്പിക്കും. ഒരു കുളത്തിലെ വെള്ളം മുഴുവനും കുടിച്ചുവററിച്ചതായോ ഒരു വലുതായ മാളികമുഴുവനും വിഴുങ്ങിയതായോ സാധാരണമായും അസാധാരണമായും ഉള്ള ഏതുകാഴ്ചകളേയും ഇപ്രകാരം അവന്നു കാണിക്കുവാൻ കഴിയും. അവൻ നിശ്ചയിച്ച പരിധിക്കുവെളിയിലുള്ളവരെ അവന്റെ ജാലവിദ്യ ബാധിക്കുകയുമില്ല. പരിധിക്കകത്തുള്ളവരെല്ലാം ഐന്ദ്രജാലികന്റെ സങ്കല്പപ്രകാരം ഓരോ കാഴ്ചകളെ കാൺകയും കണ്ടനുഭവിക്കുകയും ചെയ്യും. ഇപ്രകാരം വിദഗ്ദ്ധനായ ഐന്ദ്രജാലികൻ തന്റെ സങ്കല്പശക്തിയല്ലാതെ മററുപകരണങ്ങൾ ഉപയോഗിക്കുകയില്ല. ഇതുപോലെ തന്നെ സിദ്ധന്മാരായ യോഗികളും പല സന്ദർഭങ്ങളിൽ സങ്കല്പമാത്രത്താലാണു പല സൃഷ്ടികളും ചെയ്തിട്ടുള്ളതെന്ന് കാണാം. വിശ്വാമിത്രൻ ത്രിശങ്കുവിനു

സ്വർഗ്ഗം നിർമ്മിച്ചതും ഹരിശ്ചന്ദ്രനെ പരീക്ഷിക്കാൻ വേണ്ടി പലകാര്യങ്ങളും അനുഭവങ്ങളും ഹരിശ്ചന്ദ്രനെക്കൊണ്ടനുഭവിപ്പിച്ചതും സ്വസങ്കല്പത്താൽ മാത്രമാണ്. ഐന്ദ്രജാലികന്റെ പരിധിക്കുവെളിയിലുള്ളവരെ അവന്റെ സങ്കല്പം ബാധിക്കാത്തതുപോലെ, പരമാത്മാവിന്റെ മായാതീതവും സർവ്വാത്മകവുമായ അഖണ്ഡഭാവം പ്രാപിക്കുന്നവരെ പ്രപഞ്ചം ബാധിക്കുകയില്ലെന്നാണ് ഈ ശ്ലോകം കാണിക്കുന്നത്.

33. പരമാത്മാവ് അനന്തശക്തിയുക്തനാകയാൽ അദ്ദേഹം സ്വേച്ഛാമാത്രത്താൽ പ്രപഞ്ചത്തെ തന്നിൽതന്നെ സൃഷ്ടിക്കുന്നു എന്നും നൈയായികന്മാർ പറയുന്നതുപോലെ പരമാത്മാവ് പ്രപഞ്ചത്തിന്റെ നിമിത്തകാരണം മാത്രമല്ലെന്നും പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും പരമാത്മാവുതന്നെ എന്നും അപ്രകാരമുള്ള പരമാത്മഭാവത്തെ പ്രാപിക്കുക എന്നതും മായാമയമായ പ്രപഞ്ചത്തെ അതിക്രമിക്കുക എന്നതും ഒരേ അവസ്ഥയാണെന്നും അതിനെ പ്രാപിക്കുന്നതാണു മനുഷ്യജന്മത്തിന്റെ മുഖ്യോദ്ദേശമെന്നുമാണ് ശ്രീമദ് ഭഗവദ്ഗീത സിദ്ധാന്തിക്കുന്നതു. അതിലേക്കുള്ള മാർഗ്ഗത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടുപദേശിക്കുന്നു:—

മനുഷ്യജന്മത്തിന്റെ ഉദ്ദേശവും പരമാത്മാവിന്റെ സങ്കല്പശക്തിയും.

മത്കർമ്മകൃന്മത്പരമോ
മത്ഭക്തഃ സംഗവർജ്ജിതഃ
നിർവൈരഃ സർവ്വഭൂതേഷു
യഃ സ മാമേതി പാണ്ഡവ!

ഗീത. XI. 55*

"അല്ലയോ അർജ്ജുന! എന്നെ ഉദ്ദേശിച്ചും എന്നിൽതന്നെ സമർപ്പിച്ചും ഋഷിയജ്ഞം, ദേവയജ്ഞം മുതലായ യജ്ഞങ്ങളെ അനുഷ്ഠിക്കുന്നവനായും, സർവ്വവ്യാപിയും സർവ്വാതീതനുമായി വർത്തിക്കുന്ന എന്നെ പ്രാപിക്കുകയാണ് പരമപുരുഷാർത്ഥം എന്ന നിശ്ചയത്തോടുകൂടിയവനായും. പ്രാപഞ്ചികമായ യാതൊരു സ്ഥാനങ്ങളിലും അനുഭവങ്ങളിലും ആസക്തിയില്ലാത്തവനായും, യാതൊരു പ്രാണിയിലും ദ്വേഷബുദ്ധിയില്ലാത്തവനായും, യാവനൊരുത്തൻ വർത്തിക്കുന്നുവോ അവൻ ഗുണാതീതനായും സർവ്വാത്മകനായും വർത്തിക്കുന്ന എന്നെ പ്രാപിക്കുന്നു".

---

* ഹേ-പാണ്ഡവ!=അല്ലയോ അർജ്ജുന; മത്കർമ്മകൃത്=എന്നെ ഉദ്ദേശിച്ചും എന്നിൽ സമർപ്പിച്ചും ഋഷ്യാദിയജ്ഞങ്ങളെ അനുഷ്ഠിക്കുന്നവൻ; മത്പരമഃ=സർവ്വവ്യാപിയും സർവ്വാതീതനുമായ എന്നെ പ്രാപിക്കുന്നതാണ് പരമപുരുഷാർത്ഥമെന്നു വിചാരിക്കുന്നവൻ; മദ്ഭക്തഃ=എന്നിൽ ദൃഢമായ ഭക്തിയോടുകൂടിയവൻ; സംഗവർജ്ജിതഃ=യാതൊരു പ്രാപഞ്ചികഭാവങ്ങളിലും ആസക്തിയില്ലാത്തവൻ; സർവ്വഭൂതേഷു-നിർവൈരഃ=യാതൊരു പ്രാണിയിലും ദ്വേഷബുദ്ധിയില്ലാത്തവൻ; യഃ-യാവനൊരുത്തൻ മേൽപ്രകാരം വർത്തിക്കുന്നുവോ; സഃ=അവൻ; മാം-ഗുണാതീതനായും; സർവ്വാത്മകനായും വർത്തിക്കുന്ന എന്നെ; ഏതി=പ്രാപിക്കുന്നു.

വിവരണം.—പരാ എന്നും അപരാ എന്നും രണ്ടു രൂപത്തിൽ പ്രകാശിക്കുന്ന മായ അല്ലെങ്കിൽ പ്രകൃതി എന്ന പരമാത്മശക്തിയും, ആ ശക്തി സ്ഫുരണമായ ഈ പ്രപഞ്ചവും, അതിലടങ്ങിട്ടുള്ള സ്ഥൂലവും സൂക്ഷ്മവുമായ സകലഭാവങ്ങളും, പരമാത്മസങ്കല്പത്തിൽ ഉൽഭവിച്ചതും അതിൽ തന്നെ സ്ഥിതിചെയ്യുന്നതുമാകുന്നു. ഈ പ്രപഞ്ചത്തെ പരമാത്മാവിന്റെ മായാവിലാസം എന്നും പരമാത്മാവിന്റെ ലീലാവിലാസം എന്നും പറയുന്നുണ്ട്. പ്രപഞ്ചത്തിൽ വിവിധമായി പ്രകാശിക്കുന്ന കാലവ്യത്യാസങ്ങളും ദേശവ്യത്യാസങ്ങളും പരമാത്മാവിന്റെ സങ്കല്പം മാത്രമാണ്. അതുപോലെതന്നെ പ്രകൃതി മഹത്തത്വമായും, മഹത്തത്വം അഹങ്കാരമായും അഹങ്കാരം പഞ്ചതന്മാത്രകളായും മാറികാണുന്നതും ആ സങ്കല്പശക്തിയാൽതന്നെ. സ്ഥൂലസൂക്ഷ്മരൂപങ്ങളായികാണപ്പെടുന്നവിവിധബ്രഹ്മാണ്ഡങ്ങളും അവയിൽ അസംഖ്യം നക്ഷത്രസമൂഹങ്ങളും ഉണ്ടായിവത്തിക്കുന്നതും ആ സങ്കല്പശക്തിയുടെ മാഹാത്മ്യത്താലാകുന്നു. ചൂട് വെളിച്ചം, വിദ്യുച്ഛക്തി മുതലായ സ്ഥൂലശക്തികളും സകലലോകങ്ങളിലും വ്യാപിച്ച് അതാതു ലോകത്തിലുള്ള നിയമങ്ങളനുസരിച്ച് പ്രവത്തിക്കുന്ന പ്രാണശക്തിയും പരമാത്മാവിന്റെ സങ്കല്പത്താൽ ഉണ്ടായവതന്നെ. വിവിധലോകങ്ങളെയും ഓരോ ലോകത്തിലുള്ള പരമാണുഘടന

മുതൽ മഹത്തായ മററു പലവിധ ഘടനകൾ വരെയുള്ള ചരവും അചരവുമായി കാണപ്പെടുന്ന സകല ഭാവങ്ങളേയും നിയന്ത്രിക്കുന്നതായ കർമ്മം, പുനർജന്മം, സൃഷ്ടി, പ്രളയം മുതലായവ സംബന്ധിച്ചുള്ള സകല നിയമങ്ങളും പരമാത്മാവിൻെറ സങ്കല്പശക്തിയാൽ ഉണ്ടായവതന്നെ. ഓരോ ജീവനും അചേതനധാതുവർഗ്ഗം, സസ്യവർഗ്ഗം, മൃഗവർഗ്ഗം, മനുഷ്യവർഗ്ഗം, ദേവവർഗ്ഗം എന്ന ഓരോ വർഗ്ഗങ്ങളിൽകൂടി ക്രമേണവികാസത്തെപ്രാപിക്കുകയും, പ്രപഞ്ചത്തെ അതിക്രമിച്ച് പ്രപഞ്ചാതീതമായുള്ള പരമാത്മഭാവത്തെ പ്രാപിക്കുകയും ചെയ്യുന്നതു് പരമാത്മാവിൻെറ സങ്കല്പംതന്നെ. ഐന്ദ്രജാലികൻെറ പരിധിപോലെ താൻ നിശ്ചയിച്ചിട്ടുള്ള മായയാകുന്ന ആവരണത്തെ തരണം ചെയ്യാനുള്ള മാർഗ്ഗവും പരമാത്മാവിൻെറസങ്കല്പത്തിൽ ഉൾപ്പെട്ടതാണ്. അതിന് ഇന്ന മാർഗ്ഗത്തിൽകൂടിയാണ് ഗമിക്കേണ്ടതെന്നു നിശ്ചയിച്ചിട്ടുള്ളതും പരമാത്മാവുതന്നെ. ആ നിശ്ചിത മാർഗ്ഗത്തെയാണ് ഭഗവാൻ ഈശ്ലോകംകൊണ്ടുപദേശിച്ചിട്ടുള്ളത്. ആ മാർഗ്ഗത്തിൽ കർമ്മം, ഭക്തി, ജ്ഞാനം എന്ന മൂന്നു സാധനങ്ങളും ഒരുപോലെ ആവശ്യമാണ്. 'മത്കർമ്മകൃത്' എന്ന പദം കർമ്മത്തേയും 'മത്പരമഃ' എന്ന പദം ജ്ഞാനത്തേയും 'മത്ഭക്തഃ' എന്ന പദം ഭക്തിയേയും കാണിക്കുന്നു.

34. ലോകാതീതമായ ഉത്തമസ്ഥാനത്തെ പ്രാപിക്കുക എന്നതും പരമാത്മസാക്ഷാത്കാരം എന്നതും ഒന്നാണെന്നു പറഞ്ഞിട്ടുണ്ട്. പരമാത്മാവു സർവ്വാന്തര്യാമി എന്ന ഭാവത്തിൽ സകല കല്യാണഗുണങ്ങളുടെ നിലയവും പ്രേമസ്വരൂപനുമാകുന്നു. സാത്വികമായ പ്രേമംകൊണ്ടല്ലാതെ പ്രേമസ്വരൂപിയായ പരമാത്മാവിനെ സാക്ഷാത്കരിക്കാനും സാധിക്കുന്നതല്ല. സാത്വികമായ പ്രേമമുണ്ടാകണമെങ്കിൽ ബ്രഹ്മാവുമുതൽ പിപീലികവരെയുള്ള യാതൊരു പ്രാണിയുടെ നേക്കും ദ്വേഷബുദ്ധിയും പാടില്ല. ദ്വേഷം എന്നതു വ്യക്തികളോടായാലും വർഗ്ഗങ്ങളോടായാലും പ്രേമവൃദ്ധിക്കു വിരോധമാണ്. സകല ജീവികളിലും ഒരേ ആത്മാവാണ് സ്ഥിതിചെയ്യുന്നത് എന്ന ബോധത്തോടുകൂടി സർവ്വസാഹോദര്യബുദ്ധിയെ വികസിപ്പിക്കാനാണ് ഓരോ മനുഷ്യനും ശ്രമിക്കേണ്ടത്. മററു വ്യക്തികളോടോ വർഗ്ഗങ്ങളോടോ യാതൊരു ദ്വേഷബുദ്ധിയുംകൂടാതെ സാത്വികമായ പ്രേമത്തോടുകൂടി ഋഷിയജ്ഞം, ദേവയജ്ഞം, പിതൃയജ്ഞം, മനുഷ്യയജ്ഞം, ഭൂതയജ്ഞം എന്ന യജ്ഞങ്ങളെ ഈശ്വരാർപ്പണബുദ്ധ്യാ അനുഷ്ഠിക്കുകയും താൻ പ്രാപിക്കേണ്ടതു സർവ്വാന്തര്യാമിയും സർവ്വാതീതവുമായ പരബ്രഹ്മവസ്തുവാണെന്ന നിശ്ചയത്തോടുകൂടി അതിനെ

സാത്വികമായ പ്രേമത്തിന്റെ ആവശ്യകത.

സാക്ഷാത്കരിക്കുന്നതിനായി അതിൽ തന്നെ മനസ്സിനെ ഉറപ്പിച്ചു നിറുത്തുകയും ആ വസ്തുവിന്റെ സഗുണവും നിർഗ്ഗുണവുമായുള്ള ഭാവങ്ങളിൽ പരിപൂർണ്ണഭക്തിയോടുകൂടി വർത്തിക്കുകയും ചെയ്യുന്നതു് പരമാത്മനിശ്ചിതമായ ധർമ്മവും അതുതന്നെ നാം അനുഷ്ഠിക്കേണ്ടതുമാകുന്നു.

# ഗീതാർത്ഥസംഗ്രഹം.

## എട്ടാമദ്ധ്യായം

### ഭക്തിയും ഭക്തിയോഗവും.

*ഈ അദ്ധ്യായത്തിലെ പ്രതിപാദ്യവിഷയം.*

1. പരമാത്മാവിന്റെ (ഈശ്വരന്റെ) സഗുണമായുള്ള സർവ്വാന്തര്യാമിഭാവത്തേയും സർവ്വാതീതമായുള്ള നിർഗ്ഗുണഭാവത്തേയും ആറാമദ്ധ്യായത്തിൽ പ്രതിപാദിച്ചു. അദ്ദേഹത്തിന്റെ ശരീരംപോലെ വർത്തിക്കുന്നതും സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന മൂന്നു രൂപത്തിൽ സ്ഥിതിചെയ്യുന്നതുമായ പ്രപഞ്ചസ്വരൂപത്തെ ഏഴാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ഈ അദ്ധ്യായം കൊണ്ട് സഗുണവും നിർഗ്ഗുണവുമായ പരമാത്മസ്വരൂപത്തെ സാക്ഷാത്കരിക്കുന്നതിന് ആവശ്യമുള്ള ഭക്തിയുടെ സ്വരൂപം, അതിലേയ്ക്കുള്ള സാധനങ്ങൾ, ഉത്തമഭക്തന്റെ ലക്ഷണങ്ങൾ ഇവയെല്ലാം വർണ്ണിക്കപ്പെടുന്നു.

*കർമ്മം, ഭക്തി, ജ്ഞാനം എന്നിവയുടെ പരസ്പരസംബന്ധവും ആവശ്യകതയും.*

2. ചിലർ ഭക്തിമാർഗ്ഗം എന്നത് ഒരു സ്വതന്ത്രമായ മാർഗ്ഗമാണെന്നും അതിനു കർമ്മത്തിന്റേയും ജ്ഞാനത്തിന്റേയും സഹായമോ സഹകരണമോ ആവശ്യമില്ലെന്നും വിചാരിക്കുന്നു. ഭഗവാൻ ഗീതയിൽ ഉപദേശിക്കുന്ന ഭക്തിമാർഗ്ഗം ജ്ഞാനവും കർമ്മവും ചേർന്നതാണെന്ന് കാണുവാൻ കഴിയും. മനു

ഷ്യന്റെ പരിപൂർണ്ണത കർമ്മം, ഭക്തി, ജ്ഞാനം എന്നിവയിൽ ഏതെങ്കിലും ഒരു സാധനം കൊണ്ടോ രണ്ടു സാധനങ്ങൾകൊണ്ടോ സാദ്ധ്യമാകുന്നതല്ല. അതിൽ ഏതെങ്കിലും ഒന്നിൽ ശ്രദ്ധക്കൂടുതലായി പതിഞ്ഞാലും, മൂന്നുസാധനങ്ങളും ഒരുപോലെ സിദ്ധിക്കുന്നവനു മാത്രമേ പരമാത്മസാക്ഷാത്കാരം സിദ്ധിക്കയുള്ളു എന്നാണ് ഗീതാസിദ്ധാന്തം. ഈ തത്വം കഴിഞ്ഞ അദ്ധ്യായത്തിൽ ഒടുവിൽ വ്യാഖ്യാനിച്ചിട്ടുള്ള,

മത്കർമ്മകൃത് മത്പരമഃ
മദ്ഭക്തഃ സംഗവർജ്ജിതഃ
നിർവൈരഃ സർവ്വഭൂതേഷു
യഃ സ മാമേതി പാണ്ഡവ.

ഗീത. XI. 55.

എന്ന ശ്ലോകംകൊണ്ടും, കർമ്മയോഗത്തെപ്പററി നാലാമദ്ധ്യായത്തിൽ ൨൩൮-ാം വശത്തു വ്യാഖ്യാനിച്ചിട്ടുള്ള,

മന്മനാഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ
പ്രതിജാനേ പ്രിയോസി മേ

ഗീത. XVIII. 65.

എന്ന ശ്ലോകംകൊണ്ടും സ്പഷ്ടമാകുന്നതാണ്.

3. ശ്രീമത് ശങ്കരാചാര്യസ്വാമികൾ ഭക്തിസ്വരൂപത്തെ ശിവാനന്ദലഹരിയിൽ താഴെ പറയുന്നപ്രകാരം നിർവ്വചിച്ചിരിക്കുന്നു:— *

ഭക്തിയുടെ സ്വരൂപം.

അങ്കോലം എന്ന വൃക്ഷത്തിന്റെ വിത്തുകൾ പാകമായിവരുമ്പോൾ രാത്രിയിൽ അവയുടെ ഞെട്ടുകളിൽനിന്നു മൂട്ടിലുള്ള തറയിൽ പതിക്കുകയും, സൂര്യൻ ഉദിക്കുമ്പോൾ സൂര്യരശ്മികളാലുള്ള ഭയത്താൽ എന്നപോലെ സ്വതേതന്നെ ഞെട്ടുകളിൽ ചെന്നു പററിക്കൊള്ളുകയും ചെയ്യുന്നു. ഇരുമ്പുസൂചികൾ കാന്തശിലയുടെ സമീപത്തിൽ എത്തുമ്പോൾ സ്വതേതന്നെ കാന്തശിലയുടെ ശക്തിയാൽ ആകർഷിക്കപ്പെട്ടു് അതിൽ പററിക്കൊള്ളുന്നു. പതിവ്രതയായ സ്ത്രീയുടെ ചിത്തവൃത്തി സദാ സ്വന്തഭർത്താവിനെത്തന്നെ സ്വതേ ആശ്രയിച്ചു നില്ക്കുന്നു. ലത എല്ലായ്പോഴും വൃക്ഷത്തെ ആശ്രയിച്ചു നില്ക്കുന്നു. സിന്ധുനദി തന്റെ മാർഗ്ഗത്തിൽ എന്തെല്ലാം തടസ്സം വന്നാലും അവയെ എല്ലാം കടന്നു് സമുദ്രത്തിൽ ചെന്നെത്തുകയും അതിൽ നിന്നു വേർപെടുത്താൻ പാടില്ലാത്തവിധത്തിൽ ചേർന്നു് പോകയും ചെയ്യുന്നു. ഇപ്രകാരം സകല ജീവന്മാർക്കും പതിയായുള്ള പരമാത്മാവിന്റെ പാദാ

*അങ്കോലം നിജബീജസന്തതിരയ-
സ്കാന്തോപലം സൂചികാ
സാധ്വീ നൈജവിഭും ലതാ ക്ഷിതിരുഹം
സിന്ധുസ്സരിദ്വല്ലഭം

രവിന്ദങ്ങളിൽ അന്തഃകരണം ചെന്നുപററി നിരന്തരമായി അതിൽതന്നെ ചേൎന്നുനില്ക്കുന്നതിനെയാണു ഭക്തി എന്നു പറയുന്നതു്."

ഭക്തിക്കുള്ള അന്ത്യപടികളും, അവയുടെ ദൃഷ്ടാന്തങ്ങളും.

ഈ ശ്ലോകത്തിൽ ഒന്നാമതായി ഉപയോഗിച്ചിരിക്കുന്ന ദൃഷ്ടാന്തത്തെ നോക്കാം. അങ്കോലമെന്ന വൃക്ഷത്തിൽ ഉണ്ടാകുന്ന ഫലങ്ങൾ തന്നെയാണു വിത്തുകൾ. അവ പാകമായി വരുമ്പോൾ രാത്രി തറയിൽ പതിക്കുന്നു. പ്രാതഃകാലത്തിൽ അരുണോദയസമയത്തുതന്നെ ഞെട്ടുകളിൽ ചെന്നു പററുന്നതു് അവയുടെ സ്വഭാവമാണു്. സൂൎയ്യരശ്മിയാലുണ്ടാകുന്ന ചൂടിനെ ഭയന്നു് അവയുടെ മാതാവായ വൃക്ഷത്തെ അവ ശരണം പ്രാപിക്കുന്നതായി പറയപ്പെടുന്നു. അങ്കോലവിത്തുകൾ മാതൃവൃക്ഷത്തിൽ ചെന്നു പററുന്നതു് അവയുടെ സ്വഭാവമാണെങ്കിലും, സൂൎയ്യരശ്മിയുടെ പ്രേരണ അവയ്ക്കു ആവശ്യമായിരിക്കുന്നു. രണ്ടാമത്തെ ദൃഷ്ടാന്തത്തെ നോക്കാം. ഇരുമ്പുസൂചി കാന്തശിലയിൽ പററുന്നതിനു പ്രധാനകാരണം കാന്തശിലയ്ക്കു സൂചിയെ ആകൎഷിക്കുന്നതിനുള്ള ശക്തിവിശേഷമാണു്.

---

പ്രാപ്നോതീഹ യഥാ തഥാ പശുപതേഃ
പാദാരവിന്ദദ്വയം
ചേതോവൃത്തിരുപേത്യ തിഷ്ഠതി സദാ
സാ ഭക്തിരിത്യുച്യതേ.

ശി. ല. 61.

സൂചിക്ക് കാന്തശിലയോടു ചേരുന്നതിനു പര പ്രേരണയാവശ്യമില്ല. എന്നാൽ സാമീപ്യം ആവ ശ്യമുണ്ട്. സാദ്ധ്വിയായ സ്ത്രീയുടെ ദൃഷ്ടാന്തത്തെ യാണു. മൂന്നാമതായി ഉപയോഗിച്ചിട്ടുള്ളതു്. അവളുടെ ചിത്തം, ഭർത്താവ് എവിടെയിരുന്നാലും സദാ ഭർത്താവിൽതന്നെ ചേർന്നു നില്ക്കും. ഒരു ലത എല്ലായ്പോഴും വൃക്ഷത്തെത്തന്നെ ആശ്രയിച്ചു നി ല്ക്കുന്നു. അതിൽനിന്നും പിരിഞ്ഞു് ജീവിക്കുന്നതി നുപോലും ലതയ്ക്കു് സാധിക്കുന്നതല്ല. അഞ്ചാ മതായി ഉപയോഗിച്ചിരിക്കുന്ന ദൃഷ്ടാന്തം സിന്ധു നദിയും സമുദ്രവുമായുള്ള സംബന്ധമാണ്. സിന്ധു നദി ഹിമാലയത്തിലെ താഴ്‌വരകളിലാണ് ഉൽഭ വിക്കുന്നതു്. അതിന്റെ മാർഗ്ഗത്തിൽ അനേകം മലകളും ഊഷരപ്രദേശങ്ങളും വലുതായകാടുകളും വിസ്തീർണ്ണമുള്ള രാജ്യങ്ങളും ഉണ്ടു്. അവയെ യെല്ലാം തരണം ചെയ്തു് അതു സമുദ്രത്തിൽ തന്നെ ചേരുന്നു. സമുദ്രത്തിൽ ചേരണമെന്നുള്ള ഏക ഉദ്ദേശത്തോടുകൂടി ഉത്ഭവംമുതല്ക്കേ അതിന്റെ ഗതി നിൽക്കുന്നു. മാൎഗ്ഗമദ്ധ്യേ എത്ര തടസ്സങ്ങളും ഉണ്ടായിരുന്നാലും, അവയെ എല്ലാം തരണം ചെയ്തു സമുദ്രത്തിൽ ചേരുകയും നാമത്താലോ രൂപത്താലോ ഉള്ള ഭേദങ്ങളെല്ലാം നശിച്ചു സമുദ്രത്തിൽനിന്നും വേർതിരിച്ചറിയുവാൻ പാടി ല്ലാത്തവിധത്തിൽ ചേൎന്നുപോകയും ചെയ്യുന്നു. ഈ അഞ്ചു് ഉദാഹരണങ്ങളും ഭക്തിയുടെ അഞ്ചു വിധത്തിലുള്ള ഭാവങ്ങളെയാണു് കാണിക്കുന്നതു.

അങ്കോലവിത്തിന്നു മാതൃവൃക്ഷത്തോടു ചേരുന്നതു്
സ്വഭാവമാണെങ്കിലും സൂര്യരശ്മിയുടെ പ്രേരണയും
സാമീപ്യവുമാവശ്യമുണ്ടു്. സൂചിക്കു് കാന്തശില
യോടു ചേരുന്നതിന്നു് സാമീപ്യം മാത്രം മതി;
സ്വതേതന്നെ പരപ്രേരണ കൂടാതെ ചേൎന്ന
കൊള്ളും. സാദ്ധ്വിയായ സ്ത്രീയുടെ ചിത്തം സദാ
ഭൎത്താവിൽതന്നെ ചേൎന്നുനില്ക്കും. അതിന്നു പര
പ്രേരണയോ സാമീപ്യമോ ആവശ്യമില്ല. ഭൎത്താ
വിൽനിന്നും ഭൌതികകാരണങ്ങളാൽ പിരിയാനി
ടവന്നാൽ ആ പിരിവിനെ സഹിക്കുകയല്ലാതെ
പ്രേമത്തിന്നു നാശം സംഭവിക്കുന്നില്ല. ലത എല്ലാ
പ്പോഴും വൃക്ഷത്തെ ആശ്രയിച്ചുതന്നെ നില്ക്കും.
ഭൌതികകാരണങ്ങളാൽ പിരിയേണ്ടതായിവരാം.
അങ്ങിനെ വരുന്ന പക്ഷം അതിന്നു ജീവിച്ചു നില്
ക്കുവാൻ കഴിയുകയില്ല. സിന്ധുനദിയുടേയും സമു
ദ്രത്തിന്റേയും ബന്ധം ഒരു കാരണത്താലും പിരി
ക്കാൻ പാടില്ലാത്തവിധത്തിലുള്ളതാണു്. എത്ര
തടസ്സംവന്നാലും അതിനെയെല്ലാം തരണംചെയ്തു്
അതു് സമുദ്രത്തിൽതന്നെ ലയിക്കുന്നു. അതിനെ
സമുദ്രത്തിൽനിന്നും പിരിക്കാനും സാധിക്കുന്നതല്ല.
സിന്ധുനദിയും സമുദ്രവുംപോലെ ഒരു ജീവൻ
പരമാത്മാവിനെ പ്രാപിക്കണമെന്ന ഏക ഉദ്ദേ
ശത്തോടുകൂടി ജീവിതത്തിൽവരുന്ന സകല തടസ്സ
ങ്ങളേയും തരണംചെയ്തു് സൎവ്വാതീതമായുള്ള പര
ബ്രഹ്മഭാവത്തിൽചേൎന്നു നില്ക്കുന്നതാണു് ഉത്ത

മമായ ഭക്തി. മററു ദൃഷ്ടാന്തങ്ങളെല്ലാം ഈ ഉത്തമഭക്തിക്കു കാരണമായ പല പടികളിലുമുള്ള ഭക്തിയെ കാണിക്കുന്നു.

4. ശ്രീനാരദമഹർഷി ഭക്തിസ്വരൂപത്തെ താഴെ പറയുന്ന പ്രകാരം വിവരിച്ചിരിക്കുന്നു:—

ശ്രീനാരദഭക്തി സൂത്രത്തിലെ ഭക്തിനിർവ്വചനം.

"സംസാരത്തെകടക്കുന്നതിനും പരമാത്മാവിനെ പ്രാപിക്കുന്നതിനും ഭക്തി ആവശ്യമാകയാൽ അതിനെ വ്യാഖ്യാനിക്കാം. അതു സർവ്വാത്മകനായ ഈശ്വരനിൽ പരമമായ പ്രേമത്തെ വർദ്ധിക്കുയാകുന്നു. മരണമില്ലായ്മയെന്നതു് അതിൻെറ ലക്ഷണമാകുന്നു. അപ്രകാരമുള്ള ഭക്തി ഒരുത്തനുണ്ടാകുന്ന പക്ഷം അവൻ സിദ്ധനായും മരണമില്ലാത്തവനായും തൃപ്തനായും ഭവിക്കുന്നു. അപ്രകാരമുള്ള ഭക്തി സിദ്ധിച്ചവനു ഇഹലോകസംബന്ധമായോ പരലോകസംബന്ധമായോ യാതൊരു വിഷയങ്ങളിലും ആഗ്രഹം ഉണ്ടാകുന്നില്ല. യാതൊരുവിധമായ ദുഃഖവും അവനെ ബാധിക്കുന്നില്ല. യാതൊരു പ്രാണിയോടും അവനു് ദ്വേഷബുദ്ധിയോ അസൂയയോ ഉണ്ടാകുന്നില്ല. യാതൊരു ലൌകികവിഷയങ്ങളിലും അവൻെറ മനസ്സ് രമിക്കുന്നില്ല. ഫലാസക്തിയോടുകൂടി ഓരോ പ്രവൃത്തികളിൽ ഏർപ്പെടുന്നതിനുള്ള ഉൽക്കണ്ഠയും അവനുണ്ടാകുന്നില്ല.

ഉത്തമമായ ഭക്തി ഒരുവനുണ്ടാകുമ്പോൾ അവൻ സദാ സന്തുഷ്ടിയുള്ളവനായും യാതൊരു കാരണത്താലും ചലിക്കാത്ത സ്ഥിരചിത്തനായും സർവ്വത്തിനും ആദികാരണമായുള്ള ആത്മാവിൽതന്നെ സദാ രമിക്കുന്നവനായും ഭവിക്കുന്നു.”*

“ഭക്തി എന്നതു് ഈശ്വരൻെറ നേർക്കുള്ള ഉൽകൃഷ്ടമായ അനുരക്തിയാണു്” എന്നു് ശാണ്ഡില്യമഹർഷി പറയുന്നു.”†

5. ഉത്തമഭക്തിയെന്നും മദ്ധ്യമഭക്തിയെന്നും പ്രാകൃതഭക്തിയെന്നും ഭക്തിയുടെ മൂന്നുഭാവങ്ങളെ ശ്രീമദ് വിഷ്ണുഭാഗവതത്തിൽ താഴെ പറയുന്ന പ്രകാരം വർണ്ണിച്ചിരിക്കുന്നു:—

ഭാഗവതത്തിലുള്ള ഉത്തമഭക്തിയുടേയും മദ്ധ്യമഭക്തിയുടേയും അധമഭക്തിയുടേയും ലക്ഷണങ്ങൾ.

“സ്ഥാവരജംഗമങ്ങളായും സ്ഥൂലവും സൂക്ഷ്മവുമായും പ്രപഞ്ചത്തിൽ വർത്തിക്കുന്ന സകലത്തിലും സർവ്വാത്മകനായ പരമാത്മാ അന്തര്യാമിയായി

---

* അഥാതോ ഭക്തിം വ്യാഖ്യാസ്യാമഃ-സാ ത്വസ്മിൻ പരമപ്രേമരൂപാ, അമൃതസ്വരൂപാ ച, യല്ലബ്ധ്വാ പുമാൻ സിദ്ധോ ഭവത്യമൃതോ ഭവതി തൃപ്തോ ഭവതി, യത്പ്രാപ്യ ന കിഞ്ചിദ്വാഞ്ഛതി, ന ശോചതി, ന ദ്വേഷ്ടി, ന രമതേ, നോത്സാഹീ ഭവതി, യജ്ജ്ഞാത്വാ മത്തോ ഭവതി, സ്തബ്ധോ ഭവത്യാത്മാരാമോ ഭവതി.
നാ. ഭ. സൂ.—

† സാ പരാനുരക്തിരീശ്വരേ.

ശാ. സൂ. 2.

വസിക്കുന്നു എന്നും അപ്രകാരമുള്ള പരമാത്മാവിൽ സൎവ്വഭൂതങ്ങളും വൎത്തിക്കുന്നു എന്നും ആര് കാണുന്നുവോ അവനാണ് ഉത്തമഭക്തൻ."

"ഈശ്വരനിൽ പ്രേമത്തേയും ഈശ്വരനെ ആശ്രയമായികരുതിയിരിക്കുന്നവരിൽ മിത്രഭാവത്തേയും അറിവില്ലാത്തവരിൽ കരുണയേയും തനിക്കു വിരോധംചെയ്യുന്ന ശത്രുക്കളിൽ ദ്വേഷവും സ്നേഹവുമില്ലാത്ത ഉദാസീനഭാവത്തേയും യാവനൊരുത്തൻ വച്ചുകൊണ്ടിരിക്കുന്നുവൊ അവൻ മദ്ധ്യമഭക്തനാകുന്നു."

"സകലവസ്തുക്കളിലും പരമാത്മാ വസിക്കുന്നു എന്ന തത്വമറിയാതെ യാവനൊരുത്തൻ പ്രതിമാദികളിൽമാത്രം ഹരിയെ ശ്രദ്ധയോടുകൂടിപൂജിക്കുകയും ഭഗവദ്ഭക്തന്മാരിലും മററും സ്നേഹമില്ലാതെ അവരെ അന്യരായി കരുതുകയും ചെയ്യുന്നുവോ അവൻ പ്രാകൃതഭക്തനാകുന്നു."*

* സൎവ്വഭൂതേഷു യഃ പശ്യേത് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ
ഈശ്വരേ തദധീനേഷു ബാലിശേഷു ദ്വിഷത്സു ച
പ്രേമമൈത്രീകൃപോപേക്ഷാ യഃ കരോതി സ മദ്ധ്യമഃ
അൎച്ചായാമേവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ
ന തദ്ഭക്തേഷു ചാന്യേഷു സ ഭക്തഃ പ്രാകൃതഃ സ്മൃതഃ

ഭാ. XI. II. 45, 46, 47

ഇവിടെ ഉത്തമഭക്തിയെ ഭാഗവതോത്തമൻ എന്ന ഉത്തമഭക്തന്റെ ലക്ഷണംകൊണ്ടും, മദ്ധ്യമഭക്തിയെ മദ്ധ്യമഭക്തന്റെ ലക്ഷണം കൊണ്ടും പ്രാകൃതഭക്തിയെ പ്രാകൃതഭക്തന്റെ ലക്ഷണം കൊണ്ടും ഗ്രഹിക്കേണ്ടതാകുന്നു.

ഭഗവദ്ഗീതയിലുള്ള ഉത്തമഭക്തിയുടെ ലക്ഷണം.

6. ഭാഗവതത്തിൽ പറഞ്ഞിട്ടുള്ള ഭാഗവതോത്തമന്റെഭക്തിയെഭഗവത്ഗീതയിൽഉത്തമഭക്തിയായിത്തന്നെ വിവരിക്കുന്നു. ഈ ഉത്തമഭക്തിയിൽ ഭക്തൻ പരമാത്മാവിനെ സർവ്വത്തിന്റെയും ഉത്ഭവസ്ഥാനമായും സർവ്വപ്രപഞ്ചത്തേയും പരമാത്മാ വ്യാപിച്ചിരിക്കുന്നതായും കാണുന്നുണ്ടു. ഈ ഉത്തമഭക്തിയെ ഭഗവാൻ താഴെപറയുന്ന ശ്ലോകങ്ങൾകൊണ്ട് വർണ്ണിക്കുന്നു.

മഹാത്മാനസ്തു മാം പാർത്ഥ
ദൈവീം പ്രകൃതിമാശ്രിതാഃ
ഭജന്ത്യനന്യമനസോ
ജ്ഞാത്വാ ഭൂതാദിമവ്യയം.

ഗീത. IX. 13

അഹം സർവ്വസ്യ പ്രഭവോ
മത്തഃ സർവ്വം പ്രവർത്തതേ
ഇതി മത്വാ ഭജന്തേ മാം
ബുധാ ഭാവസമന്വിതാഃ.

ഗീത. X. 8.

മയ്യാവേശ്യ മനോ യേ മാം
നിത്യയുക്താ ഉപാസതേ
ശ്രദ്ധയാ പരയോപേതാ
സ്തേ മേ യുക്തതമാ മതാഃ

ഗീ. XII. 2. *

“അല്ലയോ അൎജ്ജുന! രാഗദ്വേഷാദി വികാരങ്ങളെ ജയിച്ച് അത്യന്തം ശുദ്ധമായ അന്തഃകരണത്തോടുകൂടിയവരും ശമം ദമം മുതലായ ശുദ്ധ

---

† പാൎത്ഥ = അല്ലയോ അൎജ്ജുന! മഹാത്മാനഃ - തു = രാഗദ്വേഷാദി വികാരങ്ങളെ ജയിച്ച അത്യന്തം ശുദ്ധമായ അന്തഃകരണത്തോടുകൂടിയവർ; ദൈവീം - പ്രകൃതിം - ആശ്രിതാഃ = ശമം, ദമം മുതലായ ശുദ്ധസാത്വികസമ്പത്തോടുകൂടിയവർ; ഭൂതാദിം - അവ്യയം - മാം - ജ്ഞാത്വാ = സകല ജഗത്തിന്റെ ആദികാരണമായുള്ള നാശരഹിതനായ എന്നെ അറിഞ്ഞിട്ടു; അനന്യമനസഃ = അന്യമായ യാതൊരു വസ്തുവിലും മനസ്സു പതിക്കാത്തവരായി; ഭജന്തി = ഭജിക്കുന്നു; അഹം - സൎവ്വസ്യ - പ്രഭവഃ = ഞാൻ സൎവ്വത്തിന്റെയും ഉത്ഭവസ്ഥാനമാകുന്നു; ഇതി - മത്വാ = ഇപ്രകാരം അറിഞ്ഞു; ബുധാഃ - ഭാവസമന്വിതാഃ - മാം - ഭജന്തേ = വിവേകികൾ വളരെ പ്രീതിയോടുകൂടിയവരായി സൎവ്വത്തിന്നും ആദികാരണമായ എന്നെ ഭജിക്കുന്നു.

മയി - മനഃ - ആവേശ്യ = സൎവ്വാത്മകനായ എന്നിൽ മനസ്സിനെ ഏകാഗ്രമായി ഉറപ്പിച്ചിട്ട്; നിത്യയുക്താഃ = നിത്യവും എന്നിലുള്ള മനസ്സിനെ ഉറപ്പിച്ചവരായി, പരയാ - ശ്രദ്ധയാ - ഉപേതാഃ = ഉത്തമമായ ശ്രദ്ധയോടുകൂടിയവരായി, യേ - മാം - ഉപാസതേ = സൎവ്വേശ്വരനായ എന്നെ ആരു് ഉപാസിക്കുന്നുവോ; തേ - യുക്തതമാഃ - മേ - മതാഃ = അവർ ഉത്തമഭക്തന്മാരാണെന്നുള്ളതു് എന്റെ നിശ്ചയമാകുന്നു.

സാത്വികസമ്പത്തോടുകൂടിയവരുമായ മഹാത്മാക്കൾ സർവ്വാന്തര്യാമിയും സർവ്വാതീതനുമായ എന്നെ സ്ഥാവരജംഗമമായുള്ള സകല ജഗത്തിന്റേയും ആദികാരണമായി അറിഞ്ഞു അന്യമായ യാതൊന്നിലും മനസ്സുവയ്ക്കാതെ ഏകാഗ്രതയോടുകൂടി ഭജിക്കുന്നു.''

''ഉത്തമഭക്തന്മാർ ഞാനാണ് സർവ്വപ്രപഞ്ചത്തിന്റേയും ഉത്ഭവസ്ഥാനമെന്നും എന്നിൽനിന്നാണ് സർവ്വം പ്രവർത്തിക്കുന്നതെന്നും അറിഞ്ഞ് പരമമായ പ്രേമത്തോടുകൂടിയവരായി എന്നെ ഭജിക്കുന്നു.''

''സർവ്വാത്മകനായ എന്നിൽ തന്നെ മനസ്സിനെ ഉറപ്പിച്ച് സദാ യാതൊരിളക്കവും കൂടാതെ അപ്രകാരംതന്നെ വർത്തിക്കുന്നവരായി ഉത്തമമായ ശ്രദ്ധയോടുകൂടി സർവേശ്വരനായ എന്നെ ആരുപാസിക്കുന്നുവോ, അവർ ഉത്തമഭക്തന്മാരാണെന്നുള്ളതു എന്റെ നിശ്ചയമാകുന്നു.''

7. ഉത്തമഭക്തി പരിപക്വദശയിലെത്തുമ്പോൾ അതുതന്നെ നിർഗ്ഗുണഭക്തിയായിത്തീരുന്നു. ഉത്തമഭക്തിക്കുതന്നെ സഗുണഭാവമെന്നും നിർഗ്ഗുണഭാവമെന്നും രണ്ടു ഭാവങ്ങൾ ഉണ്ട്. ചിലർ ഉത്തമഭക്തിയുടെ രണ്ടു ഭാവങ്ങളേയും പരാഭക്തി എന്നുതന്നെ പറയുന്നുണ്ട്. ഭഗവാൻ സഗുണഭക്തിയെ ഉത്തമഭക്തിയായി പറയുന്നു എങ്കിലും

നിർഗ്ഗുണഭക്തിയെ മാത്രമെ പരാഭക്തിയെന്നു പറയുന്നുള്ളൂ. മേൽപറഞ്ഞ ശ്ലോകങ്ങളിൽ ഉത്തമ ഭക്തിയായി വിവരിച്ചിട്ടുള്ളതു് അതിൻെറ സഗുണഭാവത്തെയാണ്. പരമാത്മാവിനെ സർവ്വാന്തർയ്യാമിയായും സർവ്വത്തിനും ആധാരമായും കരുതുന്നതുകൊണ്ടു് അതു് പരമാത്മാവിൻെറ സഗുണഭാവമായിരിക്കാനേ ഇടയുള്ളൂ. സഗുണഭാവമെന്നാൽ പരാ എന്നും അപരാ എന്നും രണ്ടു രൂപത്തിൽ പ്രകാശിക്കുന്ന മൂലപ്രകൃതിയോടുകൂടിയ ബ്രഹ്മഭാവം എന്നാണു് ധരിക്കേണ്ടതു്. നിർഗ്ഗുണമെന്നാൽ ഗുണാതീതവും അതിനാൽ സർവ്വാതീതവുമായി വർത്തിക്കുന്ന ബ്രഹ്മഭാവമാണ്. അതിനെയാണു് "പ്രപഞ്ചോപശമം ശാന്തം ശിവം അദ്വൈതം" എന്നു് മാണ്ഡൂക്യോപനിഷത്തു് വർണ്ണിക്കുന്നതു്.

കഴിഞ്ഞ ആറാം അദ്ധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുള്ള:—

ന ച മത്സ്ഥാനി ഭൂതാനി
പശ്യ മേ യോഗമൈശ്വരം
ഭൂതഭൃന്നച ഭൂതസ്ഥോ
മമാത്മാ ഭൂതഭാവനഃ.

ഗീത. IX. 5.

എന്ന ശ്ലോകത്തിൽ വിവരിക്കുന്ന അനുഭവം നിർഗ്ഗുണഭക്തിയാലുണ്ടാകുന്ന അനുഭവമാകുന്നു.

പരാഭക്തിയും പരാവിദ്യയും.

ഈ അനുഭവംകൊണ്ടു വരുന്ന ഭക്തിയെയാണ് പരാഭക്തി എന്നു പറയേണ്ടതു്. സഗുണഭക്തി എന്നതു് ക്രമത്തിൽ നിർഗ്ഗുണഭക്തിയായിത്തീരുന്നതുകൊണ്ടാണ് അതിനേയും പരാഭക്തിയെന്നു പറയുന്നതു്. മേൽ വിവരിച്ചിട്ടുള്ള സഗുണഭക്തിയും നിർഗ്ഗുണഭക്തിയും ജ്ഞാനംകൂടാതെ സിദ്ധിക്കുന്നതുമല്ല. അതിനാൽ പരാവിദ്യയും പരാഭക്തിയും ഒന്നുതന്നെ എന്നു പറയാം. അവയുടെ ലക്ഷണവും അവയാലുണ്ടാകുന്ന ഫലവും ഒന്നുതന്നെ. പരാവിദ്യ എന്താണെന്നും അപരാവിദ്യയെന്താണെന്നും മുണ്ഡകോപനിഷത്തിൽ താഴെ പറയുന്നപ്രകാരം വർണ്ണിച്ചിട്ടുണ്ടു്.

"മഹാഗൃഹസ്ഥനായ ശൌനകൻ അംഗിരസ്സ് എന്ന ആചാര്യനെ വിധിപ്രകാരം സമീപിച്ചു ചോദിച്ചു. 'അല്ലയോ ഭഗവൻ! ഏതൊരു വസ്തു അറിയപ്പെട്ടാൽ ഈ സർവ്വപ്രപഞ്ചവും അറിയപ്പെട്ടതായി ഭവിക്കും?' ശൌനകനോടു അംഗിരസ്സ് പറഞ്ഞു, രണ്ടു വിദ്യകൾ അറിയപ്പെടേണ്ടവയായുണ്ടെന്നു് ബ്രഹ്മവിത്തുകൾ പറയുന്നു. അവ പരാവിദ്യയും അപരാവിദ്യയുമാണ്. അപരാവിദ്യയിൽ ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവ്വവേദം എന്ന നാലു വേദങ്ങളും വേദാംഗങ്ങൾ എന്നു പറയപ്പെടുന്ന ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ഛന്ദസ്സ്, ജ്യോതി

ഷം എന്നവയും ഉൾപ്പെടുന്നു. യാതൊരു വിദ്യ യാലാണോ അക്ഷരമായ പരബ്രഹ്മവസ്തു അറിയപ്പെടുന്നതു അതാണ് പരാവിദ്യ."*

ഇതുപോലെ പരാഭക്തിയുടെ ഉദ്ദേശവും അക്ഷരമായ പരബ്രഹ്മവസ്തുവിനെ പ്രാപിക്കുകയാകുന്നു.

ശ്രീമത് ശങ്കരാചാര്യസ്വാമികൾ ഭക്തിസ്വരൂപത്തെപ്പറ്റി വിവേകചൂഡാമണിയിൽ താഴെ പറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

"മോക്ഷത്തിലേക്കുള്ള കാരണങ്ങളിൽവച്ച് ഏററവും ശ്രേഷ്ഠമായിട്ടുള്ളത് ഭക്തിയാകുന്നു. തന്റെ വാസ്തവമായുള്ള സ്വരൂപത്തെ തുടർച്ചയായി ധ്യാനിക്കുന്നതാണ് ഭക്തിയെന്നു പറയപ്പെടുന്നത്. തന്റെ ആത്മതത്വത്തെ തുടർച്ചയായി ധ്യാനിക്കുന്നതാണു ഭക്തിയെന്നും ചിലർ പറയുന്നുണ്ട്."†

---

* തസ്മൈ സ ഹോവാച । ദ്വേ വിദ്യേ വേദിതവ്യേ
ഇതി ഹസ്മ യദ്ബ്രഹ്മവിദോ വദന്തി പരാ ചൈവാപരാ ച
തത്രാപരാ ഋഗ്വേദോ യജുർവ്വേദഃ സാമവേദോഽഥർവ്വവേദഃ
ശിക്ഷാ കല്പോ വ്യാകരണം നിരുക്തം ഛന്ദോ ജ്യോതിഷ-
[മിതി.
അഥ പരാ യയാ തദക്ഷരമധിഗമ്യതേ
മു. ഉ. I. i. 4, 5.

† മോക്ഷകാരണസാമഗ്ര്യാം ഭക്തിരേവ ഗരീയസീ
സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ
സ്വാത്മതത്വാനുസന്ധാനം ഭക്തിരിത്യപരേ ജഗുഃ
വി. ചൂ. 32, 33.

സ്വസ്വരൂപമെന്നത് കരചരണാദി അവയവങ്ങളോടുകൂടിയ സ്ഥൂലശരീരമോ പഞ്ചപ്രാണൻ, മനസ്സ്, ബുദ്ധി, പഞ്ചകർമ്മേന്ദ്രിയങ്ങൾ, പഞ്ചജ്ഞാനേന്ദ്രിയങ്ങൾ ഇവയെല്ലാം ചേൎന്ന സൂക്ഷ്മശരീരമോ അല്ല. സുഷുപ്തിദശയിൽ അനുഭൂതമാകുന്ന അജ്ഞാനമയമായ കാരണശരീരവും സ്വസ്വരൂപമല്ല. മേല്പറഞ്ഞ മൂന്നു ശരീരങ്ങളിൽനിന്നും വിലക്ഷണനും അവയിൽകൂടി അനുഭവിക്കപ്പെടുന്ന ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകൾക്കു സാക്ഷിയുമായി വൎത്തിക്കുന്ന കൂടസ്ഥൻ എന്നു പറയപ്പെടുന്ന ശുദ്ധചൈതന്യമാണു സ്വസ്വരൂപം. അതിൽ നിരന്തരം തുടൎച്ചയായി അന്തഃകരണത്തെ നിറുത്തുകയാണു് ഭക്തിയെന്നു പറയപ്പെടുന്നതു്. സ്വാത്മതത്വാനുസന്ധാനം എന്നതും സ്വസ്വരൂപാനുസന്ധാനം എന്നതും കാൎയ്യത്തിൽ വ്യത്യാസമില്ലാത്ത ഒരു അനുഭവംതന്നെ. ഭജിക്കുന്നവൻ, ഭജനീയവസ്തു, എന്ന വ്യത്യാസം പരാഭക്തിയിലില്ല. നദീജലം സമുദ്രത്തിൽ ചേരുമ്പോൾ ഏതു വിധത്തിലുള്ള ലയവും ഐകീഭാവവും സംഭവിക്കുന്നുവോ അതുപോലെ ജീവാത്മാ പരമാത്മാവിൽ ലയിക്കുകയാണു് പരാഭക്തിയാലുണ്ടാകുന്ന അനുഭവം. ഇപ്രകാരമുള്ള ഭക്തി, ജ്ഞാനം കൂടാതെ സംഭവിക്കുന്നതല്ല. ഈ ഭക്തിയെ അനന്യഭക്തി, അദ്വൈതുകീഭക്തി, നിഷ്കാമഭക്തി, അവ്യഭിചാരിഭക്തി, പരാഭക്തി, എന്നു് പല നാമങ്ങൾ

കൊണ്ടു വിളിക്കുന്നുണ്ടു്. ശ്രീനാരദമഹർഷി പരമാത്മാവിൽ വയ്ക്കുന്ന പരമപ്രേമമായും ശ്രീശാണ്ഡില്യമഹർഷി ഈശ്വരനിൽ വയ്ക്കുന്ന പരാനുരക്തിയായും വർണ്ണിച്ചിട്ടുള്ളതു് ഈ പരാഭക്തിയുടെ സഗുണഭാവമാകുന്നു. ജ്ഞാനമാർഗ്ഗത്തിൽക്കൂടി പോകുന്നവർക്ക് ജ്ഞാനത്തിനു ശ്രവണം, മനനം, നിദിദ്ധ്യാസനം എന്നു മൂന്നു സാധനങ്ങൾ ആവശ്യംതന്നെ. "വിജാതീയ പ്രത്യയനിവൃത്ത്യാ സജാതീയപ്രത്യയപ്രവാഹോ നിദിദ്ധ്യാസനം." നാമം, രൂപം ഇവയാൽ വ്യത്യസ്തമായുള്ള സമസ്തവസ്തുക്കളിൽനിന്നും അന്തഃകരണത്തെ [illegible], സർവ്വത്ര അനുസ്യൂതമായുള്ളതും നാമരൂപങ്ങൾകൊണ്ടു് വ്യത്യാസം വരാത്തതുമായ ഏക വസ്തുവിൽ ഇടമുറിയാതെയുള്ള ധാരപോലെ അന്തഃകരണവൃത്തിയെ പ്രവഹിപ്പിക്കുകയാണു് നിദിദ്ധ്യാസനം എന്നു പറയുന്നതു്. ഇപ്രകാരമുള്ള സജാതീയവസ്തു സർവ്വാത്മകനായ പരമാത്മാവല്ലാതെ അന്യമായി മറ്റൊന്നുമല്ല. പരമാത്മാവിനെ സാക്ഷാത്കരിക്കാനുള്ള നിദിദ്ധ്യാസനത്തിനും പരാഭക്തിക്കും നാമംകൊണ്ടു വ്യത്യാസം കാണുന്നതല്ലാതെ ഫലംകൊണ്ടും സ്വരൂപംകൊണ്ടും യാതൊരു വ്യത്യാസവും കാണുന്നില്ല. പരാവിദ്യയ്ക്കു് അപരാവിദ്യ എങ്ങിനെ സാധനമായിരിക്കുന്നുവോ, അതുപോലെ പരാഭക്തിക്കു് അപരാഭക്തിയും സാധനമാണു്. അപരാ

ഭക്തിയെ മധ്യമഭക്തി, പ്രാകൃതഭക്തി, ഗൗണഭക്തി, കാമ്യഭക്തി എന്നു പല പേരുകൾ പറഞ്ഞു വിളിക്കുന്നുണ്ട്.

പരാഭക്തിയുടെ സഗുണഭാവത്തിനും നിർഗുണഭാവത്തിനും അധിഷ്ഠാനം പ്രേമമാകുന്നു.

8. ശ്രീനാരദനും ശാണ്ഡില്യമഹർഷിയും ഭക്തിയെ അല്ലെങ്കിൽ പരാഭക്തിയെ പരമാത്മാവിൽ വെയ്ക്കുന്ന പരമപ്രേമമായാണ് വർണ്ണിക്കുന്നത്.* ഒരു വിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിൽ പ്രേമം എന്നത് മനുഷ്യരിൽ മാത്രമല്ല, സകല ജീവജാലങ്ങളിലും കാണുന്ന ഒരു സ്വഭാവമാകുന്നു. പ്രേമം എന്നത് ആത്മലക്ഷണമായ ആനന്ദം എന്നതിന്റെ ആവിർഭാവം എന്നാണു പറയപ്പെടുന്നത്. നാം അനുഭവിക്കുന്ന സകല വിധത്തിലുമുള്ള ആനന്ദവും ആത്മാനന്ദത്തിന്റെ ഓരോ സ്ഫുരണവിശേഷമാണ്. ആത്മാവ് ബ്രഹ്മം തന്നെയാകയാൽ സർവ്വചരാചരങ്ങൾക്കും ആദികാരണമായുള്ള പരബ്രഹ്മവസ്തു ആനന്ദസ്വരൂപമാണെന്നും ആ ബ്രഹ്മാനന്ദമാണു ആത്മാനന്ദമായും മററുവിധത്തിലുള്ള പലതരം ആനന്ദമായും അനുഭവപ്പെടുന്നത് എന്നുമാണ് ഉപനിഷത്തു

---

* സാ ത്വസ്മിൻ പരമപ്രേമരൂപാ.

നാ. ഭ. സൂ. 2.

സാ പരാനുരക്തിരീശ്വരേ.

ശാ. സൂ. 2.

കൾ പറയുന്നതു്. ആത്മാനന്ദത്തെപ്പററി ബൃഹദാരണ്യകോപനിഷത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. അമൃതത്വം പ്രാപിക്കാനുള്ള മാർഗ്ഗത്തെ താഴെ പറയുന്നപ്രകാരം ശ്രീയാജ്ഞവൽക്യമഹർഷി മൈത്രേയിക്കായി ഉപദേശിച്ചിരിക്കുന്നു:—

'പ്രിയെ! ഒരു സ്ത്രീ ഭർത്താവിൽ പ്രീതി വയ്ക്കുന്നതു് ഭർത്താവിനു വേണ്ടിയാണോ? അല്ല, തൻെറ ആത്മപ്രീതിക്കായാണു്. അപ്രകാരം തന്നെ ഒരു ഭർത്താവു ഭാര്യയിലും, ഒരു പിതാവു് പുത്രന്മാരിലും, ഒരു ധനവാൻ ധനത്തിലും പ്രീതി വയ്ക്കുന്നതു് ആത്മപ്രീതിക്കുവേണ്ടിയാകുന്നു. അതുപോലെതന്നെ ഒരുവൻ ഒരു ബ്രാഹ്മണനേയും, ഒരുവൻ ഒരു ക്ഷത്രിയനേയും, അപ്രകാരംതന്നെ മറെറാരുവൻ ലോകം മുഴുവനേയും, ഒരുത്തൻ ദേവന്മാരേയും, ഒരുവൻ എല്ലാ പ്രാണികളേയും, മറെറാരുവൻ സകല ചരാചരങ്ങളേയും സ്നേഹിക്കുന്നതിനെ നോക്കുന്നപക്ഷം, എല്ലാവരും അപ്രകാരം ചെയ്യുന്നതു് നിശ്ചയമായും ആത്മപ്രീതിക്കാണെന്നു കാണാം. ലോകത്തിൽ കാണുന്ന സകലവിധമായുള്ള പ്രീതിയും ആത്മപ്രീതിക്കുവേണ്ടിയാകുന്നു. അതിനാൽ കാണേണ്ടതും കേൾക്കേണ്ടതും മനനം ചെയ്യേണ്ടതും അനുഭവിച്ചറിയേണ്ടതും ആത്മാവിനെയാണു്. അല്ലയോ മൈത്രേയി! അപ്രകാരം ശ്രവണംകൊണ്ടും മനനം

കൊണ്ടും വിജ്ഞാനംകൊണ്ടും ആത്മാ അറിയപ്പെടുമ്പോൾ ചരാചരാത്മകമായുള്ള സർവ്വവും അറിയപ്പെട്ടതായി ഭവിക്കും."*

ഇപ്രകാരം സകലവിധത്തിലുമുള്ള പ്രേമത്തിനും ആനന്ദത്തിനും അധിഷ്ഠാനം ആത്മാവാണെന്നും ആത്മാ ബ്രഹ്മത്തിന് അന്യമല്ലാത്തതിനാൽ ബ്രഹ്മാനന്ദമാണ് ആത്മാനന്ദമായി അനുഭവിക്കപ്പെടുന്നതെന്നും കാണാം.

9. പ്രേമത്താൽ അധിഷ്ഠിതമായി പരാഭക്തിയായി ഭാഗവതത്തിലും ഉത്തമഭക്തിയായി

---

* സഹോവാച നവാ അരേ പത്യുഃ കാമായ പതിഃ പ്രിയോ ഭവത്യാത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി നവാ അരേ ജായായൈ കാമായ ജായാ പ്രിയാ ഭവത്യാത്മനസ്തു കാമായ ജായാ പ്രിയാ ഭവതി നവാ അരേ പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്ത്യാത്മനസ്തു കാമായ പുത്രാഃ പ്രിയാ ഭവന്തി നവാ അരേ വിത്തസ്യ കാമായ വിത്തം പ്രിയം ഭവത്യാത്മനസ്തു കാമായ വിത്തം പ്രിയം ഭവതി നവാ അരേ ബ്രാഹ്മണഃ കാമായ ബ്രഹ്മപ്രിയം ഭവത്യാത്മനസ്തു കാമായ ബ്രഹ്മപ്രിയം ഭവതി നവാ അരേ ക്ഷത്രസ്യ കാമായ ക്ഷത്രം പ്രിയം ഭവത്യാത്മനസ്തു കാമായ ക്ഷത്രം പ്രിയം ഭവതി നവാ അരേ ലോകാനാം കാമായ ലോകാഃ പ്രിയാഃ ഭവന്ത്യാത്മനസ്തു കാമായ ലോകാഃ പ്രിയാ ഭവന്തി നവാ അരേ ദേവാനാം കാമായ ദേവാഃ പ്രിയാ ഭവന്ത്യാത്മനസ്തു കാമായ ദേവാഃ പ്രിയാ ഭവന്തി നവാ അരേ ഭൂതാനാം കാമായ ഭൂതാനി പ്രിയാണി ഭവന്ത്യാത്മനസ്തു കാമായ ഭൂതാനി പ്രിയാണി ഭവന്തി നവാ അരേ സർവ്വസ്യ കാമായ സർവ്വം പ്രിയം ഭവത്യാത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യോ മൈത്രേയ്യാത്മനോ വാ അരേ ദർശനേന ശ്രവണേന മത്യാ വിജ്ഞാനേനേദം സർവ്വം വിദിതം.

ബൃ. ഉ. II. iv. 5.

നിർഗ്ഗുണഭക്തി. ഭഗവത്ഗീതയിലും വർണ്ണിച്ചിട്ടുള്ള ഭക്തിഭാവം സ്ഥിരമായി ഭവിക്കുമ്പോൾ അതുതന്നെ നിർഗ്ഗുണഭക്തിയായി ഭവിക്കുന്നു. നിർഗ്ഗുണഭക്തിയെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു വർണ്ണിക്കുന്നു:—

യേ ത്വക്ഷരമനിർദ്ദേശ്യ-
മവ്യക്തം പര്യുപാസതേ
സർവത്രഗമചിന്ത്യം ച
കൂടസ്ഥമചലം ധ്രുവം
സന്നിയമ്യേന്ദ്രിയഗ്രാമം
സർവത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ
സർവഭൂതഹിതേ രതാഃ.

ഗീത. XII. 3 & 4. *

* ഇന്ദ്രിയഗ്രാമം - സംനിയമ്യ = ഇന്ദ്രിയസമൂഹത്തെ നല്ലവണ്ണം അടക്കീട്ട്; സർവത്ര-സമബുദ്ധയഃ = സർവ്വവും പരമാത്മസ്വരൂപം എന്നോ സർവ്വത്തിലും പരമാത്മാ വ്യാപിച്ചിരിക്കുന്നു എന്നോ ബുദ്ധിയോടുകൂടി; സർവഭൂതഹിതേ- രതാഃ = സ്ഥൂലവും സൂക്ഷ്മവുമായുള്ള സകല ജീവികൾക്കും ഹിതം ചെയ്യുന്നതിൽ താല്പര്യമുള്ളവരായി; യേ - തു = യാതൊരു ജനങ്ങൾ; അനിർദ്ദേശ്യം - അവ്യക്തം = ഇന്ന ലക്ഷണത്തോടുകൂടിയിരിക്കുന്നു എന്നു നിർദ്ദേശിക്കപ്പെടുവാൻ പാടില്ലാത്തതും അരൂപമായിട്ടുള്ളതും; അചിന്ത്യം = ചിന്തയ്ക്കു വിഷയമല്ലാത്തതും; കൂടസ്ഥം = പ്രകൃതിമുതൽ സ്ഥൂലംവരെയുള്ള പ്രപഞ്ചം മുഴുവന്റെയും ആധാരമായുള്ളതും, അചലം = ചലിക്കാത്തതും; ധ്രുവം = നിത്യമായുള്ളതും; സർവത്രഗം - ച = സർവ്വത്ര വ്യാപിച്ചിരിക്കുന്നതുമായ, അക്ഷരം = നാശരഹിതമായുള്ള നിർഗ്ഗുണബ്രഹ്മത്തെ, പര്യുപാസതേ = ധ്യാനിക്കുന്നുവോ, തേ — മാം - ഏവ-പ്രാപ്നുവന്തി = അവർ എന്നെത്തന്നെ പ്രാപിക്കുന്നു.

"അന്തഃകരണത്തേയും ഇന്ദ്രിയങ്ങളേയും നല്ലവണ്ണം അടക്കി സവ്വവും പരമാത്മസ്വരൂപമെന്നോ സവ്വത്തിലും പരമാത്മാ വ്യാപിച്ചിരിക്കുന്നു എന്നോ ഉള്ള ബുദ്ധിയോടുകൂടി സ്ഥൂലവും സൂക്ഷ്മവുമായുള്ള സകല ജീവികൾക്കും ഹിതം ചെയ്യുന്നതിൽ താല്പൎയ്യമുള്ളവരായി യാതൊരു ജനങ്ങൾ, ഇന്ന ലക്ഷണത്തോടുകൂടിയതെന്നു നിർദ്ദേശിക്കപ്പെടുവാൻ പാടില്ലാത്തതും അരൂപമായിട്ടുള്ളതും ചിന്തയ്ക്കു വിഷയമല്ലാത്തതും പ്രകൃതിമുതൽ സ്ഥൂലംവരെയുള്ള പ്രപഞ്ചം മുഴുവനും ആധാരമായിട്ടുള്ളതും യാതൊരു വികാരവുമില്ലാത്തതും നിത്യമായുള്ളതും സർവ്വത്ര വ്യാപിച്ചിരിക്കുന്നതുമായ നാശരഹിതമായുള്ള നിർഗ്ഗുണബ്രഹ്മത്തെ നിരന്തരമായി ധ്യാനിച്ചുപാസിക്കുന്നുവോ, അവർ സർവ്വവ്യാപിയും സർവ്വാതീതനുമായി വൎത്തിക്കുന്ന എന്നെ നിശ്ചയമായും പ്രാപിക്കുന്നു."

ഈ ശ്ലോകങ്ങൾകൊണ്ടു് കഴിഞ്ഞ രണ്ടദ്ധ്യായങ്ങളിൽ തത് പദത്തിന്റെ ലക്ഷ്യാൎത്ഥമായി വർണ്ണിക്കപ്പെട്ട പരമാത്മാവിന്റെ സർവ്വാതീതമായുള്ള ഭാവത്തിൽ അന്തഃകരണത്തെ ചലിക്കാതെ നിറുത്തുന്നതായ നിർഗ്ഗുണഭക്തിയെയാണു വർണ്ണിച്ചിട്ടുള്ളതു്. 'സർവ്വത്ര സമബുദ്ധയഃ' എന്നും 'സർവ്വഭൂതഹിതേ രതാഃ' എന്നുമുള്ള പദങ്ങൾ പരമാത്മവസ്തുവിലുള്ള അവരുടെ നിലയേയും

ലോകത്തോടുള്ള അവരുടെ നോക്കത്തേയും കാണിക്കുന്നു. സർവ്വത്ര സമമായി വർത്തിക്കുന്ന വസ്തു പരബ്രഹ്മം മാത്രമാകുന്നു. സർവത്തിലും ഒരു പോലെ അനുസ്യൂതമായിരിക്കുന്ന സർവ്വാന്തര്യാമി ഭാവത്തിൽതന്നെ ബുദ്ധിയെ ഉറപ്പിച്ചവർ എന്നും സർപ്പത്തിനു കയറെന്നപോലെ സർവ പ്രപഞ്ച ത്തിനും വിവർത്താധിഷ്ഠാനമായിരിക്കുന്ന പരബ്രഹ്മ വസ്തുവിൽ ബുദ്ധിയെ ഉറപ്പിച്ചവർ എന്നും സർവ പ്രാണികളുടെ നേർക്കും ഒരുപോലെ പ്രേമഭാവ ത്തോടുകൂടിയവർ എന്നും 'സർവ്വത്ര സമബുദ്ധയഃ' എന്ന പദത്തിനർത്ഥമുണ്ട്. അതുപോലെ 'സർവ്വ ഭൂതഹിതേ രതാഃ' എന്നതിനു സർവ്വപ്രാണികൾ ക്കും ഏററവും ഹിതമായുള്ള വസ്തു ആത്മാവാക യാലും ആത്മാതന്നെ ബ്രഹ്മമാകയാലും സർവ്വപ്രാ ണികൾക്കും ഹിതമായുള്ള പരബ്രഹ്മവസ്തുവിൽ സദാ രമിക്കുന്നവർ എന്നും സർവ്വപ്രാണികൾക്കും ഹിതം ചെയ്യുന്നതിൽ താല്പര്യത്തോടുകൂടിയവർ എന്നും അർത്ഥമുണ്ട്.

10. പരമാത്മാവിനു സർവാന്തര്യാമിഭാവം എന്നും സരവാതീതഭാവം എന്നും രണ്ടു ഭാവങ്ങൾ ഉണ്ടെന്നു കഴിഞ്ഞ രണ്ടദ്ധ്യായങ്ങ ളിൽ പ്രതിപാദിച്ചിട്ടുണ്ട്. പരമ പ്രേമം എന്നതിനെ പരമാത്മാ വിൻെറ മേല്പറഞ്ഞ രണ്ടു ഭാവ ങ്ങളിലും ഉറപ്പിക്കാൻ കഴിയും. സർവാന്തര്യാമി

സഗുണഭക്തിയുടേയും നിർഗ്ഗുണഭക്തിയുടേയും സംബന്ധം.

ഭാവത്തിൽ ചെയ്യുന്ന പരമപ്രേമത്തെ ഉത്തമ ഭക്തിയായിത്തന്നെ ഭാഗവതത്തിലും ഭഗവദ് ഗീതയിലും പ്രതിപാദിക്കുന്നു. സർവാന്തര്യാമി ഭാവം എന്താണെന്നറിയണമെങ്കിൽ ജീവാത്മാവിനെക്കുറിച്ചും പരമാത്മാവിനെക്കുറിച്ചും പരമാത്മശരീരമായ പ്രപഞ്ചത്തെക്കുറിച്ചും ജ്ഞാനം ആവശ്യമാണ്. അതുകൊണ്ടാണ് ജ്ഞാനം കൂടാതെ വാസ്തവമായ ഭക്തിയൊ, ഭക്തിയില്ലാതെ പരിപൂർണ്ണമായ ജ്ഞാനമോ ഉണ്ടാകുന്നതല്ല എന്നു പറയുന്നത്. പ്രപഞ്ചം എന്നതിനെ കാര്യരൂപമായോ കാരണരൂപമായോ നോക്കിയാലും, അതു സ്ഥിതിചെയ്യുന്നു എന്ന ബുദ്ധി നിൽക്കുന്നതുവരെ, പരമാത്മാവിനെ സർവാന്തര്യാമി എന്നേ ഗ്രഹിക്കുവാൻ കഴിയുകയുള്ളൂ. ത്വം പദത്തിന്റെ ലക്ഷ്യാർത്ഥമായ കൂടസ്ഥനേയും തത്പദലക്ഷ്യാർത്ഥമായ പരബ്രഹ്മവസ്തുവിനേയും സാക്ഷാത്കരിക്കുമ്പോൾ, നദീജലം സമുദ്രത്തിൽ മഹാജലത്തോടു ചേരുന്ന അവസ്ഥയെയാണു പ്രാപിക്കുന്നത്. അപ്പോൾ പ്രപഞ്ചോപശമവും ശാന്തവും ശിവവും അദ്വൈതവുമായ അനുഭവം മാത്രമേ കാണുകയുള്ളൂ. ആ നിലയിൽ സർവാന്തര്യാമി എന്നു ഗ്രഹിക്കുന്നതിനു ആധാരമായ 'സർവം' എന്ന പദത്താൽ സൂചിപ്പിക്കപ്പെടുന്ന പ്രപഞ്ചത്തിന്റെ സ്ഥിതി കയറിന്റെ വാസ്തവരൂപം കണ്ടവനു അജ്ഞാനത്താൽ അദ്ധ്യാസിക്ക-

പ്പെട്ട സർപ്പത്തിന്റെ സ്ഥിതിപോലെയാണ്. അവന് എങ്ങനെ കയറുമാത്രം കാണപ്പെടുകയും സർപ്പഭ്രാന്തി നശിക്കുകയും ചെയ്യുന്നുവോ, അതു പോലെ പരബ്രഹ്മവസ്തു മാത്രമേ അനുഭവവിഷയമായി ഭവിക്കുന്നുള്ളു. പരമാത്മാവിന്റെ സർവ്വാത്മാഭിമാനഭാവത്തിൽ വച്ചുണ്ടായിട്ടുള്ള പരമപ്രേമം തന്നെ ജ്ഞാനം വൃദ്ധിയാകുന്നതോടുകൂടി പരമാത്മാവിന്റെ സർവ്വാതീതഭാവം എന്നു പറയപ്പെടുന്ന നിർഗ്ഗുണഭാവത്തിൽ വച്ചുണ്ടായിട്ടുള്ളതായി ഭവിക്കുന്നു; അതായതു സഗുണഭക്തിതന്നെ നിർഗ്ഗുണഭക്തിയായി ഭവിക്കുന്നു. നിർഗ്ഗുണഭക്തിയുടെ സ്വഭാവത്തേയും അതിന്റെ വിഷയമായ പരമാത്മാവിന്റെ സർവ്വാതീതഭാവത്തേയും ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു വർണ്ണിക്കുന്നു:

പരസ്തസ്മാത്തു ഭാവോऽന്യോ
ऽവ്യക്തോऽവ്യക്താത് സനാതനഃ

അനന്യഭക്തി. യഃ സ സർവ്വേഷു ഭൂതേഷു
നശ്യത്സു ന വിനശ്യതി. *

* യഃ തസ്മാത് - അവ്യക്താത് - അന്യഃ = പരാ എന്നും അപരാ എന്നും പറയപ്പെടുന്ന പ്രകൃതിയോടുകൂടിയ പരമാത്മഭാവത്തിൽനിന്നും അന്യമായുള്ള യാതൊരു വസ്തു, പരഃ - അവ്യക്തഃ - സനാതനഃ = പ്രകൃതിഭാവത്തോടു ചേരാത്തതായി അന്തഃകരണത്തിനും ഇന്ദ്രിയങ്ങൾക്കും അഗോചരമായി ശാശ്വതമായി വർത്തിക്കുന്നുവോ, സഃ - ഭാവഃ = ആ ബ്രഹ്മഭാവം, സർവ്വേഷു - ഭൂതേഷു - നശ്യത്സു = ചരവും അചരവുമായുള്ള സർവ്വഭൂതങ്ങളും നശിച്ചാലും, ന - വിനശ്യതി = നാശത്തെ പ്രാപിക്കുന്നില്ല.

അവ്യക്തോഽക്ഷര ഇത്യുക്ത-
സ്തമാഹുഃ പരമാം ഗതിം
യം പ്രാപ്യ ന നിവർത്തന്തെ
തദ്ധാമ പരമം മമ.
പുരുഷഃ സ പരഃ പാർത്ഥ
ഭക്ത്യാ ലഭ്യസ്ത്വനന്യയാ
യസ്യാന്തഃസ്ഥാനി ഭൂതാനി
യേന സർവ്വമിദം തതം.

ഗീത VIII. 20, 21, 22*

---

* അവ്യക്തഃ-അക്ഷരഃ-ഇതി-ഉക്തഃ = അത് അവ്യക്തം എന്നും അക്ഷരം എന്നും പറയപ്പെടുന്നു, തം-പരമാം-ഗതിം-ആഹുഃ = അതിനെ ഉത്തമമായ പ്രാപ്യസ്ഥാനം എന്നു പറയുന്നു, യം-പ്രാപ്യ-ന-നിവർത്തന്തെ = യാതൊരു സ്ഥാനത്തെ പ്രാപിച്ചാൽ ജനനമരണരൂപമാകുന്ന സംസാരത്തിൽ ജീവൻ വീണ്ടും വരുന്നില്ലയോ, തത്-മമ-പരമം-ധാമ = അത് എന്റെ ഉത്തമമായ സ്വരൂപമാകുന്നു. (നിർഗ്ഗുണമായ പരബ്രഹ്മസ്വരൂപം എന്നർത്ഥം).

പാർത്ഥ = അല്ലയോ അർജ്ജുന!, ഭൂതാനി = പ്രാണികളും പ്രകൃതിമുതൽ ഘടംപടംവരെ ഉള്ള സർവ്വഭൂതങ്ങളും, യസ്യ അന്തഃസ്ഥാനി = കാരണഭൂതമായിരിക്കുന്ന യാതൊരു വസ്തുവിൽ (ബീജത്തിൽ അങ്കുരം എന്നപോലെ) സ്ഥിതിചെയ്യുന്നുവോ യേന-സർവ്വം-ഇദം-തതം = സർവ്വകാരണമായി യാതൊന്നിനാൽ ഈ ജഗത്താസകലവും വ്യാപിക്കപ്പെട്ടിരിക്കുന്നുവോ സഃ-പരഃ-പുരുഷഃ = പ്രകൃതിയെക്കാൾ അതീതനായിരിക്കുന്ന ആ പുരുഷൻ, അനന്യയാ-ഭക്ത്യാ-ലഭ്യഃ-തു = അന്യശരണം കൂടാതെയുള്ള ഏകാന്തഭക്തികൊണ്ട് ലഭിക്കപ്പെടേണ്ടവനാകുന്നു.

"പരാ എന്നും അപരാ എന്നും വിളിക്കപ്പെടുന്ന പ്രകൃതിഭാവങ്ങളോടു ചേരാത്തതായും ഇന്ദ്രിയങ്ങൾക്കും അന്തഃകരണത്തിനും വിഷയമാകാതേയും ശാശ്വതമായും യാതൊരു വസ്തു വർത്തിക്കുന്നുവോ, ആ പരബ്രഹ്മവസ്തു സ്ഥൂലവും സൂക്ഷ്മവും ചരവും അചരവുമായുള്ള സർവ്വഭൂതങ്ങളും നശിച്ചാലും നാശത്തെ പ്രാപിക്കുന്നില്ല."

"ആ പരബ്രഹ്മവസ്തുവിനെ അവ്യക്തം എന്നും അക്ഷരമെന്നും വിളിക്കുന്നുണ്ട്. യാതൊരു പരബ്രഹ്മഭാവത്തെ പ്രാപിച്ചാൽ വീണ്ടും ജനനമരണരൂപമാകുന്ന സംസാരത്തിൽ വരിക എന്നതു സംഭവിക്കുന്നില്ലയോ അതാണ് എന്റെ പരമമായ സ്വരൂപം. ജീവന്മാരുടെ ഉത്തമമായ പ്രാപ്യസ്ഥാനമായി പറയുന്നതും അതിനെയാണ്."

"അല്ലയോ അർജ്ജുന! പ്രകൃതി മുതൽ സ്ഥൂലം വരെയുള്ള സകല വസ്തുക്കളും സകല ജീവജാലങ്ങളും വിത്തിൽ മുള എന്നതുപോലെ യാതൊരു വസ്തുവിൽ സ്ഥിതിചെയ്യുന്നുവോ സർവ്വകാരണമായുള്ള യാതൊരു വസ്തുവിനാൽ ഈ പ്രപഞ്ചം മുഴുവനും വ്യാപിക്കപ്പെട്ടിരിക്കുന്നുവോ, പ്രകൃതിക്കും പ്രകൃതിവികാരങ്ങൾക്കും അതീതനായിരിക്കുന്ന ആ ഉത്തമപുരുഷൻ അന്യശരണം കൂടാതെയുള്ള ഏകാന്തഭക്തികൊണ്ടുമാത്രം ലഭിക്കപ്പെടേണ്ടവനാകുന്നു."

വിവരണം:—ഈ ശ്ലോകങ്ങൾകൊണ്ടു് ഭഗവാൻ പ്രതിപാദിക്കുന്നതു് പരമാത്മാവിൻെറ പ്രപഞ്ചാതീതമായുള്ള സ്വരൂപമാണു്. അതിനെയാണു നിർഗ്ഗുണബ്രഹ്മമെന്നു പറയുന്നതു്. പരമാത്മാവിൻെറ സമഷ്ടിസ്ഥൂലശരീരമാകുന്ന സ്ഥൂലമഹാപ്രപഞ്ചം, സമഷ്ടിസൂക്ഷ്മശരീരമാകുന്ന സൂക്ഷ്മമഹാപ്രപഞ്ചം, സമഷ്ടികാരണശരീരമാകുന്ന കാരണമഹാപ്രപഞ്ചം ഇവയെല്ലാം അതീതമായും, വൈശ്വാനരൻ, ഹിരണ്യഗർഭൻ, ഈശ്വരൻ എന്നു പറയപ്പെടുന്ന പരമാത്മാവിൻെറ സർവ്വാന്തര്യാമിഭാവങ്ങൾക്കു് അധിഷ്ഠാനമായും വർത്തിക്കുന്ന യാതൊരു നിർഗ്ഗുണബ്രഹ്മഭാവമുണ്ടോ അതിനെയാണു് ഇവിടെ പരമായ അവ്യക്തം എന്നും അക്ഷരം എന്നും പറയുന്നതു്. ഈ പരബ്രഹ്മഭാവത്തെ അനന്യഭക്തികൊണ്ടു മാത്രമേ പ്രാപിക്കാൻ കഴിയുകയുള്ളു എന്നും അതിനെ പ്രാപിച്ചാൽ ജനനമരണങ്ങളെപ്പററിയുള്ള ഭയം ഉണ്ടാകുന്നതല്ലെന്നും വാസ്തവമായ പരമാത്മസ്വരൂപം അക്ഷരശബ്ദവാച്യമായ നിർഗ്ഗുണബ്രഹ്മമാണെന്നും ഭഗവാൻ ഉപദേശിക്കുന്നു.

11. ഈ അനന്യഭക്തിയെ ജ്ഞാനിയുടെ ഭക്തിയായും ഭഗവാൻ വർണ്ണിക്കുന്നുണ്ടു്. ഭഗവാൻ

നാലുവിധം ഭക്തികളെപ്പററി ഉപദേശിക്കുകയും അവയെല്ലാം സുകൃതികൾക്കു മാത്രമേ ഉണ്ടാകയുള്ളൂ എന്ന് അഭിപ്രായപ്പെടുകയും ചെയ്യുന്നു. നാലുവിധം ഭക്തികളെ ഭഗവാൻ താഴെപറയുന്ന ശ്ലോകങ്ങൾകൊണ്ട് വർണ്ണിക്കുന്നു:—

ആർത്തൻ, അർത്ഥാർത്ഥി, ജിജ്ഞാസു, ജ്ഞാനി ഇവരുടെ ഭക്തിഭേദങ്ങൾ.

ചതുർവ്വിധാ ഭജന്തേ മാം
ജനാഃ സുകൃതിനോഽർജ്ജുന!
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ
ജ്ഞാനീ ച ഭരതർഷഭ *

തേഷാം ജ്ഞാനീ നിത്യയുക്തഃ
ഏകഭക്തിർവ്വിശിഷ്യതേ

---

* ഭരതർഷഭ-അർജ്ജുന=ഭരതകുലശ്രേഷ്ഠനായ അർജ്ജുന! ആർത്തഃ=ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്ന മൂന്നുവിധം ദുഃഖങ്ങളെക്കൊണ്ടു പീഡിതനായവൻ; ജിജ്ഞാസുഃ=ആത്മജ്ഞാനത്തെ പ്രാപിക്കാനിച്ഛരിക്കുന്നവൻ; അർത്ഥാർത്ഥീ=ഇഹലോകത്തിലും പരലോകത്തിലും ഭോഗസാധനങ്ങളേയും ഭോഗസ്ഥാനങ്ങളേയും ഇച്ഛരിക്കുന്നവൻ; ജ്ഞാനീ=പരമാത്മാവിൻെറ സർവ്വാന്തര്യാമിഭാവത്തേയും സർവ്വാതീതഭാവത്തേയും ജീവാത്മസ്വരൂപത്തേയും അറിഞ്ഞവൻ (ബ്രഹ്മജ്ഞാനി എന്നർത്ഥം); (ഇങ്ങനെ) ചതുർവ്വിധാഃ സുകൃതിനഃ—ജനാഃ = നാലുവിധത്തിലുള്ള പുണ്യശീലന്മാരായ ജനങ്ങൾ; മാം—ഭജന്തേ=എന്നെ ഭജിക്കുന്നു.

പ്രിയോ ഹി ജ്ഞാനിനോ/ത്യർത്ഥ-
മഹം സ ച മമ പ്രിയഃ *
ഉദാരാഃ സർവ്വ ഏവൈതേ
ജ്ഞാനീ ത്വാത്മൈവ മേ മതം
ആസ്ഥിതഃ സ ഹി യുക്താത്മാ
മാമേവാനുത്തമാം ഗതിം. †

ഗീ. VII 16, 17 & 18.

"ഭരതകുലശ്രേഷ്ഠനായ അർജ്ജുന! ആധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്നു മൂന്നുവിധം ദുഃഖങ്ങളെക്കൊണ്ട് പീഡിക്കപ്പെട്ടവൻ, ആത്മജ്ഞാനമുണ്ടാകണമെന്നിച്ഛയുള്ളവൻ, ഈ ലോകത്തിലും പരലോകത്തിലും ഭോഗ-

---

* തേഷാം = മുൻപറഞ്ഞ നാലുവിധം പുണ്യശാലികളിൽ വച്ച്; നിത്യയുക്തഃ - ഏകഭക്തിഃ - ജ്ഞാനീ - വിശിഷ്യതേ = സദാ സമാഹിതമായും സർവാന്തര്യാമിയായും വർത്തിക്കുന്ന എന്നിൽ മാത്രം ഭക്തിയോടുകൂടിയിരിക്കുന്ന ജ്ഞാനി ശ്രേഷ്ഠനാകുന്നു; ജ്ഞാനിനഃ - അഹം - അത്യർത്ഥം - പ്രിയഃ = ജ്ഞാനിക്ക് ഞാൻ ഏററവും പ്രിയമുള്ളവനാകുന്നു; സഃ - ച - മമ - പ്രിയ - ഹി = അവനും എനിക്കു പ്രിയമുള്ളവനാകുന്നു.

† ഏതേ - സർവ്വേ - ഉദാരാഃ — ഏവ = ഇവരെല്ലാവരും മഹാന്മാർ തന്നെ; ജ്ഞാനീ - തു - ആത്മാ ഏവ — (ഇതി) മേ - മതം = ജ്ഞാനി ഞാൻ തന്നെ എന്നാണ് എന്റെ നിശ്ചയം; സഃ - യുക്താത്മാ = എന്നിൽ തന്നെ മനസ്സുറപ്പിച്ചിരിക്കുന്നവനായ അവൻ; മാം - ഏവ - അനുത്തമാം - ഗതിം - ആസ്ഥിതഃ = എന്നെത്തന്നെ അത്യുത്തമമായ പ്രാപ്യസ്ഥാനമായി ആശ്രയിച്ചിരിക്കുന്നു.

സാധനങ്ങളിലും ഭോഗസ്ഥാനങ്ങളിലും ഇച്ഛയുള്ളവൻ, ജ്ഞാനി ഇങ്ങനെ നാലു വിധത്തിലുള്ള പുണ്യശീലന്മാരായ ജനങ്ങൾ എന്നെ ഭജിക്കുന്നുണ്ടു്."

"ഈ നാലു വിധം പുണ്യശാലികളിൽവച്ചു് സദാ സർവ്വാതീതമായും സർവ്വാന്തര്യാമിയായും വർത്തിക്കുന്ന എന്നിൽ മാത്രം ഭക്തിയോടുകൂടിയ ജ്ഞാനി ശ്രേഷ്ഠനാകുന്നു. ജ്ഞാനിക്കു ഞാൻ ഏററവും പ്രിയമുള്ളവനാണു്. എനിക്കു ജ്ഞാനിയും ഏററവും പ്രിയമുള്ളവൻ തന്നെ."

"ഈ നാലു വിധത്തിലുള്ള ഭക്തന്മാരും മഹാന്മാരാണു്. ജ്ഞാനി ഞാൻ തന്നെ എന്നാണു് എന്റെ നിശ്ചിതമായ അഭിപ്രായം. എന്തുകൊണ്ടെന്നാൽ അവൻ എന്നിൽ തന്നെ മനസ്സുറപ്പിച്ചവനും എന്നെത്തന്നെ സർവ്വോത്തമമായ പ്രാപ്യസ്ഥാനമായി ആശ്രയിച്ചു നില്ക്കുന്നവനുമാകുന്നു."

സകാമഭക്തിയും നിഷ്കാമഭക്തിയും.

വിവരണം:—ഈ ശ്ലോകങ്ങൾകൊണ്ടു് സകാമഭക്തി, നിഷ്കാമഭക്തി എന്നു രണ്ടുവിധം ഭക്തികളെ ഭഗവാൻ നിർവചിക്കുന്നു. ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥി എന്ന മൂന്നുവിധം ഭക്തന്മാരിൽ കാണുന്ന ഭക്തി സകാമഭക്തിയാണു്. ജ്ഞാനിയിലുള്ള ഭക്തിമാത്രമേ നിഷ്കാമഭക്തിയാവുകയുള്ളു. ഈ നാലു

വിധം ഭക്തന്മാരും ഉദാരന്മാർ അല്ലെങ്കിൽ മഹാന്മാർ എന്നാണ് ഭഗവാൻ പറയുന്നത്. ആർത്തനും അർത്ഥാർത്ഥിയും ശരിയായ ഭക്തിയോടുകൂടി സർവാന്തര്യാമിയായ ഭഗവാനെ ഭജിക്കുന്നപക്ഷം, അവർ നിശ്ചയമായും ജിജ്ഞാസുക്കളായിഭവിച്ച് ഒടുവിൽ ജ്ഞാനികളായിത്തീരും എന്നതുകൊണ്ടാണ് അവരേയും ഉദാരന്മാർ എന്നു ഭഗവാൻ പറയുന്നത്. സുകൃതികൾ മാത്രമേ ഭക്തന്മാരായിത്തീരുകയുള്ളൂ എന്നാണ് ഭഗവാന്റെ അഭിപ്രായം. സുകൃതികളല്ലാത്തവൎക്ക് ദുഃഖം നീങ്ങണമെന്നും അർത്ഥം വേണമെന്നും ആഗ്രഹമുണ്ടായാലും, അഹങ്കാരത്തോടുകൂടി ഓരോ പ്രവൃത്തികൾചെയ്തു അവരുടെ ഉദ്ദേശം നേടുന്നതിനായി ശ്രമിക്കുകയല്ലാതെ, അവർ പരമാത്മാവിൽ ഭക്തിയുള്ളവരായി ഭവിക്കുകയില്ല.

ആർത്തന്റെ ഭക്തി

12. മൂന്നുവിധം ദുഃഖങ്ങൾ ഉണ്ടെന്നുപറയപ്പെടുന്നു. അവ ആദ്ധ്യാത്മികദുഃഖം, ആധിഭൌതികദുഃഖം, ആധിദൈവികദുഃഖം ഇവയാകുന്നു. ആദ്ധ്യാത്മികദുഃഖം എന്നതു് ശരീരത്തെ സംബന്ധിച്ചതെന്നും മനസ്സിനെ സംബന്ധിച്ചതെന്നും രണ്ടുവിധത്തിലുണ്ട്. വാതം, പിത്തം, കഫം, എന്നു പറയപ്പെടുന്ന മൂന്നു ശാരീരികതത്വങ്ങളുടെവൈഷമ്യംകൊണ്ട് സ്വതേ സ്ഥൂലശരീരത്തിൽ കൂടി

അനുഭവിക്കപ്പെടുന്ന ദുഃഖം ശാരീരികദുഃഖം എന്നു പറയപ്പെടുന്നു. കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം മുതലായ മനോവികാരങ്ങളാൽ ഉണ്ടാകുന്ന ദുഃഖം മനസ്സിനെ സംബന്ധിച്ച ദുഃഖമാകുന്നു. പഞ്ചഭൂതങ്ങളുടെ സംഘട്ടനത്താലും മനുഷ്യൻ, പശു, പക്ഷി മുതലായ ജന്തുക്കളാലും വൃക്ഷങ്ങൾ, പാറകൾ മുതലായ സ്ഥാവരവസ്തുക്കളാലും ഉണ്ടാകുന്ന ദുഃഖത്തെ ആധിഭൗതികദുഃഖം എന്നു പറയുന്നു. യക്ഷരാക്ഷസാദിസൂക്ഷ്മശരീരികളിൽനിന്നുണ്ടാകുന്ന ദുഃഖവും ശീതം, ഉഷ്ണം, വാതം, വർഷം, മിന്നൽ, ഇടി മുതലായവയിൽ നിന്നുണ്ടാകുന്ന ദുഃഖവും ആധിദൈവികദുഃഖം എന്നു പറയപ്പെടുന്നു. സകലജീവികൾക്കും ദുഃഖം നീങ്ങണമെന്നും സുഖം ലഭ്യമാകണമെന്നും ആഗ്രഹം സ്വതേതന്നെയുണ്ട്. "ആനന്ദപ്രാപ്തിക്കായിത്തന്നെ സകല ജീവികളും പ്രയത്നിക്കുന്നു" എന്ന് വാസിഷ്ഠത്തിലും പറഞ്ഞിട്ടുണ്ട്* ഏതെങ്കിലും ഒരുവിധം ദുഃഖത്തിൽ നിന്നും മോചനം ലഭിക്കണമെന്ന ആഗ്രഹത്തോടുകൂടി പരമാത്മാവിനെ ഭജിക്കുന്നവൻ ക്രമേണ സകലവിധത്തിലുള്ള ദുഃഖവും നീങ്ങണമെന്നാഗ്രഹിക്കും. അതിനുള്ള മാർഗ്ഗം എന്താണെന്നറിവാനുള്ള

---

* ആനന്ദായൈവ ഭൂതാനി യതന്തേ യാനി കാനിചിത്.

ആഗ്രഹവും അവന്ന് ഉണ്ടാകും. ആ ആഗ്രഹംതന്നെ പരമാത്മസ്വരൂപത്തേയും ജീവാത്മസ്വരൂപത്തേയും അറിവാനുള്ള ജിജ്ഞാസയായി ഭവിക്കും. ഏതെങ്കിലും ഒരു പ്രത്യേക ദുഃഖത്തിൽ നിന്നു നീങ്ങേണമെന്നുള്ള ആഗ്രഹംകൊണ്ടു ഭക്തി ആരംഭിക്കപ്പെട്ടാലും ആ ദുഃഖത്തേയും ദുഃഖകാരണത്തേയും മറന്നു പരമാത്മാവിന്റെ സർവാന്തര്യാമിഭാവത്തിലും സർവാതീതഭാവത്തിലും അന്തഃകരണം മുഴുവനും ക്രമേണ അർപ്പിക്കപ്പെട്ടതായി ഭവിക്കും. ഒരു ആർത്തൻ പരമാത്മഭാവത്തെ പ്രാപിച്ചതിനുള്ള ദൃഷ്ടാന്തമാണ് ഗജേന്ദ്രമോക്ഷം എന്ന കഥയിൽ നാം കാണുന്നതു്. പൂർവപുണ്യംകൊണ്ടുമാത്രമെ ഭഗവദ്ഭക്തിയുണ്ടാകയുള്ളു എന്നും അതുതീവ്രമായിഭവിക്കുമ്പോൾ അതുതന്നെ ജിജ്ഞാസുഭക്തിയായും ജ്ഞാനിഭക്തിയായും പരിണമിക്കുന്നു എന്നും ഗജേന്ദ്രദൃഷ്ടാന്തത്തിൽനിന്നു കാണുന്നുണ്ടു്. ഗജേന്ദ്രൻ പൂർവജന്മത്തിൽ വളരെപുണ്യകർമ്മങ്ങൾചെയ്ത ഇന്ദ്രദ്യുമ്നൻ എന്ന രാജാവായിരുന്നു. അഹങ്കാരംകൊണ്ടു് അതിൽ ഉപരിയായ സ്ഥാനം പ്രാപിക്കുന്നതിനു നിവൃത്തിയില്ലാതെയിരുന്നതിനാൽ ഒരു ശാപംകൊണ്ടു് ഗജശ്രേഷ്ഠനായി ഭവിച്ചു. അഹങ്കാരം അധികമുള്ള മൃഗമാണ് ഗജം. വളരെക്കാലം ഗജേന്ദ്രനായി വർത്തിച്ചു് അതിൽനിന്നും ഉന്നതസ്ഥാനം പ്രാപിക്കാൻ സമയം വന്നപ്പോഴാണ് ഒരു വലുതായ

തടാകത്തിൽ വച്ച് അതിനെ ഒരു മുതലപിടി ച്ചു. മുതല ജലത്തിന്റെ ഉള്ളിലേയ്ക്കു ഗജ ത്തെ വലിച്ചുകൊണ്ടു പോകാനും ഗജം മുതലയെ കരയ്ക്കു വലിച്ചുകയററി ധ്വംസിക്കാനും യത്നിച്ചു. കാലക്രമംകൊണ്ട് ഗജത്തിന്റെ ബലം ക്ഷയിച്ചു വരികയും മുതലയുടെ ബലം വർദ്ധിച്ചുവരികയും ചെയ്തു. കുറെക്കാലം ഗജം സ്വന്തബലംകൊണ്ടു തന്നെ മുതലയിൽനിന്നും രക്ഷപ്പെടാൻ ശ്രമിച്ചു. കൂട്ടുഗജങ്ങളുടെ സഹായംകൊണ്ടു രക്ഷപ്പെടാം എന്നു വിചാരിച്ചും പ്രയത്നിച്ചു. യാതൊരു ഫല വുമുണ്ടായില്ല. പൂർവകർമ്മഫലംകൊണ്ടും പൂർവവാ സനകൊണ്ടും പരമാത്മാവിനെപ്പററി ചിന്തി ക്കാൻ തുടങ്ങി. അപ്രകാരവും കുറെക്കാലം കഴി ഞ്ഞു. അഹങ്കാരംകൊണ്ടു സ്വന്തബലത്താൽ മുതലയെ ജയിക്കാമെന്നു വിചാരിച്ചിരുന്നതുവരെ മുതലയുടെ ബലം വർദ്ധിച്ചുവന്നതേയുള്ളു. പരമാ ത്മചിന്ത ആരംഭിച്ചപ്പോഴും, മുതലയുടെ ബലവും ഗജത്തിന്റെ ബലവും സമമായിഭവിച്ചു. കൂടുതൽ താഴ്ചയുള്ള ഗർത്തത്തിലേയ്ക്കു് ഗജത്തെ വലിച്ചു കൊണ്ടുപോകാൻ മുതലയ്ക്കു സാധിച്ചില്ല. അപ്ര കാരവും വളരെ കാലം കഴിഞ്ഞു. അതിനി ടയ്ക്കു് താൻ ആപത്തിലും ദുഃഖത്തിലും അകപ്പെ ട്ടിരിക്കുന്നു എന്ന വിചാരവും ഗജേന്ദ്രന് ഇല്ലാ തായി. പരമാത്മാവിൽ അനന്യമായ ഭക്തി യോടുകൂടിയ ചിന്ത സ്ഥിരമായി ഭവിച്ചു.

അപ്പോൾ ഗജേന്ദ്രൻ താഴെപറയുന്ന പ്രകാരം പരമാത്മാവിനെ സ്തുതിച്ചതായി വിഷ്ണുപുരാണത്തിൽ വിവരിച്ചിരിക്കുന്നു:—

യസ്മിന്നിദം യതശ്ചൈതം
യേനേദം യ ഇദം സ്വയം
യോഽസ്മാത് പരസ്മാച്ച പരഃ
തം പ്രപദ്യേ സ്വയംഭുവം.

വി. പു. VIII. iii. 3.

"യാതൊരു പരബ്രഹ്മവസ്തുവിൽ സ്ഥൂലസൂക്ഷ്മ കാരണരൂപമായുള്ള സർവ്വപ്രപഞ്ചവും ലയിക്കുന്നുവോ, യാതൊരു വസ്തുവിൽനിന്നും ഈ പ്രപഞ്ചം മുഴുവനും ഉത്ഭവിക്കുന്നുവോ, യാതൊരു വസ്തുവിനാൽ ഈ പ്രപഞ്ചം മുഴുവനും സ്വതെ ധരിക്കപ്പെടുന്നുവോ, എന്നാലും കാര്യകാരണസ്വരൂപമായുള്ള ഈ പ്രപഞ്ചത്തിൻെറ ഉത്ഭവം, സ്ഥിതി, ലയം എന്ന ഭാവങ്ങളിലൊന്നിനാലും ബാധിക്കപ്പെടാതെ ദൃശ്യമായുള്ള സർവവസ്തുക്കളിൽനിന്നും അന്യമായും ശ്രേഷ്ഠമായും യാതൊരു വസ്തു വർത്തിക്കുന്നുവോ, സ്വയംഭുവായുള്ള ആ വസ്തുവിനെ ഞാൻ ഏകചേതന ശരണം പ്രാപിക്കുന്നു."

ഈ ശ്ലോകത്തിൽ അടങ്ങിയിരിക്കുന്ന അനുഭവം ജ്ഞാനിയിൽ കാണപ്പെടുന്ന നിർഗ്ഗുണഭക്തി എന്നും അനന്യഭക്തി എന്നും പരാഭക്തി എന്നും പറയപ്പെടുന്നതാകുന്നു. ഇതുപോലെ ആത്തൻെറ

ഭക്തി പരാഭക്തിയായി പരിണമിച്ചതിനു പല ദൃഷ്ടാന്തങ്ങൾ ഉണ്ട്. പരാഭക്തി ഉല്പന്നമായപ്പോൾ പരമാത്മാവിനെ ഗജേന്ദ്രൻ പ്രത്യക്ഷീകരിച്ചതായും ഗജേന്ദ്രന് പരമപദപ്രാപ്തി ലഭ്യമായതായും പറയപ്പെടുന്നു. ഈ കഥയിൽനിന്നും പല സാരങ്ങളും ഗ്രഹിക്കാനുണ്ട്. ഇവിടെ ഗജേന്ദ്രനായി പറയപ്പെടുന്നത് ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയിൽ താദാത്മ്യത്തോടുകൂടി വർത്തിക്കുന്ന അഹങ്കാരയുക്തനായ ഒരു ജീവനാണു. ഈ പ്രകാരമുള്ള ജീവൻ സംസാരമാകുന്ന സമുദ്രത്തിൽ ലൌകികവിഷയങ്ങളോടുള്ള ആസക്തിയാകുന്ന മുതലയാൽ ആക്രമിക്കപ്പെട്ടിരിക്കുന്നു. ദേഹാദികളിൽ അഹങ്കാരത്തോടുകൂടി ആശയാകുന്ന മുതലയ്ക്കെതിരായി എത്രതന്നെ യുദ്ധം ചെയ്താലും, മുതലയ്ക്ക് ബലം കൂടിവരും. ദേഹാദികളിൽ അഹങ്കാരത്തെ ത്യജിച്ച് സകലവിധദുഃഖങ്ങളിൽനിന്നും നീങ്ങണമെന്നുള്ള തീവ്രനിശ്ചയത്തോടുകൂടിയും പരമാത്മാവിൽ പരിപൂർണ്ണമായ ഭക്തിയോടുകൂടിയും ശ്രമിക്കുന്ന ജീവന്റെ ആശ നശിക്കുമെന്നും പരമപദം പ്രാപിക്കാമെന്നും ഈ കഥ നമ്മെ പഠിപ്പിക്കുന്നു.

13. അടുത്തതായി അർത്ഥാർത്ഥിയുടെ നിലയെ നോക്കാം. അർത്ഥാർത്ഥി എന്നാൽ ഇഹലോകത്തിലും പരലോകത്തിലും കിട്ടാവുന്ന സുഖസാധനങ്ങളേയും അവയ്ക്കുള്ള സ്ഥാനങ്ങളേയും പ്രാപി

അർത്ഥാർത്ഥിയുടെ ഭക്തി.

ക്കാനിച്ഛിക്കുന്നവൻ എന്നു പറഞ്ഞിട്ടുണ്ട്. എന്തിനാണ് ഒരുവൻ ഓരോ സ്ഥാനങ്ങളേയും സാധനങ്ങളേയും ഇച്ഛിക്കുന്നതു് എന്നു നോക്കുന്ന പക്ഷം, അവയിൽനിന്നും സുഖം ഉണ്ടാകും എന്ന വിചാരംകൊണ്ടാണെന്നു ബോദ്ധ്യപ്പെടും. ഒരു അർത്ഥാർത്ഥിക്കു് അവൻ ആഗ്രഹിക്കുന്ന സാധനം അവൻ ചെയ്യുന്ന കർമ്മങ്ങളുടെ ഫലമായി കിട്ടേണ്ടതാണ്. സാധാരണ മനുഷ്യൻ സ്വപ്രയത്നംകൊണ്ടു് ഏതു വസ്തുവിനേയും അവസ്ഥയേയും സമ്പാദിക്കാമെന്നു വിചാരിക്കുന്നു. പൂർവ്വപുണ്യമുള്ളവൻ, ഈശ്വരപ്രസാദം കൂടാതെ എത്ര പ്രയത്നം ചെയ്താലും ഹിതമായുള്ള ഫലങ്ങൾ കിട്ടുകയില്ലെന്നും ഈശ്വരപ്രസാദത്തോടു കൂടിയ പ്രയത്നം കൊണ്ടുമാത്രമേ അനുകൂലമായുള്ള സ്ഥാനങ്ങളും സാധനങ്ങളും കിട്ടുകയുള്ളു എന്നും വിചാരിക്കും. ഇഹലോകത്തും പരലോകങ്ങളിലും എത്രതന്നെ വലുതായ സ്ഥാനങ്ങളും സാധനങ്ങളും ലഭ്യമായാലും, അവകൊണ്ടൊന്നും പരിപൂർണ്ണസുഖം ഉണ്ടാകുന്നതല്ല എന്നു ക്രമത്തിൽ അനുഭവം കൊണ്ടു് ബോദ്ധ്യപ്പെടുകയും ചെയ്യും. വാസ്തവത്തിലുള്ള സുഖം ആത്മാവിലാണു സ്ഥിതിചെയ്യുന്നതു്. അർത്ഥാർത്ഥിക്കു് ഉത്തമവും ശാശ്വതവുമായുള്ള സുഖമാണ് വേണ്ടതു് എന്ന വിചാരം ക്രമംകൊണ്ടു സംഭവിക്കും. അപ്രകാരം വരുമ്പോൾ ഉത്തമസുഖസ്ഥാ

നം എവിടെ എന്നന്വേഷിക്കാൻ അവൻ ഉൽക്കണ്ഠയോടുകൂടി ആരംഭിക്കും. അപ്പോൾ അൎത്ഥാൎത്ഥിതന്നെ ജിജ്ഞാസുവായിത്തീരും. പിന്നീടു ക്രമത്തിൽ പരമുജ്ഞാനിയായും ഭവിക്കും. അൎത്ഥാൎത്ഥി പരമഭക്തനായും പരമജ്ഞാനിയായും തീൎന്നതിനുള്ള ഒരുത്തമദൃഷ്ടാന്തമാണ് ധ്രുവചരിതത്തിൽ കാണപ്പെടുന്നത്. സ്വായംഭുവമനുവിന് പ്രിയവ്രതനെന്നും ഉത്താനപാദനെന്നും രണ്ടു പുത്രന്മാരുണ്ടായിരുന്നു. അവരിൽ ഉത്താനപാദൻ സുനീതി എന്നും സുരുചി എന്നും രണ്ടു ഭാൎയ്യമാരെ വേട്ടു. സുനീതിയിൽ ധ്രുവനും സുരുചിയിൽ ഉത്തമനും ജനിച്ചു. ഒരു ദിവസം സുരുചിയുടെ പുത്രനായ ഉത്തമൻ സിംഹാസനസ്ഥനായ പിതാവിന്റെ മടിയിൽകയറി ഇരുന്നു. അപ്പോൾ ധ്രുവനും പിതാവിന്റെ മടിയിൽ കയറി ഇരിക്കാൻ ശ്രമിച്ചു. സുരുചി അതു കണ്ടു ധ്രുവനെ തടുത്തിട്ടു "നീ എന്റെ പുത്രനല്ലാത്തതിനാൽ നിന്റെ ശ്രമം നിഷ്ഫലമാണ്. തപസ്സുചെയ്തു പുരുഷോത്തമന്റെ വരപ്രസാദത്താൽ എന്റെ പുത്രനായി ജനിച്ചാൽ നിനക്കു നൃപാസനം ലഭ്യമാകും" എന്നു പറഞ്ഞു. അതു കേട്ടു വല്ലാതെ വ്യസനത്തോടുകൂടി ധ്രുവൻ സ്വമാതാവായ സുനീതിയുടെ അടുക്കൽപോയി അനുജ്ഞയെയും വാങ്ങി തപസ്സുചെയ്യാനായി തിരിച്ചു. അപ്പോൾ

ധ്രുവന് അഞ്ചു വയസ്സുമാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ. സ്ഥാനം സിദ്ധിക്കണമെന്ന ആഗ്രഹത്തോടുകൂടിയാണ് ധ്രുവൻ പുരുഷോത്തമനെക്കുറിച്ചു തപസ്സു ചെയ്യാൻ പോയതു്. അപ്പോഴം സ്ഥാനം ലഭ്യമാകണമെന്നുള്ള ആഗ്രഹമല്ലാതെ അതിൽ കവിഞ്ഞ ആഗ്രഹമൊന്നുംതന്നെ ധ്രുവനുണ്ടായിരുന്നില്ല. ശ്രീനാരദമഹർഷിയിൽനിന്നും കിട്ടിയ ഉപദേശമനുസരിച്ചു് പുരുഷോത്തമനായ ഭഗവാനെ സ്വരൂപനായിത്തന്നെ ധ്യാനിച്ചുംകൊണ്ടു ധ്രുവൻ അതിതീവ്രമായ തപസ്സിനെ ആചരിച്ചു. ഒടുവിൽ ഭഗവാൻ പ്രത്യക്ഷമായി വേണ്ട വരങ്ങളെ പ്രദാനം ചെയ്തു. ധ്രുവൻ പുരുഷോത്തമനായ പരമാത്മാവിന്റെ സർവ്വാന്തര്യാമിഭാവത്തെ സാക്ഷാത്കരിച്ചതല്ലാതെ സനകാദികളെപ്പോലെ സർവ്വാതീതഭാവത്തെ സാക്ഷാത്കരിച്ചില്ല. അർത്ഥാർത്ഥിയായിരുന്നതല്ലാതെ മോക്ഷമാർഗ്ഗത്തെ ഇച്ഛിച്ചതുമില്ല. അതിനാൽ ബ്രഹ്മാണ്ഡത്തിൽ ഏററവും ഉന്നതമായ ഒരു അധികാരത്തിനു ധ്രുവൻ അർഹനായിത്തീർന്നു. മോക്ഷത്തിനർഹനായി ഭവിച്ചില്ല. എങ്കിലും ഈ ബ്രഹ്മാണ്ഡം അവസാനമായുള്ള പ്രളയത്തിൽ ലയിക്കുന്നതുവരെ സ്ഥിതി ചെയ്യുന്നതായ ഒരുത്തമസ്ഥാനമാണ് ധ്രുവനു കിട്ടിയിട്ടുള്ളതു്. ധ്രുവനെപ്പോലെ അർത്ഥാർത്ഥികളായിരുന്നു് ഉത്തമഭക്തന്മാരായിത്തീർന്നവരാണ് സുഗ്രീവൻ, വിഭീഷണൻ മുതലായ ഭക്തന്മാര.

ജിജ്ഞാസുവിന്റെ ഭക്തി.

14. ജിജ്ഞാസുക്കളായി അനേകം ഭക്തന്മാർ വർത്തിച്ചിട്ടുണ്ട്. എല്ലാവിധത്തിലുമുള്ള ആർത്തന്മാരും ദുഃഖത്തിന്റെ ആത്യന്തികനിവൃത്തി വേണമെന്നുള്ള ഇച്ഛ ഉണ്ടാകുമ്പോൾ ജിജ്ഞാസുക്കളായിഭവിക്കുന്നു. അതുപോലെ സകല അർത്ഥാർത്ഥികളും ഒരു വിധത്തിലും ഒരു കാലത്തും നശിക്കാത്തതായ അർത്ഥം മോക്ഷസാമ്രാജ്യമാകയാൽ അതിൽ തീവ്രമായ ഇച്ഛയുണ്ടാകുമ്പോൾ ജിജ്ഞാസുക്കളായി ഭവിക്കുന്നു. അർജ്ജുനൻ തന്നെ ഒരു ആർത്തനായും അർത്ഥാർത്ഥിയായും ആരംഭിച്ച് ജിജ്ഞാസുവായി തീർന്നതിനുള്ള ഒരുത്തമദൃഷ്ടാന്തമാകുന്നു. താഴെപറയുന്ന ശ്ലോകം അർജ്ജുനന്റെ ആർത്തൻ, അർത്ഥാർത്ഥി എന്ന ഭാവങ്ങളെ വിശദമായി തെളിയിക്കുന്നുണ്ട്:—

നഹി പ്രപശ്യാമി മമാപനുദ്യാ-
ദ്യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം
അവാപ്യ ഭൂമാവസപത്നമൃദ്ധം
രാജ്യം സുരാണാമപി ചാധിപത്യം.

ഗീത. II. 8.

"ഭൂലോകത്തിൽ ശത്രുരഹിതവും സർവസമൃദ്ധിയോടുകൂടിയതുമായ രാജ്യത്തെയും സ്വർഗ്ഗത്തിന്റെ ആധിപത്യത്തെയും പ്രാപിച്ചാലും എന്റെ ഇന്ദ്രിയങ്ങളേയും മനസ്സിനേയും വരട്ടുന്നതായ ദുഃഖത്തെ നശിപ്പിക്കാനുള്ള മാർഗ്ഗം ഞാൻ കാണുന്നില്ല."

ഈ ശ്ലോകത്തെ ഒന്നാമദ്ധ്യായം 34-ാം പുറത്തു വ്യാഖ്യാനിച്ചിട്ടുണ്ടു്. അൎജ്ജുനനെപ്പോലെ ജിജ്ഞാസുഭക്തന്മാരായിരുന്നു് ജ്ഞാനികളായിത്തീൎന്നവരാണു ജനകൻ, ഉദ്ധവർ മുതലായവർ. ജിജ്ഞാസുക്കൾ നേരിട്ടു തന്നെ പരമാത്മാവിനെക്കുറിച്ചുള്ള ശരിയായ ജ്ഞാനം സിദ്ധിച്ചു മുക്തന്മാരായി ഭവിക്കുന്നു. ആൎത്തന്മാരും അൎത്ഥാൎത്ഥികളും കാലക്രമംകൊണ്ടു ജിജ്ഞാസുക്കളായിത്തീരുകയും പിന്നീടു ജ്ഞാനമുണ്ടായി മുക്തന്മാരായിത്തീരുകയും ചെയ്യുന്നു.

ജ്ഞാനത്തോടു കൂടിയ ഭക്തി.

15. ജ്ഞാനത്തോടു കൂടിയ ഭക്തിയെയാണു ഭഗവാൻ ഉത്തമഭക്തിയായി പറയുന്നതു്. അതു തന്നെ നിഷ്കാമഭക്തിയെന്നും പരാഭക്തിഎന്നും പറയപ്പെടുന്നു. ജ്ഞാനികൾ പരമാത്മാവിന്റെ നിൎഗ്ഗുണവും സൎവാതീതവുമായ ഭാവത്തെ സാക്ഷാത്കരിച്ചിട്ടുള്ളവരാണു്. അവൎക്കു സൎവേശ്വരനായ പരമാത്മാവിനും ആത്മാനുഭാവത്തിൽ യാതൊരു വ്യത്യാസവുമില്ല. പരമജ്ഞാനത്തോടുകൂടിയ ഭക്തന്മാൎക്കു ദൃഷ്ടാന്തം സനകാദികൾ, ശുകൻ, നാരദൻ മുതലായവരാകുന്നു.

16. ആൎത്തൻ, അൎത്ഥാൎത്ഥി, ജിജ്ഞാസു, ജ്ഞാനി എന്ന നാലുവിധത്തിലുള്ള ഭക്തന്മാരും ഏതുവിധം മനോഭാവത്തോടുംരൂപത്തിലും പരമാ

ത്മാവിനെ ധ്യാനിക്കുന്നുവോ, ആ രൂപത്തിൽ തന്നെ പരമാത്മാ അവൎക്കു പ്രത്യക്ഷമാവുകയും അവരുടെ അഭീഷ്ടങ്ങളെ സാധിച്ചു കൊടുക്കുകയും ചെയ്യുന്നു. ഈ തത്വത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകം കൊണ്ടു് ഉപദേശിക്കുന്നു:—

ഭക്തന്മാരുടെ ധ്യാനം അനുസരിച്ചു പരമാത്മാ പ്രത്യക്ഷമാകുന്നു.

യോ യോ യാം യാം തനും ഭക്തഃ
ശ്രദ്ധയാൎച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം
താമേവ വിദധാമ്യഹം.

ഗീത. VII. 21. *

"ഏതേതു ഭക്തൻ വിശ്വാസത്തോടുകൂടി ഏതേതുരൂപത്തിൽ സൎവ്വാന്തൎയ്യാമിയും സൎവ്വാതീതനുമായി വൎത്തിക്കുന്ന എന്നെ പൂജിക്കുന്നതിനു് ഇച്ഛിക്കുന്നുവോ, അതാതു ഭക്തന്റെ അതാതു മൂൎത്തിയെ സംബന്ധിച്ചുള്ള വിശ്വാസത്തെ സൎവ്വാന്തൎയ്യാമിയായിരിക്കുന്ന ഞാൻ തന്നെ സ്ഥിരമാക്കിച്ചെയ്യുന്നു."

---

* യോ-യഃ-ഭക്തഃ = ഏതേതു ഭക്തൻ; യാം-യാം തനും = പരമാത്മാവിനെ ഏതേതു രൂപത്തിൽ; ശ്രദ്ധയാ-അൎച്ചിതും-ഇച്ഛതി = വിശ്വാസത്തോടുകൂടി പൂജിക്കുന്നതിനു് ഇച്ഛിക്കുന്നുവോ; തസ്യ-തസ്യ-താം — ശ്രദ്ധാം-ഏവ = അതാതു ഭക്തന്റെ അതാതു ശ്രദ്ധയെത്തന്നെ; അഹം-അചലാം-വിദധാമി = സൎവ്വാന്തൎയ്യാമിയായിരിക്കുന്ന ഞാൻ സ്ഥിരമാക്കിച്ചെയ്യുന്നു.

വിവരണം:— പരമശിവന്റെ രൂപത്തിൽധ്യാനിക്കുന്നവൻ പരമശിവനായും വിഷ്ണുവിന്റെ രൂപത്തിൽ ധ്യാനിക്കുന്നവൻ വിഷ്ണുവായും ദേവിയുടെ രൂപത്തിൽ ധ്യാനിക്കുന്നവൻ ദേവിയായും ഗണേശന്റെ രൂപത്തിൽ ധ്യാനിക്കുന്നവൻ ഗണേശനായും സുബ്രഹ്മണ്യന്റെ രൂപത്തിൽ ധ്യാനിക്കുന്നവൻ സുബ്രഹ്മണ്യനായും ഏകനായ പരമാത്മാവുതന്നെ പ്രത്യക്ഷമാകുന്നു. അതുപോലെ ദുഃഖനിവൃത്തിക്കായി പൂജിക്കുന്നവന് ദുഃഖനിവൃത്തിയുണ്ടാകുന്നു. പല തരത്തിൽ ഇഹലോകസംബന്ധമായുള്ളതോ പരലോകസംബന്ധമായുള്ളതോ ആയ സകലവിധ അർത്ഥങ്ങളും അവയുടെ സ്ഥാനങ്ങളും ഏകനായ പരമാത്മാവിന്റെ അനുഗ്രഹംകൊണ്ടുതന്നെ ഭക്തന്മാർക്ക് ലഭ്യമാവുകയും ചെയ്യുന്നു. പരമാത്മാ ഏതെങ്കിലും രൂപത്തിലൊ അല്ലെങ്കിൽ അരൂപമായൊ പ്രത്യക്ഷമാകണമെങ്കിൽ അതിനു ഭക്തിയും ശ്രദ്ധയുമാണു മുഖ്യകാരണം. അപ്രകാരം ഭക്തിയും ശ്രദ്ധയും ഉറയ്ക്കണമെങ്കിൽ അതിനും കാരണം ഈശ്വരപ്രസാദം മാത്രമാണ്. ഈശ്വരപ്രസാദം പുണ്യകർമ്മങ്ങൾ കൊണ്ടല്ലാതെ ഉണ്ടാകുന്നതുമല്ല. സകല ജീവികൾക്കും ഹിതമായുള്ള പ്രവൃത്തികളെ മനോവാക്കായങ്ങൾ കൊണ്ട് അനുഷ്ഠിക്കുകയും ഒരു ജീവിക്കുപോലും അഹിതമായുള്ള പ്രവൃത്തികളെ ഒരിക്കലും അനുഷ്ഠിക്കാതിരിക്കുക

യുമാണ് പുണ്യകർമ്മം. പുണ്യജീവിതവും അപ്ര കാരമുള്ള ജീവിതം തന്നെ.

16. ഭക്തിക്കുള്ള പ്രധാന സാധനങ്ങളെ പററിയും ഭക്തിയുടെ മാഹാത്മ്യത്തെ പററിയും അദ്ധ്യാത്മരാമായണത്തിൽ ശ്രീരാമൻ ഭക്തയായ ശബരിയോടു താഴെ പറയുന്നപ്രകാരം ഉപദേ ശിച്ചിട്ടുണ്ട്:—

"എന്നെ ഭജിക്കുന്ന വിഷയത്തിൽ പുരുഷൻ എന്ന കാരണത്താലൊ സ്ത്രീ എന്ന കാരണത്താലൊ യാതൊരു വിശേഷവുമില്ല. അപ്രകാരം ജാതി കൊണ്ടൊ നാമംകൊണ്ടൊ ആശ്രമംകൊണ്ടൊ യാതൊരു വിശേഷവുമില്ല. പരമാത്മാവായ എന്നെ ഭജിക്കണമെങ്കിൽ അതിനു സാധനം ഭക്തിമാത്രമാണ്. പരമാത്മാവായ എന്നിൽ ഭക്തിയില്ലാതെ യജ്ഞങ്ങൾ ചെയ്യുതിനാലൊ ദാനം, തപസ്സ്, വേദാദ്ധ്യയനം, കർമ്മം മുത ലായവയാലൊ എന്നെ കാണാൻ സാധിക്കുന്ന തല്ല. അതിനാൽ അല്ലയൊ ഭാമിനി! ഭക്തി ക്കുള്ള സാധനങ്ങൾ എന്താണെന്നു ചുരുക്കമായി പറയാം, കേട്ടാലും. ഒന്നാമത്തെ സാധനം സത്തു ക്കളോടുള്ള സഹവാസം തന്നെ. രണ്ടാമത്തെ സാധനം എന്റെ കഥകളെ പഠിക്കുകയും, മൂന്നാ മത്തേതു് എന്റെ കല്യാണഗുണങ്ങളെ കീർത്തനം ചെയ്യുകയുമാണ്. നാലാമത്തേതു് ഞാൻ പല ഭക്തന്മാർക്കും കൊടുത്തിട്ടുള്ള ഉപദേശങ്ങളെ

വ്യാഖ്യാനിച്ചറിയുകയാകുന്നു. ആചാൎയ്യനെ പരമാത്മബുദ്ധിയോടുകൂടി യാതൊരു കപടവും കൂടാതെ ഉപാസിക്കുന്നതും പരോപകാരം എന്ന പുണ്യശീലത്തോടുകൂടിയും യമം, നിയമം മുതലായ സാധനങ്ങളോടുകൂടിയും വൎത്തിക്കുന്നതുമാണ് അഞ്ചാമത്തെ സാധനം. എന്നെ വിധിയനുസരിച്ചു ദിവസംപ്രതി പൂജിക്കുന്നതു ആറാമത്തെ സാധനവും, എന്നെ സംബന്ധിച്ചുള്ള മന്ത്രങ്ങളെ നിശ്ചിതമായുള്ള നിഷ്ഠയോടുകൂടി ജപിക്കുന്നതു് ഏഴാമത്തെ സാധനവുമാകുന്നു. എന്നിൽ വയ്ക്കുന്ന ബഹുമാനത്തെക്കാൾ എന്റെ ഭക്തന്മാരിൽ ബഹുമാനം വയ്ക്കുന്നതും ബ്രഹ്മാ മുതൽ പിപീലിക വരെയുള്ള സകല പ്രാണികളിലും പ്രകൃതിമുതൽ സ്ഥൂലം വരെയുള്ള സകല ഭൂതങ്ങളിലും പരമാത്മാവായ ഞാൻ വസിക്കുന്നു, എന്ന ബുദ്ധിയോടു കൂടി വൎത്തിക്കുന്നതും ശമം, ദമം, ഉപരതി, തിതിക്ഷ, സമാധാനം, ശ്രദ്ധ എന്ന ഗുണങ്ങളോടുകൂടി ബാഹ്യവിഷയങ്ങളിൽ ആസക്തിയില്ലാതെയിരിക്കുന്നതുമാണ് എട്ടാമത്തെ സാധനം. ഭക്തിക്കുള്ള ഒൻപതാമത്തെ സാധനം ഈശ്വരസ്വരൂപം, ജീവസ്വരൂപം, പ്രപഞ്ചസ്വരൂപം ഇവയുടെ പരമാൎത്ഥതത്വത്തെപ്പററിയുള്ള വിചാരണയാണ്. ഈ ഒൻപതു വിധത്തിലുള്ള ഭക്തി ഉണ്ടാകുന്നതു സ്ത്രീക്കൊ പുരുഷനൊ പക്ഷിമൃഗാദികൾക്കൊ

ആയാലും, അല്ലയോ ശുഭമായ ഭക്തിലക്ഷണങ്ങളോടുകൂടിയവളെ! പ്രേമസ്വരൂപമായ ഈ ഭക്തി ഉണ്ടായ ഉടൻ തന്നെ എന്റെ തത്വാനുഭവം ഉണ്ടാകും. സഗുണനിർഗ്ഗുണസ്വരൂപനായിരിക്കുന്ന എന്റെ തത്വം അനുഭവമാകുന്നവന് ആ ജന്മത്തിൽ തന്നെ മുക്തിയും സിദ്ധിക്കും. അതിനാൽ മോക്ഷത്തിനു ഇപ്രകാരമുള്ള ഭക്തിയാണു കാരണം എന്നതു് സുനിശ്ചിതമായുള്ള തത്വമാണു്. ഒന്നാമത്തെ സാധനമായി പറയപ്പെട്ട സത്തുക്കളുടെ സഹവാസം ധാരാളമൊരുത്തനു സംഭവിക്കുന്നുവോ അവനു ക്രമമായി ഭക്തിയുടെ ശേഷം എട്ടുസാധനങ്ങളും സിദ്ധിക്കും. അതിനാൽ ഭക്തിതന്നെ മുക്തി എന്നതു നിശ്ചിതമായ തത്വമാകുന്നു"*

---

* ശ്രീരാമ ഉവാച:—

പുംസ്ത്വേ സ്ത്രീത്വേ വിശേഷോ വാ ജാതിനാമാശ്രമാദയഃ
ന കാരണം മദ്ഭജനേ ഭക്തിരേവ ഹി കാരണം
യജ്ഞദാനതപോഭിർവ്വാ വേദാദ്ധ്യയനകർമ്മഭിഃ
നൈവ ദ്രഷ്ടുമഹംശക്യോ മദ്ഭക്തിവിമുഖൈഃ സദാ
തസ്മാദ് ഭാമിനി സംക്ഷേപാത് വക്ഷ്യേഹം ഭക്തിസാധനം
സതാം സംഗതിരേവാത്ര സാധനം പ്രഥമം സ്മൃതം
ദ്വിതീയം മത്കഥാലാപസ് തൃതീയം മദ്ഗുണേരണം
വ്യാഖ്യാതൃത്വം മദ്വചസാം ചതുർത്ഥം സാധനം ഭവേത്
ആചാര്യോപാസനം ഭദ്രേ മത്ബുദ്ധ്യാ/മായയാ സദാ
പഞ്ചമം പുണ്യശീലത്വം യമാദി നിയമാദി ച.

ശബരിക്കായി കൊടുത്ത മേല്പറഞ്ഞ ഉപദേശത്തിൽ ഭക്തിക്കുള്ള ഒൻപതു സാധനങ്ങളെ ഭഗവാൻ ശ്രീരാമൻ ഉപദേശിക്കുന്നുണ്ട്. അവ താഴെ പറയുന്നവയാണു്:—

1. സത്സംഗം. 2. ഭഗവത്കഥാപഠനം. 3. ഭഗവൽകല്യാണഗുണകീർത്തനം 4. ഭഗവദുപദേശങ്ങളിലടങ്ങിയിട്ടുള്ള വാക്യങ്ങളുടെ അർത്ഥവിചാരണ. 5. പരമാത്മാ തന്നെ ഗുരു എന്നും ഗുരു തന്നെ പരമാത്മാ എന്നുമുള്ള ചിന്തനവും കാപട്യം കൂടാതെയുള്ള ഗുരുശുശ്രൂഷയും, പുണ്യശീലവും യമനിയമാദികളുടെ പരിശീലനവും.

---

നിഷ്ഠാ മത്പൂജനേ നിത്യം ഷഷ്ഠം സാധനമീരിതം
മമ മന്ത്രോപാസകത്വം സാംഗം സപ്തമമുച്യതേ
മദ്ഭക്തേഷ്വധികാ പൂജാ സർവ്വഭൂതേഷു മന്മതിഃ
ബാഹ്യാർത്ഥേഷു വിരാഗിത്വം ശമാദിസഹിതം തഥാ
അഷ്ടമം നവമം തത്ത്വവിചാരോ മമ ഭാമിനി
ഏവം നവവിധാ ഭക്തിഃ സാധനം യസ്യ കസ്യ വാ
സ്ത്രിയോ വാ പുരുഷസ്യാപി തിര്യഗ്യോനിഗതസ്യ വാ
ഭക്തിഃ സഞ്ജായതേ പ്രേമലക്ഷണാ ശുഭലക്ഷണേ
ഭക്തൌ സഞ്ജാതമാത്രായാം മത്തത്ത്വാനുഭവസ്തദാ
മമാനുഭവസിദ്ധസ്യ മുക്തിസ്തത്രൈവ ജന്മനി
സ്യാത്തസ്മാത് കാരണം ഭക്തേർമ്മോക്ഷസ്യേതി സുനി-
(ശ്ചിതം

പ്രഥമം സാധനം യസ്യ ഭവേത്തസ്യ ക്രമേണ തു
ഭവേത് സർവ്വം തതോ ഭക്തിർമുക്തിരേവ സുനി-
(ശ്ചിതം.

അ. രാ. III. X. 20—31.

6. പരമാത്മാവിനെ സരൂപമായും അരൂപമായും പൂജിക്കുക. 7. ഭഗവന്നാമജപം. 8. ഭഗവദ്ഭക്തന്മാരിൽ ഭഗവാനിൽ വെയ്ക്കുന്നതിനേക്കാൾ ഭക്തിയും ബഹുമാനവും, സർവ്വപ്രാണികളിലും ഭഗവാൻ വസിക്കുന്നു എന്ന ബുദ്ധി, വൈരാഗ്യം, ശമാദിഗുണങ്ങളുടെ സമ്പാദനം. 9. തത്വവിചാരണ, അതായതു് ജീവൻ, ഈശ്വരൻ, പ്രപഞ്ചം ഇവയുടെ വാസ്തവസ്വരൂപത്തെ പററി അറിയുന്നതിലേക്കുള്ള ശ്രവണവും മനനവും.

ഇവ ഭക്തിക്ക് ഏററവും പ്രധാനമായുള്ള സാധനങ്ങളാകയാൽ അവയെപ്പററി വിസ്തരമായി താഴെ പ്രതിപാദിക്കാം:—

i. സത്സംഗം:—സദാചാരനിഷ്ഠന്മാരും സത്സ്വഭാവികളും ശരിയായ സംസ്കാരം സിദ്ധിച്ചുവരുമായ ജനങ്ങളെയാണു സത്തുക്കൾ എന്നു പറയുന്നതു്. സത്സംഗംകൊണ്ടു് സാധിക്കാൻ പാടില്ലാത്തതായി യാതൊന്നുമില്ല. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നു് മനുഷ്യജന്മത്തിൽ സാധിക്കേണ്ടതായി പറയപ്പെടുന്ന നാലു പുരുഷാർത്ഥങ്ങളും സത്സംഗംകൊണ്ടുണ്ടാകുന്നതാണു്. സത്സംഗം ഉണ്ടായിത്തീന്നാൽ മറെറല്ലാ സാധനങ്ങളും സിദ്ധിക്കുമെന്നാണു് ഭഗവാൻ ശ്രീരാമൻ പറയുന്നതു്. ശ്രീമദ് ഭഗവദ്ഗീതയിൽ ഭഗവത്പ്രിയന്മാരായിവർണ്ണിക്കപ്പെടുന്നവർതന്നെ

സത്തുക്കൾ. ഭഗവാൻ അവരെ താഴെ പറയുന്ന പ്രകാരം വർണ്ണിച്ചിരിക്കുന്നു:—

അദ്വേഷ്ടാ സർവ്വഭൂതാനാം
മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ
സമദുഃഖസുഖഃ ക്ഷമീ.

ഗീത. XII. 13.

സമഃ ശത്രൌ ച മിത്രേ ച
തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു
സമഃ സംഗവിവർജിതഃ.

ഗീത. XII. 18.

"ഒരു പ്രാണിയുടെ നേർക്കും ദ്വേഷബുദ്ധിയില്ലാതേയും സർവ്വപ്രാണികളുടെ നേർക്കും മിത്രഭാവത്തോടുകൂടിയവനായും കൃപാലുവായും അഹങ്കാരമോ മമതയോ ഇല്ലാതെ (ഞാൻ എന്നോ, എൻെറതെന്നോ ഭാവമില്ലാതെ) സുഖദുഃഖങ്ങളെ സമമായി വിചാരിക്കുന്നവനായും ശത്രുവിൻെറയും സ്നേഹിതൻെറയും നേർക്ക് ഒരുപോലെ സ്നേഹത്തോടുകൂടിയവനായും അതുപോലെതന്നെ മാനാപമാനങ്ങളെ ഒരുപോലെ കരുതുന്നവനായും ശീതം, ഉഷ്ണം, സുഖം, ദുഃഖം എന്ന ഭാവഭേദങ്ങൾ കൊണ്ട് യാതൊരു ക്ഷോഭവും ഭവിക്കാത്തവനായും ഒന്നിലും ആസക്തിയില്ലാത്തവനായും വർത്തിക്കേണ്ടതാകുന്നു."

ഈ ശ്ലോകങ്ങളെ 2-ാം അദ്ധ്യായത്തിൽ 85-ാം പുറത്തു വ്യാഖ്യാനിച്ചിട്ടുണ്ട്. ഈ ഗ്രന്ഥത്തിൽ രണ്ടാമദ്ധ്യായത്തിൽതന്നെ സത്തുക്കളിൽ പ്രകാശിക്കുന്ന സദ്ഗുണങ്ങളെപ്പററിയും അവരിൽ കാണുന്ന സദാചാരനിഷ്ഠയെപ്പററിയും പ്രതിപാദിച്ചിട്ടുള്ളതിനാൽ ഇവിടെ ആവർത്തിച്ചുപറയണമെന്നു വിചാരിക്കുന്നില്ല.

ii. ഭഗവത്കഥാപഠനം: ശ്രീരാമനെ രാമായണം ഒരു ഉത്തമമാതൃകാപുരുഷനായി വർണ്ണിക്കുന്നു. ശ്രീരാമനെ മാതൃകാപുത്രനായും മാതൃകാസഹോദരനായും മാതൃകാഭർത്താവായും മാതൃകാചക്രവർത്തിയായും, മാതൃകായോദ്ധാവായും വർണ്ണിച്ചിട്ടുണ്ട്. രാമായണത്തിന്റെ ബാഹ്യാർത്ഥം മാത്രം ഗ്രഹിച്ചാലും, ശ്രീരാമനിൽ അത്യന്തം ഭക്തിയും ശ്രദ്ധയും തോന്നത്തക്കവിധത്തിലാണ് ശ്രീരാമനെ വർണ്ണിച്ചിട്ടുള്ളത്. ശരിയായവിധത്തിൽ ശ്രീരാമകഥ പഠിച്ചാൽ ശ്രീരാമനിൽ അനന്യമായ ഭക്തിയുണ്ടാകും. അതുപോലെ തന്നെ പരമാത്മാവിന്റെ ഓരോ മൂർത്തിഭാവങ്ങളായ ശിവൻ, വിഷ്ണു, ദേവി, സുബ്രഹ്മണ്യൻ, ഗണേശൻ, ശ്രീകൃഷ്ണൻ മുതലായ മൂർത്തികളെപ്പററി പ്രതിപാദിക്കുന്ന പുരാണങ്ങളും ഇതിഹാസങ്ങളും ഉണ്ട്. എല്ലാ മൂർത്തികളും പരമാത്മാവിന്റെ ഭാവവിശേഷങ്ങളാണെന്നുള്ള ബോധത്തോടുകൂടിയാണ് ഓരോ പുരാണവും പഠിക്കേണ്ടതു്.

iii. ഭഗവത്കല്യാണഗുണകീർത്തനം:—ശ്രീരാമായണം, ഭാഗവതം, ഭാരതം, മറ്റുപുരാണങ്ങൾ ഇവയിലെല്ലാം ഓരോ അവതാരപുരുഷന്മാരുടേയും പരമാത്മാവിന്റെയും ഉത്തമഗുണങ്ങളെ പ്രതിപാദിക്കുന്ന സംഭവങ്ങളും സ്തുതികളും ഉണ്ട്. അവയെ ആവർത്തിച്ചു കീർത്തനം ചെയ്യുന്നതിനാലും അവയിൽ തന്നെ നമ്മുടെ ചിത്തവൃത്തിയെ ഉറപ്പിക്കുന്നതിനാലും ഒരു ഉത്തമപുരുഷനിൽ വികസിക്കേണ്ടതായ സകല സദ്ഗുണങ്ങളും നമ്മിൽ പ്രകാശിക്കുകയും ദുർഗ്ഗുണങ്ങൾ നമ്മിൽ നിന്നും നിശ്ശേഷം നീങ്ങിപ്പോകയും ചെയ്യും.

iv. ഭഗവദുപദേശങ്ങളിലടങ്ങീട്ടുള്ള വാക്യങ്ങളുടെ അർത്ഥവിചാരണ:—രാമായണം, ഭാരതം എന്ന ഇതിഹാസങ്ങളിലും സകല പുരാണങ്ങളിലും ഗീതകളും മററുപദേശങ്ങളുമായി അനേകം ഭാഗങ്ങൾ ഉണ്ട്. പുരാണങ്ങളേയും ഇതിഹാസങ്ങളേയും ശ്രീവേദവ്യാസമഹർഷി മുതലായവർ നിർമ്മിച്ചിട്ടുള്ളത് അവയിലുള്ള കഥകൾമാത്രം കേട്ടു രസിക്കാനല്ല; വേദങ്ങളിലും ഉപനിഷത്തുകളിലും അടങ്ങീട്ടുള്ള തത്വങ്ങൾ ദുർഗ്രാഹ്യങ്ങളാകയാൽ, അവയെ എളുപ്പത്തിൽ മനുഷ്യരെ ഗ്രഹിപ്പിക്കാൻ വേണ്ടി കാരുണ്യമൂർത്തികളായ മഹർഷിമാർ ഈ ഉത്തമഗ്രന്ഥങ്ങളെ നിർമ്മിച്ചിട്ടുള്ളതാകുന്നു. അവയുടെ മുഴുവൻ സാരങ്ങളേയും ഭഗവദ് ഗീതപോലെയുള്ള ഭാഗങ്ങളിൽ ഓരോ

പുരാണങ്ങളിലും ഇതിഹാസങ്ങളിലും സംഗ്രഹിച്ചു വച്ചിട്ടുണ്ട്. അവയിൽ പരമാത്മാവു് ഓരോ മൂർത്തിരൂപമായും മററും പ്രത്യക്ഷമായി ഭക്തന്മാൎക്കുപദേശിച്ചിട്ടുള്ള വാക്യങ്ങളെ ശരിയായി പഠിക്കുന്നപക്ഷം, പുരാണങ്ങൾ, ഇതിഹാസങ്ങൾ ഇവയുടെ പ്രാധാന്യം എന്താണെന്നു മനസ്സിലാക്കുന്നതിനും തന്മൂലം ഭക്തി, വൈരാഗ്യം, ജ്ഞാനം മുതലായവ വൎദ്ധിക്കുന്നതിനും സാധിക്കും.

V. പരമാത്മാവിലും ഗുരുവിലും അഭേദഭാവന, കാപട്യംകൂടാതെയുള്ള ഗുരുശുശ്രൂഷ, പുണ്യശീലം, യമനിയമാദികളുടെ പരിശീലനം:—സകലജീവന്മാർക്കും വാസ്തവമായുള്ള ഗുരു പരമാത്മാവാണു്. മററുള്ള ഗുരുക്കന്മാരെ സ്വീകരിക്കുന്ന പക്ഷം, അവരിൽ പരമാത്മനിൎവ്വിശേഷമായ ഭക്തി ആവശ്യമാകുന്നു. അത്യന്തം ഭക്തിയും ശ്രദ്ധയും കൂടാതെ എന്തെങ്കിലും വിചാരമൊ വാക്കൊ പ്രവൃത്തിയൊ ഗുരുവിനെപ്പററി ഒരിക്കലും ഉണ്ടാകാൻ പാടില്ല. "പരോപകാരഃ പുണ്യായ പാപായ പരപീഡനം" എന്ന വാക്യപ്രകാരം യാതൊരു പ്രാണിക്കും മനോവാക്കായങ്ങളായ ത്രിവിധകരണങ്ങളിൽ ഒരു കരണംകൊണ്ടും യാതൊരു കാരണത്താലും പീഡയ്ക്കു കാരണമാകാതിരിക്കയും സദാ ഉപകാരം ചെയ്യുന്നതിനു സന്നദ്ധനായിരിക്കുകയും ചെയ്യുന്നതാണു് പുണ്യശീലത്വം. അഞ്ചാമത്തെ സാധനത്തിൽ യമനിയമ

ങ്ങളും ഉൾപ്പെടുന്നു. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്ന അഞ്ചു ഗുണങ്ങളും, യമങ്ങൾ എന്നു പറയപ്പെടുന്നു. നിയമങ്ങൾ എന്നതിൽ ശൌചം, സന്തോഷം, തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം എന്നു അഞ്ചു് അനുഷ്ഠാനവിശേഷങ്ങളും ഉൾപ്പെടുന്നു. ഇവയെ അഞ്ചാമദ്ധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടു്.

vi, പരമാത്മാവിനെ സരൂപമായും അരൂപമായും പൂജിക്കുക:— ഇവിടെ പൂജ എന്നു പറയുന്നതു് ശ്രീരാമമൂർത്തിയുടെ പൂജയാണു്. ശ്രീരാമൻ, ശ്രീകൃഷ്ണൻ, ശിവൻ, വിഷ്ണു, ദേവിമുതലായ മൂർത്തികളെല്ലാം പരമാത്മാവിന്റെ സഗുണവും നിർഗ്ഗുണവും ഭാവങ്ങളെ നമുക്കു അനുഭവപ്പെടുത്താൻ പരമാത്മാവിനാൽ പരമാത്മാവിൽതന്നെ കല്പിക്കപ്പെട്ട വിഭൂതിവിശേഷങ്ങളാകുന്നു. ശ്രീരാമനെപ്പററി രാമപൂർവ്വതാപിന്യുപനിഷത്തിൽ താഴെ പറയുന്ന പ്രകാരം വർണ്ണിക്കുന്നു:— "മഹാത്മാരായ യോഗിവര്യന്മാർ അനന്തവും നിത്യാനന്ദസ്വരൂപവും കേവലചിത്സ്വരൂപവുമായ യാതൊരു വസ്തുവിൽ രമിക്കുന്നുവോ, ആ പരബ്രഹ്മവസ്തുവാണു് ശ്രീരാമപദത്താൽ അറിയപ്പെടുന്നതു്. അതിനാൽ രാമനാമംകൊണ്ടു് ഗ്രഹിക്കേണ്ടതു് പരബ്രഹ്മവസ്തുവിനെയാണു്." * ശ്രീകൃഷ്ണനാമത്തെക്കു

---

* രമന്തേ യോഗിനോഽനന്തേ നിത്യാനന്ദേ ചിദാത്മനി
ഇതി രാമപദേനാസൌ പരം ബ്രഹ്മാഭിധീയതേ.

രാ. ഉ. I. 6.

റിച്ചും ഇപ്രകാരംതന്നെ അൎത്ഥപ്രതിപാദനം കാണുന്നു. 'കൃഷ്'ശബ്ദം ഭൂമിയെക്കുറിക്കുന്നതിനാൽ അതിന് അഹങ്കാരമെന്നൎത്ഥമുണ്ടു്. 'ണ' ശബ്ദം അഹങ്കാരത്തെ നശിപ്പിക്കുക എന്നതിനെ കാണിക്കുന്നു. അഹങ്കാരം നിശ്ശേഷം നശിക്കുന്നതു പരബ്രഹ്മസാക്ഷാത്കാരത്തിലാകയാൽ പരബ്രഹ്മവസ്തുതന്നെ 'കൃഷ്ണ' ശബ്ദംകൊണ്ടറിയപ്പെടുന്നു.* ഇതുപോലെ തന്നെ ഓരോ മൂൎത്തിയുടെ നാമവും രൂപവും സൎവ്വാന്തൎയ്യാമിയായും സൎവ്വാതീതമായും പ്രകാശിക്കുന്ന പരബ്രഹ്മവസ്തുവിനെ നമുക്കു ബോധ്യപ്പെടുത്തുന്നതാണെന്നു ഗ്രഹിക്കാനുണ്ടു്. ഓരോ മൂൎത്ത്യുപാസനയ്ക്കും പ്രതീകോപാസന, ദേവോപാസന, താത്വികോപാസന എന്നു മൂന്നു പടികൾ ഉണ്ടു്. ഓരോ മൂൎത്തിയുടേയും സ്ഥൂലവിഗ്രഹങ്ങൾ വച്ചോ പടങ്ങൾ മുതലായ സാധനങ്ങൾ ഉപയോഗപ്പെടുത്തിയോ പൂജിക്കുന്നതും ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുള്ള മൂൎത്തികളിൽ സങ്കല്പിച്ചു പൂജിക്കുന്നതും ധ്യാനിക്കുന്നതും പ്രതീകോപാസനയാകുന്നു. അതുപോലെതന്നെ സ്ഥൂലപദാൎത്ഥങ്ങളുടേയോ മററു വിഗ്രഹാദികളുടേയോ സഹായംകൂടാതെ ആകാശത്തിലൊ ഹൃദയാദിസ്ഥാനങ്ങളിലൊ മൂൎത്തിയെ സങ്കല്പിച്ചു ധ്യാനിക്കുന്നതും മാനസികമായി പൂജിക്കുന്നതും പ്രതീകോപാസനതന്നെ. പ്രണവം മാത്രമായോ പ്രണ

---

* കൃഷിൎഭൂവാചകശ്ശബ്ദോ ണശ്ച നിൎവൃതിവാചകഃ
തയോരൈക്യം പരം ബ്രഹ്മ കൃഷ്ണ ഇത്യഭിധീയതേ.

വത്തോട്ട ചേൎന്ന രാമനാമം, കൃഷ്ണനാമം, ദേവീനാമം, നാരായണനാമം മുതലായവയേയോ ആവൎത്തിച്ചുച്ചരിച്ച് ഉപാസിക്കുന്നതും പ്രതീകോപാസനയാണ്. ഉപാസനാവിഷയമായി നാം സങ്കല്പിച്ച് ഉപയോഗിക്കുന്ന വസ്തുക്കൾ സ്ഥൂലങ്ങളോ സൂക്ഷ്മങ്ങളോ ആയാലും അവയെല്ലാം പ്രതീകങ്ങൾ എന്നുതന്നെ പറയപ്പെടുന്നു. പ്രതീകോപാസന കൊണ്ട് ഭക്തിയും ഏകാഗ്രതയും അനന്യശരണമായുള്ള ആശ്രയഭാവവും ഒരു മൂൎത്തിയിൽ ഉറച്ചുവരുമ്പോൾ, ധ്യാനിച്ചുവന്ന മൂൎത്തിരൂപത്തിൽ പരമാത്മാവുതന്നെ പ്രത്യക്ഷമാകുന്നു. ഇപ്രകാരം പ്രത്യക്ഷമായതിനു ശേഷമുള്ള ഉപാസനയാണ് ദേവോപാസന എന്നു പറയപ്പെടുന്നത്. മൂൎത്ത്യുപാസനയിൽ പ്രതീകോപാസന എന്നും ദേവോപാസന എന്നും പറയപ്പെടുന്ന രണ്ടു ഘട്ടങ്ങളിലും നിഷ്ഠ ഉറച്ചുവരുമ്പോൾ ഉപാസകന്റെ അഹങ്കാരം എന്നതു് നിശ്ശേഷം നശിക്കയും ഉപാസനയുടെ അടുത്തപടിയായ താത്വികോപാസനയിൽ പ്രവേശിക്കുന്നതിന് അവൻ അൎഹനായിത്തീരുകയും ചെയ്യുന്നു. താത്വികോപാസനയിൽ ഉപാസകൻ വരുമ്പോൾ ഇഷ്ടമൂൎത്തിയെ ഓരോ വിഗ്രഹങ്ങളിലും പടങ്ങളിലും സങ്കല്പിതരൂപങ്ങളിലും മാത്രം സങ്കല്പിച്ചു പൂജിക്കുന്നതിൽ നിന്നും സൎവ്വത്ര സൎവ്വചരാചരങ്ങളിലും കണ്ടു പൂജിക്കുന്നവനായും ആനന്ദിക്കുന്നവനായും തീരുന്നു. കഴിഞ്ഞ ആറാമദ്ധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുള്ളതനുസരിച്ച്,

മയാ തതമിദം സർവം
ജഗദവ്യക്തമൂർത്തിനാ
മത്സ്ഥാനി സർവ ഭൂതാനി
ന ചാഹം തേഷ്വവസ്ഥിതഃ
ന ച മത്സ്ഥാനി ഭൂതാനി
പശ്യ മേ യോഗമൈശ്വരം.

ഗീ. IX. 4. & 5.

എന്ന ശ്ലോകങ്ങളിൽ വിവരിച്ചിട്ടുള്ള മൂന്നു അനുഭവങ്ങളും ഉപാസകന്നു ഉണ്ടാകുന്നു. ഈ മൂന്നനുഭവങ്ങളും ഓരോ ഉപാസകന്നു ഉണ്ടാകുന്നതും ഉണ്ടാകേണ്ടതുമായ അനുഭവങ്ങളാണ്.

vii ഭഗവന്നാമജപം:— ഓരോ മൂർത്തിയെ സംബന്ധിച്ചും ഓരോ നാമങ്ങളുണ്ട്. ഓരോ നാമങ്ങളും, എതെല്ലാം അക്ഷരം ചേർത്ത് എതു വിധം ജപിക്കണമെന്നുള്ള വിധികളും ഓരോ മൂർത്തിയെ സംബന്ധിച്ച് ധ്യാനശ്ലോകങ്ങളും ഉണ്ട്. ഒരു മൂർത്തിയുടെ നാമത്തെ ശരിയായ അർത്ഥഭാവനയോടുകൂടി ഉച്ചരിച്ചാൽ ധ്യാനശ്ലോകത്തിലും മന്ത്രത്തിലും വിവരിക്കപ്പെടുന്ന രൂപം ഉപാസിക്കുന്നവന്റെ അന്തഃകരണത്തിലും ഉണ്ടാകും. എത്ര ഭക്തിയോടുകൂടിയും എകാഗ്രതയോടു കൂടിയും ഉപാസകൻ നാമം ജപിക്കുന്നുവോ, അതിനനുസരിച്ച് സ്ഥിരമായി അവന്റെ അന്തഃകരണത്തിൽ ആ രൂപം പതിയുന്നതാണ്. ഓരോ മന്ത്രത്തിന്റെയും ശരിയായ അർത്ഥത്തെയാണ് അതു സംബന്ധിച്ച ധ്യാനശ്ലോകം വിവരിക്കുന്നത്. ധ്യാനശ്ലോകത്തിന്റെ ലക്ഷ്യമായ അർത്ഥം എന്താ

ണ്ടെന്ന് ഓരോ മൂർത്തിയെ സംബന്ധിച്ചുള്ള ഗീതകളും ഉപനിഷത്തുകളും വർണ്ണിക്കുന്നുണ്ട്. ജപം എന്നതിനെ സ്ഥൂലമായ ശബ്ദോച്ചാരണം മാത്രമാണെന്ന് ഗ്രഹിക്കാൻ പാടില്ല.

"തസ്യ വാചകഃ പ്രണവഃ
തജ്ജപസ്തദർത്ഥഭാവനം"

"ഈശ്വരനെക്കുറിക്കുന്ന നാമം പ്രണവമാകുന്നു. പ്രണവജപം എന്നത് പ്രണവാർത്ഥത്തിൽ ബുദ്ധിവൃത്തിയെ ഉറപ്പിക്കയാണ്" എന്ന് യോഗസൂത്രത്തിൽ നിർദ്ദേശിച്ചിട്ടുള്ള പ്രണവജപവിധിയെ,സകല മന്ത്രങ്ങളുടെ ജപവിഷയത്തിലും ഉപയോഗിക്കേണ്ടതാകുന്നു.

viii. ഭഗവാനിൽ വയ്ക്കുന്ന ഭക്തിയെക്കാൾ ഭഗവദ്ഭക്തന്മാരിൽ ഭക്തിയും ബഹുമാനവും, സർവപ്രാണികളിലും ഭഗവാൻ വസിക്കുന്നു എന്ന ബുദ്ധി, ബാഹ്യവിഷയങ്ങളിൽവൈരാഗ്യം—ശമാദിഗുണങ്ങളുടെ സമ്പാദനം:—

ഭഗവദ്ഭക്തന്മാർ ആരാണെന്ന്, സത്സംഗത്തെപ്പററി പറയുന്ന ഘട്ടത്തിലും ഉത്തമഭക്തന്മാരെപ്പററി പ്രതിപാദിച്ചിട്ടുള്ള ഘട്ടത്തിലും ഈ അദ്ധ്യായത്തിൽതന്നെ പ്രതിപാദിച്ചിട്ടുണ്ട്. ഉത്തമഭക്തന്മാർ ദൃഷ്ടിഗോചരമായുള്ള ഭഗവത്സ്വരൂപങ്ങളാണ്. പരമാത്മസാക്ഷാത്കാരം ഉണ്ടാകുന്നതുവരെ അദൃശ്യമായുള്ള പരമാത്മഭാവത്തിൽ എത്രഭക്തിയും ബഹുമാനവും ഉണ്ടായിരിക്കുന്നുവോ അതിനെ അതിശയിച്ച ഭക്തിയും ബഹുമാനവും ഭക്തന്മാരിലുണ്ടായിരിക്കേണ്ടതാണ്. പരമാത്മസാ

ക്ഷാത്കാരമുണ്ടാകുമ്പോൾ സർവ്വപ്രപഞ്ചത്തേയും അതിലുള്ള സർവ്വജീവജാലങ്ങളേയും പരമാത്മസ്വരൂപമായിത്തന്നെ കാണുന്നതിനുള്ള സൂക്ഷ്മദൃഷ്ടിയും സൂക്ഷ്മജ്ഞാനവും ഉണ്ടാകും.

സർവ്വജീവജാലങ്ങളിലും പരമാത്മാവു വസിക്കുന്നുണ്ടെന്നും സർവ്വജീവജാലങ്ങളിലും വസിക്കുന്നതായുള്ള പരമാത്മഭാവത്തെയാണ് ഉപാസിക്കേണ്ടതെന്നും ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടുപദേശിക്കുന്നു:—

ഈശ്വരഃ സർവ്വഭൂതാനാം
ഹൃദ്ദേശേ/ർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി
യന്ത്രാരൂഢാനി മായയാ
തമേവ ശരണം ഗച്ഛ
സർവ്വഭാവേന ഭാരത!
തത്പ്രസാദാത് പരാം ശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം.

ഗീത. XVIII. 61 & 62. *

* അർജ്ജുന = അല്ലയോ അർജ്ജുന! യന്ത്രാരൂഢാനി (ഇവ) = യന്ത്രത്തിൽ ഘടിപ്പിക്കപ്പെട്ട പാവകളെ എന്നപോലെ; സർവ്വഭൂതാനി = സർവ്വപ്രാണികളേയും; മായയാ = മായ എന്ന പേരായ സ്വശക്തികൊണ്ട്; ഭ്രാമയൻ = അതാതിന്റെ കർമ്മങ്ങളിൽ പ്രവർത്തിപ്പിച്ചുംകൊണ്ട്; ഈശ്വരഃ = സർവ്വാന്തര്യാമിയായ പരമാത്മാവ്; സർവ്വഭൂതാനാം—ഹൃദ്ദേശേ = സർവ്വപ്രാണികളുടേയും ഹൃദയത്തിൽ; തിഷ്ഠതി = സ്ഥിതിചെയ്യുന്നു.

"അല്ലയോ അർജ്ജുന! യന്ത്രത്തിൽ ഘടിപ്പിക്കപ്പെട്ട പാവകളെപ്പോലെ സകലജീവജാലങ്ങളേയും മായയെന്നു വിളിക്കപ്പെടുന്ന സ്വശക്തിയാൽ അതാതിന്റെ കർമ്മങ്ങളിൽ പ്രവർത്തിപ്പിച്ചുംകൊണ്ട് സർവ്വാന്തര്യാമിയായ പരമാത്മാവ് സർവ്വജീവജാലങ്ങളുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു."

"അല്ലയോ ഭരതവംശജനായ അർജ്ജുന! ദേഹം, ഇന്ദ്രിയങ്ങൾ, അന്തഃകരണം, ആത്മാവ് ഇവയെല്ലാം ചേർന്നുള്ള നീ ഈ സ്വഭാവങ്ങൾകൊണ്ടും സർവ്വാന്തര്യാമിയായ പരമാത്മാവിനെത്തന്നെ ശരണംപ്രാപിച്ചാലും. അപ്രകാരം ചെയ്യുന്നതായാൽ ഉത്തമമായ ശാന്തിക്കിരിപ്പിടമായുള്ള പരമാത്മപദത്തെ നീ പ്രാപിക്കും." *

വിവരണം:—സകലപ്രപഞ്ചവും പരമാത്മാവിലാണ് സ്ഥിതിചെയ്യുന്നതെന്നും പരമാത്മാവിനന്യമായി യാതൊന്നുമില്ലെന്നും സാക്ഷാത്കരിക്കു

---

* ഭാരത = ഹേ ഭരതവംശജ! സർവ്വഭാവേന = സർവ്വാത്മനാ (ദേഹം ഇന്ദ്രിയങ്ങൾ അന്തഃകരണം ആത്മാവ് ഇവയെല്ലാം ചേർന്ന്); തം-ഏവ - ശരണം - ഗച്ഛ = ആ സർവ്വാന്തര്യാമിയായ പരമാത്മാവിനെത്തന്നെ ശരണം പ്രാപിച്ചാലും; തത്പ്രസാദാത് = അദ്ദേഹത്തിന്റെ പ്രസാദത്താൽ; പരാം-ശാന്തിം = ഉത്തമമായ ഉപശാന്തിയേയും ശാശ്വതം-സ്ഥാനം = നിത്യമായ പരമാത്മപദത്തേയും; പ്രാപ്സ്യസി = നീ പ്രാപിക്കും.

ന്നതിനുമുൻപ് ആദ്യമായി ഒരു സാധകൻ സർവ്വ പ്രാണികളുടെ ഹൃദയത്തിലും പരമാത്മാവാണ് വസിക്കുന്നതെന്ന തത്വത്തെ അറിഞ്ഞനുഭവിക്കേണ്ടതാകുന്നു. ഈ പരിശീലനം അല്ലെങ്കിൽ അഭ്യാസം ഒരു സാധകനു സ്ഥിരമായി ഭവിക്കുമ്പോൾ അവനു സർവ്വം പരമാത്മസ്വരൂപമാണെന്നും പരമാത്മാവു സർവ്വപ്രപഞ്ചത്തെയും അതിക്രമിച്ചു വർത്തിക്കുന്നു എന്നും സാക്ഷാത്കരിക്കുന്നതിനു സാധിക്കും.

വൈരാഗ്യം:— ബാഹ്യവിഷയങ്ങളിൽ ആസക്തിയോടുകൂടി രമിക്കുന്നവനു പരാഭക്തി ഉണ്ടാകുന്നതല്ല. പരമാത്മഭാവം മാത്രമാണ് ശാശ്വതമായ വസ്തു എന്ന ബുദ്ധി ദൃഢമായി ഭവിക്കുമ്പോൾ, അതിനന്യമായുള്ള വിഷയങ്ങളിലെല്ലാം വൈരാഗ്യം ജനിക്കുന്നതാണ്.

ശമാദിഗുണങ്ങളുടെ സമ്പാദനം:— സർവ്വപ്രാണികളിലും പരമാത്മാവു വസിക്കുന്നു എന്ന ഭാവം ദൃഢമായി വരുന്തോറും, സാധകനിൽ ശമാദിഗുണങ്ങൾ കൂടുതൽ കൂടുതലായി പ്രകാശിക്കാൻ തുടങ്ങും. ശമാദിഗുണങ്ങൾ എന്നവയെ ശമാദിഷട്സമ്പത്തെന്നും പറയാറുണ്ട്. അതിൽ ശമം, ദമം, ഉപരതി, തിതിക്ഷ, സമാധാനം, ശ്രദ്ധ എന്ന ആറു ഗുണങ്ങൾ ഉൾപ്പെടുന്നു. ശമം എന്നതിനെ അന്തഃകരണനിഗ്രഹം എന്നു പറ

യുന്നു. സ്ഥൂലവും സൂക്ഷ്മവുമായുള്ള വിഷയങ്ങളിൽ അന്തഃകരണത്തെ ഭ്രമിക്കാനനുവദിക്കാതെ സർവാന്തര്യാമിയും സർവാതീതനുമായി വർത്തിക്കുന്ന പരമാത്മാവിൽ അതിനെ നിഗ്രഹിച്ചു നിറുത്തുന്നതിനെ ശമം എന്നു പറയുന്നു. ദമം എന്നതു് ജ്ഞാനേന്ദ്രിയങ്ങളേയും കർമ്മേന്ദ്രിയങ്ങളേയും അതാതിന്റെ വിഷയങ്ങളിൽക്കൂടി അന്തഃകരണത്തെ ആകർഷിച്ചുകൊണ്ടു പോകാനനുവദിക്കാതേ അന്തഃകരണത്തിൽതന്നെ അവയെ സ്ഥാപിച്ചു നിറുത്തുകയാകുന്നു. ഉപരതി എന്നതു് താൻ ചെയ്യുന്നതായ കർമ്മങ്ങളിൽ ഫലാസക്തിയില്ലാതിരിക്കുകയാണ്. തിതിക്ഷ എന്നതു് സഹനശീലമാകുന്നു. ശീതം, ഉഷ്ണം, സുഖം, ദുഃഖം മുതലായ ദ്വന്ദ്വഭാവങ്ങളാൽ മനസ്സു ചലിച്ചുപോകാതെയിരിക്കത്തക്കവണ്ണം അവയെ സഹിക്കുന്നതിനെ തിതിക്ഷ എന്നു പറയുന്നു. വിഷയങ്ങളിൽനിന്നും തിരിച്ചു് അന്തർമുഖമാക്കിത്തീർത്ത അന്തഃകരണത്തെയും ഇന്ദ്രിയങ്ങളേയും പരമാത്മഭാവത്തിൽ തന്നെ ഏകാഗ്രമാക്കി നിറുത്തുന്നതിനെ സമാധാനമെന്നു പറയുന്നു. തന്നിലും സർവ്വപ്രാണികളിലും പരമാത്മാ വസിക്കുന്നു എന്നും സർവ്വപ്രപഞ്ചവും വാസ്തവത്തിൽ പരമാത്മഭാവമാണെന്നും ഉപനിഷത്തുകളും അവയുടെ ഭാഷ്യംപോലെ വർത്തിക്കുന്ന ഭഗവദ്ഗീതയും ഉപദേശിക്കുന്ന തത്വങ്ങളിൽ സത്യത്വബുദ്ധിയാണ് ശ്രദ്ധയെന്നു പറയപ്പെടു-

ന്നതു്. ഷഡ്സമ്പത്തെന്നു പറയപ്പെടുന്ന ഈ ആറുഗുണങ്ങളും ജ്ഞാനമാൎഗ്ഗത്തിൽ പ്രവേശിക്കുന്ന ഓരോ സാധകനും ആവശ്യമാണെന്നു ശാസ്ത്രങ്ങൾ പ്രതിപാദിക്കുന്നുണ്ടു്. പരാഭക്തി എന്നും അനന്യഭക്തി എന്നും പറയപ്പെടുന്ന സ്ഥിതി പരാവിദ്യയിൽ നിന്നു ഭിന്നമല്ലാത്തതിനാലാണു ശമാദിഷഡ്കസമ്പത്തിയേയും ഉത്തമമായുള്ള ഭക്തിക്കു സാധനമായി ഭഗവാൻ ശ്രീരാമൻ ഇവിടെ ഉപദേശിച്ചിട്ടുള്ളതു്.

ix. തത്വവിചാരം:— ഭക്തിയുടെ ഒൻപതാമത്തെ സാധനമായി പറയപ്പെടുന്നതു തത്വവിചാരമാകുന്നു. തത്വവിചാരം എന്നാൽ ജീവാത്മസ്വരൂപം എന്താണെന്നും പരമാത്മസ്വരൂപമെന്താണെന്നും പ്രപഞ്ചസ്വരൂപമെന്താണെന്നും ഇടവിടാതെ മനനംചെയ്തു് അവയുടെ വാസ്തവതത്വത്തെ നിശ്ചയിക്കുകയാണു്. ഈ മൂന്നു തത്വങ്ങളെപ്പറ്റിയും മൂന്നും ആറും ഏഴും അദ്ധ്യായങ്ങളിൽ സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതിനാൽ ഇവിടെ ആവൎത്തിക്കുന്നില്ല. തത്വവിചാരംകൊണ്ടു് ജീവാത്മാ, പരമാത്മാ, പ്രപഞ്ചം ഇവയുടെ പരസ്പരസംബന്ധമെന്താണെന്നറിയുകയും അവയുടെ അടിസ്ഥാനതത്വമായ സൎവ്വാതീതമായുള്ള പരബ്രഹ്മതത്വത്തെ സാധകൻ സാക്ഷാത്കരിക്കുകയും ചെയ്യും. ഇപ്രകാരമുള്ള ഒൻപതുവിധം

ഭക്തിസാധനങ്ങളെയും ഒരുത്തൻ ശരിയായി അനുഷ്ഠിക്കുന്നപക്ഷം, അവന്നു നിശ്ചയമായും പരാഭക്തി എന്നും പരാവിദ്യ എന്നും പറയപ്പെടുന്ന ഉത്തമസാധനം സിദ്ധിക്കുകയും സർവോൽകൃഷ്ടമായുള്ള മുക്തിപദത്തെ അവൻ പ്രാപിക്കുകയും ചെയ്യും.

ഭക്തിയേയും ജ്ഞാനത്തേയും വർദ്ധിപ്പിക്കുന്നതിൽ ക്ഷേത്രങ്ങളുടെ സ്ഥാനം.

17. നമ്മുടെ ക്ഷേത്രങ്ങൾ ഭക്തിയേയും ജ്ഞാനത്തേയും ദർശകന്മാരിൽ ജനിപ്പിക്കുന്നതിനുള്ള ഉത്തമസ്ഥാപനങ്ങളാകുന്നു. ഒരു ക്ഷേത്രം ജീവാത്മതത്വത്തെയും പരമാത്മതത്വത്തേയും എങ്ങനെ മാതൃകാപാഠം പോലെ നമ്മെ പഠിപ്പിക്കുന്നു എന്നു മൂന്നും ആറും അദ്ധ്യായങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. ക്ഷേത്രത്തിനു പല പ്രാധാന്യങ്ങൾ ഉള്ളതിൽ രണ്ടു പ്രധാന ഭാവങ്ങളെയാണ് മൂന്നും ആറും അദ്ധ്യായങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളത്. ഒരു ക്ഷേത്രം ശരിയായി നടത്തപ്പെട്ടാൽ, അതു് ആ സ്ഥലത്തുള്ള ആളുകളിൽ ഭക്തിജനിപ്പിക്കുന്നതിനും ഭക്തിയെ വർദ്ധിപ്പിക്കുന്നതിനും ഒരു കേന്ദ്രസ്ഥാനമായിരിക്കുന്നതു കൂടാതെ ലോകമാസകലം ബാധിക്കുന്നതായ ഒരു അനുഗ്രഹശക്തിയെ സൂക്ഷ്മലോകങ്ങളിൽ നിന്നും സ്ഥൂലലോകത്തിലേക്ക് ആകർഷിക്കുന്നതിന് ഒരു പ്രധാനമാർഗ്ഗവുമായിരിക്കും. ഒരു

ക്ഷേത്രം ശരിയായി നടക്കണമെങ്കിൽ പലരുടേയും സഹകരണം ആവശ്യമുണ്ട്. ഒരു ക്ഷേത്രത്തിൽ സഹകരിക്കേണ്ടവരെ നാലു വകുപ്പായിട്ടു പിരിക്കാം. 1. തന്ത്രി അല്ലെങ്കിൽ പ്രതിഷ്ഠാകർത്താവു്, 2. ദൈനന്ദിനപൂജ നടത്തുന്ന ശാന്തിക്കാരൻ, 3. പൂജ നടത്തിക്കുന്നതിനു ചുമതലയുള്ള ഉദ്യോഗസ്ഥന്മാർ, 4. ദർശകന്മാർ, ഇവരാകുന്നു. തന്ത്രിക്കു് അല്ലെങ്കിൽ പ്രതിഷ്ഠാകർത്താവിന് ഒരു സ്ഥിരമായ ബന്ധം ക്ഷേത്രത്തോടു കൂടി ഉണ്ടായിരിക്കും. തന്ത്രി എവിടെ ഇരുന്നാലും ദിവസംപ്രതി ഒരു സമയമെങ്കിലും ക്ഷേത്രത്തിലുള്ള മൂർത്തിയിൽതന്നെ മാനസികമായി പരമാത്മഭാവത്തെ ആകർഷിച്ചു ധ്യാനിക്കേണ്ടതു് തന്ത്രിയുടെ ചുമതലയാകുന്നു. പൂജകൻ സദാചാരനിഷ്ഠനായും സത്സ്വഭാവിയായുമിരിക്കുന്നതു കൂടാതെ അതാതുകാലങ്ങളിൽ നടത്തേണ്ടുന്ന ചടങ്ങുകളെ യാതൊരു വിഘ്നവും കൂടാതെ ആചരിക്കേണ്ടതും സാത്വികമായ പ്രേമത്തോടുകൂടി പൂജമുതലായവയെ നടത്തേണ്ടതുമാകുന്നു. പൂജമുതലായവ നടത്തിക്കുന്നതിനു ചുമതലപ്പെട്ട ഉദ്യോഗസ്ഥന്മാർ അത്യന്തം ഭക്തിയുള്ളവരായിരിക്കേണ്ടതും പൂജാദികർമ്മങ്ങൾ ശേഖരിച്ചു കൊടുക്കേണ്ട സാമാനങ്ങളെ സമയവൈകല്യമൊ ഗുണവൈകല്യമൊ കൂടാതെ തയ്യാറാക്കി അതാതു സമയങ്ങളിൽ കൊടുത്തു പൂജ മുതലായ ദൈനന്ദിനമായും വിശേ

ഷമായും ഉള്ള സകല ചടങ്ങുകളേയും നിർഷ്കർഷയായി നടത്തിക്കേണ്ടതുമാകുന്നു. ദർശകന്മാർ അത്യന്തം ഭക്തിയോടുകൂടിയല്ലാതെ ക്ഷേത്രത്തിൽ പ്രവേശിക്കരുതു്. ക്ഷേത്രത്തിന്റെ വെളിപ്രാകാരത്തിൽ പ്രവേശിക്കുന്നതു മുതൽ ദർശനം കഴിഞ്ഞു വെളിയിൽ വരുന്നതുവരെ ചിത്തത്തെ ഏകാഗ്രപ്പെടുത്തി മൂർത്തിയുടെ പാദങ്ങളിൽ സമർപ്പിക്കേണ്ടതും മൂർത്തിയിൽനിന്നും അനുഗ്രഹരൂപമായുള്ള കരുണാപ്രവാഹം ക്ഷേത്രപരിസരങ്ങളേയും ചുററുമുള്ള സ്ഥലങ്ങളേയും ലോകമാസകലത്തേയും വ്യാപിക്കുന്നതായി ധ്യാനിക്കേണ്ടതുമാകുന്നു. ഈ ധ്യാനം ദർശകന്മാൎക്കും ശാന്തിക്കാൎക്കും ക്ഷേത്രാധികാരികൾക്കും ക്ഷേത്രത്തിൽ പ്രവേശിക്കുമ്പോഴെല്ലാം ഉണ്ടായിരിക്കേണ്ട ഒരു മനോഭാവമാകുന്നു. ഇപ്രകാരം ഒരു ക്ഷേത്രം നടത്തപ്പെടുന്നപക്ഷം, അതു് അതിരിക്കുന്ന സ്ഥലത്തേക്കുമാത്രമല്ല ലോകം മുഴുവനിലേക്കും അനുഗ്രഹപ്രദമായുള്ള ഒരു ശക്തികേന്ദ്രമായി പ്രകാശിക്കുമെന്നതിനു സംശയമില്ല. ദർശനം നടത്തുന്ന ഓരോരുത്തനും പ്രതിഷ്ഠിതമൂർത്തിയെ അന്തരാത്മാവായി വർത്തിക്കുന്ന കൂടസ്ഥനായോ സർവ്വാന്തര്യാമിയായി വർത്തിക്കുന്ന പരമാത്മാവായോ സങ്കല്പിച്ചു് ഏകാഗ്രപ്പെടുത്തിയ അന്തഃകരണത്തെ അതിൽതന്നെ ഉറപ്പിച്ചു് അഭ്യസിക്കുന്നതിനാൽ ക്രമേണ ഭക്തിയും ജ്ഞാനവും വർദ്ധിക്കുകയും മുൻപറഞ്ഞ ഒൻപതു

സാധനങ്ങളും പരിപൂർണ്ണമായി വികസിക്കുകയും ചെയ്യും. അനേകം ആളുകളുടെ ഒന്നുചേർന്നുള്ള സാത്വികമായ ചിന്താശക്തി ശരിയായി നടത്തപ്പെടുന്ന ഓരോ ക്ഷേത്രങ്ങളിലും കേന്ദ്രീഭവിച്ചു നില്ക്കാനിടയുണ്ടു്. അതിനാൽ കേവലം പ്രതീകോപാസന ദേവോപാസനയായിത്തീരുന്നതിനും ദേവോപാസന താത്വികോപാസനയായി പരിണമിക്കുന്നതിനും ശരിയായ ക്ഷേത്രം മുഖേനയുള്ള ഉപാസന മററുവിധത്തിലുള്ള ഉപാസനകളെക്കാൾ സാധകന്മാർക്കു കൂടുതൽ സഹായകരമായി ഭവിക്കുന്നതാണു്.

18. പരാഭക്തിയുടെ സ്വഭാവമെന്താണെന്നും പരാഭക്തിസിദ്ധിച്ചവൻ ഏതു നിലയെ പ്രാപിക്കുന്നു എന്നും ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ടു പ്രതിപാദിക്കുന്നു:—

ബ്രഹ്മഭൂതഃ പ്രസന്നാത്മാ
ന ശോചതി ന കാംക്ഷതി
സമഃ സർവേഷു ഭൂതേഷു
മത്ഭക്തിം ലഭതേ പരാം.*

* ബ്രഹ്മഭൂതഃ - പ്രസന്നാത്മാ = പരബ്രഹ്മവസ്തുവിനോടു ഐക്യീഭാവത്തെ സാക്ഷാൽക്കരിച്ചവനും പ്രസന്നചിത്തനുമായിരിക്കുന്നവൻ; ന-ശോചതി-ന-കാംക്ഷതി = വ്യസനിക്കുകയോ ആഗ്രഹിക്കുകയോ ചെയ്യുന്നില്ല; സർവേഷു-ഭൂതേഷു; സമഃ = സകല പ്രാണികളിലും സമനായിരുന്നുകൊണ്ടു് പരാം-മത്-ഭക്തിം-ലഭതേ = സർവ്വഭൂതങ്ങളേയും പരമാത്മാവായി കരുതുന്ന പരാഭക്തിയെ അവൻ ലഭിക്കുന്നു.

ഭക്ത്യാ മാമഭിജാനാതി
യാവാൻ യശ്ചാസ്മി തത്വതഃ
തതോ മാം തത്വതോ ജ്ഞാത്വാ
വിശതേ തദനന്തരം.

ഗീ. XVIII. 54 & 55 *

"ജീവാത്മാവിന്റെയും പരമാത്മാവിന്റെയും സംബന്ധത്തെപ്പററി നിരന്തരം വിചാരണചെയ്തു പരബ്രഹ്മത്തോടുള്ള തന്റെ ഐക്യഭാവത്തെ സാക്ഷാത്കരിച്ചവനും ശമദമാദിസമ്പത്തുകൊണ്ടു സദാ സന്തുഷ്ടചിത്തനായി വൎത്തിക്കുന്നവനുമായ ഭക്തനിൽ യാതൊരു കാരണവശാലും ഏതെങ്കിലും വ്യസനമൊ ആഗ്രഹമോ ഉണ്ടാകുന്നില്ല. സകലചരാചരങ്ങളിലും സമമായി വൎത്തിക്കുന്ന പരബ്രഹ്മഭാവത്തെ ദർശിക്കുന്നവനായി സർവ്വത്തേയും പരബ്രഹ്മഭാവമായി കാണുന്നതായ യാതൊരു പരാഭക്തിയുണ്ടൊ അതു് അവനു് ലഭിക്കുന്നു."

---

* ഭക്ത്യാ = സർവ്വത്തെയും പരമാത്മഭാവമായി കാണുന്നതായ പരാഭക്തികൊണ്ടു്; യാവാൻ-യഃ-ച-അസ്മി = എല്ലാതിലും സമഷ്ടിരൂപമായിട്ടു ഞാൻ വ്യാപിച്ചിരിക്കുന്നു എന്നും എല്ലാ രൂപങ്ങളും സർവ്വോത്കൃഷ്ടമായുള്ള പരബ്രഹ്മവസ്തുവായി ഞാൻ വൎത്തിക്കുന്നു എന്നും; തത്വതഃ-അഭിജാനാതി = പരാഭക്തിയോടുകൂടിയവൻ എന്നെ ശരിയായി അറിയുന്നു; തതഃ-മാം-തത്വതഃ-ജ്ഞാത്വാ = അതിന്റെ ശേഷം എന്നെ സർവ്വാതീതമായുള്ള പരബ്രഹ്മവസ്തുവാണെന്നു ശരിയായി അറിഞ്ഞിട്ടു്; തദനന്തരം-മാം-വിശതെ = ഉടൻതന്നെ ജ്ഞാനാ ഹേതുവാൽ അവൻ എന്നിൽ പ്രവേശിക്കുന്നു (എന്നോടുകൂടി ഏകീഭവിച്ചവനായിത്തീരുന്നു).

"ഏതേതു സമഷ്ട്യുപാധികളെ എങ്ങനെ ഞാൻ വ്യാപിച്ചു സർവ്വജ്ഞനായും സർവ്വശക്തനായും പ്രകാശിക്കുന്നു എന്നും വാസ്തവത്തിൽ സർവ്വാതീതനായും കേവലസച്ചിദാനന്ദസ്വരൂപനായും എങ്ങനെ ഞാൻ വർത്തിക്കുന്നു എന്നും പരയായ ഭക്തികൊണ്ടു് ബ്രഹ്മഭൂതനായവൻ അറിയുന്നു. അപ്രകാരം ശരിയായി അറിഞ്ഞിട്ടു് അതിന്റെ ശേഷം അവൻ പരബ്രഹ്മസ്വരൂപനായ എന്നിൽ ഏകീഭവിച്ചവനായിത്തീരുന്നു."

വിവരണം:—തത്പദത്തിന്റെ ലക്ഷ്യാർത്ഥമായി വിവരിക്കപ്പെട്ട പരമാത്മാവിന്റെ സർവ്വാതീതഭാവമായ പരബ്രഹ്മവസ്തുവാണു് തന്റെ സ്വരൂപം എന്നു് സാക്ഷാത്കരിക്കണമെങ്കിൽ, ഒരു മനുഷ്യനു് അവൻ അന്നമയകോശം എന്നു പറയപ്പെടുന്ന സ്ഥൂലശരീരമൊ, അതുപോലെ പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം എന്ന മൂന്നു കോശങ്ങൾ ഉൾപ്പെട്ട സൂക്ഷ്മശരീരമോ, ആനന്ദമയകോശം എന്നു പറയപ്പെടുന്ന കാരണശരീരമോ, അല്ലെന്നുള്ള സ്ഥിരമായ നിശ്ചയം ഉണ്ടാകണം. മൂന്നു ശരീരങ്ങളിൽ ഉൾപ്പെട്ട പഞ്ചകോശങ്ങളിൽ നിന്നും താൻ വിലക്ഷണനാണെന്നറിയുന്നതോടുകൂടി അവയിലനുഭവിക്കപ്പെടുന്ന ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകൾക്കും സാക്ഷിയായി പ്രകാശിക്കുന്ന കൂടസ്ഥൻ അല്ലെങ്കിൽ പ്രത്യാഗാത്മാ

എന്നു പറയപ്പെടുന്ന ശുദ്ധചൈതന്യസ്വരൂപനാണു താനെന്നും അറിയാനുണ്ടു്. അതുംപോരാ, പരമാത്മാവിന്റെ സൎവ്വാതീതഭാവമായി വൎത്തിക്കുന്ന പരബ്രഹ്മവസ്തുവും പ്രത്യഗാത്മാവും ഒന്നാണെന്നുള്ള നിശ്ചയവും ഉണ്ടാകണം. ഇപ്രകാരം അറിഞ്ഞവൻ മാത്രമേ തന്റെ വാസ്തവസ്വരൂപമായുള്ള പരബ്രഹ്മവസ്തുവിനെ സാക്ഷാത്കരിക്കുകയുള്ളൂ. അങ്ങനെ സാക്ഷാത്കരിച്ചവനെയാണ് ബ്രഹ്മഭൂതൻ എന്നു ഭഗവാൻ പറയുന്നതു്. മേൽപറഞ്ഞ രണ്ടു ശ്ലോകങ്ങളിൽ ആദ്യത്തെ ശ്ലോകം കൊണ്ടു് ബ്രഹ്മഭൂതനായ പരിപൂൎണ്ണജ്ഞാനിയിൽ കാണപ്പെടുന്ന ഭക്തിഭാവത്തെ ഭഗവാൻ പരാഭക്തി എന്നു പറയുന്നു. ഇവയിൽ രണ്ടാമത്തെ ശ്ലോകത്താൽ ഭക്തിയുള്ളവൻ മാത്രമേ പരമാത്മാവിന്റെ സൎവ്വാന്തൎയ്യാമിഭാവത്തേയും സൎവ്വാതീതഭാവത്തേയും സാക്ഷാത്കരിക്കുകയുള്ളൂ എന്നും ഭഗവാൻ പ്രതിപാദിച്ചിരിക്കുന്നു. ഇപ്രകാരം പരിപൂൎണ്ണമായ പരാഭക്തിയും പരിപൂൎണ്ണമായ ജ്ഞാനവും ആരിൽ ഉണ്ടോ അവൻ മാത്രമേ പരമാത്മാവിന്റെ വാസ്തവതത്വത്തെ സാക്ഷാത്കരിക്കുകയുള്ളൂ എന്നും അവൻമാത്രമേ പരമാത്മവസ്തുവോടുള്ള ഏകീഭാവത്തെ അനുഭവിക്കുകയുള്ളൂ എന്നുമാണു ഭഗവാൻ ഈ രണ്ടു ശ്ലോകങ്ങൾകൊണ്ടും ഉപദേശിച്ചിട്ടുള്ളതു്.

ഭക്തിയോഗവും അഹങ്കാരനാശവും.

19. പരാഭക്തികൊണ്ടും പരാവിദ്യകൊണ്ടും സിദ്ധിക്കുന്ന ഫലം ദുഃഖത്തിന്റെ ആത്യന്തികമായ നിവൃത്തിയും പരമാനന്ദപ്രാപ്തിയുമാകുന്നു. ഇപ്രകാരമുള്ള പരമാനന്ദപ്രാപ്തിയാണ് മോക്ഷം എന്നു പറയപ്പെടുന്നത്. മോക്ഷപ്രാപ്തിക്കും അതിനു കാരണമായുള്ള പരാവിദ്യാ, പരാഭക്തി എന്ന രണ്ടു സാധനങ്ങളുടെ ലബ്ധിക്കും തടസ്ഥമായി നില്ക്കുന്നത് നാം ഓരോരുത്തരും ദേഹാദികളിൽ വയ്ക്കുന്ന അഹങ്കാരമാണ്. അഹങ്കാരത്തെ നിശ്ശേഷം നശിപ്പിച്ചാലല്ലാതെ ഉത്തമമായ ഭക്തിയോ പരിപൂർണ്ണമായ ജ്ഞാനമൊ ഉണ്ടാകുന്നതല്ല.

20. അഹങ്കാരം സമൂലം നശിക്കുമ്പോൾ പരമാത്മാവിനോടുള്ള ഏകീഭാവത്തെ പരാഭക്തികൊണ്ടു ഒരു സാധകന് അനുഭവിക്കാൻ സാധിക്കും. യോഗം എന്ന പദത്തിന്റെ അർത്ഥം ചേർച്ച അല്ലെങ്കിൽ ഏകീഭാവം എന്നാണ്. ഭക്തികൊണ്ട് പരമാത്മാവിനോടു സിദ്ധിക്കുന്ന ഏകീഭാവത്തെയാണു ഭക്തിയോഗം എന്നു പറയുന്നത്. മററുവിധത്തിലുള്ള ഭക്തിഭാവങ്ങളെല്ലാം പരിപൂർണ്ണജ്ഞാനത്തോടുകൂടിയ പരാഭക്തിയുടെ സാധനങ്ങളാകുന്നു. പല പടികളിലായി അനുഭവിക്കപ്പെടുന്ന ഭക്തിഭാവങ്ങളും പരാഭക്തിയിൽ എത്തുന്നതുവരെ ഒരു സാധ

കനെ സഹായിക്കുന്നതുകൊണ്ട് അവയേയും ഉപചാരമായി ഭക്തിയോഗമെന്നു പറയാറുണ്ട്. വാസ്തവമായ ഭക്തിയോഗത്താൽ സിദ്ധിക്കേണ്ട ബ്രഹ്മാനന്ദപ്രാപ്തിക്കു് അഹങ്കാരം എങ്ങനെ ശത്രുവായി നിൽക്കുന്നു എന്നു ഭഗവാൻ ശ്രീ ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ താഴെ പറയുന്ന ശ്ലോകം കൊണ്ടു് പ്രതിപാദിക്കുന്നു:—

ബ്രഹ്മാനന്ദനിധിർമ്മഹാബലവതാ-
ഹങ്കാരഘോരാഹിനാ
സംവേഷ്ട്യാത്മനി രക്ഷ്യതേ ഗുണമയൈ-
ശ്ചണ്ഡൈസ്ത്രിഭിർമസ്തകൈഃ
വിജ്ഞാനാഖ്യമഹാസിനാ ശ്രുതിമതാ
വിച്ഛിദ്യ ശീർഷത്രയം
നിർമ്മൂല്യാഹിമിമം നിധിം സുഖകരം
ധീരോƒനുഭോക്തും ക്ഷമഃ.

വി. ചൂ. 303

"സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു് ഉജ്ജ്വലമായ മസ്തകങ്ങളാൽ ചുററപ്പെട്ട ബ്രഹ്മാനന്ദനിധി എന്നതു് അത്യന്തം ബലമുള്ളതും ഭയങ്കരവുമായ അഹങ്കാരമെന്ന സർപ്പത്താൽ ആത്മാവിൽതന്നെ കാത്തുരക്ഷിക്കപ്പെടുന്നു. അത്യന്തം തേജസ്സോടുകൂടിയതും ബലമുള്ളതുമായ വിജ്ഞാനം എന്ന വാൾകൊണ്ടു് ആ മൂന്നു മസ്തകങ്ങളേയും ഛേദിച്ചു് അഹങ്കാരസർപ്പത്തെ സമൂലം നശിപ്പിക്കുന്നതിനും ബ്രഹ്മാനന്ദനിധിയെ അനുഭ-

വിക്കുന്നതിനും അത്യന്തം ധീരനായ പുരുഷന്മാരുമേ സാധിക്കുകയുള്ളൂ."

അഹങ്കാരത്തെ നിശ്ശേഷം നശിപ്പിച്ചാലല്ലാതെ പ്രത്യഗാത്മഭാവത്തെ അറിയുന്നതിനോ പ്രത്യഗാത്മാവിന്റേയും പരബ്രഹ്മത്തിന്റേയും ഐക്യഭാവത്തെ സാക്ഷാത്കരിക്കുന്നതിനോ സാധിക്കുന്നതല്ല. അഹങ്കാരത്തെ നിശ്ശേഷം നശിപ്പിക്കുന്നതിനു ഭക്തിഭാവംപോലെ സഹായിക്കുന്നതായി മറ്റൊരു സാധനവുമില്ല.

ഭക്തിമാർഗ്ഗങ്ങളും ഭക്തിയോഗവും

21. ഒരു ഭക്തന് ഭക്തിവിഷയമായ പരമാത്മാവിനും തനിക്കുമുള്ള ബന്ധത്തെ പലപ്രകാരത്തിൽ സങ്കല്പിക്കാം. സകലവിധ പ്രേമത്തിനും അധിഷ്ഠാനം ആത്മാവിലുള്ള പ്രേമമാണെന്നു ഈ അദ്ധ്യായത്തിൽതന്നെ സമർത്ഥിച്ചിട്ടുണ്ടു്. ഏതുവിധത്തിലുള്ള പ്രേമത്തേയും ശുദ്ധീകരിച്ചു് അതിലുള്ള അഹങ്കാരത്തേയും മററുവിധത്തിലുള്ള കളങ്കങ്ങളേയും കളഞ്ഞു് അതിനെത്തന്നെ പരമാത്മാവിൽ ഉറപ്പിക്കുന്നപക്ഷം, ആ പ്രേമംതന്നെ ഒടുവിൽ ഉത്തമഭക്തിയായും പരാഭക്തിയായും തീരും. കുഞ്ഞുങ്ങളിൽ വയ്ക്കുന്ന പ്രേമത്തെ സ്വാർത്ഥത എന്ന കളങ്കം മുഴുവനും കളഞ്ഞു് പരമാത്മാവിൽ വയ്ക്കുന്നപക്ഷം അതുതന്നെ ഉത്തമഭക്തിയായി ഭവിക്കും. ഇപ്രകാരം ഉത്തമഭക്തിയുക്തരായിത്തീർന്നവരാണ് വസുദേവർ, ദേവകി, നന്ദഗോപൻ,

യശോദ മുതലായവർ. സ്നേഹിതന്മാരിൽ വെയ്ക്കുന്ന പ്രേമത്തെ സ്വാർത്ഥത എന്ന കളങ്കം മുഴുവനും കളഞ്ഞു പരമാത്മാവിൽ വെയ്ക്കുന്ന പക്ഷം അതു തന്നെ ഉത്തമഭക്തിയായി പരിണമിക്കും. ഇങ്ങനെയുള്ള ഭക്തിക്കു ദൃഷ്ടാന്തങ്ങളാണു ഗോപന്മാരും പാണ്ഡവന്മാർ മുതലായവരും. പതിയിൽ വെയ്ക്കുന്ന പ്രേമത്തെ നിഷ്കളങ്കമാക്കി പരമാത്മാവിൽ വച്ചാൽ അതും പരാഭക്തിയായി തീരും എന്നതിനുള്ള ദൃഷ്ടാന്തങ്ങളാണ് രാധ മുതലായ ഗോപികമാർ.

ഭക്തിയിലുള്ള കിങ്കരഭാവവും അംശഭാവവും ഏകീഭാവവും.

22. ഏതുവിധമുള്ള ഭക്തിയിലും അതിന്റെ താഴ്ന്നതായ പടിമുതൽ പരാഭക്തി എന്ന ഉന്നതനിലവരെ നോക്കുന്നപക്ഷം പ്രധാനമായി മൂന്നു ഭാവങ്ങൾ കാണപ്പെടുന്നു. ശരീരാദി ഉപാധികളിൽ താദാത്മ്യത്തോടുകൂടി വർത്തിക്കുന്നതുവരെ ഈശ്വരനും ജീവനും പ്രത്യേകമെന്നല്ലാതെ ഒന്നാണെന്നു ഭാവിക്കാൻ സാധിക്കുന്നതല്ല. ഈശ്വരൻ സർവ്വജ്ഞനും സർവ്വശക്തനും പൂർണ്ണാനന്ദസ്വരൂപനുമാകുന്നു. ജീവൻ കിഞ്ചിജ്ഞനും അല്പശക്തിയോടുകൂടിയവനും മിക്കവാറും ദുഃഖത്തിനു വിഷയവുമാകുന്നു. ഒരു പ്രഭുവിനെ ഒരു സേവകൻ ആശ്രയിക്കുന്നതുപോലെ, ഓരോ ജീവനും ഈശ്വരനെ കിങ്കരൻ എന്ന നിലയിൽ ആശ്രയിക്കുകയല്ലാതെ ഗത്യന്തരമില്ല. എത്രത്തോളം

ഈശ്വരന്റെ കിങ്കരൻ എന്ന നിലയെ ഒരു ജീവൻ ആശ്രയിക്കുന്നുവൊ, അത്രത്തോളം ജ്ഞാനവും ശക്തിയും സുഖവും അവനു സിദ്ധിക്കും. ഇപ്രകാരമുള്ള ഭക്തിയെ ദാസഭക്തിയെന്നും കിങ്കരഭക്തിയെന്നും പറയുന്നു. ഇതിനടുത്തപടി അംശഭാവഭക്തിയാണ്. ഈശ്വരനെ സർവ്വപരിപൂർണ്ണമായുള്ള പ്രകാശവസ്തുവായും വലുതായ അഗ്നിയിൽ വർത്തിക്കുന്ന തീപ്പൊരിപോലെ, തന്നെ അതിന്റെ ഒരംശമായും ഭക്തൻ വിചാരിക്കാം. ഇപ്രകാരം ഒരു ജീവനെ ഈശ്വരന്റെ അംശമായി ധ്യാനിച്ചും കണ്ടും ഭജിക്കുന്നതു് അംശഭാവഭക്തി എന്നു പറയപ്പെടുന്നു. ജീവന്റെയും ഈശ്വരന്റെയും സ്വരൂപവും തത്വവും വാസ്തവത്തിൽ വിലക്ഷണമല്ലെന്നും അവ രണ്ടും ഏകവും അദ്വിതീയവുമാണെന്നും കാണുന്നവർക്കു മാത്രമേ പരമാത്മാവിനോടുള്ള ഏകീഭാവഭക്തിയുണ്ടാകയുള്ളൂ. ദാസഭാവം, അംശഭാവം എന്ന രണ്ടുവിധത്തിലുള്ള ഭക്തിയും അഹങ്കാരനാശത്തിനും ബ്രഹ്മാനന്ദപ്രാപ്തിക്കും ഓരോ സാധകനെയും സഹായിക്കുന്നതും ഏകീഭാവഭക്തി എന്ന പരാഭക്തി ശുദ്ധമായ തത്വവിചാരം കൊണ്ടു സിദ്ധിക്കുന്നതുമാകുന്നു.

23. ഭക്തിഭാവത്തിലുള്ള പടികളെ താഴെ പറയുന്ന ശ്ലോകം വിശദമാക്കുന്നുണ്ട്:

നമഃ ശിവായേതി ശിവം പ്രപദ്യ

ശിവ പ്രസീദേതി ശിവം പ്രപദ്യേ

ശിവാത് പരം നൈതി ശിവം പ്രപദ്യേ
ശിവോഽഹമസ്മീതി ശിവം പ്രപദ്യേ.

"പരമശിവനായിക്കൊണ്ടു നമസ്കാരം എന്നു സർവഭാവങ്ങൾകൊണ്ടും ഞാൻ പരമശിവനെ ശരണം പ്രാപിക്കുന്നു. പരമശിവനെ! എന്നിൽ പ്രസാദിക്കേണമേ എന്നു സർവഭാവങ്ങൾകൊണ്ടും പരമശിവനെ ഞാൻ ശരണം പ്രാപിക്കുന്നു. പരമശിവനന്യമായി യാതൊന്നുമില്ലാ എന്നു സർവഭാവങ്ങൾകൊണ്ടും ഞാൻ പരമശിവനെ ശരണം പ്രാപിക്കുന്നു. പരമശിവൻതന്നെ ഞാൻ എന്ന ഭാവത്തിൽ സർവ്വഭാവങ്ങൾ കൊണ്ടും ഞാൻ പരമശിവനെ ശരണം പ്രാപിക്കുന്നു."

ഈ ശ്ലോകത്തിൽ ആദ്യത്തെ രണ്ടു പാദങ്ങൾ ദാസഭാവത്തിലും അംശഭാവത്തിലുമുള്ള ഭക്തികളെയും ഒടുവിലത്തെ രണ്ടു പാദങ്ങൾ ഏകീഭാവത്തിലുള്ള ഭക്തിയേയും കാണിക്കുന്നു. ഏകീഭാവഭക്തി എന്നതു് ഈ ഗ്രന്ഥത്തിൽ മൂന്നും ആറും അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുള്ള 'ത്വം' 'തത്' എന്ന രണ്ടു പദങ്ങളുടെ അൎത്ഥത്തെ ശരിയായി ശോധനചെയ്തു് അവയ്ക്കു് ലക്ഷ്യമായുള്ള കൂടസ്ഥന്റെയും പരബ്രഹ്മത്തിന്റെയും സംബന്ധത്തെ അറിഞ്ഞു സാക്ഷാത്കരിക്കുന്നവൎക്കുമാത്രം സിദ്ധിക്കുന്നതും തന്മൂലം അവർ ബ്രഹ്മാനന്ദഭുക്കുകളായിത്തീരുന്നതുമാകുന്നു.

പരമാനന്ദപ്രാപ്തി.

# ഗീതാർത്ഥസംഗ്രഹം.

## ഒൻപതാമദ്ധ്യായം.

### ജീവേശ്വരസംബന്ധം.

ഈ അദ്ധ്യായത്തിലേയും മേലെ വരുന്ന അദ്ധ്യായങ്ങളുടേയും വിഷയം.

1. 'തത്ത്വമസി' എന്ന മഹാവാക്യത്തിലുള്ള 'ത്വം' എന്ന പദത്തിന്റെ വാച്യവും ലക്ഷ്യവും ആയ അർത്ഥങ്ങളെ മൂന്നാമദ്ധ്യായത്തിലും 'തത്' എന്ന പദത്തിന്റെ വാച്യവും ലക്ഷ്യവും ആയ അർത്ഥങ്ങളെ ആറാമദ്ധ്യായത്തിലും പ്രതിപാദിച്ചിട്ടുണ്ടു്. മുഴുവൻ വാക്യത്തിലും 'അസി' എന്ന പദം തത്, ത്വം എന്ന രണ്ടു പദങ്ങളേയും ചേർക്കുന്നതുപോലെ, ആ പദങ്ങളാൽ സൂചിപ്പിക്കപ്പെടുന്ന തത്വങ്ങളുടെ സംബന്ധത്തേയും കാണിക്കുന്നു. 'തത്' എന്ന പദത്തിന്റെ അർത്ഥം പരമാത്മാവെന്നും 'ത്വം' എന്ന പദത്തിന്റെ അർത്ഥം ജീവാത്മാവെന്നും ആകുന്നു. "തത്ത്വമസി" എന്ന വാക്യത്തിന്റെ അർത്ഥം 'അതു് നീയാകുന്നു' എന്നാകയാൽ "തത്ത്വമസി" എന്ന വാക്യം കൊണ്ടു് ഭാഭേദാ

ഗ്യോപനിഷത്തിൽ ഉദ്ദാലകമഹർഷി ശിഷ്യനായ ശ്വേതകേതുവിനു ജീവാത്മപരമാത്മാക്കളുടെ സംബന്ധത്തെയാണുപദേശിച്ചിട്ടുള്ളതു്. ഈ അദ്ധ്യായംകൊണ്ടും മേൽവരുന്ന അദ്ധ്യായങ്ങൾ കൊണ്ടും ജീവാത്മപരമാത്മാക്കളുടെ സംബന്ധവും അവയുടെ വാസ്തവതത്വത്തെ സാക്ഷാത്കരിക്കാനുള്ള മാർഗ്ഗവും അപ്രകാരം സാക്ഷാത്കരിച്ചവരുടെ ലക്ഷണങ്ങളും പ്രതിപാദിക്കപ്പെടുന്നതാണു്.

മഹാവാക്യങ്ങൾ.

2. "തത്വമസി" എന്നതു് സാമവേദത്തിലുള്ള മഹാവാക്യമാകുന്നു. ഇതുപോലെ ഋഗ്വേദത്തിൽ "പ്രജ്ഞാനം ബ്രഹ്മ" എന്ന മഹാവാക്യവും യജുർവേദത്തിൽ "അഹം ബ്രഹ്മാസ്മി" എന്ന മഹാവാക്യവും അഥർവ്വണവേദത്തിൽ "അയമാത്മാ ബ്രഹ്മ" എന്ന മഹാവാക്യവുമുണ്ടു്. ഇവയിൽ "തത്വമസി" എന്ന സാമവേദവാക്യത്തെ ഉപദേശവാക്യമെന്നും "അഹം ബ്രഹ്മാസ്മി" എന്ന യജുർവേദവാക്യത്തെ അനുഭവവാക്യമെന്നും "പ്രജ്ഞാനം ബ്രഹ്മ" എന്ന ഋഗ്വേദവാക്യത്തെയും "അയമാത്മാ ബ്രഹ്മ" എന്ന അഥർവ്വണവാക്യത്തെയും മനനവാക്യങ്ങളെന്നും പറയുന്നു. "തത്വമസി" എന്ന വാക്യത്തിലുള്ള പദങ്ങ

ളുടെ അത്ഥവും മുഴുവൻ വാക്യത്തിന്റെ അത്ഥവും ഒന്നാമതായി ശ്രവണം ചെയ്യണമെന്നും രണ്ടാമതായി "പ്രജ്ഞാനം ബ്രഹ്മ" എന്നും "അയമാത്മാ ബ്രഹ്മ" എന്നുമുള്ള വാക്യങ്ങളുടെ അത്ഥത്തെ മനനം ചെയ്യണമെന്നും ശ്രവണവും മനനവും ശരിയായി നടത്തുന്നപക്ഷം "അഹം ബ്രഹ്മാസ്മി" എന്ന വാക്യത്തിന്റെ അരത്ഥം നിദിധ്യാസനം കൊണ്ട് അനുഭവഗോചരമാകുമെന്നും പറയപ്പെടുന്നു.

നാലു വാക്യങ്ങളുടെയും സാധാരണമായുള്ള അത്ഥവും അവയുടെ സ്ഥാനവും.

3. ഉദ്ദാലകമഹർഷി ഒൻപതു് ഉദാഹരണങ്ങളെക്കൊണ്ട് ശിഷ്യനായ ശ്വേതകേതുവിന് ഉപദേശിച്ചതിനെ സാമവേദത്തിലുള്ള ഛാന്ദോഗ്യോപനിഷത്തിൽ ആറാമദ്ധ്യായത്തിൽ എട്ടാം ഖണ്ഡം മുതൽ പതിനാറാം ഖണ്ഡംവരെ ഒൻപതു ഖണ്ഡങ്ങൾ കൊണ്ടു വിവരിച്ചിരിക്കുന്നു. ഓരോ ഖണ്ഡത്തിലും ഓരോ ഉദാഹരണങ്ങൾ പറഞ്ഞു് ഒൻപതു പ്രാവശ്യം താഴെ പറയുന്ന മന്ത്രമാണ് ഉപദേശിച്ചിട്ടുള്ളതു്:—

i. തത്ത്വമസി.

"സ യ ഏഷോണിമൈതദാത്മ്യമിദം സർവം;
തത്സത്യം

സ ആത്മാ; തത്ത്വമസി' ശ്വേതകേതോ."

ഛാം. ഉ. VI. 8—16. *

"ചരാചരമായുള്ള സർവ്വജഗത്തിൻെറയും മൂലകാരണമെന്നു യാതൊന്നു അതിസൂക്ഷ്മമായ സത്തു് എന്ന തത്വം പറയപ്പെടുന്നുവോ അതാണ് ഈ ജഗത്തിൻെറ എല്ലാം ആത്മാവായിരിക്കുന്നതു്. സർവ്വത്തിനും ആത്മാവായിരിക്കുന്ന ആ സദ്വസ്തു മാത്രമാണ് സത്യമായിട്ടുള്ളതു്. അതു തന്നെയാണ് സർവ്വജഗത്തിൻെറയും ആത്മാ എന്നു പറയപ്പെടുന്ന പരമാത്മസ്വരൂപം. ഹേ! ശ്വേതകേതോ! അതു നീ തന്നെയാകുന്നു.

ഉദ്ദാലകൻ ശ്വേതകേതുവിന്നു കൊടുത്ത ഉപദേശത്തിൻെറ ചുരുക്കം.

ഛാന്ദോഗ്യോപനിഷത്തിലെ ആറാമദ്ധ്യായം മുഴുവനിലും ശ്വേതകേതുവിന് പിതാവായ ഉദ്ദാലകൻ കൊടുത്തിട്ടുള്ള ഉപദേശങ്ങളാണ് അടങ്ങിയിരിക്കുന്നതു്. അതിൻെറ ചുരുക്കം താഴെ പറയുന്ന പ്രകാരമാകുന്നു:—

---

* സഃ-ഏഷഃ-അണിമാ-യഃ = അങ്ങിനെയുള്ള ജഗത്തിൻെറ മൂലകാരണമായ യാതൊരു സൂക്ഷ്മതത്വം ഏതോ; ഇദം-സർവ്വം = ഈ ജഗത്തു മുഴുവനും; ഐതദാത്മ്യം=ഇപ്രകാരമുള്ള ആത്മാവോടുകൂടിയതാകുന്നു; തത്—സത്യം=അതു് സത്യമായിട്ടുള്ളതാകുന്നു; സഃ ആത്മാ = അതുതന്നെയാണ് സർവ്വജഗത്തിൻെറയും മൂലകാരണമായുള്ള ആത്മാവു; ശ്വേതകേതോ = അല്ലയോ ശ്വേതകേതോ! തത്-ത്വം-അസി = അതു നീയാകുന്നു.

പിതാവിന്റെ ആജ്ഞപ്രകാരം ശ്വേതകേതു പന്ത്രണ്ടാമത്തെ വയസ്സിൽ ആചാര്യന്റെ അടുക്കൽ അയയ്ക്കപ്പെട്ടു. പന്ത്രണ്ടുവർഷം ഗുരുകുലത്തിൽ വസിച്ച് സർവ്വവേദങ്ങളും വേദാംഗങ്ങളും പഠിച്ച് ഇരുപത്തിനാലാമത്തെ വയസ്സിൽ തിരിയെവന്നു. എല്ലാം പഠിച്ചുതീർന്നു എന്ന അഭിമാനത്തോടുകൂടിയും വണക്കമില്ലാത്തവനായുമാണ് ഗൃഹത്തിൽ വന്നത്. അപ്പോൾ പിതാവു ചോദിച്ചു. "ഹേ! സൌമ്യ, നീ എല്ലാം പഠിച്ചു എന്ന അഭിമാനത്തോടുകൂടിയവനായും വണക്കമില്ലാത്തവനായും കാണപ്പെടുന്നു. യാതൊന്നിനെ അറിഞ്ഞാൽ ശ്രവിക്കപ്പെടാത്തതു് ശ്രവിക്കപ്പെട്ടതായും അറിവിനു വിഷയമാകാത്തതുകൂടിയും അറിയപ്പെട്ടതായും നിശ്ചയിക്കപ്പെടാത്തതുകൂടിയും നിശ്ചയിക്കപ്പെട്ടതായും ഭവിക്കുമോ ആ വസ്തുവിനെപ്പററി നീ ചോദിക്കുകയോ അറിയുകയോ ചെയ്തുവോ"?

കാരണമായ ഏകവസ്തുവിന്റെ ജ്ഞാനത്താൽ സർവ്വവസ്തുക്കളുടെയും ജ്ഞാനം ഉണ്ടാകും.

ശ്വേതകേതു പറഞ്ഞു:— "ആ വസ്തു എങ്ങനെ ഉള്ളതാണ്? അതിനെ അറിയേണ്ടതെങ്ങനെയാണ്?"

ഉദ്ദാലകൻ പറഞ്ഞു:— "കളിമണ്ണുകൊണ്ടുള്ള ഒരു പാത്രത്തിന്റെ സ്വഭാവം അറിഞ്ഞാൽ

കളിമണ്ണുകൊണ്ടുണ്ടാക്കപ്പെട്ട സൎവ്വപദാൎത്ഥങ്ങളുടേയും സ്വഭാവം അറിയപ്പെട്ടതായി ഭവിക്കുന്നു. സ്വൎണ്ണംകൊണ്ടുള്ള ഒരു ആഭരണത്തിന്റെ സ്വഭാവമറിഞ്ഞാൽ സ്വൎണ്ണമയമായുള്ള എല്ലാ ആഭരണങ്ങളുടേയും സ്വഭാവം അറിയപ്പെട്ടതായി ഭവിക്കുന്നു. കാരിരുമ്പുകൊണ്ടുള്ള ഒരു ആയുധത്തിന്റെ സ്വഭാവമറിഞ്ഞാൽ അതുകൊണ്ടുണ്ടാക്കപ്പെട്ട സകല ആയുധങ്ങളുടേയും സ്വഭാവം അറിയപ്പെട്ടതായി ഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ കാൎയ്യങ്ങളൊന്നും കാരണത്തിൽനിന്നും ഭിന്നമല്ല. കാൎയ്യങ്ങൾക്കു നാമരൂപങ്ങൾകൊണ്ടുള്ള ഭേദമല്ലാതെ തത്വത്തിൽ ഭേദമില്ല. കാൎയ്യങ്ങൾ വികാരത്താൽ ജനിക്കുന്നതും അവയ്ക്കു് കാരണത്തിൽ നിന്നും ഭിന്നമായ സത്യത്വം ഒരുകാലത്തും ഇല്ലാത്തതുമാകുന്നു. അതിനാൽ സൎവ്വത്തിനും കാരണമായുള്ള വസ്തുവിനെ അറിഞ്ഞാൽ ശ്രവണത്തിനു വിഷയമാകാത്തതും ശ്രവിക്കപ്പെട്ടതായി ഭവിക്കും; ഊഹത്തിനു വിഷയമാകാത്തതും ഊഹിക്കപ്പെട്ടതായി ഭവിക്കും; അറിവിനു വിഷയമാകാത്തതും അറിയപ്പെട്ടതായി ഭവിക്കും. വികാരത്താലുണ്ടാകുന്ന കാൎയ്യങ്ങൾക്കു് സംഖ്യയില്ല. സൎവ്വത്തിനും കാരണമായുള്ള വസ്തു ഏകവും അദ്വിതീയവുമാകുന്നു. അതിനെ അറിഞ്ഞാൽ സൎവ്വവും അറിയപ്പെട്ടതായി ഭവിക്കും. അതിനെ ഉപദേശിക്കാം; കേട്ടാലും.

അല്ലയോ! സൗമ്യ! നാനാരൂപമായികാണപ്പെടുന്ന ഈ പ്രപഞ്ചം മുഴുവനും ഉൽപത്തിക്കുമുൻപ് സജാതീയമായോ വിജാതീയമായോ വേറൊന്നില്ലാത്തതും സൂക്ഷ്മവും നിർവിശേഷവും പരിപൂർണ്ണവുമായ സദ്വസ്തുമാത്രവുമായിരുന്നു. അതിനെ ചിലർ ഏകവും അദ്വിതീയവുമായ അസദ്വസ്തു എന്നു പറയുന്നുണ്ട്. ആ അസദ്വസ്തുവിൽ നിന്നാണ് ഈ സത്തായ പ്രപഞ്ചം ഉണ്ടായതെന്നും അവർ പറയുന്നു. എന്നാൽ ഒരു പ്രമാണം കൊണ്ടും അസത്തിൽനിന്നും സത്തുണ്ടായതായി വരുന്നതല്ല. അതുകൊണ്ട് ഏകവും അദ്വിതീയവുമായ സദ്വസ്തുമാത്രമേ ആദ്യം ഉണ്ടായിരുന്നുള്ളൂ എന്നതാണ് നിശ്ചയം. കേവലചൈതന്യസ്വരൂപമായ ആ സദ്വസ്തു 'എനിക്കു പലതാകണം' എന്ന് ഈക്ഷിച്ചു. അതിൽനിന്നും ക്രമേണ തേജസ്സും അപ്പുകളും അണ്ഡം എന്നു പറയപ്പെടുന്ന പൃഥ്വിയും ഉണ്ടായി. അവയിൽ നിന്നും ക്രമേണ അണ്ഡജം, ജീവജം, ഉത്ഭിജ്ജം എന്ന മൂന്നു ഭൂതബീജങ്ങളുണ്ടായി. അവയിൽ ജീവരൂപത്തിൽ പ്രവേശിച്ച് നാമത്തേയും രൂപത്തേയും വ്യാകരിക്കാം എന്ന് ആ സദ്വസ്തു തന്നെ ഈക്ഷിച്ചു. ആ ഈക്ഷണത്തോടുകൂടി അവയിൽ

സർവ്വത്തിന്നും കാരണമായുള്ളത് ഏകവും അദ്വിതീയവുമായ സദ്വസ്തുവാകുന്നു.

പ്രവേശിക്കുകയും നാമരൂപങ്ങളായി വെളിപ്പെടുകയും ചെയ്തു. ലോകത്തിലുള്ള സർവപദാർത്ഥങ്ങളും തേജസ്സ്, അപ്പ്, പൃഥ്വി ഇവയുടെ വികാരങ്ങളായിത്തന്നെ കാണപ്പെടുന്നു. ഇവയുടെ പലവിധത്തിലുള്ള സമ്മേളനം കൊണ്ടാണ് പ്രപഞ്ചത്തിലുള്ള സകല പദാർത്ഥങ്ങളും ഉണ്ടാക്കപ്പെട്ടിട്ടുള്ളത്. ലോകത്തിൽ പ്രത്യേകസത്തയുള്ളതായി കാണപ്പെടുന്ന മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ മുതലായവയും ഈ ഭൂതവികാരങ്ങൾ തന്നെ. നാം ഭുജിക്കുന്ന അന്നപാനീയങ്ങളുടെ സൂക്ഷ്മഭാഗങ്ങളാണ് മനസ്സിനും ഇന്ദ്രിയങ്ങൾക്കും പ്രാണനും പോഷകങ്ങളായി ഭവിക്കുന്നത്. ശരിയായ പോഷകപദാർത്ഥങ്ങൾ ആഹാരസാധനങ്ങളിലില്ലാത്ത പക്ഷം മനസ്സും ഇന്ദ്രിയങ്ങളും പ്രാണനും ക്ഷയിക്കുന്നത് പ്രത്യക്ഷമായി കാണാവുന്നതാണ്. അതിനാൽ ഹേ! സൗമ്യ, അതിസൂക്ഷ്മതത്വങ്ങളായി കാണപ്പെടുന്ന മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ മുതലായവയും പ്രപഞ്ചത്തിൽ സ്ഥൂലമായും സൂക്ഷ്മമായും ദൃശ്യമായും, അദൃശ്യമായും കാണപ്പെടുന്ന സകല പദാർത്ഥങ്ങൾക്കും കാരണം തേജസ്സ്, അപ്പ്, പൃഥ്വി എന്ന മൂന്നു പദാർത്ഥങ്ങളാണെന്നു കാണാം. ഈ മൂന്നു പദാർത്ഥങ്ങളും ഏകവും അദ്വിതീയവും പരിപൂർണ്ണവുമായ സദ്വസ്തുവിൽ നിന്നും അതിൻെറ കേവലം ഈക്ഷണത്താൽ ഉണ്ടായതാണെന്നറിഞ്ഞാലും".

ഇത്രയും ശ്വേതകേതുവിന് ഉദ്ദാലകൻ കൊടുത്ത ഉപദേശങ്ങൾ അടങ്ങിയ ആദ്യത്തെ ഏഴു ഖണ്ഡങ്ങളുടെ ചുരുക്കമാണ്.

ജീവാത്മതത്വം.

പ്രപഞ്ചത്തിൽ ജീവാത്മാ ഒഴിച്ചുള്ള സകലതത്വങ്ങളും ഏകവും അദ്വിതീയവുമായുള്ള സദ്വസ്തുവിന്റെ കാര്യങ്ങളാണെന്നും കാര്യങ്ങൾക്ക് കാരണത്തിൽ നിന്നും ഭിന്നമായ സത്തയില്ലാത്തതിനാൽ കേവലം നാമരൂപങ്ങൾ കൊണ്ടുള്ള ഭിന്നതമാത്രമേ പ്രപഞ്ചത്തിനുള്ളുവെന്നും ഉ[illegible]യുക്തികൊണ്ട് സമർത്ഥിച്ചു. എട്ടാംഖണ്ഡം മുതൽ പതിനാറാം ഖണ്ഡം വരെ ഒൻപതു ഖണ്ഡങ്ങൾ കൊണ്ട് ജീവാത്മാവും ആ സദ്വസ്തുവിൽനിന്നും ഭിന്നമല്ലെന്നും ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയെന്നും ഉപദേശിക്കുന്നു. എട്ടാംഖണ്ഡംകൊണ്ട് ഓരോ ജീവനും അനുഭവിക്കുന്ന നിദ്ര, വിശപ്പ്, ദാഹം, മരണം ഇവയുടെ സ്വരൂപത്തെ വർണ്ണിക്കുകയും ജീവാത്മാവുതന്നെ പരമാത്മാ എന്ന് സ്ഥാപിക്കുകയും ചെയ്യുന്നു.

എട്ടാംഖണ്ഡം ഒന്നാമത്തെ ദൃഷ്ടാന്തം—പക്ഷിയും സൂത്രവും.

നൂൽകൊണ്ട് ഒരു കുററിയിൽ ബന്ധിക്കപ്പെട്ടതായ ഒരു പക്ഷി ഏതെല്ലാംവിധത്തിൽ പറന്നാലും വിശ്രമം ലഭിക്കണമെങ്കിൽ ബന്ധനസ്ഥാനത്തു തന്നെ വന്നു നില്ക്കണം. ഓരോ ജീവനും ഏകവും അദ്വിതീയവുമായ സദ്വസ്തു

വിൽ സ്ഥിരബന്ധത്തോടുകൂടിയതാണ്. ഓരോ
ജീവനും ആ സദ്വസ്തുവിനേയും അതോടുള്ള
ബന്ധത്തേയും മറന്ന് പല പ്രകാരത്തിൽ സുഖം
വേണമെന്നുള്ള ഇച്ഛയോടുകൂടി അങ്ങുമിങ്ങുമായി
അലയുന്നു. ഒടുവിൽ പക്ഷി വിശ്രമസ്ഥാനത്തു
പ്രവേശിക്കുന്നതുപോലെ ദേഹം, പ്രാണൻ, മനസ്സ്
മുതലായവയെ വിട്ട് സദ്വസ്തുവിൽ അജ്ഞാന
ത്തോടുകൂടി ലയിക്കുന്നു. ഈ അവസ്ഥയാണ്
നിദ്രയെന്നു പറയപ്പെടുന്നത്. സുഖസ്ഥാനം
ഏകവും അദ്വിതീയവുമായ സദ്വസ്തുവാകുന്നു.
വിശപ്പും ദാഹവും, തേജസ്സ് അപ്പ് അന്നം ഇവ
യാലുണ്ടായിട്ടുള്ള ഉപാധികളിലുണ്ടാകുന്ന വികാര
ങ്ങളും, ഈ പദാർത്ഥങ്ങൾ കൊണ്ടുതന്നെ അവ
ശമിക്കുന്നതുമാകുന്നു.

ഒരുത്തൻ മരിക്കുമ്പോൾ ആദ്യം അവന്റെ
വാക്ക് മനസ്സിൽ ലയിക്കുന്നു. അവന്റെ മനസ്സ്
പ്രാണനിൽ ലയിക്കുന്നു. പ്രാണൻ തേജസ്സിൽ
ലയിക്കുന്നു. തേജസ്സ് സദ്വസ്തുവിൽ ലയിക്കുന്നു.
ജീവാത്മാവിന്റെ വിശ്രമസ്ഥാനമായും സർവ്വത്തി
ന്റേയും ലയസ്ഥാനമായും പറയപ്പെടുന്ന യാ
തൊരു സദ്വസ്തുവുണ്ടോ അതുതന്നെ സർവ്വപ്രപ
ഞ്ചത്തിന്റേയും ആത്മാവ്. ശ്വേതകേതോ
"തത്ത്വമസി!" അതു നീയാകുന്നു!

തേനീച്ചകൾ പലവിധ വൃക്ഷങ്ങളിൽ നിന്നും
തേനെടുത്ത് ഒന്നായി ചേർക്കുന്നു. ആ ഏകീ

കരിച്ച അവസ്ഥയിൽ ആ മധുവിൽ ഏതെങ്കിലും ഒരു ഭാഗത്തിന് ഞാൻ ഇന്ന വൃക്ഷത്തിൽ നിന്നാണ് ഉണ്ടായതു് എന്ന വേർതിരിച്ച സ്ഥിതി ലഭിക്കുന്നതല്ല. അതുപോലെ സകല പ്രാണികളും സുഷുപ്തിയിലും പ്രളയത്തിലും ഏകവും അദ്വിതീയവുമായ സദ്വസ്തുവിൽതന്നെ ലയിച്ചാലും അവയ്ക്ക് ആ ബോധം ഉണ്ടാകുന്നില്ല

ഒൻപതാം ഖണ്ഡം, തേനെ ദൃഷ്ടാന്തം, മധുവും വിവിധ വൃക്ഷരസങ്ങളും.

പല ദിക്കുകളിൽനിന്നും പല മാർഗ്ഗങ്ങളിൽ കൂടി നദികൾ ഒഴുകി സമുദ്രത്തിൽ ചേരുന്നു. സമുദ്രജലത്തിൽ എല്ലാ ജലങ്ങളും ഏകീഭവിച്ചുപോകും. അതിൽ ഏതെങ്കിലും ഒരു ഭാഗത്തിന് അതു ഇന്ന നദിയിലെ ജലം ആണ് എന്ന വേർതിരിഞ്ഞ സ്ഥിതിയില്ല. ഇതുപോലെതന്നെ പ്രാണികളെല്ലാം ഏകവും അദ്വിതീയവുമായ സദ്വസ്തുവിൽ നിദ്രയിലും മരണത്തിലും പ്രളയത്തിലും ലയിക്കുന്നുണ്ടെങ്കിലും അവ ഒന്നിനും തന്നെ സദ്വസ്തുവിൽ ലയിച്ചിരിക്കുന്നു എന്ന ബോധമില്ല. അതിനാൽ തിരിയെ വരുമ്പോഴും ഏകവും അദ്വിതീയവുമായ സദ്വസ്തുവിൽ നിന്നാണു വന്നിട്ടുള്ളതു് എന്ന ബോധം ഉണ്ടാകുന്നില്ല.

പത്താം ഖണ്ഡം. മൂന്നാമതെ ദൃഷ്ടാന്തം — നദികളും സമുദ്രവും.

ഒരു മഹത്തായ വൃക്ഷത്തിന്റെ മൂട്ടിൽ ഒരു വെട്ടുകൊണ്ടാൽ കുറെ കറയൊലിക്കും; വൃക്ഷം നശിക്കുകയില്ല. മദ്ധ്യത്തിൽ വെട്ടുകൊണ്ടാൽ അവിടെ നിന്നും കുറെ രസം വെളിയിൽ വരും. അഗ്രത്തിൽ വെട്ടിയാൽ അവിടെ നിന്നും കുറെ രസം വരും. ജീവനാകുന്ന ആത്മാവിനാൽ വ്യാപിക്കപ്പെട്ട ആ വൃക്ഷം തഴച്ചുനില്ക്കും. അതിന്റെ ഒരു ശാഖയിൽ നിന്നും ജീവൻ മാറിയാൽ ആ ശാഖ ഉണങ്ങിപ്പോകും. രണ്ടാമത്ത് ഒരു ശാഖയിൽ നിന്നും ജീവൻ മാറിയാൽ ആ ശാഖയും ഉണങ്ങിപ്പോകും. വൃക്ഷം മുഴുവനിൽനിന്നും ജീവൻ മാറിയാൽ മുഴുവൻ വൃക്ഷവും ഉണങ്ങിപ്പോകും. ഇതുപോലെ ഈ ശരീരത്തെ വിട്ടു ജീവൻ പോകുമ്പോൾ ശരീരമാണു മരിക്കുന്നത്; ജീവൻ മരിക്കുന്നില്ല.

പതിനൊന്നാം ഖണ്ഡം, നാലാമത്തെ ദൃഷ്ടാന്തം - വൃക്ഷവും വൃക്ഷത്തിന്റെ ജീവനാശവും.

ഒരു ന്യഗ്രോധഫലത്തെ ഖണ്ഡിച്ചാൽ വളരെ ചെറുതായ അനേകം വിത്തുകൾ കാണും. അതിലൊരു വിത്തിനെ ഖണ്ഡിച്ചാൽ അതിന്റെ അകത്ത് ഒന്നും കാണുകയില്ല. അതിന്റെ അകത്തുള്ള ബീജം അത്ര സൂക്ഷ്മമായുള്ളതാണ്. ആ അതിസൂക്ഷ്മമായുള്ള ബീജത്തിലാണ് വലുതായ ആൽവൃക്ഷം സ്ഥിതി

അഞ്ചാമത്തെ ദൃഷ്ടാന്തം - ന്യഗ്രോധഫലം (പേരാലിന്റെ ഫലം.)

ചെയ്യുന്നത്. അതുപോലെ അദൃശ്യവും അതിസൂക്ഷ്മവുമാണ് പ്രപഞ്ചകാരണമായ ഏകവും അദ്വിതീയവുമായ സദ്വസ്തു.

ആറാമത്തെ ദൃഷ്ടാന്തം – ലവണപിണ്ഡവും ജലവും.

ഒരു ഉപ്പുകട്ടിയെടുത്ത് ഒരുപാത്രം വെള്ളത്തിലിട്ടാൽ അത് ആ ജലത്തിൽ ചേർന്നുപോകും. അതിന്റെ ഒരു തരിപോലും ദൃശ്യമാകയില്ല. ഉപ്പു ദൃഷ്ടിക്ക് ഗോചരമായില്ലെങ്കിലും ആ വെള്ളത്തിൽ ഏതു ഭാഗത്തിലും ഉപ്പിന്റെ രസം ഉണ്ടായിരിക്കും. രസനേന്ദ്രിയംകൊണ്ട് അറിയുകയും ചെയ്യാം. ഏകവും അദ്വിതീയവുമായ സദ്വസ്തുവിനെ ശരീരത്തിൽ കാണുന്നത് അതുപോലെയാണ്. ദൃഷ്ടിക്കു ഗോചരമാകാത്ത ഉപ്പുരസത്തെ രസനേന്ദ്രിയം കൊണ്ടറിയാവുന്നതുപോലെ, ഏകവും അദ്വിതീയവുമായ സദ്വസ്തുവിനെ വേറെ വിധത്തിൽ പ്രത്യക്ഷമാക്കാം.

ഏഴാമത്തെ ദൃഷ്ടാന്തം–കണ്ണിനെ മറച്ച് അന്യവിജനസ്ഥലത്തുകൊണ്ടുവിടപ്പെട്ട മനുഷ്യൻ.

ഒരു പുരുഷനെ ഒരു പട്ടണത്തിൽനിന്നും, നേത്രങ്ങളെ ബന്ധിച്ച് അന്യമായ ഒരു വിജനസ്ഥലത്തു കൊണ്ടുപോയി വിട്ടാൽ അവൻ തന്റെ സ്വസ്ഥാനത്തേക്കു പോകാനുള്ള മാർഗ്ഗം അറികയില്ല; അലഞ്ഞുനടക്കേണ്ടിവരും. മാർഗ്ഗം അറിയാവുന്ന ഒരുവൻ വന്ന് ഇതാണ് ആ ദേശത്തിലേ

കളുള്ള മാൎഗ്ഗം എന്നു പറഞ്ഞാൽ അതുവഴി അവൻ സ്വദേശത്തെ പ്രാപിക്കുകയും ചെയ്യും. അതുപോലെ ഓരോ പ്രാണിയും ലോകത്തിൽ അലഞ്ഞുതിരിയുകയാണ്. സദ്വസ്തുവിനെ സാക്ഷാത്കരിക്കാനുള്ള മാൎഗ്ഗം അറിയാവുന്ന ഒരു പണ്ഡിതൻ വന്ന് ഉപദേശിക്കുന്നപക്ഷം, ആ മാൎഗ്ഗത്തെ ഗ്രഹിക്കുകയും അതിൽ കൂടി സദ്വസ്തുവിനെ പ്രാപിക്കുകയും ചെയ്യാം.

എട്ടാമത്തെ ദൃഷ്ടാന്തം — മരണാവസ്ഥയിലെത്തിയവൻ.

ഒരു മരണാവസ്ഥ സമീപിച്ചവന്റെ അടുക്കൽവന്നു ബന്ധുക്കൾ 'എന്നെ അറിയുന്നുണ്ടോ'? 'എന്നെ അറിയുന്നുണ്ടോ'? എന്നു ചോദിക്കുന്നു. അവന്റെ വാക്കു മുതലായ ഇന്ദ്രിയങ്ങൾ മനസ്സിലും മനസ്സ് പ്രാണനിലും പ്രാണൻ തേജസ്സിലും, തേജസ്സ് സദ്വസ്തുവിലും ലയിക്കാതിരിക്കുന്നതുവരെ അവന് അറിവുണ്ടായിരിക്കും. അവന്റെ ഇന്ദ്രിയങ്ങൾ മനസ്സിലും, മനസ്സ് പ്രാണനിലും, പ്രാണൻ തേജസ്സിലും, തേജസ്സ സദ്വസ്തുവിലും ലയിച്ചുപോയാൽ അവൻ ഒന്നും അറികയില്ല

ഒൻപതാമത്തെ ദൃഷ്ടാന്തം — ഒരു മോഷ്ടാവും ഇരുമ്പു കോടാലിയും.

ഒരു മോഷ്ടാവ് മോഷ്ടിച്ചില്ല എന്നു പറയുന്നപക്ഷം, ഒരു ഇരുമ്പുകോടാലിയെ നന്നായി പഴുപ്പിച്ച് അവനെക്കൊണ്ട് അതിനെ എടുക്കാൻ പറഞ്ഞാൽ, അവന്റെ കൈയ് പൊള്ളുന്ന പക്ഷം അവൻ തന്നെ മോഷ്ടാവെന്നു തെളിയും. കൈയ് പൊള്ളാ

ത്തപക്ഷം അവൻ മോഷ്ടാവല്ല. (അസത്യമുള്ളവനെ അഗ്നി ദഹിപ്പിക്കുമെന്നും, സത്യമുള്ളവനെ അഗ്നി ചുടുകയില്ലെന്നും വിശ്വാസമുണ്ടായിരുന്ന കാലത്തിലെ ഒരു പരീക്ഷയാണിത്.) ഒരുവനെ രക്ഷിക്കുന്നതു് സത്യമാണ്. ലോകംമുഴുവൻ സത്യത്തിലാണു പ്രതിഷ്ഠിതമായിരിക്കുന്നതു്. ആ സത്യം ഏകവും അദ്വിതീയവുമായ സദ്വസ്തുവാകുന്നു.

ഇപ്രകാരം ഒൻപതു് ഉദാഹരണങ്ങളെ പറഞ്ഞു് ഓരോ ഖണ്ഡത്തിന്റെ ഒടുവിലും "സ യ ഏഷോണിമൈതദാത്മ്യമിദം സർവം തത്സത്യം സ ആത്മാ തത്ത്വമസി ശ്വേതകേതോ" എന്നാണ് ഉദ്ദാലകമഹർഷി ശ്വേതകേതുവിനുപദേശിച്ചിട്ടുള്ളതു്.

ഛാന്ദോഗ്യോപനിഷത്തിൽ ശ്വേതകേതുവിനുള്ള ഉപദേശം അടങ്ങിയ ആറാമദ്ധ്യായം മുഴുവനും നോക്കുന്നപക്ഷം അതിലുള്ള ആദ്യത്തെ ഏഴു ഖണ്ഡങ്ങൾകൊണ്ടു സർവപ്രപഞ്ചവും ഏകവും അദ്വിതീയവുമായ സദ്വസ്തുവാണെന്നു ഗ്രഹിക്കേണ്ടതായിരിക്കുന്നു. അതുപോലെ ശേഷം ഒൻപതു ഖണ്ഡങ്ങൾകൊണ്ടും സകല ജീവങ്ങളും ആ ഏകവും അദ്വിതീയവുമായ സദ്വസ്തുവിൽ നിന്നും ഭിന്നമല്ലെന്നും ഓരോ ജീവനും താൻ ആ വസ്തുവാണെന്നു സാക്ഷാത്കരിക്കുവാൻ സാധിക്കുമെന്നുമാണ് ഉദ്ദാലകമഹർഷി ശ്വേതകേതുവിനു

ഉപദേശിച്ചിട്ടുള്ളതു്. "തത്ത്വമസി" എന്ന വാക്യത്തെ വേറെ വിധത്തിൽ വ്യാഖ്യാനിച്ച് ജീവാത്മാ പരമാത്മാവിൽനിന്നും ഭിന്നമാണെന്നോ ജീവാത്മാക്കൾ പരസ്പരം വ്യത്യാസത്തോടുകൂടിയവരെന്നോ പ്രപഞ്ചം പരമാത്മാവിൽനിന്നും ഭിന്നമാണെന്നോ സ്ഥാപിക്കാൻ പുറപ്പെടുന്നപക്ഷം അതു പ്രകൃതത്തിൽ യോജിക്കയില്ല. "സദേവ സോമ്യേദമഗ്ര ആസീദേകമേവാദ്വിതീയം— തത്ത്വമസി" എന്ന ഉപക്രമോപസംഹാരവാക്യങ്ങൾക്കു പരസ്പരം വിരോധമുണ്ടാകും. അതു ശാസ്ത്രസമ്മതമായും വരുന്നതല്ല. യാതൊന്നിനെ അറിഞ്ഞാൽ സർവ്വവും അറിയപ്പെട്ടതായി ഭവിക്കുമോ അതിനെ ഉപദേശിക്കാം എന്ന പ്രതിജ്ഞയോടുകൂടി ഉപദേശിക്കാൻ തുടങ്ങിയ ഉദ്ദാലകമഹർഷിയുടെ വാക്യങ്ങൾക്ക് മിഥ്യാത്വവും കല്പിക്കേണ്ടതായി വരും. അതും ഉചിതമല്ല. അതിനാൽ "തത്ത്വമസി" 'അതു നീയാകുന്നു' എന്ന വാക്യംകൊണ്ടും അതോടുചേർന്നുള്ള മററുഭാഗങ്ങൾ കൊണ്ടും ഉപദേശിക്കപ്പെടുന്ന തത്ത്വം "സർവ്വത്തിന്റെയും ആദികാരണമായി ഏകവും അദ്വിതീയവുമായ യാതൊരു സദ്വസ്തുവുണ്ടോ അതു തന്നെ പ്രപഞ്ചം, സകല ജീവന്മാരും വാസ്തവത്തിൽ ആ വസ്തുവിൽ നിന്നും ഭിന്നമല്ല, ആ സദ്വസ്തു തന്നെ" എന്നാകുന്നു.

"പ്രജ്ഞാനം ബ്രഹ്മ" എന്ന വാക്യം ഋഗ്വേദത്തിലുള്ള ഐതരേയോപനിഷത്തിൽ ഒടുവിലത്തെ അദ്ധ്യായത്തിലുള്ളതാണ്.

ii. 'പ്രജ്ഞാനം ബ്രഹ്മ' എന്ന മഹാവാക്യം.

ഈ ഉപനിഷത്ത് "പ്രപഞ്ചത്തിൻെറ ഉത്ഭവത്തിനു മുമ്പ് ഏകമായ ആത്മാവു മാത്രമുണ്ടായിരുന്നു. അതിനന്യമായി യാതൊന്നുമുണ്ടായിരുന്നില്ല; വിവിധങ്ങളായ ലോകങ്ങളെ സൃഷ്ടിക്കട്ടെ എന്നു അതു ഈക്ഷിച്ചു" (ആത്മാ വാ ഇദമേകമേവാഗ്ര ആസീന്നാന്യത് കിഞ്ചന മിഷത് സ ഈക്ഷത ലോകാന്നു സൃജാ ഇതി) എന്നാണാരംഭിക്കുന്നതു്. ഏകമായ ആത്മാവിൽ നിന്നും സർവ്വപ്രപഞ്ചവും ഉണ്ടായി എന്നു സ്ഥാപിച്ചതിൻെറ ശേഷം ഈ ആത്മസ്വരൂപം എന്താണ്, അതിനെ ഏതു വിധത്തിലാണ് ഉപാസിക്കേണ്ടതു് എന്ന ചോദ്യമുണ്ടാകുന്നു. ആ ചോദ്യവും ഉത്തരവും താഴെ പറയുന്ന വിധത്തിലാകുന്നു. "ഈ ഏകമായ ആത്മാ ആരാകുന്നു? നാം ആത്മാവെന്നുപാസിക്കേണ്ടതു ആരെയാണ്? രൂപം കാണുന്നതും ശബ്ദം കേൾക്കുന്നതും ഗന്ധം അറിയുന്നതും വാക്കുകൾ ഉച്ചരിക്കുന്നതും ഇന്നതു നല്ലതു് ഇന്നതു ചീത്തയെന്നു വിവേചിച്ചറിയുന്നതും ഏതുകൊണ്ടാണോ അതാണാത്മാവു്. ഹൃദയം, മനസ്സ് എന്നതിനെല്ലാം അധിഷ്ഠാനവും അതു തന്നെ. സംജ്ഞാനം (ചേതനഭാവം), ആജ്ഞാനം (ഈശ്വരഭാവം) വിജ്ഞാനം (ലൌകിക

ജ്ഞാനം), പ്രജ്ഞാനം (അറിവ്), മേധാ (പഠിച്ചതിനെ മറക്കാതിരിക്കാനുള്ള ശക്തി), ദൃഷ്ടി (ഇന്ദ്രിയങ്ങളിൽ കൂടിയുള്ള അറിവ്), ധൃതി (ധൈര്യം), മതി (ആലോചനാശക്തി), മനീഷാ (നിശ്ചയശക്തി), ജൂതി (ദുഃഖാവസ്ഥ), സ്മൃതി (ഓൎമ്മിക്കാനുള്ള ശക്തി), സങ്കല്പം (ഊഹം), ക്രതു (വിചാരം), അസു (ജീവിക്കുന്ന വൃത്തി), കാമം (കിട്ടാത്തതിലുള്ള ആഗ്രഹം), വശം (സ്ത്രീ മുതലായവയിൽ രാഗം) ഇവയെല്ലാം പ്രജ്ഞാനം എന്നതിൻെറ പല പേരുകൾ മാത്രമാണ്. പിന്നെ ബ്രഹ്മാ, ഇന്ദ്രൻ, പ്രജാപതി മുതലായ പല ദേവന്മാരായി കാണപ്പെടുന്നതും അതുതന്നെ. ആകാശം, വായു, അഗ്നി, അപ്പ്, പൃഥ്വി എന്ന മഹാഭൂതങ്ങളായി കാണപ്പെടുന്നതും പ്രജ്ഞാനം തന്നെ. സ്ഥൂലവും സൂക്ഷ്മവും കലൎന്നതായ സകലവസ്തുക്കളും പ്രജ്ഞാനം തന്നെ. സൎവത്തിനും കാരണവും പ്രജ്ഞാനം തന്നെ. ജാരജങ്ങളായും സ്വേദജങ്ങളായും ഉൽഭിജ്ജങ്ങളായും കാണപ്പെടുന്ന അശ്വങ്ങൾ, ഗോക്കൾ, മനുഷ്യർ, ഗജങ്ങൾ, വൃക്ഷങ്ങൾ, പക്ഷികൾ മുതലായ സകല പ്രാണികളും സകല സ്ഥാവരവസ്തുക്കളും പ്രജ്ഞാനനേത്രത്തോടു കൂടിയവയാകുന്നു. സൎവവും പ്രജ്ഞാനത്തിൽതന്നെ പ്രതിഷ്ഠിതമായിരിക്കുന്നു. പ്രപഞ്ചം മുഴുവനും പ്രജ്ഞാനമാകുന്ന നേത്രത്തോടു കൂടിയതും പ്രജ്ഞാനത്തിൽതന്നെ പ്രതിഷ്ഠിതവുമാകുന്നു. സൎവത്തിൻേറയും ആദികാരണ

മായി പറയപ്പെടുന്ന ബ്രഹ്മവും പ്രജ്ഞാനമാകുന്നു.”*

പ്രജ്ഞാനം എന്നതു് കേവലമായ ജ്ഞാനസ്വരൂപമാകുന്നു. ജ്ഞാനം എന്നതിനെ തന്നിൽ കാണപ്പെടുന്ന അറിവുകൊണ്ടു നിശ്ചയിക്കയല്ലാതെ ഇന്ദ്രിയഗോചരമായ ഒരുവസ്തുവായി ദർശിക്കാൻ കഴിയുകയില്ല. അറിവിൽനിന്നും സ്ഥൂലമായും സൂക്ഷ്മമായും കാണപ്പെടുന്ന സകല ദൃശപദാർത്ഥങ്ങളേയും നീക്കുന്ന പക്ഷം അറിവുമാത്രം കേവലമായി ശേഷിക്കും. അതിന്ന ദേശംകൊണ്ടോ കാലം കൊണ്ടോ കാര്യകാരണഭാവം കൊണ്ടോ യാതൊരു കുറവും വരുന്നതല്ല. അതു് അഖ

---

* കോയമാത്മേതി വയമുപാസ്മഹേ കതരഃ സ ആത്മാ? യേന വാ പശ്യതി യേന വാ ശൃണോതി യേന വാ ഗന്ധാനാജിഘ്രതി യേന വാ വാചം വ്യാകരോതി യേന വാ സ്വാദു ചാസ്വാദു ച വിജാനാതി യദേതദ്ധൃദയം മനശ്ചൈതത് സംജ്ഞാനമാജ്ഞാനം വിജ്ഞാനം പ്രജ്ഞാനം മേധാ ദൃഷ്ടിർധൃതിർമതിർമനീഷാ ജൂതിഃ സ്മൃതിഃ സങ്കല്പഃ ക്രതുരസുഃ കാമോ വശ ഇതി സർവാണ്യേവൈതാനി പ്രജ്ഞാനസ്യ നാമധേയാനി ഭവന്തി ഏഷ ബ്രഹ്മൈഷ ഇന്ദ്ര ഏഷ പ്രജാപതിരേതേ സർവ്വേ ദേവാ ഇമാനി ച പഞ്ചമഹാഭൂതാനി ച പൃഥിവീ വായുരാകാശ ആപോ ജ്യോതീംഷീത്യേതാനീമാനി ക്ഷുദ്രമിശ്രാണീവ ബീജാനി ഇതരാണി ചേതരാണി ചാണ്ഡജാനി ച ജാരുജാനി ച സ്വേദജാനി ചോദ്ഭിജ്ജാനി ചാശ്വാ ഗാവഃ പുരുഷാ ഹസ്തിനോ യത് കിഞ്ചേദം പ്രാണി ജംഗമം ച പതത്രി ച യച്ച സ്ഥാവരം സർവം തത് പ്രജ്ഞാനേത്രം പ്രജ്ഞാനേ പ്രതിഷ്ഠിതം പ്രജ്ഞാനേത്രോ ലോകഃ പ്രജ്ഞാ പ്രതിഷ്ഠാ പ്രജ്ഞാനം ബ്രഹ്മ.

ഐ. ഉ. V. 1-3.

ണ്ഡമായും പരിപൂർണ്ണമായും പ്രകാശിക്കും. അതു കേവലം അനുഭവഗോചരമായേ ഇരിക്കുകയുള്ളൂ. ജീവാത്മാവിന്റെയും പരമാത്മാവിന്റെയും വാസ്തവമായ സ്വരൂപം ഏകവും അദ്വിതീയവുമായ പ്രജ്ഞാനം അല്ലെങ്കിൽ കേവലമായ പരിശുദ്ധജ്ഞാനം എന്നാണു ഈ വാക്യം കൊണ്ടു കാണുന്നതു്. പ്രജ്ഞാനം എന്നതിനു ജീവാത്മാവിലുള്ള കൂടസ്ഥൻ എന്നർത്ഥമുള്ളതായും ഭഗവദ്ഗീതയിൽ പറയുന്നു. ഈ മഹാവാക്യവും പ്രപഞ്ചത്തിന്റെയും ജീവാത്മാക്കളുടേയും പരമാത്മാവിന്റെയും ഏകത്വത്തെ അല്ലെങ്കിൽ അദ്വിതീയഭാവത്തെ കാണിക്കുന്നു.

'അയമാത്മാ ബ്രഹ്മ' എന്ന മഹാവാക്യം.

"അയമാത്മാ ബ്രഹ്മ" എന്ന മഹാവാക്യം അഥർവ്വണവേദത്തിൽ മാണ്ഡൂക്യോപനിഷത്തിലുള്ള വാക്യമാകുന്നു. മാണ്ഡൂക്യോപനിഷത്തു് എല്ലാ ഉപനിഷത്തുകളിലും വച്ചു ഏററവും ശ്രേഷ്ഠമാണെന്നും മോക്ഷേച്ഛുക്കൾക്കു മോക്ഷസിദ്ധിക്കു മാണ്ഡൂക്യോപനിഷത്തു മാത്രം പഠിച്ചാൽ മതിയെന്നും ("മാണ്ഡൂക്യമേകമേവാലം മുമുക്ഷൂണാം വിമുക്തയേ"—മുക്തികോപനിഷത്തു 26) ശ്രീരാമൻ പറഞ്ഞിരിക്കുന്നു. അതിൽ ആദ്യത്തെ മന്ത്രത്തിൽ "അയമാത്മാ ബ്രഹ്മ" എന്ന വാക്യമടങ്ങിയിരിക്കുന്നു. അതു താഴെ പറയുന്ന പ്രകാരം ഉപദേശിക്കുന്നു:—

“ചരവുമചരവുമായുള്ള സർവപ്രപഞ്ചവും ഓം എന്ന പ്രണവത്തിലടങ്ങിയിരിക്കുന്നു. ഭൂതം, വർത്തമാനം, ഭവിഷ്യത്ത് എന്നതിൽ ഉൾപ്പെടുന്ന സർവവും ഓങ്കാരമെന്ന പ്രണവത്തിലടങ്ങിയിരിക്കുന്നതായി പ്രണവം വ്യാഖ്യാനിക്കപ്പെടുന്നു. മൂന്നുകാലങ്ങളേയും അതിക്രമിച്ചു വർത്തിക്കുന്ന സർവവും ഓങ്കാരം തന്നെ. ഇതെല്ലാം ബ്രഹ്മം തന്നെ. ഈ ആത്മാവും ബ്രഹ്മം തന്നെ. ‘ഈ ആത്മാവും ബ്രഹ്മംതന്നെ’ എന്നു അർത്ഥത്തോടുകൂടിയ ‘അയമാത്മാ ബ്രഹ്മ’ എന്ന വാക്യത്തിൽ ആത്മാ എന്നതു ജീവാത്മാവിനെയാണു കുറിക്കുന്നത്.”*

ബ്രഹ്മ എന്ന പദം പരമാത്മാവിന്റെ സർവാതീതമായുള്ള നിർഗുണഭാവത്തെ കാണിക്കുന്നു. മുഴുവൻമന്ത്രംകൊണ്ടും പ്രപഞ്ചം മുഴുവനും ബ്രഹ്മമാണെന്നും ജീവാത്മാവും ആ ബ്രഹ്മംതന്നെയെന്നും ശ്രുതി യാതൊരു സംശയം കൂടാതെ ഘോഷിക്കുന്നു.

“പ്രജ്ഞാനം ബ്രഹ്മ” “അയമാത്മാ ബ്രഹ്മ” എന്ന രണ്ടു വാക്യങ്ങളും ബ്രഹ്മം ശുദ്ധജ്ഞാന

---

* ഓമിത്യേതദക്ഷരമിദം സർവം
തസ്യോപവ്യാഖ്യാനം ഭൂതം
ഭവദ് ഭവിഷ്യദിതി സർവമോങ്കാര ഏവ।
യച്ചാന്യത് ത്രികാലാതീതം തദപ്യോങ്കാര ഏവ।
സർവം ഹ്യേതദ് ബ്രഹ്മ അയമാത്മാ ബ്രഹ്മ.

മാ. ഉ. I.

സ്വരൂപമാണെന്നും പ്രപഞ്ചവും ജീവാത്മാക്കളും ഏകവും അദ്വിതീയവുമായ പരബ്രഹ്മവസ്തുവിൽ നിന്നും ഭിന്നങ്ങളല്ലെന്നും ഉപദേശിച്ചിരിക്കുന്നു.

'അഹം ബ്രഹ്മാസ്മി,' എന്ന മഹാവാക്യം.

ജീവാത്മപരമാത്മാക്കളുടെ സംബന്ധത്തെപ്പററി ഉപദേശിക്കുന്ന "തത്ത്വമസി" എന്ന ഉപദേശവാക്യത്തെ ശ്രവണം ചെയ്തും "പ്രജ്ഞാനം ബ്രഹ്മ" "അയമാത്മാ ബ്രഹ്മ" എന്ന മനനവാക്യങ്ങളെക്കൊണ്ടു് പ്രപഞ്ചത്തിൻെറയും ജീവാത്മാവിൻെറയും വാസ്തവസ്വരൂപത്തെ മനനം ചെയ്തും വരുമ്പോൾ 'ഞാൻ ഏകവും അദ്വിതീയവുമായ ബ്രഹ്മം തന്നെയാകുന്നു.' എന്ന അനുഭവമുണ്ടാകും. ആ അനുഭവത്തെയാണു "അഹം ബ്രഹ്മാസ്മി" എന്ന മഹാവാക്യം കാണിക്കുന്നതു്. ഇതു ബൃഹദാരണ്യകോപനിഷത്തിൽ ഒന്നാമദ്ധ്യായത്തിൽ നാലാമത്തെ ബ്രാഹ്മണത്തിൽ പത്താമത്തെ മന്ത്രത്തിലുള്ളതാണു്. വാമദേവമഹർഷിക്കു് ഈ അനുഭവം ലഭിച്ചതായി ആ മന്ത്രത്തിൽ പറയുന്നുണ്ടു്. അതു താഴെ പറയുന്ന പ്രകാരമാകുന്നു:—

"സൃഷ്ടിക്കുമുമ്പു് ഈ പ്രപഞ്ചം ബ്രഹ്മം മാത്രമായിരുന്നു. അതു തന്നെത്താൻ 'ഞാൻ ബ്രഹ്മമായിരിക്കുന്നു' എന്നറിഞ്ഞതേയുള്ളു. അതിനാൽ അതു് ഈ നാമരൂപാത്മകമായുള്ള സർവ

പ്രപഞ്ചവുമായി ഭവിച്ചു. ദേവന്മാരിൽ ആരെല്ലാം ഇപ്രകാരം 'ഞാൻ ബ്രഹ്മമാണ' എന്ന തത്വത്തെ അറിഞ്ഞുവോ അവരെല്ലാം ബ്രഹ്മമായിത്തന്നെ ഭവിച്ചു. ഇതുപോലെ തന്നെ ഋഷിമാരിലും മനുഷ്യരിലും 'ഞാൻ ബ്രഹ്മമാണ്' എന്നറിഞ്ഞവരെല്ലാം ബ്രഹ്മമായി ഭവിച്ചിട്ടുണ്ട്. വാമദേവൻ എന്ന മഹർഷി ഈ തത്വത്തെ ഗ്രഹിച്ച് 'ഞാൻതന്നെ മനു' 'ഞാൻതന്നെസൂര്യൻ' എന്നും ആ പ്രകാരമുള്ള ബ്രഹ്മമാണ് താൻ എന്നും അറിയുകയും ബ്രഹ്മസ്വരൂപമായിത്തീരുകയും ചെയ്തു. എന്തെന്നാൽ ഒരുവൻ 'ഞാൻ ബ്രഹ്മമാകുന്നു' 'അഹം ബ്രഹ്മാസ്മി' എന്ന തത്വത്തെ സാക്ഷാത്കരിക്കുന്ന പക്ഷം അവൻ സർവസ്വരൂപമായുള്ള ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു. ദേവന്മാർക്കുപോലും അതിനെ തടുക്കാൻ സാധിക്കുന്നതല്ല. അവൻ അവരുടെ ആത്മാവായും വർത്തിക്കുന്നു."*

* ബ്രഹ്മ വാ ഇദമഗ്ര ആസീത് തദാത്മാനമേവാവേത് അഹം ബ്രഹ്മാസ്മീതി തസ്മാത്തത് സർവ്വമഭവത് തദ്യോ യോ ദേവാനാം പ്രത്യബുധ്യത സ ഏവ തദഭവത് തഥർഷീണാം തഥാ മനുഷ്യാണാം തദ്ധൈതത് പശ്യൻ ഋഷിർവാമദേവഃ പ്രതിപേദേഽഹം മനുരഭവം സൂര്യശ്ചേതി തദിദമപ്യേതർഹി യ ഏവം വേദാഹം ബ്രഹ്മാസ്മീതി സ ഇദം സർവം ഭവതി തസ്യ ഹ ന ദേവാശ്ച നാഭൂത്യാ ഈശതേ ആത്മാ ഹ്യേഷാം സ ഭവതി.

ബൃ. ഉ. IV. 10

4. "തത്ത്വമസി" "പ്രജ്ഞാനം ബ്രഹ്മ" "അയമാത്മാ ബ്രഹ്മ" "അഹം ബ്രഹ്മാസ്മി" എന്ന നാലു മഹാവാക്യങ്ങളും ഒന്നുപോലെ ജീവാത്മപരമാത്മാക്കളുടെ ഐക്യത്തെയും ജീവാത്മാ, പരമാത്മാ, പ്രപഞ്ചം എന്ന മൂന്നു ഭാഗങ്ങൾക്കും വാസ്തവത്തിൽ ഭേദമില്ലെന്നുള്ളതിനേയും, അവ മൂന്നും ഏകവും അദ്വിതീയവും സച്ചിദാനന്ദഘനവുമായ പരബ്രഹ്മവസ്തുവാണെന്നുള്ളതിനേയും വ്യക്തമായി ഉപദേശിക്കുന്നുണ്ടെന്നു കാണാം. സകല വേദങ്ങളുടെ തത്വവും ഇതാണെന്നു ശ്രീമത് ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ ഉപദേശിച്ചിട്ടുണ്ട്. അതു താഴെ പറയുന്ന പ്രകാരമാകുന്നു:—

സകലവേദങ്ങളുടേയും സാരം.

വേദാന്തസിദ്ധാന്തനിരുക്തിരേഷാ
ബ്രഹ്മൈവ ജീവഃ സകലം ജഗച്ച
അഖണ്ഡരൂപസ്ഥിതിരേവ മോക്ഷോ
ബ്രഹ്മാദ്വിതീയം ശ്രുതയഃ പ്രമാണം.

വി. ചൂ. 479

"ജീവൻ ഏകവും അദ്വിതീയവുമായ ബ്രഹ്മസ്വരൂപമാകുന്നു. സകലപ്രപഞ്ചവും ബ്രഹ്മംതന്നെ. അഖണ്ഡവും പരിപൂർണ്ണവുമായ ബ്രഹ്മം താനാണെന്നറിഞ്ഞു് അപ്രകാരം സ്ഥിതിചെയ്യുന്നതാണു മോക്ഷം. ബ്രഹ്മം ഏകവും അദ്വിതീയവുമാകുന്നു. സകല ഉപനിഷത്തുകളുടേയും നിശ്ചിത

മായ തത്ത്വം ഇതുതന്നെ. ഇതിനെല്ലാം പ്രമാണം വേദമാകുന്നു.”

5. മഹാവാക്യങ്ങളിൽ “തത്ത്വമസി” എന്ന വാക്യം അനേകം പ്രകരണഗ്രന്ഥങ്ങളിലും പുരാണങ്ങളിലുള്ള പല ഉപദേശങ്ങളിലും പ്രതിപാദ്യവിഷയമായിട്ടുണ്ട്. അദ്ധ്യാത്മരാമായണത്തിൽ ശ്രീരാമഗീത എന്നു പറയപ്പെടുന്ന ലക്ഷ്മണോപദേശത്തിൽ ഭഗവാൻ ശ്രീരാമൻ താഴെപ്പറയുന്ന പ്രകാരം ഉപദേശിച്ചിരിക്കുന്നു:—

‘തത്ത്വമസി’ എന്ന മഹാവാക്യത്തിന്റെ അഖണ്ഡാർത്ഥത്തെപ്പറ്റി ശ്രീരാമന്റെ ഉപദേശം.

“സാത്ത്വികമായ ശ്രദ്ധയോടുകൂടിയവനും ഗുരുപ്രസാദം കൊണ്ടു പരിശുദ്ധമായ അന്തഃകരണത്തോടുകൂടിയവനുമായ സാധകൻ ‘തത്ത്വമസി’ എന്നമഹാവാക്യംകൊണ്ട് ജീവാത്മാവിന്റെയും പരമാത്മാവിന്റേയും ഐക്യഭാവത്തെ അറിഞ്ഞു ഏകമായ ബ്രഹ്മഭാവത്തിൽ ചിത്തവൃത്തിയെ മേരുവിനെപ്പോലെ നിശ്ചലമായി ഉറപ്പിച്ചവനായും ആനന്ദം അനുഭവിക്കുന്നവനായും ഭവിക്കേണ്ടതാകുന്നു.” ‘തത്ത്വമസി’ എന്ന വാക്യത്തിന്റെ അർത്ഥം ഗ്രഹിക്കണമെങ്കിൽ ആദ്യമായി അതിലടങ്ങിയിട്ടുള്ള തത്—ത്വം—അസി എന്ന മൂന്നു പദങ്ങളുടെ അർത്ഥത്തെ ഗ്രഹിക്കേണ്ടതാണ്. ‘തത്’ എന്ന പദം പരമാത്മാവിനേയും ‘ത്വം’ എന്ന

പദം ജീവാത്മാവിനേയും 'അസി' എന്ന പദം ജീവാത്മപരമാത്മാക്കളുടെ ഐക്യത്തെയും കാണിക്കുന്നു"*

"ജീവാത്മതത്വം അപരോക്ഷവും പരമാത്മതത്വം പരോക്ഷവുമായി കാണപ്പെടുന്നു. ഈ രണ്ടു വിരോധഭാവങ്ങളേയും ത്യജിച്ച് ചിദാത്മഭാവത്തിൽ അവയ്ക്കുള്ള ഐക്യത്തെ ഗ്രഹിക്കണം. രണ്ടു പദങ്ങളുടേയും അർത്ഥങ്ങളെ ലക്ഷണകൾ കൊണ്ടു പരിശോധിച്ചുവരുമ്പോൾ തന്റെ ആത്മാവു ഏകവും അദ്വിതീയവുമായ അഖണ്ഡവസ്തുവാണെന്ന് 'അസി'പദം കൊണ്ട് അനുഭവപ്പെടും."

"ജീവാത്മാവും പരമാത്മാവും ചൈതന്യഭാവത്തിൽ ഒന്നാകയാൽ, ജഹല്ലക്ഷണ സംഭവിക്കുന്നതല്ല. പരോക്ഷം, അപരോക്ഷം, സർവ്വജ്ഞത്വം കിഞ്ചിജ്ഞത്വം മുതലായ വിരോധങ്ങളുള്ളതിനാൽ അജഹല്ലക്ഷണയും സംഭവിക്കുന്നതല്ല.

---

* ശ്രുത്വൈവ തത്ത്വമസീതി വാക്യതോ
ഗുരോഃ പ്രസാദാദപി ശുദ്ധമാനസഃ
വിജ്ഞായ ചൈകാത്മ്യമഥാത്മജീവയോഃ
സുഖീ ഭവേന്മേരുരിവാപ്രകമ്പനഃ.

ആദൗ പദാർത്ഥാവഗതിർഹി കാരണം
വാക്യാർത്ഥവിജ്ഞാനവിധൗ വിധാനതഃ
തത്ത്വം പദാർത്ഥൗ പരമാത്മജീവകാ-
വസീതി ചൈകാത്മ്യമഥാനയോർഭവേത്.

രാ. ഗീ. 24, 25.

'സോയം ദേവദത്തഃ' എന്ന വാക്യത്തിന്റെ അൎത്ഥഗ്രഹണത്തിൽ ഉപയോഗിക്കുന്ന ഭാഗലക്ഷണമാത്രമേ 'തത്ത്വമസി' എന്ന വാക്യാൎത്ഥം ഗ്രഹിക്കുന്നതിൽ യോജിക്കയുള്ളു."*

'തത്ത്വമസി' എന്ന മഹാവാക്യത്തിന്റെ അൎത്ഥവിവരണം.

6. "തത്" എന്ന പദത്തിന്റെ വാച്യാൎത്ഥത്തിൽ സമഷ്ടിസ്ഥൂലശരീരമായ സ്ഥൂലമഹാപ്രപഞ്ചം, അതിൽക്കൂടി പ്രകാശിക്കുന്ന വൈശ്വാനരൻ എന്ന ചൈതന്യഭാവം, സമഷ്ടിസൂക്ഷ്മശരീരമായി സൂക്ഷ്മമഹാപ്രപഞ്ചം, അതിൽക്കൂടെ പ്രകാശിക്കുന്ന ഹിരണ്യഗർഭൻ എന്ന ചൈതന്യഭാവം, സമഷ്ടികാരണശരീരമായ കാരണമഹാപ്രപഞ്ചം, അതിൽക്കൂടി പ്രകാശിക്കുന്ന ഈശ്വരൻ എന്ന ചൈതന്യഭാവം, മൂന്നുസമഷ്ടിശരീരങ്ങളിൽനിന്നും വ്യതിരിക്തമായി സർവത്തിനും ആദികാരണമായുള്ള നിൎഗ്ഗുണമായ പരബ്രഹ്മവസ്തു, ഇത്രയും ഉൾപ്പെടുന്നതായും അതിന്റെ ലക്ഷ്യാൎത്ഥം നിൎഗ്ഗു

---

* പ്രത്യക്‌പരോക്ഷാദി വിരോധമാത്മനോ-
ർവിഹായ സംഗൃഹ്യ തയോശ്ചിദാത്മതാം
സംശോധിതാം ലക്ഷണയാ ച ലക്ഷിതാം
ജ്ഞാത്വാ സ്വമാത്മാനമഥാദ്വയോ ഭവേത്.

ഏകാത്മകത്വാജ്ജഹതീ ന സംഭവേ-
ത്തഥാജഹല്ലക്ഷണതാ വിരോധതഃ
സോയം പദാൎത്ഥാവിവ ഭാഗലക്ഷണാ
യുജ്യേത തത്ത്വം പദയോരദോഷതഃ.

രാ. ഗീ. 26, 27.

ണമായ പരബ്രഹ്മവസ്തു മാത്രമാണെന്നും ആറാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. അതുപോലെ 'ത്വം' എന്ന പദത്തിന്റെ വാച്യാൎത്ഥത്തിൽ വ്യഷ്ടിസ്ഥൂലശരീരം, അതിൽക്കൂടി പ്രകാശിക്കുന്ന വിശ്വൻ എന്ന ചൈതന്യഭാവം, വ്യഷ്ടിസൂക്ഷ്മശരീരം, അതിൽക്കൂടി പ്രകാശിക്കുന്ന തൈജസൻ എന്ന ചൈതന്യഭാവം, വ്യഷ്ടികാരണശരീരം, അതിൽക്കൂടി പ്രകാശിക്കുന്ന പ്രാജ്ഞൻ എന്ന ചൈതന്യഭാവം, മൂന്നു ശരീരങ്ങളിൽനിന്നും വ്യതിരിക്തനായി വൎത്തിക്കുന്ന കൂടസ്ഥൻഎന്നും പ്രത്യഗാത്മാ എന്നും പറയപ്പെടുന്ന തുരീയചൈതന്യം,ഇത്രയും ഉൾപ്പെടുന്നതായും അതിന്റെ ലക്ഷ്യാൎത്ഥം മൂന്നു ശരീരങ്ങളിൽ നിന്നും വ്യതിരിക്തനും യാതൊരു വികാരങ്ങളാലും ബാധിക്കപ്പെടാത്തവനുമായ കൂടസ്ഥൻ എന്ന തുരീയചൈതന്യസ്വരൂപൻ മാത്രമാണെന്നും മൂന്നാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

'തത്' എന്നും 'ത്വം' എന്നും പദങ്ങളാൽ സൂചിപ്പിക്കപ്പെടുന്ന പരമാത്മാവിനും ജീവാത്മാവിനും ഏകത്വത്തെ "തത്ത്വമസി" എന്ന വാക്യം ഉപദേശിക്കുന്നു. അപ്രകാരമുള്ള ഏകത്വം അവയുടെ ലക്ഷ്യാർത്ഥങ്ങൾക്കു മാത്രമേ കാണുന്നുള്ളു. വാച്യാർത്ഥത്തെ നോക്കുന്നപക്ഷം അവയിൽ വിരുദ്ധധൎമ്മങ്ങളാണു കാണ

പ്പെടുന്നതു്. അതിനാൽ ഏകത്വം സംഭവിക്കുന്നതുമല്ല. അവയുടെ വാച്യാർത്ഥങ്ങൾക്കു് ഏകത്വമുള്ളതായി വിചാരിക്കുന്നപക്ഷം ശ്രീമത് ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ പറയുന്നതുപോലെ "മിന്നാമിനുങ്ങിക്കും സൂര്യനും ഏകത്വം കല്പിക്കേണ്ടതായിവരും. അതുപോലെ രാജാവിനും ഭൃത്യനും ഏകത്വംകല്പിക്കപ്പെടും. കിണററിനും സമുദ്രത്തിനും ഏകത്വം സംഭവിക്കും. പരമാണുവിനും മേരുപർവ്വതത്തിനും ഏകത്വം വരും."*

ഈ മാതിരിയുള്ള ഏകത്വം യുക്തിയുക്തമായും വരുന്നതല്ല. അതിനാൽ 'തത്' എന്നും 'ത്വം' എന്നും ഉള്ള പദങ്ങളാൽ സൂചിപ്പിക്കപ്പെടുന്ന പരമാത്മാവിനും ജീവാത്മാവിനും ഉള്ള ഏകത്വത്തെ "തത്ത്വമസി" എന്ന മഹാവാക്യം ഉപദേശിക്കുന്നതു് അവയുടെ ലക്ഷ്യാർത്ഥങ്ങളെ ഉദ്ദേശിച്ചാകുന്നു. ജീവാത്മപരമാത്മാക്കളുടെ ഏകത്വത്തിനു വിരോധമായി നിൽക്കുന്നതു് അവയുടെ ഉപാധികളാൽ കൽപിതമായുള്ള വ്യത്യാസങ്ങളാണു്. ചൈതന്യഭാവത്തിൽ അവയ്ക്കു വ്യത്യാസമില്ല. പരമാത്മാവിന്റെ ഉപാധി, മഹത്തത്വം മുതൽ സ്ഥൂലംവരെയുള്ള സകലഭാവങ്ങൾക്കും

* ഐക്യം തയോർലക്ഷിതയോർന്ന വാച്യയോ-
ന്നിഗദ്യതേഽന്യോന്യവിരുദ്ധധർമ്മിണോഃ
ഖദ്യോതഭാന്വോരിവ രാജഭൃത്യയോഃ
കൂപാംബുരാശ്യോഃ പരമാണുമേർവ്വോഃ

വി. ചൂ. 244.

കാരണമായുള്ള പരാപ്രകൃതി എന്നും അപരാപ്ര കൃതി എന്നും രണ്ടുരൂപത്തിൽ വൎത്തിക്കുന്ന മായ എന്നും അവ്യക്തം എന്നും പറയപ്പെടുന്ന മൂല പ്രകൃതിയും അതിൻെറ കാൎയ്യങ്ങളായ സമഷ്ടി സൂക്ഷ്മപ്രപഞ്ചവും സമഷ്ടിസ്ഥൂലപ്രപഞ്ചവുമാകു ന്നു. ജീവാത്മാവിൻെറ ഉപാധികൾ മൂന്നു ശരീര ങ്ങളിൽ ഉൾപ്പെട്ട അവിദ്യ എന്ന ആനന്ദമയ കോശംമുതൽ അന്നമയകോശംവരെയുള്ള അഞ്ചു കോശങ്ങൾ തന്നെ. പരമാത്മാവിനുള്ള സമഷ്ട്യു പാധികളേയും ജീവാത്മാവിനുള്ള വ്യഷ്ട്യുപാ ധികളേയും നീക്കിയാൽ, പരമാത്മാവും ജീവാത്മാ വും അഖണ്ഡവും ഏകവുമായ ചൈതന്യമാണെ ന്നു ബോദ്ധ്യപ്പെടും. അതായത് "ത്വം" പദത്തി ൻെറ ലക്ഷ്യാൎത്ഥമായ കൂടസ്ഥൻ എന്നും പ്രത്യ ഗാത്മാ എന്നും പറയപ്പെടുന്ന ചൈതന്യഭാവ ത്തിനും,പരമാത്മാവിൻെറ സൎവാതീതഭാവമായ ബ്രഹ്മത്തിനും വ്യത്യാസമില്ല. കൂടസ്ഥൻതന്നെ ബ്രഹ്മം. ബ്രഹ്മംതന്നെ കൂടസ്ഥൻ. ഈ അൎത്ഥ ത്തിലാണ് "തത്ത്വമസി" എന്ന മഹാവാക്യം ജീവാത്മപരമാത്മാക്കളുടെ ഐക്യത്തെ ബോധി പ്പിക്കുന്നത്. ഈ വാക്യാൎത്ഥം ഗ്രഹിക്കുന്നതിൽ ജഹല്ലക്ഷണയോ അജഹല്ലക്ഷണയോ ഉപയോ ഗമില്ലെന്നും ഭാഗലക്ഷണകൊണ്ടാണു വാക്യാ ൎത്ഥം ഗ്രഹിക്കേണ്ടതെന്നും ശ്രീരാമൻ ഉപദേശി ക്കുന്നുണ്ട്. ഒരു വാക്യത്തിലുള്ള ഒരു പദത്തിൻെറ

മുഖ്യാർത്ഥം സ്വീകരിക്കുന്നതു പ്രമാണവിരുദ്ധമാണെന്നു കാണുമ്പോൾ അതിനെ സംബന്ധിച്ച വേറെ അർത്ഥം സ്വീകരിച്ചു വാക്യാർത്ഥം ഗ്രഹിക്കുന്നതിനെ ലക്ഷണാവൃത്തിയെന്നു പറയുന്നു. ലക്ഷണാവൃത്തി മൂന്നുവിധത്തിലുണ്ട്. ൧ 'ജഹല്ലക്ഷണ' ൨. 'അജഹല്ലക്ഷണ' ൩. 'ജഹദജഹല്ലക്ഷണ' അല്ലെങ്കിൽ 'ഭാഗലക്ഷണ.' 'ഗംഗായാം ഘോഷഃ പ്രതിവസതി,ഗംഗയിൽ ഇടത്തെരുവു സ്ഥിതിചെയ്യുന്നു'എന്നവാക്യത്തിൽ ഗംഗാശബ്ദത്തിനുള്ള മുഖ്യാർത്ഥമായ പ്രവാഹരൂപത്തെ സ്വീകരിക്കുന്നപക്ഷം അതിൽ ഇടത്തെരുവു നിൽക്കയില്ല. മുഖ്യാർത്ഥത്തിനു വിരോധമുള്ളതിനാൽ അതിനെ വിട്ട് അതിനെ സംബന്ധിച്ച തീരം എന്ന അർത്ഥത്തെ സ്വീകരിച്ച് ഗംഗാതീരത്തിൽ ഇടത്തെരുവ് സ്ഥിതിചെയ്യുന്നു എന്ന അർത്ഥം ഗ്രഹിക്കപ്പെടുന്നു. ഇതിനെ ജഹല്ലക്ഷണ അല്ലെങ്കിൽ വിട്ടലക്ഷണയെന്നു പറയുന്നു.

'കുന്താഃ പ്രവിശന്തി' കുന്തങ്ങൾ പ്രവേശിക്കുന്നു, എന്ന വാക്യത്തിൽ മുഖ്യാർത്ഥം സ്വീകാര്യമല്ല. കുന്തങ്ങൾക്കു സ്വതേ പ്രവേശനശക്തി സംഭവിക്കാനിടയില്ലാത്തതിനാൽ കുന്തശബ്ദത്തിന്റെ അർത്ഥത്തെ വിടാതെ 'കുന്തം ധരിച്ച ഭടന്മാർ പ്രവേശിക്കുന്നു' എന്ന അർത്ഥം ഗ്രഹിക്കപ്പെടുന്നു ഇതിനെ അജഹല്ലക്ഷണ അല്ലെങ്കിൽ വിടാത്തലക്ഷണ എന്നു പറയുന്നു. ദേവദത്തൻ എന്ന ഒരു

വൻ ഒരു രാജാവായിരുന്നു. കുറെക്കാലം കഴിഞ്ഞു് അവൻ രാജ്യത്തെ ഉപേക്ഷിച്ചു് ഒരു സന്യാസിയായിഭവിച്ചു. രാജവേഷത്തിൽ ദേവദത്തനെകണ്ടുവനായ ഒരുവൻ സന്യാസിവേഷത്തിൽ അവനെ കാണുമ്പോൾ "സോയം ദേവദത്തഃ" എന്നു പറയുന്നു. ഈ വാക്യത്തിൽ 'സഃ' എന്ന പദം രാജോചിതമായ സ്ഥാനമാനങ്ങളോടും വേഷഭൂഷണാദികളോടും കൂടിയ ദേവദത്തനെ കാണിക്കുന്നു. 'അയം' എന്ന പദം സന്യാസോചിതമായ കാവിവസ്ത്രം, ദണ്ഡ്, കമണ്ഡലു മുതലായവയോടുകൂടിയ ദേവദത്തനെ കാണിക്കുന്നു. വാക്യാർത്ഥം ഗ്രഹിക്കുന്നതിനു രാജാവിനുള്ള വേഷഭൂഷണങ്ങളേയും സന്യാസിക്കുള്ള വേഷഭൂഷണങ്ങളെയും ഉപേക്ഷിച്ചു് രണ്ടവസ്ഥയിലും സമമായി വർത്തിക്കുന്ന ദേവദത്തശരീരത്തെ രണ്ടു പദങ്ങളുടെ അർത്ഥത്തിലും സ്വീകരിക്കുന്നു. ഈ അർത്ഥഗ്രഹണത്തിൽ വിരോധഭാഗങ്ങളെ ഉപേക്ഷിക്കുകയും യോജിക്കുന്നഭാഗത്തെ സ്വീകരിക്കുകയും ചെയ്യുന്നതിനാൽ ഈ വിഷയത്തിൽ ഉപയോഗിക്കുന്ന ലക്ഷണയെ ജഹാജഹല്ലക്ഷണ അല്ലെങ്കിൽ 'ഭാഗലക്ഷണ' എന്നു പറയുന്നു. 'തത്ത്വമസി' എന്ന വാക്യത്തിൽ 'തത്' എന്ന പദത്തിന്റെ വാച്യാർത്ഥത്തിലുൾപ്പെട്ട ഉപാധികളേയും അവസ്ഥകളേയും ഉപേക്ഷിച്ചു് ലക്ഷ്യാർത്ഥമായ ശുദ്ധചൈതന്യഭാവത്തെ സ്വീകരിക്കുകയും, അതുപോലെ 'ത്വം' എന്ന പദത്തി

ലും വാച്യാൎത്ഥത്തിലുൾപ്പെട്ട ഉപാധികളേയും അവയിലുള്ള അവസ്ഥകളേയും ഉപേക്ഷിച്ച്, ശുദ്ധചൈതന്യഭാവമായ കൂടസ്ഥനെ സ്വീകരിക്കുകയും ചെയ്യുന്നതിനാൽ ഈ വാക്യാൎത്ഥം ഗ്രഹിക്കുന്നതിൽ ജഹല്ലക്ഷണയൊ അജഹല്ലക്ഷണയൊ സ്വീകാൎയ്യമല്ലെന്നും ഭാഗലക്ഷണകൊണ്ടാണു വാക്യാൎത്ഥം ഗ്രഹിക്കേണ്ടതെന്നും ശ്രീരാമൻ ഉപദേശിച്ചിരിക്കുന്നു. ഈ തത്വത്തെ ശ്രീമത് ശങ്കരാചാൎയ്യർ വാക്യവൃത്തിയിൽ താഴെ പറയുന്നപ്രകാരം പ്രതിപാദിച്ചിരിക്കുന്നു:—

"ഒരു മൃത്പിണ്ഡത്തെ അറിഞ്ഞാൽ മൺമയമായുള്ള സൎവ്വവും അറിയപ്പെട്ടതായി ഭവിക്കും എന്ന പല ദൃഷ്ടാന്തങ്ങളെക്കൊണ്ട് ഏകവും അദ്വിതീയവുമായ യാതൊരു വസ്തുവിന്റെ അറിവിനാൽ സകലത്തിന്റെയും അറിവുണ്ടാകുമെന്നു വേദങ്ങളിൽ പ്രതിപാദിക്കപ്പെടുന്നുവൊ ആ ഏകവസ്തുവിനെ സൎവ്വത്തിനും ആദികാരണമായുള്ള ബ്രഹ്മമെന്നറിഞ്ഞാലും."*

"ഒരു വാക്യത്തിന്റെ അൎത്ഥഗ്രഹണത്തിൽ പദങ്ങളുടെ മുഖ്യാൎത്ഥം സ്വീകരിക്കുന്നതു പ്രമാണങ്ങൾക്കു വിരോധമായി വരുമ്പോൾ മുഖ്യാൎത്ഥത്തെ

---

* യജ്ജ്ഞാനാത് സൎവ്വവിജ്ഞാനം ശ്രുതിഷു പ്രതിപാദിതം।
മൃദാദ്യനേകദൃഷ്ടാന്തൈസ്തദ് ബ്രഹ്മൈവാദ്വയം

വാ. വൃ. 32.

സംബന്ധിച്ച വേറെ അൎത്ഥം സ്വീകരിക്കുന്ന തിനെ ലക്ഷണാവൃത്തി എന്നു പറയുന്നു. 'സോയം ദേവദത്തഃ' എന്ന വാക്യത്തിന്റെ അൎത്ഥഗ്രഹ ണത്തിൽ അതിലെ പദങ്ങൾക്കു ഭാഗലക്ഷണാ പ്രകാരമുള്ള അൎത്ഥം സ്വീകരിക്കപ്പെടുന്നതു പോലെ 'തത്വമസി' മുതലായ മഹാവാക്യങ്ങ ളിലും അൎത്ഥഗ്രഹണത്തിൽ ഭാഗലക്ഷണയെയാണു ഉപയോഗിക്കേണ്ടതു്. മററു വിധത്തിലുള്ള അൎത്ഥ ഗ്രഹണം സ്വീകാൎയ്യമല്ല".*

ഈ തത്വത്തെതന്നെ വിവേകചൂഡാമണി യിലും താഴെ പറയുന്ന വിധം പ്രതിപാദിച്ചി രിക്കുന്നു:—

"ആ ദേവദത്തൻ തന്നെ ഇവൻ എന്നു ഗ്രഹി ക്കുമ്പോൾ, 'സഃ' എന്നും 'അയം' എന്നും പദങ്ങളാൽ സൂചിപ്പിക്കപ്പെടുന്ന മുഖ്യാൎത്ഥങ്ങളി ലുള്ള വിരുദ്ധഭാഗങ്ങളെ ഉപേക്ഷിച്ചു്, അവയ്ക്കു ഏകത്വം പറയപ്പെടുന്നതുപോലെ തത്വമസി എന്ന മഹാവാക്യത്തിലും തത് – ത്വം എന്ന രണ്ടു പദങ്ങളുടേയും മുഖ്യാൎത്ഥത്തിലുള്ള വിരുദ്ധാംശങ്ങ ളെ ഉപേക്ഷിച്ചു്, ജീവാത്മപരമാത്മാക്കൾക്കുള്ള

---

* മാനാന്തരവിരോധേ തു മുഖ്യാൎത്ഥസ്യ പരിഗ്രഹേ
മുഖ്യാൎത്ഥേന വിനാഭൂതേ പ്രതീതിർല്ലക്ഷണോച്യതേ
തത്വമസ്യാദി വാക്യേഷു ലക്ഷണാഭാഗലക്ഷണാ
സോയമിത്യാദി വാക്യസ്ഥപദയോരിവ നാപരാ.

വാ. വൃ. 47&48.

കേവലചൈതന്യാത്മകമായ അഖണ്ഡഭാവത്തെ പണ്ഡിതന്മാർ അറിയുന്നു. ഇപ്രകാരം അനേകശതം മഹാവാക്യങ്ങളെക്കൊണ്ട് ജീവാത്മാവിനും പരമാത്മാവിനുമുള്ള ഐക്യത്തേയും അഖണ്ഡഭാവത്തേയും വേദങ്ങൾ ഘോഷിക്കുന്നുണ്ട്."*

7. ജീവാത്മാവിനും പരമാത്മാവിനുമുള്ള ഏകത്വത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ട് വർണ്ണിക്കുന്നു:

ജീവാത്മപരമാത്മാക്കളുടെ ഐക്യം.

ഇദം ശരീരം കൗന്തേയ
ക്ഷേത്രമിത്യഭിധീയതേ
ഏതദ് യോ വേത്തി തം പ്രാഹുഃ
ക്ഷേത്രജ്ഞ ഇതി തദ്വിദഃ.
ക്ഷേത്രജ്ഞം ചാപി മാം വിദ്ധി
സർവ്വക്ഷേത്രേഷു ഭാരത

---

* ന ഭേദവാർത്തേയമിതീഹ ചൈകതാ
വിരുദ്ധധർമ്മാംശമപാസ്യ കഥ്യതേ
യഥാ തഥാ തത്ത്വമസീതി വാക്യേ
വിരുദ്ധധർമ്മാനുഭയത്ര ഹിത്വാ.

സംലക്ഷ്യ ചിന്മാത്രതയാ സദാത്മനോ-
രഖണ്ഡഭാവഃ പരിചീയതേ ബുധൈഃ
ഏവം മഹാവാക്യശതേന കഥ്യതേ
ബ്രഹ്മാത്മനോരൈക്യമഖണ്ഡഭാവഃ.

വി. ചൂ. 250 & 251.

ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം
യത്തദ് ജ്ഞാനം മതം മമ.

ഗീത. XIII. 1 & 2. *

“കൌന്തിപുത്രനായ അൎജ്ജുന! ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ് ഇവയെല്ലാം ചേൎന്നു സ്ഥൂലം, സൂക്ഷ്മം, കാരണം എന്ന മൂന്നു ശരീരങ്ങളായും, അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന അഞ്ചുകോശങ്ങളായും, വൎത്തിക്കുന്ന യാതൊരു ശരീരമുണ്ടോ അതിനെ ക്ഷേത്രമെന്നു പറയുന്നു. ഇവയിൽ ഓരോഭാഗത്തിലും പ്രജ്ഞയെ ഉറപ്പിച്ച് എന്റെ സ്ഥൂലശരീരം, എന്റെ സൂക്ഷ്മശരീരം, എന്റെ കാരണശരീരം, എന്റെ ഇന്ദ്രിയങ്ങൾ, എന്റെ മനസ്സ്,

---

* കൌന്തേയ = അല്ലയോ കുന്തീപുത്ര! ഇദം-ശരീരം = ഈ ശരീരം; ക്ഷേത്രം-ഇതി-അഭിധീയതേ = ക്ഷേത്രമെന്നു പറയപ്പെടുന്നു; ഏതത്-യഃ-വേത്തി = ഈ ക്ഷേത്രത്തെ ഏവൻ അറിയുന്നുവോ; തം-ക്ഷേത്രജ്ഞഃ-ഇതി-തദ്വിദഃ-പ്രാഹുഃ = അവനെ ക്ഷേത്രജ്ഞനെന്ന് ക്ഷേത്രത്തിന്റെയും ക്ഷേത്രജ്ഞന്റെയും ലക്ഷണങ്ങളെ അറിഞ്ഞിട്ടുള്ളവർ പറയുന്നു.

ഭാരത = അല്ലയോ ഭരതവംശജനായ അൎജ്ജുന! സൎവ്വക്ഷേത്രേഷു = സകലക്ഷേത്രങ്ങളിലും; മാം-ച അപി-ക്ഷേത്രജ്ഞം-വിദ്ധി = ഞാൻ തന്നെ ക്ഷേത്രജ്ഞനായി വൎത്തിക്കുന്നു എന്നറിഞ്ഞാലും; ക്ഷേത്രക്ഷേത്രജ്ഞയോഃ = ക്ഷേത്രമാകുന്ന ദേഹം ക്ഷേത്രജ്ഞനാകുന്ന ആത്മാവ് ഇവയുടെ; യത്-ജ്ഞാനം = യഥാൎത്ഥമായുള്ള യാതൊരുജ്ഞാനമുണ്ടോ തത്-ജ്ഞാനം-മമ-മതം = അതു തന്നെ വാസ്തവത്തിലുള്ള ജ്ഞാനം എന്നാണ് എന്റെ നിശ്ചയം.

എന്റെ പ്രാണൻ, എന്റെ അന്നമയകോശം, എന്റെ പ്രാണമയകോശം, എന്റെ മനോമയകോശം, എന്റെ വിജ്ഞാനമയകോശം, എന്റെ ആനന്ദമയകോശം എന്നെല്ലാം അറിയുന്ന യാതൊരുവനുണ്ടോ അവനെ ക്ഷേത്രജ്ഞൻ എന്ന് ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ ലക്ഷണമറിഞ്ഞവർ പറയുന്നു. സർവ്വക്ഷേത്രങ്ങളിലും ക്ഷേത്രജ്ഞനായി നില്ക്കുന്നവൻ ഏകനായ കൂടസ്ഥനാണെന്നും ആ കൂടസ്ഥൻ സർവ്വാന്തര്യാമിയായും സർവ്വാതീതനായും സർവത്തിനും ആദികാരണമായും വർത്തിക്കുന്ന പരബ്രഹ്മസ്വരൂപിയായ ഞാനാണെന്നും അറിഞ്ഞാലും. ഇപ്രകാരം ക്ഷേത്രത്തേയും ക്ഷേത്രജ്ഞനേയും കുറിച്ചുള്ള യാതൊരു ജ്ഞാനമുണ്ടോ അതുതന്നെ ജ്ഞാനമെന്നാണ് എന്റെ നിശ്ചയം."

വിവരണം:—ക്ഷേത്രജ്ഞൻ എന്ന പദംകൊണ്ടു ഗ്രഹിക്കേണ്ടതു് സ്ഥൂലശരീരത്തെ അറിയുന്നവൻ എന്നു മാത്രമല്ല. 'ഇദം ശരീരം' (ഈ ശരീരം) എന്നതിൽ സ്ഥൂലശരീരവും സൂക്ഷ്മശരീരവും കാരണശരീരവും ഉൾപ്പെടും. അവയിൽ കൂടി ഉപയോഗിക്കപ്പെടുന്നവയും അവയുടെ അംഗങ്ങളുമായ ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവയും ഇവയിൽ ഉണ്ടാകുന്ന പല വിധത്തിലുള്ള വികാ

രങ്ങളും ക്ഷേത്രത്തിലുൾപ്പെടുന്നു. അതുപോലെ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളിൽ ഉൾപ്പെട്ടതും പ്രത്യേകം പ്രത്യേകം ദേഹിക്ക് ഉപയോഗിക്കാവുന്നതുമായ അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം ഈ അഞ്ചു കോശങ്ങളും ക്ഷേത്രത്തിൽ ഉൾപ്പെട്ടവയാകുന്നു. ശരീരങ്ങളുടേയും കോശങ്ങളുടേയും ഘടനയെപ്പററി മൂന്നാമദ്ധ്യായത്തിൽ വിസ്താരമായി പ്രതിപാദിച്ചിട്ടുള്ളതിനാൽ ഇവിടെ ആവൎത്തിക്കുന്നില്ല. സ്ഥൂലശരീരത്തിൽ ജാഗ്രദവസ്ഥയോടുകൂടിയ വിശ്വനായും, സൂക്ഷ്മശരീരത്തിൽ സ്വപ്നാവസ്ഥയോടുകൂടിയ തൈജസനായും കാരണശരീരത്തിൽ സുഷുപ്തി എന്ന അവസ്ഥയോടുകൂടിയ പ്രാജ്ഞനായും വൎത്തിക്കുന്നതു് കൂടസ്ഥനാകുന്നു. വിശ്വൻ, സ്ഥൂലശരീരത്തേയും അതിലുണ്ടാകുന്ന വികാരങ്ങളേയും അറിയുന്നു. തൈജസൻ, വിശ്വനേയും സ്ഥൂലവും സൂക്ഷ്മവും ആയ ശരീരങ്ങളേയും, അവയിലുണ്ടാകുന്ന വികാരങ്ങളേയും അറിയുന്നു. പ്രാജ്ഞൻ, വിശ്വനേയും തൈജസനേയും സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളേയും അവയിലുണ്ടാകുന്ന വികാരങ്ങളേയും അറിയും. കൂടസ്ഥൻ വിശ്വനേയും തൈജസനേയും പ്രാജ്ഞനേയും സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളേയും അവയിലുണ്ടാകുന്ന വികാരങ്ങളേയും അറിയും. അതിനാൽ ക്ഷേത്രത്തിന്റെ മുഴുവൻ ഭാഗ

ത്തേയും അവയിലെല്ലാം ഉണ്ടാകുന്ന സ്ഫുരണവിശേഷങ്ങളേയും അറിയുന്നവൻ കൂടസ്ഥൻ മാത്രമാകുന്നു. അതിനാൽ ക്ഷേത്രജ്ഞശബ്ദം കൊണ്ടു ഗ്രഹിക്കേണ്ടതു് കൂടസ്ഥനെയാണു്. 'തത്' എന്ന പദത്തിന്റെ ലക്ഷ്യാർത്ഥമായി വിവരിക്കപ്പെട്ട ശുദ്ധചൈതന്യത്തെയാണു് 'മാം' എന്ന പദം കാണിക്കുന്നതു്. പരമാത്മാവിനു് സർവ്വാന്തര്യാമിഭാവവും സർവാതീതഭാവവും ഉള്ളതിൽ സമഷ്ടിസ്ഥൂലശരീരം, സമഷ്ടിസൂക്ഷ്മശരീരം, സമഷ്ടികാരണശരീരം എന്ന മൂന്നു ശരീരങ്ങളിലും വ്യാപിച്ചു നില്ക്കുന്ന വൈശ്വാനരഭാവം, ഹിരണ്യഗർഭഭാവം, ഈശ്വരഭാവം ഇവ മൂന്നും പരമാത്മാവിന്റെ സർവാന്തര്യാമിഭാവങ്ങളാകുന്നു. ഈ മൂന്നു ശരീരങ്ങളേയും അതിക്രമിച്ചു് സർവ പ്രപഞ്ചത്തിനും നിമിത്തകാരണമായും ഉപാദാനകാരണമായും വർത്തിക്കുന്നതും പ്രപഞ്ചോപശമം, ശാന്തം, ശിവം, അദ്വൈതം എന്നു മാണ്ഡൂക്യോപനിഷത്തിൽ ഘോഷിക്കപ്പെടുന്നതുമായ യാതൊരു നിർവിശേഷവും നിർഗ്ഗുണവുമായ വസ്തുവുണ്ടോ അതാണു് പരമാത്മാവിന്റെ സർവാതീതഭാവം. 'തത്' എന്ന പദത്തിന്റെ ലക്ഷ്യാർത്ഥവും 'മാം' എന്ന പദം കൊണ്ടു സൂചിപ്പിക്കപ്പെടുന്നതും ആ വസ്തുതന്നെ. കൂടസ്ഥനും ബ്രഹ്മവും ഒന്നാണെന്ന തത്വത്തെയാണു് ഭഗവാൻ ഈ ശ്ലോകത്തിലെ ആദ്യത്തെ അർദ്ധം കൊണ്ടുപദേശിക്കുന്നതു്. 'ക്ഷേ

ത്രജ്ഞം ചാപി മാം വിദ്ധി സർവക്ഷേത്രേഷു ഭാരത' എന്ന പാദങ്ങൾ "തത്ത്വമസി" "അയമാത്മാ ബ്രഹ്മ" "അഹം ബ്രഹ്മാസ്മി" "പ്രജ്ഞാനം ബ്രഹ്മ" എന്ന മഹാവാക്യങ്ങളുടെ ഒരു വിവരണം മാത്രമാകുന്നു. ക്ഷേത്രത്തേയും ക്ഷേത്രജ്ഞനേയും കുറിച്ചു യാതൊരു ജ്ഞാനമുണ്ടോ അതാണ് ജ്ഞാനം എന്നു ഭഗവാൻ രണ്ടാമത്തെ അർദ്ധം കൊണ്ടു പറയുന്നു. ക്ഷേത്രമെന്നതിൽ വ്യഷ്ടിയും സമഷ്ടിയുമായുള്ള സകല പ്രകൃതിവികാരങ്ങളും ഉൾപ്പെടും. സകലപ്രപഞ്ചവും പരാ എന്നും അപരാ എന്നും പറയപ്പെടുന്ന പരമാത്മശക്തിയുടെ സ്ഫുരണങ്ങളാണു. പരമാത്മശക്തിയായ മായയെ പരമാത്മാവിൽനിന്നും ഭിന്നമെന്നോ അഭിന്നമെന്നോ പറയാൻ പാടില്ല. വ്യഷ്ടിയും സമഷ്ടിയുമായുള്ള സകലക്ഷേത്രങ്ങളും (ശരീരങ്ങളും) പ്രപഞ്ചത്തിൽ ഉൾപ്പെടും. അതിൻെറ നിമിത്തകാരണവും ഉപാദനകാരണവും പരമാത്മാതന്നെ. പരമാത്മാ ഏകവും അദ്വിതീയവുമായ സദ്വസ്തുവാകുന്നു. ഇപ്രകാരം ചരാചരാത്മകമായ സർവപ്രപഞ്ചവും സകലജീവന്മാരും ഏകവും അദ്വിതീയവുമായ സദ്വസ്തുവാണെന്നുള്ള യാതൊരു ജ്ഞാനമുണ്ടോ അതുതന്നെ വാസ്തവത്തിലുള്ള ജ്ഞാനം എന്നാണ് ഭഗവാൻെറ നിശ്ചിതമായ അഭിപ്രായം. ഈ തത്വത്തെ ഭഗവാൻ ഈ ശ്ലോകം കൊണ്ടുപദേശിക്കുന്നതു

പോലെ വിഷ്ണുപുരാണവും താഴെ പറയുന്നപ്രകാരം വർണ്ണിക്കുന്നു:—

"അവ്യക്തമായും നാശമില്ലാത്തതായും ചിന്തയ്ക്കു വിഷയമല്ലാത്തതായും ഉത്ഭവമില്ലാത്തതായും അവ്യയമായും ഇന്നവിധമെന്നു നിർദ്ദേശിക്കുവാൻ പാടില്ലാത്തതായും രൂപമില്ലാത്തതായും കൈയ്, കാൽ മുതലായ അവയവങ്ങൾ ഇല്ലാത്തവയും യാതൊരു വിധത്തിലുള്ള ഭേദവുമില്ലാത്തതായും കേവലസത്തയോടുകൂടിയതായും വാക്കുകൾകൊണ്ടു വർണ്ണിക്കാൻ വിഷയമല്ലാത്തതായും ആത്മാവിലനുഭവിക്കുവാൻമാത്രം യോഗ്യമായും യാതൊന്നുണ്ടോ അതാണു ജ്ഞാനം. അതു തന്നെ ബ്രഹ്മമെന്നു പറയപ്പെടുന്നു."*

ജീവന്മാരും പ്രപഞ്ചവും വാസ്തവത്തിൽ ഏകവും അദ്വിതീയവുമായ ബ്രഹ്മമാണെന്നു താഴെ പറയുന്ന പ്രകാരം വായുപുരാണവും പറയുന്നുണ്ട്:—

"രജ്ജുവിൽ സർപ്പം പോലെയും കാനലിൽ ജലം പോലെയും ആകാശത്തിൽ നീലിമപോലെയും യാതൊരു വസ്തുവിൽ അജ്ഞാനത്താൽ കല്പി

---

* യത്തദവ്യക്തമജരമചിന്ത്യമജമവ്യയം
അനിർദ്ദേശ്യമരൂപം ച പാണിപാദാദ്യസംയുതം

വി. പു. VI. v. 66.

പ്രത്യസ്തമിതഭേദം യത് സത്താമാത്രമഗോചരം
വചസാമാത്മസംവേദ്യം തജ്ജ്ഞാനം ബ്രഹ്മസംജ്ഞിതം

വി. പു. VI. vii. 53

ക്കപ്പെട്ടു് ഈ പ്രപഞ്ചം സ്ഥിതി ചെയ്യുന്നതായി കാണപ്പെടുന്നുവോ, ഘടം എന്ന ഉപാധി സംബന്ധത്താൽ മഹാകാശം ഘടാകാശം എന്നു അറിയപ്പെടുന്നതുപോലെ യാതൊരു വസ്തു അവിദ്യമുതൽ സ്ഥൂലംവരെയുള്ള ഉപാധികളുടെ സംബന്ധത്താൽ ജീവൻ എന്നു പറയപ്പെടുന്നുവോ, സത്വം രജസ്സ്, തമസ്സ്, എന്ന വിചിത്രഗുണശീലയും ചിത്രകാരിയെപ്പോലെ കാണപ്പെടുന്നവളുമായ മായാശക്തിയാൽ ഭിത്തിയിൽ ചിത്രമെന്നപോലെ ഈ ബ്രഹ്മാണ്ഡം മുഴുവനും യാതൊരു വസ്തുവിൽ ചിത്രീകരിക്കപ്പെട്ടതുപോലെ കാണുന്നുവോ, യാതൊരുവസ്തു വ്യാപകശക്തിയുള്ള സർവത്തിനേയും അതിക്രമിച്ചും വാക്കുകൾക്കെല്ലാം അഗോചരമായും വർത്തിക്കുന്നുവോ, ആ വസ്തു വേദങ്ങളാലും ഉപനിഷത്സിദ്ധാന്തങ്ങളാലും അക്ഷരം എന്നു് നിശ്ചയിക്കപ്പെട്ടിരിക്കുന്നു. അതിനു് അന്യമായി യാതൊന്നുമില്ല. അതിനെ കടന്നു പോകാൻ ആർക്കും സാധിക്കുന്നതല്ല. അന്ത്യമായ പ്രാപ്യസ്ഥാനം അതുതന്നെ. അനേകം വിധത്തിൽ വിചാരണചെയ്തു നോക്കി വേദങ്ങൾ ഘോഷിക്കുന്നതു് ഇപ്രകാരമാകുന്നു."*

---

* രജ്ജ്വാമഹിർമ്മരൌ വാരി നീലിമാ ഗഗനേ യഥാ
അസദ്വിശ്വമിദം ഭാതി യസ്മിന്നജ്ഞാനകല്പിതം
ഘടാവച്ഛിന്ന ഏവായം മഹാകാശോ വിഭിദ്യതേ
കാര്യോപാധിപരിച്ഛിന്നം തദ്വിദ്യാജ്ജീവസംജ്ഞകം.

8. 'സദേവ സോമ്യേദമഗ്ര ആസീദേകമേവാദ്വിതീയം.' എന്ന ശ്രുതിവാക്യത്തെ ശരിയായി ഗ്രഹിക്കുമ്പോൾ പ്രപഞ്ചവും ജീവാത്മാവും പരമാത്മാവും ഏകവും അദ്വിതീയവുമായ പരബ്രഹ്മവസ്തുവിൽനിന്നും ഭിന്നമല്ലെന്നും, അദ്വിതീയമായ പരബ്രഹ്മംതന്നെ ഈ വിധത്തിൽ പ്രപഞ്ചമായും പല പടികളിൽ നില്ക്കുന്ന ജീവന്മാരായും ഈശ്വരനായും കാണപ്പെടുന്നു എന്നും സമ്മതിക്കേണ്ടതായിവരും. ഈ തത്വത്തെ സകല വേദങ്ങളും വേദങ്ങളുടെ വ്യാഖ്യാനംപോലെ രചിക്കപ്പെട്ടിട്ടുള്ള പുരാണങ്ങളും ഇതിഹാസങ്ങളും ഘോഷിക്കുന്നുണ്ട്. ഇത്രയും പറഞ്ഞതുകൊണ്ട് വേദങ്ങളും ഉപനിഷത്തുകളും ഭഗവദ്ഗീതയും ജീവാത്മപരമാത്മാക്കളുടെ ഐക്യത്തേയും പ്രപഞ്ചത്തിന്റെ കല്പിതഭാവത്തേയും പ്രതിപാദിക്കുന്ന അദ്വൈതഭാവത്തെ മാത്രം ഉപദേശിക്കുന്നതായി വിചാരിക്കാൻ പാടില്ല. വേദങ്ങളും അവയുടെ

പരമാത്മാവിനെപ്പററിയുള്ള പാരമാർത്ഥികജ്ഞാനം ഏററവും ദുർല്ലഭമാകുന്നു.

---

മായയാ ചിത്രകാരിണ്യാ വിചിത്രഗുണശീലയാ
ബ്രഹ്മാണ്ഡം ചിത്രമതുലം യസ്മിൻ ഭിത്താവിവാർപ്പിതം
യാവതോഽന്യാനതിക്രാന്തം വദതോ വാഗഗോചരം
വേദവേദാന്തസിദ്ധാന്തൈർവിനിർണ്ണീതം തദക്ഷരം
അക്ഷരാന്ന പരം കിഞ്ചിത് സാ കാഷ്ഠാ സാ പരാ ഗതിഃ
ഇത്യേവം ശ്രൂയതേ വേദേ ബഹുധാപി വിചാരിതേ.

വാ. പു. 104-39-43.

വ്യാഖ്യാനമായി വർത്തിക്കുന്ന ഭഗവദ്ഗീതയും സകല മനുഷ്യരേയും ഉദ്ദേശിച്ചിട്ടുള്ളതാകുന്നു. എല്ലാ മനുഷ്യരും അദ്വൈതഭാവത്തെ ഗ്രഹിക്കാൻ ശക്തിയുള്ളവരായിരിക്കുകയില്ല. പരമാത്മാവിനെപ്പററിയുള്ള ശരിയായ ജ്ഞാനം പരമാത്മാവിന്റെ സർവ്വാതീതമായുള്ള നിർഗ്ഗുണഭാവത്തേയും അതിനെ ആശ്രയിച്ചുള്ള ജീവാത്മപരമാത്മാക്കളുടെ ഐക്യത്തേയും സാക്ഷാത്കരിക്കുകതന്നെ. എന്നാൽ തന്റെ സ്വരൂപം 'കൂടസ്ഥൻ' എന്ന ശുദ്ധചൈതന്യമാണെന്നുള്ള ബോധം വന്നവനു മാത്രമേ ജീവാത്മപരമാത്മാക്കളുടെ ഐക്യത്തെ അറിവാനും സാക്ഷാത്കരിക്കാനും സാധിക്കുകയുള്ളു. അനേകസഹസ്രം ജനങ്ങളിൽ ദുർല്ലഭം ഒരാൾ മാത്രമേ അതിനു പ്രാപ്തനായി വരികയുള്ളു എന്നു ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു പ്രതിപാദിക്കുന്നു —

മനുഷ്യാണാം സഹസ്രേഷു
കശ്ചിദ് യതതി സിദ്ധയേ
യതതാമപി സിദ്ധാനാം
കശ്ചിന്മാം വേത്തി തത്വതഃ.

ഗീ. VII. 3. *

---

മനുഷ്യാണാം — സഹസ്രേഷു = അനേകം മനുഷ്യരുടെ ഇടയിൽ; കശ്ചിത് = ഒരുവൻ; സിദ്ധയേ = ആത്മജ്ഞാനസിദ്ധിക്കായി; യതതി = പ്രയത്നിക്കുന്നു; യതതാം — സിദ്ധാനാം - അപി = പ്രയത്നം ചെയ്യുന്ന അനേകം സിദ്ധന്മാരുടെ ഇടയിൽ; കശ്ചിത് = ഒരുവൻ - മാം തത്വതഃ വേത്തി = എന്നെ പരമാത്മമായി അറിയുന്നു

"അനേകസഹസ്രം ജനങ്ങളിൽ ഒരുവൻ മാത്രമേ ആത്മജ്ഞാനസിദ്ധിക്കായി പ്രയത്നിക്കുകയുള്ളു. ആ മാതിരി പ്രയത്നംകൊണ്ടു് എന്നെ പലവിധം അറിയുന്ന അനേക സഹസ്രം ജനങ്ങളിൽ ഒരുവനു മാത്രമേ എന്നെക്കുറിച്ചുള്ള പാരമാർത്ഥികജ്ഞാനം സിദ്ധിക്കുകയുള്ളു."

വിവരണം:—പരമാത്മാവിനെപ്പററിയുള്ള പരമാർത്ഥജ്ഞാനം എന്നതു് പരമാത്മാവിൻെറ ശാശ്വതവും നിർവ്വികാരവും അഖണ്ഡവും പരിപൂർണ്ണവുമായ സ്വരൂപത്തെക്കുറിച്ചുള്ള ജ്ഞാനമാകുന്നു. ഈ ഭാവത്തിനു് അന്യമായുള്ള രൂപങ്ങളെല്ലാം കേവലം കല്പിതരൂപങ്ങൾതന്നെ. പരമാത്മാവിൻെറ അഖണ്ഡപരിപൂർണ്ണനിലയെ അറിഞ്ഞവനു് ജീവന്മാർ പരമാത്മാവിൽനിന്നു ഭിന്നമാണെന്നു കാണാൻ സാധിക്കുകയില്ല പരമാത്മാവിൽനിന്നും ഭിന്നമായി പ്രപഞ്ചത്തിനു് കാര്യഭാവത്തിലോ കാരണഭാവത്തിലോ സത്തയുണ്ടെന്നും അവക്കു് കാണാൻ സാധിക്കുന്നതല്ല. സ്ഥൂലവും സൂക്ഷ്മവും കാരണവുമായി വർത്തിക്കുന്ന പ്രപഞ്ചവും സകല ജീവന്മാരും ഏകവും അദ്വിതീയവും പരിപൂർണ്ണവുമായ പരമാത്മവസ്തുവാണെന്നുള്ള ദൃഷ്ടിമാത്രമേ അവക്കുണ്ടായിരിക്കുകയുള്ളു. ഈ ദൃഷ്ടിയും അതിനു കാരണമായ പരമാർത്ഥജ്ഞാനവും ദുർല്ലഭമെന്നാണു് ഭഗവാൻ പറയുന്നതു്. എന്തുകൊണ്ടെന്നാൽ ജീവാത്മപരമാ

ത്മാക്കളുടെ സംബന്ധത്തെപ്പററിയുള്ള ഓരോരുത്തന്റെ ജ്ഞാനവും തന്നെപ്പററിയുള്ള (അല്ലെങ്കിൽ താൻ ആരാണെന്നുള്ള) ജ്ഞാനത്തെ മാത്രം ആശ്രയിച്ചു നില്ക്കുന്നതാണു്.

൭. ഓരോ മനുഷ്യനിലും സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്നു മൂന്നു ശരീരങ്ങൾ ഉണ്ടു്. ഇവയിൽ സ്ഥൂലശരീരത്തെ അന്നമയകോശമെന്നു പറയുന്നു. സൂക്ഷ്മശരീരത്തിൽ പ്രാണമയകോശവും മനോമയകോശവും വിജ്ഞാനമയകോശവും ഉൾപ്പെടുന്നു. കാരണശരീരത്തെ ആനന്ദമയകോശമെന്നു പറയുന്നു. മിക്ക മനുഷ്യരും എല്ലാ ശരീരങ്ങളുടേയും ഒന്നുചേൎന്നുള്ള സംഘാതരൂപത്തെ തന്റെ ശരീരമായി കരുതുന്നതല്ലാതെ അതിന്റെ പ്രത്യേകനിലകളേയും അവ ഓരോന്നിന്റെ പ്രവൃത്തിയേയും ആരാഞ്ഞറിയുകയില്ല. സാധാരണമായി മനുഷ്യന്റ ബോധമെന്നുള്ളതു് സ്ഥൂലശരീരത്തിൽ മാത്രം നില്ക്കുന്നതിനാൽ, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി മുതലായവയെ സ്ഥൂലശരീരധൎമ്മമായി മാത്രമേ അവൻ കരുതുന്നുള്ളു. ഞാൻ എന്നതു് ഈ സ്ഥൂലശരീരമല്ല എന്ന ബോധം കൂടിയും ദുൎല്ലഭമാണു്. പഠിത്തംകൊണ്ടും യുക്തികൊണ്ടും സ്ഥൂലദേഹം താനല്ലെന്നുള്ള അറിവു സിദ്ധിച്ചവൎക്കു കൂടിയും, ദേഹാ

ഓരോരുത്തനിലും 'ഞാൻ ആരാണ്' എന്നുള്ള ബോധത്തിന്റെ വിവിധത്വം.

ത്മബുദ്ധിയെ ത്യജിക്കുക എന്നത് ഏററവും പ്രയാസമുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ ജനനംമുതൽ ഓരോരുത്തനും ജീവിക്കുന്നതുതന്നെ, ദേഹാത്മബുദ്ധികൊണ്ടാണ്. ദേഹാത്മബുദ്ധിയെന്നത് ഒരു ജന്മത്തിൽ ഉണ്ടായി വളൎന്നുവന്നിട്ടുള്ളതല്ല. അത് ഓരോ ജീവനിലും അനാദികാലം മുതല്ക്കേ ഉത്ഭവിച്ചു തുടൎന്നുവരുന്നതാണ്. അചേതനധാതുവൎഗ്ഗങ്ങൾ, സസ്യങ്ങൾ, മൃഗങ്ങൾ മുതലായവയിൽകൂടി ക്രമേണ വളൎന്നുവന്നിട്ടുള്ളതും മനുഷ്യവൎഗ്ഗത്തിൽതന്നെ പല ജന്മങ്ങളിലായി പോഷണത്തെ പ്രാപിച്ചു തടിച്ചു കൊഴുത്തുനില്ക്കുന്നതുമായ 'ദേഹമാണ് ഞാൻ' എന്ന ബുദ്ധിയെ നശിപ്പിക്കാൻ ചിരമായ സ്ഥിരപ്രയത്നംകൊണ്ടല്ലാതെ എളുപ്പം സാധിക്കുന്നതല്ല. ശ്രീമത് ശങ്കരാചാൎയ്യസ്വാമികൾ വിവേകചൂഡാമണിയിൽ ദേഹാത്മബുദ്ധികളെ ജഡന്മാർ അല്ലെങ്കിൽ വിവേകശൂന്യന്മാർ എന്നു താഴെ പറയുന്ന ശ്ലോകത്തിൽ വിവരിക്കുന്നു. ലോകത്തിൽ ഒട്ടുമുക്കാലും ജനങ്ങളും ഈ അവസ്ഥയിലേ നില്ക്കുന്നുള്ളു.

"ഒരു ജഡന്റെ അല്ലെങ്കിൽ അവിവേകിയുടെ നിശ്ചയം 'ഈ ദേഹം ആണു ഞാൻ' എന്നാകുന്നു. ഒരു വിദ്വാൻ ദേഹത്തിലും ജീവനിലും അഹംബുദ്ധിയെ വയ്ക്കുന്നു. ആത്മസ്വരൂപം എന്ത്, അനാത്മസ്വരൂപം എന്ത് എന്ന വിവേ

കവും വിജ്ഞാനവും സിദ്ധിച്ച വിശാലഹൃദയന് തന്റെ ആത്മാവു് സർവ്വത്ര പരിപൂർണ്ണമായുള്ള ബ്രഹ്മമാണെന്നും ആ ബ്രഹ്മമാണ് താൻ എന്നും സദാ നിശ്ചയമുണ്ടായിരിക്കും.''*

വിവരണം:—'ദേഹോഹം' എന്ന ബുദ്ധിയുള്ളവരിൽതന്നെ പല വ്യത്യാസങ്ങൾ കാണുന്നുണ്ടു. സ്ഥൂലശരീരത്തിൽ അഹംബുദ്ധിയോടുകൂടിയവർ, അതിൽനിന്നും വ്യതിരിക്തമായി 'പ്രാണനാണ് ഞാൻ' എന്നു വിചാരിക്കുന്നവർ, സ്ഥൂലശരീരവും പ്രാണനുമല്ല 'മനസ്സാണ് ഞാൻ' എന്നു വിചാരിക്കുന്നവർ, സ്ഥൂലശരീരവും പ്രാണനും മനസ്സുമല്ല, 'ബുദ്ധിയാണ് ഞാൻ' എന്നു വിചാരിക്കുന്നവർ, സ്ഥൂലശരീരവും പ്രാണനും മനസ്സും ബുദ്ധിയുമല്ല, 'അഹങ്കാരമാണ് ഞാൻ' എന്നു വിചാരിക്കുന്നവർ, ഇവയൊന്നുമല്ല, 'അജ്ഞാനമാണ് ഞാൻ' എന്നു വിചാരിക്കുന്നവർ, ഇവയൊന്നുമല്ല 'ശൂന്യമാണ് ഞാൻ' എന്നു വിചാരിക്കുന്നവർ, ഇപ്രകാരം അനേകവിധത്തിലുള്ള അഹംബുദ്ധി ലോകത്തിൽ കാണപ്പെടുന്നുണ്ടു്. സ്ഥൂലശരീരം, പ്രാണൻ, മനസ്സ്, ബുദ്ധി, അഹങ്കാരം, അജ്ഞാനം, ശൂന്യം ഇവയിൽ ഓരോന്നു

* ദേഹാഹമിത്യേവ ജഡസ്യ ബുദ്ധിഃ
ദേഹേ ച ജീവേ വിദുഷസ്ത്വഹംധീഃ
വിവേകവിജ്ഞാനവതോ മഹാത്മനോ
ബ്രഹ്മാഹമിത്യേവ മതിഃ സദാത്മനി.

വി. ചൂ. 162.

ലുമോ ഇവയിൽ രണ്ടോ രണ്ടിലധികമോ തത്വ ങ്ങളും ചേൎന്നുള്ള സംഘാതരൂപത്തിലോ അഹം ബുദ്ധി വെയ്ക്കുന്നവരുമുണ്ടു്. ഇവരെല്ലാം ഒരു വിധ ത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ ദേഹാത്മ വാദികളുംതന്നെ. ഇവരെയെല്ലാം ചേൎത്താണു് ജഡന്മാർ എന്നു മേല്പറഞ്ഞ ശ്ലോകത്തിൽ പറ ഞ്ഞിട്ടുള്ളതു്. ഇവരാരും തന്നെ പരമാത്മാവിൽ വിശ്വാസമുള്ളവരായിരിക്കുകയില്ല. ജീവനിലും ദേഹത്തിലും അഹംബുദ്ധി വെയ്ക്കുന്നവർ വിദ്വാ ന്മാർ എന്നു പറയപ്പെടുന്നു. ജീവൻ എന്ന പദംകൊണ്ടു് ഇവിടെ ഗ്രഹിക്കേണ്ടതു് മേല്പറഞ്ഞ ഉപാധികളിൽനിന്നും വ്യതിരിക്തനായും നിത്യ നായും ഒരു പ്രത്യേകവ്യക്തിയായും നില്ക്കുന്ന ചൈതന്യവസ്തുവിനെയാണു്. അപ്രകാരമുള്ള ജീവനെ ഒരു ഉപാധിയോടു ചേൎന്നവനായി വിചാ രിക്കുകയല്ലാതെ ഉപാധിരഹിതനായി വിചാരിക്കു ന്നതു് അവൎക്കു സാദ്ധ്യമല്ല. ഓരോ ജീവന്റെയും വ്യക്തിത്വംതന്നെ ഒരു ഉപാധിയെ ആശ്രയി ച്ചാണു നില്ക്കുന്നതു്. ഇവിടെ വിദ്വാന്മാർ എന്നു പറയപ്പെട്ടവർ ദേഹത്തിലും ജീവനിലും അഹം ബുദ്ധിയോടുകൂടിയവരാകയാൽ ദേഹാത്മബുദ്ധി കളിൽ ഉള്ള വ്യത്യാസംപോലെ ഈ വിദ്വാന്മാ രിലും വ്യത്യാസമുണ്ടു്. ഇവരിൽ നിരീശ്വരസാംഖ്യ ന്മാരും ശൂന്യവാദികളും ഒഴിച്ചുള്ളവരെല്ലാവരും പരമാത്മാവിൽ വിശ്വാസമുള്ളവരായിരിക്കും.

E

ദേഹത്തിലും ജീവനിലും അഹംബുദ്ധിയോടുകൂടിയാൾക്കുള്ള ജീവേശ്വര സംബന്ധബോധം.

10. സ്ഥൂലശരീരം മുതൽ അജ്ഞാനം എന്നു പറയപ്പെടുന്ന അവിദ്യവരെയുള്ള തത്വങ്ങളിലും ജീവചൈതന്യത്തിലും അഹംബുദ്ധിയോടുകൂടിയവർ ജീവാത്മാവിലുമുള്ള വ്യക്തിത്വം സ്വതേ ഉള്ളതാണെന്നുതന്നെ വിചാരിക്കുന്നു. എല്ലാ ഉപാധികളിൽ നിന്നും ജീവാത്മാവിനെ പിരിച്ചു കാണാനുള്ള ശക്തി അവർക്കില്ലാത്തതുകൊണ്ടാണ് ജീവാത്മാവിനെ ഒരു പ്രത്യേക വ്യക്തിയായി അവർ കരുതുന്നത്. ഉപാധികളിൽനിന്നെല്ലാം ജീവാത്മാവിനെപ്പിരിച്ച് ഉപാധിരഹിതമായ ശുദ്ധചൈതന്യമായി കാണുമാനുള്ള ശക്തി, ദീർഘവും ദൃഢവുമായ വിചാരണകൊണ്ടല്ലാതെ സിദ്ധിക്കുന്നതല്ല. ഈ വിചാരണയിൽ തന്നെ പല പടികളുണ്ടു. ചിലർക്ക് അഹംബുദ്ധിയെ സ്ഥൂലശരീരത്തിൽനിന്നും നീക്കി പ്രാണനിലും അതിൽ ചേർന്നുനില്ക്കുന്ന ജീവനിലും ഉറപ്പിക്കാൻ സാധിക്കും. ചിലർക്ക് അഹംബുദ്ധിയെ സ്ഥൂലശരീരത്തിലും പ്രാണനിലും നിന്നു നീക്കി, മനസ്സിലും അതോടു ചേർന്നു നില്ക്കുന്ന ജീവനിലും സ്ഥാപിക്കാൻ കഴിയും. ചിലർക്ക് അഹംബുദ്ധിയെ സ്ഥൂലശരീരത്തിലും പ്രാണനിലും മനസ്സിലും നിന്നു നീക്കി, ബുദ്ധിയിലും അതോടു ചേർന്നു നില്ക്കുന്ന ജീവചൈതന്യത്തിലും ഉറപ്പിക്കാൻ സാധിക്കും. ചിലർക്ക് അഹംബുദ്ധിയെ സ്ഥൂലശരീരത്തിലും

പ്രാണനിലും മനസ്സിലും ബുദ്ധിയിലും നിന്നു നീക്കി, അഹങ്കാരത്തിൽ സ്ഥാപിക്കാൻ സാധിക്കും. ചിലർക്കു സ്ഥൂലശരീരം, പ്രാണൻ, മനസ്സ്, ബുദ്ധി, അഹങ്കാരം ഇവയിൽനിന്നെല്ലാം നീക്കി, അജ്ഞാനം എന്നു പറയപ്പെടുന്ന അവിദ്യയിൽ (കാരണശരീരത്തിൽ) അഹംബുദ്ധിയെ നിറുത്താൻ സാധിക്കും. സ്ഥൂലശരീരം മുതൽ അവിദ്യവരെയുള്ള ഓരോ ഉപാധികളെ ആശ്രയിച്ചും അവയിൽതന്നെ അഹംബുദ്ധിയെ സ്ഥാപിച്ചും നിൽക്കുന്നതുവരെ ജീവാത്മാവും പരമാത്മാവും പ്രത്യേകമെന്നല്ലാതെ ഒന്നാണെന്നു ഗ്രഹിക്കാൻ ആർക്കും തന്നെ സാധിക്കുന്നതല്ല. പ്രപഞ്ചത്തേയും പരമാത്മാവിൽനിന്നും ഭിന്നമെന്നല്ലാതെ അഭിന്നമായി കാണാനും അവർക്കു സാധ്യമല്ല. അതുകൊണ്ടു് ജീവാത്മപരമാത്മാക്കളുടെ പരസ്പരസംബന്ധം, ജീവാത്മാക്കൾ തമ്മിലുള്ള സംബന്ധം, പരമാത്മാവിനും പ്രപഞ്ചത്തിനും തമ്മിലുള്ള സംബന്ധം, ജീവാത്മാവിനും പ്രപഞ്ചത്തിനും തമ്മിലുള്ള സംബന്ധം, പ്രപഞ്ചത്തിൽ വിവിധഭാഗങ്ങൾക്കും തമ്മിലുള്ള സംബന്ധം ഇപ്രകാരം അഞ്ചുവിധത്തിലുള്ള സംബന്ധത്തെപ്പറ്റി വിവിധാഭിപ്രായങ്ങളോടുകൂടിയ പല സിദ്ധാന്തങ്ങളും ലോകത്തിൽ പ്രചരിച്ചുവരുന്നുണ്ടു്. ഇവയെ ദ്വൈതം എന്നും വിശിഷ്ടാദ്വൈതം എന്നും അദ്വൈതം എന്നും മൂന്നു വകുപ്പു

കളായി പിരിക്കാം. ലോകജീവിതത്തിൽ മനുഷ്യരുടെ മാനസിക നിലയനുസരിച്ചു നോക്കുന്ന പക്ഷം ഈ മൂന്നു പിരിവുകളും ആവശ്യമാണ്.

ദ്വൈതികളുടെ സിദ്ധാന്തപ്രകാരമുള്ള അഞ്ചു ഭേദങ്ങൾ.

11. ദ്വൈതസിദ്ധാന്തപ്രകാരം നോക്കുന്ന പക്ഷം ലോകത്തിൽ അഞ്ചു ഭേദങ്ങൾ അനാദിയായും ശാശ്വതമായും വർത്തിക്കുന്നവയായുണ്ട്. അവയെ സർവ്വദർശനസംഗ്രഹത്തിൽ പൂർണ്ണപ്രജ്ഞദർശനം എന്ന ഭാഗത്തിൽ താഴെ പറയുന്ന പ്രകാരം വർണ്ണിച്ചിരിക്കുന്നു:—"ജീവനും ഈശ്വരനും തമ്മിലുള്ള ഭേദം, ഈശ്വരനും ജഡമായ പ്രപഞ്ചവും തമ്മിലുള്ള ഭേദം, ജീവന്മാർ തമ്മിലുള്ള ഭേദം, ജഡമായ പ്രപഞ്ചത്തിനും ജീവന്മാർക്കും തമ്മിലുള്ള ഭേദം, പ്രപഞ്ചത്തിൽ വിവിധഭാഗങ്ങൾക്കും തമ്മിലുള്ള ഭേദം ഇപ്രകാരം പ്രപഞ്ചത്തിൽ അഞ്ചു ഭേദങ്ങൾ ഉണ്ട്. ഈ അഞ്ചുവിധത്തിലുള്ള ഭേദങ്ങളും സത്യവും അനാദിയുമാകുന്നു. ഉത്ഭവമുള്ളതു നശിക്കുന്നതാണ്. ഈ ഭേദം നശിക്കുന്നില്ല. ഇതു ഭ്രാന്തിയാൽ കല്പിക്കപ്പെട്ടതുമല്ല. ഭേദം ഭ്രാന്തികല്പിതമാണെങ്കിൽ അതില്ലാതെയാകും. ഈ അഞ്ചു ഭേദങ്ങളും നശിക്കുന്നതായും കാണുന്നില്ല."*

---

* ജീവേശ്വരഭിദാ ചൈവ ജഡേശ്വരഭിദാ തഥാ
ജീവഭേദോ മിഥശ്ചൈവ ജഡജീവഭിദാ തഥാ
മിഥശ്ച ജഡഭേദോ യഃ പ്രപഞ്ചോ ഭേദപഞ്ചകഃ

12. ദ്വൈതികൾ എന്നു പറയപ്പെടുന്നവർ സ്ഥൂലശരീരത്തിൽനിന്നും 'ഞാൻ' എന്ന ബുദ്ധിയെ മാററിയാലും പ്രാണൻ മുതൽ ബുദ്ധിവരെയുള്ള ഉപാധികളെല്ലാററിലും നിന്ന് അഹംബുദ്ധിയെ അവർക്കു മാററാൻ സാധാരണമായി സാധിക്കുന്നതല്ല. പ്രാണൻ, മനസ്സ് ഈ ഉപാധികളിൽനിന്നുംകൂടി അഹംബുദ്ധിയെ അവക്കു മാററാൻ സാധിച്ചു എന്നു വരുകിലും ബുദ്ധിയോടു ചേൎന്നില്ക്കുന്ന അഹങ്കാരത്തിൽ നിന്നും കടന്നുപോകാൻ ഒരുവിധത്തിലും അവർക്കു സാധിക്കുകയില്ല. അഹങ്കാരത്തിൽ നിന്നും കടന്നുപോകുന്നതുവരെ മേല്പറഞ്ഞ അഞ്ചു വ്യത്യാസങ്ങളും നശിക്കുന്നതുമല്ല.

ദ്വൈതികളുടെ അഹംബുദ്ധിയുടെ സ്ഥാനം.

13. സ്ഥൂലശരീരം, പ്രാണൻ, മനസ്സ് ഈ ഉപാധികളിൽനിന്നും 'ഞാൻ' എന്ന ബുദ്ധിയെ മാററി ബുദ്ധിയോടുചേൎന്നില്ക്കുന്ന സാത്വികമായ അഹങ്കാരത്തിലും അതോടു ചേൎന്നില്ക്കുന്ന ജീവഭാവത്തിലും അഹംബുദ്ധിയുറപ്പിച്ചവർക്ക് കാണപ്പെടുന്ന ജീവേശ്വര

ഒരു ഉത്തമദ്വൈതിക്ക് അനുഭവപ്പെടുന്ന ജീവേശ്വരഭേദം.

---

ഭേദോയം സത്യോപ്യനാദിശ്ച സാദിശ്ചേന്നാശമാപ്നുയാത്
ന ച നാശം പ്രയാത്യേഷ ന ചാസൌ ഭ്രാന്തികല്പിതഃ
കല്പിതശ്ചേന്നിവർത്തേത ന ചാസൌ വിനിവർത്തതേ

ഭാവത്തെ താഴെ പറയുന്ന പ്രകാരം കഠോപനിഷത്തിലും മുണ്ഡകോപനിഷത്തിലും വർണ്ണിച്ചിരിക്കുന്നു:—

“ജീവനും ഈശ്വരനും ശരീരത്തിൽ കർമ്മത്താലുണ്ടാകുന്ന ഫലത്തെ ഭുജിക്കുന്നവരാകുന്നു. അവർ നിഴലും വെയിലും പോലെ പരസ്പരം വിരുദ്ധസ്വഭാവത്തോടുകൂടിയവരുമാകുന്നു.”*

“(ജീവാത്മാ പരമാത്മാ എന്ന) രണ്ടു സുന്ദരമായ പക്ഷികൾ ഒരിക്കലും തമ്മിൽ വിട്ടുപിരിയാതെയുള്ള സ്നേഹത്തോടുകൂടി ഒരേ വൃക്ഷത്തെ ആശ്രയിച്ചു വസിക്കുന്നുണ്ട്. അവയിൽ ഒന്ന് (പുണ്യപാപമാകുന്ന) ഫലത്തെ രുചിയോടുകൂടി ഭുജിക്കുന്നു. മറേറതു് യാതൊന്നും ഭുജിക്കാതെ പ്രത്യേകമായി ശോഭിക്കുന്നു.”†

---

* ഋതം പിബന്തൗ സുകൃതസ്യ ലോകേ ഗുഹാം പ്രവിഷ്ടൗ
പരമേ പരാർദ്ധേ ഛായാതപൗ ബ്രഹ്മവിദോ വദന്തി

ക. ഉ. I. iii. I.

† ദ്വാസുപർണ്ണാ സയുജാ സഖായാ സമാനം വൃക്ഷം
പരിഷസ്വജാതേ
തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്നന്നന്യോ
അഭിചാകശീതി

മു. ഉ. III. 1.

ഒരേ ചൈതന്യത്തിന്ന് അനുഭവപ്പെടുന്ന വ്യത്യാസത്തോടുകൂടിയ ജീവേശ്വരഭാവത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകം കൊണ്ടു വർണ്ണിക്കുന്നുണ്ടു്:—

ദ്വാവിമൌ പുരുഷൌ ലോകേ
ക്ഷരശ്ചാക്ഷര ഏവ ച
ക്ഷരഃ സർവ്വാണി ഭൂതാനി
കൂടസ്ഥോഽക്ഷര ഉച്യതേ.

ഗീ. XV. 16.*

"ലോകത്തിൽ ക്ഷരപുരുഷൻ എന്നും അക്ഷരപുരുഷൻ എന്നും രണ്ടു പുരുഷന്മാർ ഉണ്ടു. ബ്രഹ്മാ മുതൽ പിപീലികവരെയുള്ള സകല ഭൂതങ്ങളും ക്ഷരങ്ങളാകുന്നു. കൂടസ്ഥനെ അക്ഷരപുരുഷൻ എന്നു പറയുന്നു."

വിവരണം — ജീവന്മാർ എല്ലാപേർക്കും ഉപാധിസംബന്ധിച്ച് ജനനമരണങ്ങൾ ഉണ്ടാകുന്നതിനാൽ അവരെ ക്ഷരം എന്നു പറയുന്നു. ഇവിടെ കൂടസ്ഥൻ എന്നു പറയുന്നതു മായാസഹിതമായ ബ്രഹ്മത്തെയുദ്ദേശിച്ചാണ്. മായാസഹിതമായ

* ക്ഷരഃ-ച-അക്ഷരഃ—ഏവ-ച-ഇമൌ-ദ്വൌ-പുരുഷൌ = ക്ഷരമെന്നും അക്ഷരമെന്നും പറയപ്പെടുന്ന രണ്ടു പുരുഷന്മാർ ലോകത്തിൽ ഉണ്ടു്; ക്ഷരഃ-സർവ്വാണി-ഭൂതാനി = ബ്രഹ്മാമുതൽ പിപീലികവരെയുള്ള സകല ഭൂതങ്ങളും ക്ഷരങ്ങളാകുന്നു; കൂടസ്ഥഃ-അക്ഷരഃ ഉച്യതേ = കൂടസ്ഥൻ അല്ലെങ്കിൽ മായാസഹിതമായ ബ്രഹ്മം അക്ഷരപുരുഷൻ എന്നു പറയപ്പെടുന്നു.

ബ്രഹ്മത്തിന് ജനനമരണങ്ങൾ ഇല്ലാത്തതിനാൽ അപ്രകാരമുള്ള കൂടസ്ഥനെ അക്ഷരം എന്നു പറയുന്നു

ദ്വൈതസിദ്ധാന്തപ്രകാരമുള്ള ജീവേശ്വര സംബന്ധം.

14. ദ്വൈതികളുടെ സിദ്ധാന്തപ്രകാരം പരമാത്മാവ് അഖിലകല്യാണഗുണങ്ങളുടേയും ഇരിപ്പിടമാകുന്നു. സൃഷ്ടി, സ്ഥിതി, സംഹാരം, ജ്ഞാനദാനം, മോക്ഷദാനം ഇതെല്ലാം പരമാത്മാവിന്റെ പ്രവൃത്തികളാണ്. പരമാത്മാ സകല ജീവന്മാരുടേയും നിയാമകനും സ്വതന്ത്ര സ്വതന്ത്രനുമാകുന്നു. ജീവന്മാർ മുക്തദശയിൽ കൂടിയും അസ്വതന്ത്രന്മാരും പരമാത്മാവിന്റെ നിയാമകശക്തിക്കു വിധേയന്മാരുമാണ്. മോക്ഷമെന്നതു് പരമാത്മാവിന്റെ പ്രത്യക്ഷദർശനംകൊണ്ടു സിദ്ധിക്കുമെന്നും ആ ദർശനത്തിനു തീവ്രമായ വൈരാഗ്യവും ശമദമാദിഗുണങ്ങളും അനന്യമായ ശരണാഗതിയും പരമമായ ഭക്തിയും മേൽപറഞ്ഞ അഞ്ചു ശാശ്വതഭേദങ്ങളെപ്പററിയുള്ള ജ്ഞാനവും ആവശ്യമാണെന്നും അവർ അഭിപ്രായപ്പെടുന്നു. സാലോക്യം, സാമീപ്യം എന്ന രണ്ടു വിധത്തിലുള്ള മുക്തിയെ മാത്രമേ അവർ സമ്മതിക്കുന്നുള്ളൂ. സാരൂപ്യമുക്തിയെ ചില ദ്വൈതികൾ സമ്മതിക്കുന്നുണ്ടെങ്കിലും അതു സകലവിധത്തിലുള്ള സാരൂപ്യമായി അവർ കരുതുന്നില്ല. ഉപാസനാമാർഗ്ഗത്തിൽ

പ്രതീകോപാസനയേയും ദേവോപാസനയേയും പരമാത്മദർശനത്തിനുള്ള പ്രധാനസാധനങ്ങളായി അവർ ആശ്രയിക്കുന്നവരാണ്. ഭഗവദ്ഗീതയിൽ സർവാന്തര്യാമിഭാവത്തേയും സർവാതീതഭാവത്തേയും കാണിക്കാതെ, ഈശ്വരന്റെ വിവിധശക്തികളെപ്പററി പ്രതിപാദിക്കുന്ന സകലശ്ലോകങ്ങളും ദൈ്വതികളുടെ അഭിപ്രായപ്രകാരമുള്ള ജീവാത്മപരമാത്മസംബന്ധത്തെ കാണിക്കുന്നുണ്ട്. അവരുടെ അഭിപ്രായപ്രകാരം പരമാത്മാവു അഖിലലോകശരണ്യനും, സർവത്തിന്റെയും നിയാമകനും, സർവജീവന്മാൎക്കും ഭജനീയനും, സർവതന്ത്രസ്വതന്ത്രനുമാകുന്നു. ജീവൻ പരമാത്മാവിനെ ശരണം പ്രാപിക്കേണ്ടവനും സദാ നിയമത്തിനു വിധേയനും പരമാത്മാവിനെ സദാ ഭജിക്കേണ്ടവനും ശാശ്വതമായ അസ്വാതന്ത്ര്യത്തോടുകൂടിയവനും മുക്തദശയിൽ കൂടിയും പരമാത്മാവിൽ നിന്നും ഭിന്നനുമാകുന്നു. പരമാത്മാ പ്രപഞ്ചത്തിന്റെ നിമിത്തകാരണം മാത്രമാണെന്നും അതിന്റെ ഉപാദാനകാരണം പ്രകൃതിയാണെന്നും പ്രകൃതി, പരമാത്മാ, ജീവന്മാർ ഈ മൂന്നു തത്വങ്ങളും ശാശ്വതമായി വൎത്തിക്കുന്നവയാണെന്നുമാണു അവരുടെ അഭിപ്രായം. പരമാത്മാവിനു സർവാന്തര്യാമിത്വമില്ലെന്നും എന്നാൽ അദ്ദേഹത്തിന്റെ ഇച്ഛാജ്ഞാനക്രിയാശക്തികൾക്കു സർവവും വിധേയമാണെന്നും പരമാത്മാവു ലോകാതീതമായുള്ള ഒരു ഉന്നതമായ ശാശ്വതലോകത്തിൽ വസിക്കുന്നുഎന്നും അവർ അഭിപ്രായപ്പെടുന്നുണ്ട്.

പരമാത്മാവു് നിമിത്തകാരണം മാത്രമാണെന്നു പറയുന്നതിനു ശ്രൗതികം ആശ്രയിക്കുന്ന ഒരു പ്രമാണശ്ലോകം

15. പരമാത്മാവു് ജഗത്സൃഷ്ടിവിഷയത്തിൽ ആദ്ധ്യക്ഷ്യം മാത്രമേ വഹിക്കുന്നുള്ളൂ എന്നും പരമാത്മാവിൻെറ സാന്നിദ്ധ്യം കൊണ്ടു് പ്രകൃതിതന്നെ ചരവും അചരവുമായിരിക്കുന്ന പ്രപഞ്ചം മുഴുവനേയും സൃഷ്ടിക്കുന്നു എന്നും ഭഗവാൻ താഴെപറയുന്ന ശ്ലോകം കൊണ്ടുപദേശിക്കുന്നു:—

മയാദ്ധ്യക്ഷേണ പ്രകൃതിഃ
സൂയതേ സചരാചരം
ഹേതുനാനേന കൌന്തേയ
ജഗദ് വിപരിവർത്തതേ.

ഗീത. IX. 10. *

"കുന്തീപുത്രനായ അർജ്ജുന! എൻെറ സാന്നിദ്ധ്യം ഹേതുവാൽ പ്രകൃതി സ്ഥാവരജംഗമരൂപത്തിൽ വർത്തിക്കുന്ന പ്രപഞ്ചത്തെ ഉത്ഭവിപ്പിക്കുന്നു. എൻെറ സാന്നിദ്ധ്യം ഹേതുവാൽതന്നെ ഈ പ്രപഞ്ചം നശിച്ചു് വീണ്ടും വീണ്ടും ജനിക്കുകയും ചെയ്യുന്നു."

---

* കൌന്തേയ = കുന്തീപുത്രനായ അർജ്ജുന! അദ്ധ്യക്ഷേണ-മയാ = നിമിത്തഭൂതനായിരിക്കുന്ന എൻെറ സാന്നിദ്ധ്യം ഹേതുവാൽ; പ്രകൃതിഃ-സചരാചരം-സൂയതേ = പ്രകൃതി സ്ഥാവരജംഗമങ്ങളായി വർത്തിക്കുന്ന പ്രപഞ്ചത്തെ ഉത്ഭവിപ്പിക്കുന്നു; അനേന-ഹേതുനാ = എൻെറ സാന്നിദ്ധ്യം ഹേതുവാൽ; ജഗത്-വിപരിവർത്തതേ = ഈ പ്രപഞ്ചം വീണ്ടും വീണ്ടും ജനിക്കുന്നു.

വിവരണം:—ഈ ശ്ലോകംകൊണ്ടു് പ്രപഞ്ചത്തിന്നു പരമാത്മാവു് നിമിത്തകാരണം മാത്രമാണെന്നും ഉപാദാനകാരണം പ്രകൃതിയാണെന്നും അൎത്ഥമാകുന്നുണ്ടു്. എന്നാൽ പ്രകൃതിക്കു പരമാത്മാവിൽനിന്നും അന്യമോ സ്വതന്ത്രമോ ആയ സത്തയില്ലെന്നു ഗ്രഹിക്കുമ്പോൾ പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും പരമാത്മാവു് തന്നെയെന്നു വ്യക്തമാകുന്നതാണു്.

16. താഴെ പറയുന്ന ശ്ലോകം കൊണ്ടു് പരമാത്മാവു് ചരവും അചരവുമായുള്ള സകല പ്രപഞ്ചത്തിന്റെയും നിയാമകനും സൎവ്വലോകശരണ്യനുമാണെന്നു ഭഗവാൻ ഉപദേശിക്കുന്നു:—

പരമാത്മാവു് സൎവ്വനിയാമകനും സകലലോകശരണ്യനുമാകുന്നു.

ഗതിൎഭൎത്താ പ്രഭുഃ സാക്ഷീ
നിവാസഃ ശരണം സുഹൃത്
പ്രഭവഃ പ്രളയഃ സ്ഥാനം
നിധാനം ബീജമവ്യയം.

ഗീതാ X. 18. *

---

*ഗതിഃ-പ്രാപിക്കപ്പെടേണ്ടവനും; ഭൎത്താ=പോഷണത്തെ ചെയ്യുന്നവനും; പ്രഭുഃ—സൎവ്വനിയന്താവും; സാക്ഷീ=സകലപ്രവൃത്തികളുടെ ദ്രഷ്ടാവും; നിവാസഃ-ആശ്രയവും; ശരണം=സകല ജീവന്മാൎക്കും ശരണ്യനും; സുഹൃത്=സൎവ്വ

"സർവ്വജീവന്മാരാലും പ്രാപിക്കപ്പെടേണ്ടവനും അവയ്ക്കു പോഷണത്തെ ചെയ്യുന്നവനും സർവ്വനിയന്താവും സകല പ്രവൃത്തികളുടെ ദ്രഷ്ടാവും സകല ജീവന്മാർക്കും ആശ്രയവും സർവ്വലോകശരണ്യനും സകലജീവന്മാർക്കും ഹിതം ചെയ്യുന്നവനും സൃഷ്ടി, സ്ഥിതി, സംഹാരം ഇവയുടെ കർത്താവും സർവ്വത്തിന്റേയും നാശമില്ലാത്ത കാരണവും ഞാൻ തന്നെ."

പരമാത്മാവു് സകലജീവന്മാർക്കും ഭജനീയനും ജ്ഞാനദാതാവുമാകുന്നു.

17. സകല ജീവന്മാർക്കും ജ്ഞാനദാതാവു പരമാത്മാവാണെന്നു താഴെ പറയുന്ന ശ്ലോകം കൊണ്ടു് ഭഗവാൻ വർണ്ണിച്ചിരിക്കുന്നു:—

തേഷാം സതതയുക്താനാം
ഭജതാം പ്രീതിപൂർവ്വകം
ദദാമി ബുദ്ധിയോഗം തം
യേന മാമുപയാന്തി തേ.

ഗീത. IX 10. *

---

ജീവന്മാർക്കും ഹിതം ചെയ്യുന്നവനും; പ്രഭവഃ = സൃഷ്ടികർത്താവും; പ്രലയഃ = സംഹാരകർത്താവും; സ്ഥാനം = സ്ഥിതികാരണവും; നിധാനം = ലയകാരണവും; അവ്യയം — ബീജം = നാശമില്ലാത്ത കാരണവും (അഹം—ഏവ) ഞാൻതന്നെ.

* യേന—ഏതു—മാം—ഉപയാന്തി = യാതൊരു ഉപായത്താൽ എന്നെ ഭജിക്കുന്നവർ എന്നെ പ്രാപിക്കുന്നുവോ; തം—ബുദ്ധിയോഗം = അതിന്നുള്ള ഈ ജ്ഞാനമാർഗ്ഗത്തെ; സതതയുക്താ

"എന്നിൽതന്നെ ഉറപ്പിക്കപ്പെട്ട ചിത്തത്തോടുകൂടിയും പ്രീതിയോടുകൂടിയും എന്നെ ഭജിക്കുന്നവർ യാതൊരു ഉപായത്താൽ എന്നെ പ്രാപിക്കുമോ ആ ജ്ഞാനമാർഗ്ഗത്തെ ഞാൻ തന്നെ അവർക്ക് ഉപദേശിക്കുന്നു."

18. താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ട് മോക്ഷദാതാവും പരമാത്മാവു തന്നെ എന്ന് ഭഗവാൻ ഉപദേശിക്കുന്നു:—

പരമാത്മാവ് ഉപാസ്യനും മോക്ഷദാതാവുമാകുന്നു.

യേ തു സർവ്വാണി കർമ്മാണി
മയി സംന്യസ്യ മത്പരാഃ
അനന്യേനൈവ യോഗേന
മാം ധ്യായന്ത ഉപാസതേ.
തേഷാമഹം സമുദ്ധർത്താ
മൃത്യുസംസാരസാഗരാത്
ഭവാമി ന ചിരാത പാർത്ഥ!
മയ്യാവേശിത ചേതസാം.

ഗീത. XII. 6-7 *

നം-പ്രീതിപൂർവ്വകം—ഭജതാം = സദാ എന്നിൽതന്നെ ഉറപ്പിക്കപ്പെട്ട ചിത്തത്തോടുകൂടിയവരും പ്രീതിയോടുകൂടി എന്നെ ഭജിക്കുന്നവരുമായ; തേഷാം-ദദാമി = അവർക്ക ഞാൻ കൊടുക്കുന്നു.

* യേ-തു സർവ്വാണി-കർമ്മാണി-മയി-സന്ന്യസ്യ = യാതൊരു ജനങ്ങൾ സകല കർമ്മങ്ങളേയും. പരമാത്മാവായ എന്നിൽ സമർപ്പിച്ചിട്ട-മത്പരാഃ = എന്നെത്തന്നെ ശരണം പ്രാപിച്ചു

"യാതൊരു ജനങ്ങൾ സകല കൎമ്മങ്ങളേയും സൎവ്വലോകശരണ്യനായ എന്നിൽതന്നെ സമർപ്പിച്ചിട്ട് എന്നെ ശരണം പ്രാപിച്ചവരായി ഏകാന്തഭക്തിയോടുകൂടി എന്നെ ധ്യാനം ചെയ്തുകൊണ്ട് ഉപാസിക്കുന്നുവോ എന്നിൽതന്നെ നിറുത്തപ്പെട്ട മനസ്സോടുകൂടിയ അവരെ, ഹേ അൎജ്ജുന! മരണധൎമ്മത്തോടുകൂടിയ സംസാരസാഗരത്തിൽ നിന്നും വേഗത്തിൽ ഞാൻ കരകയററുന്നു."

വിശിഷ്ടാദ്വൈതികളുടെ സിദ്ധാന്തം.

19. ദ്വൈതികളെപ്പോലെ വിശിഷ്ടാദ്വൈതികളും ജീവാത്മാവിനും പരമാത്മാവിനും തമ്മിൽ ശാശ്വതമായ വ്യത്യാസമുണ്ടെന്നു വിശ്വസിക്കുന്നവരാണ്. പ്രപഞ്ചത്തിന്റെ സത്യത്വത്തിലും അവർ വിശ്വസിക്കുന്നു. ബ്രഹ്മം (പരമാത്മാ) ജീവൻ (ചിത്), പ്രപഞ്ചം (അചിത്) ഈ മൂന്നു തത്വങ്ങളും ശാശ്വതമാണെന്നും അവയ്ക്കു ശാശ്വതമായ വ്യത്യാസമുണ്ടെന്നും തന്നെയാണ് അവരുടേയും വിശ്വാസം. ബ്രഹ്മത്തിന് സൎവ്വജ്ഞത്വം, സൎവ്വശക്തത്വം,

---

വരായി; അനന്യേന-യോഗേന-ഏവ-മാം-ധ്യായന്തഃ=ഏകാന്തഭക്തിയോടുകൂടി എന്നെ ധ്യാനിച്ചുകൊണ്ട്; ഉപാസതേ-ഉപാസിക്കുന്നുവോ; മയി-ആവേശിതചേതസാം തേഷാം-എന്നിൽ വെച്ചതായ മനസ്സോടുകൂടിയ അവരുടെ; മൃത്യുസംസാരസാഗരാത്-മൃത്യുവായ സംസാരസാഗരത്തിൽ നിന്നും; ന-ചിരാത്-വേഗത്തിൽ; അഹം-സമുദ്ധൎത്താ ഭവാമി-ഞാൻ കരകയററുന്നവനായി ഭവിക്കുന്നു.

സ്വാതന്ത്ര്യാമിത്വം മുതലായ ഗുണങ്ങളുണ്ടെന്നും ബ്രഹ്മം സകല കല്യാണഗുണങ്ങളുടേയും ഇരിപ്പിടമാണെന്നും അവർ വിശ്വസിക്കുന്നുണ്ട്. സകല ജീവന്മാരുടേയും പ്രപഞ്ചത്തിൻേറയും അന്തരാത്മാവായി ബ്രഹ്മം വർത്തിക്കുന്നു. എന്നുകൂടി അവർ വിശ്വസിക്കുന്നു. ദ്വൈതികളുടെ നിലയെ വിശദീകരിക്കുന്ന ശ്ലോകങ്ങൾ കൂടാതെ പരമാത്മാവിൻെറ സ്വാതന്ത്ര്യാമിത്വത്തെപ്പററി പ്രതിപാദിക്കുന്ന സകല ശ്ലോകങ്ങളും ഉപനിഷദ്‌വാക്യങ്ങളും വിശിഷ്ടാദ്വൈതസിദ്ധാന്തപ്രകാരമുള്ള പരമാത്മ ലക്ഷണത്തെ കാണിക്കുന്നു. പരമാത്മാവു് പരമോൽകൃഷ്ടമായ രൂപത്തോടുകൂടി ലോകാതീതമായുള്ള ശാശ്വതമായ ഉന്നതലോകത്തിൽ വസിക്കുന്നതുകൂടാതെ സകല ലോകങ്ങളുടേയും സകല ജീവന്മാരുടേയും അന്തരാത്മാവായിക്കൂടി വർത്തിക്കുന്നു എന്നാണ് അവരുടെ അഭിപ്രായം. ജീവന്മാർ എല്ലാം അണുസ്വരൂപികളാണെന്നും ജീവൻെറ അറിവിനു വ്യാപകത്വം ഉള്ളതല്ലാതെ സത്തയ്ക്കു വ്യാപകത്വമില്ലെന്നും അവർ അഭിപ്രായപ്പെടുന്നു. ജീവൻ ഈശ്വരൻെറ അംശം മാത്രമാണെന്നും ഒരു ജീവൻ താൻ പരമാത്മാവിൻെറ അംശമാകുന്നെന്നറിഞ്ഞു പരിപൂർണ്ണമായ ഭക്തിയോടുകൂടി പരമാത്മാവിനെ ശരണം പ്രാപിക്കുന്നപക്ഷം മുക്തനായിത്തീരുമെന്നും മുക്തദശ

യിലും പരമാത്മാവിൽനിന്നും ജീവൻ ഭിന്നമായേ നില്ക്കുകയുള്ളൂ എന്നും അവർ അഭിപ്രായപ്പെടുന്നു.

വിശിഷ്ടാദ്വൈതിയുടെ അഹംബുദ്ധിക്കുള്ള സ്ഥാനം.

20. 'ഞാൻ ആരാണ്' എന്നുള്ള അഹംബുദ്ധിയെ സ്ഥൂലശരീരം മുതൽ അഹങ്കാരം വരെയുള്ള ഉപാധികളിൽ നിന്നും നീക്കി അവിദ്യയിൽ നിന്നും പിരിക്കുന്നതിന് സാധിക്കാത്തവക്ക് ജീവനെ അണു എന്നല്ലാതെ പരമാത്മാവിനോട് ഏകീഭവിപ്പിച്ച് അനുഭവിക്കാൻ സാധിക്കുകയില്ല. ചൈതന്യത്തിന് ഉപാധിസംബന്ധത്താലല്ലാതെ അണുത്വം കല്പിക്കാൻ പാടില്ലാ എന്നതു നിശ്ചയമാണ്. ഓരോ ജീവനും അനാദിയായ ഉപാധിയായിനില്ക്കുന്നത് അവിദ്യ എന്ന കാരണശരീരമാണു. വലുതായ അഗ്നിയിൽ പൊരിക്കുള്ള സ്ഥാനംപോലെ ബൃഹത്തായ ബ്രഹ്മത്തിൽ ജീവന് അണുത്വം വരാൻ കാരണം തീപ്പൊരിക്കു വേണ്ടിവരുന്ന ഉപാധിപോലെ ജീവനു അവിദ്യ എന്ന ഉപാധി ഉള്ളതുകൊണ്ടാണു. ഞാൻ എന്ന ബുദ്ധിയെ അവിദ്യയിൽനിന്നും നീക്കി കൂടസ്ഥനിൽ ഉറപ്പിക്കാൻ സാധിക്കാത്തതിനാലാണു ഒരു വിശിഷ്ടാദ്വൈതി ജീവാത്മാവിനെ അണു എന്നു കാണുന്നത്.

21. വിശിഷ്ടാദ്വൈതികളുടെ അഭിപ്രായപ്രകാരം പരമാത്മാവ് അഖിലലോകശരണ്യനു

വിശിഷ്ടാദ്വൈത സിദ്ധാന്തപ്രകാരമുള്ള ജീവപരമാത്മസംബന്ധം.

സർവ്വത്തിന്റേയും നിയാമകനും സർവ്വജീവന്മാൎക്കും ഭജനീയനും സർവ്വതന്ത്ര സ്വാതന്ത്ര്യനുമാകുന്നു. ജീവൻ പരമാത്മാവിനെ ശരണം പ്രാപിക്കേണ്ടവനും സദാ നിയമത്തിനു വിധേയനും പരമാത്മാവിനെ സദാ ഭജിക്കേണ്ടവനും ശാശ്വതമായ അസ്വാതന്ത്ര്യത്തോടുകൂടിയവനും മുക്തദശയിൽ കൂടിയും പരമാത്മാവിൽ നിന്നും ഭിന്നനുമാകുന്നു. വലുതായ അഗ്നിയുടെ മദ്ധ്യേ നില്ക്കുന്ന തീപ്പൊരിപോലെ പരമാത്മാവിൽ തന്നെ ചേൎന്നു നില്ക്കുന്നതിനും തന്റേയും സൎവ്വജീവന്മാരുടേയും അന്തരാത്മാവായി പരമാത്മാ വൎത്തിക്കുന്നു എന്നു കണ്ടനുഭവിക്കുന്നതിനും മുക്തജീവനു സാധിക്കും. ഇതുകൂടാതെ പരമാത്മാവിന്റെ അനുഗ്രഹത്താൽ മുക്തജീവനു പരിപൂൎണ്ണജ്ഞാനവും പൂൎണ്ണമായ ആനന്ദവുമുണ്ടായിരിക്കും. ജീവൻ സ്വഭാവത്തിൽതന്നെ അണുവാകയാൽ അവന് സൎവ്വാന്തൎയ്യാമിത്വം സംഭവിക്കുകയില്ല എന്നാണ് അവരുടെ അഭിപ്രായം. വിശിഷ്ടാദ്വൈതസിദ്ധാന്തപ്രകാരം പ്രപഞ്ചത്തിന്റെ നിമിത്തകാരണവും ഉപാദാനകാരണവും പരമാത്മാവുതന്നെ. പ്രപഞ്ചത്തിനു പരിപൂൎണ്ണമായ സത്തയുണ്ടെന്നുതന്നെ അവരുടെ അഭിപ്രായം. പ്രപഞ്ചംമുഴുവനും പ്രളയകാലത്തിൽ സൂക്ഷ്മാവസ്ഥയിൽ പരമാത്മാവിൽതന്നെ സ്ഥി

തിഷ്ഠചെയ്യുന്നു എന്നും സൂക്ഷ്മാവസ്ഥയിലിരിക്കുന്ന പ്രപഞ്ചം സൃഷ്ടികാലത്തിൽ സ്ഥൂലമായി പരിണമിക്കുന്നു എന്നും അവർ അഭിപ്രായപ്പെടുന്നു പ്രപഞ്ചത്തെ പരമാത്മാവിന്റെ പരിണാമഭാവമായാണ് അവർ കരുതുന്നത്.

സൎവ്വലോകശരണ്യനും സദാ ഭജനീയനുമായ പരമാത്മാവു സൎവ്വാന്തൎയ്യാമിയുമാകുന്നു.

22. പരമാത്മാവിനെ പ്രാപിക്കുക എന്നത് അനന്യമായ ഭക്തികൊണ്ടുമാത്രമേ സാധിക്കുകയുള്ളുവെന്നും സൎവ്വജീവന്മാൎക്കും പരമാത്മാവ് ഭജനീയനും സൎവ്വാന്തൎയ്യാമിയുമാണെന്നും ഭഗവാൻ താഴെപ്പറയുന്ന ശ്ലോകംകൊണ്ടു വൎണ്ണിക്കുന്നു:—

പുരുഷഃ സ പരഃ പാൎത്ഥ
ഭക്ത്യാ ലഭ്യസ്ത്വനന്യയാ
യസ്യാന്തഃസ്ഥാനി ഭൂതാനി
യേന സൎവ്വമിദം തതം.

ഗീത. VIII . 22. *

"അല്ലയോ അൎജ്ജുന ബ്രഹ്മാവുമുതൽ പിപീലികവരെയുള്ള സകലജീവികളും പ്രകൃതി

* പാൎത്ഥ = അല്ലയോ അൎജ്ജുന ഭൂതാനി-യസ്യ-അന്തഃസ്ഥാനി = സകല പ്രാണികളും കാരണഭൂതനായ യാതൊരു പരമപുരുഷന്റെ ഉള്ളിൽ സ്ഥിതിചെയ്യുന്നുവോ; യേന-സൎവ്വം-ഇദം-തതം = യാതൊരുവനാൽ ഈ പ്രപഞ്ചം മുഴുവനും വ്യാപ്തമായിരിക്കുന്നുവോ: സഃ-പരഃ-പുരുഷഃ = ആ പരമപുരുഷനായ ഞാൻ; അനന്യയാ-ഭക്ത്യാ = അന്യശരണംകൂടാതെയുള്ള ഏകാന്തഭക്തിയാൽ; ലഭ്യഃ-തു = ലഭിക്കപ്പെടേണ്ടവനാകുന്നു.

മുതൽ സ്ഥൂലപദാൎത്ഥംവരെയുള്ള സകല പദാൎത്ഥങ്ങളും യാതൊരു പരമപുരുഷന്റെ ഉള്ളിൽ സ്ഥിതിചെയ്യുന്നുവോ, സൎവത്തിനും കാരണഭൂതനായ യാതൊരുത്തനാൽ ഈ പ്രപഞ്ചം മുഴുവനും വ്യാപിക്കപ്പെട്ടിരിക്കുന്നുവോ, ആ പരമപുരുഷൻ അനന്യമായ ഏകാന്തഭക്തികൊണ്ടു മാത്രം ലഭിക്കപ്പെടേണ്ടവനാകുന്നു.''

വിവരണം — ഈ ശ്ലോകംകൊണ്ടു് പരമാത്മാവു് സദാ ഭജനീയനും സൎവാന്തൎയ്യാമിയും ആണെന്നു ഭഗവാൻ ഉപദേശിച്ചിരിക്കുന്നു. അതായതു് സൎവജീവന്മാൎക്കും ഭജനീയനായി ദൈവതികം കരുതുന്ന പരമാത്മാവു് 'സൎവ്വാന്തൎയ്യാമിയും' ആണെന്നാണു് ഈ ശ്ലോകം വൎണ്ണിക്കുന്നതു്.

23. ജ്ഞാനദാതാവായ പരമാത്മാവു് സൎവപ്രാണികളുടെയും ആത്മഭാവത്തിൽ സ്ഥിതിചെയ്യുന്നതായി ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു് ഉപദേശിക്കുന്നു:—

തേഷാമേവാനുകംപാൎത്ഥ-
മഹമജ്ഞാനജം തമഃ
നാശയാമ്യാത്മഭാവസ്ഥോ
ജ്ഞാനദീപേന ഭാസ്വതാ.

ഗീ. X. II. *

* തേഷാം = എന്നെ ഭജിക്കുന്നവരുടെ; അനുകമ്പാൎത്ഥം = അനുഗ്രഹാൎത്ഥം; ആത്മഭാവസ്ഥഃ-അഹം = സകലപ്രാണി

"എന്നെ സദാ ഭജിക്കുന്ന ഭക്തന്മാരുടെ അനുഗ്രഹത്തിനുവേണ്ടി സകലപ്രാണികളുടേയും അന്തരാത്മാവായി വൎത്തിക്കുന്ന ഞാൻതന്നെ അതിപ്രകാശത്തോടുകൂടിയ ജ്ഞാനമാകുന്ന ദീപത്തെ ദാനംചെയ്തു് അവൎക്കു് അജ്ഞാനത്താലുണ്ടായിട്ടുള്ള അന്ധകാരത്തെ നശിപ്പിക്കുന്നു."

ഓരോ ജീവനും പരമാത്മാവിൻെറ അംശവും പരമാത്മാവു് സൎവ്വപ്രാണികളുടെയും അന്തരാത്മാവുമാകുന്നു.

24. ഓരോ ജീവനും വലുതായ അഗ്നിയിൽനിന്നും ഉണ്ടായിട്ടുള്ള പൊരിപോലെ പരമാത്മാവിൻെറ അംശമാണെന്നും സൎവ്വത്തിനും മൂലകാരണം പരമാത്മാവാണെന്നും താഴെ പറയുന്നശ്ലോകങ്ങൾ പ്രതിപാദിക്കുന്നു:—

മമൈവാംശോ ജീവലോകേ
ജീവഭൂതഃ സനാതനഃ

ഗീത, XV. 7. *

അഹമാത്മാ ഗുഡാകേശ
സൎവ്വഭൂതാശയസ്ഥിതഃ

---

കളുടേയും അന്തരാത്മാവായി സ്ഥിതിചെയ്യുന്ന ഞാൻ; അജ്ഞാനജം-തമഃ = അജ്ഞാനത്താലുണ്ടായിട്ടുള്ള അന്ധകാരത്തെ; ഭാസ്വതാ-ജ്ഞാനദീപേന = പ്രകാശത്തോടുകൂടിയ ജ്ഞാനമാകുന്ന ദീപത്താൽ; നാശയാമി = നശിപ്പിക്കുന്നു.

* ജീവലോകേ = ജീവലോകത്തിൽ; സനാതനഃ = നിത്യനായ; ജീവഭൂതഃ = ജീവനായിരിക്കുന്നതു്; മമ-അംശഃ-ഏവ = എൻെറ അംശംതന്നെ.

അഹമാദിശ്ച മദ്ധ്യം ച
ഭൂതാനാമന്ത ഏവ ച.

ഗീ॰. X. 20*

"ജീവലോകത്തിൽ പരമാത്മാവായ എന്റെ അംശമാണ് നിത്യനായി ജീവനായി വർത്തിക്കുന്നത്."

"നിദ്രയെ അല്ലെങ്കിൽ തമോഭാവത്തെ ജയിച്ചിരിക്കുന്നവനായ അർജ്ജുന! സർവ്വപ്രാണികളുടേയും അന്തരാത്മാവായി വർത്തിക്കുന്ന ഞാൻതന്നെയാണ് ബ്രഹ്മാമുതൽ പിപീലികവരെയുള്ള സകലപ്രാണികളുടേയും പ്രകൃതിമുതൽ സ്ഥൂലംവരെയുള്ള സകലഭൂതങ്ങളുടേയും ഉത്ഭവത്തിനും സ്ഥിതിക്കും ലയത്തിനും കാരണമായിരിക്കുന്നത്."

25. ഒരു ഉത്തമനായ വിശിഷ്ടാദ്വൈതിക്കുണ്ടാകാവുന്ന പരമാത്മദർശനത്തെ ഭഗവാൻ താഴെപ്പറയുന്ന ഗീതാശ്ലോകംകൊണ്ട് വർണ്ണിക്കുന്നു:—

ഒരു ഉത്തമവിശിഷ്ടാദ്വൈതി പരമാത്മാവിനെ ദർശിക്കുന്ന വിധം.

സമം സർവ്വേഷു ഭൂതേഷു
തിഷ്ഠന്തം പരമേശ്വരം

---

* ഗുഡാകേശ = നിദ്രയെ ജയിച്ചിരിക്കുന്നവനായ അർജ്ജുന! സർവ്വഭൂതാശയസ്ഥിതഃ-ആത്മാ - അഹം = സർവ്വപ്രാണികളുടേയും അന്തരാത്മാവായി വർത്തിക്കുന്നതു ഞാനാകുന്നു; ഭൂതാനാം = സർവ്വപ്രാണികളുടേയും; ആദിഃ - ച - മദ്ധ്യം - ച - അന്തഃ - ച - അഹം - ഏവ = ഉത്ഭവത്തിനും സ്ഥിതിക്കും ലയത്തിനും കാരണം ഞാനാകുന്നു.

വിനശ്യത്സ്വവിനശ്യന്തം
യഃ പശ്യതി സ പശ്യതി

ഗീത. XIII. 27. *

„പരമാത്മാവിനെ സ്ഥാവരവും ജംഗമവുമായുള്ള സകലജീവികളിലും പ്രകൃതിമുതൽ സ്ഥൂലംവരെയുള്ള സകല പദാൎത്ഥങ്ങളിലും ഒരുപോലെ വ്യാപിച്ചു സ്ഥിതിചെയ്യുന്നവനായും, സകല ഭൂതങ്ങളും നശിക്കുക എന്ന കാരണാവസ്ഥയെ പ്രാപിക്കുമ്പോൾ പോലും നശിക്കാത്തവനായും, യാവനൊരുത്തൻ കാണുന്നുവോ അവൻ മാത്രമേ പരമാത്മാവിനെ നല്ലവണ്ണം കാണുന്നുള്ളു.''

6. താഴേ പറയുന്ന ശ്രുതിവാക്യങ്ങൾ പരമാത്മാവിൻെറ സൎവ്വാന്തൎയ്യാമിത്വത്തേയും സൎവ്വനിയാമകത്വത്തേയും ജീവാത്മാവിൻെറ അണുത്വത്തേയും കാണിക്കുന്നു:—

„ആ ബ്രഹ്മം അനേകമായി ഭവിക്കാമെന്നു നിശ്ചയിച്ച് അതിലേക്കുവേണ്ടി തപസ്സിനെ ആച

* സൎവ്വഭൂതേഷു = സ്ഥാവരവും ജംഗമവുമായി കാണപ്പെടുന്ന സൎവ്വജീവികളിലും, പ്രകൃതിമുതൽ സ്ഥൂലംവരെയുള്ള സകലപദാൎത്ഥങ്ങളിലും; സമം-തിഷ്ഠന്തം = സമമായി ഒരുപോലെ വ്യാപിച്ചു സ്ഥിതിചെയ്യുന്ന; പരമേശ്വരം = പരമാത്മാവിനെ; വിനശ്യത്സു-അവിനശ്യന്തം = സകലഭൂതങ്ങളും നാശം എന്നതായ കാരണാവസ്ഥയെ പ്രാപിക്കുമ്പോൾ പോലും നശിക്കാത്തവനായി; യഃ-പശ്യതി = യാവനൊരുത്തൻ കാണുന്നുവോ! സഃ - പശ്യതി = അവൻ മാത്രമേ നല്ലവണ്ണം കാണുന്നുള്ളു.

രിച്ചു. തപസ്സുകൊണ്ട് ഈ കാണുന്ന പ്രപഞ്ചം മുഴുവനേയും സൃഷ്ടിച്ചു. സൃഷ്ടിച്ച പ്രപഞ്ചം മുഴുവനിലും പ്രവേശിക്കുകയും ചെയ്തു. പ്രവേശിച്ച് മൂർത്തവും അമൂർത്തവുമായ സകലവസ്തുക്കളായും ഭവിച്ചു."*

"യവം എന്ന ധാന്യത്തിന്റെ അഗ്രത്തെ നൂറായി ഭാഗിച്ച് അതിന്റെ നൂറിലൊരംശത്തെ വീണ്ടും നൂറായി ഭാഗിച്ചാൽ വരുന്ന ഭാഗത്തിനു സദൃശമായാണ് ജീവൻ കാണപ്പെടുന്നത്."†

"അണുസ്വരൂപനായ ഈ ജീവാത്മാവിനെ പരിശുദ്ധമായബുദ്ധികൊണ്ട് അറിയേണ്ടതാകുന്നു."$

"യാതൊരു പരമാത്മാവ് ജീവാത്മാവിന്റെ അന്തരാത്മാവായി ജീവാത്മാവിൽ സ്ഥിതിചെയ്യുന്നുവോ, യാതൊരു അന്തരാത്മാവിനെ ജീവാത്മാ അറിയുന്നില്ലയോ, യാതൊരു വസ്തുവിനു ജീവാത്മാവും ശരീരമായിരിക്കുന്നുവോ, യാവനൊരു

---

* സോऽകാമയത ബഹുസ്യാം പ്രജായേയേതി സ തപോऽതപ്യത സ തപസ്തപ്ത്വാ ഇദം സർവമസൃജത യദിദം കിഞ്ച തത് സൃഷ്ട്വാ തദേവാനുപ്രാവിശത് തദനുപ്രവിശ്യ സച്ച ത്യച്ചാഭവത്.

തൈ. ഉ: II. 6.

† വാലാഗ്രശതഭാഗസ്യ ശതധാ കല്പിതസ്യ ച
ഭാഗോ ജീവഃ സ വിജ്ഞേയഃ

ശ്വേ. ഉ. V. 8.

$ ഏഷോऽണുരാത്മാ ചേതസാ വേദിതവ്യഃ

മു. ഉ. III. 9.

ത്തൻ ജീവാത്മാവിന്റെ അന്തരാത്മാവായി വർത്തിച്ചുകൊണ്ടു ജീവാത്മാവിനെ നിയമനംചെയ്യുന്നുവോ അപ്രകാരം നിന്നിൽ വർത്തിക്കുന്ന ആ പരമാത്മാ സർവ്വാന്തര്യാമിയും അമൃതസ്വരൂപനുമാകുന്നു '*

അദ്വൈതസിദ്ധാന്തം.

27. അദ്വൈതസിദ്ധാന്തപ്രകാരം ജീവൻ, പ്രപഞ്ചം, പരമാത്മാവു് ഇവയ്ക്കു് പാരമാർത്ഥികദൃഷ്ടിയിൽ ഏകത്വമല്ലാതെ ഭിന്നത്വമില്ല. സകലവിധത്തിലുമുള്ള ഭേദങ്ങളും, അതായതു് ജീവാത്മാവിനും പരമാത്മാവിനും തമ്മിലുള്ള ഭേദം, ജീവാത്മാക്കൾ തമ്മിലുള്ള ഭേദം, ജീവാത്മാക്കൾക്കും പ്രപഞ്ചത്തിനും തമ്മിലുള്ള ഭേദം, പരമാത്മാവിനും പ്രപഞ്ചത്തിനും തമ്മിലുള്ള ഭേദം, പ്രപഞ്ചത്തിൽ വിവിധജഡഭാവങ്ങൾക്കും തമ്മിലുള്ള ഭേദം, ഈ അഞ്ചുഭേദങ്ങളും അജ്ഞാനത്താൽ കല്പിക്കപ്പെട്ടവയാണെന്നും പാരമാർത്ഥികദൃഷ്ടിയിൽ ഇവയിൽ യാതൊരു ഭേദവും കാണപ്പെടുകയില്ലെന്നുമാണു് അദ്വൈതികൾ സിദ്ധാന്തിക്കുന്നതു്.

അവരുടെ അഭിപ്രായപ്രകാരം ജീവാത്മാവിനും പരമാത്മാവിനും ഉപാധിവ്യത്യാസം കൊ

---

* യ ആത്മനി തിഷ്ഠന്നാത്മനോഽന്തരോ
യമാത്മാ ന വേദ യസ്യാത്മാ ശരീരം
യ ആത്മാനമന്തരോ യമയതി സ ത
ആത്മാന്തര്യാമ്യമൃതഃ.

മാധ്യന്ദിന. ബൃ. ഉ. V. 7.

ണ്ടുള്ള വ്യത്യാസമല്ലാതെ ചൈതന്യഭാവത്തിൽ യാതൊരു വ്യത്യാസവുമില്ല. ജീവന്മാർ അനേകമാണെന്നു തോന്നാൻ കാരണവും ഉപാധികൾ കൊണ്ടുള്ള വ്യത്യാസമാകുന്നു. പ്രപഞ്ചത്തിനു കല്പിതമായ സത്തയല്ലാതെ പാരമാർത്ഥികസത്തയില്ല. ഏകവും അദ്വിതീയവുമായ പരമാത്മാവിൻെറ സർവ്വാതീതഭാവത്തെ സാക്ഷാത്കരിക്കുമ്പോൾ ജീവഭാവവും പ്രപഞ്ചവും രജ്ജുവിൽ കല്പിക്കപ്പെട്ട സർപ്പവും കാനലിൽ കല്പിക്കപ്പെട്ട ജലവുംപോലെ കാണപ്പെടും. അജ്ഞാനം നിശ്ശേഷം നീങ്ങുമ്പോൾ, അജ്ഞാനം നീങ്ങിയ ജീവന് ഏകവും അദ്വിതീയവുമായ പരബ്രഹ്മവസ്തുവാണു പ്രപഞ്ചമായും അനേകജീവന്മാരായും കാണപ്പെടുന്നതെന്നും, താൻ എല്ലായ്പോഴും സർവ്വത്ര പരിപൂർണ്ണമായ പരബ്രഹ്മവസ്തുവായേ ഇരുന്നിട്ടുള്ളു എന്നും അനുഭവമുണ്ടാകുന്നതാണ്.

കയറിനെ അജ്ഞാനംകൊണ്ടു സർപ്പമായി വിചാരിക്കുന്നവൻെറ സ്ഥിതിയെ നോക്കാം. സർപ്പം എന്ന വിചാരം അവൻെറ മനസ്സിലുള്ള കല്പനയല്ലാതെ അതിനു ഒരിക്കലും സത്തയില്ല. കയറിൽ സർപ്പമെന്ന തോററമുണ്ടാകുമ്പോഴും അതിൽ സർപ്പമില്ല. സർപ്പമാണ് എന്ന തോററമുള്ളപ്പോഴും കയറിൽ സർപ്പമില്ല. സർപ്പമല്ല കയറാണ് എന്നു സൂക്ഷിച്ചുകണ്ടതിൻെറ ശേഷവും കയറിൽ സർപ്പമില്ല. സർപ്പമാണെന്നുള്ള കാഴ്ച, അതിൽനിന്നും ഉണ്ടായ ഭയം, കോപം മുതലായ

ഷികാരങ്ങൾ, വികാരങ്ങൾ മൂലമുണ്ടാകുന്ന ദുഖം, സർപ്പമല്ല കയറാണു എന്നു കണ്ടതിനുശേഷം ഭയം മുതലായ വികാരങ്ങളുടെ നാശം, തൻമൂലമുണ്ടാകുന്നസുഖം, ഇവയിൽ ഒന്നുംതന്നെ കയറിനെ ബാധിക്കുന്നതുമില്ല. ഇതുപോലെയാണു് ബ്രഹ്മത്തിന്റെസ്ഥിതിയും. ജീവഭാവം, ജീവന്മാരുടെ അനേകത്വം, പ്രപഞ്ചം, പ്രപഞ്ചത്തിന്റെ വിവിധത്വം, ജീവനും പ്രപഞ്ചവും ബ്രഹ്മത്തിൽനിന്നും അന്യമാണെന്നുള്ള തോററം, സ്ഥൂലശരീരംമുതൽ ബുദ്ധിവരെയുള്ള ഉപാധികളിൽ പലവിധവികാരങ്ങളാൽ ഉണ്ടാകുന്ന സുഖദുഃഖാനുഭവങ്ങൾ, അവിദ്യയിൽ ലയിക്കുന്ന അവസരത്തിൽ ഉണ്ടാകുന്ന അജ്ഞാനത്തോടുകൂടിയ സുഷുപ്തിസുഖം, ഇവയെല്ലാം അജ്ഞാനംകൊണ്ടു് രജ്ജുവിൽ സർപ്പം കാണപ്പെടുന്നതുപോലെയുള്ള കാഴ്ചകളാകുന്നു. സ്ഥൂലശരീരം, പ്രാണൻ, മനസ്സ്, ബുദ്ധി, അഹങ്കാരം, അവിദ്യ മുതലായ ഉപാധികളിൽ ഏതിലെങ്കിലും അഹംബുദ്ധിനില്ക്കുന്നതുവരെ വാസ്തവജ്ഞാനം ഉണ്ടാകുന്നതല്ല. അതുവരെ ജീവാത്മപരമാത്മാക്കളുടെ ഐക്യത്തെയോ പ്രപഞ്ചം വാസ്തവത്തിൽ ഇല്ലാത്തതാണു് എന്ന നിലയെയോ ഒരു ജീവനു് അറിയാൻ സാധിക്കുന്നതല്ല.

2൫. അദ്വൈതി തന്റെ സ്വരൂപം വാസ്തവത്തിൽ ബ്രഹ്മത്തിൽനിന്നും ഭിന്നമല്ലെന്നു് അറി

അദ്വൈതക്കുള്ള അഹംബുദ്ധിയുടെ സ്ഥാനം.

ഞ്ഞവനാണു. അവൻ ഞാൻ എന്ന ബുദ്ധിയെ സ്ഥൂലശരീരത്തിലോ പ്രാണനിലോ മനസ്സിലോ ബുദ്ധിയിലോ അഹങ്കാരത്തിലോ അവിദ്യയിലോ ഉറപ്പിക്കുന്നവനല്ല. ഇവയെല്ലാം തനിക്കു ദൃശ്യമാണെന്നും ഇവയിൽ നിന്നെല്ലാം താൻ വ്യതിരിക്തനാണെന്നുമുള്ള ബോധം അവനുണ്ടായിരിക്കും. ഒരു ദ്രഷ്ടാവ് ദൃശ്യത്തിൽനിന്നും സർവ്വഥാ ഭിന്നനായിരിക്കാനേയിടയുള്ളു. നാം സ്ഥൂലശരീരമാണെങ്കിൽ സ്ഥൂലശരീരം ഇതാണ് എന്നു കാണ്മാനോ അതിനെ ഏതെങ്കിലും വിധത്തിൽ നിയന്ത്രിക്കാനോ സാധിക്കുകയില്ല. എന്നാൽ സ്ഥൂലശരീരത്തെ നാം കാണുന്നു. അതിനെ പലവിധത്തിൽ നാം നിയന്ത്രിക്കുകയും ചെയ്യുന്നുണ്ട്. അതിനാൽ നാം സ്ഥൂലശരീരമല്ല. അതുപോലെ പ്രാണനേയും നമുക്കു കാണ്മാൻ കഴിയും. പ്രാണൻ, മനസ്സ്, ബുദ്ധി എന്ന മൂന്നു തത്വങ്ങളേയും കാണുന്നതിനും അവയെ നിയന്ത്രിക്കാനും നമുക്കു സാധിക്കും. പ്രാണശക്തിയെ ദ്രുതമായോ സാവധാനത്തിലോ ശരീരത്തിൽ കൂടി പ്രവഹിപ്പിക്കാൻ പ്രാണായാമംകൊണ്ടു സാധിക്കുന്നതാണ്. മനസ്സിനെക്കൊണ്ടും ഏതു വിധത്തിലും നമുക്കു പ്രവർത്തിപ്പിക്കാം. അതുപോലെ ബുദ്ധിയും നമ്മുടെ ഒരു കരണം മാത്രമാണ്. ഇപ്രകാരം സ്ഥൂലശരീരം മുതൽ ബുദ്ധിവരെയുള്ള ഓരോ ഉപാധിയും നാമല്ലാത്തതുകൊണ്ടും, അവ

ജീവന് ഉപയോഗിക്കേണ്ട ഓരോ കരണമായതു കൊണ്ടുമാണ് അവയെ ദൃശ്യമാക്കി അനുഭവിക്കുന്നതിനും നിയന്ത്രിക്കാനും നമുക്കു സാധിക്കുന്നതു്. അവിദ്യ എന്നതു് ഗാഢസുഷുപ്തിയിൽ അനുഭവിക്കപ്പെടുന്ന ഒരു ഉപാധിയാണ്. അജ്ഞാനം എന്നതു് അതിൻെറ സ്വരൂപമാണ്. ഉണരുമ്പോൾ "ഞാൻ ഒന്നും അറിയാതെ സുഖമായി ഉറങ്ങി" എന്ന ബോധം സകലജീവിക്കും ഉണ്ടു്. ഒരു വസ്തുത ഓർമ്മയിൽ വരണമെങ്കിൽ അതിനെ അനുഭവിച്ചിരിക്കണം. അവിദ്യയും അതിൽ കൂടി ഉണ്ടാകുന്ന സുഖവും സുഷുപ്തിയിൽ അനുഭവിക്കപ്പെടുന്നതുകൊണ്ടാണ് ഉണരുമ്പോൾ അവ രണ്ടും നമുക്കു ഓർമ്മയിൽ വരുന്നതു്. ഒരു അദ്വൈതി തൻെറ അഹംബുദ്ധിയെ അവിദ്യയിൽ നിന്നുകൂടി മാററിയവനായിരിക്കും. അവൻെറ അഹംബുദ്ധിക്കുള്ള വാസ്തവമായ സ്ഥാനം സ്ഥൂല ശരീരംമുതൽ അവിദ്യവരെയുള്ള സകല ഉപാധികളിൽനിന്നും വ്യതിരിക്തനായ കൂടസ്ഥൻ എന്നും പ്രത്യഗാത്മാ എന്നും പറയപ്പെടുന്ന ശുദ്ധ ചൈതന്യമായിരിക്കും. അവിദ്യമുതൽ സ്ഥൂല ശരീരംവരെയുള്ള ഉപാധികൾ അനേകമായതിനാൽ അവയുടെ അനേകത്വത്താലാണ് ജീവന്മാരും അനേകം എന്നു നാം വിചാരിക്കുന്നതു്. കൂടസ്ഥഭാവം വാസ്തവത്തിൽ ഒന്നല്ലാതെ അനേകമല്ല. കൂടസ്ഥചൈതന്യം ഉപാധിരഹിതമാകയാൽ കൂടസ്ഥനും ബ്രഹ്മവും ഒന്നുതന്നെ

ദൃഢമായ നിദിധ്യാസനംകൊണ്ടു് ജ്ഞാനയോഗത്തിന്റെ ഉന്നതനിലയിലെത്തുമ്പോൾ സകലജീവന്മാരും ഒന്നായ ബ്രഹ്മചൈതന്യമാണെന്നും, മൂലപ്രകൃതിമുതൽ സ്ഥൂലംവരെയുള്ള പ്രപഞ്ചം മുഴുവനും രജ്ജുവിൽ സർപ്പംപോലെയും കാനലിൽ ജലംപോലെയും ഏകവും അദ്വിതീയവുമായ ബ്രഹ്മത്തിൽ കല്പിതമാണെന്നും, ആ ബ്രഹ്മം താനാണെന്നും ഒരു ജ്ഞാനയോഗിക്കു പ്രത്യക്ഷാനുഭവം ഉണ്ടാകുന്നതാണു്. ഈ നിലയിൽ എത്തുന്നവനു 'അഹം ബ്രഹ്മാസ്മി' (ഞാൻ ബ്രഹ്മമാണു്) എന്ന അനുഭവമുണ്ടാകുന്നതും അവന്റെ 'അഹം ബുദ്ധി' സർവ്വപരിപൂർണ്ണമായുള്ള പരബ്രഹ്മവസ്തുവിൽ തന്നെ നില്ക്കുന്നതുമാകുന്നു.

അദ്വൈതസിദ്ധാന്ത പ്രകാരമുള്ള ജീവാത്മപരമാത്മ സംബന്ധം.

29. അദ്വൈതസിദ്ധാന്തപ്രകാരം ജീവാത്മാവിനും പരമാത്മാവിനും തമ്മിലുള്ള പാരമാർത്ഥികസംബന്ധം ഐക്യസംബന്ധം മാത്രമാണു്. അതായതു് ജീവാത്മാവും പരമാത്മാവും ശുദ്ധചൈതന്യം എന്ന നിലയിൽ ഒന്നാണു്. ഒരു അദ്വൈതിക്കു ജീവാത്മാവും പരമാത്മാവും ഒന്നാണെന്നുള്ള ബോധമേ ഉണ്ടായിരിക്കുകയുള്ളു. വ്യാവഹാരിക നിലയിൽ ഒരു അദ്വൈതി വിശിഷ്ടാദ്വൈതസിദ്ധാന്തത്തെ അനുസരിക്കുന്നവനുമായിരിക്കും. പരമാത്മാവിനെ സർവലോകശരണ്യനായും സകല

ജീവന്മാക്കും സദാ പൂജനീയനായും അവൻ കരു
തും. അവൻെറ ഭക്തി, കഴിഞ്ഞ അദ്ധ്യായത്തിൽ
വിവരിച്ചിട്ടുള്ളതുപോലെയുള്ള പരാഭക്തിയായി
രിക്കും. പരാഭക്തിക്കും പരാവിദ്ദ്യയ്ക്കും വ്യത്യാസ
മില്ലെന്നും അവ രണ്ടും ഒരേ വിധമായ ആത്മാ
നുഭവത്തിനു കാരണമാണെന്നും കഴിഞ്ഞ അദ്ധ്യാ
യത്തിൽ തന്നെ വിവരിച്ചിട്ടുണ്ട്. അദ്വൈതി
പരമാത്മാവിനെ അഖിലസ്ഥൂലശരീരാഭിമാനി
യായ വൈശ്വാനരനായും, അഖിലസൂക്ഷ്മശരീരാ
ഭിമാനിയായ ഹിരണ്യഗർഭനായും അഖിലകാരണ
ശരീരാഭിമാനിയായ ഈശ്വരനായും കണ്ടാനന്ദി
ക്കുകയും സർവാതീതമായ പരബ്രഹ്മവസ്തുവായി
സാക്ഷാത്കരിച്ചനുഭവിക്കുകയും ചെയ്യും. ശി
വൻ, വിഷ്ണു, ശക്തി, ഗണേശൻ, സുബ്രഹ്മണ്യൻ
മുതലായ മൂർത്തിഭാവങ്ങളിൽ അദ്വൈതി യാതൊരു
വ്യത്യാസബുദ്ധിയുംകൂടാതെ അവയെ പരമാ
ത്മാവിൻെറ സഗുണവും നിർഗുണവും ആയ ഭാവ
ങ്ങളായി കാണുകയും കണ്ടാനന്ദിക്കുകയും ചെയ്യും.
സ്ഥൂലശരീരത്തിലുള്ള വിശ്വൻെറ നില, സൂക്ഷ്മ
ശരീരത്തിലുള്ള തൈജസൻെറ നില, കാരണശ
രീരത്തിലുള്ള പ്രാജ്ഞൻെറ, നില ഇവയെ തൻെറ
വ്യാവഹാരികനിലയായി മാത്രമേ അവൻ കരുതു
കയുള്ളു. അവയിൽ സത്യത്വബുദ്ധി അവൻ
വയ്ക്കുകയില്ല. ഒരു അദ്വൈതി സകല ജീവാത്മാ
ക്കളുടേയും ഏകത്വത്തിലും സർവ്വവും ഏകവും
അദ്വിതീയവുമായ പരബ്രഹ്മവസ്തുവാണെന്നുള്ള

ദൃഢമായ നിശ്ചയത്തിലും സ്ഥിരപ്രതിഷ്ഠയുള്ളവനാകയാൽ സാത്വികമായ പ്രേമവും അനുഗ്രഹബുദ്ധിയും സദാ അവനിലുണ്ടായിരിക്കുകയും, അഹിംസാമൂർത്തിയായിത്തന്നെ അവൻ പ്രകാശിക്കുകയുംചെയ്യും.

30. സകല ജീവാത്മാക്കളുടേയും ഏകത്വത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു പദേശിക്കുന്നു:—

ജീവന്മാരുടെ ആത്മഭാവത്തിലുള്ള ഏകത്വവും അനേകത്വത്തിനുള്ള കാരണവും

സർവ്വഭൂതസ്ഥമാത്മാനം
സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ
സർവ്വത്ര സമദർശനഃ.

ഗീത. VI. 29. *

"ഉപാധിരഹിതമായ കൂടസ്ഥഭാവത്തിൽ ചിത്തത്തെ ഉറപ്പിച്ചവൻ സകലവസ്തുക്കളിലും ഒരേ ചൈതന്യഭാവത്തെ കാണുന്നവനായി തന്റെ ആത്മാവിനെ സകലഭൂതങ്ങളിലും വസിക്കുന്ന ഏക ആത്മാവായും അപ്രകാരം കാണപ്പെടുന്ന ആത്മാവിൽ സകലഭൂതങ്ങളും വർത്തിക്കുന്നതായും കാണുന്നു."

* യോഗയുക്താത്മാ - സർവ്വത്ര - സമദർശനഃ = ഉപാധിരഹിതമായ കൂടസ്ഥഭാവത്തിൽ ചിത്തത്തെ ഉറപ്പിച്ചവൻ; സകലവസ്തുക്കളിലും ഒരേ ചൈതന്യഭാവത്തെ കാണുന്നവനായി; ആത്മാനം-സർവ്വഭൂതസ്ഥം = തന്റെ ആത്മാവിനെ സകലഭൂതങ്ങളിലും വസിക്കുന്ന ഏക ആത്മാവായും; ആത്മനി = അപ്രകാരം കാണപ്പെടുന്ന ആത്മാവിൽ; സർവ്വഭൂതാനി-ച = സകല ഭൂതങ്ങളും ഇരിക്കുന്നതായും; ഈക്ഷതേ = കാണുന്നു.

വിവരണം:—കൂടസ്ഥദർശനം ഉണ്ടായവന്ന് അല്ലെങ്കിൽ അഹംബുദ്ധിയെ കൂടസ്ഥനിൽ ഉറപ്പിച്ചവന്ന സകലജീവന്മാരും ആത്മഭാവത്തിൽ ഏകമാണെന്നുള്ള അനുഭവം ഉണ്ടാകുന്നതാണ്. ഉപാധിവ്യത്യാസംകൊണ്ടു ജീവന്മാർ അനേകം എന്നു കാണപ്പെടുന്നതല്ലാതെ ഉപാധിരഹിതമായ നിലയിൽ ജീവന്മാൎക്ക് അനേകത്വമില്ല.

31. കൂടസ്ഥഭാവത്തെ സാക്ഷാത്കരിച്ചവന്ന് പരമാത്മാവും ജീവാത്മാവും ഒന്നാണെന്നുള്ള അനുഭവമല്ലാതെ രണ്ടാണെന്നുള്ള ദൃഷ്ടി ഉണ്ടായിരിക്കുന്നതല്ല. ജീവാത്മാവിനും പരമാത്മാവിനും ഉപാധികൾ കൊണ്ടുള്ള വ്യത്യാസമല്ലാതെ ചൈതന്യഭാവത്തിൽ അവൎക്ക് വ്യത്യാസമില്ല. കൂടസ്ഥദർശനം സിദ്ധിച്ചവൻ പരമാത്മാവിനെ എങ്ങിനെ ദർശിക്കുന്നു എന്ന് ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു് വർണ്ണിക്കുന്നു:—

പരമാത്മാവിന്റെ സർവാത്മഭാവം അനുഭവിക്കാനുള്ള രണ്ടു പടികൾ.

യോ മാം പശ്യതി സൎവ്വത്ര
സൎവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി
സ ച മേ ന പ്രണശ്യതി.

ഗീത, VI. 30. *

* യഃ-സൎവ്വത്ര-മാം-പശ്യതി = യാവനൊരുത്തൻ പരമാത്മാവായ എന്നെ സൎവ്വഭൂതങ്ങളിലും കാണുന്നുവോ; സൎവ്വം-ച = സൎവ്വചരാചരങ്ങളേയും; മയി-യഃ-പശ്യതി = എ

“യാവനൊരുത്തൻ സർവ്വചരാചരങ്ങളിലും പരമാത്മാവായ എന്നേയും പരമാത്മാവായ എന്നിൽ സർവ്വചരാചരവസ്തുക്കളേയും കാണുന്നുവോ അവനു ഞാൻ ഒരിക്കലും അദൃശ്യനായി ഭവിക്കുന്നില്ല. അവനും എനിക്ക് അദൃശ്യനായി ഭവിക്കുന്നില്ല.”

വിവരണം:—ജീവന്മാരും, പ്രപഞ്ചവും, പരമാത്മാവും ഏകവും അദ്വിതീയവുമായ സദ്വസ്തുവാകയാൽ പരമാത്മാവിനെ വാസ്തവത്തിൽ ദർശിക്കണമെങ്കിൽ സർവവും ഏകചൈതന്യമാണെന്നുള്ള നിശ്ചയബുദ്ധികൊണ്ടേ സാധിക്കുകയുള്ളൂ. സകല ചരാചരങ്ങളിലും പരമാത്മാ സ്ഥിതിചെയ്യുന്നതായി കാണുന്നതും, സകല പ്രാണികളേയും പ്രപഞ്ചം മുഴുവനേയും പരമാത്മാവിൽ സ്ഥിതിചെയ്യുന്നതായി കാണുന്നതും, പരാവിദ്യകൊണ്ടു കിട്ടേണ്ടതായ ബ്രഹ്മാനുഭവത്തിലേക്കുള്ള രണ്ടു പടികളാകുന്നു.

പരമാത്മാവിൻെറ ഏകത്വദർശനം,

31. സർവ്വജീവന്മാരാലും ഭജനീയനും സർവാന്തര്യാമിയുമായ പരമാത്മാവ് ഏകനും അദ്വിതീയനുമാണെന്നും അപ്രകാരം പരമാത്മാവിൻെറ സർവാതീതഭാവത്തിൽ ജീവന്മാരുടേയും പ്രപഞ്ചത്തിൻേറയും ഏകത്വത്തെ അറി

---

ന്നിൽ യാതൊരുത്തൻ കാണുന്നുവോ; തസ്യ-അഹം-ന-പ്രണശ്യാമി = അവനു ഞാൻ ഒരിക്കലും അദൃശ്യനായി ഭവിക്കുന്നില്ല; സഃ-ച-മേ-ന-പ്രണശ്യതി = അവനും എനിക്കു അദൃശ്യനായി ഭവിക്കുന്നില്ല.

ഞ്ഞു വൎത്തിക്കുന്നതാണ് ഏററവും ഉന്നതമായ അനുഭവമെന്നും ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു വൎണ്ണിക്കുന്നു:—

സൎവഭൂതസ്ഥിതം യോ മാം
ഭജത്യേകത്വമാസ്ഥിതഃ
സൎവഥാ വൎത്തമാനോപി
സ യോഗീ മയി വൎത്തതേ.

ഗീത. VI. 31. *

"യാവനൊരുത്തൻ ജീവൻ, പ്രപഞ്ചം, പരമാത്മാവ് ഇവയുടെ ചൈതന്യഭാവത്തിലുള്ള അഭേദത്തെയും ഏകഭാവത്തെയും ആശ്രയിച്ച് സകലചരാചരങ്ങളിലും വൎത്തിക്കുന്ന എന്നെ ജലത്തിനു കാനലെന്നപോലെ സൎവ്വത്തിന്റെയും വിവൎത്താധിഷ്ഠാനമായി കണ്ടു ഭജിക്കുന്നുവോ ആ യോഗി പ്രാരബ്ധം ഹേതുവാൽ ഏതു മാൎഗ്ഗത്തിലും നിലയിലും പ്രവൎത്തിച്ചുകൊണ്ടിരുന്നാലും അവൻ എന്നിൽ തന്നെ വൎത്തിക്കുന്നു.

വിവരണം:—ജീവന്മാർ അനേകമെന്നോ ജീവനും പരമാത്മാവിനും വ്യത്യാസമുണ്ടെന്നോ

---

* യഃ-ഏകത്വം-ആസ്ഥിതഃ = യാവനൊരുത്തൻ ജീവൻ പ്രപഞ്ചം, പരമാത്മാവ് ഇവയുടെ ചൈതന്യഭാവത്തിലുള്ള അഭേദത്തെയും ഏകഭാവത്തെയും ആശ്രയിച്ച്; സൎവഭൂതസ്ഥിതം-മാം-ഭജതി = സൎവചരാചരങ്ങളിലും വൎത്തിക്കുന്ന എന്നെ ഭജിക്കുന്നുവോ, സഃ യോഗീ = ആ യോഗി; സൎവഥാ-വൎത്തമാനഃ-അപി = പ്രാരബ്ധംഹേതുവാൽ ഏതുമാൎഗ്ഗത്തിലും നിലയിലും പ്രവൎത്തിച്ചുകൊണ്ടിരുന്നാലും; മയി-വൎത്തതേ-ഏവ = എന്നിൽ തന്നെ വൎത്തിക്കുന്നു.

പ്രപഞ്ചത്തിനു പ്രത്യേകസത്തയുണ്ടെന്നോ വിചാരിക്കുന്നവന് പരമാത്മാവിനെ ഏകത്വഭാവനയോടുകൂടി ഭജിക്കാൻ സാധിക്കുന്നതല്ല. ജീവാത്മപരമാത്മാക്കളുടെ ചൈതന്യഭാവത്തിലുള്ള ഐക്യത്തെയും ബ്രഹ്മത്തിൽ പ്രപഞ്ചത്തിനുള്ള ആരോപിതനിലയേയും അറിഞ്ഞ അദ്വൈതിക്കു മാത്രമേ പരമാത്മാവിനെ ഏകത്വഭാവനയോടുകൂടി ഭജിക്കാൻ സാധിക്കുകയുള്ളൂ.

33. പരമാത്മസ്വരൂപത്തെ വർണ്ണിക്കുന്നതായ താഴെപ്പറയുന്ന ശ്ലോകങ്ങളെ ആറാമധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ട്.

ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം ഇവയ്ക്കു പരസ്പരം വിരോധമില്ല— ഈ മൂന്നു സിദ്ധാന്തങ്ങളും പരബ്രഹ്മസാക്ഷാത്കാരത്തിനുള്ള മൂന്നു പടികളാകുന്നു.

മയാ തതമിദം സർവം
ജഗദവ്യക്തമൂർത്തിനാ
മത്സ്ഥാനി സർവഭൂതാനി
ന ചാഹം തേഷ്വവസ്ഥിതഃ
ന ച മത്സ്ഥാനി ഭൂതാനി
പശ്യ മേ യോഗമൈശ്വരം
ഭൂതഭൃന്ന ച ഭൂതസ്ഥോ
മമാത്മാ ഭൂതഭാവനഃ.

ഗീത. IX. 4&5

ഈ ശ്ലോകങ്ങളിലടങ്ങിയിട്ടുള്ള തത്വങ്ങളേയും, ഈ അധ്യായത്തിൽ ദ്വൈതികൾ, വിശിഷ്ടാദ്വൈതികൾ, അദ്വൈതികൾ ഇവർ ആശ്രയിക്കുന്നതായി വിവരിച്ചിട്ടുള്ള പ്രമാണങ്ങളേയും

ശ്രദ്ധിച്ചു നോക്കുന്ന പക്ഷം ഏകവും അദ്വിതീയവുമായ പരമാത്മവസ്തുവിനെ സാക്ഷാത്കരിക്കുന്നതിൽ മൂന്നു പടികളെയാണു് ദ്വൈതസിദ്ധാന്തവും വിശിഷ്ടാദ്വൈതസിദ്ധാന്തവും അദ്വൈതസിദ്ധാന്തവും കാണിക്കുന്നതെന്നു് വ്യക്തമാകുന്നതാണു്. സർവ്വനിയന്താവായും സർവലോകശരണ്യനായും സൃഷ്ടിസ്ഥിതിസംഹാരകർത്താവായും സർവ്വജ്ഞനായും സർവശക്തനായും ജ്ഞാനദാനത്തിനും മോക്ഷദാനത്തിനും കർത്താവായും സകല ജീവന്മാൎക്കും ഭജനീയനായും സകല ലോകത്തിനും നിമിത്തകാരണമായും, ദ്വൈതികാണുന്ന പരമാത്മാവിനെ വിശിഷ്ടാദ്വൈതി ഇപ്രകാരമെല്ലാം കാണുന്നതുകൂടാതെ സർവ്വാന്തര്യാമിയായും സർവത്തിനും ഉപാദാനകാരണമായും കൂടി കാണുന്നു. ദ്വൈതിയും വിശിഷ്ടാദ്വൈതിയും മേൽപ്രകാരം കാണുന്ന പരമാത്മാവിനെ അദ്വൈതി അവർ കാണുന്നതുപോലെ കാണുന്നതോടുകൂടി അവർ കാണുന്നതായ ജീവന്മാരുടെ അനേകത്വം, ജീവാത്മപരമാത്മാക്കളുടെ വ്യത്യാസം, ജീവന്മാർ തമ്മിലുള്ള വ്യത്യാസം, പരമാത്മാവും പ്രപഞ്ചവും തമ്മിലുള്ള വ്യത്യാസം, ജീവന്മാരും പ്രപഞ്ചവും തമ്മിലുള്ള വ്യത്യാസം, പ്രപഞ്ചത്തിൽ വിവിധഭാവങ്ങൾ തമ്മിലുള്ള വ്യത്യാസം, ഇവയെല്ലാം കാരണം അജ്ഞാനവും അജ്ഞാനകല്പിതമായ ഉപാധികളോടുള്ള താദാത്മ്യവുമാണെന്നും കാണുന്നു. ഇപ്രകാരമുള്ള ദൎശന

ത്താൽ ജീവാത്മാവിനും പരമാത്മാവിനും തമ്മിൽ കേവലചൈതന്യഭാവത്തിലുള്ള അഭേദത്തേയും ഐക്യത്തേയും അദ്വൈതി അറിയുകയും പരമാത്മാവിന്റെ ഏകവും അദ്വിതീയവുമായുള്ള നിലയെ സാക്ഷാത്കരിക്കാൻ പ്രയത്നിക്കുകയും ചെയ്യുന്നു.

34. ഹിന്ദുക്ഷേത്രങ്ങൾ ജീവാത്മതത്വങ്ങളേയും പരമാത്മതത്വങ്ങളേയും എങ്ങനെ മാതൃകാപാഠം

ഹിന്ദുക്ഷേത്രത്തിലെ ചില ചടങ്ങുകൾ ജീവാത്മപരമാത്മസംബന്ധത്തെ കാണിക്കുന്നു.

പോലെ പഠിപ്പിക്കുന്നു എന്നു മൂന്നും ആറും അദ്ധ്യായങ്ങളിൽ സംക്ഷിപ്തമായി വിവരിച്ചിട്ടുണ്ട്. ക്ഷേത്രങ്ങളിൽ നടക്കുന്നതായ ചില പ്രധാന ചടങ്ങുകൾ ജീവാത്മപരമാത്മസംബന്ധത്തെ നമുക്ക് എങ്ങനെ കാണിച്ചുതരുന്നു എന്നു നാം അറിയേണ്ടതായിരിക്കുന്നു. എല്ലാ ക്ഷേത്രങ്ങളിലും എത്ര വെളിച്ചമുള്ള സ്ഥലമായാലും, മൂർത്തിയുടെ സമീപത്തു വിളക്കുണ്ടായിരിക്കണമെന്ന് നിർബന്ധമുണ്ട്. പ്രതിഷ്ഠാമൂർത്തിയുടെ വിഗ്രഹം ഏതു സാധനം കൊണ്ടുണ്ടാക്കിയതാണെങ്കിലും, മൂർത്തിയെ തേജോരൂപമായി കാണണമെന്ന പാഠത്തെയാണു ഈ തത്വം നമ്മെ പഠിപ്പിക്കുന്നത്. മൂർത്തിയുടെ സമീപത്തു വയ്ക്കപ്പെട്ടത് ഒരു സാധാരണ ദീപമാണെങ്കിലും സകല ജ്യോതിസ്സുകൾക്കും ആദിയായുള്ള ജ്യോതിസ്സിന്റെ മുദ്രയായി അതി

ന്നെ കരുതേണ്ടതും അപ്രകാരമുള്ള പ്രകാശരൂപി യാണ് പരമാത്മാവെന്ന് ധരിക്കേണ്ടതുമാകുന്നു.

"ആ പരമാത്മവസ്തുവിനെ ആദിത്യനോ ചന്ദ്രനോ നക്ഷത്രങ്ങളൊ മിന്നലുകളൊ പ്രകാശിപ്പിക്കുകയില്ല. ഈ കാണുന്ന അഗ്നി നിശ്ചയമായും അതിനെ പ്രകാശിപ്പിക്കുന്നതല്ല. ഇവയെല്ലാററിനെക്കാളും ആ വസ്തു പ്രകാശംകൂടിയതാണ് പ്രകാശസ്വരൂപിയായ പരമാത്മാവിനെ അനുകരിച്ച് സൂര്യൻ മുതലായ തേജോഗോളങ്ങൾ എല്ലാം പ്രകാശിക്കുന്നു. ആ വസ്തുവിൻെറ പ്രകാശം കൊണ്ടുതന്നെ പ്രപഞ്ചം മുഴുവനും പ്രകാശിക്കുന്നു." *

ഇപ്രകാരമാണ് മുണ്ഡകോപനിഷത്ത് പരമാത്മതേജസ്സിനെ വർണ്ണിക്കുന്നത്. ഓരോ പ്രധാന ക്ഷേത്രങ്ങളിലും ശ്രീബലി എന്നത് ദിവസം മൂന്നു പ്രാവശ്യം നടക്കുന്നുണ്ട്. ഇതിലുള്ള പ്രധാന ചടങ്ങ് അകത്തുപ്രതിഷ്ഠിച്ചിട്ടുള്ള മൂർത്തിയുടെ രൂപത്തിൽ ആ മൂർത്തിയുടെ പീഠത്തിൽ തന്നെ വച്ചിട്ടുള്ള ഒരു ചെറുതായ ബിംബത്തെ ആ സ്ഥാനത്തിൽനിന്നും എടുത്ത് ചില ചടങ്ങുകളോടുകൂടി മൂന്നോ അഞ്ചോ, ഏഴോ പ്രാവശ്യം ഒരു വാഹനത്തിലോ ആളിൻെറ തലയിലോ

* ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം നേമാ വിദ്യുതോ
ഭാന്തി കുതോഽയമഗ്നിഃ
തമേവ ഭാന്തമനുഭാതി സർവം തസ്യ ഭാസാ സർവമി
ദം വിഭാതി
മു. ഉ. II. 10.

എഴുന്നള്ളിച്ചു പ്രദക്ഷിണം വരികയും ഒടുവിൽ മൂല സ്ഥാനത്തു കൊണ്ടു ചേർക്കുകയും ആകുന്നു. ആ ചെറിയ ബിംബത്തെ ശ്രീബലിബിംബമെന്നു പറയും. ശ്രീബലിബിംബത്തെ വെളിയിൽ കൊണ്ടു വരുമ്പോൾ വിളക്കുംകൂടി ഉണ്ടായിരിക്കും. ഈ വിളക്ക് ശ്രീകോവിലിൽനിന്നും കൊളുത്തിയ വിളക്കായിരിക്കണം എന്നു നിർബന്ധവും ഉണ്ട്. ഈ ശ്രീബലി, ദിവസംപ്രതി സാധാരണ രീതിയിലും വിശേഷദിവസങ്ങളിൽ പലആഡംബരങ്ങളോടും നടത്തപ്പെടുന്നു. ശ്രീബലിബിംബം ജീവാത്മാവിനെ കാണിക്കുന്നു. പരമാത്മാവിൽനിന്നും ജീവാത്മാ വരുന്നതിനേയും ഓരോ ജീവാത്മാവും പരമാത്മാവിനെ പ്രാപിക്കേണ്ടതാണ് എന്നതിനേയുമാണ് ശ്രീബലി കാണിക്കുന്നത്. ദ്വൈതിയേയും വിശിഷ്ടാദ്വൈതിയേയും ഒരുപോലെ ഈ ചടങ്ങ് ജീവാത്മപരമാത്മസംബന്ധം ഗ്രഹിക്കുന്നതിൽ സഹായിക്കുന്നതാണ്.

*പ്രണവവും ജീവാത്മപരമാത്മസംബന്ധവും.*

35. 'ഓം' എന്ന പ്രണവത്തിന്റെ വ്യഷ്ടിഭാവത്തിലുള്ള അർത്ഥത്തെ, ജീവാത്മസ്വരൂപത്തെപ്പററി പ്രതിപാദിച്ചിട്ടുള്ള മൂന്നാമദ്ധ്യായത്തിലും സമഷ്ടിഭാവത്തിലുള്ള അർത്ഥത്തെ പരമാത്മസ്വരൂപത്തെപ്പററി പ്രതിപാദിച്ചിട്ടുള്ള ആറാമദ്ധ്യായത്തിലും വിവരിച്ചിട്ടുണ്ട്. 'ഓം' എന്നതിൽ അടങ്ങീട്ടുള്ള അകാരം വ്യഷ്ടിഭാവ

ത്തിൽ വിശ്വനേയും, സമഷ്ടിഭാവത്തിൽ വൈശ്വാനരനേയും കാണിക്കുന്നു. ഉകാരം വ്യഷ്ടിഭാവത്തിൽ തൈജസനേയും സമഷ്ടിഭാവത്തിൽ ഹിരണ്യഗർഭനേയും കാണിക്കുന്നു. മകാരം വ്യഷ്ടിഭാവത്തിൽ പ്രാജ്ഞനേയും സമഷ്ടിഭാവത്തിൽ ഈശ്വരനേയും കാണിക്കുന്നു. 'ം' എന്ന അർദ്ധമകാരം വ്യഷ്ടിഭാവത്തിൽ കൂടസ്ഥനേയും സമഷ്ടിഭാവത്തിൽ നിർഗ്ഗുണവും നിർവ്വിശേഷവുമായ പരബ്രഹ്മത്തേയും കാണിക്കുന്നു വിശ്വനും വൈശ്വാനരനും തമ്മിലോ, വിശ്വനും ഹിരണ്യഗർഭനും തമ്മിലോ, വിശ്വനും ഈശ്വരനും തമ്മിലോ, വിശ്വനും പരബ്രഹ്മവും തമ്മിലോ, ഐക്യഭാവമുള്ളതായി പറയാൻ പാടില്ല. ഉപാധിവ്യത്യാസം കൊണ്ടു് അവർ തമ്മിൽ ഐക്യസംബന്ധം ഇല്ലാത്തതും വിശിഷ്ടാദ്വൈതികൾ പറയുന്ന സേവ്യസേവകഭാവം മുതലായ സംബന്ധം മാത്രമുള്ളതുമാകുന്നു. അതുപോലെതന്നെ തൈജസനും പരമാത്മാവിന്റെ സർവ്വാന്തര്യാമിഭാവങ്ങളായ വൈശ്വാനരൻ, ഹിരണ്യഗർഭൻ, ഈശ്വരൻ, സർവ്വാതീതഭാവമായ പരബ്രഹ്മം, ഇവകൾ തമ്മിലും ഐക്യസംബന്ധമില്ല. അതുപോലെ പ്രാജ്ഞനും പരമാത്മാവിന്റെ മേല്പറഞ്ഞ ഭാവങ്ങൾക്കും തമ്മിൽ ഐക്യസംബന്ധമില്ല. കൂടസ്ഥൻ എന്നും പ്രത്യഗാത്മാ എന്നും പറയപ്പെടുന്ന ജീവാത്മഭാവത്തിൽ ഏതെങ്കിലും ഉപാധിയുടെയൊ ജാഗ്രദാദി അവ

സ്ഥകളുടെയൊ സംബന്ധമില്ല. അതിനാൽ കൂടസ്ഥനും പരമാത്മാവിൻെറ സർവ്വാതീതഭാവത്തിനും മാത്രം തമ്മിൽ ഐക്യസംബന്ധമുള്ളതും അതിനെ "തത്ത്വമസി" മുതലായ മഹാവാക്യങ്ങളും പ്രണവവും പ്രതിപാദിക്കുന്നതുമാകുന്നു.

36 ജീവാത്മപരമാത്മാക്കളുടെ പാരമാർത്ഥികനിലയിലുള്ള ഐക്യഭാവത്തേയും പ്രപഞ്ചം മുഴുവനും വാസ്തവത്തിൽ പരബ്രഹ്മമാണെന്നുള്ള തത്ത്വത്തേയും ഗ്രഹിക്കണമെങ്കിൽ, യാജ്ഞവല്ക്യർ മൈത്രേയിക്കു ബൃഹദാരണ്യകോപനിഷത്തിൽ ഉപദേശിച്ചിട്ടുള്ള പ്രകാരം "ശ്രവണം, മനനം, നിദിദ്ധ്യാസനം എന്ന മൂന്നുകൃത്യങ്ങളും ശരിയായി അനുഷ്ഠിച്ച് ആത്മാവിനെ സാക്ഷാത്കരിച്ചാൽ മാത്രമേ അതു് സാധിക്കുകയുള്ളൂ"*

ഇതിലേക്കു പരമാത്മഭാവത്തിൽ ഉൽകൃഷ്ടമായ ഭക്തിയും ജീവാത്മപരമാത്മാക്കളേയും പ്രപഞ്ചത്തേയും പററിയുള്ള പരിപൂർണ്ണമായ ജ്ഞാനവും ആവശ്യമാകുന്നു. ഉൽകൃഷ്ടമായ പരാഭക്തിയും പരിപൂർണ്ണമായ ജ്ഞാനവുംകൊണ്ടു സിദ്ധിക്കാവുന്ന ആത്മാനുഭവത്തെ ശ്രീമത് ശങ്കരാചാര്യ

* ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ
നിദിദ്ധ്യാസിതവ്യഃ
മൈത്രേയ്യാത്മനോ വാ, അരേ ദർശനേന ശ്രവണേന
മത്യാ വിജ്ഞാനേനേദം സർവ്വം വിദിതം,
ബൃ. ഉ. II. iv 5.

സ്വാമികൾ താഴെ പറയുന്നപ്രകാരം മനീഷാപഞ്ചകത്തിൽ വർണ്ണിച്ചിരിക്കുന്നു:—

ബ്രഹ്മൈവാഹമിദം ജഗച്ച സകലം
ചിന്മാത്രവിസ്താരിതം
സർവം ചൈതദവിദ്യയാ ത്രിഗുണയാ
ശേഷം മയാ കല്പിതം
ഇത്ഥം യസ്യ ദൃഢാ മതിഃ സുഖതരേ
നിത്യേ പരേ നിർമ്മലേ
ചാണ്ഡാലോസ്തു സ തു ദ്വിജോസ്തുഗുരു-
രിത്യേഷാ മനീഷാ മമ.

മ. പ. 2.

"നിത്യവും നിർമ്മലവും സർവാതീതവുമായ പരമാനന്ദസ്വരൂപത്തെ സാക്ഷാത്കരിച്ചതിനാൽ 'ഞാൻ ബ്രഹ്മമാണെന്നും പ്രപഞ്ചം മുഴുവനും ശുദ്ധചൈതന്യസ്വരൂപമായ പരബ്രഹ്മത്തിന്റെ സ്ഫുരണം മാത്രമാണെന്നും സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളായി കാണപ്പെടുന്ന മായ കൊണ്ട് സർവ്വപ്രപഞ്ചവും അണുജീവിമുതൽ മായാമയനായ ഈശ്വരൻവരെയുള്ള സകലഭാവങ്ങളും എന്നാൽ തന്നെ കല്പിതമാണെന്നും യാവനൊരുത്തനു ദൃഢമായ നിശ്ചയം ഉണ്ടോ അവൻ ദ്വിജനായിരുന്നാലും അല്ലെങ്കിൽ ചണ്ഡാലനായി തന്നെയിരുന്നാലും വാസ്തവത്തിൽ അവൻ ഗുരുവാകുന്നു അതായതു് അവൻ തന്നെ മഹാത്മാ എന്നാണ് എന്റെ നിശ്ചയം."

# ഗീതാർത്ഥസംഗ്രഹം.

## പത്താം അദ്ധ്യായം.

### ജ്ഞാനവും ജ്ഞാനയോഗവും.

---

ഈ അദ്ധ്യായത്തിലെ പ്രതിപാദ്യവിഷയം.

ജീവതത്വം, ഈശ്വരതത്വം, ജീവേശ്വരസംബന്ധം, പ്രപഞ്ചം. കർമ്മയോഗം, മനഃസംയമനയോഗം, ഭക്തിയോഗം ഇവയെപ്പററി കഴിഞ്ഞ അദ്ധ്യായങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. കർമ്മമാർഗ്ഗത്തിൽക്കൂടിയോ മനഃസംയമനമാർഗ്ഗത്തിൽക്കൂടിയോ ഭക്തിമാർഗ്ഗത്തിൽക്കൂടിയോ വികാസം സിദ്ധിക്കണമെങ്കിൽ, ജ്ഞാനംകൂടാതെ അതു് സാദ്ധ്യമല്ല എന്ന തത്വം മേൽപറഞ്ഞ അദ്ധ്യായങ്ങളിൽ നിന്നും വ്യക്തമായിരിക്കണം. സകല വിധത്തിലുമുള്ള ഉൽക്കർഷത്തിനും ജ്ഞാനം ആവശ്യമാണ്. ജ്ഞാനംകൂടാതെ ശരിയായ കർമ്മം ചെയ്യാൻ സാധിക്കുന്നതല്ല. ജ്ഞാനംകൂടാതെ മനസ്സിനെ ശരിയായ മാർഗ്ഗത്തിൽക്കൂടി നിയന്ത്രിക്കുന്നതും സാദ്ധ്യമല്ല. ജ്ഞാനമില്ലാത്തവനു് ഉത്തമഭക്തിയുമുണ്ടാകുന്നതല്ല. ഇവിടെ ജ്ഞാനം എന്നതിൽ, തന്നെപ്പററിയുള്ള ജ്ഞാനം, ഈശ്വരനെപ്പററിയുള്ള ജ്ഞാനം, തനിക്കും മററുജീവജാലങ്ങൾക്കും തമ്മിലുള്ള സംബന്ധത്തെപ്പററിയുള്ള ജ്ഞാനം, തനിക്കും പ്രപ

ഞ്ചത്തിനും തമ്മിലുള്ള സംബന്ധത്തെപ്പററിയുള്ള ജ്ഞാനം, തനിക്കും ഈശ്വരനും തമ്മിലുള്ള സംബന്ധത്തെപ്പററിയുള്ള ജ്ഞാനം ഇവയെല്ലാം ഉൾപ്പെടുന്നു. ജ്ഞാനംകൂടാതെ ജീവസ്വരൂപത്തേയോ പ്രപഞ്ചത്തിന്റെ ഉത്ഭവം, സ്ഥിതി, നാശം ഇവയുടെ സ്വഭാവത്തേയോ അറിയാൻ സാധിക്കുന്നതല്ല. ഈ അദ്ധ്യായംകൊണ്ടു് ജീവവികാസത്തിൽ ജ്ഞാനത്തിനുള്ള പ്രാധാന്യവും അതിന്റെ ആവശ്യകതയും ജ്ഞാനയോഗത്തിന്റെ ലക്ഷണവും ജ്ഞാനയോഗം സിദ്ധിക്കുന്നതിനാവശ്യമുള്ള സാധനങ്ങളും വർണ്ണിക്കപ്പെടുന്നു.

കർമ്മമാർഗ്ഗത്തിൽ ജ്ഞാനത്തിന്റെ ആവശ്യകത.

2. കർമ്മങ്ങൾ, തന്നെ സംബന്ധിച്ചവയെന്നും മററുള്ളവരെ സംബന്ധിച്ചവയെന്നും രണ്ടു വിധത്തിലുള്ളതായും, അവയിൽ തന്നെ സംബന്ധിച്ച കർമ്മങ്ങൾകൊണ്ടു് സ്ഥൂലശരീരത്തേയും വികാരപരമായും വിചാരപരമായും വർത്തിക്കുന്ന അന്തഃകരണത്തേയും പരിശുദ്ധമായും കാര്യക്ഷമമായും സൂക്ഷിച്ചുകൊള്ളേണ്ടതാണെന്നും, മററുള്ളവരെ സംബന്ധിക്കുന്ന കർമ്മങ്ങൾകൊണ്ടു് നമുക്കു് ലോകത്തോടും മററുപ്രാണികളോടുമുള്ള സംബന്ധത്തെ ശരിയായും സൗഹാർദ്ദത്തോടും സൂക്ഷിച്ചുകൊള്ളേണ്ടതാണെന്നും, കർമ്മയോഗത്തെപ്പററി

യുള്ള അദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ഇതു കൂടാതെ കർമ്മയോഗമാർഗ്ഗത്തിൽ മൂന്നു ഘട്ടങ്ങൾ ഉള്ളതായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. പ്രഥമഘട്ടത്തിൽ സത്കർമ്മങ്ങൾ ചെയ്യേണ്ടതു് തന്റെ ധർമ്മമാണെന്നും അവയെ ഫലേച്ഛകൂടാതെ അനുഷ്ഠിക്കേണ്ടതാണെന്നുമുള്ള നിശ്ചയത്തോടുകൂടി സാധകൻ കർമ്മം ചെയ്യുന്നു. ദേഹം, ഇന്ദ്രിയങ്ങൾ, അന്തഃകരണം ഇവയാണു് താൻ എന്നു വിചാരിച്ചു് അവയിൽ അഹംബുദ്ധിവെച്ചുകൊണ്ടിരിക്കുന്നവർക്കു് നിഷ്കാമകർമ്മം സാധിക്കുന്നതല്ല. വൈരാഗ്യത്തോടുകൂടിയ നിശ്ചയശക്തികൊണ്ടു് കർമ്മഫലത്തിലുള്ള ഇച്ഛയെ അല്പം കുറയ്ക്കാൻ സാധിച്ചാലും, ഫലേച്ഛ മുഴുവനും നീങ്ങണമെങ്കിൽ താൻ അന്നമയകോശമെന്ന സ്ഥൂലശരീരമോ, പ്രാണമയം, മനോമയം, വിജ്ഞാനമയം എന്നു മൂന്നു കോശങ്ങൾ ഉൾപ്പെട്ട സൂക്ഷ്മശരീരമോ, ആനന്ദമയകോശമെന്ന കാരണശരീരമോ അല്ലെന്നും, തന്റെ വാസ്തവരൂപം പഞ്ചകോശങ്ങളിൽനിന്നും വ്യതിരിക്തനായ ശുദ്ധചൈതന്യമാണെന്നും നിശ്ചയം വന്നവനു മാത്രമേ അതു സാധിക്കുകയുള്ളൂ.

കർമ്മയോഗത്തിന്റെ ദ്വിതീയഘട്ടത്തിൽ, തന്നെ സംബന്ധിച്ചതും മററുള്ളവരെ സംബന്ധിച്ചതുമായ സകല സത്കർമ്മങ്ങളേയും ഈശ്വരാർപ്പണബുദ്ധിയോടുകൂടി അനുഷ്ഠിക്കണമെന്നു പറ

ഞ്ഞിട്ടുണ്ട്. ഈശ്വരാർപ്പണം എന്നത് കേവലം വാക്കുകൊണ്ടുമാത്രം ഈശ്വരാർപ്പണം എന്നുപറയുകയല്ല. ഈശ്വരൻെറ സ്ഥിതിയെപ്പററി അറിവില്ലാത്തപക്ഷം ഈശ്വരാർപ്പണബുദ്ധിയുണ്ടാകുന്നതുമല്ല.

കർമ്മയോഗത്തിൻെറ തൃതീയഘട്ടത്തിൽ സാധകൻ ആത്മഭാവം എന്തു്, അനാത്മഭാവം എന്തു്, എന്നു തിരിച്ചറിഞ്ഞു് സകലവിധ കർമ്മങ്ങളും അനാത്മഭാവങ്ങളായ പ്രകൃതിയേയും പ്രകൃതിവികാരങ്ങളേയും മാത്രമേ ബാധിക്കുന്നുള്ളു എന്നും ശുദ്ധചൈതന്യസ്വരൂപിയായ കൂടസ്ഥനെ അവ ബാധിക്കുന്നില്ലെന്നുംകാണുകയും, നിരന്തരം ലോകസംഗ്രഹാർത്ഥം സത്കർമ്മങ്ങളെ വസ്തുവമായുള്ള ത്യാഗബുദ്ധിയോടുകൂടി അനുഷ്ഠിക്കുകയും ചെയ്യുന്നു. ഈ നില ഒരു സാധകനുണ്ടാകണമെങ്കിൽ ജ്ഞാനം കൂടാതെ അതു സാദ്ധ്യമല്ലെന്നുള്ളതു് നിശ്ചയമാണ്. ജീവാത്മപരമാത്മാക്കളുടെ ലക്ഷണങ്ങളേയും അവയുടെ സംബന്ധത്തേയും അറിഞ്ഞു് സാക്ഷാത്കരിച്ചവൻ മാത്രമേ ഈ നിലയിലെത്തുകയുള്ളു.

3. ആത്മാനാത്മവിവേകം അല്ലെങ്കിൽ തത്വജ്ഞാനം, വാസനാക്ഷയം, മനോനാശം, ഈ മൂന്നു സാധനങ്ങളുടെ അഭ്യാസം കൊണ്ടു മാത്രമേ പ്രത്യഗാത്മസാക്ഷാത്കാരമുണ്ടാകയുള്ളു എന്നു് വാസിഷ്ഠത്തിൽ വസിഷ്ഠമഹർഷി

മനഃസംയമനയോഗത്തിനു ജ്ഞാനത്തിൻെറ ആവശ്യകത.

ഉപദേശിച്ചിട്ടുള്ളതിനെ മനഃസംയമനയോഗത്തെപ്പററി പറഞ്ഞിട്ടുള്ള അഞ്ചാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. തത്വജ്ഞാനം എന്നതിൽ ജീവാത്മതത്വം, പരമാത്മതത്വം, പ്രപഞ്ചതത്വം ഇവയെപ്പററിയുള്ള ജ്ഞാനം ആണ് അടങ്ങിയിരിക്കുന്നത്. ഇവയെപ്പററിയുള്ള ശരിയായ ജ്ഞാനം കൂടാതെ മനസ്സിനെ ശരിയായി നിയന്ത്രിക്കാനോ, അതിനെ പ്രത്യഗാത്മാവിലോ പരമാത്മാവിലോ നിറുത്താനോ സാധിക്കുന്നതല്ല.

ഭക്തിയോഗത്തിന് ജ്ഞാനത്തിന്റെ ആവശ്യകത.

4. ഭക്തി എന്നാൽ പരമാത്മാവിൽ വയ്ക്കപ്പെടുന്ന പരമമായ പ്രേമമാണെന്നു ഭക്തിയോഗത്തെപ്പററി പ്രതിപാദിച്ചിട്ടുള്ള എട്ടാമദ്ധ്യായത്തിൽ വ്യക്തമാക്കീട്ടുണ്ട്. പരമാത്മാവിന്റെ സർവ്വാന്തര്യാമിഭാവം, സർവ്വാതീതഭാവം, ഈ രണ്ടു ഭാവങ്ങളെക്കുറിച്ചുള്ള ജ്ഞാനം ഒരു ഭക്തന് എത്രയും ആവശ്യമാണ്. ഉപാസ്യോപാസകഭാവം, അംശാംശിഭാവം, ഏകീഭാവം എന്ന ജീവേശ്വരസംബന്ധത്തിന്റെ വിവിധവശങ്ങളെ ഒരു ഭക്തൻ എത്രത്തോളം ഗ്രഹിച്ചിട്ടുണ്ടോ അതിനനുസരണമായി അവന്റെ ഭക്തിയും നിൽക്കും. ഒരു സാധകൻ തന്റെ അഹംബുദ്ധിയെ ഏതു വ്യഷ്ട്യുപാധിയിൽ വയ്ക്കുന്നുവോ അതിനേയും പരമാത്മഭാവത്തെ ഏതു

സമഷ്ട്യുപാധിയിൽ സങ്കല്പിക്കുന്നവോ അതി നെയും അനുസരിച്ച് പരമാത്മാവിനും തനിക്കു തമ്മിലുള്ള ഏകീഭാവം മുതലായ സംബന്ധങ്ങളെ അവൻ ഗ്രഹിക്കും. പരാഭക്തിയെന്നതും പരാവി ദ്യയെന്നതും ഒന്നാണെന്നു താഴെ പറയുന്ന ശ്ലോക ങ്ങൾകൊണ്ട് വ്യക്തമാകുന്നതും അവയെ എട്ടാമ ധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുള്ളതുമാകുന്നു:- –

ബ്രഹ്മഭൂതഃ പ്രസന്നാത്മാ
 ന ശോചതി ന കാംക്ഷതി
സമഃ സർവ്വേഷു ഭൂതേഷു
 മത്ഭക്തിം ലഭതേ പരാം.
ഭക്ത്യാ മാമഭിജാനാതി
 യാവാൻ യശ്ചാസ്മി തത്വതഃ
തതോ മാം തത്വതോ ജ്ഞാത്വാ
 വിശതേ തദനന്തരം

ഗീത, XVIII: 54, 55

"പരമാത്മാവിന്റെയും ജീവാത്മാവിന്റെയും സംബന്ധത്തെപ്പററി നിരന്തരം വിചാരണചെയ്തു പരബ്രഹ്മത്തോടുള്ള തന്റെ ഐക്യഭാവത്തെ സാക്ഷാത്കരിച്ചവനും ശമദമാദികളുടെ സമ്പത്തു കൊണ്ട് സദാ സന്തുഷ്ടചിത്തനായി വർത്തിക്കുന്നവ നുമായ ഭക്തനിൽ യാതൊരു കാരണത്താലും ഏതെങ്കിലും വ്യസനമോ ആഗ്രഹമോ ഉണ്ടാകു ന്നില്ല. സകല ചരാചരങ്ങളിലും സമമായി വർത്തിക്കുന്ന പരബ്രഹ്മഭാവത്തെ ദർശിക്കുന്നവനു

സർവ്വത്തേയും പരബ്രഹ്മഭാവമായി കാണുന്നതായ യാതൊരു പരാഭക്തിയുണ്ടോ അതു് ലഭ്യമാകുന്നു.”

“ഏതെല്ലാ സമസ്തോപാധികളെ എങ്ങിനെ വ്യാപിച്ചു ഞാൻ സർവ്വജ്ഞനായും സർവ്വശക്തനായും പ്രകാശിക്കുന്നു എന്നും വാസ്തവത്തിൽ സർവ്വാതീതനായും കേവലസച്ചിദാനന്ദസ്വരൂപനായും എങ്ങിനെ ഞാൻ വർത്തിക്കുന്നു എന്നും ഭക്തികൊണ്ടു് ബ്രഹ്മഭൂതനായവൻ അറിയുന്നു. അപ്രകാരം ശരിയായി അറിഞ്ഞു് അതിന്റെശേഷം അവൻ പരബ്രഹ്മസ്വരൂപനായ എന്നിൽ ഏകീഭവിച്ചവനായിത്തീരുന്നു.” അതിനാൽ ഭക്തിയോഗത്തിനു ജ്ഞാനം ആവശ്യമാണെന്നുള്ളതിനു യാതൊരു സംശയവുമില്ല.

സദാചാരനിഷ്ഠയ്ക്കു ജ്ഞാനത്തിന്റെ ആവശ്യകത.

5. വ്യക്തിപരമായും വർഗ്ഗീയമായും ദേശീയമായും സാർവ്വത്രികമായും മനുഷ്യർ തമ്മിൽ അനുഷ്ഠിക്കേണ്ടതായ അനേകം കടമകൾ ഉണ്ടു്. നമ്മുടെ കടമകൾക്കെല്ലാം അധിഷ്ഠാനം സാർവ്വത്രികമായ പ്രേമവും സകല ജീവികൾക്കും തമ്മിലുള്ള സഹോദരഭാവവുമാണു്. സകല ജീവികൾക്കും തമ്മിലുള്ള സാഹോദര്യവും ആ കാരണംകൊണ്ടു തന്നെ ഉണ്ടായിരിക്കേണ്ട പ്രേമവും സർവ്വാധിഷ്ഠാനമായുള്ള ചൈത

ന്ത്യവസ്തുവിന്റെ ഏകത്വത്തെയാണ് ആശ്ര യിച്ചു നില്ക്കുന്നത്. ജീവാത്മാക്കൾ തമ്മിൽ കാണപ്പെടുന്നതായ സകല വ്യത്യാസങ്ങൾക്കും കാരണം അവിദ്യമുതൽ സ്ഥൂലശരീരം വരെയുള്ള ഉപാധികളും അവയോടുള്ള താദാത്മ്യവുമാകുന്നു. ഒരു മനുഷ്യനിൽ ഉണ്ടായിരിക്കേണ്ടതായി പറ യുന്ന പ്രധാനഗുണങ്ങളെ സാധനനിരൂപണം എന്ന രണ്ടാമദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതും, ആ ഗുണങ്ങളെല്ലാം "പരോപകാരഃ പുണ്യായ പാപായ പരപീഡനം" എന്ന ആപ്തവാക്യത്തെ അനുസരിച്ചുള്ളവയുമാകുന്നു. സർവ്വഥാ പരോപ കാരം തന്നെ ചെയ്യണമെന്നും പരപീഡനം ഒരി ക്കലും ചെയ്യാൻ പാടില്ലെന്നുമുള്ള വിധിക്കു കാര ണമായി നില്ക്കുന്നതും സർവ്വത്തിനും അധിഷ്ഠാന മായുള്ള ചൈതന്യത്തിന്റെ ഏകത്വവും അതി നെ ആശ്രയിച്ചുള്ള ജീവാത്മപരമാത്മക്കളുടെ പരസ്പരസംബന്ധവുമാകുന്നു. വ്യക്തികളുടേയും വർഗ്ഗ ങ്ങളുടേയും മററുവിധത്തിലുള്ള വിവിധസമൂഹങ്ങ ളുടേയും സദാചാരനിഷ്ഠയും പരസ്പരം വർത്തിക്കേണ്ട മനോഭാവവും ജീവാത്മപരമാത്മാക്കളെപ്പററി യുള്ള വാസ്തവമായ ജ്ഞാനത്തിൽ പ്രതിഷ്ഠിതമാ യിരുന്നാൽ അവയ്ക്കു യാതൊരു വ്യതിചലനവുമു ണ്ടാകുന്നതല്ല.

പരമാത്മാവിന്റെ സർവ്വജ്ഞത്വം, സർവ്വശ ക്തിത്വം, സർവ്വാന്തര്യാമിത്വം, ജീവാത്മാവിനും

പരമാത്മാവിനും തമ്മിലുള്ള സംബന്ധം, ജീവന്മാർ തമ്മിലുള്ള സംബന്ധം ഇവയെപ്പററിയുള്ള ജ്ഞാനം ലോകത്തിൽ എത്രത്തോളം വർദ്ധിക്കുന്നുവോ, അത്രത്തോളം ശാന്തിയും സമാധാനവും ലോകത്തിൽ വർദ്ധിക്കുകയും സകല ജനങ്ങളും ഉൽക്കർഷത്തെ പ്രാപിക്കുകയും ചെയ്യും. അതിനാൽ സ്ഥിരമായ സദാചാരനിഷ്ഠയ്ക്കും ജ്ഞാനം അത്യന്താപേക്ഷിതമാകുന്നു.

ജ്ഞാനത്തിന്റെ ത്രൈവിധ്യം—സാത്വികജ്ഞാനം.

6. ജ്ഞാനം സാത്വികമെന്നും രാജസമെന്നും താമസമെന്നും മൂന്നു വിധത്തിലുള്ളതായി പറയപ്പെടുന്നു. അവയിൽ സാത്വികമായ ജ്ഞാനത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ടു വർണ്ണിക്കുന്നു.—

സർവ്വഭൂതേഷു യേനൈകം
ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു
തജ്ജ്ഞാനം വിദ്ധി സാത്വികം.

ഗീത. XVIII, 20.

വിഭക്തേഷു-സർവ്വഭൂതേഷു = വേറെ വേറെയായി കാണപ്പെടുന്ന സകല പ്രാണികളിലും പ്രകൃതിമുതൽ സ്ഥൂലം വരെയുള്ള സകല ഭൂതങ്ങളിലും 'അവിഭക്തം ഏകം' അവ്യയം ഭാവം = ഇടവിടാതെ ഉള്ളിലും പുറമെയും വ്യാപിച്ചിരിക്കുന്നതും ഏകവും വികാരമില്ലാത്തതുമായ പരമാത്മതത്വത്തെ, യേന = യാതൊരു ജ്ഞാനംകൊണ്ടു്, ഈക്ഷതേ = കാണുന്നുവോ, തത് ജ്ഞാനം = ആ ജ്ഞാനത്തെ വിദ്ധി സാത്വികം = സാത്വികജ്ഞാനമെന്നറിഞ്ഞാലും.

യദ് ജ്ഞാത്വാ ന പുനർമ്മോഹ-
മേവം യാസ്യസി പാണ്ഡവ!
യേന ഭൂതാന്യശേഷേണ
ദ്രക്ഷ്യസ്യാത്മന്യഥോ മയി.

ഗീത. IV 35.

"പ്രകൃതി മുതൽ സ്ഥാവരംവരെയുള്ള സകല ഭൂതങ്ങളിലും വേറെവേറെയായി കാണപ്പെടുന്ന സകല പ്രാണികളിലും ഉള്ളിലും പുറമേയും ഇട വിടാതെ വ്യാപിച്ചു നില്ക്കുന്നതും ഏകവും വികാര മില്ലാത്തതുമായ പരമാത്മതത്വത്തെ യാതൊരു ജ്ഞാനംകൊണ്ട് കാണുന്നുവോ അപ്രകാരമുള്ള ജ്ഞാനത്തെ സാത്വികജ്ഞാനമെന്നറിഞ്ഞാലും."

"അല്ലയോ പാണ്ഡുപുത്രനായ അർജ്ജുന! ഇപ്രകാരമുള്ള ജ്ഞാനത്തെ പ്രാപിച്ചാൽ നിന്നെ മോഹം ബാധിക്കുകയില്ല. ഈ ജ്ഞാനംകൊണ്ടു സകല ഭൂതങ്ങളേയും സ്വാത്മാവിങ്കലും അനന്തരം സ്വാത്മാവിന്റെ പരമാത്മാവായ എന്നിലും നീ കാണും."

---

പാണ്ഡവ = അല്ലയോ പാണ്ഡുപുത്രനായ അർജ്ജുന! യത് - ജ്ഞാത്വാ = യാതൊരു ജ്ഞാനത്തെ പ്രാപിച്ച്, പുനഃ = ഇനിയും, ഏവം മോഹം - ന - യാസ്യസി = ഇപ്രകാരമുള്ള മോഹത്തെ നീ പ്രാപിക്കുകയില്ലയോ, യേന —യാതൊരു ജ്ഞാനംകൊണ്ട്, ഭൂതാനി — അശേഷേണ = സകല ചരാചരങ്ങളേയും, ആത്മനി = സ്വാത്മാവിങ്കലും, അഥ - മയി - ച = അനന്തരം സർവ്വത്തിനും ആധാരമായുള്ള ആത്മാവിനെ എന്നിലും, ദ്രക്ഷ്യസി = നീ കാണും.

വിവരണം:—സർവ്വഭൂതങ്ങളിലും ഏകഭാവത്തെ കാണുക എന്നതു് പരമാത്മാവിന്റെ സർവ്വാതീതഭാവം ദർശിച്ചവനു മാത്രമേ സാധിക്കുകയുള്ളു. അതുപോലെതന്നെ വിഭക്തമായി കാണപ്പെടുന്ന ഭാവങ്ങളിൽ അവിഭക്തതത്വത്തെക്കാണുക എന്നതും പരമാത്മാവിന്റെ സർവ്വാതീതഭാവമായ നിർഗ്ഗുണമെന്നും നിർവ്വിശേഷമെന്നും ഘോഷിക്കപ്പെടുന്ന പരബ്രഹ്മവസ്തുവിനെ സാക്ഷാത്കരിച്ചവനല്ലാതെ മററാർക്കും സാധിക്കുന്നതല്ല. സർവ്വത്തേയും സ്വാത്മാവിലും സ്വാത്മാവിനെ പരമാത്മാവിലും കാണുക എന്നതും നിർവ്വിശേഷമായ ബ്രഹ്മജ്ഞാനംകൊണ്ടുമാത്രം കിട്ടാവുന്ന അനുഭവമാണു്. ഈ രണ്ടു ശ്ലോകങ്ങൾകൊണ്ടും നാലുവിധം ദർശനങ്ങളെയാണു് ഭഗവാൻ ഉപദേശിക്കുന്നതു്. (i) സർവ്വഭൂതങ്ങളിലും ഏകഭാവത്തെ കാണുക (ii) വിഭക്തഭാവങ്ങളിൽ അവിഭക്തതത്വത്തെ കാണുക. (iii) സർവ്വത്തെയും സ്വാത്മാവിൽ കാണുക. (iv) അപ്രകാരമുള്ള സ്വാത്മാവിനെ (മയി) പരമാത്മാവിൽ കാണുക. ഇവയിൽ ഒന്നാമത്തെ ദർശനത്തിലുള്ള ഏകഭാവവും രണ്ടാമത്തെ ദർശനത്തിലുള്ള അവിഭക്തഭാവവും നാലാമത്തെ ദർശനത്തിൽ 'മയി' എന്ന പദംകൊണ്ടു സൂചിപ്പിക്കുന്ന പരമാത്മഭാവവും, ഏകവും അദ്വിതീയവുമായ നിർവ്വിശേഷപരബ്രഹ്മവസ്തുവിനെയാണു് കാണിക്കുന്നതു്.

സർവ്വത്തിൽ ഏകഭാവത്തെ കാണുക.

7. അവ്യക്തം അന്ന മൂലപ്രകൃതിമുതൽ സ്ഥൂലഭൂതംവരെയുള്ള വിവിധഭാവങ്ങൾ ഉൾപ്പെട്ട സ്ഥൂലവും സൂക്ഷ്മവും കാരണവുമായുള്ള പ്രപഞ്ചം മുഴുവനും 'സർവ്വം' എന്നപദംകൊണ്ടു സൂചിപ്പിക്കപ്പെടുന്നു. ഇവയിൽ പരമാത്മാവിന്റെ സമഷ്ടിസ്ഥൂലശരീരമായ സ്ഥൂലമഹാപ്രപഞ്ചവും, പരമാത്മാവിന്റെ സമഷ്ടിസൂക്ഷ്മശരീരമായ സൂക്ഷ്മമഹാപ്രപഞ്ചവും, പരമാത്മാവിന്റെ സമഷ്ടികാരണശരീരമായ കാരണമഹാപ്രപഞ്ചവും ഉൾപ്പെടുന്നു. സമഷ്ടിസ്ഥൂലശരീരമായ വിരാട്ശരീരത്തിലോ, സമഷ്ടിസൂക്ഷ്മശരീരമായ ഹിരണ്യഗർഭശരീരത്തിലോ, സമഷ്ടികാരണശരീരമായ മൂലപ്രകൃതി എന്ന ഈശ്വരശരീരത്തിലോ ദൃഷ്ടി പതിയുന്നപക്ഷം, ഏകഭാവത്തെ കാണുന്നതായി വരികയില്ല. അതുപോലെ വൈശ്വാനരനിലോ ഹിരണ്യഗർഭനിലോ ഈശ്വരനിലോ ദൃഷ്ടി പതിഞ്ഞാലും, ഏകഭാവത്തിൽ ദൃഷ്ടി പതിഞ്ഞതായി വരുന്നതല്ല. മേൽപറഞ്ഞ മൂന്നു സമഷ്ടിശരീരങ്ങളിൽനിന്നും വ്യതിരിക്തമായും വൈശ്വാനരൻ, ഹിരണ്യഗർഭൻ, ഈശ്വരൻ എന്ന മൂന്നു ചൈതന്യഭാവങ്ങൾക്ക് അതീതമായുമുള്ള പരബ്രഹ്മഭാവത്തിനു മാത്രമേ ഏകഭാവമുള്ളൂ. അതിനെയാണ് കഴിഞ്ഞ ആറും ഒൻപതും അദ്ധ്യായങ്ങളിൽ 'തത്' എന്ന പദത്തെ

ന്റെ ലക്ഷ്യാർത്ഥമായി വിവരിച്ചിട്ടുള്ളതു് തത്പദത്തിന്റെ വാച്യാർത്ഥങ്ങളിൽ സമഷ്ട്യുപാധികളായി വിവരിച്ചിട്ടുള്ള മുഴുവൻ പ്രപഞ്ചത്തിലും പരമാത്മാവിന്റെ സർവ്വാന്തര്യാമിഭാവങ്ങളിലും ബുദ്ധിയെ ഉറപ്പിയ്ക്കാതെ, അതിനെ അവയിൽ നിന്നെല്ലാം നീക്കി, പരമാത്മാവിന്റെ സർവ്വാതീതാവമായ തത്പദലക്ഷ്യാർത്ഥത്തിൽ ബുദ്ധിയെ ഉറപ്പിക്കണമെന്നാണ് 'സർവ്വത്തിലും ഏകഭാവത്തെക്കാണുക' എന്ന വാക്യംകൊണ്ടു് സൂചിപ്പിക്കപ്പെടുന്നതു.

വിഭക്തഭാവങ്ങളിൽ അവിഭക്തതത്വത്തെ കാണുക.

൪. വിഭക്തഭാവങ്ങൾ എന്നവയിൽ അനേകം പടികളിലായി നില്ക്കുന്ന വിവിധജീവജാലങ്ങളും ഉൾപ്പെടും. ഇവരിൽ സ്ഥൂല ശരീരത്തോടുകൂടിയവരും അല്ലാത്തവരുമായി അസംഖ്യം ജീവന്മാർ ഉണ്ടു്. സകല ജീവന്മാരും ഓരോവിധത്തിലുള്ള ഉപാധികളെ ആശ്രയിച്ചാണ് നില്ക്കുന്നതു്. മനുഷ്യവർഗ്ഗത്തിലുള്ള ജീവനെ നോക്കുന്നപക്ഷം അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന അഞ്ചു കോശങ്ങളും, ഈ കോശങ്ങളിൽനിന്നും വിലക്ഷണനായും ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകൾക്കു സാക്ഷിയായും, വർത്തിക്കുന്ന കൂടസ്ഥനെന്നും പ്രത്യഗാത്മാവെന്നും വിളിക്കപ്പെടുന്ന ശുദ്ധചൈതന്യഭാവവും ഉണ്ടു്.

ഓരോ ജീവഭാവത്തെ നോക്കിയാലും ഉപാധിയും ഉപാധിവിലക്ഷണമായ ചൈതന്യവും ഉള്ളതായിക്കാണുന്നു. ഉപാധികളിൽക്കൂടിയോ ഉപാധികളിൽക്കൂടി പ്രകാശിക്കുന്ന ചൈതന്യഭാവങ്ങളിൽക്കൂടിയോ നോക്കുന്നപക്ഷം, വിഭക്തഭാവം മാത്രമേ ദർശനവിഷയമാകയുള്ളു. ഓരോ ജീവനിലും ഉപാധിവിലക്ഷണമായും ജാഗ്രദാദിഅവസ്ഥകൾക്കും അവയിൽക്കൂടി കാണപ്പെടുന്ന ചൈതന്യഭാവങ്ങൾക്കും അതീതമായും വർത്തിക്കുന്ന ശുദ്ധചൈതന്യഭാവത്തിൽ വിഭക്താവസ്ഥയില്ല. സർവ്വജീവന്മാർക്കും കൂടസ്ഥചൈതന്യമായി നില്ക്കുന്നതു് ഏകവും അദ്വിതീയവുമായ ബ്രഹ്മചൈതന്യം മാത്രമാണു്. സകല ജീവന്മാർക്കും അവിഭക്തഭാവം കൂടസ്ഥചൈതന്യത്തിൽ മാത്രമേ കാണപ്പെടുകയുള്ളു. ഇതിനെയാണു് കഴിഞ്ഞ മൂന്നും ഒൻപതും അദ്ധ്യായങ്ങളിൽ തത്ത്വംപദലക്ഷ്യാർത്ഥമായി വിവരിച്ചിട്ടുള്ളതു്. 'വിഭക്തഭാവങ്ങളിൽ അവിഭക്തതത്വത്തെ കാണുക' എന്ന വാക്യംകൊണ്ടു തത്ത്വംപദലക്ഷ്യാർത്ഥത്തിൽ ബുദ്ധിയെ ഉറപ്പിക്കണം എന്നതാണു് സൂചിപ്പിക്കപ്പെടുന്നതു്.

9. മേൽ പറഞ്ഞ രണ്ടു ദർശനങ്ങൾകൊണ്ടും ഒരു സാധകനു് "തത്ത്വമസി" എന്ന മഹാവാക്യത്തിൻെറ അർത്ഥം അനുഭവത്തിൽ വരുന്നതാണു്. ഇപ്രകാരം അനുഭവം വരണമെങ്കിൽ അതിലടങ്ങിട്ടുള്ള പദങ്ങളുടെ അർത്ഥത്തേയോ

മുഴുവൻ വാക്യത്തിൻെറ അർത്ഥത്തേയോ യുക്തി കൊണ്ടുമാത്രം ഗ്രഹിച്ചാൽപോരാ. ശ്രവണം, മനനം, നിദിദ്ധ്യാസനം എന്ന മൂന്നു അഭ്യാസക്രമങ്ങളെ ആചരിച്ച്, ത്വംപദശോധന, തത്പദശോധന, അസിപദശോധന എന്ന മൂന്നും സാധിക്കുന്നവൎക്കുമാത്രമേ വാക്യാർത്ഥം ബോദ്ധ്യമാവുകയുള്ളു. ഈ അഭ്യാസക്രമത്തേയും അതുമൂലം സിദ്ധിക്കുന്ന പരമാത്മസാക്ഷാത്കാരത്തേയുമാണു് ജ്ഞാനയോഗമെന്നു പറയുന്നതു്.

"തത്ത്വമസി" എന്ന മഹാവാക്യത്തിൻെറ അനുഭവജ്ഞാനം.

10. സാധനനിരൂപണ അദ്ധ്യായത്തിൽ ആത്മസാക്ഷാത്കാരത്തെ ഇച്ഛിക്കുന്നവനു ഉണ്ടായിരിക്കേണ്ട സദ്ഗുണങ്ങളേയും അവൻ ദൂരീകരിക്കേണ്ട ദുർഗ്ഗുണങ്ങളേയുംപററി വിസ്താരമായി പ്രതിപാദിച്ചിട്ടുണ്ടെങ്കിലും, ജ്ഞാനയോഗമാർഗ്ഗത്തിൽ ഒരു സാധകൻ പ്രത്യേകം ശ്രദ്ധവയ്ക്കേണ്ടതായി ചില സാധനങ്ങൾ ഉണ്ടു്. അവയിൽനിന്നും വ്യതിചലിക്കുന്നപക്ഷം വലുതായ പ്രതിബന്ധങ്ങൾ സംഭവിക്കാൻ ഇടയുള്ളതിനാൽ അവയെ ജ്ഞാനശാസ്ത്രം സംബന്ധിച്ച സകല ഗ്രന്ഥങ്ങളും പ്രതിപാദിക്കുന്നുണ്ടു്. അവയെ സാധനചതുഷ്ടയം എന്നും സാധനചതുഷ്ടയസമ്പത്തെന്നും പറയുന്നു. അവയെ

ജ്ഞാനയോഗമാർഗ്ഗത്തിനു ഒരു സാധകനുണ്ടായിരിക്കേണ്ട പ്രത്യേക സാധനങ്ങൾ.

വിവേകചൂഡാമണിയിൽ ശ്രീമത് ശങ്കരാചാൎയ്യർ താഴെ പറയുന്നപ്രകാരം വൎണ്ണിച്ചിരിക്കുന്നു.*

---

സാധനാന്യത്ര ചത്വാരി കഥിതാനി മനീഷിഭിഃ
യേഷു സത്സ്വേവ സന്നിഷ്ഠാ യദഭാവേ ന സിദ്ധ്യതി
ആദൌ നിത്യാനിത്യവസ്തുവിവേകഃ പരിഗണ്യതേ
ഇഹാമുത്രഫലഭോഗവിരാഗസ്തദനന്തരം

ശമാദിഷട്കസമ്പത്തിർമുമുക്ഷുത്വമിതിസ്ഫുടം.
ബ്രഹ്മസത്യം ജഗന്മിഥ്യേത്യേവംരൂപോവിനിശ്ചയഃ
സോയം നിത്യാനിത്യവസ്തുവിവേകഃ സമുദാഹൃതഃ
തദ്വൈരാഗ്യം ജുഗുപ്സാ യാ ദൎശനശ്രവണാദിഭിഃ

ദേഹാദി ബ്രഹ്മപൎയ്യന്തേ ഹ്യനിത്യേ ഭോഗ്യവസ്തുനി
വിരജ്യവിഷയവ്രാതാദ്ദോഷദൃഷ്ട്യാമുഹുൎമ്മുഹുഃ
സ്വലക്ഷ്യേ നിയതാവസ്ഥാ മനസഃ ശമ ഉച്യതേ
വിഷയേഭ്യഃ പരാവൎത്ത്യ സ്ഥാപനം സ്വസ്വഗോളകേ

ഉഭയേഷാമിന്ദ്രിയാണാം സ ദമഃ പരികീൎത്തിതഃ
ബാഹ്യാനാലംബനം വൃത്തേരേഷോപരതിരുത്തമാ
സഹനം സൎവ്വദുഃഖാനാമപ്രതീകാരപൂൎവ്വകം
ചിന്താവിലാപരഹിതം സാ തിതിക്ഷാ നിഗദ്യതേ

ശാസ്ത്രസ്യ ഗുരുവാക്യസ്യ സത്യബുദ്ധ്യാവധാരണാ
സാ ശ്രദ്ധാ കഥിതാ സത്ഭിൎയ്യയാ വസ്തൂപലഭ്യതേ
സമ്യഗാസ്ഥാപനം ബുദ്ധേഃ ശുദ്ധേ ബ്രഹ്മണി സൎവ്വദാ
തത് സമാധാനമിത്യുക്തം ന തു ചിത്തസ്യ ലാലനം.

അഹങ്കാരാദിദേഹാന്താൻ ബന്ധാനജ്ഞാനകല്പിതാൻ
സ്വസ്വരൂപാവബോധേന മോക്തുമിച്ഛാ മുമുക്ഷ
[താ

വി. ചൂ. 18, 28.

> സാധനചതുഷ്ടയം—
> (1) നിത്യാനിത്യവസ്തുവിവേകം,
> (2) ഇഹാമുത്രാർത്ഥഫലഭോഗവിരാഗം,
> (3) ശമാദിഷട്കസമ്പത്തി,
> (4) മുമുക്ഷുത്വം.

"ജ്ഞാനയോഗമാർഗ്ഗത്തിൽ പ്രവേശിക്കുന്ന ഒരു സാധകന് നാലു സാധനങ്ങൾ ആവശ്യമാണെന്ന് പണ്ഡിതന്മാർ പറയുന്നുണ്ടു. ഈ നാലു സാധനങ്ങൾ ഒരു സാധകന് ഉള്ളപക്ഷം, അവന്നു ജ്ഞാനനിഷ്ഠ സിദ്ധിക്കും. ഇല്ലാത്തപക്ഷം അവന്നു ജ്ഞാനനിഷ്ഠ ഉണ്ടാകുന്നതുമല്ല. അവയിൽ പ്രഥമസാധനമായി ഗണിക്കപ്പെട്ടുന്നതു നിത്യാനിത്യവസ്തുവിവേകവും രണ്ടാമത്തെ സാധനം ഇഹാമുത്രാർത്ഥഫലഭോഗവിരാഗവുമാകുന്നു.

മൂന്നാമത്തെ സാധനം ശമാദിഷട്കസമ്പത്തെന്നു പറയപ്പെടുന്നു. അതിൽ ശമം, ദമം, ഉപരതി, തിതിക്ഷാ, സമാധാനം, ശ്രദ്ധ എന്നു ആറു ഗുണങ്ങൾ ഉൾപ്പെടുന്നു. നാലാമത്തെ സാധനമാണു മുമുക്ഷുത്വം, അല്ലെങ്കിൽ മോക്ഷേച്ഛ എന്നു പറയപ്പെടുന്നത് സർവ്വത്തിനും ആദികാരണമായ ബ്രഹ്മം മാത്രം സത്യമെന്നും, അതിനന്യമായികാണപ്പെടുന്ന ജഗത്തു മുഴുവനും മിഥ്യയാണെന്നുമുള്ള നിശ്ചയത്തെയാണ് നിത്യാനിത്യവസ്തുവിവേകമെന്നു പറയുന്നത്. സ്ഥൂലദേഹത്തോടുകൂടിയ ഇഹലോകത്തിലെ അവസ്ഥമുതൽ ഉത്തമമായ സത്യലോകത്തിൽ ബ്രഹ്മാവിന്റെ അവസ്ഥവരെയുള്ള സകല ഭാവങ്ങളിലും, ഇവിടത്തെ അവസ്ഥ

കളെ നേരിട്ടു കണ്ടും പരലോകത്തിലെ അവസ്ഥകളെ ശ്രവണംചെയ്തും, യാതൊരുവിധമായ രാഗവുമില്ലാതെ വരുന്ന മനോഭാവത്തെയാണ് ഇഹാമുത്രാർത്ഥഫലഭോഗവിരാഗം അല്ലെങ്കിൽ വൈരാഗ്യം എന്നു പറയുന്നതു്. താൻ ലക്ഷ്യമായി കരുതുന്ന തത്വത്തിൽ അന്തഃകരണത്തെ നിറുത്തുന്ന ശക്തി ശമം എന്നു പറയപ്പെടുന്നു. ജ്ഞാനേന്ദ്രിയങ്ങളേയും കർമ്മേന്ദ്രിയങ്ങളേയും അവയ്ക്കുള്ള വിഷയങ്ങളിൽ നിന്നും പിൻതിരിച്ചു് അന്തഃകരണത്തിൽ തന്നെ നിറുത്തുന്നതിനെയാണ് ദമം എന്നു പറയുന്നതു്. അന്തഃകരണവൃത്തിയെ ബാഹ്യവിഷയങ്ങളിൽ രമിക്കാനനുവദിക്കാതെ, ഉള്ളിലോട്ടു പിൻതിരിക്കുന്നതു് ഉപരതി എന്നു പറയപ്പെടുന്നു. തനിക്കുണ്ടാകുന്ന ആദ്ധ്യാത്മികാദി ദുഃഖങ്ങളെ ചിന്തയോ വിലാപമോ കൂടാതെയും ആരോടും പ്രതികാരേച്ഛകൂടാതെയും സഹിക്കുന്നതിനെ തിതിക്ഷ എന്നു പറയുന്നു. ഗീത, ഉപനിഷത്ത് മുതലായ ശാസ്ത്രങ്ങളിലും അവയിൽ ഉപദേശിക്കപ്പെട്ടതായി വിവരിച്ചിട്ടുള്ള 'തത്വമസി' മുതലായവാക്യങ്ങളിലും സത്യത്വബുദ്ധിയോടുകൂടിയ മനോവൃത്തിയെ ശ്രദ്ധയെന്നുപറയുന്നു. വിഷയങ്ങളിൽനിന്നും തിരിക്കപ്പെട്ട ബുദ്ധിയെ ഇടവിടാതെ പരിശുദ്ധമായ പരബ്രഹ്മതത്വത്തിൽ ഉറപ്പിച്ചു നിറുത്തുന്ന

ശമം, ദമം, ഉപരതി, തിതിക്ഷ, സമാധാനം, ശ്രദ്ധ.

തിനെയാണ് സമാധാനം എന്നു പറയുന്നതു. അല്ലാതെ ചിത്തത്തിന്റെ ലാളനയെയല്ല. അഹങ്കാരം മുതൽ ദേഹംവരെയുള്ള ഉപാധികളോട് അജ്ഞാനംമൂലമുണ്ടായിട്ടുള്ള താദാത്മ്യബന്ധത്തിൽനിന്നും നീങ്ങണമെന്നും, ആയതു സ്വസ്വരൂപദർശനംകൊണ്ടു സാധിക്കണമെന്നുമുള്ള ഇച്ഛയെയാണ് മുമുക്ഷുത്വം അല്ലെങ്കിൽ മോക്ഷേച്ഛ എന്നു പറയുന്നതു്."

ഈ നാലു സാധനങ്ങളും ഭഗവദ്ഗീതയിൽ പല ഘട്ടങ്ങളിൽ ഉപദേശിച്ചിട്ടുള്ളവയും, സാധനനിരൂപണം എന്ന ഇതിലെ രണ്ടാമദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളവയുമായ ഗുണങ്ങളിൽ ഉൾപ്പെട്ടവതന്നെ. ശരിയായ ശരീരശുദ്ധിയും വികാരപരമായും വിചാരപരമായും വിജ്ഞാനപരമായും പ്രവർത്തിക്കുന്ന അന്തഃകരണത്തിന്റെ ശുദ്ധിയും സംസ്കാരവുംകൂടാതെ ആത്മീയമായുള്ള ഏതു യോഗമാർഗ്ഗത്തിലും ഉൽകൃഷ്ടമോ ഉന്നതമോ അനുഭവമോ സിദ്ധിക്കുന്നതല്ല.

11. ഒരു ജ്ഞാനയോഗിക്ക് ആവശ്യമുള്ളവയും ജ്ഞാനമാർഗ്ഗത്തിൽ പ്രവേശിക്കുന്ന സാധകൻ പ്രത്യേകം ശ്രദ്ധവയ്ക്കേണ്ടതുമായ പ്രധാന സാധനങ്ങളെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടുപദേശിക്കുന്നു:—

ഭഗവദ്ഗീതയിലുപദേശിക്കപ്പെടുന്ന ജ്ഞാനസാധനങ്ങൾ

അമാനിത്വമദംഭിത്വ-
മഹിംസാ ക്ഷാന്തിരാർജ്ജവം
ആചാര്യോപാസനം ശൌചം
സ്ഥൈര്യമാത്മവിനിഗ്രഹഃ.*

ഇന്ദ്രിയാർത്ഥേഷു വൈരാഗ്യ-
മനഹംകാര ഏവ ച
ജന്മമൃത്യുജരാവ്യാധി-
ദുഃഖദോഷാനുദർശനം

അസക്തിരനഭിഷ്വംഗഃ
പുത്രദാരഗൃഹാദിഷു
നിത്യം ച സമചിത്തത്വ-
മിഷ്ടാനിഷ്ടോപപത്തിഷു.

---

* അമാനിത്വം = തന്റെ ഗുണങ്ങളെ പുകഴ്ത്തിപ്പറയാതിരിക്കുക; അദംഭിത്വം = ദംഭമില്ലായ്മ, വേഷഭൂഷാദികൾകൊണ്ട് സ്വമഹത്വത്തെ പ്രകടിപ്പിക്കാതിരിക്കുക; അഹിംസാ = മനോവാക്കായങ്ങളാൽ അന്യരെ പീഡിപ്പിക്കാതിരിക്കുക; ക്ഷാന്തിഃ = സഹനശീലം; ആർജ്ജവം = കപടമില്ലായ്മ; ആചാര്യോപാസനം = ഗുരുശുശ്രൂഷ; ശൌചം = ശരീരശുദ്ധിയും മനഃശുദ്ധിയും; സ്ഥൈര്യം = സ്ഥിരത, സന്മാർഗ്ഗത്തിൽ സ്ഥിരമായ നിഷ്ഠ; ആത്മവിനിഗ്രഹഃ = ദേഹം, ഇന്ദ്രിയം, മനസ്സ് മുതലായവയെ മോക്ഷമാർഗ്ഗത്തിനുപയോഗമുള്ള പന്ഥാവിൽ മാത്രം പ്രവർത്തിപ്പിക്കുക

† ഇന്ദ്രിയാർത്ഥേഷു-വൈരാഗ്യം = ഇന്ദ്രിയങ്ങൾക്കുള്ള ശബ്ദാദിവിഷയങ്ങളിൽ വിരക്തി, അനഹംകാരഃ = ഗർവ്വില്ലായ്മ; ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദർശനം = ജനനം, മരണം, ജര, വ്യാധി ഇവയിൽ ദുഃഖത്തെയും ദോഷത്തെയും വീണ്ടും വീണ്ടും ആലോചിച്ചു കാണുക; പുത്രദാരഗൃഹാദിഷു-അസക്തിഃ = പുത്രൻ, ദാരങ്ങൾ, ഗൃഹം ഇവയിൽ

മയി ചാനന്യയോഗേന
ഭക്തിരവ്യഭിചാരിണീ
വിവിക്തദേശസേവിത്വ-
മരതിർജനസംസദി.
അദ്ധ്യാത്മജ്ഞാനനിത്യത്വം
തത്വജ്ഞാനാർത്ഥദർശനം
ഏതദ് ജ്ഞാനമിതി പ്രോക്ത-
മജ്ഞാനം യദതോ ന്യഥാ.

ഗീത XIII, 7, 11.

---

ആസക്തിയില്ലായ്മ; അനഭിഷ്വംഗഃ = വിഷയങ്ങളിൽ സമീചീനത്വബുദ്ധിയും (നല്ലതാണെന്നബുദ്ധി) മമത്വവുമില്ലാതെയിരിക്കുക; ഇഷ്ടാനിഷ്ടോപപത്തിഷു-നിത്യം ച-സമചിത്തത്വം = ഇഷ്ടസംഭവത്തിലും അനിഷ്ടസംഭവത്തിലും നിത്യവും ഒരേവിധമനസ്സോടുകൂടി യാതൊരു ക്ഷോഭവുംകൂടാതെ വർത്തിക്കുക; മയി-ച-അനന്യയോഗേന-അവ്യഭിചാരിണീ-ഭക്തിഃ = സർവാന്തര്യാമിയും സർവാതീതനുമായ എന്നിൽ അനന്യവും ഏകാന്തവുമായ ഭക്തി; വിവിക്തദേശസേവിത്വം = സ്വഭാവത്താലോ സംസ്കാരംകൊണ്ടോ വിശുദ്ധവും മനഃപ്രസാദകരവുമായ സ്ഥലത്തിൽ വാസംചെയ്ക; ജനസംസദി-അരതിഃ = അവിവേകികളായ വിഷയാസക്തന്മാരുടെ കൂട്ടത്തിൽ പ്രീതിയില്ലായ്മ; അദ്ധ്യാത്മജ്ഞാനനിത്യത്വം = ആത്മാവിനെ അധികരിച്ചുള്ള ജ്ഞാനത്തിൽ എപ്പോഴും വർത്തിക്കുക, തത്വജ്ഞാനാർത്ഥദർശനം — തത്വജ്ഞാനംകൊണ്ടുമാത്രമേ മോക്ഷം സിദ്ധിക്കയുള്ളു എന്ന നിശ്ചയത്തോടുകൂടിയിരിക്കുക; ഏതത് = ഈ ഇരുപതും; ജ്ഞാനം ഇതി പ്രോക്തം = ജ്ഞാനത്തിന്റെ പ്രധാനസാധനങ്ങളാകയാൽ ജ്ഞാനം എന്നുതന്നെ പറയപ്പെടുന്നു; അതഃ-അന്യഥാ-യത് = ഇവയിൽനിന്നു അന്യമായിട്ടുള്ള അല്ലെങ്കിൽ ഇവയ്ക്കു വിരോധമായിട്ടുള്ള മാനിത്വം, ദംഭം, ഹിംസ മുതലായവയെല്ലാം, അജ്ഞാനം ഏവ ച = അജ്ഞാനം തന്നെ.

"തന്റെ ഗുണങ്ങളെ താൻ ശ്ലാഘിക്കാതിരിക്കുക, ദംഭമില്ലാതിരിക്കുക. മനോവാക്കായങ്ങൾ കൊണ്ടു് ആൎക്കുംതന്നെ പീഡയ്ക്കു കാരണമാകാതിരിക്കുക, സഹനശീലം, നിഷ്കപടമായി വൎത്തിക്കുക, ഗുരുശുശ്രൂഷ, ആന്തരവും ബാഹ്യവുമായ ശുചിത്വം, സന്മാൎഗ്ഗത്തിൽ സ്ഥിരമായ പ്രതിഷ്ഠ, ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ് മുതലായവയെ മോക്ഷമാൎഗ്ഗോപയോഗികളായ മാൎഗ്ഗങ്ങളിൽ മാത്രം പ്രവൎത്തിപ്പിക്കുക, ഇന്ദ്രിയങ്ങൾക്കുള്ള ശബ്ദാദിവിഷയങ്ങളിൽ വിരക്തി, ഗൎവ്വില്ലായ്മ, ജനനം, മരണം. ജര, വ്യാധി ഇവയിൽ ദുഃഖത്തേയും ദോഷത്തേയും വീണ്ടുംവീണ്ടും ആലോചിച്ചുകാണുക, പുത്രൻ, ഭാൎയ്യ, ഗൃഹം ഇവയിൽ ആസക്തിയില്ലായ്മ വിഷയങ്ങളിൽ സമീചീനത്വബുദ്ധിയും മമതയും ഇല്ലാതിരിക്കുക, ഇഷ്ടസംഭവത്തിലും അനിഷ്ടസംഭവത്തിലും നിത്യവും ഒരേവിധമനസ്സോടുകൂടി യാതൊരു ക്ഷോഭവും കൂടാതെ വൎത്തിക്കുക, സൎവ്വാന്തൎയ്യാമിയും സൎവ്വാതീതനുമായ എന്നിൽ അനന്യവും ഏകാന്തവുമായ ഭക്തി, സ്വഭാവത്താലോ സംസ്കാരംകൊണ്ടോ വിശുദ്ധവും മനഃപ്രസാദകരവുമായ സ്ഥലത്തു വാസംചെയ്ക, ആത്മാവിനെ അധികരിച്ചുള്ള ജ്ഞാനത്തിൽ എപ്പോഴും വൎത്തിക്കുക, തത്വജ്ഞാനംകൊണ്ടു മാത്രമേ മോക്ഷം സിദ്ധിക്കുകയുള്ളു എന്ന നിശ്ചയത്തോടുകൂടിയിരിക്കുക, ഈ ഇരുപതും ജ്ഞാനം എന്നുതന്നെ പറയപ്പെടുന്നു.

ഇവയ്ക്കു വിരോധമായുള്ള മാനിത്വം, ദംഭം ഹിംസ മുതലായവ അജ്ഞാനകാര്യങ്ങളാകുന്നു.”

ജീവാത്മാ, പരമാത്മാ, പ്രപഞ്ചം, ഇവയെക്കുറിച്ചും ഇവയ്ക്കുള്ള പരസ്പരസംബന്ധത്തെക്കുറിച്ചും ശരിയായ ജ്ഞാനം സിദ്ധിക്കുന്നതിന് അമാനിത്വം മുതലായവ മുഖ്യസാധനങ്ങളാകയാലാണു ഭഗവാൻ അവയെ ജ്ഞാനം എന്നുതന്നെ പറയുന്നതു്. ഇവയ്ക്കു വിരോധമായുള്ള സ്വഭാവവും ആചാരവും ഒരുവനിൽ ഉണ്ടായിരുന്നാൽ അവന് ജ്ഞാനം ഉണ്ടാകുന്നതല്ല എന്നുകൂടി ‘അജ്ഞാനം യദതോന്യഥാ’ എന്നു ഭഗവാൻ ഉപദേശിക്കുന്നതിൽ നിന്നും വ്യക്തമാകുന്നു.

ജ്ഞാനമാർഗ്ഗത്തിൽ പ്രവേശിക്കുന്നവന് സാർവത്രികമായപ്രേമത്തിന്റെ ആവശ്യകത

12. മേൽപ്പറഞ്ഞ സാധനങ്ങളുടെ പരിപൂർണ്ണത ഒരു ഉത്തമജ്ഞാനിയിൽമാത്രമേ കാണുകയുള്ളൂ. ജ്ഞാനമാർഗ്ഗത്തിൽ പ്രവേശിക്കുന്നവർ ഈ ഓരോ സാധനത്തിലും ശ്രദ്ധവയ്ക്കേണ്ടതാണ്. അവയിൽ ഏതെങ്കിലും സാധനത്തിനു വിപരീതമായുള്ള മനഃസ്ഥിതിയോ നടത്തയോ അവനിലുള്ള പക്ഷം, അതിനെ നിശ്ശേഷം ദൂരീകരിക്കുന്നതിനായി അവൻ തീവ്രമായി ശ്രമിക്കണം. സ്വഭാവപരിശുദ്ധിയിലും സദാചാരത്തിലും ശ്രദ്ധവയ്ക്കാതെ, അന്തഃകരണത്തിന്റെ ആലോചനാശക്തിയിലും

നിശ്ചയശക്തിയിലും ശ്രദ്ധയെ ഉറപ്പിച്ചാൽ, ആത്മസാക്ഷാത്കാരത്തിൽ താണ പടികളിൽ കൂടിയും കാൽവയ്ക്കാൻ സാധിക്കുന്നതല്ല. അതു കൊണ്ടാണ് അമാനിത്വം, അദംഭിത്വം, അഹിംസ, ക്ഷാന്തി, ആർജവം മുതലായ ഗുണങ്ങളെ ജ്ഞാനം എന്നു തന്നെ ഭഗവാൻ പ്രതിപാദിക്കുന്നത്. ദുർഗുണങ്ങൾ തന്നിൽ ഉണ്ടാകാതേയും പൂർവകർമ്മത്താൽ തന്നിലുണ്ടായിട്ടുള്ളവതന്നെ ബാധിക്കാതേയുമിരിക്കണമെങ്കിൽ, സർവ്വ പ്രാണികളിലും പരമാത്മഭാവത്തെ കാണുകയും സാർവത്രികമായ പ്രേമത്തെ തന്നിൽ വളർത്തുകയും ചെയ്താൽ മതിയാകുന്നതാണ്. മോക്ഷമെന്ന നിലതന്നെ അഖണ്ഡരൂപസ്ഥിതി എന്നാണ് പറയപ്പെടുന്നത്. സർവാത്മഭാവവും അതുതന്നെ. വൈരാഗ്യം, ആസക്തിയില്ലായ്മ എന്നെല്ലാം വിവരിക്കപ്പെടുന്ന മനോഭാവം മുമുക്ഷുവിനു ആവശ്യമെന്നു പറയുന്നതുകൊണ്ടു ലോകത്തോട് ആകപ്പാടെ വെറുപ്പാണ് വേണ്ടത് എന്ന് വിചാരിക്കാനിടയുണ്ട്. അപ്രകാരമുള്ള മനോഭാവം ഒട്ടുംതന്നെ ആശാസ്യമോ ജ്ഞാനമാർഗ്ഗത്തിൽ സഹായിക്കുന്നതോ അല്ല. അതിനാൽ സർവപ്രാണികളിലും പരമാത്മഭാവത്തെ കാണുന്നതായ മനോനിലയെ ബലപ്പെടുത്തി സാർവത്രികമായ പ്രേമത്തോടുകൂടിയും എന്നാൽ സ്വാർത്ഥബുദ്ധിയിലും, അഹംകാരത്തിലും പ്രതിഷ്ഠിതമായ രാഗം, ആസക്തി മുതലായവയെ

നിശ്ശേഷം ദൂരീകരിച്ചുകൊണ്ടും, വർത്തിക്കുന്നതാണ് ഓരോ സാധകനും ചെയ്യേണ്ടത്.

13. സകലപ്രപഞ്ചത്തിലും ഏകഭാവത്തെ കാണുക എന്നതും വിഭക്തഭാവങ്ങളിൽ അവിഭക്തവും കൂടസ്ഥവുമായ പ്രത്യഗാത്മഭാവത്തെ കാണുക എന്നതുമാണ് സാത്വികജ്ഞാനം എന്നു ഭഗവാൻ പറയുന്നത്. തത്പദലക്ഷ്യാർത്ഥത്തിലും ത്വംപദലക്ഷ്യാർത്ഥത്തിലും ബുദ്ധിയെ ഉറപ്പിക്കുന്നതാണ് ഈ ദർശനം എന്നു പറഞ്ഞിട്ടുണ്ട്. ശ്രവണം, മനനം, നിദിദ്ധ്യാസനം എന്ന മൂന്നു അഭ്യാസക്രമങ്ങളെ ശരിയായി അനുഷ്ഠിക്കുന്നവനു മാത്രമേ ഈ ദർശനം സിദ്ധിക്കുക

ശ്രവണം.

യുള്ളൂ. മൂന്നാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുള്ള ജീവാത്മതത്വത്തേയും ആറാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുള്ള പരമാത്മതത്വത്തേയും, ഒൻപതാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുള്ള ജീവാത്മപരമാത്മഭാവങ്ങൾക്കുള്ള ഐക്യസംബന്ധത്തേയും ഒരു സാധകൻ ഗ്രഹിക്കുന്നപക്ഷം, അവന് ശ്രവണം സിദ്ധിച്ചിട്ടുണ്ടെന്നു പറയാം. കഴിഞ്ഞ ഒൻപതാമദ്ധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുള്ള 'തത്വമസി', 'പ്രജ്ഞാനം ബ്രഹ്മ', 'അയമാത്മാ ബ്രഹ്മ', 'അഹം ബ്രഹ്മാസ്മി', എന്ന മഹാവാക്യങ്ങൾ ആത്മാ എന്നും ബ്രഹ്മം എന്നും ഘോഷിക്കുന്ന ഏകവും അഭേ

തിയവും സച്ചിദാനന്ദഘനവുമായ വസ്തുവിൽ നിന്നും പ്രപഞ്ചമോ ജീവനോ ഭിന്നമല്ലെന്നും, സർവ്വവും ഏകവും അദ്വിതീയവുമായ ബ്രഹ്മമാണെന്നുമുള്ള ഗ്രഹണത്തെയാണ് ശ്രവണം എന്നു പറയേണ്ടതെന്നു ഋഭുഗീത പറയുന്നുണ്ട്. മററു വിധത്തിൽ വ്യത്യസ്തബുദ്ധിയോടുകൂടി ഈ വാക്യങ്ങളെ ഗ്രഹിക്കുന്നപക്ഷം, അതു ശ്രവണമാവുകയില്ലെന്നും ഋഭുഗീതയിൽ സിദ്ധാന്തിച്ചിരിക്കുന്നു.

14. ശ്രവണാനന്തരം സാധകൻ അനുഷ്ഠിക്കേണ്ട അഭ്യാസക്രമമാണ് മനനം. ത്വംപദത്തിന്റെയും തത്പദത്തിന്റെയും

മനനം. അസിപദത്തിന്റെയും ശോധന വാസ്തവത്തിൽ ആരംഭിക്കുന്നതു മനനത്തിലാണ്.

ത്വംപദശോധന. ത്വംപദശോധനയുടെ സ്വഭാവത്തെ ഋഭുഗീതയിൽ താഴെ പറയുന്നപ്രകാരം വർണ്ണിക്കുന്നു:—

“ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം, അവയിലെല്ലാത്തിലും താദാത്മ്യത്തോടുകൂടി വർത്തിക്കുന്ന ചൈതന്യം, ഇപ്രകാരമുള്ള ഒരു സംഘാതരൂപമാണ് ഞാൻ എന്നു വ്യവഹരിക്കപ്പെടുന്നതു്. ഇവയിൽ സ്ഥൂലശരീരം ജനിക്കുകയും വളരുകയും പലവിധത്തിലുള്ള വികാരത്തെ പ്രാപിച്ചു നശിക്കുകയും ചെയ്യുന്നു. ഇതിനെ പല അവസ്ഥകളിലും ഞാൻ കാണുന്നുണ്ടു്. അതി

നാൽ ദ്രഷ്ടാവായ ഞാൻ ഈ ദേഹമല്ല. ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ആകാശാദി ഭൂതങ്ങളുടെ വികാരമായതിനാലും അവ എന്റെ നിയന്ത്രണത്തിന് വിധേയമായതിനാലും ഇന്ദ്രിയങ്ങളും ഞാനല്ല. പ്രാണൻ എന്നതു നാനാവിധത്തിൽ പ്രവൎത്തിക്കുന്നു. അതിനെ എനിക്കു നിയന്ത്രിക്കുവാനും സാധിക്കുന്നുണ്ട്. അതിനാൽ പ്രാണനും ഞാനല്ല. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്ന് നാലു രൂപത്തിൽ പ്രവൎത്തിക്കുന്ന അന്തഃകരണവും ഉത്ഭവം, നാശം, എന്ന സ്വഭാവത്തോടുകൂടിയതു തന്നെ. അതും എന്റെ നിയന്ത്രണത്തിന്റെ വിഷയമായിരിക്കുന്നു. അതിനാൽ അന്തഃകരണവും ഞാനല്ല. സുഷുപ്തിയിൽ അജ്ഞാനം മാത്രം ശേഷിക്കുന്നു. അജ്ഞാനവും എനിക്കു ദൃശ്യമാണ്. അതു എനിക്കു ദൃശ്യമായതുകൊണ്ടാണ് ഉണരുമ്പോൾ ഞാൻ ഒന്നും അറിഞ്ഞില്ല എന്ന ഓൎമ്മ എനിക്കുണ്ടാകുന്നതു്. അതിനാൽ ഞാൻ വാസ്തവത്തിൽ സ്ഥൂലദേഹം മുതൽ അജ്ഞാനംവരെയുള്ള സകലഭാവങ്ങളേയും കാണുന്നവനും അറിയുന്നവനുമായ ജ്ഞാനസ്വരൂപനാണ്. ഈ സ്ഥൂലശരീരം സൂക്ഷ്മശരീരത്തിലില്ല. സ്ഥൂലവും സൂക്ഷ്മവും ആയ ശരീരങ്ങൾ കാരണശരീരത്തിലല്ല. ഈ മൂന്നു ശരീരങ്ങളും കടന്നുനില്ക്കുന്ന കൂടസ്ഥനെന്ന തുരീയഭാവത്തിൽനിന്നും നോക്കുന്നപക്ഷം, ഈ മൂന്നു

ശരീരങ്ങളേയും കാണുന്നില്ല. ത്രികാലങ്ങളിലും അറിവുമാത്രമായ സ്വരൂപമായിവൎത്തിക്കുന്ന ചൈതന്യം മാത്രം അനുസ്യൂതമായി നില്ക്കുന്നുണ്ടു്. അതു കൊണ്ടു് ഞാൻ സ്ഥൂലം, സൂക്ഷ്മം, കാരണം എന്നു പറയപ്പെടുന്ന മൂന്നു ശരീരങ്ങളിൽനിന്നും വിലക്ഷണനായ നിഷ്കളങ്കജ്ഞാനസ്വരൂപനാകുന്നു. ജാഗ്രദവസ്ഥയിലുള്ള അനുഭവങ്ങളൊന്നും തന്നെ സ്വപ്നാവസ്ഥയിലില്ല. ജാഗ്രത്, സ്വപ്നം എന്ന രണ്ടവസ്ഥകളിലെ അനുഭവങ്ങളെയും സുഷുപ്തിയിൽ കാണുന്നില്ല. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളിലെ അനുഭവങ്ങളേയും തുരീയം എന്ന കൂടസ്ഥനെ ദർശിക്കുന്ന അവസ്ഥയിൽ കാണുന്നില്ല. കൂടസ്ഥഭാവത്തെയും കടന്നു ശുദ്ധചൈതന്യമായി നില്ക്കുന്ന അവസ്ഥയിൽ മേല്പറഞ്ഞ നാലവസ്ഥകളും ഇല്ല. ഞാൻ ഈ നാലവസ്ഥകളേയും കാണുകയും അവകൾക്കെല്ലാം അതീതനായി നില്ക്കുകയും ചെയ്യുന്നു. സ്ഥൂലശരീരം മുതൽ അജ്ഞാനംവരേയുള്ള ഉപാധികളിൽനിന്നും വിലക്ഷണനായും ദൃഗ്രൂപിയായും വൎത്തിക്കുന്ന ഞാൻ നിത്യനും അദ്വിതീയനും നിഷ്കളങ്കചൈതന്യസ്വരൂപനുമാകുന്നു.''

ഇപ്രകാരം തത്വശോധനകൊണ്ടു് അനുഭവപ്പെടേണ്ട കൂടസ്ഥചൈതന്യത്തേയാണു ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു വൎണ്ണിക്കുന്നതു:—

ഇന്ദ്രിയാണി പരാണ്യാഹുഃ
ഇന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാ ബുദ്ധിഃ
യോ ബുദ്ധേഃ പരതസ്തു സഃ.

ഗീത. III. 42.

ന ജായതേ മ്രിയതേ വാ കദാചി-
ന്നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ
അജോ നിത്യഃ ശാശ്വതോയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ.

ഗീത. II. 20.

"ഇന്ദ്രിയങ്ങൾ ശരീരത്തെക്കാൾ ശ്രേഷ്ഠമാകുന്നു. ഇന്ദ്രിയങ്ങളെക്കാൾ ശ്രേഷ്ഠമാണു മനസ്സ്. മനസ്സിനേക്കാൾ ശ്രേഷ്ഠമാണ് ബുദ്ധി. ബുദ്ധിയെക്കാൾ ശ്രേഷ്ഠമായി വർത്തിക്കുന്ന യാതൊരു ചൈതന്യവസ്തുവുണ്ടോ അതിനെയാണ് ആത്മാവെന്നറിയേണ്ടത്. ജീവാത്മാവിന്റെ വാസ്തവസ്വഭാവമായ കൂടസ്ഥൻ അല്ലെങ്കിൽ പ്രത്യാഗാത്മാ ഒരിക്കലും ജനിക്കുന്നില്ല. ഒരിക്കലും മരിക്കുന്നുമില്ല. ഒരിക്കൽ ഉണ്ടായി പിന്നീട് ഇല്ലാതെയാവുകയോ ഒരിക്കൽ ഇല്ലാതെയായി പിന്നീട് ഉണ്ടാവുകയോ ചെയ്യുന്നില്ല. ഈ ആത്മാവ് ജനനമില്ലാത്തവനും നിത്യനും ശാശ്വതനും പുരാണനും ഈ ശരീരം നശിച്ചാലും താൻ നശിക്കാത്തവനുമാകുന്നു."

ഈ ശ്ലോകങ്ങളെ മൂന്നാമദ്ധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ട്.

തത്വംപദശോധനയിൽ സാധകൻ തന്റെ അഹംബുദ്ധിയെ സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്ന മൂന്നു ശരീരങ്ങളിൽ ഉൾപ്പെട്ട അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന അഞ്ചുകോശങ്ങളിൽ ഓരോ കോശത്തിൽനിന്നും അന്തർമ്മുഖമായിവിട്ട് അജ്ഞാനമെന്നും അവിദ്യയെന്നും പറയപ്പെടുന്ന കാരണശരീരവും കടന്നുപോകാനുണ്ട്. ഇപ്രകാരമുള്ള ശോധനകൊണ്ടു കിട്ടാനുള്ള നിഷ്ഠയെ ശ്രീമത് ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ താഴെ പറയുന്നപ്രകാരം വർണ്ണിക്കുന്നു:—*

---

* കോശൈരന്നമയാദ്യൈഃ
പഞ്ചഭിരാത്മാ ന സംവൃതോ ഭാതി
നിജശക്തിസമുത്പന്നൈഃ
ശൈവാലപടലൈരിവാംബുവാപിസ്ഥം,
തച്ഛൈവാലാപനയേ
സമ്യക്സലിലം പ്രതീയതേ ശുദ്ധം
തൃഷ്ണാസന്താപഹരം
സദ്യഃ സൗഖ്യപ്രദം പരം പുംസഃ,
പഞ്ചാനാമപി കോശാനാ-
മപവാദേ വിഭാത്യയം ശുദ്ധഃ
നിത്യാനന്ദൈകരസഃ
പ്രത്യഗ്രൂപഃ പരഃ സ്വയംജ്യോതിഃ,
ആത്മാനാത്മവിവേകഃ
കർത്തവ്യോ ബന്ധമുക്തയേ വിദുഷാ

ൎരു കുളത്തിലെ ജലം തന്നിലുള്ള ശക്തി വിശേഷങ്ങളിൽനിന്നും ഉണ്ടായ പായൽക്കൂട്ടം കൊണ്ടു മൂടപ്പെട്ടു് ശോഭിക്കാത്തതുപോലെ, ആത്മചൈതന്യവും അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന അഞ്ചു കോശങ്ങളാൽ ആവൃതമായിരിക്കുന്നതിനാൽ ശോഭിക്കുന്നില്ല. കുളത്തിലുള്ള പായലിനെ നീക്കുമ്പോൾ ജലം ശുദ്ധമായി പ്രകാശിക്കുകയും ദാഹം, താപം മുതലായവയെ ശമിപ്പിക്കുന്ന സ്വഭാവത്തോടുകൂടി മനുഷ്യർക്കു് അത്യന്തം സുഖപ്രദമായിത്തീരുകയും ചെയ്യുന്നു.

ആത്മാവിനെ ആവരണം ചെയ്തിരിക്കുന്ന അഞ്ചു കോശങ്ങളേയും അപവദിച്ചു് അതായതു അഹംബുദ്ധിയെ അവയിൽ നിന്നെല്ലാം നീക്കി കൂടസ്ഥനിൽ നിറുത്തുമ്പോൾ പരിശുദ്ധമായ ആത്മസ്വരൂപം പ്രകാശിക്കും. അതു് നിത്യാനന്ദമാകുന്ന ഏകരസസ്വരൂപമായും പ്രത്യഗ്സ്വരൂപമായും സ്വയം ജ്യോതിസ്സായും സർവ്വദൃശ്യങ്ങളിൽ നിന്നും വിലക്ഷണമായ ദൃഗ്രൂപമായും പ്രത്യ

---

തൈമേവാനന്ദീ ഭവതി
സ്വം വിജ്ഞായ സച്ചിദാനന്ദം.
മുഞ്ജാദിഷീകാമിവ ദൃശ്യവർഗ്ഗാത്
പ്രത്യഞ്ചമാത്മാനമസംഗമക്രിയം
വിവിച്യ തത്ര പ്രവിലാപ്യ സർവം
തദാത്മനാ തിഷ്ഠതി യഃ സ മുക്തഃ.

വി. ചൂ. 151 –155.

ക്ഷപ്പെടും. അതിനാൽ സംസാരബന്ധത്തിൽ നിന്നും വിമുക്തനാകാനിച്ഛിക്കുന്ന വിദ്വാൻ അനുഷ്ഠിക്കേണ്ടത് ആത്മാനാത്മവിവേകമാകുന്നു. ആ വിവേകത്താൽ താൻ സച്ചിദാനന്ദസ്വരൂപനാണെന്നറിയുകയും, ആനന്ദസ്വരൂപനായിത്തീരുകയും ചെയ്യും. മുഞ്ഞപ്പുല്ലിൽനിന്നും മദ്ധ്യവർത്തിയായ ഇഷീകയേ (മദ്ധ്യേയുള്ള തളിരിനെ) യെന്നപോലെ, ദൃശമായുള്ള സകലകോശങ്ങളിൽനിന്നും അസംഗനും അക്രിയനുമായ പ്രത്യഗാത്മാവിനെ പിരിച്ച് അതിൽ തന്നെ അഹംബുദ്ധിയെ ഉറപ്പിച്ച് അന്നമയം മുതൽ ആനന്ദമയം വരെയുള്ള സകല ഉപാധികളേയും (അല്ലെങ്കിൽ മായയേയും, മായാകാര്യമായ മഹത്തു മുതൽ ദേഹപര്യന്തമുള്ള സർവ്വത്തേയും) അതിൽ തന്നെ ലയിപ്പിച്ച് പ്രത്യഗാത്മസ്വരൂപമായിത്തന്നേ യാവനൊരുത്തൻ നിൽക്കുന്നുവോ അവൻ മുക്തനായിത്തീരുന്നു.”

തത്പദശോധന.

15. സ്ഥൂലപ്രപഞ്ചം മുഴുവനേയും സൂക്ഷ്മപ്രപഞ്ചത്തിലും, സൂക്ഷ്മപ്രപഞ്ചത്തെ കാരണമായ പ്രകൃതിയിലും, പരവും അപരവുമായി കാണപ്പെടുന്ന പ്രകൃതിയെ പരമാത്മാവിന്റെ സർവ്വാതീതമായ നിർഗ്ഗുണഭാവത്തിലും, ഭാവനകൊണ്ടു ലയിപ്പിച്ചുകാണുന്നതിനെയാണ് തത്പദശോധന എന്നു പറയുന്നത്. വിരാട്ശരീരത്തെ

ഹിരണ്യഗർഭശരീരത്തിലും, പരമാത്മാവിന്റെ വൈശ്വാനരഭാവത്തെ ഹിരണ്യഗർഭൻ എന്ന പരമാത്മഭാവത്തിലും അടങ്ങിയതായി കാണുന്നതാണ് തത്പദശോധനയിൽ ആദ്യമായിച്ചെയ്യേണ്ടത്. രണ്ടാമതായി സാധകൻ ഹിരണ്യഗർഭശരീരമായ സൂക്ഷ്മമഹാപ്രപഞ്ചത്തെ അതിന്റെ കാരണമായുള്ള മൂലപ്രകൃതിയായി കാണുകയും, പരമാത്മാവിന്റെ ഹിരണ്യഗർഭഭാവത്തെ ഈശ്വരഭാവത്തിൽ അടങ്ങിയതായിക്കാണുകയും ചെയ്യുന്നു. മൂന്നാമതായി മൂലപ്രകൃതിയെ പരാപ്രകൃതി എന്നും അപരാപ്രകൃതി എന്നും പ്രകാശിക്കുന്ന പരമാത്മാവിന്റെ ശക്തിയായി കാണുകയും. ആ ശക്തികൾ പരമാത്മാവിൽ നിന്നും ഭിന്നമായോ സ്വതന്ത്രമായോ സത്തയില്ലാത്തതിനാൽ പരമാത്മാവിന്റെ സർവ്വാത്മഭാവത്തെ ദർശിക്കുകയും ചെയ്യുന്നു. ഇപ്രകാരമുള്ള തത്പദശോധന പാരമാർത്ഥികവും അനന്യവും നിഷ്കളങ്കവുമായ പരാഭക്തി കൊണ്ട് മാത്രം സിദ്ധിക്കുന്നതാണ്. ഈ മാതിരി തത്പദശോധനയിലുള്ള അനുഭവത്തെയാണ് ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ട്. ഉപദേശിച്ചിട്ടുള്ളത്:—

മയാതതമിദം സർവം
ജഗദവ്യക്തമൂർത്തിനാ
മത് സ്ഥാനി സർവഭൂതാനി
ന ചാഹം തേഷ്വവസ്ഥിതഃ

ന ച മത്സ്ഥാനി ഭൂതാനി
പശ്യ മേ യോഗമൈശ്വരം
ഭൂതഭൃന്ന ച ഭൂതസ്ഥോ
മമാത്മാ ഭൂതഭാവനഃ

ഗീത. IX. 4&5

"ഇന്ദ്രിയങ്ങൾക്കും മനസ്സിനും അഗോചരനായിരിക്കുന്ന എന്നാൽ സ്ഥൂലമായും സൂക്ഷ്മമായും കാരണമായും വർത്തിക്കുന്ന ലോകം മുഴുവനും വ്യാപിക്കപ്പെട്ടിരിക്കുന്നു. അതിനാൽ ചരവും അചരവുമായി മൂന്നു ലോകങ്ങളിലും വർത്തിക്കുന്ന സർവഭൂതങ്ങളും എന്നിൽ തന്നെ സ്ഥിതിചെയ്യുന്നു. അങ്ങനെയാണെങ്കിലും അവയിൽ ഞാൻ സ്ഥിതി ചെയ്യുന്നില്ല."

"എന്റെ ഐശ്വരമായ യോഗത്തെ അതായതു പരവും അപരവുമായി പ്രകാശിക്കുന്ന പ്രകൃതിക്ക് അതീതമായും കേവലസച്ചിദാനന്ദഘനമായും അദ്വിതീയമായും വർത്തിക്കുന്ന പരബ്രഹ്മം എന്ന എന്റെ പാരമാർത്ഥികനിലയെ കണ്ടാലും. ഈ മഹാപ്രപഞ്ചത്തിന്റെ ഘടകപദാർത്ഥങ്ങളായ അവ്യക്തം മുതൽ സ്ഥൂലം വരെയുള്ള സർവഭൂതങ്ങളിലും അവയുടെ വികൃതിഭാവങ്ങളായ സകല വസ്തുക്കളിലും ഒന്നും തന്നെ സർവ്വാതീതമായ പരബ്രഹ്മവസ്തുവായ എന്നിൽ വർത്തിക്കുന്നില്ല. ഈ സകല വസ്തുക്കളേയും സങ്കല്പംകൊണ്ടു ഞാൻ തന്നെ എന്നിൽ

സൃഷ്ടിച്ചുകൊള്ളുന്നു. സർവത്തിനും ആധാരമായ ഞാൻ സകല ഭൂതങ്ങളേയും ഭരിക്കുന്നു. അല്ലാതെ അവ ഒന്നും തന്നെ എനിക്ക് ആധാരമല്ല."

ഈ ശ്ലോകങ്ങളെ ഈശ്വരസ്വരൂപത്തെപ്പറ്റി പ്രതിപാദിച്ചിട്ടുള്ള ആറാമദ്ധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ട്.

അസിപദശോധന.

16. 'അസി' എന്ന പദം ജീവാത്മപരമാത്മാക്കളുടെ ഐക്യസംബന്ധത്തെയാണ് കാണിക്കുന്നത്. ജീവാത്മവാചിയായ 'ത്വം' പദത്തിന്റെയും പരമാത്മവാചിയായ 'തത്' പദത്തിന്റെയും ലക്ഷ്യമായ അർത്ഥത്തെ ദൃഢമായ ശ്രവണവും മനനവും കൊണ്ട് അറിഞ്ഞുവരുമ്പോൾ ജീവാത്മാ, പരമാത്മാ, പ്രപഞ്ചം, എന്ന മൂന്നു തത്വങ്ങളുടേയും തമ്മിൽ കാണപ്പെടുന്ന ജീവാത്മപരമാത്മഭേദം, ജീവാത്മാവും പ്രപഞ്ചവും തമ്മിലുള്ള ഭേദം, ജീവന്മാർ തമ്മിലുള്ള ഭേദം, പരമാത്മാവും പ്രപഞ്ചവും തമ്മിലുള്ള ഭേദം, പ്രപഞ്ചത്തിൽ വിവിധജഡങ്ങൾ തമ്മിലുള്ള ഭേദം, എന്ന അഞ്ചു വിധത്തിലുള്ള വ്യത്യാസങ്ങളും സാധകനിൽ നിന്നും നിശ്ശേഷം നീങ്ങിപ്പോകുന്നു. അപ്പോൾ താഴെപറയുന്ന ശ്ലോകങ്ങൾകൊണ്ടു ഭഗവാൻ പ്രതിപാദിക്കുന്ന തത്വത്തെ സാധകൻ പ്രത്യക്ഷത്തിൽ അനുഭവിക്കുന്നു:—

സർവഭൂതസ്ഥമാത്മാനം
സർവഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ
സർവത്ര സമദർശനഃ
യോ മാം പശ്യതി സർവത്ര
സർവം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി
സ ച മേ ന പ്രണശ്യതി
സർവ്വഭൂതസ്ഥിതം യോ മാം
ഭജത്യേകത്വമാസ്ഥിതഃ
സർവഥാ വർത്തമാനോപി
സ യോഗി മയി വർത്തതേ.

ഗീത VI. 29-31

ഈ ശ്ലോകങ്ങളെ കഴിഞ്ഞ ഒൻപതാമദ്ധ്യായത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ട്.

ശ്രവണവും മനനവുംകൊണ്ട് "തത്ത്വമസി" എന്ന മഹാവാക്യത്തിലുള്ള 'തത്' എന്നും 'ത്വം' എന്നും 'അസി' എന്നും ഉള്ള പദങ്ങളുടെ അർത്ഥത്തെ മേൽപറഞ്ഞപ്രകാരം ഒരു സാധകൻ ശോധനചെയ്തു വരുമ്പോൾ, അവനുണ്ടാകുന്നതായ അനുഭവജ്ഞാനത്തെ കൈവല്യോപനിഷ

ത്താൽ താഴെ പറയുന്ന പ്രകാരം വർണ്ണിച്ചിരിക്കുന്നു:—*

"സർവപ്രാണികളുടെ ആത്മാവായും പ്രപഞ്ചത്തിന്റെ ഉത്ഭവം, സ്ഥിതി, ലയം മുതലായവയ്ക്കു സ്ഥാനമായും വർത്തിക്കുന്നതു മഹത്തും ഏകവും അദ്വിതീയവുമായ പരബ്രഹ്മവസ്തുവാകുന്നു. അതു അത്യന്തം സൂക്ഷ്മവും നിത്യവുമാണ്. പരമാത്മാവിനെ സൂചിപ്പിക്കുന്ന 'തത്' പദത്തിന്റെയും ജീവാത്മാവിനെ സൂചിപ്പിക്കുന്ന 'ത്വം' പദത്തിന്റെയും ലക്ഷ്യാർത്ഥം അതു തന്നെ. ജാഗ്രത്പ്രപഞ്ചമായും സ്വപ്നപ്രപ

---

* യത് പരം ബ്രഹ്മ സർവാത്മാ വിശ്വസ്യായതനം മഹത്
സൂക്ഷ്മാത് സൂക്ഷ്മതരം നിത്യം തത്ത്വമേവ ത്വമേവ തത്
ജാഗ്രത്സ്വപ്നസുഷുപ്ത്യാദി പ്രപഞ്ചം യത് പ്രകാശതേ
തദ് ബ്രഹ്മാഹമിതി ജ്ഞാത്വാ സർവബന്ധൈഃ പ്രമുച്യതേ
ത്രിഷു ധാമസു യദ് ഭോഗ്യം ഭോക്താ ഭോഗശ്ച യദ് ഭവേത്
തേഭ്യോ വിലക്ഷണഃ സാക്ഷീ ചിന്മാത്രോഹം സദാശിവഃ
മയ്യേവ സകലം ജാതം മയി സർവം പ്രതിഷ്ഠിതം
മയി സർവം ലയം യാതി തദ് ബ്രഹ്മാദ്വയമസ്മ്യഹം

കൈ, ഉ, I, 16-19.

അണോരണീയാനഹമേവ തദ്വ-
ന്മഹാനഹം വിശ്വമിദം വിചിത്രം
പുരാതനോഹം പുരുഷോഹമീശോ
ഹിരണ്മയോഹം ശിവരൂപമസ്മി,

കൈ, ഉ, II, I.

ഞ്ചമായും സുഷുപ്തിപ്രപഞ്ചമായും കാണപ്പെടുന്ന സർവത്തേയും പ്രകാശിപ്പിക്കുന്നതും ആ വസ്തു തന്നെ. അങ്ങനെയുള്ള ബ്രഹ്മമാണ ഞാൻ എന്നറിഞ്ഞവൻ സർവബന്ധങ്ങളിൽ നിന്നും മോചിക്കപ്പെടുന്നു. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളിൽ ഭോക്തൃരൂപത്തിൽ കാണപ്പെടുന്ന വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്ന ചൈതന്യഭാവങ്ങൾക്കും ഭോഗസാധനമായ സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം, എന്ന മൂന്ന ശരീരങ്ങൾക്കും വിലക്ഷണമായി കേവലം സാക്ഷിയായും ജ്ഞാനസ്വരൂപമായും നിത്യകല്യാണസ്വരൂപമായും വർത്തിക്കുന്ന പരമാനന്ദസ്വരൂപമാണ് ഞാൻ പ്രകൃതിമുതൽ സ്ഥൂലം വരേയുള്ള സർവ്വവും എന്നിൽ തന്നെ ഉണ്ടാവുകയും എന്നിൽ തന്നെ സ്ഥിതി ചെയ്യുകയും ചെയ്യുന്നു. ഞാൻ പരമാണുവിനെക്കാൾ അല്ലെങ്കിൽ അതിസൂക്ഷ്മമായ ബുദ്ധിയെക്കാൾ സൂക്ഷ്മവും മഹത്തായ പ്രപഞ്ചത്തിനെക്കാൾ മഹത്തുമാകുന്നു. വിവിധരൂപത്തിൽ സ്ഥൂലമായും സൂക്ഷ്മമായും കാരണമായും കാണപ്പെടുന്ന പ്രപഞ്ചം മുഴുവനും ഞാൻ തന്നെ. എനിക്കന്യമായി ഒരു അണുപോലുമില്ല. ഞാൻ പുരാതനനും പരിപൂർണ്ണനും ജ്യോതിഃസ്വരൂപനും നിത്യാനന്ദസ്വരൂപനുമാകുന്നു ''

17. ഇപ്രകാരം അനുഭവം സിദ്ധിച്ചവൻ സർവ്വത്തേയും തന്നിലും തന്നെ പരമാത്മാവിൻെറ സർവ്വാതീതഭാവത്തിലും ഏകീഭവിപ്പിച്ചുകാണും. ഈ ദർശനത്തേയാണ് "യേന ഭൂതാന്യശേഷേണ ദ്രക്ഷ്യസ്യാത്മന്യഥോ മയി" എന്ന് ഭഗവാൻ വിവരിക്കുന്നതു. വിവിധപദാർത്ഥങ്ങളേയും മനുഷ്യരേയും മററു പ്രാണികളേയുംലോകംമുഴുവനേയും നാം എവിടെഎങ്ങിനെ കാണുന്നുഎന്നു ചിന്തിക്കേണ്ടതായുണ്ട് നമ്മുടെ ദൃഷ്ടിക്കോ ശ്രവണാദികളായ മററു ഇന്ദ്രിയങ്ങൾക്കോ വിഷയമാണെന്നു വിചാരിക്കുന്ന ഒന്നിനേയും നാമാരും തന്നെ നേരിട്ടു കാണുന്നില്ല. ഒരു മനുഷ്യനെ നാം കാണുന്നു എന്നു പറയുന്നുണ്ട്. ആ കാഴ്ചയിൽ നടക്കുന്ന സംഭവങ്ങൾ എന്തെല്ലാമെന്നു ശ്രദ്ധിക്കാനുണ്ട്. ഒരു മനുഷ്യൻെറ രൂപം അല്ലെങ്കിൽ നിഴൽ നേത്രത്തിലുള്ള കൃഷ്ണമണിയിൽ പതിയുന്നു. അവിടെ നിന്നും ചില സ്പന്ദനങ്ങൾ ചില സൂക്ഷ്മമായ ഞരമ്പുകൾ വഴി തലച്ചോറിൽ എത്തുന്നു. അവിടെ നിന്നും പ്രാണമയകോശത്തിലും മനോമയകോശത്തിലും സ്പന്ദനമുണ്ടാവുകയും, നേത്രത്തിൽ പതിഞ്ഞതായ രൂപത്തിനനുസരണമായ ഒരു പ്രതിമ മനോമയകോശത്തിൽ രൂപീകരിക്കുകയും ചെയ്യുന്നു. കാണപ്പെട്ട മനുഷ്യൻെറ പ്രതിമയെ അഹംബുദ്ധിയോടുകൂടി

സർവ്വത്തേയും സ്വാത്മാവിൽ കാണുക.

വിജ്ഞാനമയകോശത്തിൽനില്ക്കുന്നവൻകാണുന്നു. ഇപ്രകാരം കണ്ടതായ പ്രതിമയെ ആശ്രയമാക്കി വെളിയിൽ മനുഷ്യനുണ്ടെന്ന് സങ്കല്പിക്കുന്നു. ഒരു മനുഷ്യനെ ഒരുവൻ കാണുന്നു എന്നു പറയുന്നതിൽ നടക്കുന്ന സംഭവങ്ങളാണിവ. ഇവയിൽ ആദ്യമായി ഛായപതിയുന്ന കൃഷ്ണമണിയിലോ, തലച്ചോറിനേയും കൃഷ്ണമണിയേയും യോജിപ്പിക്കുന്ന സിരകളിലോ, തലച്ചോറിലോ പ്രാണമയത്തിലൊ മനോമയത്തിലോ ഏതെങ്കിലും കേടുസംഭവിച്ചാൽ, കാണുക എന്നുള്ളതു് സംഭവിക്കുകയില്ല. നമുക്കു ദൃശ്യമായിത്തീരുന്ന സർവ്വവിഷയങ്ങളുടേയും സ്ഥിതി ഇപ്രകാരം തന്നെ. നമ്മുടെ മനസ്സിലുണ്ടാകുന്നതായ ചില വികാരങ്ങളെ നാം കാണുകയല്ലാതെ വെളിയിലിരിക്കുന്ന യാതൊന്നിനേയും നാമാരുംതന്നെ നേരിട്ടു കാണുന്നില്ല. അതിനാൽ നമുക്ക് ഒരോരുത്തർക്കും ദൃശ്യമായി വർത്തിക്കുന്ന പ്രപഞ്ചം മുഴുവനും അവനവൻെറ മനസ്സിൽ തന്നെയാണ് ഓരോരുത്തനും കാണുന്നതു്. മനസ്സെന്നതു് തൻെറ ആത്മസ്വരൂപത്തിൽ തന്നെ സ്ഫുരിച്ചതും, അതോടുചേർന്നു നിൽക്കുന്നതായി കാണപ്പെടുന്നതുമായ ഒരു ഉപാധിയാണ്. ചിന്മാത്രമായ തൻെറ ആത്മസ്വരൂപത്തിൽ നിന്നു ഭിന്നമായ സത്ത മനസ്സിനില്ല. അതുകൊണ്ടു് സർവ്വും ആത്മാവിൽ കല്പിതമായികാണപ്പെടുന്നതല്ലാതെ, വാസ്തവത്തിൽ തന്നിൽ നിന്നുംഅന്യമായ സത്ത ലോകത്തിൽവർത്തിക്കു

ന്നതായി നാം സങ്കല്പിക്കുന്ന ഒരു വസ്തുവിനു ഉണ്ടെന്നോ ഇല്ലെന്നോ നമുക്കു പറയാൻ സാധിക്കുന്നതല്ല. സർവ്വും കാണപ്പെടുന്നതു് തന്റെ ആത്മാവിലാണ് എന്ന തത്വത്തെ അറിയാത്തതുകൊണ്ടു് മനുഷ്യൻ തനിക്കു വെളിയിൽ സർവ്വവും വർത്തിക്കുന്നു എന്നു് വിചാരിക്കുന്നു. ഒരുവൻ തന്റെ അഹംബുദ്ധിയെ അന്തർമുഖമായി വിട്ടു അതിനെ കൂടസ്ഥനിൽ നിറുത്തുന്നപക്ഷം, സർവ്വും തന്റെ ആത്മാവിൽ തന്നെ സ്ഥിതി ചെയ്യുന്നതായി അവൻ കാണും. ഇതാണ് ശരിയായ കാഴ്ച. തന്റെ സ്വരൂപം എന്താണെന്നും പ്രപഞ്ചസ്വരൂപം എന്താണെന്നും ശരിയായി മനനം ചെയ്യുന്നവനുണ്ടാകുന്ന ദർശനമാണ് മേൽ പറഞ്ഞ 'സർവ്വഭൂതാനി ഭക്ഷ്യസ്യാത്മനി' എന്ന ഭഗവദ്‌വാക്യംകൊണ്ടു വിവരിക്കപ്പെടുന്നതു്. ഈ അനുഭവം 'പ്രജ്ഞാനം ബ്രഹ്മ' എന്ന വാക്യത്തെ മനനം ചെയ്യുന്നതുകൊണ്ടു് കിട്ടുന്നതുമാണ്. ഈ വാക്യത്തെ ഒൻപതാമദ്ധ്യായത്തിൽ വിചരിച്ചിട്ടുണ്ടു്.

18. മനനംചെയ്യാനുള്ള മഹാവാക്യങ്ങളിൽ ഒന്നാണ് "അയമാത്മാബ്രഹ്മ" എന്നമഹാവാക്യം. ഈ വാക്യം ജീവാത്മാവിന്റേയും, പരമാത്മാവിന്റേയും, സർവ്വാതീതഭാവത്തിലുള്ള ഏകീഭാവത്തെ കാണിക്കുന്നു. "തത്ത്വമസി" എന്ന വാക്യത്തിലുള്ള പദങ്ങളുടെ അർത്ഥത്തെ മനനം

ചെയ്യുന്നതുപോലെ ഈ വാക്യത്തിലുള്ള പദങ്ങളുടെ അൎത്ഥത്തെപ്പററി മനനം ചെയ്യുന്നവന് താൻ സൎവ്വത്തിനും ആദികാരണമായുള്ള പരബ്രഹ്മത്തിൽ നിന്നും ഭിന്നനല്ല എന്ന അനുഭവമുണ്ടാകുന്നു. സാധകൻ ഈ വാക്യത്താൽ അടങ്ങിയിട്ടുള്ള ആത്മപദത്തിന്റെ അൎത്ഥത്തെപ്പററി മനനം ചെയ്യേണ്ടതും അതു് ത്വംപദാൎത്ഥത്തെപ്പററി മനനം ചെയ്യുന്നതു പോലെയുമാകുന്നു.

സൎവ്വത്തിനും ആധാരമായുള്ള ആത്മാവിനെ (മയി) പരമാത്മാവിന്റെ സൎവ്വാതീതഭാവത്തിൽ ഏകീഭവിപ്പിച്ചു കാണുക.

19. അന്തഃകരണത്തിന്റെ ശക്തിയേയും ഉപയോഗത്തേയും പററി ഓരോ സാധകനും ശരിയായ ജ്ഞാനം ഉണ്ടായിരിക്കേണ്ടതു് എത്രയും ആവശ്യമാണു. ഒരു വസ്തുവിനെക്കുറിച്ചുള്ള ജ്ഞാനം നമുക്കുണ്ടാകുന്നതു അന്തഃകരണത്തിൽ ഉണ്ടാകുന്ന അതിന്റെ പ്രതിമയിൽ നിന്നാണെന്നു പറഞ്ഞു. അന്തഃകരണം സ്വച്ഛമായിരുന്നാൽ, അതിലുണ്ടാകുന്ന പ്രതിമയും ശരിയായിരിക്കും. അന്തഃകരണം മലിനമായിരുന്നാൽ, അതിലുണ്ടാകുന്ന പ്രതിമയും മലിനമായേ ഇരിക്കുകയുള്ളു. ജ്ഞാനസാധനമായി മേൽ വിവരിക്കപ്പെട്ട ഗുണങ്ങൾക്കുവിരോധമായുള്ള സകല ഭാവങ്ങളും അന്തഃകരണത്തെ മലിന

അന്തഃകരണത്തിന്റെ ശക്തിയും ഉപയോഗവും.

പ്പെട്ടത്തുന്നവയാണ്. സാധാരണ ബഹിർവിഷയ ങ്ങളെപ്പററിയുള്ള ജ്ഞാനംകൂടിയും ശരിയായറി ക്കണമെങ്കിൽ, അന്തഃകരണത്തിൽ മാലിന്യമുള്ള വക്ക സാധിക്കുന്നതല്ല. അന്തഃകരണത്തിൻെറ ശക്തിയെപ്പററി ആലോചിക്കുന്നപക്ഷം, അതു അപരിമിതവുമാണ്. എത്ര സൂക്ഷ്മമായ പരമാ ണുവിനെക്കൂടിയുംഭൂതക്കണ്ണാടിയുടെ സഹായത്താ ലെന്നപോലെ സ്ഥൂലീകരിച്ചു കാണിക്കാനുള്ള ശക്തി അന്തഃകരണത്തിനുണ്ട്. എത്ര ദൂരെയു ള്ള പദാർത്ഥങ്ങളെപ്പോലും ദൂരദൃഷ്ടിക്കണ്ണാടിയുടെ സഹായത്താലെന്നപോലെ, സമീപത്തു കൊണ്ടു വന്നു കാണിക്കാനുള്ള ശക്തിയും അതിനുണ്ട്. ഭൂതഭവിഷ്യത്തുകളായ സംഭവങ്ങളെ വർത്തമാന സംഭവങ്ങളെ എന്നപോലെ പ്രതിഫലിപ്പിച്ചു കാണിക്കാനുള്ള ശക്തിയും അന്തഃകരണത്തിനു ണ്ട്. ഈ മാതിരിയുള്ള അന്തഃകരണശക്തിയെ ഉപയോഗിച്ചാണ് പുരാതനന്മാരായുള്ള മഹ ർഷിമാർ മൂലപ്രകൃതി, മഹത്തത്വം, അഹങ്കാരത ത്വം, പഞ്ചതന്മാത്രകൾമുതലായവ തുടങ്ങിയുള്ള സകലസൂക്ഷ്മതത്വങ്ങളുടേയുംലക്ഷണങ്ങളെ ഗ്രഹി ച്ച് ഉപദേശിച്ചിട്ടുള്ളതു്. ഭൂതക്കണ്ണാടി, ദൂരദൃഷ്ടി ക്കണ്ണാടി മുതലായ സ്ഥൂലഉപകരണങ്ങൾകൊണ്ടു ഒരുവിധത്തിലും സാധിക്കാത്തതും സാധിക്കുമെന്നു ഊഹിക്കാൻപോലും നിവൃത്തിയില്ലാത്തതുമായകാ ഴ്ചകളെയാണ് മനഃശക്തികൊണ്ടു് അവർ കണ്ടു

റിഞ്ഞിട്ടുള്ളതു്. പരിശുദ്ധമായ അസ്വാൎത്ഥബുദ്ധിയോടുകൂടിയും പരിപൂൎണ്ണമായ അഹിംസാവ്രതത്തെ അവലംബിച്ചും യോഗമാൎഗ്ഗത്തിൽ ഉപദേശിച്ചിട്ടുള്ള മാൎഗ്ഗങ്ങളെ അനുസരിക്കുന്നപക്ഷം അപ്രകാരമുള്ള ശക്തികളെ ഇപ്പോഴും വികസിപ്പിക്കാമെന്നുള്ളതിനു യാതൊരു സംശയവുമില്ല. ഓരോ വസ്തുവിൻേറയും ശരിയായ ജ്ഞാനമുണ്ടാകുന്നതിനു് ധാരണ, ധ്യാനം, സമാധി എന്നമൂന്നു വിധം അഭ്യാസങ്ങൾ വേണമെന്നു യോഗസൂത്രത്തിൽ പറയുന്നു. ഈ മൂന്നു വിധത്തിലുള്ള അഭ്യാസവും ഒരു വസ്തുവിൽ പതിയുന്നതിനെ 'സംയമം' എന്നു പറയുന്നു.* നമ്മുടെ അനുഭവത്തിൽ വരുന്ന വസ്തു എന്നതു് അതിന്റെ പ്രതിമമാത്രമാണല്ലോ. ഏതെങ്കിലും വസ്തുവിൽ ശരിയായി സംയമംചെയ്യുന്നപക്ഷം അതിൻെറ പരിപൂൎണ്ണമായ ജ്ഞാനം സിദ്ധിക്കും. യോഗസൂത്രത്തിൽ വിഭൂതിപാദത്തിൽ മനഃശക്തിയുടെ സ്വഭാവത്തെപ്പററി വിസ്താരമായി പ്രതിപാദിച്ചിട്ടുണ്ടു്. അമാനുഷമായ പല സിദ്ധികൾ മനഃശക്തികൊണ്ടു സിദ്ധിക്കാനുള്ള മാൎഗ്ഗങ്ങളേയും അതിലുപദേശിച്ചിരിക്കുന്നു. പൂൎവ്വജന്മസ്മരണ, ഭുവനജ്ഞാനം, നക്ഷത്രസമൂഹങ്ങളെപ്പററിയുള്ള ജ്ഞാനം, ശരീരഘടനയേപ്പററിയുള്ള ജ്ഞാനം,

* ദേശബന്ധശ്ചിത്തസ്യ ധാരണാ-തത്ര പ്രത്യയൈകതാനതാ ധ്യാനം-തദേവാൎത്ഥമാത്രനിൎഭാസം സ്വരൂപശൂന്യമിവ സമാധിഃ-ത്രയമേകത്ര സംയമഃ യോ. സൂ, III. 1-4

സിദ്ധന്മാരെപ്പററിയുള്ള ജ്ഞാനം ഇപ്രകാരം പലവിധ ജ്ഞാനസമ്പാദനത്തിനുള്ള മാൎഗ്ഗങ്ങളേയും അതിൽ വൎണ്ണിച്ചിട്ടുണ്ടു്. ഒരു വസ്തുവിൻെറ ആകാരമായി പരിണമിക്കുകയെന്നതു അന്തഃകരണത്തിൻെറ സ്വഭാവമാണ്. ഇപ്രകാരമുള്ള അതിൻെറ ശക്തിയെയാണ് ആത്മസാക്ഷാത്കാരവിഷയത്തിലും ഉപയോഗിക്കേണ്ടതു്. ആത്മാവു് അദൃശ്യമാകയാൽ അന്തഃകരണത്തിൽനിന്നും ദൃശ്യഭാവങ്ങളെയെല്ലാം നിശ്ശേഷം നീക്കി പരിപൂൎണ്ണമായ ആത്മഭാവത്തിൽനിറുത്തുമ്പോൾ അന്തഃകരണംതന്നെ ആത്മാകാരമായി പരിണമിക്കുന്നു. ഇതിനെയാണ് നിദിദ്ധ്യാസനം എന്നു പറയുന്നതു്.

നിദിദ്ധ്യാസനം.

20. ശരിയായി മനനംചെയ്യുന്നപക്ഷം, സാധകനു സൎവ്വും ബ്രഹ്മസ്വരൂപമാണെന്നും താനും ആ ബ്രഹ്മസ്വരൂപംതന്നെയെന്നുമുള്ള നിശ്ചയമുണ്ടാകും. അതായതു് "സൎവ്വം ഖല്വിദം ബ്രഹ്മ" എന്നും "അഹം ബ്രഹ്മാസ്മി" എന്നുമുള്ള വാക്യങ്ങളുടെ അൎത്ഥനിശ്ചയം അവനുണ്ടാകുന്നു. ഇതിനുമേൽ ഈ തത്വം അനുഭവത്തിൽ വരുന്നതിനുവേണ്ടി സാധകൻ ആചരിക്കേണ്ട അനുഷ്ഠാനമാണ് നിദിദ്ധ്യാസനം എന്നു പറയപ്പെടുന്നതു്. ശ്രവണംകൊണ്ടും മനനംകൊണ്ടും ജീവാത്മാവിൻെറയും പ്രപഞ്ചത്തിൻെറയും വാസ്തവരൂപമായി നിശ്ചയിക്കപ്പെട്ട

പരമാത്മാവിന്റെ സ്വാത്മീഭാവത്തിൽ ബുദ്ധി വൃത്തിയെ തുടർച്ചയായി നിറുത്തുന്നതിനെ നിദിദ്ധ്യാസനം എന്നു പറയുന്നു. നിദിദ്ധ്യാസനത്തിൽ രണ്ടുവശങ്ങൾ ഉണ്ടു്. അവയിൽ ഒന്നു് വിജാതീയ പ്രത്യയനിവൃത്തിയും രണ്ടാമത്തേതു് സജാതീയ പ്രത്യയപ്രവാഹവുമാകുന്നു. വ്യഷ്ടിയായും സമഷ്ടിയായും കാണപ്പെടുന്ന സകല ഉപാധികളിലും അവയിൽക്കൂടി പ്രകാശിക്കുന്ന ചൈതന്യഭാവങ്ങളിലും നിന്നു ബുദ്ധിവൃത്തിയെ നീക്കുന്നതിനെ വിജാതീയപ്രത്യയനിവൃത്തിയെന്നു പറയുന്നു. സജാതീയപ്രത്യപ്രവാഹം എന്നതു് സർവ്വത്തിനും ആദികാരണമായുള്ളതും "തത്ത്വമസി" മുതലായ വാക്യങ്ങളുടെ ലക്ഷ്യാർത്ഥവുമായ പരമാത്മാവിന്റെ സ്വാത്മീഭാവത്തിൽ ബുദ്ധിയെ സ്ഥിരമായി ഉറപ്പിച്ചു് തുടർച്ചയായി നിറുത്തുകയാണു. ശ്രവണമനനങ്ങൾകൊണ്ടു് നിശ്ചയിക്കപ്പെട്ട തത്ത്വമസി' മുതലായ മഹാവാക്യങ്ങളുടെ അർത്ഥം നിദിദ്ധ്യാസനംകൊണ്ടു സ്ഥിരമായി ഭവിക്കുമ്പോൾ മാത്രമെ ആത്മാനുഭവം ഉണ്ടാകയുള്ളു. ശ്രവണംകൊണ്ടു പ്രപഞ്ചത്തിന്റെ കാരണംപ്രകൃതിയോ പരമാണുക്കളോ ശൂന്യമോ അല്ലെന്നും പരബ്രഹ്മവസ്തുവാണെന്നും പരബ്രഹ്മവും ജീവാത്മാവും നിത്യന്മാരും ജ്ഞാനസ്വരൂപന്മാരും ആണെന്നുംപരബ്രഹ്മം സദ്ഘനവും ചിദ്ഘനവും ആനന്ദഘനവുമാണെന്നും നിശ്ചയമുണ്ടാകും.

മനനംകൊണ്ടു ജീവാത്മാ, പരമാത്മാ, പ്രപഞ്ചം ഇവതമ്മിൽ കാണപ്പെടുന്ന അഞ്ചുവിധഭേദങ്ങളും വാസ്തവദൃഷ്ടിയിൽ ഇല്ലെന്നും, ജീവാത്മാവും പരമാത്മാവും പ്രപഞ്ചവും വാസ്തവത്തിൽ ഏകവും അദ്വിതീയവും സർവ്വാതീതവുമായ പരബ്രഹ്മവസ്തുവാണെന്നും, തന്റെ വാസ്തവസ്വരൂപം സച്ചിദാനന്ദഘനമായ ബ്രഹ്മസ്വരൂപമാണെന്നും നിശ്ചയമുണ്ടാകും. നിദിദ്ധ്യാസനംകൊണ്ടു താൻ ബ്രഹ്മമാണെന്നും ബ്രഹ്മത്തിന്ന് അന്യമായി വാസ്തവത്തിൽ യാതൊന്നുമില്ലെന്നുമുള്ള അനുഭവമുണ്ടാകും. ഈ അനുഭവത്തെ തേജോബിന്ദൂപനിഷത്തിൽ താഴെ പറയുന്നപ്രകാരം വർണ്ണിക്കുന്നു —

*ജീവൻ സദാ ബ്രഹ്മമായിത്തന്നെ വർത്തിക്കുന്നു. ജീവനാണെന്നു സങ്കല്പിച്ചിരിക്കുന്ന ഞാൻ സച്ചിദാനന്ദസ്വരൂപനായ ബ്രഹ്മമാകുന്നു. സർവ്വവും ബ്രഹ്മമയം എന്നു വേദങ്ങൾ ഘോഷിക്കുന്നുണ്ട്. ജഗത്തുമുഴുവനും ബ്രഹ്മം തന്നെ. ഞാൻ ബ്രഹ്മമാണെന്നുള്ളതിന്നു യാതൊരു സംശയവുമില്ല. ബ്രഹ്മമായുള്ള എനിക്കന്യമായി യാതൊന്നുമില്ല.

---

* ജീവ ഏവ സദ്ബ്രഹ്മ സച്ചിദാനന്ദമസ്മ്യഹം
സർവ്വം ബ്രഹ്മമയം പ്രോക്തം സർവ്വം ബ്രഹ്മമയം ജഗത്
സ്വയം ബ്രഹ്മ ന സന്ദേഹഃ സ്വസ്മാദന്യന്ന കിഞ്ചന
സർവ്വമാത്മൈവ ശുദ്ധാത്മാ സർവ്വം ചിന്മാത്രമദ്വയം
നിത്യനിർമ്മലരൂപാത്മാ ഹ്യാത്മനോഽന്യന്ന കിഞ്ചന
തേ. ബി. ഉ. VII. 38—40.

സർവ്വവും പരിശുദ്ധമായ ആത്മസ്വരൂപമാകുന്നു സർവ്വവും കേവലജ്ഞാനസ്വരൂപവും ആയതു് അദ്വിതീയവുമാകുന്നു. നിത്യവും നിർമ്മലവുമായ ആത്മാവിനന്യമായി യാതൊന്നുമില്ല."

ഇതേ തത്വത്തെ ഭഗവാൻതന്നെ ഉത്തരഗീതയിൽ അർജ്ജുനനു താഴെ പറയുന്നപ്രകാരം ഉപദേശിച്ചിരിക്കുന്നു—*

"മഹാത്മാക്കൾക്കു് മോക്ഷഹേതുകമായി നിശ്ചയിക്കപ്പെട്ടിട്ടുള്ളതു ഞാൻ ബ്രഹ്മമാണു് എന്നുള്ള നിശ്ചയമാണു്. ബന്ധത്തിനും മോക്ഷത്തിനുമുള്ള കാരണങ്ങളെ രണ്ടുപദങ്ങൾ സൂചിപ്പിക്കുന്നു. അവ 'മമ' എന്നും 'നിർമ്മമ' എന്നുമുള്ള പദങ്ങളാണു്. 'മമ' എന്ന ഭാവത്താൽ ജീവൻ ബന്ധിക്കപ്പെടുന്നു. 'നിർമ്മമ' എന്ന ഭാവത്താൽ ജീവൻ മോചിക്കപ്പെടുകയും ചെയ്യുന്നു. ജലത്തിൽ ചേർക്കപ്പെട്ട ജലവും ക്ഷീരത്തിൽ ചേർക്കപ്പെട്ട ക്ഷീരവും ആജ്യത്തിൽ ചേർക്കപ്പെട്ട ആജ്യവും പോലെ ബ്രഹ്മത്തോടുള്ള ഐക്യഭാവ

---

* അഹം ബ്രഹ്മേതി നിയതം മോക്ഷഹേതുർമഹാത്മനാം
ദ്വേ പദേ ബന്ധമോക്ഷായ നമമേതി മമേതി ച
മമേതി ബധ്യതേ ജന്തുർനമമേതി വിമുച്യതേ.
യഥാ ജലം ജലേ ക്ഷിപ്തം ക്ഷീരേ ക്ഷീരം ഘൃതേ ഘൃതം
അവിശേഷോ ഭവേത്തദ്വജ്ജീവാത്മപരമാത്മനോഃ
ജീവേ പരേണ താദാത്മ്യം സർവ്വഗം ജ്യോതിരീശ്വരം
പ്രമാണലക്ഷണൈർജ്ഞേയം സ്വയമേകാഗ്രവേദിനാ.
ജ്ഞാനേന ദീപിതേ ദേഹേ ബുദ്ധിർബ്രഹ്മസമന്വിതാ
ബ്രഹ്മജ്ഞാനാഗ്നിനാ വിദ്വാന്നിർദ്ദഹേത് കർമ്മബന്ധനം
ഉ. ഗീ. II, 44,2-5.

ത്തെ സക്ഷാത്കരിച്ച് ജീവാത്മാവ് അതോട്ടു കൂടി ചേൎന്നപോകുന്നു. സൎവ്വവും സൎവ്വാധാരവുമായ ജ്യോതിസ്സ്വരൂപത്തിൽ ജീവാത്മപരമാത്മാക്കൾക്കുള്ള ഏകീഭാവത്തെ മഹാവാക്യങ്ങളായ പ്രമാണങ്ങളെക്കൊണ്ടും ഭാഗലക്ഷണമുതലായ ലക്ഷണങ്ങളെക്കൊണ്ടുംഏകാഗ്രബുദ്ധിയായ സാധകൻ അറിയേണ്ടതാകുന്നു. 'സൎവ്വവും ബ്രഹ്മമാണ്, ഞാനും ബ്രഹ്മമാണ്' എന്ന ജ്ഞാനത്താൽ ബ്രഹ്മാകാരമായിത്തീൎന്ന ബുദ്ധിവൃത്തികൊണ്ട് അന്തഃകരണം ഉജ്വലത്തായി ഭവിക്കമ്പോൾ അപ്പോളുണ്ടാകുന്ന ബ്രഹ്മജ്ഞാനമാകുന്ന അഗ്നിയാൽ വിദ്വാനായവൻ കൎമ്മബന്ധനം മുഴുവനേയും നിശ്ശേഷം ദഹിപ്പിക്കേണ്ടതാകുന്നു

ഇപ്രകാരമുള്ള അനുഭവജ്ഞാനമുണ്ടാകുന്നതിനുള്ള നിദിദ്ധ്യാസനത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ട് ഉപദേശിക്കുന്നു.—

സൎവ്വധൎമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ
അഹം ത്വാ സൎവപാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുചഃ

ഗീത XVIII 66

---

* സൎവ്വധൎമ്മാൻ പരിത്യജ്യ = സകലധൎമ്മങ്ങളേയും അതായതു സ്ഥൂലശരീരം, സൂക്ഷ്മശരീരം എന്ന മൂന്നുശരീരങ്ങളിലുള്ള താദാത്മ്യങ്ങളേയും, വിശ്വൻ, തൈജസൻ, പ്രാ

"സർവ്വധർമ്മങ്ങളേയും ഉപേക്ഷിച്ച് നീ എന്നെ തന്നെ ശരണം പ്രാപിച്ചാലും. ഞാൻ നിന്നെ സകലപാപങ്ങളിൽനിന്നും മോചിപ്പിക്കും. നീ വ്യസനിക്കേണ്ട"

ഈ ശ്ലോകം ഗീതയിലുള്ള ശ്ലോകങ്ങളിൽ ഏറ്റവും പ്രധാനമായുള്ളവയിൽ ഒന്നായി ഗണിക്കപ്പെട്ടുവരുന്നു. ആത്മാനുഭവത്തിലേക്കുള്ള പ്രധാനമാർഗ്ഗത്തെ അതുപദേശിക്കുന്നതുകൊണ്ടാണ് അതിന് അത്ര പ്രാധാന്യം കല്പിക്കപ്പെടുന്നത്.

ഈശ്വരഃ സർവ്വഭൂതാനാം
  ഹൃദ്ദേശേർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി
  യന്ത്രാരൂഢാനി മായയാ

ജ്ഞാൻ എന്നവെച്ചാൽ ഷ്ട്രിയായ ചൈതന്യഭാവങ്ങളിലുള്ള താദാത്മ്യത്തെയും പരമാത്മാവിനോടുള്ള സേവ്യസേവകഭാവം, അംശാംശിഭാവം മുതലായ ദ്വൈതഭാവങ്ങളേയും, ജീവാത്മപരമാത്മാക്കൾ പ്രപഞ്ചം ഇവ തമ്മിലുള്ള അഞ്ചുവിധ വ്യത്യാസങ്ങളേയും ഉപേക്ഷിച്ച് മാം ഏകം ശരണം വ്രജ = ഏകവും അദ്വിതീയവുമായ പരമാത്മാവിന്റെ സ്വാതീതഭാവത്തെ ഭജിച്ചാലും അതായത് അഹം ബ്രഹ്മാസ്മി എന്ന ഭാവനയോടുകൂടി ബ്രഹ്മസാക്ഷാത്കാരനായ എന്നെ പ്രാപിച്ചാലും അഹം ത്വാ സർവ്വപാപേഭ്യഃ മോക്ഷയിഷ്യാമി = സ്വാതീതനായ ഞാൻ സകലവിധ അജ്ഞാനങ്ങളിലും ബന്ധകാരണങ്ങളായ കർമ്മങ്ങളിലും നിന്ന നിന്നെ മോചിപ്പിക്കാം; മാ-ശുചഃ നീ വ്യസനിക്കേണ്ട.

തമേവ ശരണം ഗച്ഛ
സർവ്വഭാവേന ഭാരത
തത് പ്രസാദാത് പരാം ശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം.

ഗീത XVIII. 61 &62

ഈ ശ്ലോകങ്ങളെ മുമ്പു വ്യാഖ്യാനിച്ചിട്ടുണ്ട്. ഈ രണ്ടു ശ്ലോകങ്ങളിലും അടങ്ങിയിട്ടുള്ള തത്വങ്ങളെപ്പററി ഭഗവാൻതന്നെ താഴെ പറയുന്നപ്രകാരം പറഞ്ഞിരിക്കുന്നു—

ഇതി തേ ജ്ഞാനമാഖ്യാതം
ഗുഹ്യാത് ഗുഹ്യതരം മയാ
വിമൃശ്യൈതദശേഷേണ
യഥേച്ഛസി തഥാ കുരു.

ഗീതാ XVIII. 63.*

"രഹസ്യമായുള്ള വിദ്യകളിൽ വച്ച് കൂടുതൽ രഹസ്യമായുള്ള ജ്ഞാനത്തെ നിനക്ക് ഞാൻ ഉപദേശിച്ചിട്ടുണ്ട്. ഇതു മുഴുവനേയും നല്ലതിന്മണ്ണം ആലോചിച്ചു ഈ ജ്ഞാനത്തെ ആശ്രയിച്ച് ഏതു

* ഇതി = ഇപ്രകാരം; ഗുഹ്യാത് ഗുഹ്യതരം = രഹസ്യങ്ങളിൽ വച്ച് കൂടുതൽ രഹസ്യമായ; ജ്ഞാനം = ജീവാത്മാ, പരമാത്മാ, പ്രപഞ്ചം ഇവയെപ്പററിയുള്ള ജ്ഞാനം; മയാ = എന്നാൽ; തേ ആഖ്യാതം = നിനക്കുപദേശിക്കപ്പെട്ടു; ഏതത് അശേഷേണ വിമൃശ്യ = ഇതു മുഴുവനും പര്യാലോചിച്ച്; യഥാ ഇച്ഛസി തഥാ കുരു = ഏതുപ്രകാരം നിശ്ചയിക്കുന്നുവോ അപ്രകാരം പ്രവർത്തിച്ചാലും.

പ്രകാരം വത്തിക്കണമെന്നും പ്രവത്തിക്കണമെന്നും നീ നിശ്ചയിക്കുന്നുവോ അതുപോലെ ആചരിച്ചാലും''.

മേൽ പറഞ്ഞ തത്വത്തെയും അതിൻെറപ്രാധാന്യത്തെയും അജ്ജുനനെ ധരിപ്പിച്ചതിൻെറശേഷം സവ്വഗുഹ്യതമമായുള്ള തത്വത്തെ ഉപദേശിക്കാമെന്ന പ്രതിജ്ഞയോടുകൂടിയാണു് താഴെ പറയുന്ന ശ്ലോകങ്ങളെ ഭഗവാൻ ഉപദേശിക്കുന്നതു്.—

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യംതേ
പ്രതിജാനേ പ്രിയോസി മേ.
സവ്വധമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ
അഹം ത്വാ സവ്വപാപേഭ്യോ
മോക്ഷയിഷ്യാമി മാശുചഃ.

ഗീത. XVIII. 65. 66.

ഈ ശ്ലോകങ്ങളെയും മുമ്പു വ്യാഖ്യാനിച്ചിട്ടുണ്ടു്. 'മന്മനാ ഭവ' എന്നു തുടങ്ങിയ ശ്ലോകംകൊണ്ടു ജ്ഞാനയോഗത്തേയും ഭക്തിയോഗത്തേയും കമ്മയോഗത്തേയുമാണു ഭഗവാൻ ഉപദേശിച്ചിട്ടുള്ളതു് എന്നു വ്യക്തമാണു്. 'സവ്വധർമ്മങ്ങളേയും പരിത്യജിക്കുക', 'ഏകവും അദ്വിതീയവുമായ

പരമാത്മവസ്തുവിനെ ശരണം പ്രാപിക്കുക', ഈ രണ്ടു കൃത്യങ്ങളെയാണു ഭഗവാൻ ഇവയിൽ രണ്ടാമത്തെ ശ്ലോകംകൊണ്ടു ഉപദേശിക്കുന്നതു്. സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്ന മൂന്നു ശരീരങ്ങളിലുമുള്ള താദാത്മ്യത്തേയും വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്ന മൂന്നു ചൈതന്യഭാവങ്ങളിലുള്ള താദാത്മ്യത്തേയും പരമാത്മാവിനോടുള്ള സേവ്യസേവകഭാവം, അംശാംശിഭാവം മുതലായ ദ്വൈതഭാവങ്ങളേയും ജീവാത്മാ, പരമാത്മാ, പ്രപഞ്ചം ഇവ തമ്മിലുള്ളതായി കാണപ്പെടുന്ന അഞ്ചുവിധ വ്യത്യാസങ്ങളേയും അന്തഃകരണത്തിൽനിന്നും നീക്കുന്നതിനെയാണു് സർവ്വധർമ്മ പരിത്യാഗം എന്നു ഭഗവാൻ പറയുന്നതു്. വിജാതീയപ്രത്യയനിവൃത്തി എന്നു പറയുന്നതും ഈവിധമുള്ള പരിത്യാഗത്തെ ഉദ്ദേശിച്ചാണു്. മഹോപനിഷത്തിലും യോഗവാസിഷ്ഠത്തിലും ശുകമഹർഷിക്കു ജനകമഹാരാജാവു കൊടുത്തിട്ടുള്ള താഴെ പറയുന്ന ഉപദേശത്തിലടങ്ങീട്ടുള്ള തത്വവും സർവ്വധർമ്മപരിത്യാഗം എന്നു ഭഗവാൻ പറയുന്നതും ഒന്നുതന്നെ.*

* ദൃശ്യം നാസ്തീതി ബോധേന മനസോ ദൃശ്യമാർജ്ജനം
സമ്പന്നം ചേത്തദുൽപന്നാ പരാ നിർവ്വാണനിർവൃതിഃ.
അശേഷേണ പരിത്യാഗോ വാസനാനാം യ ഉത്തമഃ
മോക്ഷ ഇത്യുച്യതേ സദ്ഭിഃ സ ഏവ വിമലക്രമഃ.

മ. ഉ. II. 38&39.

"വാസ്തവത്തിൽ ദൃഗ്രൂപനായ ആത്മാവിൽ നിന്നും അന്യമായി ദൃശ്യം എന്നു പറയത്തക്ക യാതൊന്നുമില്ല എന്ന നിശ്ചയത്തോടുകൂടി അന്തഃകരണത്തിൽനിന്നുംദൃശ്യഭാവനമുഴവനും നിശ്ശേഷം ത്യജിക്കുന്നതിനു സാധിച്ചാൽ അതുതന്നെ പരമമായുള്ള ആനന്ദാനുഭവമായിത്തീരും. അന്തഃകരണത്തിൽനിന്നും വാസനകളെ എല്ലാം നിശ്ശേഷം പരിത്യജിക്കുന്നതിനെ സത്തുക്കൾ മോക്ഷംഎന്നു പറയുന്നു. മോക്ഷത്തിലേക്കുള്ള പരിശുദ്ധമായ മാർഗ്ഗം വാസനാത്യാഗമാണ്."

'മാമേകം ശരണം വ്രജ, എന്ന ഭാഗംകൊണ്ടു ഭഗവാൻ ഉപദേശിക്കുന്നതു് 'സജാതീയപ്രത്യയപ്രവാഹം' എന്ന നിദിദ്ധ്യാസനമാർഗ്ഗത്തേയാണു സജാതീയമായും സർവ്വത്ര അനുസ്യൂതമായും പ്രകാശിക്കുന്ന വസ്തു പരമാത്മാവിന്റെ സ്വാതീതഭാവം മാത്രമാണ്. മററുള്ള പരമാത്മഭാവങ്ങളിലോ. സമഷ്ടിവ്യഷ്ടിയായുള്ള ഉപാധിഭാവങ്ങളിലോ ബുദ്ധിയെ ഉറപ്പിക്കുന്നപക്ഷം, ഏകത്വഭാവന സംഭവിക്കുന്നതല്ല. ഏകത്വഭാവനകൂടാതെ സജാതീയപ്രത്യയപ്രവാഹവുമുണ്ടാകുന്നതല്ല. അതിനാൽ 'സർവ്വധർമ്മാൻ പരിത്യജ്യമാമേകംശരണം വ്രജ' എന്ന ഭാഗംകൊണ്ടു ഭഗവാൻ ഉപദേശിക്കുന്നതു സർവ്വദൃശ്യഭാവങ്ങളേയും നിഷേധിക്കണമെന്നും അപ്രകാരം നിഷേധിച്ചുവരുമ്പോൾ ശേഷിക്കുന്ന ഏകവും അദ്വിതീയവുമായ പരമാ

ത്മഭാവത്തിൽ ബുദ്ധിയെ ഉറപ്പിച്ച് അതിനെ അഖണ്ഡാകാരവൃത്തിയിൽത്തന്നെ നിറുത്തണമെന്നാകുന്നു. ത്യാഗം, സന്ന്യാസം മുതലായ പദങ്ങളെ ഭഗവാൻതന്നെ വ്യാഖ്യാനിച്ചിട്ടുള്ളതും ആ തത്വത്തെ ഈ ഗ്രന്ഥത്തിൽ നാലാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുള്ളതുമാകുന്നു. ഫലത്തിലുള്ള ഇച്ഛയേയും കർത്തൃത്വഭോക്തൃത്വബുദ്ധിയേയും ത്യജിക്കുന്നതിനെയാണ് ഭഗവാൻ ത്യാഗമെന്നും സന്ന്യാസമെന്നും പറയുന്നത്. അതിനാൽ ധർമ്മം എന്ന പദത്തെ കർമ്മമെന്ന് അർത്ഥമാക്കിയാലും പരിത്യാഗശബ്ദം കൊണ്ട് അർത്ഥമാക്കേണ്ടതു ഫലേച്ഛയേയും കർത്തൃത്വഭോക്തൃത്വബുദ്ധിയേയും ത്യജിച്ച് സർവ്വസത്കർമ്മങ്ങളേയും ആചരിച്ചുകൊണ്ട് ഏകവും അദ്വിതീയവുമായ പരമാത്മാവിനെ ശരണം പ്രാപിക്കുക എന്നാകുന്നു. ഈ തത്വത്തെത്തന്നെ ഋഭുമഹർഷി നിദാഘൻ എന്ന ശിഷ്യന് ഉപദേശിച്ചിട്ടുള്ളതിനെ മഹോപനിഷത്തിൽ താഴെ പറയുന്ന പ്രകാരം വർണ്ണിച്ചിരിക്കുന്നു:— *

---

* അന്തഃ സംത്യക്തസർവ്വാശോ വീതരാഗോ വിവാസനഃ
ബഹിസ്സർവ്വസമാചാരോ ലോകേ വിഹര വിജ്വരഃ
ബഹിഃ കൃത്രിമസംരംഭോ ഹൃദി സംരംഭവർജ്ജിതഃ
കർത്താ ബഹിരകർത്താന്തഃ ലോകേ വിഹര ശുദ്ധധീഃ
ത്യക്താഹംകൃതിരാശ്വസ്തമതിരാകാശശോഭനഃ
അഗൃഹീതകളങ്കാങ്കോ ലോകേ വിഹര ശുദ്ധധീഃ

“ഉള്ളിൽ ആശയോ രാഗമോ ഇല്ലാത്തവനായും യാതൊരു വാസനകൾക്കും അടിമപ്പെടാതെയും, എന്നാൽ വെളിയിൽ ആശയുള്ളവനെപ്പോലെ സകല ധർമ്മങ്ങളേയും ആചരിച്ചുകൊണ്ടും, യാതൊരു ക്ഷോഭവും കൂടാതെ വർത്തിക്കേണ്ടതാകുന്നു. ഉള്ളുകൊണ്ടു യാതൊരു നൂതനക്രിയകളിലും ഏർപ്പെടാതെയും, എന്നാൽ വെളിയിൽ സകല സത്പ്രവൃത്തികളിലും ഉത്സാഹത്തോടെ പ്രവർത്തിച്ചുകൊണ്ടും, ശുദ്ധമനസ്കനായി വർത്തിക്കേണ്ടതാകുന്നു. അഹങ്കാരത്തെ ത്യജിച്ചവനായും, സമാധാനബുദ്ധിയോടുകൂടിയവനായും, ആകാശത്തെപ്പോലെ വിശാലചിത്തനായും, ദേഹോഹമെന്ന ബുദ്ധിയെ ത്യജിച്ചവനായും, പരിശുദ്ധബുദ്ധിയോടുകൂടി വർത്തിക്കണം. ഉദാരബുദ്ധിയുള്ളവനായും, സന്മാർഗ്ഗിയായും, സകലസദാചാരങ്ങളേയും അനുസരിക്കുന്നവനായും, ഉള്ളുകൊണ്ടു യാതൊരു സംശയവുമില്ലാത്തവനായും, വെളിയിൽ ആസക്തിയോടുകൂടിയ സംസാരിയെപ്പോലെയും, ചരിക്കേണ്ടതാകുന്നു. ഉള്ളിൽ പൂർണ്ണ വൈരാഗ്യത്തോടു

---

ഉദാരഃ പേശലാചാരഃ സർവാചാരാനുവൃത്തിമാൻ
അന്തഃ സംഗപരിത്യാഗീ ബഹിഃ സംസാരവാനിവ
അന്തർവൈരാഗ്യമാദായ ബഹിരാശോന്മുഖേഹിതഃ
അയം ബന്ധുരയം നേതി ഗണനാ ലഘുചേതസാം
ഉദാരചരിതാനാം തു വസുധൈവ കുടുംബകം.

മ. ഉ. VI. 67—72.

കൂടിയവനായും വെളിയിൽ വലുതായ ആശയമുള്ളവനെപ്പോലെയും വർത്തിക്കേണ്ടതാകുന്നു. ഇന്നവൻ ബന്ധു, ഇന്നവൻ ബന്ധു അല്ല, എന്ന വിചാരം തുച്ഛബുദ്ധികൾക്കുള്ള ലക്ഷണമാകുന്നു. ഉത്കൃഷ്ടചിത്തന്മാർക്കു ലോകം മുഴുവനും അവരുടെ കുടുംബം പോലെയാകുന്നു.”

ജ്ഞാനത്തിന്റെ ശ്രേഷ്ഠത.

21. മേൽപ്രകാരമുള്ള ശ്രവണം, മനനം, നിദിധ്യാസനം എന്ന അനുഷ്ഠാനം കൊണ്ടുണ്ടാകുന്ന അനുഭവജ്ഞാനത്തിന്റെ ശ്രേഷ്ഠതയെ ഭഗവാൻ താഴെപറയുന്ന ശ്ലോകങ്ങൾകൊണ്ടു വർണ്ണിക്കുന്നു:—

യഥൈധാംസി സമിദ്ധോഽഗ്നി-
ർഭസ്മസാത്കുരുതേഽർജ്ജുന
ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി
ഭസ്മസാത്കുരുതേ തഥാ *
നഹി ജ്ഞാനേന സദൃശം
പവിത്രമിഹ വിദ്യതേ

* അർജ്ജുന = അല്ലയോ അർജ്ജുന! സമിദ്ധഃ-അഗ്നിഃ = നല്ലവണ്ണം ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി; ഏധാംസി-യഥാ-ഭസ്മസാത്കുരുതേ = വിറകുകളെ ഏതുവിധത്തിൽ ഭസ്മമാക്കിചെയ്യുന്നുവോ; തഥാ = അതുപോലെ; ജ്ഞാനാഗ്നി = ആത്മജ്ഞാനസ്വരൂപമായിരിക്കുന്ന അഗ്നി, സർവ്വകർമ്മാണി = സകല കർമ്മങ്ങളേയും; ഭസ്മസാത്കുരുതേ = ഭസ്മമാക്കുന്നു;

തത്സ്വയം യോഗസംസിദ്ധഃ

കാലേനാത്മനി വിന്ദതി.

ഗീ. IV. 37&38.*

ബഹൂനാം ജന്മനാമന്തേ

ജ്ഞാനവാൻ മാം പ്രപദ്യതേ

വാസുദേവഃ സർവ്വമിതി

സ മഹാത്മാ സുദുർല്ലഭഃ

ഗീ. VII. 19.*

“അല്ലയോ അർജ്ജുന! നല്ലവണ്ണം ജ്വലിച്ചു കൊണ്ടിരിക്കുന്ന അഗ്നി വിറകിനെ എങ്ങിനെ കത്തിച്ചു ഭസ്മമാക്കുന്നുവോ, അതുപോലെ ആത്മ

---

*ഇഹ = ഈ വ്യവഹാരഭൂമിയിൽ-തപസ്സ്, യോഗം ജ്ഞാനം മുതലായവയിൽ; ജ്ഞാനേന-സദൃശം = ജ്ഞാനത്തോടു തുല്യമായി; പവിത്രം-ന-വിദ്യതേ-ഹി = ശുദ്ധികരമായിട്ടൊന്നുമില്ലതന്നെ; കാലേന-യോഗസംസിദ്ധഃ = വളരെ കാലംകൊണ്ടു് മനഃസംയമനം മുതലായ മാർഗ്ഗങ്ങളെ അനുഷ്ഠിച്ചു വേണ്ട യോഗ്യതയെ സമ്പാദിച്ചവൻ; ആത്മനി-തത്-സ്വയം-വിന്ദതി = ആത്മവിഷയമായുള്ള ആ ജ്ഞാനത്തെ സ്വയമായിത്തന്നെ പ്രാപിക്കുന്നു.

*ബഹൂനാം-ജന്മനാം-അന്തേ = അനേകം ജന്മങ്ങൾ എടുത്തു് അവയിലുള്ള അനുഭവങ്ങൾകൊണ്ടു് വിവേകം, വൈരാഗ്യം, ശമാദിസമ്പത്തു്, മുമുക്ഷുത്വം മുതലായ സാധനങ്ങളെ സിദ്ധിച്ചവൻ; ജ്ഞാനവാൻ = ശ്രവണം, മനനം, നിദിധ്യാസനം ഇവയുടെ അഭ്യാസത്താൽ ജ്ഞാനിയായിത്തീർന്നവൻ; വാസുദേവഃ-സർവ്വം-ഇതി = സർവ്വവും വാസുദേവസ്വരൂപമാണെന്നുള്ള സർവ്വാത്മദൃഷ്ടിയോടുകൂടി; മാം-പ്രപദ്യതേ = സർവ്വാതീതനായ എന്നെ, അതായതു പരമാത്മാവിന്റെ സർവ്വാതീതഭാവത്തെ പ്രാപിക്കുന്നു. സഃ-മഹാത്മാ-സുദുർല്ലഭഃ = അപ്രകാരമുള്ള സർവ്വാത്മദൃഷ്ടിയോടുകൂടിയവൻ ഏററവും ദുർലഭനാകുന്നു.

ജ്ഞാനമാകുന്ന അഗ്നി സകല കർമ്മങ്ങളേയും ഭസ്മ മാക്കുന്നു അതായത് ശ്രവണം, മനനം, നിദി ദ്ധ്യാസനം മുതലായ അനുഷ്ഠാനം കൊണ്ടുണ്ടാകുന്ന സർവ്വവും താനും ബ്രഹ്മമാണെന്നുള്ള ജ്ഞാനം സകല കർമ്മങ്ങളേയും മേൽജന്മത്തിനു കാരണ മായിത്തീരാൻ പാടില്ലാത്തവിധത്തിൽ നിർബ്ബീജ മാക്കിത്തീർക്കുന്നു."

"ഈ വ്യവഹാരഭൂമിയിൽ ഇപ്രകാരമുള്ള ജ്ഞാ നത്തോടു സദൃശമായുള്ള പരിശുദ്ധമായ വസ്തു ഒന്നും തന്നെയില്ല. വളരെക്കാലം കൊണ്ടു് അഭ്യ സിക്കപ്പെടുന്ന മനഃസംയമനം മുതലായവയാൽ വേണ്ടതായ യോഗ്യത സിദ്ധിക്കുമ്പോൾ സ്വയമാ യിത്തന്നെ സാധകനിൽ അതുണ്ടാകുന്നു."

"അനേകം ജന്മങ്ങൾ എടുത്തു് അവയിലുള്ള അനുഭവങ്ങൾകൊണ്ടു് വിവേകം, വൈരാഗ്യം, ശമാദിസമ്പത്തു്, മുമുക്ഷുത്വം മുതലായ സാധന ങ്ങൾ സിദ്ധിച്ചവന് ശ്രവണം, മനനം, നിദി ദ്ധ്യാസനം മുതലായ അനുഷ്ഠാനംകൊണ്ടു ജ്ഞാനം സിദ്ധിക്കുമ്പോൾ, സർവ്വവും വാസുദേവസ്വരൂപ മാണെന്നുള്ള സർവ്വാത്മദൃഷ്ടി അവനിൽ ഉണ്ടാ കയും അവൻ പരമാത്മാവിന്റെ സർവ്വാത്മത ഭാവത്തെ പ്രാപിക്കുകയും ചെയ്യുന്നു. അപ്രകാര മുള്ള സർവ്വാത്മദൃഷ്ടിയോടുകൂടിയവൻ ഏററവും ദുർല്ലഭനാകുന്നു."

൨൪. അമാനിത്വം തുടങ്ങിയുള്ള ഇരുപതു ജ്ഞാനസാധനങ്ങളെ ജ്ഞാനം എന്നുതന്നെ വർണ്ണിച്ചിട്ടുള്ള ഘട്ടത്തിൽ ജ്ഞാനത്തിനു വിരോധമായുള്ളവയേയും ഭഗവാൻ പ്രതിപാദിച്ചിട്ടുണ്ട്. അമാനിത്വം, അദംഭിത്വം, അഹിംസ, ക്ഷാന്തി, ആർജവം മുതലായ ഗുണങ്ങൾക്കു വിരോധമായുള്ള ഭാവങ്ങളെയാണ് ഭഗവാൻ അജ്ഞാനം എന്നു പറഞ്ഞിട്ടുള്ളതു്. അമാനിത്വം മുതലായവ ജ്ഞാനത്തിനു കാരണമായിരിക്കുന്നതുപോലെ മാനിത്വം, ദംഭം, ഹിംസ മുതലായ വിരോധഭാവങ്ങളെല്ലാം അജ്ഞാനത്തെ വർദ്ധിപ്പിക്കുന്നവയും, അജ്ഞാനകാര്യങ്ങളും ആകുന്നു. സകലവിധബന്ധങ്ങൾക്കും കാരണം അജ്ഞാനമാണെന്നും അതിനെത്തന്നെ മായയെന്നും ഭഗവാൻ പറയുന്നുണ്ട്. താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ടു് ഭഗവാൻ മായാസ്വരൂപത്തെ വർണ്ണിക്കുന്നു:—

ജ്ഞാനത്തെ മറയ്ക്കുന്നതായ മായാസ്വഭാവം.

നാഹം പ്രകാശഃ സർവസ്യ
യോഗമായാസമാവൃതഃ
മൂഢോഽയം നാഭിജാനാതി
ലോകോ മാമജമവ്യയം.

ഗീത. VII. 25.

---

യോഗമായാസമാവൃതഃ-അഹം = യോഗമായയാൽ മറയ്ക്കപ്പെട്ടിരിക്കുന്ന ഞാൻ; സർവ്വസ്യ-പ്രകാശഃ = എല്ലാ

അജ്ഞാനേനാവൃതം ജ്ഞാനം
തേന മുഹ്യന്തി ജന്തവഃ

ഗീത. V. 15.

ന മാം ദുഷ്കൃതിനോ മൂഢാഃ
പ്രപദ്യന്തേ നരാധമാഃ
മായയാപഹൃതജ്ഞാനാഃ
ആസുരം ഭാവമാശ്രിതാഃ

ഗീത. VII. 15. *

"യോഗമായയാൽ മറയ്ക്കപ്പെട്ടിരിക്കുന്ന ഞാൻ എല്ലാവൎക്കും പ്രത്യക്ഷനല്ല. ആത്മസ്വരൂപത്തെ അറിയാത്തതുകൊണ്ടു മോഹത്തെ പ്രാപിച്ചിരിക്കുന്ന ഈ ലോകം ജനനമാകട്ടെ നാശമാകട്ടെ ഇല്ലാത്തവനും സൎവ്വാതീതനുമായ എന്നെ അറിയു

---

വൎക്കും പ്രത്യക്ഷനല്ല; മൂഢഃ അയം—ലോകഃ = ആത്മസ്വരൂപത്തെ അറിയാത്തതുകൊണ്ടു മോഹത്തെ പ്രാപിച്ചിരിക്കുന്ന ഈ ലോകം; അജം- അവ്യയം- മാം = ജനനമാകട്ടെ നാശമാകട്ടെ ഇല്ലാത്തവനായ എന്നെ; ന-അഭിജാനാതി = അറിയുന്നില്ല; അജ്ഞാനേന-ജ്ഞാനം-ആവൃതം = അജ്ഞാനംകൊണ്ടു ജ്ഞാനം മൂടപ്പെട്ടിരിക്കുന്നു; തേന ജന്തവഃ-മുഹ്യന്തി = ആ കാരണത്താൽ ജീവികൾ മോഹിക്കുന്നു.

* ദുഷ്കൃതിനഃ-മൂഢാഃ = പാപശീലന്മാരും മൂഢന്മാരും മായയാ-അപഹൃതജ്ഞാനാഃ = മായയാൽ അപഹരിക്കപ്പെട്ട ജ്ഞാനത്തോടുകൂടിയവരും, ആസുരം ഭാവം -ആശ്രിതാഃ = ദംഭദൎപ്പാദികളോടുകൂടിയ ആസുരഭാവം പ്രാപിച്ചിരിക്കുന്നവരും (അതിനാൽ) നരാധമാഃ = മനുഷ്യരിൽവെച്ച് അധമന്മാരായുമിരിക്കുന്നവർ; മാം ന-പ്രപദ്യന്തേ = എന്നെ ഭജിക്കുന്നില്ല.

ന്നില്ല. അജ്ഞാനത്താൽ ജ്ഞാനം മൂടപ്പെട്ടിരിക്കുന്നതുകൊണ്ടു ജീവികൾ മോഹിക്കുന്നു. പാപശീലന്മാരും മൂഢന്മാരും മായയാൽ അപഹരിക്കപ്പെട്ട ജ്ഞാനത്തോടുകൂടിയവരും ദംഭദർപ്പാദികളോടുകൂടിയ ആസുരഭാവം പ്രാപിച്ചിരിക്കുന്നവരും മനുഷ്യരിൽവച്ച് അധമന്മാരും ആയിരിക്കുന്നവർ എന്നെ ഭജിക്കുകയോ പ്രാപിക്കുകയോ ചെയ്യുന്നില്ല.”

**വിവരണം:**—ഈ ശ്ലോകങ്ങൾകൊണ്ടു് സർവ്വവും ബ്രഹ്മമാണെന്നും താനും ആ ബ്രഹ്മസ്വരൂപം തന്നെ എന്നുമുള്ള തത്വത്തെ ഓരോ ജീവനിൽ നിന്നും മറയ്ക്കുന്ന സ്വഭാവത്തോടുകൂടിയതാണ് മായ എന്ന് ഭഗവാൻ ഉപദേശിച്ചിരിക്കുന്നു.

മായ പരമാത്മാവിന്റെ ശക്തിയാകുന്നു.

23. മായയെ പരമാത്മശക്തിയായാണു ഭഗവാൻ വർണ്ണിക്കുന്നതു്. “അത്യന്താഭാവമാണു മായ” എന്നു വാദിക്കുന്നതു് അദ്വൈതവാദത്തിലുള്ള മായാതത്വത്തെശരിയായി മനസ്സിലാക്കാത്തവർ മാത്രമാണു്. ഉപനിഷത്തുകളിലൊ അവയിലുള്ള തത്വങ്ങളെ വെളിപ്പെടുത്തീട്ടുള്ള ശ്രീമത് ശങ്കരാചാര്യരുടെ ഭാഷ്യങ്ങൾ, പ്രകരണഗ്രന്ഥങ്ങൾ മുതലായവയിലോ, മായയെന്നതു് അത്യന്താഭാവമാണ് എന്നു കാണുകയില്ല. താഴെ പറയുന്ന ശ്ലോകങ്ങളിൽ മായയെ പര

മാത്മശക്തിയായിത്തന്നെ ഭഗവാൻ വർണ്ണിച്ചിരിക്കുന്നു:—

ഈശ്വരഃ സർവ്വഭൂതാനാം
ഹൃദ്ദേശേ/ർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി
യന്ത്രാരൂഢാനി മായയാ.

ഗീത. XVIII. 61,

ഭൂമിരാപോ/നലോ വായു
ഖം മനോ ബുദ്ധിരേവ ച
അഹങ്കാര ഇതീയം മേ
ഭിന്നാ പ്രകൃതിരഷ്ടധാ.

ഗീത. VII. 4.

അപരേയമിതസ്ത്വന്യാം
പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ
യയേദം ധാര്യതേ ജഗത്.

ഗീത. VII. 5.

ദൈവി ഹ്യേഷാ ഗുണമയി
മമ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ
മായാമേതാം തരന്തി തേ.

ഗീത. VII. 14.

ഈ ശ്ലോകങ്ങളെ മുമ്പു വ്യാഖ്യാനിച്ചിട്ടുണ്ട്. ഇവിടെ പ്രകൃതി എന്ന പദത്തെയും മായ എന്ന പദത്തെയും ഒരേ അർത്ഥത്തിൽതന്നെ ഉപയോഗിച്ചിരിക്കുന്നു. ഇപ്രകാരം ഗീതയിൽ ഉപയോഗിച്ചിട്ടുള്ളത് "മായാം തു പ്രകൃതിം വിദ്യാത് മായിനം തു മഹേശ്വരം" 'മായയെ പ്രകൃതി എന്ന പരമാത്മശക്തിയായും, മഹേശ്വരനെ മായാശക്തിക്കധിഷ്ഠാനമായ പരമാത്മാവായും അറിഞ്ഞാലും' എന്ന ശ്വേതാശ്വതരഉപനിഷത്തിലെ പ്രയോഗം അനുസരിച്ചാകുന്നു. പ്രപഞ്ചത്തിനുള്ള വ്യാവഹാരികസത്തപോലെ മായയ്ക്കും വ്യാവഹാരികസത്തയുണ്ട്. അതിനെ അത്യന്താഭാവമെന്ന് ഒരു വിധത്തിലും പറയാൻ പാടില്ല. ശ്രീമത് ശങ്കരാചാര്യരും ഗൌഡപാദർ മുതലായ അദ്വൈതമതസ്ഥാപകന്മാരും പ്രപഞ്ചത്തേയും മായയേയും പററി പ്രതിപാദിക്കുമ്പോൾ, മിഥ്യ എന്ന പദം ഉപയോഗിച്ചിട്ടുണ്ട്. മിഥ്യ എന്ന പദം അത്യന്താഭാവത്തെ (ഒട്ടും ഇല്ലാത്തതിനെ) കാണിക്കുന്നില്ല എന്നും, സത്തെന്നോ അസത്തെന്നോ പറയാൻ പാടില്ലാത്ത അനിർവചനീയവസ്തുവിനെയാണ് മിഥ്യ എന്നു പറയുന്നതെന്നും ശ്രീമധുസൂദനസരസ്വതി 'അദ്വൈതസിദ്ധി' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നു. "മിഥ്യാത്വം സത്ത്വാസത്ത്വാഭ്യാമനിർവചനീയത്വം" എന്നാണ് അദ്ദേഹം മിഥ്യാത്വത്തെ വ്യാഖ്യാനിച്ചിട്ടുള്ളതു.

മായാശക്തിയെ ശ്രീമത് ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ താഴെ പറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

"അവ്യക്തം എന്ന പേരോടുകൂടിയ പരമാത്മശക്തി അനാദിയായുള്ള അവിദ്യാസ്വരൂപിണിയും ത്രിഗുണാത്മികയുമാകുന്നു. ശ്രേഷ്ഠമായ ആ മായാശക്തിയാണു ഈ പ്രപഞ്ചം മുഴുവനെയും പ്രസവിക്കുന്നതു്. കാര്യമാകുന്ന ജഗത്തിന്റെ സ്ഥിതികൊണ്ടു് നല്ല ബുദ്ധിയുള്ളവനു് ആ ശക്തിയുടെ സ്വഭാവത്തെ അനുമാനിക്കാവുന്നതാണു്." *

മായാസ്വരൂപവും അതിനെ ജയിക്കാനുള്ള ഉപായവും.

24. മായ അല്ലെങ്കിൽ പ്രകൃതി എന്നതിനു പരാ എന്നും അപരാ എന്നും രണ്ടു ഭാവങ്ങൾ ഉണ്ടെന്നും, അതിൽ പരാപ്രകൃതിയാണു് പരമാത്മാവിന്റെ ഇച്ഛാജ്ഞാനക്രിയാശക്തികളായി പ്രകാശിക്കുന്നതെന്നും പറഞ്ഞിട്ടുണ്ടു്. മഹത്തത്വം മുതൽ സ്ഥൂലം വരെയുള്ള പ്രപഞ്ചം മുഴുവനുമായി കാണപ്പെടുന്നതാണു് അപരാപ്രകൃതി. കാലം, ദേശം, കാര്യകാരണഭാവം ഇവയെല്ലാം അപരാപ്രകൃതിയിൽ ഉൾ

---

* അവ്യക്തനാമ്നീ പരമേശശക്തി-
രനാദ്യവിദ്യാ ത്രിഗുണാത്മികാ പരാ
കാര്യാനുമേയാ സുധിയൈവ മായാ
യയാ ജഗത്സർവ്വമിദം പ്രസൂയതേ.

വി. ചൂ. 110.

ക്കപ്പെട്ടവയാണ്. പരമാത്മാവിന്റെ ഏകവും അദ്വിതീയവുമായ സർവ്വാതീതഭാവത്തിൽ നാനാവായി കാണപ്പെടുന്ന പ്രപഞ്ചവും അസംഖ്യമായി കാണപ്പെടുന്ന ജീവന്മാരും പരമാത്മാവിന്റെ വിവിധമായുള്ള സർവാന്തര്യാമിഭാവങ്ങളും, കയറിൽ പാമ്പെന്നപോലെയും കാനലിൽ ജലമെന്നപോലെയും സച്ചിദാനന്ദസ്വരൂപമായ പരബ്രഹ്മത്തിൽ കല്പിക്കപ്പെടുന്നു എന്നാണു ഉപനിഷത്തുകളുടെ സിദ്ധാന്തം. ഭഗവദ്ഗീതയുടെ സിദ്ധാന്തവും അതുതന്നെ. ഈ തത്വങ്ങളെ ഇതിനു മുമ്പ് പല ഘട്ടങ്ങളിലും പ്രതിപാദിച്ചിട്ടുണ്ട്. അവിദ്യയെന്നും മായയെന്നും പറയപ്പെടുന്ന രണ്ടു ഭാവങ്ങളും ഈ പരമാത്മശക്തിയുടെ രണ്ടു രൂപങ്ങൾ മാത്രമാണ്. പ്രപഞ്ചസൃഷ്ടിക്കു കാരണമായുള്ള ആ ശക്തിയുടെ ഭാവത്തെ മായയെന്നും, ജീവാത്മാവിനു തന്റെ വാസ്തവസ്വരൂപം കാണാൻ പാടില്ലാത്തവിധത്തിൽ മറയ്ക്കുന്നതായ ആ ശക്തിയെ അവിദ്യയെന്നും പറയുന്നു. മായ അവിദ്യയിൽനിന്നോ അവിദ്യ മായയിൽനന്നോ അന്യമല്ലാത്തതുകൊണ്ടാണ് പരമേശശക്തിയെ അവിദ്യയെന്നും ത്രിഗുണാത്മികയെന്നും ശ്രീമത് ശങ്കരാചാര്യർ വർണ്ണിക്കുന്നത്. മായയെ തരണംചെയ്യുന്നതിനു പരമാത്മാവിന്റെ സർവാതീതഭാവത്തെ ഏകചേതന ശരണംപ്രാപിക്കയല്ലാതെ മററു മാർഗ്ഗങ്ങളൊന്നുമില്ല. അതു

കൊണ്ടാണു "മാമേവ യെ പ്രപദ്യന്തേ മായാമേതാം തരന്തി തേ" എന്നും "മാമേകം ശരണം വ്രജ" എന്നും സർവ്വഭൂതസ്ഥിതം യോ മാം ഭജത്യേകത്വമാസ്ഥിതഃ സർവ്വഥാ വർത്തമാനോപി സ യോഗീ മയി വർത്തതേ" എന്നും "ന ച മത്സ്ഥാനി ഭൂതാനി പശ്യ മേ യോഗമൈശ്വരം" എന്നും പലവിധത്തിൽ പരമാത്മാവിന്റെ സർവ്വാതീതഭാവത്തെ പ്രാപിക്കുന്നതിനു മുഖ്യസാധനമായുള്ള നിദിദ്ധ്യാസനത്തെ ഭഗവാൻ ഉപദേശിച്ചിട്ടുള്ളതു്. നിദിദ്ധ്യാസനം പരിപൂർണ്ണമായി സിദ്ധിക്കുമ്പോൾ സാധകനു് പരമാത്മാവിന്റെ അദ്വൈതദർശനം സിദ്ധിക്കും. അദ്വൈതാത്മദർശനംകൊണ്ടു മാത്രമേ മായയെ തരണം ചെയ്യാൻ സാധിക്കുകയുള്ളൂ. ഈ തത്വത്തെ ശ്രീമത് ശങ്കരാചാര്യർ താഴെ പറയുന്ന പ്രകാരം വർണ്ണിച്ചിരിക്കുന്നു:— +

---

\+ അതീവ സൂക്ഷ്മം പരമാത്മതത്വം
ന സ്ഥൂലദൃഷ്ട്യാ പ്രതിപത്തുമർഹതി
സമാധിനാത്യന്തസുസൂക്ഷ്മവൃത്ത്യാ
ജ്ഞാതവ്യമാര്യൈരതിശുദ്ധബുദ്ധിഭിഃ

വി. ചൂ. 361.

ശാന്തോ ദാന്തഃ പരമുപരതഃ
ക്ഷാന്തിയുക്തഃ സമാധിം
കുർവ്വന്നിത്യം കലയതി യതിഃ
സ്വസ്യ സർവ്വാത്മഭാവം
തേനാവിദ്യാതിമിരജനിതാൻ
സാധു ദഗ്ദ്ധ്വാ വികല്പാൻ
ബ്രഹ്മാകൃത്യാ നിവസതി സുഖം
നിഷ്ക്രിയോ നിർവ്വികല്പഃ

വി. ചൂ. 356.

പരമാത്മതത്വം ഏററവും സൂക്ഷ്മമായുള്ളതാകുന്നു. അതിനെ ബാഹ്യദൃഷ്ടികൊണ്ടോ, നാമരൂപങ്ങളെ ആശ്രയിച്ചു ബഹിർമ്മുഖമായി പോകുന്ന അന്തഃകരണംകൊണ്ടോ, ഗ്രഹിക്കാൻ സാധിക്കുന്നതല്ല. സദാചാരവും സാത്വികബുദ്ധിയും ഉള്ളവക്കു സമാധി അല്ലെങ്കിൽ നിദിദ്ധ്യാസനം എന്ന അഭ്യാസത്താൽ അതിസൂക്ഷ്മമായിത്തീർന്നിട്ടുള്ള ബുദ്ധിവൃത്തികൊണ്ടു മാത്രം അതിനെ അറിയാവുന്നതാണ്. അന്തഃകരണത്തേയും ഇന്ദ്രിയങ്ങളേയും ശരിയായി നിഗ്രഹിച്ചവനും സകലവിധ ആഗ്രഹങ്ങളേയും ത്യജിച്ചവനും പരമായ സഹനശീലത്തോടുകൂടിയവനുമായ സാധകൻ നിരന്തരമായി നിദിദ്ധ്യാസനത്തെ അനുഷ്ഠിച്ചുംകൊണ്ടു തന്റെ സ്വാത്മഭാവത്തിൽ ബുദ്ധിയെ ഉറപ്പിച്ചവനായി ഭവിക്കുന്നു. ഈ അഭ്യാസത്താലുണ്ടാകുന്ന അഖണ്ഡവൃത്തിയാൽ അവിദ്യയാകുന്ന അജ്ഞാനത്തിൽ നിന്നും ഉണ്ടായിട്ടുള്ള സകലവിധ ഭേദഭാവനകളേയും നിശ്ശേഷം ദഹിപ്പിച്ച് നിഷ്ക്രിയവും നിർവികല്പവും ആയ ബ്രഹ്മാകാരമായിത്തന്നെ ആനന്ദസ്വരൂപനായി അവൻ വസിക്കുന്നു.

25. ഇതേവരെ സാത്വികമായ ജ്ഞാനത്തെപ്പററി പ്രതിപാദിച്ചു. രാജസമായ ജ്ഞാനമെന്നും താമസമായ ജ്ഞാനമെന്നും ഗ്രഹിക്കാനുണ്ട്. അവയിൽ രാജസജ്ഞാനത്തെ ഭഗവാൻ താഴെ പറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

രാജസജ്ഞാനം.

പൃഥക്ത്വേന തു യജ്ജ്ഞാനം
നാനാഭാവാൻ പൃഥഗ്വിധാൻ
വേത്തി സർവേഷു ഭൂതേഷു
തജ്ജ്ഞാനം വിദ്ധി രാജസം.

ഗീത XVIII. 21. $

"സകല പ്രാണികളിലും വർത്തിക്കുന്ന ജീവങ്ങൾ സ്വരൂപത്തിൽതന്നെ ഭിന്നങ്ങളാണെന്നും ജ്ഞാനം, സുഖിത്വം, ദുഃഖിത്വം, മുതലായ ഭേദം കൊണ്ടു അവർ വിലക്ഷണന്മാരാണെന്നും ഓരോ ജീവനും ഓരോ ദേഹത്തിൽ പ്രത്യേകം പ്രത്യേകം വർത്തിക്കുന്നു എന്നും യാതൊരു ജ്ഞാനം കൊണ്ടറിയപ്പെടുന്നുവോ അതിനെ രാജസജ്ഞാനമെന്നറിഞ്ഞാലും."

വിവരണം—വ്യാവഹാരികമായി നോക്കുന്ന പക്ഷം ഈ ദൃഷ്ടി വാസ്തവം തന്നെ. ഇപ്രകാരമുള്ള രാജസദൃഷ്ടിയോടുകൂടിയല്ലാതെ ലോകവ്യവഹാരവും സാദ്ധ്യമല്ല. എന്നാൽ ലോകത്തിൽ സകലവിധ സ്വാർത്ഥതകൾക്കും പരസ്പരദ്വേഷം മുതലായ ദുഷ്ടഭാവങ്ങൾക്കും കാരണമായിരിക്കുന്നത്

---

$ സർവേഷു-ഭൂതേഷു = സകലഭൂതങ്ങളിലും; നാനാഭാവാൻ-പൃഥഗ്വിധാൻ = അനേകം ജീവന്മാരുണ്ടെന്നും അവർ ജ്ഞാനം, സുഖിത്വം, ദുഃഖിത്വം, മുതലായ ഭേദം കൊണ്ട് വിലക്ഷണന്മാരാണെന്നും; പൃഥക്ത്വേന-തു = ഓരോ ദേഹത്തിലും ഓരോ ജീവനും പ്രത്യേകം വർത്തിക്കുന്നതായും; യത്-ജ്ഞാനം-വേത്തി = യാതൊരു ജ്ഞാനംകൊണ്ട് അറിയപ്പെടുന്നുവോ; തത്-ജ്ഞാനം = ആ ജ്ഞാനത്തെ; രാജസം വിദ്ധി = രാജസജ്ഞാനമെന്നറിഞ്ഞാലും.

ഈ രാജസദ്ദൃഷ്ടിയാണ്. ഈ ശ്ലോകത്തെ വ്യാഖ്യാനിക്കുന്നതിൽ ശ്രീസദാനന്ദയോഗി അഞ്ചുവിധ ഭേദങ്ങൾ കാണപ്പെടുന്നതായും അവയെ ആത്മാവിന്റെ ഏകത്വബോധത്താൽ ഉപേക്ഷിക്കണമെന്നും പറയുന്നുണ്ട്. *

ജീവന്മാർ തമ്മിലുള്ള ഭേദം, അവക്ക് ഈശ്വരനിൽനിന്നും ഉള്ള ഭേദം, അവരിൽ നിന്നും അചേതനമായി കാണപ്പെടുന്ന പ്രപഞ്ചത്തിനുള്ള ഭേദം, പ്രപഞ്ചത്തിന് ഈശ്വരനിൽനിന്നുമുള്ള ഭേദം, അചേതനവർഗ്ഗങ്ങൾ തമ്മിലുള്ള ഭേദം ഇപ്രകാരം അഞ്ചുവിധം ഭേദങ്ങൾ ഉപാധി സംബന്ധമല്ലാതെ സ്വഭാവമായിത്തന്നെ ഉണ്ടെന്നു താർക്കികന്മാർ പറയുന്നു. രാജസദ്ദൃഷ്ടിയിൽ ഇവ ശരി തന്നെ. സാത്വികദൃഷ്ടികൊണ്ട് ഇവയെ നിരസിക്കേണ്ടതുമാണ്. ആത്മസാക്ഷാത്കാരത്തെ ഇച്ഛിക്കുന്നവർ ആത്മാവിന്റെ വാസ്തവത്തിലുള്ള ഏകത്വത്തേയും അതിനെ ആശ്രയിച്ചു നിൽക്കുന്ന സർവ സഹോദരഭാവത്തെയും അറിഞ്ഞ് അവരുടെ സകല പ്രവൃത്തികളേയും നടത്തുന്ന പക്ഷം ശുദ്ധസാത്വികബുദ്ധികളായിത്തീരുമെന്നും അതിനാണ് ഓരോരുത്തരും ശ്രമിക്കേണ്ടതെന്നും ഭഗവാൻ ഈ ശ്ലോകത്തിൽ സൂചിപ്പിക്കുന്നു.

---

* അന്യോന്യമാത്മനാം ഭേദസ്തേഷാം ഭേദസ്തഥേശ്വരാത്
ഭേദോഽചേതനവർഗ്ഗസ്യ തേഭ്യ ഈശാത്തഥാ മിഥഃ
ഇത്യനൗപാധികോ ഭേദസ്താർക്കികാണാം ച പഞ്ചധാ
സമ്മതോ രാജസത്വേന തജ്ജ്ഞാനം ഹേയമേവ ഹി.

26. ഭഗവാൻ താമസജ്ഞാനത്തെ താഴെ പറയുന്ന ശ്ലോകംകൊണ്ടു വിവരിക്കുന്നു:—

താമസജ്ഞാനം.

യത്തുകൃത്സ്നവദേകസ്മിൻ
കാര്യേ സക്തമഹൈതുകം
അതത്ത്വാർത്ഥവദല്പം ച
തത്താമസമുദാഹൃതം.

ഗീ. XVIII. 22 *

'ഒരു ദേഹത്തിൽ ജീവൻ ദേഹാകാരമായിത്തന്നെ വർത്തിക്കുന്നു എന്നും, പ്രതിമാദികളിൽ ഈശ്വരൻ പ്രതിമയുടെ രൂപത്തിൽതന്നെ വർത്തിക്കുന്നു എന്നും, അവയിൽ കൂടുതലായ വ്യാപ്തി ജീവനോ ഈശ്വരനോ ഇല്ലെന്നും, യുക്തിഹീനവും പാരമാർത്ഥികദൃഷ്ടിയെ അവലംബിക്കാത്തതും തുച്ഛവുമായ യാതൊരു ജ്ഞാനമുണ്ടോ അതു് താമസജ്ഞാനമെന്നു പറയപ്പെടുന്നു.

വിവരണം:— വിചാരശൂന്യന്മാർക്കുണ്ടാകുന്ന ജ്ഞാനത്തെയാണു് താമസജ്ഞാനമെന്നു പറയുന്നതു്. വിചാരണകൊണ്ടു് താമസജ്ഞാനത്തെ നിശ്ശേഷം നീക്കണമെന്നും, രാജസജ്ഞാനം ലോക

* ഏകസ്മിൻ-കാര്യേ-കൃത്സ്നവത്-സക്തം = ഒരു ദേഹത്തിൽ ജീവൻ ദേഹാകാരമായിത്തന്നെ വർത്തിക്കുന്നു എന്നും പ്രതിമാദികളിൽ ഈശ്വരൻ പ്രതിമയുടെ ആകാരത്തിൽ തന്നെ വർത്തിക്കുന്നു എന്നും അഭിനിവേശത്തോടുകൂടിയതും; അഹൈതുകം = യുക്തിവിഹീനവും; അതത്ത്വാർത്ഥവത് = പരമാർത്ഥദൃഷ്ടിയെ അവലംബിക്കാത്തതും; അല്പം-ച = തുച്ഛമായിട്ടുള്ളതുമായ; യത്-ജ്ഞാനം = യാതൊരു ജ്ഞാനമുണ്ടോ; തത്-താമസം-ഉദാഹൃതം = അതു് താമസജ്ഞാനം എന്നു പറയപ്പെടുന്നു.

ത്തിനാവശ്യമാണെങ്കിലും പാരമാർത്ഥികദൃഷ്ടിയോടുകൂടിയ സാത്വികജ്ഞാനത്തിന് അതു് പ്രതിബന്ധമാകയാൽ, സർവത്തിലും ഏകഭാവത്തെയും, സർവ്വഭാവങ്ങളെയും ആത്മഭാവത്തിലും ആത്മഭാവത്തെ പരമാത്മഭാവത്തിലും കാണുന്നതായ സാത്വികദൃഷ്ടികൊണ്ടു അതിനെ സാത്വികജ്ഞാനമാക്കിത്തീർക്കണമെന്നുമാണു് ഭഗവാന്റെ അഭിപ്രായം. ദ്വൈതസിദ്ധാന്തവും വിശിഷ്ടാദ്വൈതസിദ്ധാന്തവും അദ്വൈതമായ ആത്മദർശനത്തിന സഹായമായിരിക്കുന്നതുപോലെ, താമസദൃഷ്ടിയെ നശിപ്പിക്കുന്നതിന് രാജസജ്ഞാനവും സാധനമാകുന്നു. രാജസജ്ഞാനംകൊണ്ടു് താമസജ്ഞാനത്തെയും സാത്വികജ്ഞാനംകൊണ്ടു് രാജസജ്ഞാനത്തെയും നശിപ്പിക്കേണ്ടതും ജ്ഞാനത്തിൽ നിഷ്ഠയോടുകൂടി പരബ്രഹ്മവസ്തുവിനെ സാക്ഷാത്കരിക്കേണ്ടതുമാകുന്നു.

27. നിരന്തരമായ നിദിദ്ധ്യാസനംകൊണ്ടു് സ്വാത്മഭാവം പ്രാപിക്കുന്നതിന് രണ്ടു മാർഗ്ഗങ്ങൾ ഉള്ളതായി പറയപ്പെടുന്നു. അവയെ സദ്യോമുക്തിമാർഗ്ഗമെന്നും ക്രമമുക്തിമാർഗ്ഗമെന്നും പറയുന്നു. സർവ്വജ്ഞനും സർവ്വശക്തനും സർവ്വനിയന്താവും സർവ്വശരണ്യനുമായി മനുഷ്യരൂപത്തോടുകൂടി പരമാത്മാവു സൃഷ്ടിസ്ഥിതിസംഹാരം മുതലായ

ജ്ഞാനപ്രാപ്തിയിൽ ദ്വൈതവും അദ്വൈതവും സിദ്ധാന്തങ്ങൾ സാധകനെ സഹായിക്കുന്നു.

കൃത്യങ്ങൾചെയ്തുകൊണ്ടു് ഒരു ഉന്നതലോകത്തിൽ വസിക്കുന്നു എന്നു് വിശ്വസിക്കുന്നവരായദ്വൈതികൾ മുതൽ 'പരമാത്മാവു് സർവാന്തര്യാമിയുംസർവാതീതനമായി വർത്തിക്കുന്നു' എന്നു വിശ്വസിക്കുന്നവർവരെയുള്ള ജനങ്ങളെ നോക്കുന്നപക്ഷം പല പടികളിലായി അവർ നില്ക്കുന്നു എന്നു കാണാം. ദ്വൈതികളായിത്തന്നെ വിവിധമതങ്ങളിലായി അനേകം ജനങ്ങൾ ഉണ്ടു്. അതുപോലെ വിശിഷ്ടാദ്വൈതികളായും അനേകം പേർ ഉണ്ടു്. അദ്വൈതികളായും വളരെ ആളുകൾ പലസ്ഥലങ്ങളിലായി വർത്തിക്കുന്നു. ഇവരെയെല്ലാം ശ്രദ്ധിച്ചു നോക്കുന്നപക്ഷം ജീവാത്മാ, പരമാത്മാ, പ്രപഞ്ചം ഇവ തമ്മിലുള്ള അഞ്ചുവിധം വ്യത്യാസങ്ങളെ ബലമായി ആശ്രയിക്കുന്നവരാണു് ദ്വൈതികളും വിശിഷ്ടാദ്വൈതികളും എന്നു കാണാം. അശ്രദ്ധയോടുകൂടി ഒന്നിലും വിശ്വാസമോ അവിശ്വാസമോകൂടാതെ ഉദാസീനന്മാരായിരിക്കുന്നതിനെക്കാൾ അവ തമ്മിൽ കാണപ്പെടുന്ന അഞ്ചുവിധവ്യത്യാസങ്ങളെയും വാസ്തവവ്യത്യാസങ്ങളായിതന്നെ കരുതി അവയുടെ സ്വഭാവത്തെപ്പററി ശരിയായി ചർച്ച ചെയ്യുന്നതു ശ്രേഷ്ഠമാകുന്നു. അവിഭാജ്യദ്രവ്യങ്ങളുടെ(Elements) പരസ്പരമുള്ള ഭേദഭാവത്തെപ്പററി ശരിയായി ചർച്ചചെയ്തതിനാലാണു് ശാസ്ത്രജ്ഞന്മാർ അവയുടെ കാരണത്തിന്റെ ഏകത്വത്തെ ഗ്രഹിക്കാനിടയായിട്ടു

ളളതു്. അതുപോലെ ദ്വൈതികളും വിശിഷ്ടാദ്വൈതികളും സിദ്ധാന്തിക്കുന്ന പഞ്ചഭേദങ്ങളെപ്പററി അവർ ശരിയായി ചർച്ചചെയ്യുന്നപക്ഷം, അവക്കു പരമാത്മാവിനോടുള്ള ഏകത്വത്തെ അറിയുന്നതിന് ഭേദഭാവനയും സഹായമായേ ഇരിക്കുകയുള്ളൂ. ഇതുകൂടാതെ അദ്വൈതാത്മസാക്ഷാത്കാരത്തിന് ആവശ്യമുള്ള അഹങ്കാരനാശം, ഭക്തി, കർമ്മശ്രദ്ധ മുതലായവയെ ആ സിദ്ധാന്തങ്ങളും അവ സംബന്ധിച്ച അനുഷ്ഠാനങ്ങളും വർദ്ധിപ്പിക്കുന്നതുമാകുന്നു. അതുകൊണ്ടു് ദ്വൈതവും വിശിഷ്ടാദ്വൈതവും സിദ്ധാന്തങ്ങളെ ക്രമമുക്തിമാർഗ്ഗത്തിലുള്ള രണ്ടു പടികൾ എന്നു തന്നെ പറയാം.

അദ്വൈതസിദ്ധാന്തപ്രകാരമുള്ള സദ്യോമുക്തിമാർഗ്ഗവും ക്രമ മുക്തിമാർഗ്ഗവും.

28. അദ്വൈതസിദ്ധാന്തത്തെ അനുസരിക്കുന്നവനായ ഒരു സാധകന്റെ നിലയെ നോക്കിയാലും അതിലും ക്രമമുക്തിമാർഗ്ഗമെന്നും സദ്യോമുക്തിമാർഗ്ഗമെന്നും രണ്ടു പന്ഥാക്കൾ കാണപ്പെടുന്നു. സദ്യോമുക്തിമാർഗ്ഗത്തിൽക്കൂടി ആത്മസാക്ഷാത്കാരമുണ്ടാകുന്നതു് ഉത്തമാധികാരികൾക്കു മാത്രമേ സാധിക്കുകയുള്ളൂ. അല്ലാത്തവക്കു ക്രമമുക്തിമാർഗ്ഗത്തിൽ കൂടിയല്ലാതെ ജ്ഞാനം സിദ്ധിക്കുന്നതല്ല. ശ്രവണവും മനനവുംകൊണ്ടു് അദ്വൈതസിദ്ധാന്തത്തെപ്പററി ഏകദേശമുള്ള അറിവുണ്ടായാലും,

അതു് ശബ്ദജ്ഞാനം മാത്രമായേ നില്ക്കുകയൊള്ളു. നിദിധ്യാസനംകൊണ്ടു് അനുഭവജ്ഞാനമായിതീരുന്നതിനു് വളരെ കാലവും അനേക ജന്മങ്ങളും വേണ്ടി വന്നേക്കാം. ഉത്തമാധികാരികളല്ലാത്തവൎക്കു ഗമിക്കാവുന്നതായ മാർഗ്ഗത്തെയാണു് ക്രമമുക്തിമാർഗ്ഗം എന്നു പറയുന്നതു്. സദ്യോമുക്തിമാർഗ്ഗത്തെ ശുകമാർഗ്ഗം അല്ലെങ്കിൽ വിഹംഗമമാർഗ്ഗമെന്നും, ക്രമമുക്തിമാർഗ്ഗത്തെ വാമദേവമാർഗ്ഗം അല്ലെങ്കിൽ പിപീലികാമാർഗ്ഗമെന്നും പറയുന്നു. അവയെ വരാഹോപനിഷത്തിൽ താഴെ പറയുന്ന പ്രകാരം വൎണ്ണിച്ചിരിക്കുന്നു. *

---

* ശുകോ മുക്തോ വാമദേവോഽപി മുക്ത-
സ്താഭ്യാം ഹീനാ മുക്തിഭാജോ ന സന്തി
ശുകം മാർഗ്ഗം യേഽനുസരന്തി ധീരാഃ
സദ്യോ മുക്താസ്തേ ഭവന്തീഹ ലോകേ.
വാമദേവം യേഽനുസരന്തി നിത്യം
മൃത്വാ ജനിത്വാ ച പുനഃ പുനസ്തത്
തേ വൈ ലോകേ ക്രമമുക്താ ഭവന്തി
യോഗൈഃ സാംഖ്യൈഃ കർമ്മഭിർഭക്തിയുക്തൈഃ.

ശുകശ്ച വാമദേവശ്ച ദ്വേ സൃതീ ദേവനിർമ്മിതേ
ശുകോ വിഹംഗമഃ പ്രോക്തോ വാമദേവഃ പിപീലികാ
അതദ്വ്യാവൃത്തിരൂപേണ സാക്ഷാദ്വിധിമുഖേന വാ
മഹാവാക്യവിചാരേണ സാംഖ്യയോഗസമാധിനാ
വിദിത്വാ സ്വാത്മനോ രൂപം സംപ്രജ്ഞാതസമാധിതഃ
ശുകമാർഗ്ഗേണ വിരജാഃ പ്രയാന്തി പരമം പദം
യമാദ്യാസനജായാസഹഠാഭ്യാസാത് പുനഃ പുനഃ
സംജാതവിഘ്നബാഹുല്യഃ അണിമാദിവശാദിഹ
അലബ്ധ്വാപി ഫലം സമ്യക് പുനർഭൂത്വാ മഹാകുലേ

"ശുകൻ മുക്തനാകുന്നു. വാമദേവനും മുക്തൻ തന്നെ. അവരുടെ മാർഗ്ഗത്തെ അനുസരിക്കാതെ മുക്തിക്ക് ആരും തന്നെ അർഹന്മാരായി വരുന്നതല്ല. ശുകമാർഗ്ഗത്തെ അനുസരിക്കുന്നവരായ ധീരന്മാർ ഈ ലോകത്തിൽവച്ച് ഒരു ജന്മം കൊണ്ടുതന്നെ മുക്തന്മാരായിത്തീരുന്നു. വാമദേവമാർഗ്ഗത്തെ അനുസരിക്കുന്നവർ അനേകം പ്രാവശ്യം മരിച്ചും ജനിച്ചും വീണ്ടും വീണ്ടും ജന്മങ്ങൾ എടുത്ത് മനഃസംയമനം, ജ്ഞാനം, കർമ്മം, ഭക്തി ഈ മാർഗ്ഗങ്ങളിൽക്കൂടി ഈ ലോകത്തിൽ വച്ചുതന്നെ ക്രമംകൊണ്ട് മുക്തന്മാരായി ഭവിക്കുന്നു. ശുകമാർഗ്ഗമെന്നും വാമദേവമാർഗ്ഗമെന്നും രണ്ടു മാർഗ്ഗങ്ങൾ പരമാത്മനിശ്ചിതമായ മാർഗ്ഗങ്ങളായി ഉണ്ട്. ശുകമാർഗ്ഗത്തെ വിഹംഗമമാർഗ്ഗമെന്നും വാമദേവമാർഗ്ഗത്തെ പിപീലികാമാർഗ്ഗമെന്നും പറയുന്നു. ദൃശ്യമായുള്ള സകല വസ്തുക്കളേയും നിഷേധിക്കുന്ന മാർഗ്ഗത്തിൽക്കൂടിയോ സദ്ഘനമെന്നും ചിദ്ഘനമെന്നും ആനന്ദഘനമെന്നും പറയപ്പെടുന്ന പ്രത്യഗാത്മസ്വരൂപമായ പരബ്ര

---

പൂർവ്വാഭ്യാസേനൈവായം യോഗാഭ്യാസം പുനശ്ചരൻ
അനേകജന്മാഭ്യാസേന വാമദേവേന വൈ പഥാ
സോപി മുക്തിം സമാപ്നോതി തദ്വിഷ്ണോഃ പരമം പദം
ദ്വാവിമാവപി പന്ഥാനൌ ബ്രഹ്മപ്രാപ്തികരൌ ശിവൌ
സദ്യോമുക്തിപ്രദസ്ത്വേകഃ ക്രമമുക്തിപ്രദഃ പരഃ

വ. ഉ. IV. 34. 42.

ഹമത്തിൽ അന്തഃകരണത്തെ ഉറപ്പിക്കുന്ന മാർഗ്ഗത്തിൽകൂടിയൊ മഹാവാക്യവിചാരത്താൽ സാംഖ്യം, യോഗം എന്ന അനുഷ്ഠാനക്രമങ്ങൾമൂലം കിട്ടുന്ന സമാധികൊണ്ട് ശുകമാർഗ്ഗത്തെ അനുസരിച്ചവർ സ്വാത്മസ്വരൂപത്തെ അറിയുകയുംനിദിധ്യാസനത്തിന്റെ ഉന്നതനിലയായ കേവലദൃഗ്രൂപമായി നില്ക്കുന്ന അസംപ്രജ്ഞാതസമാധിയെ പ്രാപിച്ച് മുക്തന്മാരായിത്തീൎന്ന് പരമപദത്തെ പ്രാപിക്കുകയും ചെയ്യുന്നു. വാമദേവമാർഗ്ഗമെന്ന പിപീലികാമാർഗ്ഗത്തെ അനുസരിക്കുന്നവൻ യമം, നിയമം, ആസനം മുതലായ അംഗങ്ങളോടുകൂടിയ അഷ്ടാംഗയോഗത്തെ അഭ്യസിക്കുന്നു. ആ അഭ്യാസത്തിൽ അണിമ മുതലായ സിദ്ധികൾകൊണ്ട് ആത്മാനുഭവത്തിലേക്കു അസംഖ്യം വിഘ്നങ്ങളുണ്ടാകുന്നുണ്ട്. അവർ ആത്മാനുഭവം സിദ്ധിക്കാതെ മരിക്കുകയും വീണ്ടും ഉത്തമകുലത്തിൽ ജനിച്ച് പൂർവ്വവാസനയാൽ യോഗാഭ്യാസം ആചരിക്കുകയും ചെയ്യുന്നു. ഇപ്രകാരം അനേകം ജന്മങ്ങളിൽകൂടിയുള്ള അഭ്യാസത്താൽ അവരും വാമദേവമാർഗ്ഗത്തിൽകൂടി സർവ്വാത്മകമായ പരമപദം എന്ന മുക്തിയെ പ്രാപിക്കുന്നു. ഈ രണ്ടു ശുഭമായ മാർഗ്ഗങ്ങളും ബ്രഹ്മപ്രാപ്തിക്കു ഹേതുവായവ തന്നെ. അവയിൽ ഒന്നു സദ്യോമുക്തിയേയും മറേറതു ക്രമമുക്തിയേയും പ്രദാനം ചെയ്യുന്നു."

ക്രമമാർഗ്ഗത്തിൽക്കൂടി ഗമിക്കുന്നവന്റെ ഗതിയെയാണ് ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ട് വർണ്ണിക്കുന്നത്:—

പ്രയത്നാദ് യതമാനസ്തു
 യോഗീ സംശുദ്ധകില്ബിഷഃ
അനേകജന്മസംസിദ്ധ-
 സ്തതോയാതി പരാം ഗതിം.

ഗീത. VI. 45. *

'അധികമായി പ്രയത്നം ചെയ്യുന്ന വിദ്വാൻ ക്രമംകൊണ്ട് പാപരഹിതനായിത്തീരുന്നു. അനേകം ജന്മങ്ങളിൽ ചെയ്തതായ യോഗാനുഷ്ഠാനംകൊണ്ട് ജ്ഞാനസിദ്ധിയെ പ്രാപിച്ചതിന്റെ ശേഷം ശ്രേഷ്ഠമായ മോക്ഷത്തെയും പ്രാപിക്കുന്നു.'

വിവരണം:— ഒരു പർവ്വതത്തിന്റെ ഉന്നതതടത്തിലേക്കോ ഒരു വൃക്ഷത്തിന്റെ അഗ്രത്തിലേക്കോ പോകണമെങ്കിൽ ഒരു പക്ഷി പറന്നെത്തുന്നു. ഒരു പിപീലിക (ഉറുമ്പ്) ഇഴജന്തുവാക

---

* പ്രയത്നാത്-യതമാനഃ-യോഗീ-തു = ഉത്സാഹത്തോടുകൂടി യോഗമാർഗ്ഗത്തിൽ യത്നം ചെയ്യുന്ന സാധകൻ; സംശുദ്ധകില്ബിഷഃ = പാപത്തിൽ നിന്നും പരിശുദ്ധിയെ പ്രാപിച്ചവനായി; അനേകജന്മസംസിദ്ധഃ = അനേകജന്മങ്ങൾകൊണ്ട് സമ്യഗ്ജ്ഞാനിയായിതീർന്ന്; തതഃ = അതിന്റെശേഷം; പരാം-ഗതിം-യാതി = ശ്രേഷ്ഠമായ ഗതിയെ (മോക്ഷത്തെ) പ്രാപിക്കുന്നു,

യാൽ ഇഴഞ്ഞു കയറുന്നു. രണ്ടിനും പ്രാപ്യസ്ഥാനം ഒന്നാണ്. അതുപോലെ സകല മനുഷ്യൎക്കും പ്രാപ്യസ്ഥാനം സൎവാത്മഭാവം എന്ന മോക്ഷമാണ്. സദ്യോമുക്തിമാൎഗ്ഗത്തിൽ കൂടിയായാലും ക്രമമുക്തിമാൎഗ്ഗത്തിൽ കൂടിയായാലും, പ്രാപിക്കേണ്ടതു് സൎവാത്മഭാവംതന്നെ. ഒരു സദ്യോമുക്തിമാൎഗ്ഗി പല ജന്മങ്ങളിൽകൂടിയുള്ള അനുഭവം കൊണ്ടു് നിശ്ചയബുദ്ധി വന്നവനായിരിക്കും. ക്രമമുക്തിമാൎഗ്ഗിക്കു അത്രയും ദൃഢമായ പൂൎവജന്മവാസനയോ സ്ഥിരനിഷ്ഠയോ ഉണ്ടായിരിക്കുകയില്ല. അവനെ ജ്ഞാനത്തിനു മന്ദാധികാരിയെന്നും മദ്ധ്യമാധികാരിയെന്നും പറയുന്നു.

29. ക്ഷേത്രത്തിൽകൂടിയുള്ള ഉപാസന, ഭക്തിമാൎഗ്ഗത്തിൽ സഹായിക്കുന്നതുപോലെ, ജ്ഞാനമാൎഗ്ഗത്തിൽകൂടി പോകുന്നവനും അതു വളരെ ഉപയോഗമുള്ളതാകുന്നു. ക്ഷേത്രങ്ങൾ ജീവാത്മതത്വത്തേയും പരമാത്മതത്വത്തേയും ജീവാത്മപരമാത്മാക്കൾതമ്മിലുള്ള സംബന്ധത്തേയും മാതൃകാപാഠംപോലെ നമുക്കു് കാണിച്ചുതരുന്നു എന്നു കഴിഞ്ഞ അദ്ധ്യായങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടു്. ആ തത്വങ്ങളെ അറിഞ്ഞു ക്ഷേത്രദൎശനം നടത്തുന്നതായാൽ ദൎശകനിൽ ക്ഷേത്രദൎശനംകൊണ്ടു തന്നെ, ആത്മാവിന്റേയും അനാത്മാവിന്റേയും ജ്ഞാനം സിദ്ധിക്കും. ക്ഷേത്രദൎശകനു ക്ഷേത്ര

ജ്ഞാനമാൎഗ്ഗത്തിനു ക്ഷേത്രങ്ങളുടെ ഉപയോഗം.

ത്തിൽ പ്രവേശിക്കുമ്പോൾ ഓരോ പ്രാകാരമായ കടന്നുപോകാനുണ്ട്. അപ്പോൾതന്നെ അവന് തന്റെ ഓരോ കോശങ്ങളിൽ നിന്നും അഹം ബുദ്ധിയെ നീക്കി ശ്രീകോവിലിന്റെ നടയിൽ എത്തുമ്പോൾ കൂടസ്ഥനായ പ്രത്യഗാത്മാവിൽ അതിനെ ഉറപ്പിക്കാം. അതുപോലെ പ്രപഞ്ച ത്തിന്റെ സമഷ്ടിഭാവങ്ങളിൽ നിന്നെല്ലാം പ്രജ്ഞ യെ നീക്കി സർവാതീതമായ ബ്രഹ്മഭാവത്തിലും ബുദ്ധിയെ ഉറപ്പിക്കാം. ഇപ്രകാരമുള്ള അഭ്യാസ ക്രമത്തോടുകൂടി ക്ഷേത്രദർശനം നടത്തുന്നപക്ഷം, ജ്ഞാനയോഗികൾ ശ്രവണവും മനനവുംകൊണ്ട് കിട്ടീട്ടുള്ള വാക്യാത്ഥജ്ഞാനത്തെ നിദിദ്ധ്യാസനം കൊണ്ട് അനുഭവജ്ഞാനമാക്കിത്തീക്കുന്നതിനും ക്ഷേത്രദർശനം സഹായിക്കുന്നതാണ്. ജ്ഞാന മാർഗ്ഗത്തിൽകൂടി പോകുന്നവരെ സാധകന്മാർ എന്നും സിദ്ധന്മാർ എന്നും രണ്ടു വകുപ്പായി പി രിക്കാം. സാധകന്മാർ പലവിധത്തിലുണ്ട്. ശ്രവ ണത്തിലേർപ്പെട്ടിരിക്കുന്നവർ, ശ്രവണം സിദ്ധിച്ചു മനനത്തിലേർപ്പെട്ടിരിക്കുന്നവർ, ശ്രവണവും മന നവും സിദ്ധിച്ച് നിദിദ്ധ്യാസനം അഭ്യസിക്കുന്ന വർ, ഇങ്ങനെ പല നിലകളിൽ സാധകന്മാരെ കാണാം. ഇവക്കെല്ലാഃപക്ഷം ക്ഷേത്രോപാസന വളരെ ഉപകാരപ്രദമായിട്ടുള്ളതാകുന്നു. പരിപൂ ണ്ണമായ നിദിദ്ധ്യാസനം മൂലം ആത്മവിജ്ഞാനം സിദ്ധിച്ചവരെ സിദ്ധന്മാർ എന്നു പറയുന്നു. അവ ക്കുകൂടിയും ക്ഷേത്രങ്ങൾ ആവശ്യമാണ്. സ്വായ

മായി ക്ഷേത്രംകൊണ്ടു് അവക്ക് ഒന്നും സാധിക്കാനില്ലെങ്കിലും, അവർ ക്ഷേത്രദർശനം നടത്തുന്ന പക്ഷം അവരുടെ ഉന്നതമായ ആത്മീയനിലകൊണ്ടു് ആ ക്ഷേത്രത്തിൻെറ ആത്മീയശക്തി തന്നെ വളരെ വർദ്ധിക്കുന്നതും ആ ക്ഷേത്രം ഉത്തമമായ സാത്വികശക്തിയോടുകൂടി കൂടുതൽ ഉപകാരപ്രദമായിത്തീരുന്നതുമാകുന്നു.

ഉപേയമായ നിദിധ്യാസനംകൊണ്ടുള്ള ജ്ഞാനപ്രാപ്തിയുടെ ഫലം.

30. ഗീത മുതലായ വേദാന്തഗ്രന്ഥങ്ങൾ പഠിക്കുന്ന അനേകംപേർ കേവലപഠനംകൊണ്ടു അർത്ഥനിശ്ചയം വന്നാൽ മതിയെന്നും, അതിൽ കൂടുതലായി ജ്ഞാനപ്രാപ്തിക്ക യാതൊന്നും ചെയ്യേട്ടാവശ്യമില്ലെന്നും വിചാരിക്കുന്നുണ്ടു്. നിദിധ്യാസനംകൊണ്ടല്ലാതെ ജ്ഞാനപ്രാപ്തിയുണ്ടാകുന്നതല്ല. നിദിധ്യാസനംകൊണ്ടുണ്ടാകുന്ന അനുഭവജ്ഞാനത്താൽ മാത്രമേ അജ്ഞാനം നിശ്ശേഷം നശിക്കുകയുള്ളൂ. ഈ തത്വത്തെ ഭഗവാൻ താഴെപറയുന്ന ശ്ലോകങ്ങൾകൊണ്ടു് വർണ്ണിക്കുന്നു:—

ജ്ഞാനേന തു തദജ്ഞാനം
യേഷാം നാശിതമാത്മനഃ
തേഷാമാദിത്യവദ് ജ്ഞാനം
പ്രകാശയതി തത് പരം.

> തദ്ബുദ്ധയസ്തദാത്മാന-
> സ്തന്നിഷ്ഠാസ്തത് പരായണാഃ
> ഗച്ഛന്ത്യപുനരാവൃത്തിം
> ജ്ഞാനനിർദ്ധൂതകല്മഷാഃ.
>
> ഗീത. V. 16 – 17 *

'ആത്മാവിൽതന്നെ സർവവും സ്ഥിതിചെയ്യുന്നതായും ആത്മാവ് പരമാത്മാവിൽ നിന്ന് ഭിന്നനല്ലെന്നുംആത്മാവിനന്യമായിയാതൊന്നുമില്ലെന്നുമുള്ള ജ്ഞാനത്താൽ യാതൊരുത്തരുടെ അജ്ഞാനം നശിപ്പിക്കപ്പെട്ടിരിക്കുന്നുവോ അവർക്ക് അപ്ര

---

* ആത്മനഃ–ജ്ഞാനേന–തു–യേഷാം–തത്–അജ്ഞാനം–നാശിതം = ആത്മാവിൽതന്നെ സർവ്വവും സ്ഥിതിചെയ്യുന്നതായും ആത്മാവ് പരമാത്മാവിങ്കൽനിന്നും ഭിന്നമല്ലെന്നുമുള്ള ജ്ഞാനത്താൽ ആരുടെ അജ്ഞാനം നശിപ്പിക്കപ്പെട്ടിരിക്കുന്നുവോ; തേഷാം–ജ്ഞാനം = അവരുടെ ജ്ഞാനം; ആദിത്യവത = സൂര്യൻ പദാർത്ഥങ്ങളെ എന്നപോലെ; തത് പരം–പ്രകാശയതി=പരിപൂർണ്ണമായ, ബ്രഹ്മസ്വരൂപത്തെ പ്രകാശിപ്പിക്കുന്നു. അജ്ഞാനം നീങ്ങുമ്പോൾ പരബ്രഹ്മവസ്തു സ്വയമായി പ്രകാശിക്കുന്നു എന്നു താല്പര്യം.

തദ്ബുദ്ധയഃ=ബുദ്ധിയെ നിദിധ്യാസനംകൊണ്ട് ബ്രഹ്മാകാരമാക്കിത്തീർത്തവർ; തദാത്മാനഃ=ബ്രഹ്മംതന്നെ ആത്മസ്വരൂപം എന്ന നിശ്ചയത്തോടുകൂടി ബ്രഹ്മത്തിൽനിന്നും അഭിന്നമായി വർത്തിക്കുന്നവർ; തന്നിഷ്ഠാഃ=ബ്രഹ്മസ്വരൂപത്തിൽ തന്നെ നിഷ്ഠയോടുകൂടിയവർ; തത് പരായണാഃ = ബ്രഹ്മത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നവർ, ജ്ഞാനനിർദ്ധൂതകല്മഷാഃ = ജ്ഞാനംകൊണ്ട് സകല പാപവും നശിച്ചവർ; അപുനരാവൃത്തിം–ഗച്ഛന്തി = വീണ്ടും സംസാരത്തിൽ വരാത്തതായ മോക്ഷപദത്തെ പ്രാപിക്കുന്നു.

കാരമുള്ള ജ്ഞാനത്താൽ പരിപൂർണ്ണമായുള്ള പരബ്രഹ്മവസ്തുവിൽ നിന്നും തന്റെ ദൃഷ്ടിയെ മറച്ചിരുന്ന അന്ധകാരം നീങ്ങിപ്പോവുകയും പരബ്രഹ്മവസ്തു സ്വയം പ്രകാശിക്കുകയും ചെയ്യുന്നു '

'അപ്രകാരമുള്ള പരബ്രഹ്മവസ്തുവിനെ ആശ്രയിച്ച് ബുദ്ധിയെ നിരന്തരമായ നിദിദ്ധ്യാസനം കൊണ്ട് അപ്രകാരമുള്ള പരബ്രഹ്മവസ്തുവിന്റെ ആകാരമാക്കിത്തീർത്തവരും അപ്രകാരമുള്ള പരബ്രഹ്മം തന്നെ ആത്മസ്വരൂപം എന്ന നിശ്ചയത്തോടുകൂടി പരബ്രഹ്മത്തിൽ നിന്നും അഭിന്നമായി വർത്തിക്കുന്നവരും ആ പരബ്രഹ്മത്തിൽ തന്നെ നിഷ്ഠയോടുകൂടിയവരുമായ ജനങ്ങൾ ജ്ഞാനം കൊണ്ട് സകല പാപങ്ങളും നശിച്ചവരായി വീണ്ടും ജനനമരണരൂപമായുള്ള സംസാരത്തിൽ വരാത്തതായ യാതൊരു മോക്ഷമുണ്ടോ അതിനെ പ്രാപിക്കുന്നു.'

വിവരണം: — പരിപൂർണ്ണമായ ജ്ഞാനത്തോടുകൂടി നിരന്തരമായി ബ്രഹ്മനിഷ്ഠയിൽ സ്ഥിതിചെയ്യുന്നവർ മോക്ഷത്തെ പ്രാപിക്കുന്നു.

31. സകല ഉപനിഷത്തുകളും ഗീതപോലെയുള്ള ഉപദേശഗ്രന്ഥങ്ങളും ഘോഷിക്കുന്നതായ പരമമായ തത്വത്തെ ശ്രീമത് ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ താഴെ പറയുന്ന ശ്ലോകം കൊണ്ട് വർണ്ണിക്കുന്നു: —

ജ്ഞാനസ്വരൂപവും ജ്ഞാനഫലവും.

വക്തവ്യം കിമു വിദ്യതേഽത്ര ബഹുധാ
ബ്രഹ്മൈവ ജീവഃ സ്വയം
ബ്രഹ്മൈതജ്ജഗതാ പരാണു സകലം
ബ്രഹ്മാദ്വിതീയം ശ്രുതേഃ
ബ്രഹ്മൈവാഹമിതി പ്രബുദ്ധമതയഃ
സന്ത്യക്തബാഹ്യാഃ സ്ഫുടം
ബ്രഹ്മീഭൂയ വസന്തി സന്തതചിദാ-
നന്ദാത്മനൈവ ധ്രുവം.

വി. ചൂ. 395.

'ആത്മാ എന്ത്, അനാത്മാ എന്ത്, അവയുടെ വിവേകം എന്ത് എന്നെല്ലാം ആലോചിക്കുമ്പോൾ അനേകം വിധത്തിലൊന്നും പറയാനില്ല. ജീവന്റെ വാസ്തവമായ സ്വരൂപം ബ്രഹ്മംതന്നെ. പരമാണുമുതല്ക്കുള്ള ജഗത്തിന്റെ സകല ഭാവങ്ങളും ബ്രഹ്മംതന്നെ. അപ്രകാരമുള്ള ബ്രഹ്മം അദ്വിതീയവും അതിനു പ്രമാണം വേദങ്ങളുമാകുന്നു. ശ്രവണം, മനനം, നിദിദ്ധ്യാസനം എന്ന മാർഗ്ഗത്തിൽക്കൂടി 'അഹം ബ്രഹ്മാസ്മി' 'ഞാൻ ബ്രഹ്മമാണ്' എന്ന നിശ്ചയത്താൽ അഖണ്ഡവൃത്തിയെ പ്രാപിച്ചവർ അവർക്ക് അന്യമായി കാണപ്പെടുന്ന സർവത്തേയും നിശ്ശേഷം നിഷേധിച്ച് പരബ്രഹ്മവസ്തുവിനെ ഏകീഭാവത്തിൽ സാക്ഷാത്കരിച്ചവരായി നിരന്തരം ചിദാനന്ദാത്മസ്വരൂപന്മാരായിതന്നെ വർത്തിക്കുന്നു.'

---

# ഗീതാർത്ഥസംഗ്രഹം.

## പതിനൊന്നാമദ്ധ്യായം.

### മോക്ഷസ്വരൂപവും ജീവന്മുക്തലക്ഷണവും.

ഈ അദ്ധ്യായത്തിലെ പ്രതിപാദ്യവിഷയം.

1. കഴിഞ്ഞ പത്തദ്ധ്യായങ്ങളിൽ ഒന്നാമദ്ധ്യായംകൊണ്ടു് ഗീതാമാഹാത്മ്യത്തേയും മൂന്നും ആറും ഏഴും ഒൻപതും അദ്ധ്യായങ്ങൾ കൊണ്ടു് ജീവൻ, ഈശ്വരൻ, പ്രപഞ്ചം, ജീവേശ്വരസംബന്ധം ഇവയെപ്പററി ഓരോ മനുഷ്യനും അറിഞ്ഞിരിക്കേണ്ട തത്വങ്ങളേയും പ്രതിപാദിച്ചു. ഗീതാശാസ്ത്രം കേവലം പഠിക്കാൻമാത്രമായുള്ള ഒരു ശാസ്ത്രമല്ല. കായികമായും മാനസികമായും ഉള്ള പ്രായോഗികമായ നിശ്ചിതപന്ഥാക്കളിൽകൂടി മനുഷ്യൎക്കു ചില സംസ്കാരങ്ങൾ ഉണ്ടാകണമെന്നും അതിന്റെ ഫലമായി ആത്മസാക്ഷാത്കാരം സിദ്ധിക്കേണ്ടതാണെന്നും ശ്രീമദ് ഭഗവദ്ഗീത ഉപദേശിക്കുന്നു. ആ നിശ്ചിതപന്ഥാക്കളെ കൎമ്മയോഗം, മനഃസംയമനയോഗം, ഭക്തിയോഗം, ജ്ഞാനയോഗം എന്ന നാലുവിധത്തിൽ പ്രതിപാദിച്ചിട്ടുള്ളതും, അവയെ ഈ ഗ്രന്ഥത്തിൽ നാലും അഞ്ചും എട്ടും പത്തും അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുള്ളതുമാകുന്നു. ഈ പന്ഥാക്കളിൽ

പ്രവേശിക്കുന്നതിനു മുമ്പും പ്രവേശനാനന്തരവും ഓരോ മനുഷ്യനും ശ്രദ്ധിക്കേണ്ടതായി കായികമായും മാനസികമായും പല സാധനങ്ങൾ ഉണ്ട്. അവയെ സാധനനിരൂപണമെന്ന രണ്ടാമദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ഭഗവദ്ഗീത ഉപദേശിക്കുന്നതു ജീവിതപരിപൂർണ്ണതയെയാണെന്നും അതിൽ ഉത്തമമായ ഭക്തി, പരിപൂർണ്ണമായജ്ഞാനം, സാത്വികമായ കർമ്മകൌശലം, സാർവത്രികമായ നിസ്സംഗത്വം ഇവയെല്ലാം ഉൾപ്പെടുന്നു എന്നും ഒന്നാമദ്ധ്യായത്തിൽതന്നെ പറഞ്ഞിട്ടുള്ളതും, ഈ വസ്തുതയെ കഴിഞ്ഞ അദ്ധ്യായങ്ങളിൽ പല ഘട്ടങ്ങളിലും വ്യക്തമാക്കീട്ടുള്ളതുമാകുന്നു. ജീവിതപരിപൂർണ്ണതയെ ബ്രഹ്മനിർവാണമെന്നും ബ്രഹ്മഭാവമെന്നും മോക്ഷമെന്നും പരമമായ ശാന്തിയെന്നും ദുഃഖരഹിതമായ ആത്യന്തികസുഖസ്ഥാനമെന്നും പലവിധത്തിൽ ഭഗവാൻ വർണ്ണിക്കുന്നുണ്ട്. അപ്രകാരമുള്ള മോക്ഷസ്വരൂപവും മോക്ഷം സിദ്ധിച്ചവരിൽ ജീവന്മുക്തന്മാർ എന്നവരുടെ ലക്ഷണങ്ങളും ഈ അദ്ധ്യായത്തിൽ പ്രതിപാദിക്കപ്പെടുന്നു.

2. മുണ്ഡകോപനിഷത്തിൽ മോക്ഷസ്വരൂപത്തെപ്പററി താഴെ പറയുന്ന പ്രകാരം വർണ്ണിച്ചിരിക്കുന്നു:— *

---

* ബൃഹച്ച തദ്ദിവ്യമചിന്ത്യരൂപം
സൂക്ഷ്മാച്ച തത് സൂക്ഷ്മതരം വിഭാതി.

"പരമാത്മാവിൻെറ സർവ്വാതീതഭാവമായി വർണ്ണിക്കപ്പെട്ട ബ്രഹ്മം ഏററവും മഹത്തായുള്ള വസ്തുവാകുന്നു. അതു സ്വയംപ്രകാശത്തോടുകൂടിയതും അതിസൂക്ഷ്മമായുള്ള വസ്തുക്കളെക്കാൾ സൂക്ഷ്മവുമാണ്. അതു് അവിവേകികൾക്കു ദൂരത്തിലും വിവേകികൾക്കു സമീപത്തിലും വർത്തിക്കുന്നു. അതിനെ സാക്ഷാത്കരിക്കണമെന്ന നിശ്ചയത്തോടുകൂടി ഈ സ്ഥൂലശരീരത്തിൽ ജീവനോടുകൂടിയിരിക്കുമ്പോൾ തന്നെ നോക്കുന്നവൎക്കു് ഹൃദയാകാശത്തിൽതന്നെ അതു സ്ഥിതിചെയ്യുന്നു. അതിനെ നേത്രങ്ങൾ കൊണ്ടോ വാക്കുകൊണ്ടോ മററു് ഇന്ദ്രിയങ്ങൾ കൊണ്ടോ തപസ്സിനാലോ കർമ്മത്തിനാലോ ഗ്രഹിക്കാൻ സാധിക്കുകയില്ല. വിശുദ്ധമായ അന്തഃകരണത്തോടുകൂടി പരമാത്മവസ്തുവിനെ അരൂപമായും അവയവരഹിതനായും ധ്യാനിക്കുന്നവനു് പരിപൂർണ്ണമായി പ്രകാശിക്കുന്ന ജ്ഞാനം കൊണ്ടു് ആ പരബ്രഹ്മവസ്തുവിനെ സാക്ഷാത്കരിക്കാൻ സാധിക്കും."

മുണ്ഡകോപനിഷത്തിലുള്ള മോക്ഷസാധനവർണ്ണനം.

---

ദൂരാത് സുദൂരേ തദിഹാന്തികേ ച
പശ്യത്സ്വിഹൈവ നിഹിതം ഗുഹായാം
മു. ഉ. III. i 7.

ന ചക്ഷുഷാ ഗൃഹ്യതേ നാപി വാചാ
നാന്യൈർദ്ദേവൈസ്തപസാ കർമ്മണാ വാ
ജ്ഞാനപ്രസാദേന വിശുദ്ധസത്വ-
സ്തതസ്തു തം പശ്യതേ നിഷ്കലം ധ്യായമാനഃ
മു. ഉ. III. i. 8.

"യാതൊരു ചിത്തപ്രസാദത്താൽ ഈ ആത്മാവ് സ്വയമായി പ്രകാശിക്കുന്നുവൊ അപ്രകാരമുള്ള സർവ്വജനങ്ങളുടെയും ചിത്തത്തിൽ ഇന്ദ്രിയങ്ങൾ (പ്രാണങ്ങൾ) അഞ്ചുരൂപത്തിൽ പ്രവേശിച്ചുനില്ക്കുന്നുണ്ട്. ചിത്തത്തിന്റെ അഖണ്ഡവൃത്തിയിൽകൂടി അത്യന്തം സൂക്ഷ്മമായുള്ള ഈ ആത്മാവിനെ സാക്ഷാത്കരിക്കേണ്ടതാകുന്നു. പ്രത്യേക നാമരൂപങ്ങളോടും ഗതിവിശേഷങ്ങളോടും ഒഴുകുന്ന നദികൾ സമുദ്രത്തിൽ ചേരുമ്പോൾ നാമരൂപങ്ങളേയും ഗതിവിശേഷങ്ങളേയും ഉപേക്ഷിക്കുകയും സമുദ്രത്തോട് ഏകീഭവിച്ചുപോകയും ചെയ്യുന്നു. അതുപോലെ ബ്രഹ്മത്തെ അറിഞ്ഞവൻ നാമരൂപങ്ങൾ നീങ്ങിയവനായി ഭവിച്ചു സ്വയം പ്രകാശത്തോടുകൂടിയ പരമപുരുഷൻ എന്നു പറയപ്പെടുന്ന പരബ്രഹ്മവസ്തുവിൽ ഏകീഭവിച്ചുപോകുന്നു. യാതൊരുവൻ ഈ പരബ്രഹ്മവസ്തുവിനെ അറിഞ്ഞു ആ വസ്തുവായിത്തന്നെ ഭവിക്കുന്നുവൊ, അവന്റെ

---

ഏഷോഽണുരാത്മാ ചേതസാ വേദിതവ്യോ
യസ്മിൻ പ്രാണഃ പഞ്ചധാ സംവിവേശ
പ്രാണൈശ്ചിത്തം സർവമോതം പ്രജാനാം
യസ്മിൻ വിശുദ്ധേ വിഭവത്യേഷ ആത്മാ.

മു. ഉ. III, i. 9.

യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേ
ഽസ്തം ഗച്ഛന്തി നാമരൂപേ വിഹായ
തഥാ വിദ്വാൻ നാമരൂപാദ്വിമുക്തഃ
പരാത്പരം പുരുഷമുപൈതി ദിവ്യം.

മു. ഉ. III. ii. 8

കുടുംബത്തിൽകൂടിയും ഒരു ബ്രഹ്മവിത്തല്ലാത്തവൻ ഉണ്ടാകുന്നതല്ല. അവൻ സർവ്വശോകകാരണങ്ങളേയും സർവ്വപാപങ്ങളേയും തരണം ചെയ്യുന്നു. ജീവാത്മാവിന്റെ ബന്ധനത്തിനു ഹേതുവായുള്ള സകല ഹൃദയഗ്രന്ഥികളിൽനിന്നും അവൻ മോചിക്കപ്പെടുകയും അമൃതസ്വരൂപനായിത്തീരുകയും ചെയ്യുന്നു.''*

മോക്ഷസ്വരൂപത്തിന്റെ പ്രധാനലക്ഷണങ്ങൾ.

3. ഇപ്രകാരമുള്ള മോക്ഷത്തെപ്പററിയുള്ള നിർവ്വചനത്തെ ശ്രദ്ധിക്കുന്നപക്ഷം അതിനു സ്വരൂപലക്ഷണങ്ങൾ എന്നും തടസ്ഥലക്ഷണങ്ങൾ എന്നും രണ്ടുവിധം ലക്ഷണങ്ങൾ ഉള്ളതായി കാണുന്നു. ഇവയെ ഭാവലക്ഷണങ്ങൾ (Positive qualities) എന്നും അഭാവലക്ഷണങ്ങൾ (Negative qualities) എന്നും പറയാം. ഭാവലക്ഷണങ്ങളിൽ പ്രധാനമായുള്ളവ (i) പരബ്രഹ്മവസ്തുവിനോടുള്ള ഏകീഭാവവും (ii) നിരതിശയമായുള്ള ആനന്ദാനുഭവവുമാകുന്നു. അഭാവലക്ഷണങ്ങളിൽ (i) ആത്യന്തികമായ ദുഃഖനിവൃത്തി (ii) പുണ്യപാപകർമ്മങ്ങളുടെ ക്ഷയം (iii)

* സ യോ ഹ വൈ തത് പരമം ബ്രഹ്മ വേദ
ബ്രഹ്മൈവ ഭവതി നാസ്യാ ബ്രഹ്മവിത്കുലേ ഭവതി.
തരതി ശോകം തരതി പാപ്മാനം
ഗുഹാഗ്രന്ഥിഭ്യോ വിമുക്തോ ഽമൃതോ ഭവതി.

മു. ഉ. III. ii. 9.

സകലവിധ ഹൃദയഗ്രന്ഥികളുടേയും ഭേദനം (iv) സങ്കല്പവികല്പാത്മകമായ മനസ്സിന്റേയും വാസനകളുടേയും നാശം (v) മേൽ ജന്മം എടുക്കേണ്ട ആവശ്യകതയിൽ നിന്നും മോചനം ഇവയാകുന്നു. മോക്ഷസ്വരൂപം ഇന്നതാണെന്നറിയുന്നതിന് ഈ ഓരോ ലക്ഷണങ്ങളേയും കുറിച്ചുള്ള ജ്ഞാനം ആവശ്യമാണ്.

4. മോക്ഷത്തിനുള്ള പ്രധാന ലക്ഷണം അദ്വൈതാത്മാനുഭവമാകുന്നു. ജീവാത്മാവും പരമാത്മാവും ഏകവും അദ്വിതീയവുമായ ഒരേ വസ്തുവാണെന്നും ഈ തത്വത്തെയാണ് ഉപനിഷത്തുകളും ഭഗവദ്ഗീതയും ഉപദേശിക്കുന്നതു എന്നും കഴിഞ്ഞ അദ്ധ്യായങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. അതുപോലെ പാരമാത്ഥികദൃഷ്ടിയോടുകൂടി നോക്കുന്നപക്ഷം സ്ഥൂലസൂക്ഷ്മകാരണരൂപത്തിൽ കാണപ്പെടുന്ന പ്രപഞ്ചത്തിന് പരബ്രഹ്മവസ്തുവിൽ നിന്നും ഭിന്നമായ സത്തയില്ലെന്നുതന്നെ ഉപനിഷത്തുകളുടേയും ഗീതയുടേയും സിദ്ധാന്തം. ശ്രവണം, മനനം, നിദിദ്ധ്യാസനം എന്ന മൂന്നു വിധത്തിലുള്ള അനുഷ്ഠാനംകൊണ്ടു് ഒരു സാധകന് പാരമാത്ഥികദൃഷ്ടി ജനിക്കുമ്പോൾ അദ്വൈതാത്മദർശനം ഉണ്ടാകും. ഇപ്രകാരമുള്ള അദ്വൈതാത്മദർശനത്തിനുള്ള മാർഗ്ഗത്തെയാണ് ഭഗവാൻ താഴെപ്പറയുന്ന ശ്ലോകങ്ങൾകൊണ്ടുപദേശിച്ചിട്ടുള്ളതു്:—

പരബ്രഹ്മവസ്തുവിനോടുള്ള ഏകീഭാവം അല്ലെങ്കിൽ അദ്വൈതാത്മാനുഭവം.

സർവ്വഭൂതസ്ഥിതം യോ മാം
ഭജത്യേകത്വമാസ്ഥിതഃ
സർവഥാ വർത്തമാനോപി
സ യോഗീ മയി വർത്തതേ.

ഗീത. VI. 31

ക്ഷേത്രജ്ഞം ചാപി മാം വിദ്ധി
സർവക്ഷേത്രേഷു ഭാരത

ഗീത. XIII. 2.

ഈശ്വരഃ സർവഭൂതാനാം
ഹൃദ്ദേശേ/ർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവഭൂതാനി
യന്ത്രാരൂഢാനി മായയാ.

ഗീത. XVIII. 61.

തമേവ ശരണം ഗച്ഛ
സർവഭാവേന ഭാരത
തത് പ്രസാദാത് പരാം ശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം.

ഗീത. XVIII 62.

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ
പ്രതിജാനേ പ്രിയോസി മേ.

ഗീത. XVIII. 65

സർവധർമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ.

ഗീത. XVIII. 66.

ഈ ശ്ലോകങ്ങളെ കഴിഞ്ഞ അദ്ധ്യായങ്ങളിൽ വ്യാഖ്യാനിച്ചിട്ടുണ്ട്. ഇവയിൽ 'യോ മാം ഭജത്യേകത്വമാസ്ഥിതഃ', 'തമേവ ശരണം ഗച്ഛ സർവ്വഭാവേന ഭാരത', 'മാമേകം ശരണം വ്രജ', മുതലായ വാക്യങ്ങൾകൊണ്ടു ഭഗവാൻ ഉപദേശിക്കുന്നതു് പ്രകൃതിമുതൽ സ്ഥൂലം വരെയുള്ള സർവ്വദൃശ്യഭാവങ്ങളേയും നിഷേധിച്ചുവരുമ്പോൾ ശേഷിക്കുന്നതായ അഖണ്ഡവും പരിപൂർണ്ണവുമായ പരബ്രഹ്മവസ്തുവിൽ പരിശുദ്ധമായ സാത്വികബുദ്ധിയെ സ്ഥിരമായി ഉറപ്പിക്കുന്നതിലേക്കാകുന്നു. ഒരു സാധകൻ തന്റെ പരിശുദ്ധബുദ്ധിയെ ഏകവും അദ്വിതീയവുമായ പരമാത്മാവിന്റെ സർവാതീതഭാവത്തിൽ ഉറപ്പിച്ചു് നിദിദ്ധ്യാസനം പൂർത്തിയാകുമ്പോൾ അവനു സിദ്ധിക്കുന്ന നിലയെ ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു വർണ്ണിക്കുന്നു:—

യാ നിശാ സർവഭൂതാനാം
തസ്യാം ജാഗർത്തി സംയമീ
യസ്യാം ജാഗ്രതി ഭൂതാനി
സാ നിശാ പശ്യതോ മുനേഃ

ഗീത. II. 69. *

---

*സർവ്വഭൂതാനാം=അജ്ഞാനം കൊണ്ടു മൂടപ്പെട്ട ബുദ്ധിയോടുകൂടിയ സകല പ്രാണികൾക്കും യാ-നിശാ=യാതൊരു

"സകല പ്രാണികൾക്കും യാതൊരു ആത്മനിഷ്ഠ രാത്രിപോലെ കാണപ്പെടുന്നുവൊ, അതിൽ സംയമി അല്ലെങ്കിൽ ധാരണാ, ധ്യാനം, സമാധി എന്ന മൂന്നുവിധം അഭ്യാസക്രമങ്ങളേയും ആത്മാവിൽ ഉറപ്പിച്ചവനായ സ്ഥിരപ്രജ്ഞൻ പൂർണ്ണബോധത്തോടുകൂടി ഉണർന്നിരിക്കുന്നു. യാതൊരു വിഷയാദിസുഖങ്ങളിൽ സകലപ്രാണികളും ഉണർന്നിരിക്കുന്നുവൊ, അവ പരമാത്മതത്വം ദർശിക്കുന്നവനായ മുനിക്കു രാത്രിപോലെയാകുന്നു."

വിവരണം:—ഈ ശ്ലോകം കൊണ്ടു് ഭഗവാൻ അദ്വൈതാത്മസാക്ഷാൽകാരം സിദ്ധിച്ചവന്റെ നിലയെയാണു വർണ്ണിക്കുന്നതു്. അവൻ പ്രപഞ്ചത്തേയൊ ജീവന്മാരേയൊ ബ്രഹ്മത്തിൽനിന്നും അന്യമായി കാണുകയില്ല. ജഗത്തിനേയും ജീവന്മാരേയും ഈശ്വരനേയും നിർഗ്ഗുണവും നിരവിശേഷവുമായ പരബ്രഹ്മവസ്തുവിൽ കല്പിതഭാവങ്ങളായി

---

ആത്മാവിന്റെ പരമാത്മദർശനം എന്നതു രാത്രിപോലെ അജ്ഞാതമായിരിക്കുന്നുവൊ; സംയമീ=ധാരണ, ധ്യാന, സമാധി എന്ന മൂന്നുവിധ അഭ്യാസങ്ങളേയും ആത്മാവിൽ തന്നെ ഉറപ്പിച്ചവൻ; തസ്യാം-ജാഗർത്തി=ആ പരമാത്മദർശനത്തിൽ ഉണർന്നിരിക്കുന്നു; യസ്യാം-ഭൂതാനി-ജാഗ്രതി = അവിവേകത്തോടുകൂടിയ പ്രാണികൾ യാതൊരു വിഷയദർശനത്തിൽ ഉണർന്നിരിക്കുന്നുവൊ; പശ്യതഃ-മുനേഃ = പരമാത്മതത്വം ദർശിക്കുന്നവനായ മുനിക്കു്; സാ-നിശാ = ആ വിഷയദർശനം രാത്രിപോലെ ആകുന്നു.

കാണുന്നതിനാൽ, അവന്റെ പ്രജ്ഞ പരബ്രഹ്മവസ്തുവിൽതന്നെ സദാ ബോധത്തോടുകൂടി വർത്തിക്കുന്നു. സാധാരണ ജനങ്ങൾക്കു പരബ്രഹ്മവസ്തുവിനെക്കുറിച്ചു ബോധം കാണുകയില്ല. അതുകൊണ്ടു സകല പ്രാണികൾക്കും രാത്രിപോലെ അജ്ഞാതമായിരിക്കുന്ന പരബ്രഹ്മവസ്തുവിൽ സംയമി ഉണർന്നിരിക്കുന്നു. സകല പ്രാണികളും ഉണർന്നിരിക്കുന്നതു് ലൌകികമായ വിഷയങ്ങളിലാണ്. അവയെ ബ്രഹ്മാകാരമായിത്തന്നെ സംയമി കാണുന്നതിനാൽ, നാമരൂപാത്മകമായുള്ള വിഷയങ്ങളിൽ സംയമി രാത്രിയിലെന്നപോലെ വർത്തിക്കുന്നു. അവയിൽ അവൻ യാതൊരു സത്യത്വബുദ്ധിയും വെയ്ക്കുന്നില്ല. സാധാരണ മനുഷ്യൻ ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം, അജ്ഞാനം ഇവയിൽ ഓരോന്നിലും ഇവയുടെ സംഘാതരൂപത്തിലും താദാത്മ്യത്തോടുകൂടി വർത്തിക്കുന്നു. സംയമിക്ക് ഇവ ഒന്നിലും തന്നെ 'ഞാൻ' എന്ന ബുദ്ധി ഉണ്ടാകുന്നതല്ല. ഇവയുടെ സംഘാതരൂപത്തിലും അവനു ഞാൻ എന്ന ബുദ്ധിയില്ല. സർവ്വത്തിനും അധിഷ്ഠാനമായുള്ള പരബ്രഹ്മവസ്തുവിൽ ഞാൻ എന്ന ബുദ്ധിയെ സ്ഥിരമായ നിദിധ്യാസനംകൊണ്ടു് സംയമി ഉറപ്പിച്ചവനായിരിക്കും.

5. ഇപ്രകാരമുള്ള ആത്മാനുഭവത്തിനു വിരോധമായുള്ളതു ദേഹം താനാണെന്നുള്ള ബുദ്ധി

ആത്മാനുഭവത്തിനു വിരോധമായുള്ള ദേഹാത്മബുദ്ധി.

യാണ്. അതു നീങ്ങിയവനു മാത്രമേ നിദിദ്ധ്യാസനം സിദ്ധിക്കുകയുള്ളൂ. ദേഹാത്മബുദ്ധിയെപ്പററി തേജോബിന്ദൂപനിഷത്തിൽ താഴെ പറയുന്ന പ്രകാരം വൎണ്ണിച്ചിരിക്കുന്നു:—*

"ദേഹം ആണു ഞാൻ എന്ന സങ്കല്പംതന്നെ അന്തഃകരണം എന്നു പറയപ്പെടുന്നു. ആ സങ്കല്പം തന്നെ മഹത്തായ സംസാരത്തിനും കാരണമായിരിക്കുന്നു. ബന്ധമെന്നു പറയപ്പെടുന്നതും ദേഹോഹം എന്ന സങ്കല്പം തന്നെ. സകലവിധ ദുഃഖങ്ങൾക്കും കാരണമായിരിക്കുന്നതും ആ സങ്കല്പമാണ്. നരകാനുഭവത്തിനു കാരണമായിരിക്കുന്നതും ദേഹോഹമെന്ന സങ്കല്പം തന്നെ. ജഗത്തെന്നു പറയപ്പെടുന്നതും 'ദേഹം ആണ് ഞാൻ' എന്ന സങ്കല്പമാകുന്നു.

ഒരുവനിൽനിന്നും "സ്ഥൂലദേഹം ആണ് ഞാൻ" എന്നുള്ള സങ്കല്പം മാത്രം നീങ്ങിയാലും, അദ്വൈതാത്മാനുഭവത്തിലേക്കുള്ള മാൎഗ്ഗത്തിൽ മുക്കാൽ ഭാഗവും അവൻ കടന്നു പോയിട്ടുണ്ടെന്നു പറയാം.

---

* ദേഹോഹമിതി സങ്കല്പം തദന്തഃകരണം സ്മൃതം
ദേഹോഹമിതി സങ്കല്പോ മഹതി സംസാര ഉച്യതേ
ദേഹോഹമിതി സങ്കല്പം തദ് ബന്ധമിതി ചോച്യതേ
ദേഹോഹമിതി സങ്കല്പം തദ്ദുഃഖമിതി ചോച്യതേ
ദേഹോഹമിതി യജ്ജ്ഞാനം തദേവ നരകം സ്മൃതം
ദേഹോഹമിതി സങ്കല്പം ജഗത് സൎവ്വമിതീൎയ്യതെ.

തേ. ബി. ഉ. V. 89—91

ലോകത്തിൽ മിക്കജനങ്ങളും ദേഹാത്മബുദ്ധികളായാണു വർത്തിക്കുന്നതു്. മനുഷ്യജന്മംകൊണ്ടു് സാധിക്കേണ്ടതായി ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന നാലു പുരുഷാർത്ഥങ്ങൾ ഉണ്ടെങ്കിലും, മിക്കജനങ്ങളും അർത്ഥകാമങ്ങളെ മാത്രം പുരുഷാർത്ഥങ്ങളായി കരുതുകയല്ലാതെ, ധർമ്മത്തിനും മോക്ഷത്തിനും അവർ യാതൊരു പ്രാധാന്യവും കല്പിക്കുന്നില്ല. ധർമ്മം, മോക്ഷം എന്ന രണ്ടു പുരുഷാർത്ഥങ്ങൾ സാധിക്കേണ്ടതായുണ്ടെന്നുകൂടിയും മിക്കജനങ്ങളും കരുതുന്നില്ല. ലോകത്തിൽ വ്യക്തിപരമായും സമൂഹപരമായുമുള്ള സകല കഷ്ടതകൾക്കും കാരണം ജീവിതോദ്ദേശത്തെപ്പററിയുള്ള ചിന്തയില്ലായ്മയും ദേഹോഹമെന്നുള്ള ബുദ്ധിയുമാകുന്നു. സ്ഥൂലദേഹത്തിൽ അഹംബുദ്ധിയോടുകൂടിയവരെ ചാർവാകന്മാർ എന്നു പറയുന്നുണ്ടു്. ദേഹവ്യതിരിക്തനായി ജീവനുണ്ടെന്നുകൂടിയും അവർ വിചാരിക്കുന്നില്ല. സ്ഥൂലദേഹത്തിലുള്ള അഹംബുദ്ധിയെ ത്യജിക്കുന്നതു പ്രയാസമാണെന്നും ലോകത്തിൽ മിക്ക ജനങ്ങളും സ്ഥൂലദേഹതാദാത്മ്യത്തോടുകൂടി വർത്തിക്കുന്നവരാണെന്നും വിദ്യാരണ്യസ്വാമികൾ പറഞ്ഞിരിക്കുന്നു. അദ്ദേഹം താഴെ പറയുന്ന പ്രകാരം ചാർവാകമതത്തെ വർണ്ണിക്കുന്നു:—

"ചാർവ്വാകന്മാരുടെ അഭിപ്രായങ്ങളെ എളുപ്പത്തിൽ നിരസിക്കാവുന്നതല്ല. പ്രാണികൾ മിക്ക

വാരും "സ്ഥൂലദേഹം ആണ് ഞാൻ" എന്ന ബുദ്ധിയുള്ളവരാണ്. അവരുടെ അഭിപ്രായം താഴെ പറയുന്ന പ്രകാരമാകുന്നു. "ജീവനുള്ളതുവരെ സുഖമായി ജീവിക്കണം. മരണാനന്തരം ജീവൻ ഗോചരനല്ലാത്തതിനാൽ അപ്പോഠം ജീവനില്ല എന്നതു നിശ്ചയമാണ്. ഭസ്മമായിത്തീൻ ദേഹം വീണ്ടും ജീവനോടുകൂടി വരിക എന്നത് അസംഭാവ്യമാകുന്നു."*

ഇപ്രകാരമുള്ള മതത്തെ ലോകായതമതം എന്നും പറയുന്നുണ്ട്. വിദ്യാസമ്പന്നരായ ജനങ്ങഠം കൂടിയും ചിന്താശക്തികൊണ്ടും പല അനുഭവങ്ങഠം കൊണ്ടും ദേഹവും ആത്മാവും ഭിന്നങ്ങളാണെന്നും അവർ നിത്യമായ ആത്മസ്വരൂപമാണെന്നും വിശ്വസിക്കുന്നു എങ്കിലും, നടത്തയിൽ ദേഹാത്മബുദ്ധികളായിത്തന്നെ കാണപ്പെടുന്നു. അതുകൊണ്ടാണ് ചാർവ്വാകമതം ഉത്കൃഷ്ടമാണെന്നു ശ്രീ വിദ്യാരണ്യസ്വാമികഠം പറയുന്നത്.

6. സ്ഥൂലശരീരം മുതൽ അവിദ്യവരെയുള്ള സകല ഉപാധികളിൽ നിന്നും അഹംബുദ്ധിയെ

---

* ഉത്കൃഷ്ടാഭേദം ഹി ചാർവ്വാകസ്യ ചേഷ്ടിതം പ്രായേണ സർവ്വപ്രാണിനാം സ്വാമത്.

യാവജ്ജീവം സുഖം ജീവേന്നാസ്തി മൃത്യോരഗോചരഃ ഭസ്മീഭൂതസ്യ ദേഹസ്യ പുനരാഗമനം കുതഃ.

അദ്വൈതാത്മാനുഭവം സിദ്ധിച്ചവൻെറ അഹംബുദ്ധി.

നീക്കി സർവ്വത്തിനും അധിഷ്ഠാനമായുള്ള ഏകവും അദ്വിതീയവുമായ പരബ്രഹ്മവസ്തുവാണ് താൻ എന്ന നിശ്ചയം പ്രാപിച്ചവൻെറ നിലയെ തേജോബിന്ദൂപനിഷത്തിൽ താഴെ പറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു:—*

“ഞാൻ പരബ്രഹ്മസ്വരൂപനും പരമാനന്ദസ്വരൂപനുമാകുന്നു. ഞാൻ കേവലജ്ഞാനരൂപനും കേവലനായ ശ്രേഷ്ഠനുമാകുന്നു. ഞാൻ കേവലശാന്തരൂപനും കേവലചിന്മയനുമാകുന്നു. ഞാൻ കേവലനിത്യരൂപനും കേവലശാശ്വതനുമാകുന്നു. ഞാൻ കേവലസത്വസ്വരൂപനാകുന്നു. ഞാൻ

---

* പരം ബ്രഹ്മസ്വരൂപോഽഹം പരമാനന്ദമസ്മ്യഹം
കേവലജ്ഞാനരൂപോഽഹം കേവലം പരമോഽസ്മ്യഹം
കേവലശ്ശാന്തരൂപോഽഹം കേവലം ചിന്മയോഽസ്മ്യഹം
കേവലം നിത്യരൂപോഽഹം കേവലം ശാശ്വതോഽസ്മ്യഹം
കേവലം സത്വരൂപോഽഹം അഹം ത്യക്ത്വാഽഹമസ്മ്യഹം
സർവ്വഹീനസ്വരൂപോഽഹം ചിദാകാശമയോഽസ്മ്യഹം
കേവലം തുര്യരൂപോഽസ്മി തുര്യാതീതോഽസ്മി കേവലഃ
സദാ ചൈതന്യരൂപോഽസ്മി ചിദാനന്ദമയോഽസ്മ്യഹം
കേവലാകാരരൂപോഽസ്മി ശുദ്ധരൂപോഽസ്മ്യഹം സദാ
കേവലം ജ്ഞാനരൂപോഽസ്മി കേവലം പ്രിയമസ്മ്യഹം
നിർവ്വികല്പസ്വരൂപോഽസ്മി നിരീഹോഽസ്മി നിരാമയഃ
സദാ സംഗസ്വരൂപോഽസ്മി നിർവ്വികാരോഽഹമവ്യയഃ
സദൈകരസരൂപോഽസ്മി സദാ ചിന്മാത്രവിഗ്രഹഃ
അപരിച്ഛിന്നരൂപോഽസ്മി ഹ്യനന്താനന്ദരൂപവാൻ.

തേ, ബി, ഉ. III, 1-7.

പരിച്ഛിന്നമായുള്ള സകല അഹങ്കാരങ്ങളിൽനിന്നും നീങ്ങിയവനും സർവ്വവും ഞാനെന്നുള്ള സർവ്വാത്മഭാവത്തിൽ വർത്തിക്കുന്നവനുമാകുന്നു. ഞാൻ സർവദൃശ്യഭാവങ്ങളിൽനിന്നും നീങ്ങിയവനും ചിദാകാശസ്വരൂപനുമാകുന്നു. ഞാൻ ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളും കടന്ന തുര്യാവസ്ഥയിൽ നില്ക്കുന്നവനും കേവലമായ തുര്യാതീതനുമാകുന്നു. ഞാൻ സദാ ചൈതന്യസ്വരൂപനും ചിദാനന്ദസ്വരൂപനുമാകുന്നു. ഞാൻ കേവലാകാരനും ശുദ്ധസ്വരൂപനുമാകുന്നു. ഞാൻ കേവലജ്ഞാനസ്വരൂപനും കേവലപ്രിയസ്വരൂപനുമാകുന്നു. ഞാൻ യാതൊരു വികല്പമില്ലാത്തവനും യാതൊരു ആഗ്രഹമില്ലാത്തവനുമാകുന്നു. യാതൊരു ദുഃഖവും എന്നെ ബാധിക്കുകയില്ല. ഞാൻ യാതൊന്നിനോടും സംഗമില്ലാത്തവനും നിർവികാരനും അവ്യയനുമാകുന്നു. ഞാൻ സദാ ഏകരസസ്വരൂപനും ചിന്മാത്രവിഗ്രഹനുമാകുന്നു. ഞാൻ അപരിച്ഛിന്നനും അഖണ്ഡാനന്ദസ്വരൂപനുമാകുന്നു.”

ആത്മാനുഭവം സിദ്ധിച്ചവനു താനു പരിപൂർണ്ണവസ്തുവായി വർത്തിക്കുന്നു എന്ന അനുഭവം മാത്രമേ ഉണ്ടായിരിക്കുകയുള്ളൂ. (യത്ര നാന്യത് പശ്യതി നാന്യച്ഛൃണോതി നാന്യദ്വിജാനാതി സ ഭൂമാ) 'യാതൊന്നിൽ ചക്ഷുസ്സ് ശ്രോത്രം മുതലായ ഇന്ദ്രിയങ്ങൾക്കോ അന്തഃകരണത്തിനോ വിഷയമായി

യാതൊന്നുമില്ലയോ അതാണ് ഭൂമാ' എന്ന ഛാന്ദോഗ്യോപനിഷത്തിൽ പറയുന്ന പ്രകാരം ഏകവും അദ്വിതീയവും സർവ്വത്ര പരിപൂർണ്ണവുമായുള്ള വസ്തുമാത്രമായി താൻ നില്ക്കുകയല്ലാതെ, തനിക്കന്യമായി ഒന്നിനേയും അദ്വൈതാത്മാനുഭവം സിദ്ധിച്ചവൻ കാണുകയില്ല. 'ജ്ഞാനീ ത്വാത്മൈവ മേ മതം' 'ജ്ഞാനി ഞാൻ തന്നെ എന്നാണു എന്റെ അഭിപ്രായം' എന്ന വാക്യംകൊണ്ടു് ഭഗവാൻ ജ്ഞാനിയുടേയും പരമാത്മാവിന്റേയും അഭേദത്തെ കാണിച്ചിരിക്കുന്നു. ഭഗവദ്ഗീതയിൽ 'അഹം' എന്ന പദം ഉപയോഗിച്ചിട്ടുള്ള മിക്ക ശ്ലോകങ്ങളേയും നോക്കിയാൽ അവയിൽ തത്പദാർത്ഥമായ പരമാത്മാവിന്റെ ലക്ഷണങ്ങളെ വർണ്ണിക്കുന്നതു കൂടാതെ, അപരോക്ഷജ്ഞാനം കൊണ്ടു് അദ്വൈതാനുഭവം സിദ്ധിച്ച ഒരു സിദ്ധന്റെ അനുഭവത്തേയുംകൂടി ഭഗവാൻ വിവരിച്ചിട്ടുള്ളതായി കാണാം.

മയാ തതമിദം സർവം
ജഗദവ്യക്തമൂർത്തിനാ
മത് സ്ഥാനി സർവഭൂതാനി
ന ചാഹം തേഷ്വവസ്ഥിതഃ
ന ച മത്സ്ഥാനി ഭൂതാനി
പശ്യ മേ യോഗമൈശ്വരം,

ഭൂതഭൃന്ന ച ഭൂതസ്ഥോ
മമാത്മാ ഭൂതഭാവനഃ

ഗീത. IX. 4 & 5.

എന്ന ശ്ലോകങ്ങൾകൊണ്ടു ഭഗവാൻ തത്പദാൎത്ഥമായ പരമാത്മലക്ഷണത്തേയും അദ്വൈതാത്മാനുഭവം സിദ്ധിച്ച ഒരു സിദ്ധന്റെ അനുഭവത്തേയും കാണിച്ചിരിക്കുന്നു. ഉത്തരഗീതയിലുള്ള താഴെ പറയുന്ന ശ്ലോകം കൊണ്ടു ഭഗവാൻ വൎണ്ണിക്കുന്നതും അദ്വൈതാത്മാനുഭവം സിദ്ധിച്ചവന്റെ ലക്ഷണത്തെയാണു്:—*

"ഊൎദ്ധ്വഭാഗത്തിൽ നോക്കിയാലും അധോഭാഗത്തിൽ നോക്കിയാലും മദ്ധ്യഭാഗത്തിൽ നോക്കിയാലും യാതൊരു വസ്തു കാണപ്പെടുന്നുവോ, അതു സൎവത്ര പരിപൂൎണ്ണമായിരിക്കുന്നു. അപ്രകാരം സൎവത്ര പരിപൂൎണ്ണമായിരിക്കുന്ന വസ്തുവാണു ഞാൻ്റെ ആത്മസ്വരൂപം എന്ന അനുഭവം സമാധിസ്ഥന്റെ ലക്ഷണമാകുന്നു."

7. അദ്വൈതാത്മാനുഭവം സിദ്ധിച്ചവൻ ബ്രഹ്മത്തിന്നന്യമായി പ്രപഞ്ചത്തെ കാണുകയില്ല. 'അഹം ബ്രഹ്മാസ്മി' എന്ന വാക്യംകൊണ്ടുള്ള

---

*ഊൎദ്ധ്വപൂൎണ്ണമധഃ പൂൎണ്ണം
മദ്ധ്യപൂൎണ്ണം യദാത്മകം
സൎവപൂൎണ്ണം സ ആത്മേതി
സമാധിസ്ഥസ്യ ലക്ഷണം.

ഉ. ഗീ. I, 37 & 38.

അനുഭവം സിദ്ധിച്ചവനാകയാൽ, തനിക്കന്യമായ ഒരു പ്രപഞ്ചത്തേയും അവൻ കാണുന്നില്ല. പ്രപഞ്ചത്തെ തന്നിൽ തന്നെ ഉണ്ടായി തന്നിൽ തന്നെ സ്ഥിതിചെയ്യുന്നതായും സുഷുപ്ത്യാവസ്ഥയിൽ പ്രപഞ്ചം മുഴുവനും തന്നിൽതന്നെ ലയിക്കുന്നതായും അവൻ കാണുന്നു. അവൻ എങ്ങിനെ പരിപൂർണ്ണബ്രഹ്മസ്വരൂപനായി സ്ഥിതിചെയ്യുന്നു എന്നതിനെയാണ് 'മയ്യേവ സകലംജാതം മയി സർവം പ്രതിഷ്ഠിതം, മയി സർവം ലയം യാതി തദ് ബ്രഹ്മാദ്വയമസ്മ്യഹം' 'എന്നിൽതന്നെ ചരാചരാത്മകമായുള്ള സകല പ്രപഞ്ചവും ഉണ്ടാകയും, എന്നിൽ തന്നെ സ്ഥിതിചെയ്യുകയും ചെയ്യുന്നു. സകല പ്രപഞ്ചവും എന്നിൽതന്നെ ലയിക്കുകയും ചെയ്യുന്നു. അപ്രകാരം ഏകവും അദ്വിതീയവുമായുള്ള ബ്രഹ്മസ്വരൂപനായിട്ടാണ് ഞാൻ വർത്തിക്കുന്നത്' എന്നു കൈവല്യോപനിഷത്തു പറയുന്നു.

അദ്വൈതാത്മദർശി പ്രപഞ്ചത്തെ കാണുന്ന വിധം.

ഒരു ബ്രഹ്മജ്ഞാനി പ്രപഞ്ചത്തെ എങ്ങിനെ കാണുന്നു എന്ന് ശ്രീമത് ശങ്കരാചാര്യസ്വാമികൾ ശ്രീദക്ഷിണാമൂർത്തിസ്തോത്രത്തിൽ താഴെപറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു —*

* വിശ്വം ദർപ്പണദൃശ്യമാനനഗരീതുല്യം നിജാന്തർഗ്ഗതം
പശ്യന്നാത്മനി മായയാ ബഹിരിവോദ്ഭൂതം യഥാ
[നിദ്രയാ

"അത്യന്തം നിർമ്മലവും പോറലൊ ഉടവോ ഇല്ലാത്തതുമായ ഒരു കണ്ണാടിയിൽ അനേകം ജനവസതികളോടുകൂടിയ ഒരു മഹാനഗരം പ്രതിഫലിച്ചു കാണപ്പെടുന്നതുപോലെ നാനാരൂപത്തിൽ കാണപ്പെടുന്ന ജഗത്തു മുഴുവനും അന്തഃകരണത്തിൽ തന്നെ കല്പിതമാകുന്നു. നിദ്രാസമയത്തു അന്തഃകരണത്തിൽ കാണപ്പെടുന്നതായ കാഴ്ചകളെല്ലാം വെളിയിൽ വർത്തിക്കുന്നതുപോലെ കാണപ്പെടുന്നു. അതുപോലെ തന്നെ മായാശക്തികൊണ്ടു് അന്തഃകരണത്തിൽ സങ്കല്പത്താൽ സൃഷ്ടിക്കപ്പെട്ട സകല ഭാവങ്ങളേയും ബഹിർഭാഗത്തു വർത്തിക്കുന്നതുപോലെ കാണിച്ചുകൊണ്ടും സ്വീയമായ ബോധാവസ്ഥയിൽ ഏകവും അദ്വിതീയവുമായ ആത്മസ്വരൂപത്തെ സാക്ഷാത്കരിച്ചുകൊണ്ടും യാതൊരു പരമാത്മാവു വർത്തിക്കുന്നുവോ അപ്രകാരമുള്ള ഗുരുമൂർത്തിസ്വരൂപനായ ശ്രീ ദക്ഷിണാമൂർത്തിയെ ഞാൻ നമസ്കരിക്കുന്നു."

ഒരു അദ്വൈതാത്മദർശിയുടെ പാരമാർത്ഥിക ദൃഷ്ടിയിൽ പ്രപഞ്ചത്തിന് ഒട്ടുംതന്നെ സത്ത എന്നതില്ല. പ്രപഞ്ചോപശമമായ ബ്രഹ്മംമാത്രമായേ അവൻ നില്ക്കുകയുള്ളു. സ്ഥൂലസൂക്ഷ്മശരീരങ്ങളിൽ പ്രജ്ഞയോടുകൂടി അവൻ വർത്തി

---

യസ്സാക്ഷാത് കുരുതേ പ്രബോധസമയേ സ്വാത്മാന[മേവാദ്വയം

തസ്മൈ ശ്രീഗുരുമൂർത്തയേ നമ ഇദം ശ്രീദക്ഷിണാ[മൂർത്തയേ

ക്കുമ്പോൾ പ്രപഞ്ചം അവന് ദൃഷ്ടിഗോചരമായി ഭവിക്കുന്നു എങ്കിലും, അവൻ പ്രപഞ്ചത്തെ കാണുന്നതു സാധാരണന്മാരുടെ ദൃഷ്ടിയോടുകൂടിയല്ല. താൻ സർവത്ര പരിപൂർണ്ണനാണെന്നുള്ള ബോധവും അനുഭവവും അവനിൽനിന്നും ഒരിക്കലും നീങ്ങുകയില്ല. "മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തിതേ" "എന്നെ അതായതു് സർവാതീതമായ പരബ്രഹ്മമായവനെ ആരു പ്രാപിക്കുന്നുവോ അവൻ മായയെ കടക്കുന്നു" എന്നു ഭഗവാൻ പറഞ്ഞിട്ടുള്ളതനുസരിച്ച് അദ്വൈതാത്മദർശി പ്രപഞ്ചത്തെ കടന്നവനാണ്. പ്രപഞ്ചത്തിന് അതായതു് മായ മുതൽ സ്ഥൂലംവരെയുള്ള സകല ഭാവങ്ങൾക്കും പാരമാർത്ഥികസത്തയില്ലെന്നും വ്യാവഹാരികസത്ത മാത്രമേയുള്ളു എന്നും അവൻ കാണുന്നു. സ്ഥൂലശരീരത്തിൽ ജാഗ്രദവസ്ഥയിൽ സ്ഥൂലപ്രപഞ്ചം വർത്തിക്കുന്നതായി അവൻ കാണുന്നുണ്ടു്. സ്വപ്നാവസ്ഥയിൽ സ്ഥൂലപ്രപഞ്ചമില്ല. സുഷുപ്തി എന്ന അവസ്ഥയിൽ സ്ഥൂലവും സൂക്ഷ്മവും ആയ പ്രപഞ്ചങ്ങൾ ഇല്ല. തുര്യാവസ്ഥയിൽ സ്ഥൂലപ്രപഞ്ചവും സൂക്ഷ്മപ്രപഞ്ചവും സുഷുപ്തിയിൽ അനുഭവപ്പെടുന്ന അജ്ഞാനവുമില്ല. സ്ഥൂലവും സൂക്ഷ്മവും കാരണവുമായ പ്രപഞ്ചം മുഴുവനും തന്റെ സങ്കല്പത്തിൽനിന്നും ഉണ്ടായി അതിൽ തന്നെ വർത്തിക്കുന്നതായാണ് അവൻ കാണുന്നതു്. പ്രപഞ്ചത്തിന്റെ സ്ഥൂലവും സൂക്ഷ്മവുമായ ഭാഗങ്ങളെ ജാഗ്രദവസ്ഥയിലും സ്വപ്നാവ

സ്ഥയിലും അവൻ ദർശിക്കുന്നു എങ്കിലും ഒരു ദപ്പ്ണത്തിൽ പ്രതിബിംബിച്ചു കാണപ്പെട്ട നനഗരമെന്നപോലെ അവ അവൻെറ അന്തഃകരണത്തിൽ വൎത്തിക്കുന്നതായാണ് അവൻ കാണുന്നത്. അദ്വൈതാത്മദർശിയുടെ അന്തഃകരണം സാധാരണ ജനങ്ങളുടെ അന്തഃകരണംപോലെയല്ല. ഒരു സാധാരണ മനുഷ്യൻെറ അന്തഃകരണം പരിച്ഛിന്നവിഷയങ്ങളെ ആശ്രയിച്ചും അവയുടെ ആകാരത്തോടുകൂടിയും വൎത്തിക്കും. അദ്വൈതാത്മദർശിയുടെ അന്തഃകരണം അഖണ്ഡവൃത്തിയിൽ ശീലിച്ച അന്തഃകരണമാകയാൽ, തുര്യാവസ്ഥയിൽ ബ്രഹ്മാകാരമായും മററവസ്ഥകളിൽ പരമാത്മാവിൻെറ സമഷ്ട്യുപാധികളിൽ എന്നപോലെ പ്രപഞ്ചം മുഴുവനേയും പ്രതിഫലിപ്പിച്ചുകൊണ്ടും വൎത്തിക്കുന്നു. നിദ്രയിൽ കാണപ്പെടുന്ന സ്വപ്നലോകം അന്തഃകരണത്തിൻെറ വികാരം കൊണ്ടുണ്ടാകുന്നു എങ്കിലും, വെളിയിൽകൂടി വ്യാപിച്ചുനില്ക്കുന്നതായി കാണപ്പെടുന്നതുപോലെ, അന്തഃകരണപ്രതിബിംബിതമായ വിശ്വംതന്നെ വെളിയിൽകൂടി വൎത്തിക്കുന്നതായും അവൻ കാണുന്നു.

അദ്വൈതാത്മദർശനം സിദ്ധിച്ചവൻ സൎവ്വപ്രപഞ്ചവും ജീവന്മാരും തന്നിൽ തന്നെ സ്ഫുരിച്ചു തന്നിൽതന്നെ വൎത്തിക്കുന്നതായും തുരീയാവസ്ഥയിൽ തന്നിൽ തന്നെ ലയിക്കുന്നതായും തനിക്ക് അന്യമായി യാതൊന്നുമില്ലെന്നും കാണുകയും

സൎവ്വപരിപൂൎണ്ണനായി വൎത്തിക്കുകയും ചെയ്യുന്നു. ഈ അവസ്ഥയെ ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു വൎണ്ണിക്കുന്നു:—

ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാൎത്ഥ
നൈനാം പ്രാപ്യ വിമുഹ്യതി.
സ്ഥിത്വാസ്യാമന്തകാലേऽപി
ബ്രഹ്മനിൎവ്വാണമൃച്ഛതി.

ഗീത, II. 72. *

"അല്ലയോ അൎജ്ജുന! ബ്രഹ്മജ്ഞാനനിഷ്ഠയെന്നതു് സൎവത്തിനും അധിഷ്ഠാനമായുള്ള പരബ്രഹ്മവസ്തുവിൽ സൎവദൃശ്യങ്ങളേയും നിഷേധിച്ചു പൂൎണ്ണബോധത്തോടുകൂടി വൎത്തിക്കുകയാകുന്നു. ഈ ബ്രഹ്മനിഷ്ഠ സിദ്ധിക്കുന്നവനെ യാതൊരുവിധത്തിലുമുള്ള മോഹവും ബാധിക്കുകയില്ല. മരിക്കുന്നതിനു മുൻപു് അവസാനകാലത്തിലെങ്കിലും ഈ ബ്രഹ്മനിഷ്ഠ ഒരുവനു സിദ്ധിക്കുന്നപക്ഷം, അവൻ ബ്രഹ്മത്തോടുള്ള ഏകീഭാവത്തെ പ്രാപിക്കുന്നു."

---

* പാൎത്ഥ = അല്ലയോ അൎജ്ജുന! ബ്രാഹ്മീ-സ്ഥിതിഃ-ഏഷാ = ബ്രഹ്മനിഷ്ഠ എന്നതു് ഇതാകുന്നു; അതായതു് സൎവ്വദൃശ്യങ്ങളേയും അന്തഃകരണത്തിൽനിന്നും നീക്കി നിൎവ്വിശേഷമായ ബ്രഹ്മത്തിൽ പൂൎണ്ണബോധത്തോടുകൂടി വൎത്തിക്കുക; ഏനാം-പ്രാപ്യ-ന-വിമുഹ്യതി = ഇപ്രകാരമുള്ള ബ്രഹ്മനിഷ്ഠയെ പ്രാപിക്കുന്നവൻ പിന്നീടു യാതൊരുവിധമായ മോഹത്തെയും പ്രാപിക്കുന്നതല്ല; അന്തകാലേ-അപി-അസ്യാം-സ്ഥിത്വാ = മരിക്കുന്നതിനു മുൻപു് അവസാനകാലത്തിലെങ്കിലും ഈ ബ്രഹ്മനിഷ്ഠ അവനു സിദ്ധിക്കുന്ന പക്ഷം; (സഃ) ബ്രഹ്മനിൎവ്വാണം-ഋച്ഛതി = അവൻ ബ്രഹ്മത്തോടുള്ള ഏകീഭാവത്തെ പ്രാപിക്കുന്നു.

വിവരണം:—ഇവിടെ ബ്രഹ്മനിഷ്ഠ എന്നു പറയുന്നതു് 'യാ നിശാ സർവ്വഭൂതാനാം' എന്ന ശ്ലോകം കൊണ്ടു വിവരിച്ചിട്ടുള്ള സംയമിയുടെ നിഷ്ഠയാകുന്നു. സംയമം എന്നതു് ധാരണ, ധ്യാനം, സമാധി എന്ന മൂന്നുവിധം മനോവൃത്തികളെ ഒരു വസ്തുവിൽ സ്ഥാപിക്കുകയാണു. സംയമവിഷയം ഏതു വസ്തുവും ആയിരിക്കാം. ഇവിടെ ഉദ്ദേശിച്ചിട്ടുള്ള സംയമം അപ്രകാരമുള്ളതല്ല. സർവ്വദൃശ്യങ്ങളേയും നിഷേധിച്ചു വരുമ്പോൾ ശേഷിക്കുന്നതായ പരമാത്മാവിൻെറ സർവ്വാതീതഭാവത്തിൽ അതായതു നിർഗ്ഗുണവും നിർവ്വിശേഷവുമായ പരബ്രഹ്മവസ്തുവിൽ ആത്മഭാവത്തെ ഏകീഭവിപ്പിച്ചു് അതിശുദ്ധമായ ബുദ്ധിയെ അഖണ്ഡവൃത്തിയോടുകൂടി നിറുത്തുന്നതിനെയാണു് ഇവിടെ ബ്രാഹ്മീസ്ഥിതിയെന്നു പറയുന്നതു്. ഈ സ്ഥിതി മരിക്കുന്നതിനു മുൻപു് ഒരു നിമിഷമെങ്കിലും ഒരുവനു സിദ്ധിക്കുമെങ്കിൽ, അവൻ നിശ്ചയമായും മുക്തനായി ഭവിക്കുമെന്നാണു് ഭഗവാൻ പറയുന്നതു്.

൪. മോക്ഷസ്വരൂപത്തിൻെറ രണ്ടാമത്തെ ലക്ഷണം നിരതിശയമായ ആനന്ദാനുഭവമാകുന്നു.

മോക്ഷമെന്നതു് നിരതിശയമായ ആനന്ദപ്രാപ്തിയാകുന്നു.

സകലവിധത്തിലുള്ള സുഖവും ആത്മാനന്ദത്തെ ആശ്രയിച്ചിരിക്കുന്നു എന്നാണു് ഉപനിഷത്തുകൾ ഘോഷിക്കുന്നതു്. ആനന്ദം എന്നതു് ആത്മാവിൻെറ ഗുണമല്ല.

ആത്മാ തന്നെ ആനന്ദസ്വരൂപനാകുന്നു. "സകലജീവികൾക്കും ആനന്ദം വേണമെന്നുള്ള ആഗ്രഹം സ്വതേയുള്ളതാണ്" എന്നു യോഗവാസിഷ്ഠത്തിൽ പ്രതിപാദിച്ചിരിക്കുന്നു. *

ആത്മപ്രീതിക്കുവേണ്ടിയാണ് ഓരോ മനുഷ്യനും അന്യമനുഷ്യരേയും വിവിധപദാർത്ഥങ്ങളേയും സ്നേഹിക്കുന്നത് എന്നു യാജ്ഞവല്ക്യർ മൈത്രേയിക്കുപദേശിച്ചതിനെ ഭക്തിയോഗത്തെപ്പററി പ്രതിപാദിച്ചിട്ടുള്ള എട്ടാമദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. സകലവിധത്തിലുള്ള ആനന്ദങ്ങളിലും വെച്ചു ആത്മാനന്ദം ശ്രേഷ്ഠമാണെന്നു തൈത്തിരീയോപനിഷത്തിൽ താഴെ പറയുന്നവിധം വർണ്ണിച്ചിരിക്കുന്നു:— †

---

* ആനന്ദായൈവ ഭൂതാനി യതന്തേ യാനി കാനിചിത്;

† സൈഷ ffനന്ദസ്യ മീമാംസാ ഭവതി. യുവാ സ്യാത് സാധു യുവാദ്ധ്യായകഃ ആശിഷ്ഠോ ദ്രഢിഷ്ഠോ ബലിഷ്ഠഃ തസ്യേയം പൃഥിവീ സർവ്വാ വിത്തസ്യ പൂർണ്ണാ സ്യാത്. സ ഏകോ മാനുഷ ആനന്ദഃ തേ യേ ശതം മാനുഷാ ആനന്ദാഃ. സ ഏകോ മനുഷ്യഗന്ധർവ്വാണാമാനന്ദഃ, ശ്രോത്രിയസ്യ ചാകാമഹതസ്യ. തേ യേ ശതം മനുഷ്യഗന്ധർവ്വാണാമാനന്ദാഃ സ ഏകോ ദേവഗന്ധർവ്വാണാമാനന്ദഃ; ശ്രോത്രിയസ്യ ചാകാമഹതസ്യ. തേ യേ ശതം ദേവഗന്ധർവ്വാണാമാനന്ദാഃ സ ഏകഃ പിതൄണാം ചിരലോകലോകാനാം ആനന്ദഃ; ശ്രോത്രിയസ്യ ചാകാമഹതസ്യ. തേ യേ ശതം പിതൄണാം ചിരലോകലോകാനാമാനന്ദാഃ സ ഏക ആജാനജാനാം ദേവാനാമാനന്ദഃ; ശ്രോത്രിയസ്യ ചാകാമഹതസ്യ. തേ യേ ശതമാജാനജാനാം ദേവാനാമാനന്ദാഃ സ ഏകഃ കർമ്മദേ

"ആനന്ദത്തെപ്പററിയുള്ള മീമാംസാ(ചിന്തനം) ഇപ്രകാരമാകുന്നു. യൌവനം, സാധുത്വം. വേദാദ്ധ്യയനം, ഊർജ്ജസ്വലത, ധൈര്യം, ബലം, ധനധാന്യസമ്പൂർണ്ണയായുള്ള ഭൂമിമുഴുവന്റെയും ഉടമസ്ഥത, ഭരണശക്തി ഇത്രയും ഒരുവനുള്ള പക്ഷം അതുകൊണ്ട് അവനുള്ള ആനന്ദത്തെ മനുഷ്യാനന്ദമെന്നു പറയാം. ഇപ്രകാരമുള്ള മനുഷ്യാനന്ദത്തിന്റെ നൂറു മടങ്ങ് ആനന്ദം ഒരു മനുഷ്യഗന്ധർവനുണ്ടായിരിക്കും. അത്രയും ആനന്ദം ആശയില്ലാത്തവനായ ശ്രോത്രിയനും ഉണ്ടായിരിക്കും. മനുഷ്യഗന്ധർവന്മാർക്കുള്ള ആനന്ദത്തിന്റെ നൂറു മടങ്ങ് ആനന്ദം ഒരു ദേവഗന്ധർവനുണ്ടായിരിക്കും. അത്രയും ആനന്ദം ആശാരഹിതനായ ശ്രോത്രിയനുമുണ്ടായിരിക്കും. ദേവഗന്ധർവന്മാർക്കുള്ള ആനന്ദത്തിന്റെ നൂറു മടങ്ങ് ആനന്ദം ചിരലോകജീവികളായ പിതൃക്കൾക്കുണ്ടായിരിക്കും. അത്രയും ആനന്ദം ആശാരഹിതനായ ശ്രോത്രിയനുമുണ്ടായിരിക്കും. ചിരലോകപിതൃക്കൾക്കുള്ള ആനന്ദത്തിന്റെ നൂറു മടങ്ങ് ആനന്ദം ആജാനജദേവന്മാർക്കുണ്ടായിരിക്കും. അത്രയും ആനന്ദം ആശാരഹിതനായ ശ്രോത്രിയനും ഉണ്ടായിരിക്കും. ആജാനജദേവന്മാർക്കുള്ള ആനന്ദത്തിന്റെ

---

[illegible]വാനാം ദേവാനാമാനന്ദഃ; യേ കർമ്മണാ ദേവാനപി യന്തി; ശ്രോത്രിയസ്യ ചാകാമഹതസ്യ. തേ യേ ശതം കർമ്മദേവാനാം ദേവാനാമാനന്ദാഃ; സ ഏകോ ദേവാനാമാനന്ദഃ ശ്രോത്രിയസ്യ ചാകാമഹതസ്യ തേ യേ ശതം ദേവാനാമാനന്ദാഃ സ ഏക ഇന്ദ്രസ്യാനന്ദഃ

നൂറു മടങ്ങ് ആനന്ദം കർമ്മദേവന്മാർക്കുണ്ടായിരിക്കും. കർമ്മദേവന്മാർ എന്നവർ കർമ്മംകൊണ്ട് ദേവത്വം പ്രാപിക്കുന്നവരാണ്. അവർക്കുള്ള ആനന്ദം ആശാരഹിതനായ ശ്രോത്രിയനുമുണ്ടായിരിക്കും. കർമ്മദേവന്മാർക്കുള്ള ആനന്ദത്തിന്റെ നൂറു മടങ്ങ് ആനന്ദം ദേവന്മാർക്കുണ്ടായിരിക്കും. അത്രയും ആനന്ദം ആശാരഹിതനായ ശ്രോത്രിയനുമുണ്ടായിരിക്കും. ദേവന്മാർക്കുള്ള ആനന്ദത്തിന്റെ നൂറു മടങ്ങ് ആനന്ദം ദേവരാജാവായ ഇന്ദ്രനുണ്ടായിരിക്കും. അത്രയുമാനന്ദം ആശാരഹിതനായ ശ്രോത്രിയനുമുണ്ടായിരിക്കും. ഇന്ദ്രനുള്ള ആനന്ദത്തിന്റെ നൂറു മടങ്ങ് ആനന്ദം ദേവഗുരുവായ ബൃഹസ്പതിക്കുണ്ടായിരിക്കും. അത്രയുമാനന്ദം ആശാരഹിതനായ ശ്രോത്രിയനുമുണ്ടായിരിക്കും. ബൃഹസ്പതിക്കുള്ള ആനന്ദത്തിന്റെ നൂറു മടങ്ങ് ആനന്ദം വിരാട്പുരുഷനായ പ്രജാപതിക്കുണ്ട്. അത്രയുമാനന്ദം ആശാരഹിതനായ ശ്രോത്രിയനു

---

ശ്രോത്രിയസ്യ ചാകാമഹതസ്യ. തേ യേ ശതമിന്ദ്രസ്യാനന്ദാഃ സ ഏകോ ബൃഹസ്പതേരാനന്ദഃ ശ്രോത്രിയസ്യ ചാകാമഹതസ്യ തേ യേ ശതം ബൃഹസ്പതേരാനന്ദാഃ സ ഏകഃ പ്രജാപതേരാനന്ദഃ ശ്രോത്രിയസ്യ ചാകാമഹതസ്യ. തേ യേ ശതം പ്രജാപതേരാനന്ദാഃ സ ഏകോ ബ്രഹ്മണ ആനന്ദഃ ശ്രോത്രിയസ്യ ചാകാമഹതസ്യ. സ യശ്ചായം പുരുഷേ യശ്ചാസാവാദിത്യേ സ ഏകഃ സ യ ഏവംവിത് അസ്മാല്ലോകാത് പ്രേത്യ ഏതമന്നമയമാത്മാനമുപസംക്രാമതി. ഏതം പ്രാ

മുണ്ടായിരിക്കും. വിരാട്പുരുഷനായ പ്രജാപതിക്കുള്ള ആനന്ദത്തിന്റെ നൂറു മടങ്ങ് ആനന്ദം ബ്രഹ്മത്തിനുണ്ട്. അത്രയുമാനന്ദം ആശാരഹിതനായ ശ്രോത്രിയനുമുണ്ടായിരിക്കും. ഒരു വ്യഷ്ടിയായ പുരുഷനിൽ ഹൃദയാകാശത്തിൽ സ്ഥിതിചെയ്യുന്ന ചൈതന്യവസ്തുവും ആദിത്യനിൽ സ്ഥിതിചെയ്യുന്ന ചൈതന്യവസ്തുവും ഒന്നുതന്നെ. ഇപ്രകാരം അറിഞ്ഞവൻ ഈ ലോകം സംബന്ധിച്ച ആഗ്രഹങ്ങളെ എല്ലാം ഉപേക്ഷിച്ചവനായി ആദ്യം അന്നമയകോശം താനല്ല എന്ന നിശ്ചയത്തോടുകൂടി അതിലുള്ള താദാത്മ്യത്തെ വിടുന്നു. അതിൽ പിന്നീടു പ്രാണമയകോശത്തിലുള്ള തദാത്മ്യത്തേയും വിടുന്നു. പിന്നീടു മനോമയത്തിലുള്ള അഹംബുദ്ധിയെ ഉപേക്ഷിക്കുന്നു അതിൽ പിന്നീടു വിജ്ഞാനമയകോശത്തിലുള്ള അഹംബുദ്ധിയേയും വിടുന്നു. അതിൽ പിന്നെ ആനന്ദമയകോശത്തിലുള്ള അഹംബുദ്ധിയേയും ഉപേക്ഷിക്കുന്നു. ഇപ്രകാരം സർവകോശങ്ങളിലുമുള്ള താദാത്മ്യത്തെ ഉപേക്ഷിക്കുമ്പോൾ

---

ണമയമാത്മാനമുപസംക്രാമതി. ഏതം മനോമയമാത്മാനമുപസംക്രാമതി. ഏതം വിജ്ഞാനമയമാത്മാനമുപസംക്രാമതി, ഏതമാനന്ദമയമാത്മാനമുപസംക്രാമതി, യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന.

തൈ. ഉ. II. 8, 9.

യാതൊരു വസ്തുവിൽനിന്നും വാക്കുകളും മനസ്സും പ്രവേശിക്കാൻ അസമർത്ഥങ്ങളായി തിരിഞ്ഞു പോകുന്നുവോ, ആ പരബ്രഹ്മവസ്തുവിനെ പുരുഷൻ അറിയുന്നു. ആ വസ്തു കേവലമായ ആനന്ദസ്വരൂപമാണെന്നറിയുന്നവന്ന് ഒന്നിൽനിന്നും ഭയമുണ്ടാകുന്നില്ല.''

ഈ മന്ത്രങ്ങൾകൊണ്ടു ആശാരഹിതനായ വിദ്വാന്ന് പ്രപഞ്ചത്തിൽ മനുഷ്യാനന്ദം മുതൽ ഹിരണ്യഗർഭാനന്ദം വരെയുള്ള സകല വിധത്തിലുമുള്ള ആനന്ദങ്ങളും ഉണ്ടെന്നും അവൻ ആത്മാവിൻെറ ഏകത്വത്തെ അറിഞ്ഞു് അന്തർദൃഷ്ടിയോടുകൂടി പഞ്ചകോശങ്ങളിലുള്ള താദാത്മ്യത്തെ ഉപേക്ഷിച്ച് പ്രത്യഗാത്മാവിനേയും പ്രത്യഗാത്മാവിൽനിന്നും ഭിന്നനല്ലാത്ത പരബ്രഹ്മത്തേയും സാക്ഷാത്കരിക്കുന്നപക്ഷം വാക്കുകൾ കൊണ്ടോ മനസ്സുകൊണ്ടോ വൎണ്ണിക്കാൻപാടില്ലാത്ത നിരതിശയമായ ആനന്ദം അവൻ അനുഭവിക്കുമെന്നും വ്യക്തമാക്കിയിരിക്കുന്നു. മുക്തൻ ജീവാത്മപരമാത്മാക്കളുടെ ഏകത്വത്തെ അറിഞ്ഞു് ഏകവും അദ്വിതീയവുമായ പരബ്രഹ്മവസ്തുവിൽ തന്നെ സ്ഥിരനിഷ്ഠയോടുകൂടി അഭേദമായി വൎത്തിക്കുന്നവനാകയാൽ, അവൻ നിരതിശയമായ ആനന്ദസ്വരൂപനായിത്തന്നെ സ്ഥിതിചെയ്യുന്നു.

ഈ തത്വത്തെത്തന്നെ തൈത്തിരീയോപനിഷത്തിൽ ഭൃഗുവല്ലിയിൽ ഭാൎഗ്ഗവീവിദ്യയെന്നും വാരുണീവിദ്യയെന്നും പറയപ്പെടുന്ന ഭാഗവും

പ്രതിപാദിക്കുന്നു. അതു് താഴെ പറയുന്ന പ്രകാരമാകുന്നു:— *

ഭൃഗു, പിതാവായ വരുണന്റെ സമീപത്തു ചെന്നു് ബ്രഹ്മോപദേശം ചെയ്യണമെന്നപേക്ഷിച്ചു. "യാതൊരു വസ്തുവിൽ നിന്നും ഈ ഭൂതങ്ങളെല്ലാം ഉണ്ടാകുന്നുവോ, ഉണ്ടായവ യാതൊന്നിൽ സ്ഥിതിചെയ്യുന്നുവോ, യാതൊന്നിൽ പ്രവേശിച്ചു ലയിക്കുന്നുവോ, അതിനെ അറിഞ്ഞാലും അതാണ് ബ്രഹ്മം" എന്നു വരുണൻ ഉപദേശിച്ചു. അതിന്റെശേഷം ഭൃഗുമഹർഷി ബുദ്ധിയെ അന്തർമ്മുഖമായി വിട്ടു് ദൃഢവിചാരണാരൂപമായുള്ള തപസ്സിനെ ആചരിച്ചു. അന്തർമ്മുഖമായുള്ള വിചാരണ കൊണ്ടല്ലാതെ ആത്മസ്വരൂപത്തെയോ ബ്രഹ്മസ്വരൂപത്തെയോ അറിയാൻ സാധിക്കുന്നതല്ല. ക്രമത്തിൽ അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം എന്ന കോശങ്ങളെ എല്ലാം കടന്നു് ആനന്ദസ്വരൂപമായുള്ള ബ്രഹ്മത്തിൽ സ്ഥിരനിഷ്ഠയോടുകൂടിയവനായി ഭവിച്ചു. അതിനെ താഴെ പറയുന്ന പ്രകാരം വർണ്ണിക്കുന്നു:— †

---

* "യതോ വാ ഇമാനി ഭൂതാനി ജായന്തേ. യേന ജാതാനി ജീവന്തി.
യത് പ്രയന്ത്യഭിസംവിശന്തി. തദ്വിജിജ്ഞാസസ്വ. തദ് ബ്രഹ്മേതി" തൈ. ഉ. III. 1,

† ആനന്ദോ ബ്രഹ്മേതി വ്യജാനാത്. ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ. ആനന്ദേന ജാതാനി ജീവന്തി. ആനന്ദം പ്രയന്ത്യഭിസംവിശന്തീതി. സൈഷാ ഭാർഗ്ഗവീ വാരുണീ വിദ്യാ

തൈ. ഉ, III. 6.

"ബ്രഹ്മം കേവലമായ ആനന്ദസ്വരൂപമാണെന്നു ഭൃഗു അറിഞ്ഞു. ഈ ഭൂതങ്ങളെല്ലാം കേവലമായ ആനന്ദസ്വരൂപത്തിൽ നിന്നുംതന്നെ ഉണ്ടാകുന്നു. ആനന്ദത്തിൽ നിന്നും ഉണ്ടായവ ആനന്ദത്തിൽ തന്നെ വർത്തിക്കുന്നു. എല്ലാം ആനന്ദത്തിൽതന്നെ പ്രവേശിച്ച് അതിൽ ഐക്യീഭവിക്കുകയും ചെയ്യുന്നു. ഇതിനെയാണ് ഭാർഗ്ഗവീവിദ്യയെന്നും വാരുണീവിദ്യയെന്നും പറയുന്നത്."

ബ്രഹ്മം കേവലാനന്ദസ്വരൂപമെന്നു യാജ്ഞവല്ക്യമഹർഷി ജനകമഹാരാജാവിന് ഉപദേശിച്ചിട്ടുള്ളതിനെ ബൃഹദാരണ്യകോപനിഷത്തിൽ നാലാമദ്ധ്യായത്തിൽ തൃതീയബ്രാഹ്മണത്തിൽ വിശദമായി വർണ്ണിച്ചിട്ടുണ്ട്. അവിടെയുള്ള വർണ്ണനയും തൈത്തിരീയോപനിഷത്തിലുള്ള ആനന്ദമീമാംസപോലെയാണ്. സകലവിധത്തിലുള്ള ആനന്ദവും ബ്രഹ്മാനന്ദത്തിന്റെ എത്രയും അല്പമായ അംശംപോലെയുള്ളതാണെന്നു അവിടെ യാജ്ഞവല്ക്യർ വർണ്ണിച്ചിരിക്കുന്നു. *

"ഈ ബ്രഹ്മാനന്ദം നിരതിശയമായുള്ളതാകുന്നു. ഇതിന്റെ അല്പമായ അംശത്തെ ആശ്രയിച്ചാണ് ഓരോ ഉപാധികളോടുള്ള ബന്ധത്താൽ ബ്രഹ്മത്തിൽ നിന്നും അന്യമെന്നപോലെ കാണപ്പെടുന്ന സകല പ്രാണികളും ജീവിക്കുന്നത്."

---

* ഏഷോഽസ്യ പരമ ആനന്ദ ഏതസ്യൈവാനന്ദ
സ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തി.

ബൃ. ഉ. IV. iii. 32.

ത്തിൻെറ സത്ത ആപേക്ഷികസത്തയല്ല. അതു കൊണ്ടാണ് അതിനെ സദ്ഘനം എന്നു പറയു ന്നത്. പരമാണു മുതൽ പ്രകൃതിവരെയുള്ള വസ്തുക്കൾ പ്രകാശിക്കുന്നതും ബ്രഹ്മത്തിൻെറ പ്രകാശംകൊണ്ടാണ്. സകലവിധത്തിലുള്ള അറിവും പ്രകാശിക്കുന്നത് ആത്മപ്രകാശംകൊ ണ്ടാണ്. അറിവായി കാണപ്പെടുന്ന സർവ്വവും ബുദ്ധിവൃത്തിയെ ആശ്രയിച്ചിരിക്കുന്നു. ബുദ്ധി വൃത്തി പ്രകാശിക്കുന്നതും ആത്മപ്രകാശംകൊ ണ്ടാണ്. ആത്മാവും ബ്രഹ്മവും ഒന്നാകയാൽ ബ്രഹ്മത്തിൻെറ ജ്ഞാനഭാവമാണ് ആത്മാവിൽ കൂടി പ്രകാശിക്കുന്നത്. ബ്രഹ്മത്തിൻെറ ചിദ് ഭാവം മററു യാതൊന്നിനേയും ആശ്രയിച്ചതല്ല. അതുകൊണ്ടു് ബ്രഹ്മത്തെ ജ്ഞാനസ്വരൂപമെന്നും ചിദ്ഘനമെന്നും പറയുന്നു. അതുപോലെയാണ് ബ്രഹ്മത്തെ ആനന്ദഘനമെന്നും പറയുന്നത്. സകലവിധസ്വരത്തയ്ക്കും ജ്ഞാനത്തിനും ആനന്ദ ത്തിനും ബ്രഹ്മംതന്നെ ആശ്രയമാകയാലും ബ്രഹ്മ ത്തിൻെറ സച്ചിദാനന്ദഭാവംതന്നെ പ്രപഞ്ച ത്തിലുള്ള സകലഭാവങ്ങളിൽ കൂടിയും പ്രകാശി ക്കുന്നതിനാലും ബ്രഹ്മം സച്ചിദാനന്ദസ്വരൂപ മെന്നു പറയപ്പെടുന്നു. തൈത്തിരീയോപനിഷ ത്തിൽ 'ബ്രഹ്മവിദാപ്നോതി പരം' എന്നും മുണ്ഡ കോപനിഷത്തിൽ 'ബ്രഹ്മൈവ ഭവതി' എന്നും ഉള്ള വാക്യങ്ങൾ ബ്രഹ്മത്തിനും ആത്മാവിനുമുള്ള

ഏകത്വത്തെ കാണിക്കുന്നുണ്ട്. ബ്രഹ്മസാക്ഷാത്കാരം സിദ്ധിച്ചവന്റെ അനുഭവവും അഖണ്ഡപരിപൂർണ്ണമായും ഏകമായും അദ്വിതീയമായും വർത്തിക്കുകയാണ്. അതിനാൽ ബ്രഹ്മത്തെ സാക്ഷാത്കരിച്ചു മുക്തനായിതീർന്നവൻ സച്ചിദാനന്ദസ്വരൂപനായിത്തന്നെ സ്ഥിതിചെയ്യുന്നു.

10. മോക്ഷത്തിന്റെ രണ്ടു ഭാവലക്ഷണങ്ങളേയും വിവരിച്ചു. അടുത്തതായി ശ്രദ്ധിക്കേണ്ടതു അഭാവലക്ഷണങ്ങളെയാണ്. അവയിൽ ഒന്നാമത്തേതു് ദുഃഖത്തിന്റെ ആത്യന്തികമായുള്ള നിവൃത്തിയാകുന്നു.

മോക്ഷം-ദുഃഖത്തിന്റെ ആത്യന്തിക നിവൃത്തി.

"ദ്വിതീയാദ്വൈ ഭയം ഭവതി" രണ്ടു വസ്തുക്കൾ ഉള്ളതായ വിചാരം വരുമ്പോൾ ഭയമുണ്ടാകുന്നു" എന്നു ബൃഹദാരണ്യകോപനിഷത്തു പറയുന്നു. ഭയംതന്നെ ദുഃഖകാരണം. തനിക്കന്യമായി മറ്റൊന്നുണ്ടെന്നുള്ള വിചാരംതന്നെയാണ് ദുഃഖകാരണം എന്നു ഛാന്ദോഗ്യോപനിഷത്തു പറയുന്നു. ആത്മാനുഭവംകൊണ്ടുമാത്രമേ ദുഃഖം നീങ്ങുകയുള്ളൂ എന്നാണ് ഉപനിഷത്തുകളുടെ സിദ്ധാന്തം. നാരദനും സനത്കുമാരമഹർഷിയും തമ്മിലുണ്ടായ സംവാദത്തേയും പ്രജാപതിക്കും ഇന്ദ്രവിരോചനന്മാർക്കും തമ്മിൽ നടന്നിട്ടുള്ള സംവാദത്തേയും ഛാന്ദോഗ്യോപനിഷത്തിൽ വിവരിച്ചിട്ടുണ്ട്. അവയിൽനിന്നെല്ലാം തെളിയുന്നതു് ആത്മജ്ഞാനംകൊണ്ടു മാത്രമേ ദുഃഖത്തിന്റെ ആത്യന്തിക

നിവൃത്തി സംഭവിക്കുകയുള്ളു എന്നാണ്. ഏതെല്ലാം വിദ്യകൾ പഠിച്ചാലും ആത്മാവിനെ അറിഞ്ഞില്ലെങ്കിൽ ദുഃഖത്തിന്റെ ആത്യന്തിക നാശം ഉണ്ടാകയില്ലെന്നും ആത്മാനുഭവം ഉണ്ടാകുമ്പോൾ ദുഃഖം നിശ്ശേഷം നീങ്ങിപ്പോകുന്നു എന്നും ഉപനിഷത്തുകൾ സിദ്ധാന്തിക്കുന്നതുപോലെ ഭഗവദ്ഗീതയും ഉപദേശിക്കുന്നു.

ഛാന്ദോഗ്യോപനിഷത്തിലുള്ള സനത്കുമാരനാരദസംവാദം താഴെ പറയുന്ന പ്രകാരമാകുന്നു:—

നാരദൻ സനത്കുമാരമഹർഷിയുടെ സാന്നിദ്ധ്യത്തിൽ പോയി, "എന്നെ അദ്ധ്യയനം ചെയ്യിച്ചാലും" എന്നപേക്ഷിച്ചു. അങ്ങേക്കറിയാവുന്നതെന്താണെന്നു പറഞ്ഞാൽ, മേൽ അറിയേണ്ടതിനെ പറഞ്ഞുതരാമെന്ന് സനത്കുമാരമഹർഷി പറഞ്ഞു നാരദൻപറഞ്ഞു. "ഭഗവൻ! ഋഗ്വേദം, യജുർവ്വേദം, സാമവേദം, നാലാമത്തേതായ അഥർവ്വണവേദം, ഇതിഹാസപുരാണങ്ങൾ, പഞ്ചമവേദം എന്നു പറയപ്പെടുന്ന ഭാരതം, വേദങ്ങളുടെ വേദമായ വ്യാകരണം, ശ്രാദ്ധകല്പം, ഗണിതശാസ്ത്രം, പ്രശ്നവിദ്യ, നിധിശാസ്ത്രം, തർക്കശാസ്ത്രം, നീതിശാസ്ത്രം, ദേവവിദ്യ, വേദങ്ങളിലെ കർമ്മകാണ്ഡത്തെ സംബന്ധിച്ചശിക്ഷാ, കല്പം, ഛന്ദസ്സ് മുതലായവ, ഭൂതവിദ്യ, ധനുർവ്വേദം, ജ്യൌതിഷ

വിദ്യ, സർപ്പവിദ്യ, ദേവയജനവിദ്യ ഇതെല്ലാം എനിക്കറിയാം. അല്ലയോ ഭഗവൻ! ഞാൻ മന്ത്രവിത്തു മാത്രമെയാകുന്നുള്ളു. ആത്മാവിനെ അറിഞ്ഞിട്ടില്ല. ആത്മാവിനെ അറിഞ്ഞവൻ സകലവിധ ശോകങ്ങളേയും തരണം ചെയ്യുന്നു എന്നു ഭഗവാനെപ്പോലെയുള്ളവരിൽ നിന്നും കേട്ട് എനിക്കു നിശ്ചയംവന്നിട്ടുണ്ടു. ഹേ ഭഗവൻ! അതിനാൽ ഞാൻ വ്യസനിക്കുന്നു അപ്രകാരം ശോചിക്കുന്ന എന്നെ ശോകത്തിൻെറ മറുകര കടത്തിയാലും". *

അപ്പോൾ സനത്കുമാരൻ നാരദന് ആത്മസാക്ഷാത്കാരം ലഭിക്കാനുള്ള മാർഗ്ഗത്തെ ഉപദേശിച്ചു. ബഹിർദൃഷ്ടിയോടുകൂടിയ നാരദനെ പ്രത്യഗ്ദൃഷ്ടിയുള്ളവനായി മാററുന്നതിനു നാമം,

---

* അധീഹി ഭഗവ ഇതി ഹോപസസാദ സനത്കുമാരം നാരദസ്തം ഹോവാച; — യദ്വേത്ഥ തേന മോപസീദ തതസ്ത ഊർദ്ധ്വം വക്ഷ്യാമീതി. സ ഹോവാച:— ഋഗ്വേദം ഭഗവോഽദ്ധ്യേമി യജുർവ്വേദം, സാമവേദമാഥർവ്വണം ചതുർത്ഥമിതിഹാസപുരാണം, പഞ്ചമം, വേദാനാം വേദം, പിത്ര്യം, രാശിം, ദൈവം, നിധിം, വാകോവാക്യമേകായനം ദേവവിദ്യാം ഭൂതവിദ്യാം ക്ഷത്രവിദ്യാം നക്ഷത്രവിദ്യാം സർപ്പദേവജനവിദ്യാമേതദ് ഭഗവോഽദ്ധ്യേമി. സോഽഹം ഭഗവോ മന്ത്രവിദേവാസ്മി നാത്മവിത് ശ്രുതം ഹ്യേവമേ ഭഗവദ്ദൃശേഭ്യസ്തരതി ശോകമാത്മവിദിതി; സോഽഹം ഭഗവഃ ശോചാമി, തം മാ ഭഗവാൻ ശോകസ്യപാരം താരയത്വിതി.

ഛാ. ഉ. VII.

വാഗിന്ദ്രിയം, മനസ്സ്, സങ്കല്പം, ചിത്തം, ധ്യാനം, വിജ്ഞാനം, ശക്തി, അന്നം (പൃഥിവി), അപ്പ് തേജസ്സ്, ആകാശം, സ്മരണശക്തി, ആശ, പ്രാണൻ, സത്യം, വിജ്ഞാനം, മനനം, ശ്രദ്ധ, സുഖം, ഇപ്രകാരമുള്ള ഓരോന്നിനേയും ശ്രദ്ധിച്ച വാസ്തവത്തിലുള്ള സുഖത്തെയാണ് അറിയേണ്ടത് എന്നുപദേശിച്ചു.

സനത്കുമാരമഹർഷി ഉപദേശിച്ചതുപോലെ എത്രതന്നെ വിദ്യ പഠിച്ചാലും, അതുകൊണ്ടു ശോകനിവൃത്തിയുണ്ടാകുന്നതല്ലെന്നും ആത്യന്തിക ശോകനിവൃത്തി, ഭൂമാ അല്ലെങ്കിൽ സർവ്വപരിപൂർണ്ണമായുള്ള ആത്മാവിനെ സാക്ഷാത്കരിക്കുന്നതുകൊണ്ടുമാത്രമേ സിദ്ധിക്കുകയുള്ളു എന്നും നിശ്ചയിച്ച് അതിലേക്കായി അന്തർദൃഷ്ടിയായി ഭവിച്ച് നാമം, ഇന്ദ്രിയം, മനസ്സ് മുതലായവയിൽ കൂടി നാരദൻ ഭൂമാവായ ആത്മാവരെ എത്തി സർവ്വവും ആത്മാവാണെന്ന് സാക്ഷാത്കരിക്കുകയും സകല വിധശോകങ്ങളിൽനിന്നും വിമുക്തനായി തീരുകയും ചെയ്തു. സർവ്വവും ആത്മാവിൽ നിന്നും തന്നെ ഉത്ഭവിക്കുന്നതായും ആത്മദർശനമാകുന്ന മുക്തിദശയിൽ മൃത്യു, രോഗം, ദുഃഖം മുതലായവ യാതൊന്നും കാണപ്പെടുകയില്ലെന്നും നാരദമഹർഷി കണ്ടു. അതിനെ താഴെപറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

“അധോഭാഗത്തിലും ഉപരിഭാഗത്തിലും പശ്ചാദ്ഭാഗത്തിലും പുരോഭാഗത്തിലും ദക്ഷിണഭാഗത്തിലും വാമഭാഗത്തിലും ആത്മാവുതന്നെ. ഇതെല്ലാം ആത്മാവുതന്നെ. ഇപ്രകാരം അറിയുന്നവൻ ആത്മാവിൽ തന്നെ രമിക്കുന്നവനായും ആത്മാവിൽതന്നെ ക്രീഡിക്കുന്നവനായും ആത്മാവുകൊണ്ടുതന്നെ ദ്വന്ദ്വസുഖം അനുഭവിക്കുന്നവനായും ആത്മാവിനെക്കൊണ്ടുതന്നെ ആനന്ദിക്കുന്നവനായും ചക്രവർത്തിയായും ഭവിക്കുന്നു.”*

“ഇപ്രകാരം കാണുകയും മനനം ചെയ്യുകയും അറിയുകയും ചെയ്യുന്ന വിദ്വാന് പ്രാണൻ, ആശ, സ്മൃതി, ആകാശം, തേജസ്സ്, അപ്പ് ഇവയെല്ലാം ആത്മാവിൽ നിന്നാകുന്നു. ഉല്പത്തി, പ്രളയം, അന്നം, ബലം, വിജ്ഞാനം, ധ്യാനം, ചിത്തം, സങ്കല്പം, മനസ്സ്, വാക്ക്, നാമം, മന്ത്രങ്ങൾ, കർമ്മങ്ങൾ ഇവയെല്ലാവററിനേയും ആത്മാവിൽതന്നെ അവൻ കാണുന്നു.”1

---

* ആത്മൈവാധസ്താദാത്മോപരിഷ്ടാദാത്മാ പശ്ചാദാത്മാ പുരസ്താദാത്മാ ദക്ഷിണത ആത്മോത്തരത ആത്മൈവേദം സർവമിതി സ വാ ഏഷ ഏവം പശ്യന്നേവം മന്വാന ഏവം വിജാനന്നാത്മരതിരാത്മക്രീഡ ആത്മമിഥുന ആത്മാനന്ദഃ സ സ്വരാഡ് ഭവതി

ഛാ. ഉ. VII. 25. 2.

1 തസ്യ ഹ വാ ഏതസ്യൈവം പശ്യത ഏവം മന്വാനസ്യൈവം വിജാനത ആത്മതഃ പ്രാണ ആത്മത ആശാത്മതഃ സ്മര ആത്മത ആകാശ ആത്മതസ്തേജ

"ഇപ്രകാരമുള്ള ആത്മാവിനെ സാക്ഷാത്ക്കരിച്ചവൻ മൃത്യുവിനേയൊ രോഗത്തേയൊ ദുഃഖത്തേയൊ കാണുന്നില്ല."*

ആത്മനിഷ്ഠന്റെ ആനന്ദാനുഭവവും ദുഃഖനിവൃത്തിയും.

11. ആത്മനിഷ്ഠന്റെ ആനന്ദാനുഭവത്തേയും ദുഃഖരാഹിത്യത്തേയും ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ടു വൎണ്ണിക്കുന്നു:—

യസ്ത്വാത്മരതിരേവ സ്യാ-
ദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ട-
സ്തസ്യ കാൎയ്യം ന വിദ്യതേ.

ഗീ. III. 17. 1

---

ആത്മത ആപ ആത്മത ആവിർഭാവതിരോഭാവാവാത്മതോfന്നമാത്മതോ ബലമാത്മതോ വിജ്ഞാനമാത്മതോ ധ്യാനമാത്മതശ്ചിത്തമാത്മതഃ സങ്കല്പ ആത്മതോ മന ആത്മതോ വാഗാത്മതോ മന്ത്രാ ആത്മതഃ കൎമ്മാണ്യാത്മത ഏവേദം സൎവ്വമിതി.

ഛാ. ഉ. VII. 26. 1.

* തദേഷ ശ്ലോകോ ന പശ്യോ മൃത്യും പശ്യതി ന രോഗം നോത ദുഃഖതാം.

ഛാ. ഉ. VII. 26. 2.

1 യഃ മാനവഃ-തു = യാതൊരു മനുഷ്യൻ; ആത്മരതിഃ-ഏവ-സ്യാത് = ആത്മാവിൽതന്നെ പ്രീതിയുള്ളവനായിരിക്കുന്നുവോ (സഃ) ആത്മതൃപ്തഃ-ച-ആത്മനി-ഏവ-സന്തുഷ്ടഃ-ച = അവൻ ആത്മാവിൽതന്നെ തൃപ്തിയുള്ളവനാ

നാന്യം ഗുണേഭ്യഃ കൎത്താരം
യദാ ദ്രഷ്ടാനുപശ്യതി
ഗുണേഭ്യശ്ച പരം വേത്തി
മദ്ഭാവം സോധിഗച്ഛതി.

ഗീത. XIV. 19 *

ഗുണാനേതാനതീത്യ ത്രീൻ
ദേഹീ ദേഹസമുദ്ഭവാൻ
ജന്മമൃത്യുജരാദുഃഖൈ-
ൎവിമുക്തോഽമൃതമശ്നുതേ.

ഗീത, XIV. 20, 1

---

യും ആത്മാവിൽതന്നെ സന്തോഷമുള്ളവനായും ഭവിക്കുന്നു; തസ്യ കാൎയ്യം-ന-വിദ്യതേ = അവന് അനുഷ്ഠിക്കേണ്ടതായിട്ടൊന്നുമില്ല.

* യദാ-ദ്രഷ്ടാ-ഗുണേഭ്യഃ-അന്യം-കൎത്താരം-ന-അനുപശ്യതി = എപ്പോൾ വിവേകിയായവൻ ബുദ്ധി മുതലായ ഉപാധികളായി പരിണമിച്ചിരിക്കുന്ന സത്വരജസ്തമോഗുണങ്ങളിൽ നിന്നും അന്യമായ കൎത്താവിനെ കാണുന്നില്ലയോ; ഗുണേഭ്യഃ-പരം (ആത്മാനം) വേത്തി = ഗുണങ്ങളിൽ നിന്നും വ്യതിരിക്തനായ ആത്മാവിനെ കാണുന്നുവോ; സഃ മദ്ഭാവം അധിഗച്ഛതി = അവൻ എന്റെ സൎവാതീതമായ പരബ്രഹ്മഭാവത്തെ പ്രാപിക്കുന്നു.

1 ദേഹി = ജീവാത്മാവ്; ദേഹസമുദ്ഭവാൻ ഏതാൻ ത്രീൻ ഗുണാൻ = ദേഹം മുതലായ ഉപാധികളായി പരിണമിക്കുന്ന ഈ മൂന്നു ഗുണങ്ങളെ; അതീത്യ അതിക്രമിച്ച്; ജന്മമൃത്യുജരാദുഃഖൈഃ—വിമുക്തഃ = ജനനമരണജരാദുഃഖങ്ങളിൽനിന്നും മോചിക്കപ്പെട്ടവനായി; അമൃതം അശ്നുതേ = അമൃതസ്വരൂപമായ ബ്രഹ്മാനന്ദത്തെ പ്രാപിക്കുന്നു.

ബ്രഹ്മഭൂതഃ പ്രസന്നാത്മാ
 ന ശോചതി ന കാംക്ഷതി.

ഗീത. XVIII 54. *

“ആത്മാവിൽതന്നെ പ്രീതിയോടുകൂടിയവൻ ആത്മാവിൽതന്നെ തൃപ്തിയുള്ളവനായും ആത്മാവിൽതന്നെ സന്തോഷമുള്ളവനായും ഭവിക്കുന്നു. അവന് അനുഷ്ഠിക്കേണ്ടതായി ഒന്നും തന്നെയില്ല.

“വിവേകിയായ ഒരുവൻ ബുദ്ധി മുതലായ ഉപാധികളായി പരിണമിച്ചിട്ടുള്ള സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളിൽനിന്നും അന്യനായ കർത്താവിനെ എപ്പോൾ കാണുന്നില്ലയോ, തന്നെ ത്രിഗുണങ്ങളേയും അതിക്രമിച്ചു വർത്തിക്കുന്ന ആത്മാവായി എപ്പോൾ കാണുന്നുവോ, അപ്പോൾ അവൻ സർവ്വാതീതമായുള്ള പരബ്രഹ്മഭാവത്തെ പ്രാപിക്കുന്നു.”

“അപ്പോൾ ജീവാത്മാവ് അവിദ്യ മുതൽ സ്ഥൂലദേഹംവരെയുള്ള ഉപാധികളായി പരിണമിക്കുന്ന സത്വരജസ്തമോഗുണങ്ങളെ അതിക്രമിച്ച് ജനനം, മരണം, ജര മുതലായ ദുഃഖങ്ങളിൽ

* ബ്രഹ്മഭൂതഃ-പ്രസന്നാത്മാ-ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവനും പ്രസന്നചിത്തനുമായ മുക്തൻ; ന-ശോചതി-ന കാംക്ഷതി = ഏതെങ്കിലും കാരണവശാൽ ദുഃഖിക്കുകയോ ഏതിനെയെങ്കിലും ആഗ്രഹിക്കുകയോ ചെയ്യുന്നില്ല.

നിന്നും മോചിക്കപ്പെട്ടവനായി അമൃതസ്വരൂപമായുള്ള ബ്രഹ്മാനന്ദത്തെ പ്രാപിക്കുന്നു."

"ബ്രഹ്മത്തിൽതന്നെ സ്ഥിരനിഷ്ഠയോടുകൂടിയ അവൻ പ്രസന്നചിത്തനായി തീരുന്നതിനാൽ ഏതെങ്കിലും കാരണവശാൽ ദുഃഖിക്കുകയോ ഏതിനെയെങ്കിലും ആഗ്രഹിക്കുകയോ ചെയ്യുന്നില്ല."

വിവരണം:—ആത്മനിഷ്ഠ, ത്രിഗുണങ്ങളെ അതിക്രമിച്ച് സർവ്വാതീതമായ പരബ്രഹ്മവസ്തുവിൽതന്നെ സ്ഥിരനിഷ്ഠയോടുകൂടി വർത്തിക്കുക, കർത്തൃത്വഭോക്തൃത്വഭാവങ്ങളെ ആത്മാവിൽ ആരോപിക്കാതിരിക്കുക, ഇവയെല്ലാം ആത്മജ്ഞാനിയുടേയും മുക്തൻേറയും ലക്ഷണങ്ങളാകുന്നു. ദുഃഖം, ആഗ്രഹം മുതലായവ വ്യഷ്ടിഭാവത്തിൽ അഹങ്കാരത്തോടുകൂടി വർത്തിക്കുന്ന മനസ്സിൻെറ വികാരങ്ങളാകുന്നു. ആത്മാവു് ത്രിഗുണങ്ങളെ അതിക്രമിച്ചവനും അതിനാൽ ത്രിഗുണവികാരങ്ങളായ അന്തഃകരണം, ഇന്ദ്രിയങ്ങൾ, പ്രാണൻ, ശരീരം മുതലായ ഉപാധികളിൽനിന്നും ഭിന്നനുമാകയാൽ, ആത്മനിഷ്ഠനെ യാതൊരു വിധമായ ദുഃഖമോ ആഗ്രഹമോ ബാധിക്കുകയില്ല.

12. ആത്മനിഷ്ഠൻ അനുഭവിക്കുന്ന ആനന്ദം നിരതിശയമാണെന്നു് ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു വർണ്ണിക്കുന്നു:—

ബ്രഹ്മനിഷ്ഠൻെറ സുഖം നിരതിശയമാകുന്നു.

പ്രശാന്തമനസം ഹ്യേനം
യോഗിനം സുഖമുത്തമം
ഉപൈതി ശാന്തരജസം
ബ്രഹ്മഭൂതമകല്മഷം

യുഞ്ജന്നേവം സദാ/ത്മാനം
യോഗീ വിഗതകല്മഷഃ
സുഖേന ബ്രഹ്മസംസ്പർശ-
മത്യന്തം സുഖമശ്നുതേ.

ഗീ. VI. 27&28. *

"രജോഗുണമില്ലാത്തവനും ശാന്തമാനസനും പാപരഹിതനും പരബ്രഹ്മഭാവത്തെ സാക്ഷാത്കരിച്ചവനുമായ യോഗിക്ക് അത്യുത്തമമായ ബ്രഹ്മാനന്ദം സിദ്ധിക്കുന്നു."

---

* ശാന്തരജസം = രജോഗുണം നീങ്ങിയവനും; പ്രശാന്തമനസം = ശാന്തമായ മനസ്സോടുകൂടിയവനും; അകല്മഷം = പാപരഹിതനും; ബ്രഹ്മഭൂതം = പരബ്രഹ്മഭാവത്തെ പ്രാപിച്ചവനും ആയ; ഏനം യോഗിനം = ഇപ്രകാരമുള്ള യോഗിയെ; ഉത്തമം സുഖം-ഉപൈതി = ഉത്തമമായ സുഖം പ്രാപിക്കുന്നു; വിഗതകല്മഷഃ-യോഗീ = പാപം ക്ഷയിച്ചവനായ യോഗി; ഏവം-സദാ-ആത്മാനം-യുഞ്ജൻ = ഇപ്രകാരം എപ്പോഴും അന്തഃകരണത്തെ പരബ്രഹ്മവസ്തുവിൽ യോജിപ്പിച്ചു നിറുത്തിയുംകൊണ്ട്; സുഖേന = പ്രയാസംകൂടാതെ; ബ്രഹ്മസംസ്പർശം-അത്യന്തം-സുഖം = പരബ്രഹ്മസാക്ഷാത്കാരമാകുന്ന നിരതിശയമായ ആനന്ദത്തെ; അശ്നുതേ = പ്രാപിക്കുന്നു.

"പാപരഹിതനായ യോഗി എപ്പോഴും അന്തഃകരണത്തെ പരബ്രഹ്മവസ്തുവിൽ യോജിപ്പിച്ചു നിവൃത്തിയുംകൊണ്ടു പ്രയാസം കൂടാതെ പരബ്രഹ്മസാക്ഷാത്കാരമാകുന്ന നിരതിശയമായ ആനന്ദത്തെ പ്രാപിക്കുന്നു."

വിവരണം:— പരബ്രഹ്മ സാക്ഷാത്കാരത്താൽ ഉണ്ടാകുന്ന ആനന്ദത്തെ അതിശയിക്കുന്നതായി യാതൊരു ആനന്ദവുമില്ല. മററു വിധത്തിലുള്ള ആനന്ദമെല്ലാം ഓരോ ഉപാധികളെ ആശ്രയിച്ചിരിക്കുന്നു. ബ്രഹ്മാനന്ദമെന്നതു് ഒരു കാലത്തും വൃദ്ധിക്ഷയങ്ങൾ കൂടാതെയുള്ള ആത്മസ്വരൂപത്തിന്റെ സ്വാഭാവികമായ ആനന്ദമാണു്. അതിനെ അതിശയിക്കത്തക്ക യാതൊരു ആനന്ദവുമില്ല.

13. പാപകർമ്മങ്ങളെപ്പോലെ പുണ്യകർമ്മങ്ങളും ബന്ധനഗുണത്തോടു കൂടിയവയാകുന്നു.

പുണ്യപാപകർമ്മങ്ങളുടെ ക്ഷയം.

ഈ രണ്ടുവിധ കർമ്മങ്ങളിൽനിന്നും വിമുക്തനായാൽ മാത്രമേ ഒരുവൻ മുക്തനാകയുള്ളു. ആത്മജ്ഞാനംകൊണ്ടു് പുണ്യകർമ്മങ്ങളും പാപകർമ്മങ്ങളും ക്ഷയിക്കും. ഈ തത്വത്തെ ഭഗവാൻ താഴെ പറയുന്ന ശ്ലോകംകൊണ്ടു വർണ്ണിച്ചിരിക്കുന്നു:—

യഥൈധാംസി സമിദ്ധോഗ്നി-
ർഭസ്മസാത് കുരുതേഽർജ്ജുന
ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി
ഭസ്മസാത് കുരുതേ തഥാ.

ഗീത. IV. 37. *

"അല്ലയോ അർജ്ജുന! നല്ലവണ്ണം ജ്വലിച്ചു കൊണ്ടിരിക്കുന്ന അഗ്നി എപ്രകാരം വിറകുകളെ കത്തിച്ചു ഭസ്മമാക്കുന്നുവോ അതുപോലെ ബ്രഹ്മവും ആത്മാവും ഒന്നാണെന്നുള്ള വിജ്ഞാനമാകുന്ന അഗ്നി സകല കർമ്മങ്ങളേയും ഭസ്മമാക്കുന്നു."

വിവരണം.—സഞ്ചിതമെന്നും പ്രാരബ്ധമെന്നും ആഗാമിയെന്നും മൂന്നുവിധകർമ്മങ്ങൾ ഉള്ളതിൽ സഞ്ചിതകർമ്മങ്ങളേയും ആഗാമികർമ്മങ്ങളേയും ആത്മജ്ഞാനി അതിക്രമിക്കുന്നു. പ്രാരബ്ധകർമ്മങ്ങളെ നശിപ്പിക്കാൻ സാധിക്കുകയില്ലെങ്കിലും അവയാലുണ്ടാകുന്ന സുഖദുഃഖങ്ങൾ അവനെ ബാധിക്കുകയില്ല. ഇപ്രകാരം മൂന്നു വിധ

---

* അർജ്ജുന = അല്ലയോ അർജ്ജുന!; സമിദ്ധഃ-അഗ്നിഃ = നല്ലവണ്ണം ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി; യഥാ ഏധാംസി-ഭസ്മസാത് കുരുതേ = എപ്രകാരം വിറകുകളെ കത്തിച്ചു ഭസ്മമാക്കുന്നുവോ; തഥാ ജ്ഞാനാഗ്നിഃ = അതുപോലെ ബ്രഹ്മാത്മൈകത്വവിജ്ഞാനമാകുന്ന അഗ്നി; സർവ്വകർമ്മാണി = സകല കർമ്മങ്ങളേയും; ഭസ്മസാത് കുരുതേ = ഭസ്മമാക്കുന്നു.

കർമ്മങ്ങളേയും ആത്മജ്ഞാനിക്കു ജയിക്കാൻ കഴിയും. ഈ തത്വത്തെ കർമ്മവും കർമ്മയോഗവും എന്ന നാലാമദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു് വിറകുകൾ ഭസ്മമാകുന്നതുപോലെ കർമ്മങ്ങൾ പ്രത്യക്ഷത്തിൽ ഭസ്മമായി പോകുന്നില്ല. കർത്താവു് ജ്ഞാനിയായിത്തീരുന്നപക്ഷം കർമ്മഫലങ്ങൾക്കു് അവനെ ബന്ധിക്കാൻ സാധിക്കുന്നതല്ല. അന്നമയം, പ്രാണമയം, മനോമയം വിജ്ഞാനമയം എന്ന സ്ഥൂലവും സൂക്ഷ്മവുമായ ശരീരങ്ങളിൽ താദാത്മ്യത്തോടുകൂടി ഭൂലോകം, ഭുവർല്ലോകം, സ്വർല്ലോകം എന്ന ലോകങ്ങളിൽ വർത്തിക്കുന്നവനെ മാത്രം കർമ്മങ്ങൾ ബാധിക്കാമെന്നല്ലാതെ, അവയെ അതിക്രമിച്ചു പോകുന്നവനെ കർമ്മങ്ങൾ ഒരു വിധത്തിലും ബാധിക്കുന്നതല്ല. ജ്ഞാനിക്കു് സ്ഥൂലസൂക്ഷ്മശരീരങ്ങളിൽ അഹംബുദ്ധിയോ ജ്ഞാനലബ്ധിക്കു ഹേതുവായ ജന്മത്തിനു ശേഷം ഭൂലോകഭുവർലോകസ്വർല്ലോകങ്ങളിൽ വാസമൊ സംഭവിക്കാൻ ഇടയില്ലാത്തതുകൊണ്ടു്, സഞ്ചിതവും ആഗാമിയുമായുള്ള അവന്റെ കർമ്മങ്ങൾ അവനെ സംബന്ധിച്ചിടത്തോളം നിർബീജങ്ങളായിത്തീരുകയും ലോകത്തിലേക്കു പൊതുവായുള്ള ശക്തികളിൽ ലയിച്ചു പോകയും ചെയ്യുന്നു.

14. ഹൃദയഗ്രന്ഥികൾ എന്നവയെ പൊതുവായി ആഗ്രഹങ്ങൾ എന്നു പറയാമുണ്ട്. അപ്രകാരം ഗ്രഹിക്കുന്നതുകൊണ്ട് അവയുടെ മുഴുവൻ തത്വവും ഗ്രഹിക്കപ്പെട്ടതായി വരുന്നതല്ല. ഹൃദയഗ്രന്ഥികളെന്നും ഗുഹാഗ്രന്ഥികളെന്നും പറയപ്പെടുന്നവ വാസ്തവത്തിൽ ഗ്രന്ഥികൾ തന്നെയാണ്. ഗ്രന്ഥി എന്നാൽ കെട്ട് അല്ലെങ്കിൽ ബന്ധനം എന്നാണർത്ഥം. ഒരു ജീവാത്മാവിന് വീണ്ടും വീണ്ടും എടുക്കേണ്ടതായി വരുന്ന ജന്മങ്ങൾക്കു കാരണമായിരിക്കുന്നതും നൂതനമായി സ്വീകരിക്കപ്പെടുന്ന ശരീരങ്ങൾക്കു ബീജമായിരിക്കുന്നതും ഹൃദയഗ്രന്ഥികളാകുന്നു. ഓരോ മനുഷ്യന്റേയും ഹൃദയാന്തർഭാഗത്തിൽ ഭൂതസൂക്ഷ്മങ്ങൾ വർത്തിക്കുന്നതായും, മരണത്തിൽ ഒരു ശരീരത്തെ വിട്ടുപോകുമ്പോൾ ഭൂതസൂക്ഷ്മങ്ങളാൽ ചുററപ്പെട്ടാണ് ജീവൻ ഗമിക്കുന്നതെന്നും ബ്രഹ്മസൂത്രത്തിൽ തൃതീയാദ്ധ്യായത്തിൽ വ്യാസമഹർഷി വിവരിച്ചിട്ടുള്ളതും അതിനെ ശ്രീമത് ശങ്കരാചാര്യർ മുതലായ ഭാഷ്യകാരന്മാരെല്ലാം ഒരുപോലെ അഭിപ്രായവ്യത്യാസം കൂടാതെ വ്യാഖ്യാനിച്ചിട്ടുള്ളതുമാകുന്നു:—

സകലവിധഹൃദയഗ്രന്ഥികളുടേയും ഛേദനം.

"ദേഹത്തെ വിട്ടുപോകുമ്പോൾ ജീവൻ ചുററപ്പെട്ടതന്നെ പോകുന്നു എന്നാണ് പ്രശ്നശ്രുതി

ചനങ്ങളിൽ നിന്നും സിദ്ധമാകുന്നതു്. വേറെ നൂതനമായ ദേഹം സ്വീകരിക്കുന്നതിനായി ജീവൻ ജീർണ്ണമായ ദേഹത്തെ ഉപേക്ഷിച്ചുപോകുമ്പോൾ ഉപേക്ഷിച്ച ദേഹത്തിനു ബീജമായിരുന്നവയും, മേലുണ്ടാകുന്ന ദേഹത്തിനു ബീജമായിത്തീരേണ്ടവയുമായ ഭൂതസൂക്ഷ്മങ്ങളാൽ ചുററപ്പെട്ടു തന്നെ പോകുന്നു എന്നാണു് ഗ്രഹിക്കേണ്ടതു്."*

ഈ ഭൂതസൂക്ഷ്മങ്ങൾ എന്നവ അനാദികാലം മുതല്ക്കു ജീവാത്മാവിനോടു ബന്ധിക്കപ്പെട്ടിട്ടുള്ള പൃഥിവ്യാദിഭൂതങ്ങളുടെ പരമാണുക്കളാണു്. ഇവയുടെ സംഘാതരൂപം ഓരോരുത്തന്റെ ഹൃദയാകാശത്തിലും വർത്തിക്കുന്നു. ഇതിന്റെ സ്ഥിതിയും ആകൃതിയും കൊണ്ടാണു് ജീവനെ ശ്വേതാശ്വതരോപനിഷത്തിൽ പ്രതിപാദിച്ചിട്ടുള്ളതുപോലെ "വാലാഗ്രശതഭാഗസ്യശതധാ വർത്തിതസ്യ ച ഭാഗോ ജീവഃ സ വിജ്ഞേയഃ" യവത്തിന്റെ വാലിൽ പതിനായിരത്തിൽ ഒരു അംശത്തിനു സദൃശമായ ആകൃതിയുള്ളതായി വിവരിച്ചിരിക്കുന്നതു്. ഈ ഭൂതസൂക്ഷ്മങ്ങളെല്ലാം അനാദിയായുള്ള അവിദ്യയെന്ന കാരണോപാ

* (സൂത്രം) തദന്തരപ്രതിപത്തൗ രംഹതി സംപരിഷ്വക്തഃ പ്രശ്നനിരൂപണാഭ്യാം. (ഭാഷ്യം) തദന്തരപ്രതിപത്തൗ ദേഹാന്തരപ്രതിപത്തൗ ദേഹബീജൈഃ ഭൂതസൂക്ഷ്മൈഃ സംപരിഷ്വക്തോ രംഹതി ഗച്ഛതീത്യവഗന്തവ്യം.

ബ്ര. സൂ. III. 1.

ധിയെ ആശ്രയിച്ചു നില്ക്കുന്നു. ഓരോ കോശത്തെ സംബന്ധിച്ചും പ്രത്യേകം ഭൂതസൂക്ഷ്മങ്ങളുണ്ട്. അതാതു കോശത്തിലെ അനുഭവങ്ങളെല്ലാം അതാതുകോശത്തിനെ സംബന്ധിച്ച ഭൂതസൂക്ഷ്മത്തിൽ പതിഞ്ഞിരിക്കും. ഈ ഭൂതസൂക്ഷ്മങ്ങളോടുള്ള ബന്ധത്തെയാണ് ഹൃദയഗ്രന്ഥിയെന്നും ഗുഹാഗ്രന്ഥിയെന്നും പറയുന്നതു. സ്ഥിരമായ നിദിദ്ധ്യാസനംകൊണ്ട് അന്തഃകരണം അഖണ്ഡവൃത്തിയിൽ തന്നെ തുടച്ച്യയായി നില്ക്കുന്നപക്ഷം, ക്രമത്തിൽ മനോനാശവും വാസനാക്ഷയവും സംഭവിക്കുന്നതും, അവിദ്യ നിശ്ശേഷം നശിക്കുമ്പോൾ ഭൂതസൂക്ഷ്മങ്ങളോടുള്ള ബന്ധങ്ങളെല്ലാം വിട്ടുപോകുന്നതുമാകുന്നു. സങ്കല്പവികല്പാത്മകമായ മനസ്സിൻെറയും വാസനകളുടേയും നാശംകൂടാതെ ഹൃദയഗ്രന്ഥി എന്നും ഗുഹാഗ്രന്ഥി എന്നും പറയപ്പെടുന്ന ഭൂതസൂക്ഷ്മങ്ങളോടുള്ള ബന്ധം നശിക്കുന്നതല്ല. ഈ തത്വത്തെ താഴെ പറയുന്നപ്രകാരം മുണ്ഡകോപനിഷത്തിൽ വർണ്ണിച്ചിരിക്കുന്നു:—

"സർവ്വാതീതമായും സർവ്വാന്തര്യാമിയായും സർവ്വമായും പ്രകാശിക്കുന്ന പരബ്രഹ്മവസ്തുവിനെ താൻ തന്നെ അതു എന്നുള്ള അഭേദഭാവനയോടുകൂടി ഒരുവൻ സാക്ഷാത്കരിക്കുമ്പോൾ, അവിദ്യ മുതൽ പൃഥിവ്യണുവരെയുള്ള ഭൂതസൂക്ഷ്മങ്ങളുടെ ബന്ധം മുഴുവനും തകൎന്നു പോകുന്നു. അവൻെറ

സകല സംശയങ്ങളും ഛേദിക്കപ്പെട്ടുപോകുന്നു. അവന്റെ കർമ്മങ്ങളെല്ലാം നശിച്ചുപോകയും ചെയ്യുന്നു.”*

“യാവനൊരുത്തൻ പരമമായുള്ള ബ്രഹ്മത്തെ സാക്ഷാത്കരിക്കുന്നുവോ, അവൻ ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു. അവന്റെ കുലത്തിൽകൂടിയും ബ്രഹ്മവിത്തല്ലാത്തവൻ ജനിക്കുന്നില്ല. സകലവിധ ശോകങ്ങളേയും അജ്ഞാനരൂപമായുള്ള സകല പാപങ്ങളേയും അവൻ തരണംചെയ്കയും സ്ഥൂലംമുതൽ അവിദ്യവരെയുള്ള സകല ഹൃദയഗ്രന്ഥികളിൽനിന്നും മോചിക്കപ്പെടുകയും അമൃതസ്വരൂപനായിത്തീരുകയും ചെയ്യുന്നു.

15. വാസനാക്ഷയത്തെക്കുറിച്ചും മനോനാശത്തെക്കുറിച്ചും മനഃസംയമനയോഗത്തെപ്പറ്റി പ്രതിപാദിച്ചിട്ടുള്ള അഞ്ചാമദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ഓരോ ജീവനേയും ഹൃദയാകാശത്തിൽ സ്ഥിതിചെയ്യുന്ന ഭൂതസൂക്ഷ്മങ്ങളോടു ബന്ധിച്ചുനിറുത്തുന്നതു

സങ്കല്പവികല്പാത്മകമായുള്ള മനസ്സിന്റേയും വാസനകളുടേയും നാശം.

---

* ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ

മു. ഉ. II. 8.

സ യോ ഹ വൈ തത് പരമം ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി നാസ്യാബ്രഹ്മവിത് കുലേ ഭവതി തരതി ശോകം തരതി പാപ്മാനം ഗുഹാഗ്രന്ഥിഭ്യോ വിമുക്തോഽമൃതോ ഭവതി.

വാസനയും മനസ്സും ആകുന്നു. ഇവിടെ മനസ്സെന്നതിനെ അന്തഃകരണഭാവങ്ങളിൽ ബുദ്ധിയും ജ്ഞാനേന്ദ്രിയങ്ങളും ചേൎന്ന വിജ്ഞാനമയകോശമെന്നാണു ഗ്രഹിക്കേണ്ടതു്. മനോനാശത്തേയും വാസനാക്ഷയത്തേയും ശരിയായി നേടണമെന്നു് വിചാരിക്കുന്ന സാധകൻ ശ്രദ്ധിക്കേണ്ടതു് നാലു് വിധം ഭൂതസൂക്ഷ്മങ്ങളെയാണു. അവയിൽ ഒന്നു അന്നമയകോശത്തിനും പ്രാണമയകോശത്തിനും ബീജമായുള്ള പൃഥിവ്യംശമായ ഭൂതസൂക്ഷ്മം; രണ്ടാമത്തേതു് വികാരാസ്പദമായ കാമമയം എന്ന അശുദ്ധമനോമയത്തിനുള്ള അപ്തത്വമായ ഭൂതസൂക്ഷ്മം; മൂന്നാമത്തേതു് വിചാരാസ്പദവും സങ്കല്പവികല്പാത്മകവുമായ ശുദ്ധമനോമയത്തിനുള്ള തേജോമയമായ ഭൂതസൂക്ഷ്മം; നാലാമത്തേതു വിജ്ഞാനാസ്പദവും നിശ്ചയാത്മകവുമായ വിജ്ഞാനമയകോശത്തിനുള്ള തേജോമയമായ ഭൂതസൂക്ഷ്മം, ഇവയാകുന്നു. അതാതു കോശങ്ങളിൽക്കൂടിയുണ്ടാകുന്ന അനുഭവങ്ങളും വാസനകളുമെല്ലാം അതാതിന്റെ ഭൂതസൂക്ഷ്മങ്ങളിൽ പതിഞ്ഞിരിക്കും. ഒരുവനു മരണമെന്ന അന്നമയകോശത്തിന്റെ വേൎപാടു സംഭവിക്കുമ്പോൾ താമസിയാതെ പ്രാണമയത്തിന്റെ വേൎപാടും ഉണ്ടാകും. അപ്പോൾ അന്നമയത്തിനും പ്രാണമയത്തിനും ബീജമായുള്ള പൃഥിവീഭൂതസൂക്ഷ്മം അശുദ്ധമനോമയത്തിൽ ജലമയമായ ഭൂതസൂക്ഷ്മത്തോടു ചേൎന്നു

നില്ക്കും. അശുദ്ധമനോമയത്തെ ജീവൻ മരണാനന്തരം ഉപേക്ഷിക്കുമ്പോൾ പൃഥിവീഭൂതസൂക്ഷ്മവും അപ്ഭൂതസൂക്ഷ്മവും ശുദ്ധമനോമയത്തിലുള്ള തേജോമയമായ ഭൂതസൂക്ഷ്മത്തോടു ചേർന്നു നില്ക്കും. പിന്നീടു ശുദ്ധമനോമയത്തേയും ജീവൻ ഉപേക്ഷിച്ച് തന്റെ സ്ഥിരസ്ഥാനമായ വിജ്ഞാനമയത്തിൽ വത്തിക്കും. അപ്പോൾ അന്നമയത്തിന്റേയും പ്രാണമയത്തിന്റേയും ബീജമായ പൃഥിവീഭൂതസൂക്ഷ്മവും അശുദ്ധമനോമയത്തിന്റെ ബീജമായ അപ്ഭൂതസൂക്ഷ്മവും ശുദ്ധമനോമയത്തിന്റെ ബീജമായ തേജോമയമായ ഭൂതസൂക്ഷ്മവും വിജ്ഞാനമയകോശത്തിൽ അതിനു ബീജമായുള്ള തേജോമയമായ ഭൂതസൂക്ഷ്മത്തോട് ചേർന്നുനില്ക്കും. മുൻജന്മങ്ങളിലുള്ള സകല അനുഭവങ്ങളും വാസനകളും ഈ ഭൂതസൂക്ഷ്മങ്ങളിലും വിജ്ഞാനമയകോശത്തിലുമാണു വത്തിക്കുന്നതു്. ഭൂതസൂക്ഷ്മങ്ങളോടും വിജ്ഞാനമയത്തോടും താദാത്മ്യബുദ്ധിയും ബന്ധവും വത്തിക്കുന്നതുവരെ ഒരുത്തനു മോക്ഷം സിദ്ധിക്കുന്നതല്ല. ഭൂതസൂക്ഷ്മങ്ങളോടുള്ള ബന്ധവും വിജ്ഞാനമയകോശവും ഓരോ മനുഷ്യനും പൂർണ്ണവികാസം സിദ്ധിക്കുന്നതിന് ആവശ്യവുമാകുന്നു. അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം എന്നു നാലു കോശങ്ങൾക്കും ശരിയായ പരിശുദ്ധിയും സംസ്കാരവും അവയിൽക്കൂടി കിട്ടേണ്ടതായ പ്രജ്ഞാ

വികാസവും സിദ്ധിക്കാത്തപക്ഷം, ഒരുവന് പരിപൂർണ്ണവികാസം ഉണ്ടാകുന്നതുമല്ല. ദൈവീസമ്പത്തെന്നും ജ്ഞാനസാധനങ്ങളെന്നും രണ്ടും പത്തും അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുള്ള ഗുണങ്ങളെ സമ്പാദിച്ച് കർമ്മയോഗം, മനഃസംയമനയോഗം, ഭക്തിയോഗം, ജ്ഞാനയോഗം എന്ന മാർഗ്ഗങ്ങളിൽ ഒരുവൻ ദൃഢനിശ്ചയത്തോടുകൂടി ബുദ്ധിയെ അന്തർമുഖമായി വിട്ട് കൂടസ്ഥനേയും പരബ്രഹ്മവസ്തുവിനേയും അവരുടെ ഐക്യത്തേയും സാക്ഷാത്കരിക്കുമ്പോൾ, വാസനകളും സങ്കല്പവികല്പാത്മകമായുള്ള അന്തഃകരണവും നശിക്കും. അവൻ ആത്മജ്ഞാനിയായും സകല ബന്ധങ്ങളിൽനിന്നും മുക്തനായും ഭവിക്കും. വാസനാക്ഷയം, മനോനാശം, തത്വജ്ഞാനം ഇവ മൂന്നും വേണ്ടതായ സ്വഭാവശുദ്ധിയോടുകൂടി ഒരേസമയത്തു തന്നെ പരിശീലിക്കപ്പെടേണ്ടവയാണ്. അപ്രകാരം പരിശീലിക്കപ്പെട്ടാൽ അവയുടെ ഫലമായ മുക്തിക്ക് അവ കാരണമായിത്തീരുന്നതുമാകുന്നു. മുക്തിയുടെ ലക്ഷണങ്ങളായി പ്രതിപാദിക്കപ്പെട്ട ജീവാത്മ പരമാത്മാക്കളുടെ ഐക്യസാക്ഷാത്കാരമായ അദ്വൈതാത്മാനുഭവം, സച്ചിദാനന്ദസ്വരൂപമായി വർത്തിക്കുന്ന നിരതിശയമായുള്ള ആനന്ദപ്രാപ്തി, ആത്യന്തികമായുള്ള ദുഃഖനിവൃത്തി, ഹൃദയഗ്രന്ഥികളുടെ ഭേദനം, സകല വാസനകളുടെയും ക്ഷയം,

മനോനാശം ഇവയെല്ലാം ഒന്നിച്ചുതന്നെ യഥാക്രമം അനുഭവത്തിന്നു വരുന്നതുമാകുന്നു. വാസനാബന്ധംതന്നെ ബന്ധമെന്നും വാസനാക്ഷയം മോക്ഷകാരണമാണെന്നും വസിഷ്ഠമഹർഷി ശ്രീരാമന്ന് താഴെ പറയുന്നപ്രകാരം ഉപദേശിച്ചിരിക്കുന്നു:—

"അല്ലയോ രാമ! വാസനാബന്ധംതന്നെ ബന്ധം. വാസനാനാശംതന്നെ മോക്ഷമായും ഭവിക്കുന്നു. വാസനയെ ത്യജിക്കുന്നതോടുകൂടി മോക്ഷം വേണമെന്നുള്ള മനഃസങ്കല്പത്തേയും ത്യജിക്കണം. ചിരകാലത്തെ പരിശീലനം കൊണ്ടുണ്ടായിട്ടുള്ള വിഷയവാസനകളെയെല്ലാം മനസ്സിൽനിന്നും നീക്കി, മൈത്രി മുതലായ പരിശുദ്ധവാസനകളോടുകൂടി ഭവിക്കണം. മൈത്രി മുതലായ ഗുണങ്ങളോടും അവയനുസരിച്ചുള്ള സദാചാരങ്ങളോടും വർത്തിച്ചാലും ഉള്ളുകൊണ്ടു അവയോടുള്ള സംഗത്തേയും ഉപേക്ഷിക്കണം. പരിപൂർണ്ണശാന്തിയോടുകൂടിയ ചിന്മാത്രവാസനയുള്ളവനായി ഭവിക്കണം. അതു മനസ്സിലും ബുദ്ധിയിലുംചേർന്നു നില്ക്കും. അതിനാൽ മനോബുദ്ധിസമന്വിതമായ ആ വാസനയെ പരിത്യജിച്ച് കേവലചിന്മാത്രനായി വർത്തിക്കുകയും യാതൊരു മനോവൃത്തികൊണ്ട് സർവ്വത്തേയും പരിത്യജിച്ചുവോ ആ മനസ്സിനേകൂടി പരിത്യജിക്കുകയും ചെയ്യേണ്ടതാകുന്നു."*

വാസനാക്ഷയംപോലെ മനോനാശവും മോക്ഷകാരണമാണെന്ന് അമൃതബിന്ദൂപനിഷത്തിൽ താഴെ പറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു:—*

"മനുഷ്യന് ബന്ധത്തിനും മോക്ഷത്തിനും കാരണം മനസ്സുതന്നെ. വിഷയങ്ങളിൽ ആസക്തിയോടുകൂടിയ മനസ്സ് ബന്ധകാരണമായും വിഷയങ്ങളിൽ ആസക്തിയില്ലാത്ത മനസ്സ് മോക്ഷകാരണമായും ഭവിക്കുന്നു. നിർവ്വിഷയമായ മനസ്സ് മുക്തിക്കു കാരണമായതിനാൽ, മുമുക്ഷു നിത്യവും മനസ്സിനെ വിഷയാസക്തി കൂടാതെയിരിക്കത്തക്കവണ്ണം പരിശീലിക്കേണ്ടതാകുന്നു. ഇന്ദ്രിയാദികൾക്കുള്ള വിഷയങ്ങളിൽനിന്നും മനസ്സിനെ പിൻതിരിച്ച് ആത്മസ്ഥാനമായ ഹൃദയാകാശത്തിൽ നിരോധിച്ചു നിറുത്തിയാൽ നിരോധം ഉന്നതനിലയിലെത്തുമ്പോൾ പരമമായുള്ള പദത്തിൽ അതു യോജിക്കും. ഹൃദയാകാശത്തിൽ

---

* ബന്ധോ ഹി വാസനാബന്ധോ മോക്ഷഃ സ്യാദ്വാസനാ[ക്ഷയഃ
വാസനാസ്ത്വം പരിത്യജ്യ മോക്ഷാർത്ഥിത്വമപി ത്യജ
മാനസീർവാസനാഃ പൂർവം ത്യക്ത്വാ വിഷയവാസനാഃ,
മൈത്ര്യാദിഭാവനാനാമ്നീർഗൃഹാണാമലവാസനാഃ,
താ അപ്യന്തഃ പരിത്യജ്യ താഭിർവ്യവഹരന്നപി
അന്തഃ ശാന്തതമസ്നേഹോ ഭവ ചിന്മാത്രവാസനഃ
താമപ്യന്തഃ പരിത്യജ്യ മനോബുദ്ധിസമന്വിതാം
ശേഷേ സ്ഥിരസമാധാനോ യേന ത്യജസി തത്ത്യജ.

മു. വാ. XVIII. 20-23.

നിന്നും പുറത്തുവരാതെ പരമപദത്തിൽ ലയിക്കുന്നതുവരെ അതിനെ നിരോധിക്കേണ്ടതാകുന്നു. ജ്ഞാനവും മോക്ഷവും അതുതന്നെ. ശേഷമെല്ലാം ഗ്രന്ഥവിസ്താരം മാത്രമാകുന്നു.''*

വാസനാക്ഷയംകൊണ്ടും മനോനാശംകൊണ്ടും വരുന്നതായ മുക്തന്റെ നിലയെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു വർണ്ണിച്ചിരിക്കുന്നു:—

യദാ വിനിയതം ചിത്ത-
മാത്മന്യേവാവതിഷ്ഠതേ
നിസ്പൃഹഃ സർവ്വകാമേഭ്യോ
യുക്ത ഇത്യുച്യതേ തദാ.

ഗീത, VI. 18. †

---

*മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ
ബന്ധായ വിഷയാസക്തം മുക്ത്യൈ നിർവിഷയം സ്മൃതം
യതോ നിർവിഷയസ്യാസ്യ മനസോ മുക്തിരിഷ്യതേ
അതോ നിർവിഷയം നിത്യം മനഃ കാര്യം മുമുക്ഷുണാ
നിരസ്തവിഷയാസംഗം സംനിരുദ്ധം മനോ ഹൃദി
യദാ യാത്യുന്മനീഭാവം തദാ തത് പരമം പദം
താവദേവ നിരോദ്ധവ്യം യാവദ്ധൃദി ഗതം ക്ഷയം
ഏതജ്ജ്ഞാനം ച മോക്ഷം ച ശേഷോ ഗ്രന്ഥസ്യ വിസ്തരഃ

അ. ബി. ഉ. 2-5

† യദാ-വിനിയതം-ചിത്തം=എപ്പോൾ ശരിയായി ഹൃദയാകാശത്തിൽ നിരോധിക്കപ്പെട്ട ചിത്തം; ആത്മനി-ഏവ-അവതിഷ്ഠതേ=സർവ്വാതീതമായ പരബ്രഹ്മവസ്തുവിൽ സ്ഥിരമായി നില്ക്കുന്നുവോ; സർവ്വകാമേഭ്യഃ-നിസ്പൃഹഃ=സകല കാമ്യവിഷയങ്ങളിൽനിന്നും എപ്പോൾ യോഗി ആശയെ ത്യജിച്ചവനായിരിക്കുന്നുവോ; തദാ-യുക്തഃ-ഇതി-ഉച്യതേ=അപ്പോൾ അവൻ യോഗസിദ്ധിയുണ്ടായവൻ എന്നു പറയപ്പെടുന്നു.

യഥാ ദീപോ നിവാതസ്ഥോ
നേംഗതേ സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ
യുഞ്ജതോ യോഗമാത്മനഃ.

ഗീത. VI. 19 *

യത്രോപരമതേ ചിത്തം
നിരുദ്ധം യോഗസേവയാ
യത്ര ചൈവാത്മനാത്മാനം
പശ്യന്നാത്മനി തുഷ്യതി.

ഗീത. VI. 20 †

‡ തം വിദ്യാദ്ദുഃഖസംയോഗ-
വിയോഗം യോഗസംജ്ഞിതം

---

* ആത്മനഃ - യോഗം-യുഞ്ജതഃ = ആത്മവിഷയമായ യോഗം അഭ്യസിക്കുന്ന; യതചിത്തസ്യ-യോഗിനഃ=സ്വാധീന മനസ്സോടുകൂടിയ യോഗിക്ക്; നിവാതസ്ഥഃ - ദീപഃ - യഥാ-ന-ഇംഗതേ =കാററിന്റെ ചലനമില്ലാത്ത സ്ഥലത്തിരിക്കുന്ന വിളക്ക് ഏതു പ്രകാരം ചലിക്കാതിരിക്കുന്നുവോ; സാ-ഉപമാ-സ്മൃതാ=ആ ദൃഷ്ടാന്തം തന്നെ ചിന്തിക്കപ്പെടുന്നു.

† യത്ര-യോഗസേവയാ=ഏതവസ്ഥയിൽ യോഗാഭ്യാസംകൊണ്ട്; നിരുദ്ധം-ചിത്തം - ഉപരമതേ=നിരോധിക്കപ്പെട്ടതായ ചിത്തം ഉപശമത്തെ പ്രാപിക്കുന്നുവോ; യത്ര-ആത്മനാ-ആത്മാനം-പശ്യൻ=യാതൊരു അവസ്ഥയിൽ അഖണ്ഡവൃത്തിയോടുകൂടിയ മനസ്സുകൊണ്ട് പരബ്രഹ്മവസ്തുവിനെ സാക്ഷാത്കരിച്ചുകൊണ്ട്; ആത്മനി-തുഷ്യതി=ആത്മാവിൽ തന്നെ സന്തുഷ്ടിയോടുകൂടി വർത്തിക്കുന്നുവോ.

‡ ദുഃഖസംയോഗവിയോഗം - തം=സകല ദുഃഖങ്ങളിൽനിന്നും മോചിപ്പിക്കുന്ന ആ അവസ്ഥയെ; യോഗസംജ്ഞിതം-വിദ്യാത്=യോഗം എന്ന പേരോടുകൂടിയതായി അറിഞ്ഞാലും; സഃ-യോഗഃ=അപ്രകാരമുള്ള യോഗത്തെ; നിശ്ച

സ നിശ്ചയേന യോക്തവ്യോ
യോഗോ/നിൎവ്വിണ്ണചേതസാ.

ഗീത. VI. 23.

"എപ്പോൾ ശരിയായി ഹൃദയാകാശത്തിൽ നിരോധിക്കപ്പെട്ടതായ ചിത്തം സ്വാതിതമായ പരബ്രഹ്മവസ്തുവിൽ സ്ഥിരമായി നില്ക്കുന്നുവോ സകല കാമ്യവിഷയങ്ങളിൽനിന്നും എപ്പോൾ യോഗി ആശയെ ത്യജിച്ചവനായി ഭവിക്കുന്നുവോ, അപ്പോൾ അവൻ യോഗസിദ്ധിയുണ്ടായവൻ എന്നു പറയപ്പെടുന്നു."

"കാററിന്റെ ചലനമില്ലാത്ത സ്ഥലത്തിരിക്കുന്ന വിളക്ക് എപ്രകാരം ചലിക്കാതെ ഇരിക്കുന്നുവോ, അതുപോലെയാണ് ആത്മവിഷയമായ യോഗം അഭ്യസിക്കുന്ന സ്വാധീനമനസ്സോടുകൂടിയ യോഗിയുടെ ചിത്തം വൎത്തിക്കുന്നതു്. ഏതവസ്ഥയിൽ യോഗാഭ്യാസംകൊണ്ടു നിരോധിക്കപ്പെട്ടതായ ചിത്തം ഉപശമത്തെ പ്രാപിക്കുകയും യോഗി അഖണ്ഡവൃത്തിയോടുകൂടിയ അന്തഃകരണംകൊണ്ടു് പരബ്രഹ്മവസ്തുവിനെ അപരോക്ഷമായി സാക്ഷാത്കരിക്കുകയും ചെയ്തു് ആത്മാവിൽ തന്നെ സന്തുഷ്ടിയോടുകൂടി വൎത്തിക്കുന്നുവോ, സകലദുഃഖബന്ധത്തിൽനിന്നും മോചിപ്പിക്കുന്നതും യോഗം എന്നപേരോടുകൂടിയതുമായ ആ അവസ്ഥാ

---

ടയന-അനിൎവ്വിണ്ണചേതസാ = ഉദ്ധനിശ്ചയത്തോടുകൂടിയതും ചലിക്കാത്തതുമായ ബുദ്ധിയോടുകൂടി; യോക്തവ്യഃ=അഭ്യസിക്കേണ്ടതാകുന്നു.

വിശേഷത്തെ ദൃഢനിശ്ചയത്തോടും ചലിക്കാത്ത ബുദ്ധിയോടുംകൂടി അഭ്യസിക്കേണ്ടതാകുന്നു.''

പുനർജന്മരാഹിത്യം (മേൽ ജന്മമെടുക്കേണ്ട ആവശ്യകതയിൽനിന്നും മോചനം).

16. മോക്ഷമെന്നതു് അമൃതസ്വരൂപമാണെന്നും ജന്മം, മൃത്യു, ജരാ, ദുഃഖം മുതലായവയിൽനിന്നുമുള്ള മോചനമാണെന്നും പല വിധത്തിൽ ഉപനിഷത്തുകളും ഭഗവദ്ഗീതയും ഘോഷിക്കുന്നുണ്ടു്. മോക്ഷം പ്രാപിച്ചവൻ വീണ്ടും ലോകത്തിൽ ജനിക്കുന്നില്ല എന്നു് താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു ഭഗവാൻ ഉപദേശിക്കുന്നു:—

അവ്യക്തോഽക്ഷര ഇത്യുക്ത-
സ്തമാഹുഃ പരമാം ഗതിം
യം പ്രാപ്യ ന നിവർത്തന്തേ
തദ്ധാമ പരമം മമ.

ഗീത. VIII. 21 *

† ഇദം ജ്ഞാനമുപാശ്രിത്യ
മമ സാധർമ്മ്യമാഗതാഃ

---

* (യഃ-ഭാവഃ)-അവ്യക്തഃ- അക്ഷരഃ- ഇതി - ഉക്തഃ= യാതൊരു ഭാവം ഇന്ദ്രിയങ്ങൾക്കും മനസ്സിനും അഗോചരമെന്നും നാശരഹിതമെന്നും പറയപ്പെടുന്നുവോ; തം-പരമാം-ഗതിം - ആഹുഃ = അതിനെ ഉത്തമപുരുഷാർത്ഥമെന്നു പറയുന്നു; യം-പ്രാപ്യ=യാതൊന്നിനെ പ്രാപിച്ചു്; ന - നിവർത്തന്തേ = തിരിയെ വരുന്നില്ലയോ; തത് - മമ - പരമം- ധാമ=അതു് എന്റെ ഉത്തമസ്വരൂപമാകുന്നു.

† ഇദം-ജ്ഞാനം-ഉപാശ്രിത്യ= ഈ ജ്ഞാനത്തെ ആശ്രയിച്ചു്; മമ-സാധർമ്മ്യം - ആഗതാഃ=എന്റെ സ്വരൂപത്തെ പ്രാപിച്ചിരിക്കുന്നവർ, സർഗ്ഗേ - അപി = സൃഷ്ടികാലത്തിലും ന-ഉപജായന്തേ= ജനനത്തെ പ്രാപിക്കുന്നില്ല; പ്രളയേ=

സർഗ്ഗേ/പി നോപജായന്തേ
പ്രളയേ ന വ്യഥന്തി ച.

ഗീത. XIV. 2.

ന തദ് ഭാസയതേ സൂർയ്യോ
ന ശശാങ്കോ ന പാവകഃ
യദ് ഗത്വാ ന നിവർത്തന്തേ
തദ്ധാമ പരമം മമ.

ഗീത. XV. 6.*

"യാതൊരു വസ്തു ഇന്ദ്രിയങ്ങൾക്കും അന്തഃകരണത്തിനും അഗോചരമെന്നും നാശരഹിതമെന്നും ഉപനിഷത്തുകളാൽ ഘോഷിക്കപ്പെടുന്നുവോ അതിനെ ഉത്തമമായ പ്രാപ്യസ്ഥാനമെന്നു പറയുന്നു. അതിനെ 'അതാണു ഞാൻ' എന്ന അഖണ്ഡബുദ്ധിവൃത്തിയോടുകൂടി ഒരുവൻ പ്രാപിച്ചാൽ വീണ്ടും ലോകത്തിൽ ജനിക്കുക എന്നതുണ്ടാകയില്ല. എന്റെ ഉത്തമമായ സ്വരൂപം അതുതന്നെയാകുന്നു."

"ഉത്തമസിദ്ധിക്ക് ഹേതുവായ പരമമായ ജ്ഞാനത്തെ ആശ്രയിച്ച് സർവ്വാതീതമായുള്ള

---

പ്രളയകാലത്തിലും, ന-വ്യഥന്തി ച = ദുഃഖം അനുഭവിക്കുന്നില്ല.

*തത്-സൂര്യഃ-ന-ഭാസയതേ=ആ സ്ഥാനത്തെ സൂര്യൻ പ്രകാശിപ്പിക്കുന്നില്ല; ശശാങ്കഃ.ന = ചന്ദ്രനും പ്രകാശിപ്പിക്കുന്നില്ല; പാവകഃ. ന=അഗ്നിയും പ്രകാശിപ്പിക്കുന്നില്ല; യത് - ഗത്വാ=യാതൊരു സ്ഥാനത്തെ പ്രാപിച്ചിട്ട്; ന - നിവർത്തന്തേ=യോഗികൾ പിന്നെയും തിരികെ വരുന്നില്ലയോ; തത് = ആ സ്ഥാനം; മമ - പരമം-ധാമ = എന്റെ ഉത്തമമായ സ്വരൂപമാകുന്നു.

എന്റെ സ്വരൂപത്തെ പ്രാപിക്കുന്നവർ സൃഷ്ടി കാലത്തിൽ ജനിക്കേണ്ടതായി വരുന്നില്ല. പ്രളയകാലത്തിൽ അവർ ദുഃഖമനുഭവിക്കുന്നതുമല്ല."

"സർവ്വാതീതമായുള്ള പരബ്രഹ്മവസ്തുവിനെ സൂര്യനും പ്രകാശിപ്പിക്കുന്നില്ല, ചന്ദ്രനും പ്രകാശിപ്പിക്കുന്നില്ല, അഗ്നിയും പ്രകാശിപ്പിക്കുന്നില്ല. യാതൊരു സ്ഥാനത്തെ പ്രാപിച്ചിട്ട് തിരിയെ സംസാരത്തിൽ വരുന്നില്ലയോ അത് എന്റെ ഉത്തമമായ സ്വരൂപമാകുന്നു."

വിവരണം: — പുനർജന്മരഹിതമായുള്ള മോക്ഷം മാത്രമാണ് വാസ്തവത്തിലുള്ള മോക്ഷം. അത് അദ്വൈതാത്മാനുഭവം, വാസനാക്ഷയം, മനോനാശം, ഹൃദയഗ്രന്ഥിഭേദനം ഇത്രയും പൂർണ്ണമായി സിദ്ധിക്കുമ്പോൾ മാത്രമേ ഉണ്ടാകയുള്ളു. ഈ ലക്ഷണങ്ങളോടുകൂടിയ അവസ്ഥ ഉണ്ടാകുമ്പോൾ ദുഃഖത്തിന്റെ ആത്യന്തികനിവൃത്തിയും പരമാനന്ദപ്രാപ്തിയും ഉണ്ടാകുന്നു എന്നാണു ഗീത ഉപദേശിക്കുന്നത്.

പുനർജന്മത്തിനുള്ള കാരണം.

17. പുനർജന്മത്തിനുള്ള കാരണം കർമ്മമാണെന്നും കർമ്മത്തിനു കാരണം ആശയാണെന്നും ആശയ്ക്കു കാരണം വാസനയാണെന്നും പറയപ്പെടുന്നു. വാസനയെ ക്ഷയിപ്പിക്കുക, ആശയെ നിരോധിക്കുക, കർമ്മത്തെ കുറയ്ക്കുക ഇവയെ മോക്ഷകാരണങ്ങളായാണെന്നു പറയുന്നു. ഒരുത്തന്റെ

രോഗം ശമിക്കണമെങ്കിൽ രോഗത്തിനുള്ള ബാഹ്യലക്ഷണങ്ങളെ കുറയ്ക്കാൻ മാത്രം ചികിത്സിച്ചാൽ പോരാ. രോഗബീജങ്ങൾ ഇല്ലാതെയാക്കാനാണ് ശ്രമിക്കേണ്ടതു്. സങ്കല്പത്യാഗം, രാഗത്യാഗം, വാസനാത്യാഗം, നൈഷ്കർമ്മ്യം ഇവയെല്ലാം ബാഹ്യലക്ഷണങ്ങൾക്കുള്ള ചികിത്സ മാത്രമാണ്. ജനനമരണരൂപമായുള്ള സംസാരത്തിനു കാരണമെന്താണെന്നു ശ്രീമത് ശങ്കരാചാര്യസ്വാമികൾ താഴെപറയുന്ന ശ്ലോകംകൊണ്ടു വിവരിക്കുന്നു:—*

„സംസാരമാകുന്ന വൃക്ഷത്തിനു വിത്തായി നില്ക്കുന്നതു് തമസ്സ് അല്ലെങ്കിൽ അജ്ഞാനം എന്നതാണ്. അതിൻെറ മുള ദേഹാത്മബുദ്ധിതന്നെ. അതിൻെറ തളിർ രാഗവും, അതിൻെറ വളർച്ചയ്ക്കു് ആവശ്യമുള്ള ജലം കർമ്മവുമാകുന്നു. അതിൻെറ തായ്ത്തടി ഈ ശരീരം തന്നെ. പഞ്ചപ്രാണങ്ങൾ അതിൻെറ ശാഖകളും, ഇന്ദ്രിയ

---

*ബീജം സംസൃതിഭൂമിജസ്യ തു തമോ
 ദേഹാത്മധീരങ്കുരോ
രാഗഃ പല്ലവമംബുകർമ്മ തു വപുഃ-
 സ്കന്ധോഽസവഃ ശാഖികാഃ
അഗ്രാണീന്ദ്രിയസംഹതിശ്ച വിഷയാഃ
 പുഷ്പാണി ദുഃഖം ഫലം
നാനാകർമ്മസമുദ്ഭവം ബഹുവിധം
 ഭോക്താഽത്ര ജീവഃ ഖഗഃ,

വി. ചൂ. 147.

സമൂഹങ്ങരം അതിൻെറ അംഗങ്ങളുമാകുന്നു. ശബ്ദ സ്പർശാദിവിഷയങ്ങരം അതിൻെറ പുഷ്പങ്ങളായും നാനാവായുള്ള കമ്മങ്ങരം കൊണ്ടുണ്ടാകുന്നതും വിവിധരൂപത്തിൽ അനുഭവപ്പെടുന്നതുമായ ദുഃഖങ്ങരം അതിൻെറ ഫലങ്ങളായും ഭവിക്കുന്നു. ഈ സംസാരവൃക്ഷത്തിലുള്ള ഫലത്തെ ഭുജിക്കുന്നവൻ ജീവനെന്നു പറയപ്പെടുന്ന പക്ഷിയാകുന്നു.''

ഈ സംസാരത്തിനു കാരണമായുള്ള വിത്തു തമസ്സാണ്. ഇതിനെത്തന്നെ അവിദ്യയെന്നും പറയുന്നുണ്ട്. സ്ഥൂലലോകത്തിലും മനോമയലോകത്തിലും വിജ്ഞാനമയലോകത്തിലും ഭൂതസൂക്ഷ്മങ്ങരം കൊണ്ടുള്ള ഗ്രന്ഥികരം ജീവാത്മാവിനെ ബന്ധിച്ചിരിക്കുന്നതുപോലെ അഖണ്ഡവും പരിപൂർണ്ണവുമായുള്ള ചൈതന്യത്തിനു പരിച്ഛിന്നഭാവം കല്പിക്കപ്പെടുന്നതു് ഈ അവിദ്യാഗ്രന്ഥി കൊണ്ടാകുന്നു. അവിദ്യാഗ്രന്ഥിയെ ആശ്രയിച്ചാണ് മററു ഗ്രന്ഥികളെല്ലാം വത്തിക്കുന്നതു്. അവിദ്യാഗ്രന്ഥിയെ നശിപ്പിച്ചാൽ മററു ഭൂതസൂക്ഷ്മങ്ങളോടുള്ള ബന്ധം മുഴുവനും വിട്ടുപോകുന്നതുമാണ്. അവിദ്യാഗ്രന്ഥി അഖണ്ഡരൂപസ്ഥിതി കൊണ്ടുമാത്രമേ നശിക്കുകയൊള്ളു. അവിദ്യാഗ്രന്ഥിയെ എങ്ങിനെ നശിപ്പിക്കാമെന്ന് മുണ്ഡകോപനിഷത്തിൽ വിവരിക്കുന്നുണ്ട്. അതു താഴെ പറയുന്നപ്രകാരമാകുന്നു:—

"സർവ്വകാരണമായുള്ള പുരുഷൻ സ്വയംജ്യോതിഃസ്വരൂപനും രൂപരഹിതനുമാകുന്നു. അദ്ദേഹം സർവ്വത്തിലും ഉള്ളിലും പുറമേയും വ്യാപിച്ചിരിക്കുന്നു. അദ്ദേഹം ജനനമില്ലാത്തവനും പ്രാണൻ, മനസ്സ് മുതലായ ഉപാധികളില്ലാത്തവനുമാകുന്നു. അദ്ദേഹം നിഷ്കളങ്കനും നാമരൂപാത്മകമായുള്ള സകലത്തിനും ആധാരമായി വർത്തിക്കുന്ന അവ്യാകൃതത്തെക്കാൾ ശ്രേഷ്ഠനുമാകുന്നു. ഇപ്രകാരം നിർഗ്ഗുണവും സർവ്വാതീതവുമായുള്ളതും പുരുഷശബ്ദത്താൽ സൂചിപ്പിക്കപ്പെടുന്നതുമായ യാതൊരു വസ്തുവുണ്ടോ അതാണ് ഈ പ്രപഞ്ചം മുഴുവനുമായി കാണപ്പെടുന്നത്. അമൃതസ്വരൂപമായും ജ്ഞാനസ്വരൂപമായും വർത്തിക്കുന്ന ഈ പരബ്രഹ്മതത്വത്തെ തന്റെ ഉള്ളിൽ ഹൃദയാകാശത്തിൽ സ്ഥിതിചെയ്യുന്ന പ്രത്യഗാത്മാവായി ആരു സാക്ഷാത്കരിക്കുന്നുവോ അവൻ അവിദ്യാഗ്രന്ഥിയെ നശിപ്പിക്കുന്നു."*

---

* ദിവ്യോ ഹ്യമൂർത്തഃ പുരുഷഃ സ ബാഹ്യാഭ്യന്തരോ ഹ്യജഃ
അപ്രാണോ ഹ്യമനാഃ ശുഭ്രോ ഹ്യക്ഷരാത് പരതഃ പരഃ

മു. ഉ. II· 1. 2.

പുരുഷ ഏവേദം വിശ്വം കർമ്മ തപോ ബ്രഹ്മ പരാമൃതം
ഏതദ്യോ വേദ നിഹിതം ഗുഹായാം
സോഽവിദ്യാഗ്രന്ഥിം വികിരതീഹ സോമ്യ.

മു. ഉ. II. 1, 10

അവിദ്യ അല്പമെങ്കിലും ശേഷിച്ചു നില്ക്കുന്ന പക്ഷം ലോകസംബന്ധമായ ജീവിതത്തിലുള്ള ത്രുഷ്ണ നശിക്കുകയില്ല. ത്രുഷ്ണ നില്ക്കുന്നതുവരെ പുനർജ്ജന്മരഹിതമായ മോക്ഷവും സിദ്ധിക്കുന്നതല്ല.

ത്രുഷ്ണയുടെ സ്വരൂപവും ഫലവും.

18. ത്രുഷ്ണയെന്നതു് പരമാത്മാവിന്റെ സങ്കല്പശക്തിയാൽ ഓരോ ജീവനിൽക്കൂടിയും പ്രവൎത്തിക്കുന്ന ശക്തിവിശേഷമാകുന്നു. സമുദ്രത്തിൽ നിന്നും തിരമാലകൾ പോലെയും വലുതായ അഗ്നിയിൽ നിന്നും പൊരികൾ പോലെയും പരമാത്മാവിൽ നിന്നും സ്ഫുരിച്ചിട്ടുള്ളവരാണു് ജീവന്മാർ. ഓരോ ജീവനും പരമാത്മാവിനോടുള്ള ഏകത്വത്തെ സാക്ഷാത്കരിച്ചു് പരിപൂൎണ്ണമായി ശോഭിക്കണമെന്നാണു് പരമാത്മാവിന്റെ സങ്കല്പം. ഈ സങ്കല്പമനുസരിച്ചു് ഓരോ ജീവനും പരിപൂൎണ്ണത പ്രാപിക്കുന്നതുവരെ ആ സങ്കല്പശക്തി തന്നെ ഓരോ ജീവന്റെയും ഉള്ളിലുള്ള പ്രേരകശക്തിയായി പ്രവൎത്തിക്കും. ഓരോ ജീവനും വീണ്ടും വീണ്ടും സ്ഥൂലലോകത്തിലെ അനുഭവം വേണമെന്നു് ആശിക്കുന്നതും അതിലേക്കാവശ്യമുള്ള ജന്മം സ്വീകരിക്കുന്നതും ത്രുഷ്ണ എന്ന ഈ പ്രേരകശക്തിയാലാകുന്നു. നമ്മുടെ സ്ഥൂലശരീരത്തിൽ കാണുന്ന വിശപ്പും ദാഹവും ത്രുഷ്ണയുടെ ഒരു വകഭേദം മാത്രമാണു്. നാം ഭുജിക്കുന്ന ആഹാ

രസാധനങ്ങൾ ദഹിച്ച് ശരീരധാതുക്കളോടുചേൎന്നു കഴിഞ്ഞാൽ വീണ്ടും വിശപ്പുണ്ടാകുന്നു. ഓരോ മനുഷ്യനും ഭൂലോകം, ഭുവർല്ലോകം, സ്വർല്ലോകം എന്നു മൂന്നു ലോകങ്ങളിൽ കൂടിയാണ് സഞ്ചരിക്കുന്നത്. ഓരോ ജന്മത്തിലും ഉണ്ടാകുന്ന അനുഭവങ്ങളിൽ സ്ഥൂലശരീരം സംബന്ധിച്ചവ വാസനകളായി പരിണമിച്ച് അതിനെ സംബന്ധിച്ച ഭൂതസൂക്ഷ്മത്തിലും,മനോമയത്തെസംബന്ധിച്ചവ വാസനകളായി പരിണമിച്ച് അതിനെ സംബന്ധിച്ച ഭൂതസൂക്ഷ്മങ്ങളിലും, വിജ്ഞാനമയത്തെ സംബന്ധിച്ചവ വാസനകളായി സമീകരിക്കപ്പെട്ട് വിജ്ഞാനമയകോശത്തിലും ചേർന്നുപോയാൽ, വീണ്ടും സ്ഥൂലശരീരം സ്വീകരിക്കണമെന്ന ആഗ്രഹം ഓരോ വിജ്ഞാനാത്മാവിനും ഉണ്ടാകുന്നു. ആഹാരസാധനങ്ങൾ സമീകരിക്കപ്പെട്ട ഉടൻ തന്നെ വിശപ്പുണ്ടാകുന്നതുപോലെയാണ് സ്ഥൂലശരീരത്തിൽ വീണ്ടും ജന്മം വേണമെന്നുള്ള തൃഷ്ണ ഓരോ ജീവനും ഉണ്ടാകുന്നത്. ജീവിതപരിപൂർണ്ണത എന്ന ബ്രഹ്മഭാവം സിദ്ധിക്കുന്നതുവരെ ഈ തൃഷ്ണ ഓരോ ജീവനിലും പ്രവർത്തിക്കും. ബ്രഹ്മഭാവമെന്നും ബ്രഹ്മനിർവ്വാണമെന്നും ബ്രാഹ്മീസ്ഥിതിയെന്നും ഗീതയിൽ പല ഘട്ടങ്ങളിലും ഭഗവാൻ ഉപദേശിച്ചിട്ടുള്ള കേവലസദ്ഘനവും ചിദ്ഘനവും ആനന്ദഘനവുമായ അദ്വിതീയാവസ്ഥ പ്രാപിക്കുന്നതുവരെ വീണ്ടും വീണ്ടും ജന്മം സ്വീക

രിക്കുന്നതിന്നു തൃഷ്ണ എന്ന പ്രേരകശക്തി ഓരോ ജീവനേയും നിർബന്ധിക്കുന്നതുമാകുന്നു. വ്യഷ്ടിയായ ഓരോ ജീവനിലും ഈ ശക്തി പ്രവൎത്തിക്കുന്നതുപോലെ, സമഷ്ടിയായ പ്രപഞ്ചത്തിലും ഈ ശക്തി പ്രവൎത്തിക്കുന്നുണ്ടു്. പ്രപഞ്ചത്തിന്റെ ഗതിയിൽ സൃഷ്ടിയും അതിനെ തുടൎന്നു പ്രളയവും വീണ്ടും സൃഷ്ടിയും ഉണ്ടായിക്കൊണ്ടിരിക്കുന്നതും തൃഷ്ണകൊണ്ടാകുന്നു.

ബ്രഹ്മനിർവ്വാണം കൂടാതെ മററു വിധത്തിലുള്ള മോക്ഷങ്ങൾ.

18. അദ്വിതീയമായ ബ്രഹ്മഭാവത്തിനെ മാത്രമേ ഭഗവദ്ഗീത വാസ്തവമോക്ഷമായി കരുതുന്നുള്ളു എന്നു് ഇതിന്നു മുൻപു പറഞ്ഞിട്ടുണ്ടു്. ഉപാസനാമാൎഗ്ഗത്തിൽക്കൂടി പോകുന്നവൎക്കു് സാരൂപ്യം, സാമീപ്യം, സാലോക്യം, സായൂജ്യം എന്ന നാലു വിധത്തിലുള്ള മോക്ഷങ്ങൾ സിദ്ധിക്കുന്നതായി പറയപ്പെട്ടിരിക്കുന്നു. ശ്രീമത് ശങ്കരാചാൎയ്യർ ഈ മോക്ഷങ്ങളെപ്പററി താഴെ പറയുന്നപ്രകാരം ശിവാനന്ദലഹരിയിൽ വൎണ്ണിച്ചിട്ടുണ്ടു :—

“ഹേ ഉമാകാന്തനായ ഭഗവൻ! അങ്ങയുടെ പൂജനത്താൽ സാരൂപ്യവും, ഹേ ശിവ! ഹേ മഹാദേവ! എന്നു സങ്കീൎത്തനം ചെയ്യുന്നതുകൊണ്ടു് സാമീപ്യവും, ശിവഭക്തിയിൽ നിഷ്ഠയോടുകൂടിയ ഭക്തജനസംഘങ്ങളോടുള്ള സംസൎഗ്ഗസംഭാഷണങ്ങളാൽ സാലോക്യവും, ചരാചരാത്മകമായ

നിന്തിരുവടിയുടെ ദിവ്യമംഗളമൂർത്തിയുടെ ധ്യാനത്താൽ സായുജ്യവും എനിക്കു സിദ്ധമായി ഭവിക്കുന്നു. അതിനാൽ ഹേ സ്വാമിൻ! ഞാൻ കൃതാർത്ഥൻ തന്നെയാണ്." *

ഇപ്രകാരമുള്ള നാലുവിധ മോക്ഷവും എല്ലാവിധത്തിലുമുള്ള ഉപാസനകളിൽ കൂടിയും കിട്ടാവുന്നതാണ്. ഇവയിൽ സായുജ്യം ഒഴിച്ചുള്ള മൂന്നുവിധ മോക്ഷങ്ങൾക്കും പുനരാവൃത്തിരഹിതമായ സ്ഥാനമില്ല. ഉപാസനയുടേയും ഭക്തിയുടേയും നിലയനുസരിച്ച് അതാതുമൂർത്തികളെ സംബന്ധിച്ച ലോകങ്ങളിലുള്ള വാസം ഓരോ ഉപാസകനും സിദ്ധിക്കും. ഉപാസനകൾകൊണ്ടു കിട്ടുന്ന ലോകങ്ങളെല്ലാം മനോമയലോകത്തിൽ ഉൾപ്പെട്ടതും ആ ലോകങ്ങൾ തന്നെ പ്രളയകാലങ്ങളിൽ പ്രകൃതിയിൽ ലയിച്ചു പോകുന്നവയുമാകുന്നു. സാരൂപ്യം, സാമീപ്യം, സാലോക്യം എന്ന മൂന്നു വിധം മുക്തി സിദ്ധിച്ചവരെക്കുറിച്ചാണു

* സാരൂപ്യം തവ പൂജനേ, ശിവമഹാ-
ദേവേതി സങ്കീർത്തനേ
സാമീപ്യം, ശിവഭക്തിധുര്യജനതാ
സാംഗത്യസംഭാഷണേ
സാലോക്യം ച ചരാചരാത്മകതനു-
ധ്യാനേ ഭവാനീപതേ
സായുജ്യം മമ സിദ്ധമത്ര ഭവതി
സ്വാമിൻ കൃതാർത്ഥോസ്മ്യഹം.

ശി. ല. 28.

പ്രളയത്തിൽ വ്യഥയനുഭവിക്കുന്നവരായും സൎഗ്ഗകാലത്തിൽ ജന്മം സ്വീകരിക്കുന്നവരായും ഭഗവാൻ വിവരിച്ചിട്ടുള്ളതു്. ഉപാസനാമാൎഗ്ഗത്തിൽക്കൂടി കിട്ടാവുന്ന സായുജ്യമുക്തി ലഭിക്കാത്തവരുടേയും മററുമാൎഗ്ഗങ്ങളിൽക്കൂടി പ്രയത്നിക്കുന്നവരിൽ സഗുണബ്രഹ്മഭാവത്തിലെങ്കിലും എത്താത്തവരുടേയും അവസ്ഥയെ ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു വൎണ്ണിച്ചിരിക്കുന്നു:—

പാൎത്ഥ നൈവേഹ നാമുത്ര
വിനാശസ്തസ്യ വിദ്യതേ
നഹി കല്യാണകൃത് കശ്ചിത്
ദുൎഗ്ഗതിം താത ഗച്ഛതി.

ഗീത. VI. 40. *

പ്രാപ്യ പുണ്യകൃതാം ലോകാ-
നുഷിത്വാ ശാശ്വതീഃ സമാഃ
ശുചീനാം ശ്രീമതാം ഗേഹേ
യോഗഭ്രഷ്ടോഽഭിജായതേ.

ഗീത. VI. 41. †

---

* പാൎത്ഥ=അല്ലയോ അൎജ്ജുന! ഇഹ—തസ്യ-വിനാശഃ-ന—വിദ്യതേ=ഈ ലോകത്തിൽ അവന്ന് നാശം സംഭവിക്കുകയില്ല; അമുത്ര-ന=പരലോകത്തിലും അവനു നാശം ഉണ്ടാകുന്നതല്ല; താത=അല്ലയോ വത്സ! കല്യാണകൃത്-കശ്ചിത്=ശുഭകൎമ്മം ചെയ്യുന്ന ഒരുവനും; ദുൎഗ്ഗതിം-നഗച്ഛതി=ഹി=നികൃഷ്ടഗതിയെ പ്രാപിക്കുന്നതല്ല.

† യോഗഭ്രഷ്ടഃ = യോഗഭ്രഷ്ടനായവൻ; പുണ്യകൃതാം ലോകാൻ—പ്രാപ്യ=പുണ്യം ചെയ്തവൎക്ക് കിട്ടാവുന്ന ലോകങ്ങളെ പ്രാപിച്ചു്; ശാശ്വതീഃ-സമാഃ=വളരെ സംവത്സരം

അഥവാ യോഗിനാമേവ
കുലേ ഭവതി ധീമതാം
ഏതദ്ധി ദുർല്ലഭതരം
ലോകേ ജന്മ യദീദൃശം.

ഗീത. VI. 42

തത്ര തം ബുദ്ധിസംയോഗം
ലഭതേ പൌർവ്വദേഹികം
യതതേ ച തതോ ഭൂയഃ
സംസിദ്ധൌ കുരുനന്ദന.

ഗീത. VI. 43. †

“അല്ലയോ അർജ്ജുന! ഇഹലോകത്തിലാകട്ടെ പരലോകത്തിലാകട്ടെ അവന് ഒരിക്കലും നാശമുണ്ടാകുന്നതല്ല. ഹേ വത്സ! ശുഭകർമ്മം ചെയ്യുന്ന ഒരുവനും ദുഷ്ടമായ ഗതിയെ പ്രാപിക്കുന്നതല്ല.”

---

ഉഷിത്വാ=അവിടെ സുഖമായി വസിച്ചതിന്റെശേഷം; ശുചീനാം-ശ്രീമതാം-ഗേഹേ അഭിജായതേ=നല്ലവരായ ഐശ്വര്യമുള്ളവരുമായ ധനികന്മാരുമായ ജനങ്ങളുടെ കുടുംബത്തിൽ ജനിക്കുന്നു.

* അഥവാ-യോഗിനാം-ധീമതാം-കുലേ-ഏവ=അല്ലെങ്കിൽ യോഗനിഷ്ഠന്മാരായ ജ്ഞാനികളുമായവരുടെ കുലത്തിൽ തന്നെ; ഭവതി=അവൻ ജനിക്കുന്നു; ഈദൃശം-ജന്മ-യത്-ഏതത്=ഈപ്രകാരം ജനിക്കുക എന്നുള്ളത്; ലോകേ-ദുർല്ലഭതരം-ഹി=ലോകത്തിൽ ഏറ്റവും ദുർല്ലഭം തന്നെയാകുന്നു.

† കുരുനന്ദന=അല്ലയോ അർജ്ജുന! തത്ര-പൌർവ്വദേഹികം-തം-ബുദ്ധിസംയോഗം-ലഭതേ=അപ്രകാരമുള്ള ജന്മത്തിൽ പൂർവ്വജന്മവാസനയനുസരിച്ചുള്ള ബുദ്ധിസംയോഗത്തെ അവൻ പ്രാപിക്കുന്നു; തതഃ-ഭൂയഃ-ച=അവിടെനിന്നും മുമ്പിലത്തെക്കാൾ കൂടുതലായി; സംസിദ്ധൌ-യതതേ=ബ്രഹ്മാവസിദ്ധിക്കായിക്കൊണ്ട് പ്രയത്നം ചെയ്യുന്നു.

"യോഗഭ്രഷ്ടനായവൻ അതായത് യോഗഫല മായ ബ്രഹ്മഭാവം സിദ്ധിക്കാത്തവൻ പുണ്യവാന്മാർ പ്രാപിക്കുന്നതായ ലോകങ്ങളെ പ്രാപിച്ച് അവിടെ വളരെക്കാലം സുഖമായി വസിച്ചതിന്റെ ശേഷം സാത്വികമായ ആചാരങ്ങളോടു കൂടിയവരും ധനികന്മാരുമായ ജനങ്ങളുടെ ഗൃഹത്തിൽ ജനിക്കുന്നു."

"അല്ലെങ്കിൽ, യോഗനിഷ്ഠന്മാരായ ജ്ഞാനികളുടെ കുലത്തിൽ തന്നെയും അവൻ ജനിക്കാം. ഇപ്രകാരമുള്ള ജന്മം ഈ ലോകത്തിൽ ഏററവും ദുർല്ലഭമായിട്ടുള്ളതാകുന്നു."

"അല്ലയോ, അർജ്ജുന! അപ്രകാരമുള്ള ജന്മത്തിൽ, മുൻജന്മത്തിൽ യോഗഭ്രഷ്ടനായിരുന്നവർ പൂർവജന്മവാസനയനുസരിച്ചുള്ള ബുദ്ധിസംയോഗത്തെ പ്രാപിക്കയും അവിടെ നിന്നും മുമ്പിലത്തേക്കാൾ കൂടുതലായി ബ്രഹ്മഭാവസിദ്ധിക്കു വേണ്ടി പ്രയത്നിക്കുകയും ചെയ്യുന്നു."

വിവരണം:— പുണ്യകൃത്തുകളുടെ ലോകങ്ങൾ എന്നവയിൽ സ്വർഗ്ഗം മുതൽ സത്യലോകം വരെയുള്ള ലോകങ്ങളും വൈകുണ്ഠം, കൈലാസം മുതലായ ഉപാസകന്മാർ പ്രാപിക്കുന്ന ലോകങ്ങളും ഉൾപ്പെടും. ഇവയിൽ വൈകുണ്ഠം, കൈലാസം മുതലായ ലോകങ്ങളെ പ്രാപിക്കുന്നവർക്ക് ഒരു മന്വന്തരമോ അല്ലെങ്കിൽ അനേകം മന്വന്തരങ്ങളോ ബ്രഹ്മാവിന്റെ സൃഷ്ടി നില

നില്ക്കുന്നതായ ഒരു പകൽ മുഴുവനുമോ വാസം സംഭവിച്ചേക്കാം. എന്നാലും പ്രളയകാലത്തിൽ അവരുടെ സ്ഥാനത്തിനു ഭംശം വരുന്നതും വീണ്ടും സൃഷ്ടി ആരംഭിക്കുമ്പോൾ അവർക്കു ജന്മം സ്വീകരിക്കേണ്ടതായി വരുന്നതുമാകുന്നു. ബ്രഹ്മഭാവം സിദ്ധിക്കുന്നതുവരെ തൃഷ്ണ അവരെ ബാധിക്കും. സായുജ്യമുക്തി ലഭിച്ചവർക്കും ബ്രഹ്മഭാവം സിദ്ധിച്ചവർക്കും ഇപ്രകാരമുള്ള പുനർജ്ജന്മം സംഭവിക്കുന്നതല്ല.

സായുജ്യമുക്തിയുടെ സ്വഭാവം.

20. സായുജ്യമുക്തി എന്നതു് ഉപാസനാമൂർത്തിയെ ചരാചരാത്മകതനുവായി ഏകാന്തഭക്തിയോടു കൂടി ഉപാസിക്കുന്നതുകൊണ്ടു കിട്ടുന്ന നിലയാണു്. സഗുണബ്രഹ്മസാക്ഷാത്കാരത്താൽ ജ്ഞാനയോഗമാർഗ്ഗത്തിൽ കിട്ടുന്ന നിലയും ഉപാസനാമാർഗ്ഗത്തിൽ മൂർത്തിയുടെ സർവ്വാന്തര്യാമിഭാവത്തെ സാക്ഷാത്കരിക്കുന്നതുകൊണ്ടു് കിട്ടുന്ന നിലയും ഒന്നുതന്നെ. ഇപ്രകാരം സഗുണബ്രഹ്മഭാവത്തെ സാക്ഷാത്കരിക്കുന്നവർ വീണ്ടും ജന്മമെടുക്കേണ്ട ആവശ്യമില്ലെന്നാണു് ഉപനിഷത്തുകൾ ഘോഷിക്കുന്നതു്. അവരെപ്പററി മുണ്ഡകോപനിഷത്തിൽ താഴെപറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

ഉപനിഷത്തുകൾ സിദ്ധാന്തിക്കുന്നതായ ജീവാത്മാ, പരമാത്മാ, പ്രപഞ്ചം ഇവയുടെ

ഐക്യഭാവത്തിൽ നിശ്ചയമുള്ളവരും അന്തഃകരണത്തെ പരബ്രഹ്മവസ്തുവിൽ സ്ഥിരമായി ഉറപ്പിക്കുന്ന യോഗംകൊണ്ടു സത്വശുദ്ധി വന്നിട്ടുള്ളവരുമായ ജനങ്ങൾ മരണാനന്തരം സാധാരണ ജീവന്മാരുടെ ഗതിയിൽക്കൂടി പ്പോകാതെ ബ്രഹ്മലോകങ്ങളിൽ, അതായതു് സഗുണബ്രഹ്മത്തിൽ പ്രവേശിക്കുകയും കല്പാവസാനത്തിൽ വീണ്ടും ജന്മമെടുക്കേണ്ട ആവശ്യം വരാതെ ബ്രഹ്മനിർവാണമെന്നും ബ്രഹ്മഭാവമെന്നും പറയപ്പെടുന്ന വാസ്തവമുക്തിയെ പ്രാപിക്കുകയും ചെയ്യുന്നു ” *

പരിപൂർണ്ണജ്ഞാനംകൊണ്ടു് ഇഹലോകത്തിൽ വെച്ചു തന്നെ കിട്ടുന്നതായ ബ്രഹ്മഭാവത്തെ കൈവല്യമുക്തിയെന്നു പറയുന്നു. ഈ ബ്രഹ്മഭാവം ഒരുവന്നു് എപ്പോൾ സിദ്ധിക്കുന്നുവോ, ആ ക്ഷണത്തിൽ തന്നെ അവൻ മുക്തനായി ഭവിക്കുന്നു. അവന്നു് ലോകാന്തരഗമനമോ മററു ലോകങ്ങളിൽ വാസമോ സംഭവിക്കുന്നില്ല. പ്രകൃതിമുതൽ സ്ഥൂലംവരെയുള്ള സർവത്തേയും കയറിൽ സർപ്പമെന്നപോലെ തന്നിൽ കല്പിക്കപ്പെട്ട ഭാവങ്ങളായി മാത്രമേ അവൻ കാണുന്നുള്ളൂ.

---

* വേദാന്തവിജ്ഞാനസുനിശ്ചിതാർത്ഥാഃ സംന്യാസയോഗാ
ദ്യതയഃ ശുദ്ധസത്വാഃ തേ ബ്രഹ്മലോകേഷു
പരാന്തകാലേ പരാമൃതാഃ പരിമുച്യന്തി സർവേ
മു. ഉ. III. ii. 6.

21. ബ്രഹ്മനിർവ്വാണം എന്നും ബ്രഹ്മഭാവമെന്നും പറയപ്പെടുന്ന കൈവല്യമുക്തി മൂഢപ്രയത്നം കൂടാതെ കിട്ടുന്നതല്ല. അതിനെ പ്രയത്നംകൊണ്ടു സാധിക്കാമെന്നും പറയാൻ നിവൃത്തിയില്ല. നമ്മുടെ പ്രയത്നംകൊണ്ടു സാധിക്കാവുന്നതു് ബ്രഹ്മപ്രാപ്തിക്കുള്ള തടസ്സങ്ങളെ നീക്കുക മാത്രമാണു് ബ്രഹ്മാനുഭവം എന്നതു് സ്വതേ ഉണ്ടാകേണ്ട അനുഭവമാകുന്നു. ഈ തത്വത്തെ കഠോപനിഷത്തും മുണ്ഡകോപനിഷത്തും താഴെപ്പറയുന്നപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

കൈവല്യമുക്തിയെന്ന ബ്രഹ്മഭാവപ്രാപ്തി.

“സർവ്വപുരുഷാർത്ഥങ്ങളിലും വെച്ചു് ശ്രേഷ്ഠമായുള്ള ഈ ആത്മലാഭം വേദശാസ്ത്രങ്ങളെല്ലാം അദ്ധ്യയനം ചെയ്യുന്നതുകൊണ്ടു് കിട്ടുന്നതല്ല. സകല ഗ്രന്ഥങ്ങളുടേയും അർത്ഥധാരണയ്ക്കുള്ള ശക്തികൊണ്ടും കിട്ടുന്നതല്ല. അനേകവിധത്തിൽ ശ്രവണം ചെയ്യുന്നതുകൊണ്ടും കിട്ടുന്നതല്ല. ഈ പരമാത്മവസ്തു ഏതൊരു ഉത്തമനായ ജീവനെ നിഷ്കളങ്കനായി ഭവിച്ചതുകൊണ്ടു് വരിക്കുന്നുവോ അവനുമാത്രമേ ആത്മലാഭമുണ്ടാകുന്നുള്ളൂ. അവനു് ഈ പരമാത്മതത്വം തന്റെ സ്വരൂപത്തെ സ്വതേ പ്രകാശിപ്പിക്കുന്നു.” *

---

* നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന

'ഈ ആത്മലാഭം മനോബലമില്ലാത്തവന്നു കിട്ടുന്നതല്ല. പുത്രവിത്തഭാര്യാദി ലൌകികവിഷയങ്ങളിൽ പ്രമാദരൂപമായുള്ള ആസക്തി വെച്ചുകൊണ്ടിരിക്കുന്നവന്നും ആത്മലാഭം സിദ്ധിക്കുകയില്ല. ജ്ഞാനം കൂടാതെയുള്ള തപസ്സുകൊണ്ടും സിദ്ധിക്കുന്നതല്ല. ബലത്തോടു കൂടിയും പ്രമാദം കൂടാതേയും ജ്ഞാനത്തോടുകൂടിയ തപോനിഷ്ഠകൊണ്ടും യാവനൊരുത്തൻ ദൃഢപ്രയത്നം ചെയ്യുന്നുവോ അവന്റെ ആത്മാവു് ബ്രഹ്മസ്വരൂപത്തിൽ പ്രവേശിക്കുന്നു.'' *

ബ്രഹ്മഭാവപ്രാപ്തിയിൽ ബ്രഹ്മം ആത്മാവിനെ തന്നിൽ ചേർത്തുകൊള്ളുന്നതായും ആത്മാവു് ബ്രഹ്മത്തിൽ പ്രവേശിക്കുന്നതായും രണ്ടു വിധത്തിലും ഉപനിഷത്തുകൾ വർണ്ണിക്കുന്നുണ്ടു്. ബ്രഹ്മഭാവം ഈ രണ്ടുവിധത്തിലും അനുഭവപ്പെടാം. നിർഗ്ഗുണമായ പരബ്രഹ്മവസ്തു എന്നതു് പരിപൂർണ്ണവസ്തുവാകയാലും ആത്മാവിന്റെ പരിച്ഛിന്ന

---

യമേവൈഷ വൃണുതേ തേന ലഭ്യ-
സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.

ക. ഉ. II. 22. മു. ഉ. III. ii. 3.

* നായമാത്മാ ബലഹീനേന ലഭ്യോ
ന ച പ്രമാദാത്തപസോ വാ/പ്യലിംഗാത്
ഏതൈരുപായൈര്യതതേ യസ്തു വിദ്വാം-
സ്തസ്യൈഷ ആത്മാ വിശതേ ബ്രഹ്മധാമ.

മു. ഉ. III. ii. 4.

ഭാവം അവിദ്യയാൽ കല്പിതമാകയാലും അവിദ്യനീങ്ങുന്നതും പരബ്രഹ്മസാക്ഷാത്കാരമുണ്ടാകുന്നതും ഒരേസമയത്തു ഒന്നിച്ചുതന്നെ ഉണ്ടാകുന്ന അനുഭവമാണ്. ഈ അനുഭവം കിട്ടുന്നതിനു സാധകൻ അനുഷ്ഠിക്കേണ്ടതു് പ്രതിബന്ധങ്ങളെ നീക്കുകമാത്രമാണ്. ബലം, ധൈര്യം, ബുദ്ധി, പഠിതം, ദൃഢവിചാരണ ഇവയെല്ലാംകൊണ്ടു് പ്രതിബന്ധങ്ങൾ നിശ്ശേഷം നീങ്ങുമ്പോൾ മേഘം നീങ്ങുമ്പോൾ സൂര്യൻ പ്രകാശിക്കുന്നതുപോലെ ആത്മപ്രകാശം സ്വതേ ഉണ്ടാകയും സാധകന് ബ്രഹ്മഭാവം സിദ്ധിക്കുകയും ചെയ്യും. ഈ അനുഭവത്തെ സമുദ്രം മുഴുവനും അതിൻെറ അംശംപോലെ അതിൽതന്നെ വർത്തിക്കുന്ന ഒരു ജലബിന്ദുവിൽ പ്രവേശിക്കുന്നതിനു തുല്യമായി അനുഭവസ്ഥന്മാർ വർണ്ണിക്കുന്നു. ഈ അനുഭവം ഒരുവനു് ഏതു നിലയിൽ നില്ക്കുമ്പോൾ സിദ്ധിച്ചാലും, അതുമുതൽ അവൻ മുക്തൻ തന്നെ ആ ക്ഷണത്തിൽ തന്നെ അവൻെറ ഗ്രന്ഥികൾ എല്ലാം ഭേദിക്കപ്പെടുകയും അവൻെറ സകല സംശയങ്ങളും നീങ്ങിപ്പോകയും ചെയ്യുന്നു. സഞ്ചിതവും ആഗാമിയുമായുള്ള കർമ്മങ്ങൾക്കു് അവനെ ബന്ധിക്കാൻ കഴികയില്ല. അവ നിർബ്ബീജങ്ങളായി ഭവിക്കുന്നു. ആ ജന്മത്തിനു കാരണമായുള്ള പ്രാരബ്ധകർമ്മത്തിൻെറ വേഗത്താൽ ശരീരവും ഇന്ദ്രിയങ്ങളും മനസ്സും വർത്തിക്കുകയും, അവയിൽക്കൂടി

യാതൊരു ആസക്തിയും കൂടാതെ അവൻ പ്രവൃത്തിക്കുകയും ചെയ്യും. അഖണ്ഡരൂപസ്ഥിതി എന്നുള്ള അവൻെറ പ്രജ്ഞയിൽ നിന്നും ഒരു ക്ഷണംപോലും മാറുകയില്ല. ഇപ്രകാരം അഖണ്ഡരൂപസ്ഥിതിയിൽ ബ്രഹ്മാത്മഭാവനയോടുകൂടി വൎത്തിച്ചുകൊണ്ടും പ്രാരബ്ധം മുഴുവനും ക്ഷയിക്കുന്നതുവരെ ലോകസംഗ്രഹാൎത്ഥം പ്രവൎത്തിച്ചുകൊണ്ടും വൎത്തിക്കുന്നവനെ ജീവന്മുക്തനെന്നു പറയുന്നു.

ജീവന്മുക്തന്മാരുടെ സ്ഥിതി.

22. ഇപ്രകാരമുള്ള ജീവന്മുക്തപദത്തെ സദ്യോമുക്തിമാൎഗ്ഗമെന്ന വിഹംഗമമാൎഗ്ഗത്തിൽ കൂടിയും, ക്രമമുക്തിമാൎഗ്ഗമെന്ന പിപീലികാമാൎഗ്ഗത്തിൽ കൂടിയും പ്രാപിക്കാം. ഈ രണ്ടു മാൎഗ്ഗങ്ങളേയും ജ്ഞാനയോഗത്തെപ്പററി പ്രതിപാദിച്ചിട്ടുള്ള ഒൻപതാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ഏതു മാൎഗ്ഗത്തിൽകൂടി ജീവന്മുക്തപദം പ്രാപിച്ചാലും, ജീവന്മുക്തന്മാരുടെ പ്രധാനലക്ഷണമായ ആത്മാനുഭവത്തിലും ആനന്ദാനുഭവത്തിലും അവർ തമ്മിൽ യാതൊരു വ്യത്യാസവുമില്ല. പിപീലികാമാൎഗ്ഗത്തിൽ കൂടി ജീവന്മുക്തപദം പ്രാപിച്ചവന് അവൻെറ അന്നമയകോശംമുതൽ ആനന്ദമയകോശംവരേയുള്ള ഓരോ കോശത്തേയും പ്രത്യേകം പ്രത്യേകം പ്രജ്ഞയോടുകൂടി ഉപയോഗിക്കുന്നതിനു സാധിക്കും. അവനു പല

സിദ്ധികളും ഉണ്ടായിരിക്കും. വിഹംഗമമാൎഗ്ഗത്തിൽ കൂടി ജീവൻമുക്തപദം പ്രാപിച്ചവന് ഉപാധികളെ എല്ലാം കടന്ന് പരബ്രഹ്മഭാവത്തിൽ നില്ക്കാൻ സാധിക്കുന്നതല്ലാതെ ഓരോ ഉപാധികളെയും പൂർണ്ണപ്രജ്ഞതയോടുകൂടി ഉപയോഗിക്കാൻ കഴിയുകയില്ല. വിവിധ ഉപാധികളേയും അവ സംബന്ധിച്ച ലോകങ്ങളേയും ആത്മാനുഭവത്തിന്ന തടസ്ഥമായിട്ടേ അവൻ കരുതുകയുള്ളൂ. എന്നാൽ വിഹംഗമമാൎഗ്ഗത്തിൽകൂടി ജീവൻമുക്തപദം പ്രാപിച്ചവരിൽ ചിലർ ലോകസംഗ്രഹാൎത്ഥം പ്രവൎത്തിക്കുന്നതിന്നവേണ്ടി എല്ലാ ഉപാധികളേയും പ്രത്യേകം പ്രത്യേകം സ്വാധീനപ്പെടുത്തി അമാനുഷസിദ്ധികൾ സമ്പാദിച്ചതായും കാണപ്പെടുന്നുണ്ട്. അതുപോലെ പിപീലികാമാൎഗ്ഗത്തിൽ കൂടി പല സിദ്ധികളും സമ്പാദിച്ച് ജീവൻമുക്തന്മാരായി തീൎന്നവരിൽ ചിലർ ലോകസംഗ്രഹാൎത്ഥം യാതൊരു പ്രവൃത്തിയിലും ഏൎപ്പെടാതെ പരിപൂൎണ്ണവിരക്തിയെ പ്രാപിച്ച് പ്രാരബ്ധം അനുസരിച്ച് നടക്കേണ്ട ശേഷം ജീവിതം മുഴുവനും സമാധിയിൽതന്നെ കഴിച്ചുകൂട്ടിയതായും കാണുന്നുണ്ട്. ജീവൻമുക്തന്മാർ ലോകസംഗ്രഹാൎത്ഥം പ്രവൎത്തിക്കുന്നതും പ്രവൎത്തിക്കാതെയിരിക്കുന്നതും അതേവരെയുള്ള അവരുടെ വാസനയും ജ്ഞാനലബ്ധിയുണ്ടായ ജന്മത്തിന്ന കാരണമായ

പ്രാരബ്ധകർമ്മവുമനുസരിച്ചിരിക്കും. അതുപോലെതന്നെ അവരിൽ ചിലക്ക് അമാനുഷസിദ്ധികളുണ്ടായിരിക്കുന്നതും ചിലക്ക് യാതൊരു സിദ്ധികളും ഇല്ലാതെയിരിക്കുന്നതും അവരുടെ പ്രാരബ്ധകർമ്മത്തെ ആശ്രയിച്ചുതന്നെ നില്ക്കും. അമാനുഷസിദ്ധികൾ ഉണ്ടായിരിക്കുന്നതോ ഇല്ലാതെയിരിക്കുന്നതോ ജ്ഞാനത്തിൻേറയോ മുക്തിയുടേയോ ലക്ഷണമല്ല. അതുപോലെതന്നെ ലോകസംഗ്രഹാൎത്ഥം പ്രവൎത്തിക്കുന്നതോ പ്രവൎത്തിക്കാതെ സൎവ്വപ്രവൃത്തികളിൽനിന്നും വിരമിച്ചിരിക്കുന്നതോ ജ്ഞാനത്തിൻേറയോ മുക്തിയുടേയോ ലക്ഷണമല്ല. മുക്തൻെറ ലക്ഷണം അദ്വൈതാത്മാനുഭവവും അതിനെ ആശ്രയിച്ചുള്ള നിരതിശയാനന്ദപ്രാപ്തിയും മാത്രമാണ്. വാസനാക്ഷയം, മനോനാശം, ഹൃദയഗ്രന്ഥികളുടെ ഭേദനം, കൎമ്മങ്ങളുടെ ക്ഷയം, പുനൎജ്ജന്മരാഹിത്യം, ആത്യന്തികമായ ദുഃഖനിവൃത്തി ഇത്രയും അദ്വൈതാത്മാനുഭവത്താലുണ്ടാകുന്ന പ്രധാനമായ അഭാവലക്ഷണങ്ങളാകുന്നു.

ജീവന്മുക്തൻ എങ്ങിനെ ലോകത്തിൽ വൎത്തിക്കുന്നു എന്ന് ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾകൊണ്ടു വൎണ്ണിച്ചിരിക്കുന്നു:—

ആപൂര്യമാണമചലപ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വത്
തദ്വത് കാമാ യം പ്രവിശന്തി സർവ്വേ
സ ശാന്തിമാപ്നോതി ന കാമകാമീ.

വിഹായ കാമാൻ യഃ സർവ്വാൻ
പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ
സ ശാന്തിമധിഗച്ഛതി

ഗീ. II. 70, 71. *

---

* ആപൂര്യമാണം-അചലപ്രതിഷ്ഠം - സമുദ്രം = ജലം കൊണ്ടു നിറഞ്ഞിരിക്കുന്നതും സ്ഥിരമായി നില്ക്കുന്നതുമായ സമുദ്രത്തെ; ആപഃ - യദ്വത് - പ്രവിശന്തി = ജലങ്ങൾ എങ്ങിനെ പ്രവേശിക്കുന്നുവോ; തദ്വത് - സർവ്വേ - കാമാഃ-യം- പ്രവിശന്തി = അപ്രകാരം സകലവിഷയങ്ങളും യാതൊരുത്തനെ പ്രാപിക്കുന്നുവോ; സഃ-ശാന്തിം-ആപ്നോതി= അവൻ മുക്തിയെ പ്രാപിക്കുന്നു; ന-കാമകാമീ=വിഷയങ്ങളിൽ ഇച്ഛയോടുകൂടിയവൻ മുക്തിയെ പ്രാപിക്കുന്നില്ല.

യഃ - പുമാൻ = യാതൊരു പുരുഷൻ; സർവ്വാൻ - കാമാൻ - വിഹായ = സകല ഇച്ഛകളെയും ഉപേക്ഷിച്ച്; നിസ്പൃഹഃ = യാതൊന്നിലും ആഗ്രഹമില്ലാത്തവനായും; നിർമ്മമഃ = യാതൊന്നിലും എന്റേതെന്ന ബുദ്ധിയില്ലാത്തവനായും; നിരഹങ്കാരഃ = അഹങ്കാരമില്ലാത്തവനായും; ചരതി = ചരിക്കുന്നുവോ; സഃ = അവൻ; ശാന്തിം അധിഗച്ഛതി = മോക്ഷത്തെ പ്രാപിക്കുന്നു.

കർമ്മണ്യകർമ്മ യഃ പശ്യേ-
ദകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു
സ യുക്തഃ കൃത്സ്നകർമ്മകൃത്

ഗീത IV. 18 *

യദാ ഹി നേന്ദ്രിയാർത്ഥേഷു
ന കർമ്മസ്വനുഷജ്ജതേ
സർവസങ്കല്പസന്ന്യാസീ
യോഗാരൂഢസ്തദോച്യതേ

ഗീത. VI. 4. †

---

* കർമ്മണി = ദേഹേന്ദ്രിയാദി വ്യാപാരരൂപമായുള്ള കർമ്മത്തിൽ; അകർമ്മ = അകർമ്മത്തെ; യഃ - പശ്യേത് = ഏവൻ കാണുന്നുവോ; അകർമ്മണി - ച = അതുപോലെ ദേഹേന്ദ്രിയാദികളെ പ്രവർത്തിപ്പിക്കാതിരിക്കുക എന്ന അകർമ്മത്തിൽ; കർമ്മ-ച = കർമ്മത്തേയും; യഃ - (പശ്യേത്) = ഏവൻ കാണുന്നുവോ; സഃ - മനുഷ്യേഷു - ബുദ്ധിമാൻ = അവൻ എല്ലാ മനുഷ്യരിലുംവെച്ചു ബുദ്ധിമാനാകുന്നു; കൃത്സ്നകർമ്മകൃത് = അവൻ സകല സത്കർമ്മങ്ങളേയും ആചരിക്കുന്നവനും; യുക്തഃ = പൂർണ്ണമനഃസംയമനം സിദ്ധിച്ച യോഗിയുമാകുന്നു.

† യദാ—സർവ്വസങ്കല്പസന്ന്യാസീ = എപ്പോൾ ഭോഗവിഷയമായും കർമ്മവിഷയമായുമുള്ള സകല സ്വാർത്ഥസങ്കല്പങ്ങളേയും സന്ന്യസിച്ചിരിക്കുന്ന അവൻ; ഇന്ദ്രിയാർത്ഥേഷു = വിഷയങ്ങളിൽ; ന-അനുഷജ്ജതേ = ആസക്തിപ്പെടുന്നില്ലയോ; കർമ്മസു-ന = കർമ്മങ്ങളിലും കർത്തൃത്വഭോക്തൃത്വബുദ്ധിയോടുകൂടിയ ആസക്തിയെ വയ്ക്കുന്നില്ലയോ; തദാ-യോഗാരൂഢഃ-ഉച്യതേ-ഹി = അപ്പോൾ യോഗാരൂഢൻ എന്നു പറയപ്പെടുന്നു.

സമദുഃഖസുഖഃ സ്വസ്ഥഃ
സമലോഷ്ടാശ്മകാഞ്ചനഃ
തുല്യപ്രിയാപ്രിയോ ധീര-
സ്തുല്യനിന്ദാത്മസംസ്തുതിഃ.

മാനാപമാനയോസ്തുല്യ-
സ്തുല്യോ മിത്രാരിപക്ഷയോഃ
സർവ്വാരംഭപരിത്യാഗീ
ഗുണാതീതഃ സ ഉച്യതേ.

ഗീത. XIV. 24, 25. *

"ജലംകൊണ്ടു നിറഞ്ഞതും സ്ഥിരപ്രതിഷ്ഠയോടുകൂടിയതുമായ സമുദ്രത്തിൽ എങ്ങനെ നദിമുതലായതിലെ ജലങ്ങൾ പ്രവേശിക്കുന്നുവോ, അതുപോലെ യാതൊരു ബ്രഹ്മനിഷ്ഠനെയാണോ

* സമദുഃഖസുഖഃ = സുഖദുഃഖങ്ങളെ സമമായി കരുതുന്നവനായും, സ്വസ്ഥഃ = സ്വസ്വരൂപമാകുന്ന ആത്മാവിൽ തന്നെ നിഷ്ഠയോടുകൂടിയവനായും, സമലോഷ്ടാശ്മകാഞ്ചനഃ = മൺകട്ട, കല്ല്, സ്വർണ്ണം ഇവയെ സമമായി വിചാരിക്കുന്നവനായും, തുല്യപ്രിയാപ്രിയഃ = ഇഷ്ടാനിഷ്ടങ്ങളിൽ സമബുദ്ധിയോടുകൂടിയവനായും, ധീരഃ = ധൈര്യമുള്ളവനായും (ധീമാനായും); തുല്യനിന്ദാത്മസംസ്തുതിഃ = തന്നെ നിന്ദിച്ചാലും സ്തുതിച്ചാലും അവയെ സമമായി കരുതുന്നവനായും, മാനാപമാനയോഃ തുല്യഃ = മാനാപമാനങ്ങളിൽ സമനായും, മിത്രാരിപക്ഷയോഃ തുല്യഃ = ബന്ധുപക്ഷത്തിലും ശത്രുപക്ഷത്തിലും സമനായും; സർവ്വാരംഭപരിത്യാഗീ = ദൃഷ്ടാദൃഷ്ടാർത്ഥങ്ങളായ സകല ഉദ്യമങ്ങളേയും ഉപേക്ഷിച്ചവനായും; യഃ = യാതൊരുവൻ ഇരിക്കുന്നുവോ അവൻ; ഗുണാതീതഃ ഉച്യതേ = ഗുണങ്ങളെ അതിക്രമിച്ചവൻ എന്നു പറയപ്പെടുന്നു

സർവ്വവിഷയങ്ങളും പ്രവേശിക്കുന്നത് അവൻ മോക്ഷത്തെ പ്രാപിക്കുന്നു. വിഷയങ്ങളിൽ ആഗ്രഹത്തോടുകൂടിയവൻ മോക്ഷത്തെ പ്രാപിക്കുന്നില്ല."

"യാതൊരു പുരുഷൻ സകല ഇച്ഛകളേയും ഉപേക്ഷിച്ച് ഒന്നിലുമിച്ഛയില്ലാത്തവനായും യാതൊന്നിലും എന്റേത് എന്ന ബുദ്ധിയില്ലാത്തവനായും അഹങ്കാരമില്ലാത്തവനായും ചരിക്കുന്നുവോ, അവൻ മോക്ഷത്തെ പ്രാപിക്കുന്നു."

"തന്റെ കരണങ്ങളായ ശരീരവും ഇന്ദ്രിയങ്ങളും അന്തഃകരണവും പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോഴും, പ്രത്യഗാത്മസ്വരൂപനായിരിക്കുന്ന തന്നെ അവ ബാധിക്കുന്നതല്ല എന്ന നിശ്ചയത്താൽ ആ കരണങ്ങളുടെ വികാരങ്ങളായ കർമ്മങ്ങളിൽ അകർമ്മത്തേയും, മേൽ പറഞ്ഞ കരണങ്ങളെ പ്രവർത്തിപ്പിക്കാതിരിക്കുക എന്ന അകർമ്മാവസ്ഥയിൽ കർമ്മത്തേയും ആരു കാണുന്നുവോ, അവൻ സകല സത്കർമ്മങ്ങളേയും ആചരിക്കുന്നവനും മനുഷ്യരിൽ വച്ചു ബുദ്ധിമാനും പൂർണ്ണമനഃസമാധാനത്തോടുകൂടിയ യോഗിയുമാകുന്നു."

"ഒരുവൻ എപ്പോഴും ഭോഗവിഷയമായും കർമ്മവിഷയമായുമുള്ള സകല സങ്കല്പങ്ങളേയും ഉപേക്ഷിച്ചവനായി വിഷയങ്ങളിൽ ആസക്തിയോ ഭോജ്യബുദ്ധിയോ കൂടാതെയും കർമ്മങ്ങളെയുംകർമ്മഫലങ്ങളെയും സംബന്ധിച്ച് കർത്തൃത്വബുദ്ധിയോ ഭോക്തൃത്വബുദ്ധിയോ കൂടാതെയും വർത്തി

ക്കുന്നുവോ, അപ്പോൾ അവൻ യോഗാരൂഢ നെന്നു പറയപ്പെടുന്നു.''

''ഏവൻ സുഖദുഃഖങ്ങളിൽ സമനായും, മൺകട്ട, കല്ല്, സ്വർണ്ണം എന്നിവയിൽ സമദൃഷ്ടിയോടുകൂടിയവനായും ഇഷ്ടാനിഷ്ടങ്ങൾകൊണ്ടു ഹർഷവിഷാദങ്ങളെ പ്രാപിക്കാതെ അവയെ തുല്യമായി വിചാരിക്കുന്നവനായും, ധീമാനായും, തന്നെ നിന്ദിച്ചാലും സ്തുതിച്ചാലും രണ്ടിലും സമഭാവത്തോടുകൂടിയവനായും, മാനാപമാനങ്ങളിൽ സമനായും, ബന്ധുക്കളോടും ശത്രുക്കളോടു സമമായ സ്നേഹഭാവനയോടുകൂടിയവനായും സകലവിധ ഉദ്യമങ്ങളിലും പ്രത്യേകതാല്പര്യമില്ലാത്തവനായും വർത്തിക്കുന്നുവോ അവൻ ഗുണാതീതൻ എന്നു പറയപ്പെടുന്നു.''

വിവരണം:— ജീവന്മുക്തൻ അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന അഞ്ചു കോശങ്ങളിൽ നിന്നും വിലക്ഷണവും ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകൾക്ക് അതീതവുമായി വർത്തിക്കുന്ന പരബ്രഹ്മവസ്തുവിൽ അഹംബുദ്ധിയെ ഉറപ്പിച്ച്, പരബ്രഹ്മവസ്തുവായിതന്നെ വർത്തിക്കുന്നവനാണ്. പരബ്രഹ്മവസ്തുവിന് അന്യമായി യാതൊന്നുമില്ലാത്തതിനാൽ ജീവന്മുക്തൻ തനിക്കന്യമായി ഒന്നിനേയും കാണുന്നില്ല. സർവ്വദൃശ്യങ്ങളേയും നിഷേധിച്ച് പൂർണ്ണസമാധിയിൽ വർത്തിക്കുന്നതും ലോക

സംഗ്രഹാത്ഥം വിവിധ ഉപാധികളിൽക്കൂടി പ്രവത്തിക്കുന്നതും അവന് ഒരുപോലെയാകുന്നു. വിവിധകരണങ്ങളിൽക്കൂടി പ്രവത്തിക്കുന്നതോ പ്രവത്തിക്കാതെയിരിക്കുന്നതൊ ജീവന്മുക്തൻെറ ബ്രഹ്മസംബന്ധമായ സ്ഥിതിയെ ബാധിക്കുന്നതല്ല. 'ആപൂയ്യമാണം' എന്നുതുടങ്ങിയ ശ്ലോകംകൊണ്ട് ജീവന്മുക്തൻെറ സ്ഥിരനിഷ്ഠയെ ബഹിർവിഷയങ്ങൾ ഒന്നുംതന്നെ ചലിപ്പിക്കുന്നതല്ല എന്നു കാണിക്കുന്നു. 'വിഹായ കാമാൻ' എന്നു തുടങ്ങിയ ശ്ലോകം ബ്രഹ്മനിഷ്ഠനെ വികാരാസ്പദമായഅശുദ്ധമനോമയം എന്ന കാമശരീരം ചലിപ്പിക്കുകയില്ല എന്നു കാണിച്ചിരിക്കുന്നു. 'കമ്മണ്യകമ്മ യഃ പശ്യേത്' എന്നുതുടങ്ങിയ ശ്ലോകംകൊണ്ട് സ്ഥൂലശരീരം മുതൽ ബുദ്ധിവരെയുള്ള കരണങ്ങൾ പ്രവത്തിക്കുന്നതിനേയും പ്രവത്തിക്കാതെയിരിക്കുന്നതിനേയും ജീവന്മുക്തൻ സാക്ഷിരൂപത്തിൽനിന്നു കാണുന്നവനാണെന്നും യാതൊരു കരണത്തിലും അവന് താദാത്മ്യബുദ്ധിയില്ലെന്നും കാണിച്ചിരിക്കുന്നു. 'യദാ ഹി നേന്ദ്രിയാത്ഥേഷു' എന്നു തുടങ്ങിയ ശ്ലോകംകൊണ്ടു ജീവന്മുക്തൻ സവ്വസംസാരത്തിനും കാരണമായുള്ള മനസ്സിനെ ത്യജിച്ചവനാകയാൽ വിഷയങ്ങളിലൊ പ്രവൃത്തികളിലൊ അവനു സംഗമില്ലെന്നും അസംഗനായാണ് അവൻ ലോകസംഗ്രഹാത്ഥം പ്രവത്തിക്കുന്നതെന്നും കാണിച്ചിരിക്കുന്നു. ലോകത്തിൽ പ്രവത്തിച്ചുകൊണ്ടി

ിക്കുന്നിടത്തോളം ജീവന്മുക്തന്ന് ഇഷ്ടവും അനിഷ്ടവുമായുള്ള സംഭവങ്ങളും സ്തുതി, നിന്ദ മുതലായവയും ഉണ്ടാകുമെന്നതിന്ന സംശയമില്ല. എങ്കിലും അവൻ അവയെ സമബുദ്ധിയോടുകൂടി കാണുകയല്ലാതെ യാതൊരു ക്ഷോഭവും അവന്ന് ഉണ്ടാകുന്നതല്ല എന്ന 'സമദുഃഖസുഖഃ' എന്നു തുടങ്ങിയ ശ്ലോകം കാണിക്കുന്നു. 'മാനാപമാനയോസ്തുല്യഃ' എന്നു തുടങ്ങിയ ശ്ലോകംകൊണ്ട് ജീവന്മുക്തൻ സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നുഗുണങ്ങളെയും ജയിച്ചവനാണെന്നും അവൻ സർവ്വത്തേയും ബ്രഹ്മമായി കാണുകയും ബ്രഹ്മസ്വരൂപമായിത്തന്നെ വർത്തിക്കുകയും ചെയ്യുന്നവനാകയാൽ മാനം, അപമാനം എന്ന ദ്വന്ദ്വഭാവങ്ങളേയൊ മിത്രം, ശത്രു എന്ന വ്യത്യാസങ്ങളെയോ അവൻ കാണുന്നില്ല എന്നും, സർവ്വത്തേയും സമഭാവത്തോടുകൂടി അവൻ വീക്ഷിക്കുന്നു എന്നും ലോകസംഗ്രഹാർത്ഥം ചെയ്യേണ്ടതായി വരുന്ന പ്രവൃത്തികളെ ഏതെങ്കിലും ഉൽക്കണ്ഠയൊ ആകുലതയൊ കൂടാതെ അവൻ അനുഷ്ഠിക്കുന്നു എന്നും കാണിച്ചിരിക്കുന്നു.

23. ഒരു ജീവന്മുക്തന്ന് ചെയ്യേണ്ടതായൊ പ്രാപിക്കേണ്ടതായൊ യാതൊന്നുമില്ലെങ്കിലും ഭഗവാനെ അനുകരിച്ചു ലോകസംഗ്രഹാർത്ഥം സത്കർമ്മങ്ങൾ ചെയ്യണമെന്നാണ് ഭഗവാൻ താഴെ പറയുന്ന ശ്ലോകങ്ങൾ കൊണ്ട് ഉപദേശിക്കുന്നതു്:—

ജീവന്മുക്തൻ ലോകസംഗ്രഹാർത്ഥം പ്രവർത്തിക്കുന്നു.

നൈവ തസ്യ കൃതേനാൎത്ഥോ
നാകൃതേനേഹ കശ്ചന
ന ചാസ്യ സൎവ്വഭൂതേഷു
കശ്ചിദൎത്ഥവ്യപാശ്രയഃ.

ന മേ പാൎത്ഥാസ്തി കൎത്തവ്യം
ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം
വൎത്ത ഏവ ച കൎമ്മണി.

ഗീത. III. 18, 22.*

---

* തസ്യ-ഇഹ-കൃതേന-അൎത്ഥഃ-ന-ഏവ = ആത്മജ്ഞാനിയായ ജീവന്മുക്തന് ഈ ലോകത്തിൽ കൎമ്മംകൊണ്ട് പ്രാപിക്കേണ്ടതൊന്നുമില്ല, അകൃതേന-കശ്ചന-ന = കൎമ്മം ചെയ്യാതെയിരുന്നു സാധിക്കാനും ഒന്നുമില്ല; അസ്യ-സൎവ്വഭൂതേഷു = ഇവന് ബ്രഹ്മവിഷ്ണ്വാദി സകല ജീവികളിൽ നിന്നും; കശ്ചിത്-അൎത്ഥവ്യപാശ്രയഃ - ന-ച = ആശ്രയിച്ചു സാധിക്കേണ്ടതായിട്ടും ഒന്നുമില്ല.

പാൎത്ഥ = അല്ലയോ അൎജ്ജുന! മേ-കൎത്തവ്യം-ത്രിഷു-ലോകേഷു - കിഞ്ചന-ന-അസ്തി = എനിക്കു ചെയ്യേണ്ടതായി മൂന്നു ലോകങ്ങളിലും ഒന്നുംതന്നെയില്ല; അവാപ്തവ്യം-കിഞ്ചന-അനവാപ്തം-ന = പ്രാപിക്കപ്പെടേണ്ടതായി ഒന്നുംതന്നെ ഇല്ല, പ്രാപിക്കപ്പെടാത്തതായുമില്ല; കൎമ്മണി-വൎത്ത ഏവ-ച = എങ്കിലും കൎമ്മത്തിൽതന്നെ ഞാൻ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു.

തസ്മാദസക്തഃ സതതം
കാൎയ്യം കൎമ്മ സമാചര
അസക്തോ ഹ്യാചരൻ കൎമ്മ
പരമാപ്നോതി പൂരുഷഃ.

ഗീത. III. 19.*

"ആത്മജ്ഞാനിയായ ജീവന്മുക്തന്ന് ഈ ലോകത്തിൽ കൎമ്മംകൊണ്ടു പ്രാപിക്കേണ്ടതായി ഒന്നുംതന്നെയില്ല. കൎമ്മം ചെയ്യാതെയും അവന്നു ഒന്നും സാധിക്കാനില്ല. ഇവന്ന് ബ്രഹ്മവിഷ്ണ്വാദികളായ യാതൊരുത്തരിൽ നിന്നും ആശ്രയിച്ച സാധിക്കേണ്ടതായ ഒന്നും ഇല്ല."

"അല്ലയൊ അൎജ്ജുന! ഈ മൂന്നു ലോകങ്ങളിലും എനിക്കു ചെയ്യേണ്ടതായി ഒന്നുംതന്നെയില്ല. എനിക്കു പ്രാപിക്കപ്പെടേണ്ടതായൊ പ്രാപിക്കപ്പെടാത്തതായൊ ഒന്നുംതന്നെയില്ല. എങ്കിലും ഞാൻ കൎമ്മത്തിൽതന്നെ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു."

---

* തസ്മാത് = അസക്തഃ = അതുകൊണ്ടു യാതൊരു ആസക്തിയും കൂടാതെ; സതതം = എല്ലായ്പോഴും; കാൎയ്യം–കൎമ്മ = അവശ്യം ലോകസംഗ്രഹാൎത്ഥം ചെയ്യപ്പെടേണ്ട കൎമ്മത്തെ; സമാചര = നല്ലവണ്ണം ചെയ്താലും; അസക്തഃ–കൎമ്മ–ആചരൻ–പൂരുഷഃ = കൎത്തൃത്വഭോക്തൃത്വ ബുദ്ധികൂടാതെ കൎമ്മംചെയ്യുന്ന പുരുഷൻ; പരം–ആപ്നോതി = മോക്ഷത്തെ പ്രാപിക്കുന്നു.

"അതിനാൽ യാതൊരു ആസക്തിയൊ സംഗ
മൊ കൂടാതെ എല്ലായ്പോഴും അവശ്യം ലോകസം
ഗ്രഹാൎത്ഥം ചെയ്യേണ്ടതായ കൎമ്മംതന്നെ നല്ല
വണ്ണം ചെയ്താലും, ആസക്തിയും സംഗവും
കൂടാതെ ലോകസംഗ്രഹാൎത്ഥം കൎമ്മം ചെയ്തുകൊ
ണ്ടുതന്നെ പുരുഷൻ പരമപുരുഷാൎത്ഥമായ ബ്രഹ്മ
നിൎവ്വാണത്തെ പ്രാപിക്കുന്നു"

ജീവന്മുക്തന്മാരെപ്പററി വാസിഷ്ഠത്തിൽ താ
ഴെ പറയുന്നപ്രകാരം പറഞ്ഞിരിക്കുന്നു:—*

സർവ്വത്തേയും ബ്രഹ്മമയമായി കാണുന്ന
ജീവന്മുക്തന് ഇന്നതിനെ സ്വീകരിക്കണമെന്നോ
ഇന്നതിനെ ഉപേക്ഷിക്കണമെന്നോ ദൃഷ്ടി ഉണ്ടാ
യിരിക്കയില്ല. അവന് കൎമ്മത്യാഗംകൊണ്ടു

---

* ഹേയോപാദേയദൃഷ്ടീ ദ്വേ യസ്യ ക്ഷീണേ ഹി തസ്യ വൈ
ക്രിയാത്യാഗേന കോഽൎത്ഥഃ സ്യാത് ക്രിയാസംശ്രയ-
[ണേന വാ
ന തദസ്തീഹ യത്ത്യാജ്യം ജ്ഞസ്യ ബാധകരം ഭവേത്
ന ചാഽസ്തി യദുപാദേയം തജ്ജ്ഞസംശ്രയതാം ഗതം
ജ്ഞസ്യ നാൎത്ഥഃ കൎമ്മത്യാഗൈൎന്നാൎത്ഥഃ കൎമ്മസമാശ്രയൈഃ
തേന സ്ഥിതം യഥാ യദ്യത് തത്തഥൈവ കരോത്യസൗ
നിത്യം പ്രബുദ്ധചിത്താസ്തു കുൎവ്വന്തോഽപി ജഗത്ക്രിയാഃ
ആത്മൈകതത്ത്വനിഷ്ഠാഃ സദൈവ സുസമാധയഃ
ഇദം വിശ്വപരിസ്പന്ദം കരോമീത്യസ്തവാസനം
പ്രവൎത്തതേ യഃ കാൎയ്യേഷു സ മുക്ത ഇതി മേ മതിഃ

യോ. വാ. VI· 199-2, 3, 4· V· 62·6· V· 6-1

സാധിക്കേണ്ടതായൊ കർമ്മാനുഷ്ഠാനംകൊണ്ടു സാധിക്കേണ്ടതായൊ എന്തൊണുള്ളതു്? ബ്രഹ്മ ജ്ഞാനിയായ ജീവന്മുക്തന് ഉദ്വേഗകരം എന്നു വച്ച് ത്യജിക്കേണ്ടതായൊ ആകർഷകം എന്നു വിചാരിച്ച് പ്രാപിക്കാൻ ശ്രമിക്കേണ്ടതായൊ ഒന്നുമില്ല. ജ്ഞാനിക്കു കർമ്മത്യാഗംകൊണ്ടു് സിദ്ധിക്കേണ്ടതായും ഒന്നുമില്ല. കർമ്മാനുഷ്ഠാനം കൊണ്ടു സിദ്ധിക്കേണ്ടതായും ഒന്നുമില്ല. ഏതേതു കർമ്മങ്ങൾ ചെയ്യേണ്ടതായിവരുന്നുവൊ അവയെ ജ്ഞാനി അനുഷ്ഠിക്കുകയും ചെയ്യുന്നു. ലോക സംഗ്രഹാർത്ഥം ലോകസംബന്ധമായുള്ള സകല കർമ്മങ്ങളെയും ജീവന്മുക്തന്മാർ അനുഷ്ഠിക്കുന്നു എങ്കിലും പ്രബുദ്ധചിത്തന്മാരാകയാൽ അവർ ഏകവും അദ്വിതീയവുമായുള്ള ആത്മതത്വ ത്തിൽതന്നെ സ്ഥിരസമാധിയോടുകൂടി വർത്തിക്കു ന്നവരാകുന്നു. ലോകസംഗ്രഹാർത്ഥം ലോകസംബ ന്ധമായ പ്രവൃത്തികളിൽ സഹകരിക്കാമെന്ന നിശ്ചയത്തോടുകൂടി രാഗദ്വേഷാദിവാസനകളൊ സംഗമോ കൂടാതെ യാവനൊരുത്തൻ പ്രവർത്തി ക്കുന്നുവോ അവൻ മുക്തനെന്നാണു് എന്റെ നിശ്ചിതമായ അഭിപ്രായം.''

ഇപ്രകാരം ലോകസംഗ്രഹാർത്ഥം പ്രവർത്തിച്ച പല ജീവന്മുക്തന്മാരുടേയും കഥകളെ യോഗവാ സിഷ്ഠത്തിൽ വർണ്ണിച്ചിട്ടുണ്ടു്.

24. ജീവന്മുക്തന്മാരായി തീർന്ന ചിലർ പ്രപഞ്ചത്തെ (ദർപ്പണദൃശ്യമാന നഗരീതുല്യം നിജാന്തർഗ്ഗതം) അവരുടെ അന്തഃകരണത്തിൽ കണ്ണാടിയിൽ പ്രതിഫലിച്ചിട്ടുള്ള പട്ടണംപോലെ കാണുന്നു എങ്കിലും, രാജാക്കന്മാരായി

ജീവന്മുക്തന്മാരായ സിദ്ധന്മാർ

രാജ്യം ഭരിക്കുകയും അദ്ധ്യാത്മഗുരുക്കന്മാരായി വർത്തിക്കുകയും ചെയ്തിട്ടുണ്ട്. ജീവന്മുക്തന്മാർക്ക് പ്രാരബ്ധത്താലുള്ള ജന്മം അവസാനിക്കുമ്പോൾ പരബ്രഹ്മത്തിൽ തന്നെ ലയിച്ച് അഖണ്ഡാനന്ദസ്വരൂപന്മാരായിത്തീരാൻ സാധിക്കുമെങ്കിലും, അവരിൽ ചിലർ അപ്രകാരം ചെയ്യാതെ സ്ഥൂലശരീരത്തെ അവലംബിച്ച് ലോകസംഗ്രഹാർത്ഥമുള്ള പല ജോലികളിലും ഏർപ്പെട്ടിരിക്കുന്നുണ്ട്. പുരാണങ്ങളിലും ഉപനിഷത്തുകളിലും കർമ്മമാർഗ്ഗപ്രവർത്തകന്മാരായി വിവരിച്ചിട്ടുള്ള മരീചി, അത്രി മുതലായ ഋഷിമാരും, ജ്ഞാനമാർഗ്ഗപ്രവർത്തകന്മാരായി വിവരിച്ചിട്ടുള്ള സനകൻ, സനന്ദനൻ മുതലായ ഋഷിമാരും ജീവന്മുക്തന്മാരായ സിദ്ധന്മാരാണ്. ഇപ്രകാരമുള്ള ഋഷിമാരിൽ സ്ഥൂലശരീരത്തോടുകൂടി പ്രവർത്തിക്കുന്നവരും സ്ഥൂലശരീരം കൂടാതെ സൂക്ഷ്മശരീരത്തിൽകൂടി മാത്രം പ്രവർത്തിക്കുന്നവരുമായി അനേകംപേർ ഉണ്ട്. ഇവരെപ്പററി വാസിഷ്ഠത്തിലും ഭാഗവതം, ഭാരതം മുതലായ ഗ്രന്ഥങ്ങളിലും വിസ്താരമായി പ്രതിപാദ

ച്ചിട്ടുണ്ട്, ചില ജീവന്മുക്തന്മാർ സിദ്ധന്മാരായിത്തീർന്ന് ലോകസംഗ്രഹാർത്ഥം പ്രവർത്തിക്കുന്നതും ചിലർ പരിപൂർണ്ണമായി സകല പ്രവൃത്തികളിൽനിന്നും വിരമിച്ച് പരബ്രഹ്മത്തിൽ ലയിക്കുന്നതും അവരുടെ പ്രാരബ്ധകർമ്മത്തിന്റെ വ്യത്യാസം കൊണ്ടാണെന്നും പറയപ്പെടുന്നുണ്ട്.

വിദേഹമുക്തിയും മനസ്സിന്റെ സരൂപനാശവും അരൂപനാശവും

25. ജീവന്മുക്തനും വിദേഹമുക്തനും ആത്മാനുഭവത്തിൽ വ്യത്യാസമില്ല. രണ്ടുപേരും അദ്വൈതാത്മാനുഭവവും നിരതിശയാനന്ദപ്രാപ്തിയും സിദ്ധിച്ചവർതന്നെ. രണ്ടുവിധ മുക്തന്മാർക്കും മുക്തിയുടെ ഭാവലക്ഷണങ്ങളായും അഭാവലക്ഷണങ്ങളായും വിവരിക്കപ്പെട്ട എല്ലാ ലക്ഷണങ്ങളും ഉണ്ടായിരിക്കും. 'ന മനാഗപി ഭേദോഽസ്തി സദേഹാദേഹമുക്തയോഃ' സദേഹമുക്തനും അദേഹമുക്തനും തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നാണ് വാസിഷ്ഠം പറയുന്നത്. ചിലരെ ജീവന്മുക്തന്മാരെന്നും മറ്റു ചിലരെ വിദേഹമുക്തന്മാരെന്നും പറയുന്നത് മനോനാശത്തിലുള്ള വ്യത്യാസം കൊണ്ടാണ്. മനസ്സിന് സരൂപനാശമെന്നും അരൂപനാശമെന്നും രണ്ടുവിധത്തിൽ നാശം സംഭവിക്കുന്നു. ജീവന്മുക്തനിൽകാണുന്ന മനോനാശത്തെ സരൂപമനോനാശമെന്നും വിദേഹമുക്തനിൽ കാണുന്ന മനോനാശത്തെ അരൂപമനോനാശമെന്നും പറയുന്നു.

സ്വരൂപനാശം സംഭവിച്ച മനസ്സിനെ ജീവന്മുക്തന് ഉപയോഗിക്കാനും അതിൽക്കൂടി ലോകത്തിൽ പ്രവൎത്തിക്കാനും സാധിക്കും. അരൂപനാശം സംഭവിച്ച മനസ്സുകൊണ്ടു ലോകത്തിൽ യാതൊരു പ്രവൃത്തിയും ചെയ്യാൻ സാധിക്കുന്നതല്ല. ജീവന്മുക്തനിൽ കാണപ്പെടുന്ന മനസ്സിന്റെ സ്വരൂപനാശത്തെക്കുറിച്ചും വിദേഹമുക്തനിൽ കാണപ്പെടുന്ന മനസ്സിന്റെ അരൂപനാശത്തെക്കുറിച്ചും അന്നപൂൎണ്ണോപനിഷത്തിൽ താഴെ പറയുന്നപ്രകാരം വൎണ്ണിച്ചിരിക്കുന്നു:—*

"സ്വരൂപനാശമെന്നും അരൂപനാശമെന്നും ചിത്തത്തിനു രണ്ടു നാശങ്ങൾ ഉണ്ടു്. ജീവന്മുക്തനിൽ സ്വരൂപമനോനാശവും വിദേഹമുക്തനിൽ അരൂപമനോനാശവും കാണപ്പെടുന്നു. ജീവന്മുക്തന്റെ മനസ്സ്, മൈത്രി, കരുണ, സന്തുഷ്ടി മുതലായ ഉത്തമവാസനകളോടുകൂടി വൎത്തിക്കുകയും എന്നാൽ മേൽജന്മത്തിനു കാരണ

---

* ദ്വിവിധശ്ചിത്തനാശോഽസ്തി സരൂപോഽരൂപ ഏവ ച
ജീവന്മുക്തഃ സരൂപഃ സ്യാദരൂപോഽദേഹമുക്തിഗഃ
മൈത്ര്യാദിഭിൎഗ്ഗുണൈൎയ്യുക്തം ഭവത്യുത്തമവാസനം
ഭൂയോ ജന്മവിനിൎമ്മുക്തം ജീവന്മുക്തസ്യ തന്മനഃ
സരൂപോഽസൗ മനോനാശോ ജീവന്മുക്തസ്യ വിദ്യതേ
നിദാഘാരൂപനാശസ്തു വൎത്തതേഽദേഹമുക്തികേ.
ചിത്തനാശേ വിരൂപാഖ്യേ ന കിഞ്ചിദിഹ വിദ്യതേ
ന ഗുണാ നാഗുണാസ്തത്ര ന ശ്രീൎന്നാശ്രീൎന്നലോകതാ.

അ. പൂ. ഉ. IV 14, 17, 18, 21.

മല്ലാതെ തീരുകയും ചെയ്യുന്നു. ഇപ്രകാരമുള്ള മനോനാശം സ്വരൂപനാശമെന്നു പറയപ്പെടുന്നു. ജീവന്മുക്തന്റെ മനസ്സ് അപ്രകാരമുള്ളതാകുന്നു. വിദേഹമുക്തനിലാണ് മനസ്സിന്റെ അരൂപനാശം കാണപ്പെടുന്നത്. അപ്രകാരമുള്ള മനസ്സിൽ ഗുണമോ അഗുണമോ ശ്രീയോ അശ്രീയോ കാണപ്പെടുകയില്ല. ലോകത്തെപ്പററിയുള്ള യാതൊരു ചിന്തയും അതിൽ കാണുകയില്ല.”

“ജീവന്മുക്തനിൽ മനസ്സിന്റെ ശുദ്ധസാത്വികമായ ഭാവം പ്രാരബ്ധത്താലുള്ള ജന്മം അവസാനിക്കുന്നതുവരെ ശേഷിച്ചുനില്ക്കും. വിദേഹമുക്തനിൽ സാത്വികമായ മനസ്സുകൂടിയും ലയിച്ചുപോകുന്നു. ഒരു ജീവന്മുക്തന്റെ പ്രാരാബ്ധത്താലുള്ള സ്ഥൂലശരീരം നശിക്കുമ്പോൾ വിദേഹമുക്തി സ്വതേ സിദ്ധിക്കുന്നു എന്ന് വാസിഷ്ഠത്തിൽ താഴെ പറയുന്ന ഭാഗത്തു പറഞ്ഞിരിക്കുന്നു:—

“ദേഹം കാലവശത്തെ പ്രാപിക്കുമ്പോൾ ജീവന്മുക്തൻ ജീവന്മുക്തനിലയെ ഉപേക്ഷിച്ച് വിദേഹമുക്തിയെ പ്രാപിക്കുന്നു. ഇപ്രകാരം വിദേഹമുക്തിയെ പ്രാപിക്കുന്നതു ചലിച്ചുകൊണ്ടിരിക്കുന്ന വായു നിശ്ചഞ്ചലമായിത്തീരുന്നതുപോലെയാണ്. ഇതാണ് മുക്തിയെന്നു പറയപ്പെടുന്നത്. ഇതുതന്നെ ബ്രഹ്മഭാവമെന്നും നിർവ്വാണമെന്നും പറയപ്പെടുന്നു. ഇത് ഏററവും പരിപൂർണ്ണമായുള്ള ശുദ്ധചൈതന്യാവസ്ഥയാകുന്നു”*

6. ശ്രീമദ് ഭഗവദ്ഗീത ജീവിതമാതൃകയായി ഉപദേശിക്കുന്നതു് ജീവന്മുക്താവസ്ഥയെയാണു്.

ഭഗവദ്ഗീതയും ഉപനിഷത്തുകളും.

ദൈവീസമ്പത്തായും ഭക്തി, ജ്ഞാനം മുതലായവയുടെ സാധനങ്ങളായും വിവരിച്ചിട്ടുള്ള സകല സാധനങ്ങളും ജീവന്മുക്തനിൽ പരിപൂർണ്ണമായി പ്രകാശിക്കുന്നു. കർമ്മയോഗം, മനഃസംയമനയോഗം, ഭക്തിയോഗം, ജ്ഞാനയോഗം എന്ന മാർഗ്ഗങ്ങളിൽക്കൂടി പ്രാപിക്കേണ്ടതായി ഭഗവദ്ഗീത ഉപദേശിച്ചിട്ടുള്ള ജീവന്മുക്തഭാവത്തെ സകല ഉപനിഷത്തുകളും പരമപുരുഷാർത്ഥമായി ഉപദേശിക്കുന്നു.

ഭഗവദ്ഗീത ഉപനിഷത്തുകളുടെ സാരമാകയാൽ അതിന്റെ മാഹാത്മ്യത്തെ താഴെപറയുന്ന ശ്ലോകം വർണ്ണിക്കുന്നുണ്ടു്:—

സർവ്വോപനിഷദോ ഗാവോ
ദോഗ്ധാ ഗോപാലനന്ദനഃ
പാർത്ഥോ വത്സഃ സുധീർഭോക്താ
ദുഗ്ദ്ധം ഗീതാമൃതം മഹത്.

---

* ജീവന്മുക്തപദം ത്യക്ത്വാ ദേഹേ കാലവശീകൃതേ
വിശത്യദേഹമുക്തത്വം പവനോƒസ്പന്ദതാമിവ
മുക്തിരേഷോച്യതേ രാമ ബ്രഹ്മൈതത് സമുദാഹൃതം
നിർവ്വാണമേതത് കഥിതം പൂർണ്ണാത് പൂർണ്ണതരാകൃതിഃ.

വാ. i III. 9, 14, 15.

"ഉപനിഷത്തുകളെല്ലാം പശുക്കളും പാൽ കറക്കുന്നവൻ ശ്രീകൃഷ്ണനുമാകുന്നു. അർജ്ജുനൻ നാണു പശുക്കുട്ടി. പാൽ മഹത്തായ ഗീതാമൃതമാകുന്നു. അതിനെ ഭുജിക്കേണ്ടവർ സദ്ബുദ്ധികളാണു്."

ഉപനിഷത്തത്വങ്ങളുടെ സാരത്തെയാണു് ഭഗവദ്ഗീത ഉപദേശിക്കുന്നതെന്നു കാണിക്കാൻ ഈഗ്രന്ഥത്തിൽ ഗീതാതത്വങ്ങളെ പ്രതിപാദിച്ചിട്ടുള്ള മിക്ക ഭാഗങ്ങളിലും അവയ്ക്കാശ്രയമായുള്ള ഉപനിഷദ്വാക്യങ്ങളെ ഉദ്ധരിച്ചു് വിവരിച്ചിട്ടുണ്ടു്.

27. സർവ്വത്തിനും അധിഷ്ഠാനം ഏകവും അദ്വിതീയവുമായ ബ്രഹ്മചൈതന്യമാണെന്നും ജീവന്മാർക്കോ പ്രപഞ്ചത്തിനോ ബ്രഹ്മചൈതന്യത്തിൽനിന്നും ഭിന്നതയില്ലെന്നുമാണു് ഭഗവദ്ഗീത ഉപദേശിക്കുന്നതു്. ഈ തത്വത്തെ സാക്ഷാത്കരിക്കുന്നവരാണു് ജീവന്മുക്തന്മാർ അവരിൽ കർമ്മയോഗത്തിന്റെ പരമകാഷ്ഠയായ പരിപൂർണ്ണനിസ്സംഗത്വത്തോടുകൂടിയ സത്കർമ്മനിഷ്ഠയും, ഭക്തിയോഗത്തിന്റെ പരമകാഷ്ഠയായ പരാഭക്തിയും, ജ്ഞാനയോഗത്തിന്റെ പരമകാഷ്ഠയായ സർവ്വാത്മത്തെയും തന്നിൽതന്നെ കാണുന്ന ദൃഷ്ടിയും ഉണ്ടായിരിക്കും. പരിപൂർണ്ണജീവിതം എന്നതു് ജീവന്മുക്തന്മാരിലേ കാണപ്പെടുകയുള്ളൂ. അവർ സാർവ്വത്രികമായ പ്രേമം മൂർത്തീ

കരിച്ചവരായിരിക്കും. സകല സൽഗുണങ്ങളും അവരിൽ പൂർണ്ണമായി പ്രകാശിക്കും. ഈമാതിരി പരിപൂർണ്ണമായ മാതൃകാജീവിതത്തെയാണ് ഭഗവദ്ഗീത ഉപദേശിക്കുന്നത്. ഭഗവദ്ഗീത ജീവിതാദർശങ്ങളായി ഉപദേശിക്കുന്ന തത്വങ്ങളെ ശരിയായി പഠിക്കുകയും കേവലപാഠംകൊണ്ടു മാത്രം തൃപ്തിപ്പെടാതെ അവയെ അനുഷ്ഠാനത്തിലും അനുഭവത്തിലും കൊണ്ടുവരികയും ചെയ്യുന്നപക്ഷം പരിപൂർണ്ണമായ ജ്ഞാനവും ഉത്തമമായ ഭക്തിയും സർവസാഹോദര്യത്തിൽ പ്രതിഷ്ഠിതമായ സാത്വികമായ കർമ്മവും ലോകത്തിൽ വ്യക്തികൾക്കെന്നപോലെ സമഷ്ടിയായും വർദ്ധിക്കും. ഈ തത്വങ്ങളെ ലോകത്തിൽ പ്രചരിപ്പിക്കുന്നതുതന്നെ ഉത്തമമായ ശാന്തിക്കും സമാധാനത്തിനും കാരണമായിത്തീരുന്നതാണ്.

സർവേ വൈ സുഖിനഃ സന്തു
സർവേ സന്തു നിരാമയാഃ
സർവേ ഭദ്രാണി പശ്യന്തു
ന കശ്ചിദ് ദുഃഖഭാഗ് ഭവേത്.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

---

ശുഭം.

## അനുബന്ധം I.

### ഗീതാൎത്ഥസംഗ്രഹത്തിൽ വ്യാഖ്യാനിച്ചിട്ടുള്ള ഗീതാ ശ്ലോകങ്ങളുടെ ആദ്യചരണാനുക്രമണിക.

| ഗീതാ അദ്ധ്യായം | ശ്ലോകസംഖ്യ | ആദ്യചരണം | ഭാഗം | പുറം |
|---|---|---|---|---|
| I | 1 | ധൎമ്മക്ഷേത്രേ കുരുക്ഷേത്രേ | I | 24 |
| | 20 | അഥ വ്യവസ്ഥിതാൻ ദൃഷ്ട്വാ | I | 26 |
| | 21 | ഹൃഷീകേശം തദാ വാക്യം | I | ,, |
| | 22 | യാവദേതാൻ നിരീക്ഷേഽഹം | I | 27 |
| | 24 | ഏവമുക്തോ ഹൃഷീകേശോ | I | 29 |
| | 25 | ഭീഷ്മദ്രോണപ്രമുഖതഃ | I | ,, |
| | 27 | താൻ സമീക്ഷ്യ സ കൌന്തേയഃ | I | 30 |
| II | 3 | ക്ലൈബ്യം മാ സ്മ ഗമഃ പാൎത്ഥ | I | 62 |
| | 7 | കാൎപ്പണ്യദോഷോപഹതസ്വഭാവഃ | I | 32 |
| | 8 | നഹി പ്രപശ്യാമി മമാപനുദ്യാത് | I<br>III | 34<br>529 |

അനുബന്ധം I—(തുടർച്ച).

| ഗീതാ അദ്ധ്യായം | ശ്ലോകസംഖ്യ | ഉദ്ധരണം | ഭാഗം | പുറം |
|---|---|---|---|---|
| II | 11 | അശോച്യാനന്വശോചസ്ത്വം | I | 45 |
| | 13 | ദേഹിനോസ്മിൻ യഥാ ദേഹേ | II | 137 |
| | 14 | മാത്രാസ്പർശാസ്തു കൌന്തേയ | I | 64 |
| | 15 | യം ഹി ന വ്യഥയന്ത്യേതേ | I | ,, |
| | 16 | നാസതോ വിദ്യതേ ഭാവഃ | III | 427 |
| | 20 | ന ജായതേ മ്രിയതേ വാ കദാചിത് | II<br>IV | 151<br>683 |
| | 22 | വാസാംസി ജീർണ്ണാനി യഥാ വിഹായ | II | 139 |
| | 23 | നൈനം ഛിന്ദന്തി ശസ്ത്രാണി | II | 141 |
| | 47 | കർമ്മണ്യേവാധികാരസ്തേ | II | 208 |
| | 48 | യോഗസ്ഥഃ കുരു കർമ്മാണി | II | 211 |
| | 59 | വിഷയാ വിനിവർത്തന്തേ | II | 266 |
| | 60 | യതതോ ഹ്യപി കൌന്തേയ | II | 261 |

## അനുബന്ധം I—(തുടർച്ച).

| ഗീതാ അദ്ധ്യായം | ശ്ലോക സംഖ്യ | ആദ്യചരണം | ഭാഗം | പുറം |
|---|---|---|---|---|
| II | 62 | ധ്യായതോ വിഷയാൻ പുംസഃ | II | 262 |
| | 63 | ക്രോധാദ്ഭവതി സമ്മോഹഃ | II | ,, |
| | 67 | ഇന്ദ്രിയാണാം ഹി ചരതാം | II | 261 |
| | 68 | തസ്മാദ്യസ്യ മഹാബാഹോ! | II | 263 |
| | 69 | യാ നിശാ സർവ്വഭൂതാനാം | IV | 746 |
| | 70 | ആപൂര്യ്യമാണമചലപ്രതിഷ്ഠം | IV | 817 |
| | 71 | വിഹായ കാമാൻ യഃ സർവ്വാൻ | IV | 818 |
| | 72 | ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാർത്ഥ | IV | 760 |
| III | 5 | നഹി കശ്ചിത് ക്ഷണമപി | II | 207 |
| | 17 | യസ്ത്വാത്മരതിരേവ സ്യാത് | IV | 777 |
| | 18 | നൈവ തസ്യ കൃതേനാർത്ഥോ | IV | 825 |
| | 19 | തസ്മാദസക്തഃ സതതം | IV | 826 |
| | 20 | കർമ്മണൈവ ഹി സംസിദ്ധിം | II | 233 |
| | 22 | ന മേ പാർത്ഥാസ്തി കർത്തവ്യം | IV | 825 |

അനുബന്ധം I—(തുടർച്ച)

| ഗീതാ അദ്ധ്യായം | ശ്ലോക സംഖ്യ | ആദ്യചരണം | ഭാഗം | പുറം |
|---|---|---|---|---|
| III | 25 | സക്താഃ കർമ്മണ്യവിദ്വാംസോ | II | 213 |
| | 27 | പ്രകൃതേഃ ക്രിയമാണാനി | II | 215 |
| | 30 | മയി സർവ്വാണി കർമ്മാണി | II | 216 |
| | 37 | കാമ ഏഷ ക്രോധ ഏഷ | I | 91 |
| | 42 | ഇന്ദ്രിയാണി പരാണ്യാഹുഃ | II<br>IV | 149<br>683 |
| IV | 6 | അജോപി സന്നവ്യയാത്മാ | III | 368 |
| | 7 | യദാ യദാ ഹി ധർമ്മസ്യ | III | 369 |
| | 8 | പരിത്രാണായ സാധൂനാം | III | ,, |
| | 11 | യേ യഥാ മാം പ്രപദ്യന്തേ | III | 371 |
| | 18 | കർമ്മണ്യകർമ്മ യഃ പശ്യേത് | II<br>IV | 2?5<br>818 |
| | 29 | അപാനേ ജുഹ്വതി പ്രാണം | II | 254 |
| | 30 | അപരേ നിയതാഹാരാഃ | II | ,, |
| | 35 | യജ്ജ്ഞാത്വാ ന പുനർമ്മോഹം | IV | 664 |
| | 37 | യഥൈധാംസി സമിദ്ധോഽഗ്നിഃ | IV<br>IV | 711<br>783 |

അനുബന്ധം I—(തുടർച്ച).

| ഗീതാ അദ്ധ്യായഃ | ശ്ലോകസംഖ്യ | ആദ്യചരണം | ഭാഗം | പുറം |
|---|---|---|---|---|
| IV | 38 | നഹി ജ്ഞാനേന സദൃശം | IV | 711 |
| V | 5 | യത് സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം | II | 300 |
| | 7 | യോഗയുക്തോ വിശുദ്ധാത്മാ | II | 302 |
| | 10 | ബ്രഹ്മണ്യാധായ കർമ്മാണി | II | 216 |
| | 11 | കായേന മനസാ ബുദ്ധ്യാ | II | 220 |
| | 13 | സർവകർമ്മാണി മനസാ | II | ,, |
| | 16 | ജ്ഞാനേന തു തദജ്ഞാനം | IV | 735 |
| | 17 | തദ്ബുദ്ധയസ്തദാത്മാനഃ | IV | 736 |
| | 23 | ശക്നോതീഹൈവ യഃ സോഢും | I | 92 |
| | 26 | കാമക്രോധവിയുക്താനാം | I | 93 |
| | 27 | സ്പർശാൻ കൃത്വാ ബഹിർബാഹ്യാൻ | II | 255 |
| | 28 | യതേന്ദ്രിയമനോബുദ്ധിഃ | II | ,, |

അനുബന്ധം I—(തുടർച്ച).



| ഗീതാ അദ്ധ്യായം | ശ്ലോകസംഖ്യ | ആദ്യചരണം | ഭാഗം | പുറം |
|---|---|---|---|---|
| VI | 4 | യദാ ഹി നേന്ദ്രിയാർത്ഥേഷു | IV | 819 |
| | 5 | ഉദ്ധരേദാത്മനാഽഽത്മാനം | II | 274 |
| | 11 | ശുചൗ ദേശേ പ്രതിഷ്ഠാപ്യ | II | 246 |
| | 12 | തത്രൈകാഗ്രം മനഃ കൃത്വാ | II | 247 |
| | 13 | സമം കായശിരോഗ്രീവം | II | 248 |
| | 14 | പ്രശാന്താത്മാ വിഗതഭീഃ | II | 249 |
| | 16 | നാത്യശ്നതസ്തു യോഗോഽസ്തി | II | 251 |
| | 17 | യുക്താഹാരവിഹാരസ്യ | II | 252 |
| | 18 | യദാ വിനിയതം ചിത്തം | IV | 794 |
| | 19 | യഥാ ദീപോ നിവാതസ്ഥോ | IV | 795 |
| | 20 | യത്രോപരമതേ ചിത്തം | IV | ,, |
| | 23 | തം വിദ്യാദ്ദുഃഖസംയോഗ | IV | ,, |
| | 24 | സങ്കല്പപ്രഭവാൻ കാമാൻ | II | 276 |
| | 25 | ശനൈഃശനൈരുപരമേത് | II | ,, |

